ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# വിവേകാനന്ദ സാഹിത്യസർവ്വസ്വം

അഞ്ചാം ഭാഗം

## കത്തുകൾ

ശ്രീരാമകൃഷ്ണമഠം
പുറനാട്ടുകര പി. ഒ., തൃശ്ശൂർ-680 551

# പൊതുമുഖവുര

ശ്രീമദ്വിവേകാനന്ദസ്വാമികളുടെ ശതാബ്ദജയന്തി 1963-ൽ ആഘോഷി ക്കുവാൻ പോകുകയാണ്. അന്നേയ്ക്കു, ശതാബ്ദിസ്മാരകമായി സ്വാമിജി യുടെ പ്രസംഗങ്ങൾ, ലേഖനങ്ങൾ, സംഭാഷണങ്ങൾ, കവിതകൾ, സൂക്ത ങ്ങൾ മുതലായവയുടെ സമ്പൂർണ്ണസമാഹാരമായ വിവേകാനന്ദസാഹിത്യ സർവ്വസ്വം ഏഴു ഭാഗമായി മലയാളത്തിൽ പ്രസിദ്ധീകരിപ്പാൻ ഞങ്ങളുദ്ദേ ശിക്കുന്നു. അതിൽ ആദ്യത്തെ മുന്നു ഭാഗം, ഒരു കൊല്ലം മുൻകൂറായിത്തന്നെ പ്രകാശിപ്പിച്ചുകൊള്ളുന്നു. ബാക്കി നാലും 1963 ജനുവരിയിൽ പ്രസിദ്ധീക രിക്കാൻ സാധിക്കുമെന്ന് ആശിക്കുകയും ചെയ്യുന്നു.

ശ്രീ സ്വാമികൾ 1893 സെപ്തംബർ 11-ന് ആണ് ലോകസമക്ഷം ആദ്യ മായി ഒരു പ്രസംഗം ചെയ്ത് 1902 ജൂലായ് 4-ന് സ്വാമികൾ മഹാസമാധിയാ യി. ഈ ഒമ്പതു കൊല്ലത്തിനകം അവിടുന്നു ചെയ്ത പ്രസംഗങ്ങൾ വളരെ യാണ്. അതിൽ കുറച്ചു മാത്രമേ നമുക്കു രേഖപ്പെട്ടുകിട്ടിയിട്ടുള്ളൂ. ഇത്രെ യെങ്കിലും കൈവന്നതിന്, സ്വാമിജിയുടെ ഇംഗ്ലീഷ് സെക്രട്ടറി യുവാവായ ജെ.ജെ. ഗുഡ്വിനോടാണ് ലോകത്തിനു കടപ്പാട്. ഗുഡ്വിൻ 1895 ഒടുവിൽ അമേരിക്കയിൽ വെച്ചു സ്വാമികളുടെ ശിഷ്യനായി. അദ്ദേഹം 1896-ൽ ഇംഗ്ല ണ്ടിലേയ്ക്കും 1897-ൽ ഭാരതത്തിലേയ്ക്കും സ്വാമിജിയെ അനുഗമിച്ചു. 1898 ജൂണിൽ ഊട്ടിയിൽവെച്ചു നിര്യാതനായി. ഊർജ്ജസ്വലമായ ഗുഡ്വിൻ കുശ ലതയോടും ശ്രദ്ധയോടുംകൂടെ തന്റെ ഗുരുവിന്റെ അമൃതപദങ്ങൾ അണുവും വിട്ടുപോകാതെ ചുടോടെ ശേഖരിച്ചുവെച്ചു. ഈ രണ്ടരക്കൊല്ലത്തിനുമുമ്പും പിമ്പും സ്വാമിജി പടിഞ്ഞാറുവെച്ചു ചെയ്ത ലോകവിസ്മാപകങ്ങളായ പ്രംഗ ങ്ങൾ ഏറെയും നമുക്കു നഷ്ടപ്പെട്ടിരിക്കയാണ്. അവിടുന്നു കത്തുകളും ചില ലേഖനങ്ങളും കവിതകളുമൊഴിച്ച് ഒന്നുതന്നെ സ്വന്തം കൈകൊണ്ട് എഴുതിയിട്ടില്ലെന്നു പറയാം. (ഹിന്ദു ധർമ്മം എന്ന പ്രബന്ധം ചിക്കാഗോമത മഹാസമ്മേളനത്തിൽ എഴുതി വായിച്ചതും, യോഗസൂത്രവിവരണം ന്യൂയോർക്കിൽവെച്ചു പറഞ്ഞുകൊടുത്തെഴുതിച്ചതുമാണ്.) അവിടുത്തെ അത്ഭുതവാഗ്വൈഖരി അതിശക്തിയോടെ പെട്ടെന്ന് പൊട്ടിപ്പുറപ്പെടാറേയു ള്ളൂ. ഗുഡ്വിന്റെ ചുരുക്കെഴുത്തിനു പുറമെ സ്വാമിജിയുടെ കിഴക്കരും പടി ഞ്ഞാറുകാരുമായ പല ശിഷ്യന്മാരുടെയും തത്ക്കാലക്കുറിപ്പുകളും പിൻക്കാ

ലകുറിപ്പുകളും പത്രറിപ്പോർട്ടുകളും സാഹിത്യസർവ്വസ്വത്തിലേയ്ക്കുള്ള വില പ്പെട്ട മുതൽക്കൂട്ടുകളായിട്ടുണ്ട്.

സ്വാമിജിയുടെ വിശ്രുതശിഷ്യനായ സിസ്റ്റർ നിവേദിതയുടെ പ്രൗഢമായ അവതാരിക വിവേകാനന്ദസാഹിത്യത്തെസ്സംബന്ധിച്ച ഒരു പ്രാമാണികരേ ഖയാണ്.

സ്വാമിജിയുടെ കൃതികൾ ഇംഗ്ലീഷിൽ സമ്പൂർണ്ണസമാഹരരൂപത്തിൽ ആദ്യം പ്രസിദ്ധീകരിച്ചത് 1907-ലാണ്. അൽമോറാ അദ്വൈതാശ്രമത്തിൽ നിന്ന്. അന്നതു നാലു ഭാഗമായിരുന്നത് ക്രമേണ കൂടുതൽ രേഖകൾ വന്നു ച്ചേർന്ന മുറയ്ക്ക് വർദ്ധിച്ച് ഇപ്പോൾ എട്ടായിട്ടുണ്ട്. ഈ എട്ടും സൗകര്യമു ദ്ദേശിച്ചു വിഷയവിഭാഗം ചെയ്തു താഴെപ്പറയും പ്രകാരം എഴാക്കുകയാണ് ഞങ്ങൾചെയ്തിട്ടുള്ളത്.

| | |
|---|---|
| ഒന്നാം ഭാഗം | യോഗത്രയം |
| | 1 കർമ്മയോഗം |
| | 2 രാജയോഗം |
| | 3 ഭക്തിയോഗം |
| രണ്ടാം ഭാഗം | ജ്ഞാനയോഗം |
| മൂന്നാം ഭാഗം | ഉത്തിഷ്ഠ ഭാരത! |
| | 1 ഭാരതീയ പ്രസംഗങ്ങൾ |
| | 2 ഭാരതത്തോട് |
| | 3 ഭാരതവും ഭാരതീയരും |
| നാലാം ഭാഗം | തത്ത്വാന്വേഷണം |
| | 1 ധർമ്മപരിചയം |
| | 2 ഹിന്ദുധർമ്മപരിചയം |
| | 3 യോഗപരിചയം |
| | 4 വേദാന്തപരിചയം |
| | (തത്തദ്വിഷയകരമായുള്ള മറ്റു മുഖ്യപ്രസംഗങ്ങളും |
| | ശിഷ്യരുടെ പാഠക്കുറിപ്പുകളും മറ്റും) |

അഞ്ചാം ഭാഗം  കത്തുകൾ

ആറാം ഭാഗം  സംഭാഷണങ്ങൾ

1 സ്വാമിശിഷ്യസംവാദം

2 അമൃതഭാഷണം

3 ചോദ്യോത്തരങ്ങൾ

4 കൂടിക്കാഴ്ചകൾ

ഏഴാം ഭാഗം  മഹച്ചരിതങ്ങളും കവിതകളും മറ്റും

1 മഹച്ചരിതങ്ങൾ

2 കവിതകൾ

3 സൂക്തങ്ങൾ

4 കിഴക്കും പടിഞ്ഞാറും

5 പാശ്ചാത്യപര്യടനം

6 ലഘുകൃതികൾ

വിവേകാനന്ദസാഹിത്യസർവ്വസ്വത്തിന്റെ മൂലം ഇംഗ്ലീഷും ബംഗാളിയും സംസ്കൃതവുമാണ്. നേരിട്ടു മൂലഭാഷയിൽനിന്നു തനന്നെയാണ് വിവർത്തനം. വിവർത്തകന്മാരേവരും വിവേകാനന്ദസാഹിത്യത്തിലെ ചിരവിദ്യാർത്ഥിളാണ്. പ്രതിപദം പൂർണ്ണാമൃതാസ്വാദനം കൊതിച്ചു പുറപ്പെട്ടവരാണ്. എല്ലാവരും സർവ്വാത്മനാ പ്രയത്നിച്ചിട്ടുണ്ടെന്നല്ലാതെ ആരും അപ്രമാദിത്വം അവകാശപ്പെടുന്നില്ല. അങ്ങനെതന്നെ പ്രസാധകന്മാരും സാഹിത്യപ്രസാധനം ഏറെയും ശ്രീ. കുട്ടികൃഷ്ണമാരാരും കുറെ ശ്രീ എസ്. ഗുപ്തനായരുമാണ് ചെയ്തത്. ബാക്കിയുള്ളവയെല്ലാം വിവർത്തനപ്രസാധനതത്തിൽ ശ്രദ്ധിച്ചു. ത്രൈലോക്യാനന്ദസ്വാമിയാണ് ശാസ്ത്രപ്രസാധനം ചെയ്തത്. പാതഞ്ജലയോഗസൂത്രങ്ങളുടെ പദാർത്ഥവും ചുവടെയുള്ള വ്യാഖ്യാനക്കുറിപ്പുകളും തയ്യാറാക്കുന്നതിൽ ശ്രീമദ് പ്രകാശാനന്ദസ്വാമികളോടു ഞങ്ങൾക്കു വളരെ കടപ്പാടുണ്ട്.

ഈ മലയാളപ്പതിപ്പിന്റെ – പ്രത്യേകിച്ചും ആദ്യത്തെ രണ്ടു ഭാഗങ്ങളുടെ ഒരു വൈശിഷ്ട്യം ഇതിലെ ചുവട്ടെഴുത്താണ്. എന്റെ സമരപരിപാടി എന്ന സുപ്രസിദ്ധമായ മദ്രാസ് പ്രസംഗത്തിൽ ശ്രീ സ്വാമികൾ പറയുന്നു. നാം ശ്രദ്ധിക്കേണ്ട ഒന്നാമത്തെ ജോലി ഇതാണ്. ഉപനിഷത്തുകളിലും മതഗ്രന്ഥ

ങ്ങളിലും പുരാണങ്ങളിലുമുള്ള അത്യദ്ഭുതസത്യങ്ങൾ അവയിൽ നിന്നു വെളിയിൽ കൊണ്ടുവരണം. ....നാട്ടിലെങ്ങും പരക്കം ചിതറണം. അങ്ങനെ പ്രസ്തുത സത്യങ്ങൾ വടക്കു മുതൽ തെക്കുവരെ, കിഴക്കുമുതൽ പടിഞ്ഞാറുവരെ, ഹിമാലയം മുതൽ കന്യാകുമാരിവരെ, സിന്ധുമുതൽ ബ്രഹ്മപുത്രവരെ- തീപോലെ കത്തിക്കാളി നാടാകെ നടമാടട്ടെ! ഓരോരുത്തരും അവരെ അറിയണം... ആളുകൾ ഇതാദ്യം കേൾക്കട്ടെ! ഞങ്ങളുടെ മതഗ്രന്ഥങ്ങളിലുള്ള മഹത്തായ സത്യങ്ങൾ കേൾക്കുവാൻ സഹായിക്കുന്നവന് അതിലും മെച്ചപ്പെട്ട മറ്റൊരു കർമ്മം ഇന്നു ചെയ്യാനില്ല. (വി.സാ.സ. മൂന്നാം ഭാഗം 112, 113) ശ്രീ സ്വാമികൾതന്നെ തന്റെ വാഗ്വർഷത്തിലൂടെ ചെയ്തത് അതാണ്. നമ്മുടെ ശാസ്ത്രങ്ങളിലെ ആശയങ്ങൾക്കൊണ്ടു തുടുത്തതാണ് അവിടുത്തെ വാക്കുകളെല്ലാം. ആ ശാസ്ത്രവാക്യങ്ങൾ..... പ്രസക്തങ്ങളും പ്രസക്താനുപ്രസക്തങ്ങളും...ആവതും തേടിപ്പിടിച്ചു ചുവടെ ചേർത്തിട്ടുണ്ട്. ഇതുകൊണ്ടെല്ലാമായെന്നോ, ഒക്കെ ഉചിതമമെന്നോ ഞങ്ങൾക്കു ഭാവമില്ല. ഇങ്ങനെയൊരു ചുവട്ടെഴുത്തും മൂലകൃതിയിലില്ല. അവിടുത്തെ വാക്കുകൾക്കു പ്രമാണ്യം കൊടുപ്പാനല്ല ഈ ഉദ്ധാരണങ്ങൾ, വാസ്തവത്തിൽ ശാസ്ത്രങ്ങൾ ശ്രീ സ്വാമിജിയുടെ വാക്കുകളിലും, വാക്കുകളെക്കൊണ്ടും ആത്മലാഭത്തിനുവെമ്പുകയാണ്. ആളുകൾക്ക് പരക്കെയുണ്ടാകണമെന്ന് ശ്രീ സ്വാമികൾ ഉള്ളിൽത്തട്ടി അഭിലഷിച്ച ശാസ്ത്രപരിചയം അതിലാഗ്രഹമുള്ളവർക്ക്, ഈ ചുടട്ടെഴുത്തുകളിൽ സുലഭമാണ്. അല്ലാത്തവർക്ക് വിവേകാനന്ദസാഹിത്യംമാത്രം വായിച്ചു പോകുവാൻ തടവില്ലാതാനും.

വിവേകാനന്ദസാഹിത്യത്തിൽത്തന്നെ ബ്രാക്കറ്റിൽ കൊടുത്തിട്ടുള്ളത് വിശദീകരണത്തിനായി ഞങ്ങൾ ചേർത്തിട്ടുള്ളതാണ്. ഓരോ ഭാഗത്തിന്റെയും ഒടുവിലായി ഗ്രന്ഥസൂചി, വാക്യസൂചി, വിഷയസൂചി ഇത്രയും കൊടുത്തിട്ടുള്ളതു വിദ്യാർത്ഥികൾക്കും ഗവേഷകന്മാർക്കും വളരെ പ്രയോജനകരമാകുമെന്നു വിശ്വസിക്കുന്നു. വിവർത്തനം മൂലവുമായി ഒത്തുനോക്കുണമെന്നുള്ളവരുടെ സൗകര്യത്തിനു മൂലസൂചി () കൂടെ കൊടുത്തിട്ടുണ്ട്. ഒന്നാം ഭാഗത്തിൽ യോഗസൂത്രപാഠവും സൂത്രസൂചിയും കൂടെ വിദ്യാർത്ഥികളുടെ സൗകര്യാർത്ഥം കൊടുത്തിട്ടുണ്ട്. ചിരസ്മരണീയനായ ശ്രീ സ്വാമികളുടെ ഒരു പടവും ഓരോ ഭാഗത്തിലും ചേർത്തിട്ടുണ്ട്.

പ്രസിദ്ധീകരണം വളരെയാളുകൾ സർവ്വാത്മനാ സഹകരിച്ചുകൊണ്ടാണ് സാധിച്ചിട്ടുള്ളത്. വിവർത്തകന്മാരും പ്രസാധകന്മാരും പ്രൂഫ്‌വായനക്കാരും വളരെയധികം പണിയെടുത്തിട്ടുണ്ട്. അക്ഷരത്തിലും അർത്ഥത്തിലും വളരെ പിഴകൾ കണ്ണിൽപ്പെടാതെ കിടപ്പുണ്ടാവാം. അതെല്ലാം സജ്ജനങ്ങൾ പൊറുത്തു തിരുത്തി വായിക്കുവാൻ അപേക്ഷ.

ഒരു ലക്ഷത്തിപ്പതിനായിരത്തിൽപ്പരം ഉറുപ്പിക ചെലവുള്ള ഈ ശതാബ്ദിസ്മാരകപ്രസിദ്ധീകരണത്തിന്റെ ദേശീയഗൗരവവും സാഹിത്യമഹിമയും കരുതി അത് അത്യുന്നതസാഹായ്യാർഹമാണെന്ന് കേരളസാഹിത്യ അക്കാദമിയുടെ നിർവ്വാഹകസമിതി ഏകകണ്ഠമായി കേന്ദ്രസർക്കാരിനോടഭിപ്രായപ്പെട്ടതിൽ ഞങ്ങൾക്കഭിമാനവും നന്ദിയുമുണ്ട്. ഭാരതീയഭാഷകളിൽ വിവേകാനന്ദസാഹിത്യപ്രസിദ്ധീകരണത്തിനു സഹായം നൽകാൻ പ്രാദേശിക രാമകൃഷ്ണാശ്രമങ്ങൾ ബേലൂർമഠംവഴി കേന്ദ്രസർക്കാരിനോടപേക്ഷിക്കുകയും അതു സസന്തോഷം അനുവദിക്കപ്പെടുകയും ചെയ്തു. മലയാളത്തിന് അമ്പതിനായിരം ഉറുപ്പിക അനുവദിച്ചു. കേരളസർക്കാരും ഞങ്ങളുടെ സഹായാഭ്യർത്ഥനയെ കൈക്കൊണ്ടു പതിനായിരം ഉറുപ്പിക അനുവദിച്ചുതന്നു. രണ്ടു സർക്കാരിനോടും അളവറ്റ കൃതജ്ഞത. അതുപോലെ മറ്റെത്രയോ തരത്തിൽ ഞങ്ങളെ സഹായിച്ചിട്ടുള്ള എല്ലാവരോടും. എല്ലാറ്റിനും പുറമെ ഇത്രയും മനോഹരമായി അച്ചടിച്ചുതന്ന മാതൃഭൂമി പ്രസ്സിനോടും ഞങ്ങൾക്കുള്ള കടപ്പാട് കുറച്ചൊന്നുമല്ല. അതിലെ എല്ലാ പ്രവർത്തകരും വിവേകാനന്ദസാഹിത്യപ്രസിദ്ധീകരണം അവരുടെ സ്വന്തം പോലെ വാത്സല്യപൂർവ്വം കരുതി അങ്ങേയറ്റം പരിശ്രമിച്ചിട്ടുണ്ട്. അവർക്കും ഞങ്ങളുടെ നന്ദി.

വിവേകാനന്ദസാഹിത്യം മലയാളത്തിൽ ഒരു വലിയ ശക്തിയായിത്തീരണേ എന്നു നേർന്നുകൊണ്ട് ഞങ്ങൾ ഈ സ്മാരകഗ്രന്ഥം ഭഗവത്പാദാർപ്പണം ചെയ്തുകൊള്ളുന്നു.

ജനുവരി 28, 1962 പ്രസാധകന്മാർ

# അഞ്ചാം ഭാഗത്തെപ്പറ്റി

ഈ വിവേകാനന്ദസാഹിത്യസർവ്വസ്വത്തിന്റെ മുഖ്യപ്രവർത്തകനും പല ഭാഗത്തിന്റെയും വിവർത്തകനും ചുവട്ടെഴുത്തുകളായ ആർഷസൂക്തങ്ങളുടെ സമാഹർത്താവും എല്ലാമായിരുന്ന ശ്രീമത് ത്രൈലോക്യാനന്ദ സ്വാമികൾ, ഈ അഞ്ചാം ഭാഗത്തിലെ ഇംഗ്ലീഷ്കത്തുകളുടെ വിവർത്തനം മുഴുമിച്ചതോടുകൂടി, ആ നിരന്തരപ്രയത്നത്താൽ അസ്വാസ്ഥ്യം പിടിപ്പെട്ടു കിടപ്പിലായി. ആ എഴുതിവെച്ചത് രണ്ടാമതൊന്നു വായിച്ചുനോക്കുവാൻ പോലും ഇടകിട്ടാതെ കഴിഞ്ഞ ഡിസംബർ 18-ന് ദേഹത്യാഗം ചെയ്തു. കർമ്മരംഗത്തിൽവെച്ച് അതിന്റെ ഫലം പരിപക്വമാകുന്നത് കാണുവാൻപോലും നിൽക്കാതെ ലോകാന്തരം പൂകിയ ആ ധന്യാത്മാവിനു ഞങ്ങളോടൊപ്പം നിത്യശാന്തി നേരുവാൻ ഞങ്ങൾ വായനക്കാരെ സാദരം ഓർമ്മിപ്പിച്ചുകൊള്ളുന്നു.

വിവേകാനന്ദസ്വാമികൾ 1888 മുതൽ 1902 ജൂൺവരെ 14 കൊല്ലത്തിനകം തന്റെ സുഹൃത്-ശിഷ്യ-സതീർത്ഥ്യന്മാർക്കെഴുതിയ 543 കത്തുകളാണ് ഈ അഞ്ചാം ഭാഗത്തിലെ ഉള്ളടക്കം. ഇവയിൽ 145 എണ്ണം ബംഗാളിയിലും 3 എണ്ണം സംസ്കൃതത്തിലും രണ്ടെണ്ണം ഫ്രഞ്ചിലും ബാക്കിയെല്ലാം ഇംഗ്ലീഷിലും എഴുതിയവയാണ്. സ്വാമിജിയുടെ കത്തുകളിൽ അഞ്ചാറെണ്ണം വിഷയവശാൽ മൂന്നാംഭാഗത്തിലും ഏഴാം ഭാഗത്തിലും ഉൾപ്പെട്ടിട്ടുണ്ട്.

ഈ കത്തുകളിൽ പലതും അക്കാലത്തുതന്നെ വ്യക്തിപരങ്ങളോ അപ്രധാനങ്ങളോ ആയ ചില ഭാഗങ്ങൾ വിട്ട്, പത്രങ്ങളിൽ പ്രസിദ്ധീകരിച്ചിരിക്കുന്നു. പിൻകാലത്ത് ഇവയെ പുസ്തകരൂപത്തിലാക്കുമ്പോൾ ആ വിട്ട ഭാഗങ്ങളിൽ ചിലതു നികത്തിയതോടൊപ്പം മറ്റു ചില ഭാഗങ്ങൾ വിട്ടുകളയുമുണ്ടായെന്നുതോന്നുന്നു. കാരണം ഇംഗ്ലീഷ് - ബംഗാളി - ഹിന്ദി പ്രസിദ്ധീകരണങ്ങൾ ഒത്തുനോക്കിയതിൽ അവയിൽ പരസ്പരം പല ഏറ്റക്കുറവുകളും കാണുകയുണ്ടായി. അവയെല്ലാം നികത്തി ഇതൊരു പൂർണ്ണപ്രസിദ്ധീകരണമാക്കുവാൻ ഞങ്ങളാഗ്രഹിച്ചെങ്കിലും, അതു തികച്ചും ഫലിപ്പിക്കാൻ സൗകര്യപ്പെട്ടില്ല. ഇംഗ്ലീഷ് വാള്യങ്ങളിൽ വന്നിട്ടില്ലാത്ത ചില കത്തുകൾകൂടി ഇതിൽ ഉൾപ്പെടുത്താൻ സാധിച്ചിട്ടുണ്ട്. തീയതിയില്ലാതെ കിട്ടിയ ചില കത്തുകളെ അവയിലെ ഉള്ളടക്കം നോക്കി കാലമൂഹിച്ചിട്ടാണ് ക്രമപ്പെടുത്തിയിട്ടുള്ളത്. അതിൽ പക്ഷെ വല്ല പ്രമാദവും പറ്റിയിട്ടുണ്ടോ, ആവോ?

ഇങ്ങനെ ആദ്യം കരുതിയതിലേറെ കത്തുകൾ ഉൾപ്പെടുത്തേണ്ടിവരികയും മറ്റും വേണ്ടിവന്നതുകൊണ്ട് ഈ അഞ്ചാംഭാഗത്തിന് ആദ്യം കണക്കാക്കിയതിലേറെ പേജ് കൂടിപ്പോയി. തന്മൂലം ആദ്യം നിശ്ചയിച്ച വില കൂട്ടേണ്ടിയും വന്നും. ഈ വ്യതിക്രമം വായനക്കാർ സസ്നേഹം പൊറുക്കുമെന്നു വിശ്വസിക്കുന്നു.

ഭാരതവർഷത്തിന്റെ അദ്ധ്യാത്മവിദ്യകൊണ്ടു താനൊറ്റയ്ക്കു ഏതാനും കൊല്ലത്തിനകം ലോകവിജയം നടത്തിയ വിവേകാനന്ദസ്വാമികൾ, തന്റെ ആ മഹോദ്യമത്തെപ്പറ്റി ഒരാത്മകഥ എഴുതിയിരുന്നെങ്കിൽ, അതു വളരെ ഗംഭീരവും ഉജ്ജ്വലവുമാകുമായിരുന്നു. എന്നാൽ അതിനെക്കാൾ ഗംഭീരവും ഉജ്ജ്വലവുമായിട്ടുണ്ട്, അദ്ദേഹം ആ സമരത്തിനിടയിൽവെച്ച് അന്നന്നു തന്റെ സുഹൃജ്ജനങ്ങൾക്കെഴുതിയ ഈ കത്തുകളുടെ സമാഹാരം. കാരണം അനുഭവാവസ്ഥയിൽനിന്നു കുറെ ഇങ്ങോട്ടുപോന്നു പൂർവ്വാനുഭവങ്ങളെ അധ്യാഹരിച്ച് ആത്മകഥ പറയുകയാവുമ്പോൾ അതിൽ നിഷ്പക്ഷതയുടേതായ ഒരു മങ്ങൽ വീശാതിരിക്കില്ല. ഈ കത്തുകളാകട്ടെ അനുഭവാവസ്ഥയുടേതായ പ്രത്യഗ്രതയിൽവെച്ചു എഴുതിയവയാകയാൽ അവയിലുടനീളം അന്നന്നത്തെ ഭാവങ്ങൾ ഒരു വാട്ടവുമേശാതെ പരിസ്ഫുരിക്കുന്നു. പടക്കളത്തിൽവെച്ചു ചുടുചോരക്കൊണ്ടെഴുതിയതിന്റെ ഫലം ചെയ്യുന്നു.

സ്വാമിജിയുടെ പ്രസംഗങ്ങളിൽ തന്റെ ജ്ഞാനവിജ്ഞാനങ്ങളുടെ വിവിധാവിഷ്കരണങ്ങളാണ് മുന്തിനിൽക്കുന്നതെങ്കിൽ, ഈ കത്തുകളിൽ തന്റെ വികാരഭേദങ്ങളുടെ തരംഗവിക്ഷോഭങ്ങളാണ്. താനൊരു യോഗിയും സന്ന്യാസിയുമായിരുന്നിട്ടും മറ്റും മനുഷ്യരെപ്പോലെ, ഒരു പക്ഷെ അതിലുമധികം, വികാരവിക്ഷോഭങ്ങളുള്ളവനായിരുന്നു. താൻ അവയ്ക്കടിമപ്പെടാതെ, അവയെ തന്റെ ആയുധങ്ങളാക്കിവെച്ച് തക്കസ്ഥാനങ്ങളിൽ തക്കരീതിയിൽ പ്രയോഗിച്ചുവന്നു. എന്നതിലാണ്. അദ്ദേഹത്തിന്റെ സംയമിത്വം. അതിനുള്ള സന്ദർഭങ്ങൾ ഈ കത്തുകളായിരുന്നുതാനും. ചിക്കാഗോമത മഹാസമ്മേളനത്തിനുശേഷം, തന്റെ ഹിന്ദുമതപ്രാതിനിധ്യത്തെ നിഷേധിച്ചുകൊണ്ടും മറ്റും അമേരിക്കയിൽ അപവാദങ്ങൾ പ്രചരിപ്പിക്കപ്പെട്ടു. അതിനു മറുപടിയായി, ഇന്ത്യയിൽ പ്രമാണികരുടെതായ ഒരു സമ്മേളനം വിളിച്ചുകൂട്ടി തന്റെ പ്രാതിനിധ്യം പ്രഖ്യാപിക്കുവാൻ മദിരാശിശിഷ്യന്മാർക്ക് നിർദ്ദേശം കൊടുത്തു
( 8 5
)* അതു പ്രതീക്ഷിച്ചത്ര വേഗം നടന്നുകാണാഞ്ഞപ്പോൾ അവരെ കടക്കെ ശകാരിക്കുന്നതു നമ്മുടെ ചെവിയിൽ വന്നലയ്ക്കുന്നു. (99, 102) ഒടുക്കം ഏറ്റവും അഭികാമ്യമായ നിലയിൽ ആ പ്രാതിനിധ്യം പ്രഖ്യാപിക്കപ്പെട്ടതായി വിവരം കിട്ടിയപ്പോൾ താൻ പെണ്ണിനെപ്പോലെ കരയുന്നതും നമുക്കു

കാണാം (104) അങ്ങനെ ഈ കത്തുകളിൽ ഒന്നുനു പിന്നാലെ മറ്റൊന്നായി നാനാഭാവതരംഗങ്ങൾ അടിച്ചടിച്ചു കേറുന്നു. തന്റെ ശിഷ്യസതീർത്ഥ്യന്മാർക്കു മർമ്മം പിളർക്കുമാറുള്ള ശകാരങ്ങൾ അതോടൊപ്പം ആ മുറിവുകളിൽ കനിവു പുരട്ടുന്ന പ്രേമവായ്പ് – അതില്ലായിരുന്നെങ്കിൽ ആ ശകാരങ്ങൾ മതി അവരെ കൊല്ലാൻ. അമേരിക്കയിൽ തന്റെ വളർത്തുവീടായിരുന്ന ഹേല്കുടുംബ ത്തിലെ സോദരിമാരെ വിശേഷിച്ചും തന്റെ വളർത്തുവീടായിരുന്ന ഹേല്കു ടുംബത്തിലെ സോദരിമാരെ, വിശേഷിച്ചും തന്റെ അപസ്വരങ്ങളും സംഘർഷ ങ്ങളും നിറഞ്ഞ ജീവിതത്തിൽ എന്നും മധുരസ്വരമുതിർന്നിരുന്നതാ (451) യിരുന്നു. മേരിഹേലിനെ നർമ്മോക്തികൾകൊണ്ടുള്ള ഇക്കിളികൂട്ടൽ, ഒരി ക്കൽ ആ മേരിപോലും തന്നെയൊന്നു ക്ഷോഭിപ്പിച്ചപ്പോൾ കാണിച്ച കടുമ ധുരഭാവം (158) ക്രിസ്ത്യൻമിഷണറിമാരോടും ഹൈന്ദവപുരോഹിതന്മാരോ ടുമുള്ള അത്യന്താവജ്ഞയും പരിഹാസവും മറ്റും മറ്റും. ഒരു ഭാവംമാത്രമേ ഇല്ലാതുള്ളൂ. ഭയം. ഭയത്തിനു വല്ലൊരവകാശവുമുണ്ടെന്നു വരുമ്പോൾ, താൻ തന്റെ സ്ഥായിഭാവത്തിൽ ഉറച്ചുനിൽക്കുന്നു.

സ്വാമിജിയുടെ സ്ഥായിഭാവം, ഭഗവാൻ ശ്രീരാമകൃഷ്ണനോടുള്ള ഭക്തി യാണ്. അതിലുമേറെ ശ്രീ മാതൃ(ശാരദാ) ദേവിയോടുള്ള ഭക്തി. രണ്ടും കൂടി ജഗദാംബയിൽ ഏകീഭവിക്കുന്നു. അവിടെനിന്ന് അത് ആ അമ്മയുടെ എല്ലാ മക്കളോടുമുള്ള, സർവ്വഭൂതങ്ങളോടുമുള്ള, പ്രേമമായി പ്രസ്തരിക്കപ്പെടുന്നു. മുർഖദേവോ ഭവ, ദരിദ്രദേവോ ഭവ (143) എന്ന ഉപനിഷദനുബന്ധമായി പരി ണമിക്കുന്നു. ഇങ്ങേ അറ്റം ഈ സംസാരനരകകുണ്ഡത്തിൽ ഒരാളുടെ മന സ്സിൽ ഒരു ദിവസത്തേയ്ക്കെങ്കിലും അൽപം ആനന്ദവും ശാന്തിയും നൽകി യാൽ അതുമാത്രമാണ് നേട്ടം. ഇതാണ് ദുഃഖഭൂയിഷ്ഠമായ ഈ ജീവിത ത്തിൽ ഞാൻ പഠിച്ചത്. മറ്റെല്ലാം വെറും കിനാവുമാത്രം (538) എന്നുവരെ ചെല്ലുന്നു. ഇങ്ങനെ ആ സ്ഥായിഭാവം ഒരിടത്തു തളംകെട്ടിക്കിടക്കാതെ പ്രവ ഹിക്കുന്നതുകൊണ്ട് മിക്ക കത്തിലും അതിന്റെ രൂപഭേദങ്ങൾ കാണാം. പല കത്തിലും തന്റെ ശിഷ്യസതീർത്ഥ്യന്മാർക്കെഴുതുന്നുണ്ട്. രാമകൃഷ്ണനെന്ന വ്യക്തിയിൽ വേണ്ടതിലധികം ഊന്നരുത്. അവിടുത്തെ ആശയങ്ങൾ പ്രച രിപ്പിക്കുന്നതിലാണ് തത്പരരാകേണ്ടത് എന്ന് സതീർത്ഥ്യരുടെ രാമകൃഷ്ണ പൂജയെയും മറ്റും വല്ലവരും തൊട്ടുപോയാൽ അതിനെ തിവ്രമായെതിർക്കെ ത്തന്നെ (75,417) ആ സതീർത്ഥ്യരുടെ മണികൊട്ടലിനെയും മറ്റും ക്രൂരമായി പരിഹസിക്കുകയും ചെയ്യുന്നു.

ഇങ്ങനെ ഈ കത്തുകളിലുള്ള ഭാവശതപ്രചാരങ്ങളിൽ ഏറ്റവും പ്രധാ നമായൊന്നുകൂടി ചൂണ്ടിക്കാട്ടട്ടെ – അത് ഈ കത്തുകളെ ഒരിതിഹാസ ത്തിന്റെ നിലയിലേക്കുയർത്തുന്നു. ഇതിലുള്ള ആദ്യത്തെ പത്തുമുപ്പതു

കത്തുകൾ പ്രമദാദാസമിത്രൻ എന്ന വിദ്യാവയോവൃദ്ധന്നുള്ളതാണ്. ആ നിലയ്ക്കു ചേർന്ന ബഹുമാനാദരങ്ങൾ നിറഞ്ഞുതുളുമ്പുന്നതുമാണ്. എന്നല്ല ഒരു കത്തിൽ ഇത്രയും കൂടി പറയുന്നു. ഞങ്ങൾക്ക് അങ്ങയുമായി ജന്മാന്തരത്തിൽ എന്തോ ഹൃദയബന്ധമുള്ളതായി തോന്നുന്നു.... അങ്ങയോട് ഒറ്റദിവസമേ ഇടപ്പെട്ടിട്ടുള്ളുവെന്നിരുന്നിട്ടും എന്റഎ ഹൃദയം അങ്ങയെ പരമബന്ധുവായും ആദ്ധ്യാത്മികസഖാവായും കരുതത്തക്കവണ്ണം മുഗ്ദ്ധമായിരിക്കുന്നു (10) ഇത്രയും സ്നേഹാദരപാത്രമായ ആ മഹാന്ന് എട്ടു കൊല്ലത്തിനുശേഷം അയച്ചുകൊടുത്ത ഒരു കത്തു നോക്കുക (334) മഹാഭാരത യുദ്ധത്തിൽ അർജ്ജുനൻ ഭീഷ്മരുമായി ചെയ്ത യുദ്ധം പോലെ രോമഹർഷണമാണത്. ഇതിലെ ഐതിഹാസികത ആ ദീർഘമൗനത്തിനുശേഷം അദ്ദേഹത്തിന് അപരിഹാര്യമായ ഒരു കുടുംബദുഃഖം വന്നുപെട്ട സന്ദർഭത്തിൽ അനുശോചനരീത്യാ എഴുതിയ കത്താണത്. അത്തരമൊരവസരത്തിൽ ആവിധമൊക്കെ തീക്ഷ്ണത പ്രയോഗിപ്പാൻ പാടില്ലെന്നതാണല്ലോ ലൗകികാചാരം. പക്ഷെ മഹാത്മാക്കളുടെ ചരിതം അലോകസാമാന്യം തന്നെ. അത്തരം ദുഃഖാർദ്രമായ അവസ്ഥയിലാണ് ചില പരമാർത്ഥങ്ങൾ ഹൃദയത്തിൽ നന്നായേശുക എന്നാവാം സ്വാമിജി ചിന്തിച്ചത്. അങ്ങനെ ചിലതൊക്കെ ആ ആദ്ധ്യാക്മികസഖാവിനോടു പറയാനിരിക്കെ അതൊന്നും ഓർക്കാത്ത ഭാവത്തിൽ വെറും അനുശോചനമറിയിക്കുന്നത് കാപട്യമാവും എന്നു, പക്ഷെ സ്വാമിജി വിചാരിച്ചിരിക്കാം.

അഥവാ, ഈ ആലോചനയും മറ്റും നമ്മളെപ്പോലുള്ളവർക്കല്ലേ. സ്വാമിജിയെപ്പോലുള്ളവർ പ്രവർത്തിക്കുന്നത് എങ്ങനെയെന്ന് അവർക്കുതന്നെ വിവരിക്കുക സാധ്യമല്ല. തന്റെ ഭൂവനവശ്യമായ പ്രസംഗമൊന്നും മുൻകൂട്ടി ആലോചിച്ചൊരുക്കിയവയായിരുന്നില്ലല്ലൊ. ഇടയ്ക്കിടയ്ക്ക് ഞാൻ തന്നെ അദ്ഭുതപ്പെട്ടുപോകുന്നു, എന്റെ തലയിൽ ഇത്രയെല്ലാം ഉണ്ടായിരുന്നോ എന്നു വിചാരിച്ച് (144) ആ മഹാപ്രവാചകനെ, ആ പ്രസംഗങ്ങളുടെ റിപ്പോർട്ടുകളില്ലെന്നതിലേറെ, ഈ കത്തുകളിലാണ് നമുക്കു പ്രത്യക്ഷീകരിക്കാവുന്നതാണ്. അതിനാൽ ശ്രീ വിവേകാനന്ദസ്വാമികളെ കാണുകയോ കേൾക്കുകയോ ചെയ്യാൻ യോഗമുണ്ടാവാത്ത പിൻതലമുറക്കാർക്കുവേണ്ടിയാണ് ഈ കത്തുകൾ പൊയ്പോകാതെ നിലനിന്നതെന്നു വിചാരിക്കുന്നതിൽ അന്ധവിശ്വാസമൊന്നുമില്ല. ചില കത്തുകൾ നീണ്ടുപോകെ അദ്ദേഹം ഒരാദ്ധ്യാത്മികാവേശംകൊള്ളുന്നതു കാണാം. ഒരിടത്തു താൻതന്നെ എഴുതുന്നു. ആരോ തന്റെ കൈപിടിച്ചെഴുതിക്കയാണ് (144) അതൊന്നു മാത്രമല്ല മറ്റു പല കത്തുകളും അതു വായിക്കുമ്പോൾ നമ്മുടെ മുമ്പിലിരുന്നെഴുതുന്ന ആ മഹാൻ എന്തും പറയട്ടെ- നിലത്തുനിന്നു പൊങ്ങിപ്പൊങ്ങിപ്പോയി (169

– മറ്റും)

ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം വർത്ത ഏവ ച കർമ്മാണി (ഗീത 111. 22)
എന്നരുളിച്ചെയ്യുന്ന സാക്ഷാദ് ഈശ്വരനായരുളുന്നതുപോലെ തോന്നും

സ്വാമിജി തന്റെ ചുരുങ്ങിയ കാലംകൊണ്ടു സാധിച്ച കാര്യങ്ങൾ രണ്ടാണ്. ആദ്യം പാശ്ചാത്യലോകത്തിൽ ചെന്നു അവിടെ ആദ്ധ്യാത്മിക ബോധം ഉണർത്തുക. തദ്വാരാ അതിന്റെ ആകരമായ ഭാരതവർഷത്തോടു ആദരവും സേവനോത്സുകതയും വളർത്തുക, രണ്ടാമത്, അതേ ആദ്ധ്യാത്മികതയുടെ പേരിൽ അകർമ്മണ്യമായി അടിമയായി നിർവീര്യമായി നിരാശമായി, ഉള്ള ഭൗതികത മുഴുവൻ സ്വാർത്ഥ്യവും അസൂയയുമായി നാൾക്കുനാൾ അധഃപതിച്ചുകൊണ്ടിരുന്ന ഭാരതവർഷത്തെ ഉയിർക്കൊള്ളിച്ചുവിടുക. ഈ രണ്ടാമത്തെ കാര്യത്തിന്, താൻ ഇങ്ങോട്ട് തിരിച്ചുവരും മുമ്പേ ഇവിടെ നല്ലൊരടിസ്ഥാനമിടുവിച്ചത് ഈ കത്തിലൂടെയാണ്. കൽക്കത്തയിലെ സതീർത്ഥ്യർക്കും മദിരാശിയിലെ ശിഷ്യർക്കുമെഴുതിയ നീണ്ട കത്തുകളിൽ ആ ഉജ്ജീവനശക്തി അധിക്ഷേപോഗ്രതയോടെ, ബലവത്തയോടെ. ഉള്ളടക്കപ്പെട്ടിരിക്കുന്നു – അമേരിക്കയിലേക്കു പോകുവഴി യോക്കോഹോമയിൽ നിന്നു മദിരാശിക്കാർക്കെഴുതിയ കത്ത് (64) തൊട്ട് അതു തുടങ്ങുന്നു.

അതിനാൽ ഇന്ത്യക്കാരെസ്സംബന്ധിച്ചിടത്തോളം സ്വാമിജിയിൽനിന്നു കിട്ടിയ പൈതൃകം – അപൂർവ്വവും അക്ഷയവും നിത്യനൂതനവുമായ പൈതൃകം – ഈ കത്തുകളാണെന്നു പറയാം. അദ്ദേഹം ഇന്ത്യയിലേക്കു തിരിച്ചുവന്നു. കൊളമ്പുമുതൽ അല്മോറവരെ ചെയ്ത ഭാഷണങ്ങളുടെ മൂലം ഈ കത്തുകളത്രേ. ഇതിലൊതുങ്ങുന്നു സ്വാമിജിയുടെ രാഷ്ട്രീയവും വാസ്തവത്തിൽ അതെത്ര അഗാധമായിരുന്നു എന്ന് അവസാനകാലത്ത് മിസ്മേരി ഹേലിന്നെഴുതിയ ഒരു കത്തിൽ (429) മാത്രം ഒരു മിന്നാട്ടം കാണിച്ചിട്ടേ ഉള്ളൂ. എന്നിട്ടും, ഭയാകുലമായിരുന്ന അന്നത്തെ വിദേശാധിപത്യം അദ്ദേഹത്തിന്റെ മേൽ എന്തു നോട്ടം വെച്ചിരുന്നു എന്നു സ്വാമിജിയുടെ ഒരു നർമ്മോക്തി സൂചിപ്പിക്കുന്നു. ഭാരതത്തിലെ തപാലാപ്പീസുകൾ എന്റെ തപാൽ മര്യാദയായി തുറക്കാൻപോലും ശ്രമിക്കുന്നില്ല (527)

രാഷ്ട്രീയമായ ഈ വർത്തമാനബോധത്തോടൊപ്പംതന്നെ അതിന്റെ ഭവിഷ്യത്തിനെസ്സംബന്ധിച്ചും തനിക്കു ക്രാന്തദർശനമുണ്ടായിരുന്നു. ലോകത്തിൽ ബ്രഹ്മ – ക്ഷത്ര – വൈശ്യഭരണങ്ങൾ അവയുടെ കെടുതികൾ കൊണ്ടു പരാജയപ്പെട്ടിരിക്കെ ഭാവിയിൽ ശുദ്ര (തൊഴിലാളി) ഭരണമാണ്

വരാൻ പോകുന്നതെന്ന് അദ്ദേഹം അന്നേ പ്രവചിക്കുകയുണ്ടായി (306) സ്വയം അതിനു പാകപ്പെടുകയും ചെയ്തിരുന്നു. ഞാനൊരു സോഷ്യലിസ്റ്റാണ്, അതൊരു തികവുറ്റ വ്യവസ്ഥയായിട്ടല്ല, പക്ഷെ അരയപ്പം ഒരപ്പവുമില്ലാത്തതിലും ഭേദമാണല്ലോ.

എന്നിട്ടും താൻ രാഷ്ട്രീയത്തിൽ കേവലം ഇടപെടാഞ്ഞത്, തന്റെ നിലപാടിൽനിന്നും അത്ര കീഴ്പോട്ടിറങ്ങാൻ വയ്യാത്തതുകൊണ്ടുതന്നെ അതേ കത്തിൽ തുടർന്നെഴുതുന്നു. ഈ ദുഃഖമയമായ ലോകത്തിൽ ഏതു നായയ്ക്കും അതിന്റെ നാൾ കിട്ടട്ടെ, എന്നിട്ടു സുഖമെന്നു ചൊല്ലുള്ള ഈ അനുഭവത്തിനുശേഷം അവർക്കെല്ലാം ഈശ്വരങ്കലേയ്ക്കു വരികയും, ലോകവും ഭരണകൂടങ്ങളും മറ്റെല്ലാ സൈ്വരക്കേടുകളുമായ ഈ വ്യവസ്ഥതയെ കൈവെടിയുകയും ചെയ്യാമല്ലോ.

അങ്ങനെ അടിച്ചതിന് മേൽ അടിച്ചുകൊണ്ടു്ള വിജയത്തിന്മേൽ വിജയമായുള്ള, ആദ്യകാലങ്ങൾ കഴിഞ്ഞുപോന്ന്, സ്വാമിജിയുടെ രണ്ടാമത്തെ അമേരിക്കൻ യാത്രാകാലം മുതല്ക്കുള്ള കത്തുകൾ വായിക്കുമ്പോൾ നാം ഒരു ദുരന്തകഥയിലേക്കാണ് നീങ്ങുന്നതെന്നു തോന്നും. സ്വാമിജിയെസ്സംബന്ധിച്ചല്ല, നമ്മെസംബന്ധിച്ച ന മേ പാർത്ഥാസ്തി എന്ന നിലയിലുള്ളവർക്ക് എന്തു ദുരന്തമാണ്? പക്ഷേ സുഖവും വിജയവും പ്രതീക്ഷിക്കുന്ന നമുക്ക് അസ്വാസ്ഥ്യകരങ്ങളായ പല വാക്യങ്ങൾ അക്കാലത്തെ പല കത്തുകളിലും വായിക്കേണ്ടിവരുന്നു.

എനിക്കൊളിക്കണം, കുറേക്കാലത്തേയ്ക്ക്, അഥവാ എക്കാലത്തേയ്ക്കും. എനിക്കു പ്രശസ്തികൊണ്ടുതന്നെ ആ ദിവസത്തെ ഞാനെത്ര ശപിക്കുന്നു. (431)

എന്നിലുള്ള മാർദ്ദവത്തെപ്പറ്റി – അതെന്റെ കുറ്റമാണ്. അതെനിക്ക് കുറവായിരുന്നെങ്കിൽ, വളരെ കുറവായിരുന്നെങ്കിൽ എന്നു ഞാനാഗ്രഹിക്കുന്നു. അതെന്റെ ദൗർബ്ബല്യമാണ്. ഹാ എന്റെ സകല കഷ്ടതകളും അതുകൊണ്ടത്രെ....ഞാനിപ്പോൾ പ്രേമത്തെ എത്ര ദ്വേഷിക്കുന്നു! എനിക്കൊരു ഭക്തിയുമില്ലായിരുന്നെങ്കിൽ!......ഇന്നത്തെ സ്ഥിതി വളരെ ഇരുണ്ടുതന്നെ കാണപ്പെടുന്നു. (440)

ഞാനിപ്പോൾ കാലിഫോണിയയിൽ സാമ്പത്തികമായി തീർത്തും പരാജയപ്പെട്ടിരിക്കുന്നു. ലോസ് ഏഞ്ജല്സിനേക്കാൾ കഷ്ടമാണിവിടെ (455)

ഞാൻ ഭാണ്ഡംകെട്ടി മഹാമോചകനെ കാത്തിരിക്കയാണ് (474)

ഉപജീവനത്തിനുള്ള പ്രസംഗംകൊണ്ട് ഞാൻ തീരെ മടുത്തിരിക്കുന്നു. (485)

എന്റെ ശരീരവും മനസ്സും പ്രവർത്തിച്ചു പ്രക്ഷീണമായിരിക്കുന്നു. എനിക്ക് ഒരൊറ്റ ആളെയും സഹിക്കാൻ വയ്യ. എനിക്കാരും വേണ്ട (517)

എന്റെ കാര്യമാണെങ്കിൽ, ഞാൻ ആസ്സാമിൽവെച്ചു പടയ്ക്കു പറ്റാത്തവനായി പിന്തള്ളപ്പെട്ടു. (524)

ശോകഹതമായ ലോകത്തിനു ഒട്ടൊരാശ്വാസം നൽകാൻ വരുന്നവരുടെ മേൽത്തന്നെ ആ ലോകമേൽപിക്കുന്ന ഈ ശോകാഹതിയാണ് ജീവിതത്തിലെ ഏറ്റവും വലിയ ദുരന്തം. ആ ദുരന്തമാണ് അവരുടെ ലോകപ്രേമത്തെ ഗാഢതരമാക്കുന്നതും ആ ആഴമേറിയ സ്ഥായിഭാവത്തെ സ്ഫുരിപ്പിക്കുന്ന ഒരു ഖണ്ഡികകൂടി അവസാനമായി ഉദ്ധരിക്കട്ടെ. ഈ ലോകത്തിൽ നാം അന്യനെ ഭയന്നു പ്രവർത്തിക്കുന്നു. ഭയന്നാണ് സംസാരിക്കുന്നതും, ഭയന്നാണ് വിചാരിക്കുന്നതും, അഹോ, നാം ശത്രുക്കളുടെ നടുവിലാണ് പിറന്നിരിക്കുന്നത്. തന്നെ നിരീക്ഷിക്കുവാൻ വിശേഷാൽ നിയുക്തനായ ചാരനാണ് ഓരോരുവനുമെന്ന വിധത്തിലുള്ള വിശേഷാൽ നിയുക്തനായ ചാരനാണ് ഓരോരുവനുമെന്ന വിധത്തിലുള്ള ഈ ഭയഭാവനയെ ഒഴിവാക്കാൻ ആർക്കാണ് കഴിഞ്ഞിട്ടുള്ളത്? ഭയചകിതനായി മുന്നേറാനുഴലുന്നവന്റെ ജീവിതം ദുരിതമായിരിക്കും. മനുഷ്യർ മിത്രഭാവം പുലർത്തുന്ന ലോകം പ്രതീക്ഷിക്കാമോ? ആർക്കറിയാം? നമുക്കു പരീക്ഷിച്ചുനോക്കാമെന്നുമാത്രം. (351)

ജനുവരി 6, 1964      പ്രസാധകന്മാർ

## 1

(പ്രമദാദാസ്മിത്രന്)

വൃന്ദാവനം
12 ആഗസ്റ്റ് 1888

ബഹുമാന്യരെ,

ശ്രീ അയോദ്ധ്യയിൽനിന്ന് ശ്രീ വൃന്ദാവനത്തിൽ വന്ന് ഞാൻ കാലാബാബുവിന്റെ കുഞ്ജത്തിൽ 1 പാർക്കുന്നു. നഗരത്തിൽ മനസ്സു സങ്കുചിതമാകുന്നു. രാധാകുണ്ഡവും മറ്റും മനോഹരമെന്നു കേട്ടിട്ടുണ്ട് അവ നഗരത്തിൽനിന്നു കുറെ ദൂരെയാണ്. എനിക്ക് ഉടനെ ഹരിദ്വാരത്തിലേയ്ക്കു പോകണമെന്നുണ്ട്. അവിടെ അങ്ങയുടെ പരിചയക്കാർ വല്ലവരുമുണ്ടെങ്കിൽ ദയവുചെയ്ത് ഒരു കത്തയപ്പാനപേക്ഷ. അത് വലിയൊരനുഗ്രഹമാവും. അങ്ങ് ഇങ്ങോട്ടുവരുന്ന കാര്യമെന്തായി? വേഗത്തിൽ മറുപടി തന്ന് എന്നെ കൃതാർത്ഥനാക്കണം. എഴുത്തു ചുരുക്കുന്നു.

ദാസൻ നരേന്ദ്രനാഥൻ

## 2

(പ്രമദാദാസ് മിത്രന്)
ശ്രീശ്രീദുർഗ്ഗാ ശരണം

വൃന്ദാവനം
20 ആഗസ്റ്റ് 1888

മഹാശയ,

എന്റെ ഒരു വൃദ്ധസതീർത്ഥ്യൻ കേദാരവും ബദര്യാശ്രമവും ദർശിച്ച് ഇപ്പോൾ വൃന്ദാവനത്തിൽ വന്നിട്ടുണ്ട്. അദ്ദേഹം ഗംഗാധരനെ കണ്ടു. ഗംഗാദരൻ തിബത്തിലും ഭൂട്ടാനിലും രണ്ടു വട്ടം പോയത്രേ. അതിൽ വളരെ ആനന്ദിച്ചിരിക്കുകയാണ്. വൃദ്ധനായ സതീർത്ഥ്യനെ കണ്ടു ഗംഗാധരൻ സന്തോഷിച്ചു കരഞ്ഞുപോയി. അയാൾ ശീതകാലത്തു കൻഖലിൽകൂടി. അങ്ങു നൽകിയ ജലപാത്രം ഇപ്പോഴും കൈവശമുണ്ട്. അയാൾ മടങ്ങിവരുന്നു, ഈ മാസത്തിൽത്തന്നെ വൃന്ദാവനത്തിൽ തിരിച്ചെത്തും. അയാളെ ഇവിടെവെച്ചു തന്നെ കാണാമെന്നുവെച്ചു ഞാൻ എന്റെ ഹരിദ്വാരയാത്ര കുറച്ചു നാളേയ്ക്കു മാറ്റിവെച്ചു. അങ്ങയോടൊപ്പം ഞാനവിടെവെച്ചു കണ്ട ശിവഭക്തനായ ആ ബ്രാഹ്മണനുണ്ടല്ലോ, അദ്ദേഹത്തിന്ന് എന്റെ കോടി സാഷ്ടാംഗപ്രമാണങ്ങൾ അങ്ങേയ്ക്കും.

ദാസൻ നരേന്ദ്രനാഥൻ

* ഈ അടയാളമുള്ള കത്തുകളുടെ മൂലം ബംഗാളിയാണ്

1 ഒരു ഭാഗത്തു പൊതുവിൽ ഉപയോഗിക്കാവുന്ന ദേവാലയം കൂടിയുള്ള ഗൃഹത്തിനാണ് കുഞ്ജം എന്ന് വൃന്ദാവനത്തിൽ പറയുന്നത്.

## 3

(പ്രേമദാസ് മിത്രന്) വരാഹനഗരമഠം

ഓം നമോ ഭഗവതേ രാമകൃഷ്ണായ 19 നവംമ്പർ 1888

പൂജ്യപാദമഹാശയ,

അങ്ങയച്ച രണ്ടു പുസ്തകവും കിട്ടി. അങ്ങയുടെ പ്രേമപൂർണ്ണമായ കത്തും കിട്ടി. ഞാൻ അത്യന്തം ആനന്ദിച്ചു. അത് അങ്ങയുടെ ഹൃദയവിശാലതയുടേയും ഉദാരതയുടേയും പ്രതീകമാണ്. മഹാശായ എന്നെപ്പോലുള്ള ഒരു പിച്ചക്കാരൻസന്ന്യാസിയോട് അങ്ങ് ഇത്ര ദയ കാണിക്കുന്നത് എന്റെ പൂർവ്വസുകൃതത്തിന്റെ ഫലം തന്നെ. അങ്ങു വേദാന്തം സമ്മാനമായയച്ചു തന്ന് എന്നെമാത്രമല്ല, ശ്രീരാമകൃഷ്ണന്റെ സന്ന്യാസിശിഷ്യമണ്ഡലത്തെ മുഴുവൻ ആജന്മം കടപ്പെടുത്തിയിരിക്കുന്നു. അങ്ങയ്ക്ക് അവരുടെ വിനീത പ്രണാമങ്ങൾ. ഞാനങ്ങയോട് പാണിനീയവ്യാകരണം ആവശ്യപ്പെട്ടത് എനിക്കുവേണ്ടി മാത്രമല്ല. വാസ്തവം പറഞ്ഞാൽ, ഈ മഠത്തിൽ സംസ്കൃത ശാസ്ത്ര പഠനം മുറയ്ക്കു നടക്കുന്നുണ്ട്. വേദങ്ങളെസംബന്ധിച്ചിടത്തോളം, വംഗദേശത്ത് അതിനു പ്രചാരമേ ഇല്ലെന്നു പറയാം. ഈ മഠത്തിൽ പലരും സംസ്കൃതാഭിജ്ഞരാണ്. വേദത്തിലെ സംഹിതാഭാഗങ്ങൾ തികച്ചും സ്വായത്തമാക്കാൻ അവർക്ക് ആകാംക്ഷയുമുണ്ട്. വല്ലതും ചെയ്യുന്നതു നന്നായി ചെയ്തുതീർക്കണമെന്നുണ്ട്. പാണിനീയവ്യാകരണം തികച്ചും സ്വായത്തമാകാതെ വേദഭാഷ വ്യക്തമായി മനസ്സിലാക്കുവാൻ കഴിയില്ലെന്നും പാണിനീയവ്യാകരണമൊന്നുമാത്രമാണ് അതിന്ന് ഏറ്റവും പറ്റിയതെന്നും ഞാൻ വിശ്വസിക്കുന്നു. അതുകൊണ്ടാണ് അതാവശ്യപ്പെട്ടത്. ലഘുകൗമുദിയെക്കാൾ ഞങ്ങൾ ബാല്യത്തിൽ പഠിച്ച മുഗ്ദബോധമാണ് പല അംശത്തിലും മെച്ചം മഹാശായ, അങ്ങു വലിയ പണ്ഡിതനാണ്. തന്മൂലം ഈ വിഷയത്തിൽ ഞങ്ങളെ വേണ്ടപോലെ ഉപദേശിക്കാൻ കഴിയും. അതുകൊണ്ടു ഞങ്ങൾക്ക് ഈ വിഷയത്തിൽ അഷ്ടാധ്യായിയാണ് കൂടുതൽ ഉപയോഗപ്പെടുക എന്നു തോന്നുന്നുണ്ടെങ്കിൽ സൗകര്യംപോലെ അയച്ചുതരിക. ഞങ്ങൾ അങ്ങയോട് എന്നും കൃതജ്ഞതയുള്ളവരായിരിക്കും. ഈ മഠത്തിൽ ബുദ്ധിയും, മേധയും പരിശ്രമശീലവുമുള്ളവർ ഇല്ലാതിരിക്കില്ല. അവർ ഗുരുകൃപയോ പാണിനീയപദ്ധതിയിൽ നൈപുണ്യം നേടി വംഗദേശത്തിൽ

വേദശാസ്ത്രത്തെ പുനരുജ്ജീവിപ്പിക്കുന്നതിൽ വിജയിക്കുമെന്നു ഞാനാശി ക്കുന്നു. ഞാൻ എന്റെ ഗുരുദേവന്റെ രണ്ടു ഫോട്ടോകളും അവിടുത്തെ ഉപ ദേശങ്ങളെ ഒരു മാന്യൻ ശേഖരിച്ച് അച്ചടിച്ചിട്ടുള്ളതിന്റെ രണ്ടു ഭാഗങ്ങളും അങ്ങയ്ക്ക് അയക്കുന്നു. ഈ ഉപദേശങ്ങളിൽ നാടൻഭാഷയും ശൈലിയു മാണ് കാണുക. ഇവ സ്വീകരിച്ചു ഞങ്ങളെ സന്തോഷിപ്പിക്കുമാറാകണം. എന്റെ ആരോഗ്യം വളരെ മെച്ചപ്പെട്ടിരിക്കുന്നു. രണ്ടുമൂന്നു മാസത്തിനകം അങ്ങയെ കാണുവാൻ ഭാഗ്യമുണ്ടാകുമെന്നു ഞാനാശിക്കുന്നു. ഇപ്പോൾ ഇത്രമാത്രം.

ദാസൻ നരേന്ദ്രനാഥൻ

## 4

(പ്രമദാദാസ്മിത്രന്) വരാഹനഗരം കൽക്കത്ത

ശ്രീശ്രീദുർഗ്ഗാ 28 നവംബർ 1888

പ്രമാണപൂർവ്വകം അറിയിക്കുന്നത്

അങ്ങ് അയച്ച് പാണിനീയം കിട്ടി. ഞങ്ങളുടെ ഉള്ളഴിഞ്ഞ കൃതജ്ഞത കൈക്കൊണ്ടാലും. എനിക്ക് വീണ്ടും പനി പിടിപെട്ടു അചുകൊണ്ടാണ് ഉടൻ മറുപടി അയയ്ക്കാൻ സാധിക്കാഞ്ഞത്. മാപ്പ്. ശരീരം അത്യന്തം അസ്വസ്ഥ സ്ഥമാണ്. അങ്ങയ്ക്കു ശാരീരികവും മാനസികവുമായ കുശലത്തിനു ജഗ ദംബയോടു പ്രാർത്ഥിക്കുന്നു.

ദാസൻ നരേന്ദ്രനാഥൻ

## 5

(പ്രേമദാസ്മിത്രന്) വരാഹനഗരം

ഈശ്വരോ ജയതി 4 ഫെബ്രുവരി 1889

മാന്യമഹാശായ

ചില കാരണങ്ങൾകൊണ്ട് ഇന്ന് എന്റെ മനസ്സ് ഉദ്വേഗപൂർണ്ണവും മൂഢ വുമായിരുന്നു. അപ്പോഴാണ്, ദിവ്യമായ വാരാണസീപുരിയിലേയ്ക്ക് എന്നെ ക്ഷണിക്കുന്ന അങ്ങയുടെ കത്തു വന്നത്. അതിനെ ഞാൻ വിശ്വേശ്വരന്റെ അതുളപ്പാടായി സ്വീകരിക്കുന്നു. ഇപ്പോൾ ഗുരുദേവന്റെ ജന്മസ്ഥലം ദർശി ക്കുവാൻ പുറപ്പെട്ടിരിക്കയാണ്. കുറച്ചു നാൾ അവിടെ താമസിച്ചതിനുശേഷം അങ്ങയുടെ അടുത്തുവരാം. വാരാണസിയുടേയും വിശ്വനാഥന്റെയും ദർശ

നംകൊണ്ട് അലിയാത്ത ഹൃദയം കല്ലുകൊണ്ടുണ്ടാക്കിയതുതന്നെ. എന്റെ ശരീരം ഇപ്പോൾ തുലോം സ്വസ്ഥമായിരിക്കുന്നു. ജ്ഞാനാനന്ദന്ന് എന്റെ പ്രണാമം. കഴിയും വേഗത്തിൽ ഞാൻ അങ്ങയുടെ അടുത്തെത്താം. എല്ലാം വിശ്വേശ്വരന്റെ ഇച്ഛയ്ക്കധീനമാണ്. അധികമെന്തിന്? ശേഷം കാഴ്ചയിൽ

ദാസൻ നരേന്ദ്രനാഥൻ

## 6

(ശ്രീമഹേന്ദ്രനാഥഗുപ്തന്)

ആംട്പൂർ (ഹുഗ്ലി ജില്ല)
7 ഫെബ്രുവരി 1889

പ്രിയ മാസ്റ്റർ മഹാശയ

അങ്ങയ്ക്ക് അളവറ്റ കൃതജ്ഞത. അങ്ങു ശ്രീരാമകൃഷ്ണോപദേശങ്ങളുടെ മർമ്മം നന്നായി ഗ്രഹിക്കുന്നു. ഹാ നന്നെ കുറച്ചാളുകൾക്കേ അവിടുത്തെ നേരാംവണ്ണം മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടുള്ളൂ. വരും കാലം ലോകത്തിൽ ശാന്തി ചെയ്യാൻ പോകുന്ന ആ ഉപദേശാമൃതത്തിൽ തികച്ചും മുഴുകിയിരിക്കുന്ന ഒരാളെ കാണുമ്പോൾ എന്റെ ഹൃദയം ആനന്ദനൃത്തം ചെയ്യുന്നു. ഞാൻ മുഴുഭ്രാന്തനാകുന്നില്ലല്ലോ അതാണാശ്ചര്യം.

അങ്ങയുടെ നരേന്ദ്രനാഥൻ

## 7

(പ്രേമദാസ്മിത്രന്)

വരാഹനഗരം

ഈശ്വരോ ജയതി

22 ഫെബ്രപവരി 1889

മഹാശയ

എന്റെ ഗുരുദേവന്റെ ജന്മഭൂമി സന്ദർശിച്ചശേഷം ശ്രീകാശിയിലെത്തണമെന്നാണ് ഞാനുദ്ദേശിച്ചിരിക്കുന്നത്. എന്നാൽ ദൗർഭാഗ്യത്താൽ ആ ഗ്രാമത്തിലേയ്ക്കു പോകുവഴിക്ക് എനിക്കു കഠിനമായ പനിയും അതുകഴിഞ്ഞ് വിഷ്ടചിരോഗത്തിൽ കാണുന്ന മാതിരി ഛർദ്ദിയും വയറിളക്കവുമുണ്ടായി. മൂന്നുനാലു ദിവസം കഴിഞ്ഞ് പനിവീണ്ടും വന്നു. ഇപ്പോൾ രണ്ടടി വെയ്ക്കാൻ പോലും കഴിയാത്തവിധം ശരീരം ദുർബ്ബലമായിരിക്കുന്നു. അങ്ങനെ നിവൃത്തിയില്ലാതെ മുൻ സങ്കൽപം വെടിയേണ്ടിവന്നു. ഈശ്വരേച്ഛ എന്തോ! ഏതായാലും എന്റെ ശരീരം ഈ മാർഗ്ഗത്തിനു തീരെ യോജിച്ചതല്ല. ശരീരത്തെ സംബന്ധിച്ചാണെങ്കിൽ അതത്ര വലിയ കാര്യമല്ലല്ലോ. കുറച്ചു നാൾ ഇവിടെ

താമസിച്ച് അൽപം സ്വാസ്ഥ്യം വീണ്ടെടുത്തശേഷം അങ്ങയുടെ ദർശനം നേടുവാൻ അഭിലഷിക്കുന്നു. ഈശ്വരേച്ഛപോലെ നടക്കും. അങ്ങും അതിന്ന നുഗ്രഹിക്കുക. ജ്ഞാനാനന്ദസോദരന് എന്റെ പ്രണാമം അങ്ങേയ്ക്കും

ദാസൻ നരേന്ദ്രനാഥൻ

## 8

(പ്രേമദാസ്മിത്രന്) വരാഹനഗരം
ഈശ്വരോ ജയന്തി 21 മാർച്ച് 1889

പൂജനീയമഹാശായ

അങ്ങയുടെ കത്തു കിട്ടിയിട്ടു കുറെ ദിവസമായി. സംഗതിവശാൽ മറുപടി എഴുതാൻ ഇതുവരെ കഴിഞ്ഞിട്ടില്ല. ക്ഷമിക്കണം. എന്റെ ശരീരം ഇപ്പോൾ വളരെ അസ്വസ്ഥമാണ്. ഇടയ്ക്കിടെ പനി വരുന്നു. പ്ലീഹയ്ക്കൊന്നും ഉപദ്രവമില്ല. ഹോമിയോപ്പതി ചിതിത്സ നടത്തുന്നു. കാശിയാത്രസങ്കൽപമെല്ലാം ഇപ്പോൾ കേവലം വിട്ടിരിക്കയാണ്. ഇനിയെല്ലാം ദേഹസ്ഥിതിയും ഈശ്വരേച്ഛയും പോലെ. ജ്ഞാനാനന്ദസോദരനെ കണ്ടാൽ പറയണം, എന്നെ കാത്തിരിക്കേണ്ടെന്ന്. എന്റെ യാത്ര അനിശ്ചിതമാണ്. അങ്ങയ്ക്കും ജ്ഞാനാനന്ദനും എന്റെ പ്രണാമം

നരേന്ദ്രനാഥൻ

## 9

(പ്രേമദാസ് മിത്രന്) വരാഹനഗരം
ശ്രീ ശ്രീദുർഗ്ഗാ ശരണം 26 ജൂൺ 1889

പൂജ്യപാദമഹാശായ,

പല കാരണങ്ങളാൽ വളരെ നാളായി അങ്ങയ്ക്കു കത്തയക്കാൻ സാധിച്ചില്ല. ക്ഷമിക്കണം എനിക്കിപ്പോൾ ഗംഗാധരജിയുടെ വിവരം കിട്ടിയിരിക്കുന്നു. അയാളും എന്റെ ഒരു സതീർത്ഥ്യനും തമ്മിൽ കണ്ടു. അവരിരുവരും ഉത്തരഖണ്ഡത്തിലാണ്. ഇവിടെയുള്ള ഞങ്ങളിൽ നാലുപേർ ഇപ്പോൾ ഹിമാലയത്തിലാണ്. ഗംഗാധരൻകൂടിയായപ്പോൾ അഞ്ചുപേരായി. ശിവാനന്ദനെന്ന എന്റെ ഒരു സതീർത്ഥ്യനെ കേദാരനാഥത്തേയ്ക്കു പോകുംവഴിക്ക് ശ്രീനഗരത്തിൽവെച്ച് ഗംഗാധരൻ കണ്ടു. ഗംഗാധരൻ ഇങ്ങോട്ടു രണ്ടു കത്ത് അയച്ചിരുന്നു. അയാൾക്ക് ആദ്യത്തെ വർഷം തിബത്തിൽ കടക്കുവാൻ അനുവാ

ദം കിട്ടിയില്ല, അടുത്തവർഷം കിട്ടി. ലാമകൾ അയാളെ വളരെ സ്നേഹിക്കുന്നു. അയാൾ തിബത്തുഭാഷ പഠിച്ചു. തിബത്തിൽ നൂറിൽ തൊണ്ണൂറുപേരും ലാമമാരാണെന്ന് അയാൾ പറയുന്നു. അവരിപ്പോൾ താന്ത്രികരീതിയിലാണത്രേ ഏറെയും ഉപാസന നടത്തുന്നത്. വളരെ തണുപ്പായ ദേശം. ആഹാരത്തിന്ന് ഉണങ്ങിയ മാംസം മാത്രമേയുള്ളൂ. ഗംഗാധരൻ അതുതന്നെ ഭക്ഷിച്ചുകൊണ്ടാണ് യാത്ര ചെയ്തത്. എന്റെ ശരീരാവസ്ഥ മോശമല്ല. പക്ഷേ മനസ്സ് ക്ഷുബ്ദാവസ്ഥയിൽത്തന്നെ

ദാസൻ നരേന്ദ്രനാഥൻ

## 10

(പ്രമദാദാസ് മിത്രന്) ബാഗ്ബസാർ, കൽക്കത്ത

ഇശ്വരോ ജയതി 4 ജൂലായ് 1889

പൂജ്യപാദമഹാശായ

ഇന്നലെ അങ്ങയുടെ കത്തുകിട്ടി. വർത്തമാനങ്ങറിഞ്ഞു സന്തോഷിക്കുന്നു. അങ്ങയ്ക്ക് എഴുത്തയയ്ക്കാൻ ഗംഗാധരനോടാവശ്യപ്പെടുവാൻ എഴുതിയിട്ടുണ്ടല്ലോ. പക്ഷേ അതിന് ഒരു വഴിയും കാണുന്നില്ല. കാരണം അയാളുടെ കത്തു ഞങ്ങൾക്കു കിട്ടുന്നുണ്ടെങ്കിലും അയാൾ ഒരിടത്തും ഒന്നുരണ്ടു ദിവസത്തിലേറെ താമസിക്കാത്തതുകൊണ്ട് ഞങ്ങളുടെ ഒരു കത്തും അയാൾക്കു കിട്ടുന്നില്ല.

എന്റെ ഒരു പൂർവ്വാശ്രമബന്ധു (വൈദ്യനാഥത്തിനു സമീപം) സിമൂലതലത്തിൽ ഒരു വീടു വിലയ്ക്കെടുത്തിരിക്കുന്നു. അവിടത്തെ കാറ്റും വെള്ളവും സ്വാസ്ഥ്യകരമായതുകൊണ്ട് ഞാൻ കുറച്ചുനാൾ അവിടെ താമസിച്ചു. എന്നാൽ വേനൽച്ചൂടുകൊണ്ട് ഉദരരോഗം പിടിപെട്ട് വേഗത്തിൽ ഇങ്ങോട്ടു മടങ്ങി. ശ്രീകാശിയിൽ വന്ന് അങ്ങയെക്കണ്ടു സത്സംഗം ചെയ്തു കുറച്ചുനാൾ താമസിച്ച് മനസ്സിനെ തൃപ്തിപ്പെടുത്താൻ എനിക്കുള്ള ആഗ്രഹം എത്ര പ്രബലമെന്നു വർണ്ണിക്കാവതല്ല. എന്നാൽ എല്ലാം ഈശ്വരായത്തമാണ്. ഞങ്ങൾക്ക് അങ്ങയുമായി ജന്മാന്തരത്തിൽ എന്തോ ഹൃദയബന്ധമുള്ളതുപോലെ തോന്നുന്നു. എന്തെന്നാൽ ഈ കൽക്കത്തയിൽ ധനവാന്മാരും ബഹുമാന്യരുമായ പലരും എന്നെ സ്നേഹിക്കുന്നുണ്ടെങ്കിലും അവരുടെ സമ്പർക്കത്തിൽ എനിക്കു പലപ്പോഴും മടുപ്പു തോന്നുന്നു. അങ്ങയോട് ഒറ്റ ദിവസമേ ഇടപെട്ടിട്ടുള്ളുവെന്നിരുന്നിട്ടും, എന്റെ ഹൃദയം അങ്ങയെ പരമബന്ധുവായും

അദ്ധ്യാത്മികസ്ഥാവായും കരുതക്കവണ്ണം മുഗ്ദമായിരിക്കുന്നു. അങ്ങ് ഈശ്വരപ്രിയനാണെന്നതത്രേ ഇതിനൊരു കാരണം. മറ്റൊന്നിതാണ്. തച്ചേതസാ സ്മരതി നൂനമബോധപൂർവ്വം ഭാവസ്ഥിരാണി ജനനാന്തരസൗഹൃദാനി

അങ്ങു പല അനുഭവങ്ങളുടേയും സാധനയുടേയും ഫലമായി നൽകിയ ഉപദേശങ്ങൾക്കു ഞാൻ കടപ്പെട്ടിരിക്കുന്നു. ഇതും വാസ്തവമാണ്. പലതരം നവീനാഭിപ്രായങ്ങളേയും തലയിലേറ്റി നടന്നാൽ മനുഷ്യനു പലപ്പോഴും കഷ്ടപ്പെടേണ്ടിവരുമെന്ന് എനിക്കുകൂടെക്കൂടെ അനുഭവപ്പെടുന്നുണ്ട്.

എന്നാൽ എനിക്കിപ്പോൾ വേറൊരു രോഗമാണുള്ളത്. ഈശ്വരകൃപയിൽ എനിക്കു പൂർണ്ണവിശ്വാസമുണ്ട്. അതൊരിക്കലും കുറഞ്ഞു പോവില്ല. ധർമ്മ ഗ്രന്ഥങ്ങളിൽ ഇളകാത്ത വിശ്വാസവുമുണ്ട്. എന്നാൽ, ഈശ്വരേച്ഛയാൽ കഴിഞ്ഞ ആറേഴു വർഷമായി ഞാൻ തുടരെത്തുടരെയുള്ള പല പ്രതിബന്ധങ്ങളുമായി പോരാടിവരികയാണ്. എനിക്ക് ആദർശശാസ്ത്രജ്ഞാനം ലഭിച്ചു. ഒരു ആദർശപുരുഷനെ ഞാൻ കാണുകയും ചെയ്തു. എന്നിട്ടും എനിക്ക് ഒന്നും അവസാനം വരെ ചെയ്തുതീർക്കാൻ കഴിയുന്നില്ല, ഇതാണിപ്പോൾ എന്റെ ദുരവസ്ഥ വിശേഷിച്ചും കല്കത്തയ്ക്കടുത്തിരുന്ന് എനിക്കൊന്നും നിർവ്വഹിക്കാൻ കഴിയുമെന്നും തോന്നുന്നില്ല. കൽക്കത്തെയിൽ എന്റെ അമ്മയും രണ്ടു സഹോദരന്മാരുമുണ്ട്. ഞാൻ ജേഷ്ഠപുത്രനാണ്. മദ്ധ്യമൻ ഫസ്റ്റ് ആർട്ട്സിനു പഠിക്കുന്നു. മൂന്നാമൻ ചെറുപ്പമാണ്.

മുമ്പ് ഇവരുടെ സ്ഥിതി വളരെ നന്നായിരുന്നു. എന്നാൽ അച്ഛന്റെ മരണം മുതൽ വളരെ വിഷമം ചിലപ്പോഴൊക്കെ പട്ടിണി കിടക്കേണ്ടിയും വരുന്നുണ്ട്. എല്ലാറ്റിനുംമേലെ, അവർ പോരാത്തവരെന്നു കണ്ട് ഉറ്റവർ ചിലർ അവരെ പൈതൃകമായ പാർപ്പിടത്തിൽനിന്ന് ഇറക്കിവിട്ടു. ഹൈക്കോടതിയിൽ കേസുകൊടുത്ത് ആ ഭവനത്തിൽ ഒരംശം കിട്ടിയെങ്കിലും വ്യവഹാരത്തിൽ സർവ്വസ്വവും നശിച്ചു. അതാണല്ലോ കേസുകൊടുത്താലത്തെ ഫലം.

കൽക്കത്തയ്ക്കടുത്തു താമസിക്കുമ്പോൾ എനിക്കവരുടെ ദുരവസ്ഥകാണേണ്ടിവരുന്നു. അപ്പോൾ രജോഗുണബാധിതനായി അഹങ്കാരം പൂണ്ടു പ്രവർത്തിക്കാൻ തോന്നുന്നു. അപ്പോൾ മനസ്സിൽ ഘോരമായ യുദ്ധം നടക്കുന്നു. അതുകൊണ്ടാണ് മനസ്സ് ക്ഷുബ്ദാവസ്ഥയിലാണെന്നെഴുതിയത്. ഇപ്പോൾ അവരുമായുള്ള കാര്യം ഒന്നു ശരിയാക്കി ഇവിടം എന്നേയ്ക്കുമായി വിട്ടുപോകുവാൻ അങ്ങ് ആശിർവ്വദിച്ചാലും.

ആപുര്യമാണമചലപ്രതിഷ്ഠം

സമുദ്രമാപഃ പ്രവിശന്തി യദ്വത്

തദ്വത് കാമാ യം പ്രവിശന്തി സർവേ

സ ശാന്തിമാപ്നോതി ന കാമകാമീ

എന്റെ ഹൃദയം ഈശ്വരശക്തിയാൽ ബലവത്താകുനു. എല്ലാത്തരം മായാബന്ധനത്തിൽനിന്നും മുക്തമാകാനും അങ്ങ് ആശിർവദിക്കുമാറാകണം. ()

ഞാൻ ഇപ്പോൾ കൽക്കത്തയിലാണ്. എന്റെ മേൽവിലാസം () ബലരാം ബോസ്, 57 രാം കാന്തബോസ് സ്ട്രീറ്റ്, ബാഗ് ബസാർ, കൽക്കത്ത

ദാസൻ നരേന്ദ്രൻ

## 11

(പ്രമദാദാസ് മിത്രന്) സിമുല, കൽക്കത്ത

ഈശ്വരോ ജയതി 14 ജൂലായ് 1889

പൂജ്യപാദമഹാശയ,

അങ്ങയുടെ കത്തു കിട്ടി വളരെ സന്തോഷിക്കുന്നു. ഈ മാതിരി സന്ദർഭങ്ങളിൽ മിക്കവരും ലൗകികത്തിലേയ്ക്കു തിരിയാനാണുപദേശിക്കുക. അങ്ങു സത്യഗ്രാഹിയും വജ്രസാരഹൃദയനുമാണ്. അങ്ങയുടെ പ്രോത്സാഹനം കൊണ്ട് എനിക്കു വളരെ ആശ്വാസമായി. എന്റെ ഇവിടത്തെ കുഴപ്പം മിക്കവാറും തീർന്നു. ഒരു വസ്തു വിൽക്കാൻ ആളെ ഏർപ്പെടുത്തീട്ടുണ്ട്. വളരെ വേഗത്തിൽ വിൽക്കാമെന്നാശിക്കുന്നു. അതു ശരിപ്പെട്ടാൽ നിശ്ചിന്തനായി നേരേ ശ്രീകാശിയിൽ അങ്ങയുടെ അടുത്തു വരാം. ഇരുപതു രൂപയുടെ നോട്ടയച്ചതു കിട്ടി. അങ്ങയുടെ മഹാമനസ്കത! എന്നാൽ ദൗർഭാഗ്യവശാൽ അങ്ങയുടെ ആദ്യത്തെ ഉദ്ദേശ്യം സാധിക്കാൻ, അമ്മയുടേയും സോദരന്മാരുടേയും ലൗകികാഹങ്കാരം പ്രതിബന്ധമായിരിക്കുന്നു. രണ്ടാമത്തെ ഉദ്ദേശ്യം, അതായത് എനിക്കു കാശിക്കു വരാൻ, അതുപയോഗിച്ചുകൊള്ളാം

ദാസൻ നരേന്ദ്രൻ

## 12

(പ്രമദാദാസ്മിത്രന്) വരാഹനഗരം, കൽക്കത്ത

ഈശ്വരോ ജയതി 7 ആഗസ്റ്റ് 1889

പൂജ്യപാദരേ,

അങ്ങയുടെ കത്തി കിട്ടിയിട്ട് ഒരാഴ്ചയിലേറെയായി. എനിക്കു വീണ്ടും പനിയാകയാൽ ഇതുവരെ മറുപടിയയയ്ക്കാൻ സാധിച്ചില്ല മാപ്പ്. ഇടയ്ക്ക് ഒന്നര മാസത്തോളം സുഖമായിരുന്നു. എന്നാൽ പത്തുപന്ത്രണ്ടു ദിവസം വീണ്ടും പനിച്ചു. ഇപ്പോൾ സുഖമുണ്ട്. എനിക്കു ചില സംശയങ്ങളുണ്ട്. അങ്ങയ്ക്കു സംസ്കൃതശാസ്ത്രജ്ഞാനം വളരെയുണ്ടല്ലോ-ഉത്തരം നൽകി അനുഗ്രഹിക്കണം.

1. സത്യകാമജാബാലനേയും ജാനശ്രുതിയേയും പറ്റി വല്ല ഉപാഖ്യാനവും, ഛാന്ദോഗ്യോപനിഷത്തിലേതൊഴികെ, വേദത്തിലെങ്ങാനും വന്നിട്ടുണ്ടോ?

2. ശങ്കരാചാര്യർ. വേദാന്തസൂത്രഭാഷ്യത്തിൽ മിക്കവാറും സ്മൃതിപ്രമാണമായുദ്ധരിക്കുന്നതു മഹാഭാരതവാക്യങ്ങളാണല്ലോ. എന്നാൽ വനപർവത്തിലെ അജഗരോപാഖ്യാനത്തിലും ഉമാമഹേശ്വരസംവാദത്തിലും ഭീഷ്മപർവ്വത്തിലും ജാതി ഗുണാധിഷ്ഠിതമാണെന്നു സ്പഷ്ടമായി പറയുന്നതിനെ അദ്ദേഹം സ്വകൃതികളിൽ വല്ലേടത്തും പ്രമാണീകരിച്ചിട്ടുണ്ടോ?

3. പുരുഷസൂക്തത്തിലെ ജാതി ജന്മയത്തമല്ല. വേദത്തിലെ ഏതു ഭാഗത്താണ് അതിനെ ജന്മായത്തമാക്കിയിട്ടുള്ളത്?

4. ശൂദ്രൻ വേദം പഠിക്കരുതെന്നതിനു ശങ്കരാചാര്യർ വേദത്തിൽനിന്നു പ്രമാണം എടുത്തുകാണിച്ചിട്ടില്ല. യജ്ഞേ നവകൃപ്തഃ 1, എന്നുമാത്രം ഉദ്ധരിച്ച് യജ്ഞത്തിന് അധികാരമില്ലാത്ത സ്ഥിതിക്ക് ഉപനിഷദാദികൾ പഠിക്കാനും അധികാരമില്ലെന്നു പറഞ്ഞിരിക്കയാണ്. എന്നാൽ ആ ആചാര്യർതന്നെ അഥാതോ ബ്രഹ്മജിജ്ഞാസാ 2 എന്ന സൂത്രം വ്യാഖ്യാനിക്കെ, അഥശബ്ദത്തിന് വേദാധ്യായനാദനന്തരം എന്നർത്ഥമില്ലെന്നും, മന്ത്രബ്രാഹ്മണങ്ങൾ പഠിക്കാതെ ഉപനിഷത്തു പഠിക്കാൻ പാടില്ലെന്നു പറയാൻ പ്രമാണമില്ലെന്നും, കർമ്മകാണ്ഡശ്രുതിക്കും ബ്രഹ്മകാണ്ഡശ്രുതിക്കും തമ്മിൽ പൂർവ്വപരഭാവമില്ലെന്നും പറയുന്നുമുണ്ട്. അതിനാൽ യജ്ഞാത്മകമായ വേദം പഠിക്കാതെയും ഉപനിഷത്പഠനംകൊണ്ട് ബ്രഹ്മജ്ഞാനം സിദ്ധിക്കാമെന്നു സ്പഷ്ടമാണ്. അങ്ങനെ യജ്ഞത്തിനും ജ്ഞാനത്തിനും തമ്മിൽ പൂർവ്വപരബന്ധമില്ലെങ്കിൽ ശുദ്രനെപ്പറ്റി പറയുമ്പോൾ ന്യയപൂർവ്വകം 1 ഇത്യാദിവാക്യത്താൽ ആചാര്യർ സ്വവാക്യത്തെത്തന്നെ ബന്ധിക്കുന്നതെന്ത്? എന്തുകൊണ്ടാണ് ശുദ്രന് ഉപനിഷത്തു പഠിക്കാൻ പാടില്ലാത്തത്?

ഒരു ക്രിസ്ത്യൻ സന്ന്യാസി എഴുതിയ () എന്ന പുസ്തകത്തിൻ്റഎ ഒരു പ്രതി അങ്ങയ്ക്കു തപാൽവഴി അയയ്ക്കുന്നു. ഇതൊരദ്ഭുതഗ്രന്ഥമാണ്. ക്രിസ്ത്യാനികളുടെ ഇടയിലുമുണ്ട് ഇത്തരം ഉയർന്ന ത്യാഗവും വൈരാഗ്യവും ദാസ്യഭക്തിയും എന്നു കണ്ടു വിസ്മയംതോന്നും. ഒരു പക്ഷേ അങ്ങു മുമ്പു

തന്നെ ഈ പുസ്തകം വായിച്ചിരിക്കാം. ഇല്ലെങ്കിൽ വായിച്ച് എന്നെ കൃതാർത്ഥനാക്കണം.

ദാസൻ നരേന്ദ്രനാഥൻ

## 13

(പ്രേമദാദാസ്മിത്രന്) വരാഹനഗരം

ഈശ്വരോ ജയതി 17 ആഗസ്റ്റ് 1889

പൂജ്യപാദരേ

മുമ്പൊരു കത്തിൽ ഞാനങ്ങയെ സത്യഗ്രാഹിയെന്നും വജ്രസാരഹൃദയനെന്നും വിളിച്ചതിൽ കുണ്ഠിതമുള്ളതായി അങ്ങയുടെ ഒടുവിലത്തെ കത്തിൽ പ്രസ്താവിച്ചിരിക്കുന്നു. അത് എന്റെ ദോഷമല്ല. അതിന്റെ മൂലം അങ്ങയുടെ ഗുണമാണ്. അങ്ങയുടെ ഗുണങ്ങളിൽ ഞാൻ അത്യന്തം ആകൃഷ്ടനായിരിക്കുന്നതു ജന്മാന്തരബന്ധം കൊണ്ടാണെന്നു ഞാൻ എഴുതിയിരിക്കുന്നു. ഗൃഹസ്ഥാശ്രമിയെന്നോ സന്ന്യാസിയെന്നോ ഞാൻ ഗണിക്കുന്നില്ല. യഥാർത്ഥമായ സദ്ഗുണവും ഉദാരതയും മഹത്ത്വവും ഉള്ളിടത്ത് എന്റെ തല എന്നും കുനിയട്ടെ-ശാന്തിഃ ശാന്തിഃ ശാന്തിഃ ഇന്നു ബഹുമതിക്കു കൊതിക്കുന്നവരും ഉദരനിമിത്തം വൈരാഗ്യവേഷം കൈക്കൊണ്ടവരും ഉഭയഭ്രഷ്ടരുമായ കുറേ സന്ന്യാസാശ്രമികളുണ്ടല്ലോ, അവരിൽ ലക്ഷത്തിലൊരുവനെങ്കിലും അങ്ങയെപ്പോലെ മഹാത്മാവായിവരട്ടെ എന്ന് ഞാൻ പ്രർത്ഥിക്കുന്നു. അങ്ങനെയുള്ള ഗുണങ്ങളെപ്പറ്റി കേട്ടിട്ട് ബ്രാഹ്മണരായ എന്റെ സതീർത്ഥ്യരെല്ലാം അങ്ങയ്ക്കു സാഷ്ടാംഗപ്രണാമങ്ങൾ അർപ്പിക്കുന്നു.

എന്റെ ഏതാനും ചോദ്യങ്ങൾക്ക്, അങ്ങ് ഉത്തരങ്ങൾ നൽകിയതിൽ ഒന്ന് എന്റെ തെറ്റിദ്ധാരണ തീർത്തു. അതിനു ഞാൻ അങ്ങയോട് എന്നും കടപ്പെട്ടിരിക്കുന്നു. മറ്റൊരു ചോദ്യം: ഭാരതം തുടങ്ങിയ പുരാണങ്ങളിൽ പറഞ്ഞിട്ടുള്ള ഗുണഗതജാതിയെപ്പറ്റി ആചാര്യർ വല്ല സമാധാനവും നൽകീട്ടുണ്ടോ? ഉണ്ടെങ്കിൽ ഏതു ഗ്രന്ഥത്തിൽ? ഈ നാട്ടിലെ പ്രാചീനമതപ്രകാരം, ജാതി വംശഗതമാണെന്നതിൽ എനിക്കു സംശയമില്ല. സ്പാർട്ടക്കാർ ഹൈലട്ട് (അടിമ) വർഗ്ഗത്തോടും അമേരിക്കക്കാർ കാഫ്രിജാതിക്കാരോടും പെരുമാറുന്നതിനെക്കാളും ക്രൂരമായി ഇടയ്ക്കിടയ്ക്ക് ശൂദ്രർ ഉപദ്രവിക്കപ്പെട്ടുവെന്നതിലും എനിക്കു സംശയമില്ല ജാതി മുതലായവയെസ്സംബന്ധിച്ച് എനിക്ക് ഒരു പക്ഷപാതിത്വവുമില്ല. കാരണം അതു സമുദായികനിയമമാണെന്നും ഗുണ

ത്തിൽനിന്നും കർമ്മത്തിൽ നിന്നും ഉണ്ടായിട്ടുള്ളതാണെന്നും എനിക്കറിയാം. നൈഷ്കർമ്മ്യവും നിർഗുണത്വവും പ്രാപിക്കാൻ ആഗ്രഹിക്കുന്നവന്ന് ജാതി തുടങ്ങിയ ഭാവം ഓർക്കുന്നതുപോലും പാടെ ഹാനികരമാണ്. ഈ വിഷയങ്ങളിൽ ഗുരുകൃപയാൽ എനിക്ക് ഒരു വിധം അറിവുമുണ്ട്. എന്നാൽ അങ്ങയുടെ അഭിപ്രായമറിഞ്ഞാൽ ചിലേടത്ത് അതിനെ ദൃഢമാക്കുകയും ചിലേടത്തു തിരുത്തുകയും ചെയ്യാം. തേൽകൂടു പൊട്ടിക്കാതെ തേൻ വീഴുകയില്ല. അതിനാൽ അങ്ങയോടു മറ്റു ചില ചോദ്യങ്ങളും ചോദിക്കാം. 1. ഞാൻ ബാലനും അജ്ഞനുമാണെന്നോർത്ത് സമുചിതമായ ഉത്തരം നൽകിയാലും. കോപിക്കരുത്

1. വേദാന്തസൂത്രത്തിൽ പറയുന്ന മുക്തിയും അവധൂതഗീതയിൽ പറയുന്ന നിർവാണവും ഒന്നുതന്നെയോ?

2. സൃഷ്ടിവർജ്ജം (ജഗദ്വ്യാപാരവർജ്ജം) എന്ന സൂത്രപ്രകാരം ആർക്കും പൂർണ്ണമായി ഭഗവാനാകാൻ സാധിക്കില്ല. അങ്ങനെയാണെങ്കിൽ നിർവാണം എന്നതെന്ത്?

3. ചൈതന്യദേവൻ പുരിയിൽവെച്ചു സാർവഭൗമനോട്, എനിക്കു വ്യാസസൂത്രം മനസ്സിലാകുന്നു അതിൽ ദ്വൈതവാദമാണ് എന്നാൽ ഭാഷ്യകാരൻ അദ്വൈതപരമായി വ്യാഖ്യാനിച്ചിരിക്കുന്നതു മനസ്സിലാകുന്നില്ല എന്നു പറഞ്ഞതു സത്യതന്നെയോ? ഈ വിഷയത്തെപ്പറ്റി ചൈതന്യദേവൻ പ്രകാശാനന്ദസരസ്വതിയുമായി വളരെ വാദിച്ചു ജയിച്ചതായി ഐതിഹ്യമുണ്ടല്ലോ. ചൈതന്യകൃതമായ ഒരു ഭാഷ്യവും പ്രകാശാനന്ദന്റെ മഠത്തിൽ ഉണ്ടായിരുന്നതായി പറയുന്നു.

4. തന്ത്രത്തിൽ ആചാര്യരെ പ്രച്ഛന്നബൗദ്ധനെന്നു പറയുന്നു. പ്രജ്ഞാപാരമിത എന്ന ബൗദ്ധന്മാരുടെ മഹായാനഗ്രന്ഥത്തിലെ അഭിപ്രായവുമായി ആചാര്യപ്രചാരിതമായ വേദാന്തമതത്തിനു പൂർണ്ണസാദൃശ്യമുണ്ട്. ബൗദ്ധന്മാരുടെ ശൂന്യവും ഞങ്ങളുടെ ബ്രഹ്മവും ഒന്നാണെന്നു പഞ്ചദശീകാരനും പറയുന്നു. ഇതിന്റെ അർത്ഥമെന്ത്?

5. വേദാന്തസൂത്രത്തിൽ വേദപ്രമാണ്യത്തിന് ഒരു യുക്തിയും കൊടുക്കാഞ്ഞതെന്തുകൊണ്ട്? ഈശ്വരനുണ്ടെന്നുള്ളതിനു പ്രമാണം. വേദമെന്ന് ആദ്യം പറഞ്ഞിട്ട്, വേദപ്രമാണ്യം പുരുഷനിഃശ്വസിത1 മായതുകൊണ്ട് എന്നും പറയുന്നു. പാശ്ചാത്യന്യായശാസ്ത്രത്തിൽ () (അന്യോന്യാശ്രയം) എന്നു പറയുന്ന ദോഷം ഇതിനെ ബാധിക്കുന്നില്ലേ?

6. വേദാന്തം പറയുന്നത്. വിശ്വസിക്കണം തർക്കംകൊണ്ടു നിർണ്ണയമു

ണ്ടാവില്ലെന്നാണ് എന്നാൽ ന്യായം സാംഖ്യം മുതലായവയിൽ അണുമാത്രം ന്യൂനത കണ്ടാൽ തർക്കംകൊണ്ട് അവയെ ആക്ഷേപിക്കുന്നതെന്തിന്? ആരെയാണ് വിശ്വസിക്കേണ്ടത്? ഓരോരുത്തനും സ്വമതം സ്ഥാപിക്കാൻ ഉന്മത്തനാകുന്നു. സിദ്ധാനാം കപിലോ മുനിഃ2 എന്നു വാഴ്ത്തപ്പെട്ട കപിലമുനിക്കു തന്നെ വ്യാസന്റെ അഭിപ്രായപ്രകാരം വലിയ തെറ്റു പറ്റിയിട്ടുണ്ടെങ്കിൽ വ്യാസന്നു കൂടുതൽ തെറ്റു സംഭവിച്ചിട്ടില്ലെന്ന് ആർക്കു പറയാം? കപിലൻ വേദാദികൾ ശരിക്കു ധരിച്ചിരുന്നില്ലേ?

7. ന്യായമതമനുസരിച്ച് , ആപ്തന്മാരുടെ ഉപദേശവാക്യമാണ് ശബ്ദപ്രമാണം. ഋഷിമാർ ആപ്തരും സർവജ്ഞകുമാണ്. എന്നാൽ അവർ സാമാന്യജ്യോതിഷതത്ത്വങ്ങളിൽ അജ്ഞരായിരുന്നുവെന്ന് സൂര്യസിദ്ധാന്തം ആക്ഷേപിക്കുന്നതെന്തുകൊണ്ട്? പൃഥിവി ത്രികോണാകാരമാണെന്നും വാസുകി പൃഥിവിയെ വഹിക്കുന്നുവെന്നും മറ്റും പറയുന്നവരുടെ ബുദ്ധിയെ സംസാരസാഗരം കടക്കാൻ ഏകാശ്രയമായി സ്വീകരിക്കുന്നതെങ്ങനെ?

8. ഈശ്വരൻ സൃഷ്ടികാര്യത്തിൽ ജീവികളുടെ പുണ്യപാപകർമ്മങ്ങളെ അപേക്ഷിക്കുന്നുവെങ്കിൽ അവിടുത്തെ ഉപാസിക്കുന്നതുകൊണ്ട് എനിക്കെന്തു പ്രയോജനം? നരേശ് ചന്ദ്രൻ മനോഹരമായി പാടുന്നു. ഹേ കാളി മാതാവേ, തലയിലെഴുതിയിരിക്കുന്നതുപോലെ സംഭവിക്കുമെങ്കിൽ ജയ ദുർഗേ, ശ്രീ ദുർഗേ എന്നു വിളിക്കുന്നതെന്തിന്?

9. ഒരേ വിഷയത്തെ അധികരിച്ചുള്ള അനേകം വാക്യങ്ങളെ ഒന്നോ രണ്ടോ വാക്യംകൊണ്ടുനിഷേധിക്കുന്നതു ശരിയാവാൻ വയ്യ. അങ്ങനെയിരിക്കെ ചിര പ്രചരിതമായിരുന്ന മധുപർക്കം തുടങ്ങിയ രീതികൾ, അശ്വമേധം ഗവാലംഭം സന്ന്യാസം പലപൈതൃകം4 തുടങ്ങിയ ഒന്നുരണ്ടു വാക്യങ്ങൾകൊണ്ടു നിഷേധിക്കപ്പെട്ടതെങ്ങനെ? വേദം നിത്യമാണെങ്കിൽ ഇതു ദ്വാപരധർമ്മം, ഇതു കലിധർമ്മം എന്നും മറ്റും പറയുന്ന വചനങ്ങളുടെ അർത്ഥമെന്ത്?

10. വേദപ്രവക്താവായ ഈശ്വരൻതന്നെ ബുദ്ധനായിവന്നു വേദത്തെ നിഷേധിച്ചു. ഏതാണ് സ്വാകരിക്കുക? മുൻവിധിയോ പിൻവിധിയോ? ഏതാണ് പ്രബലം?

11. കലികാലത്ത് വേദമന്ത്രങ്ങൾ വിഷ്പലമാണെന്ന് തന്ത്രം പറയുന്നു. മഹേശ്വരന്റെ തന്നെ ആദ്യത്തേയോ രണ്ടാമത്തേയോ ഏതു ശാസനമാണ്

സ്വീകരിക്കേണ്ടത്?

12. വേദാന്തസൂത്രത്തിൽ1 വ്യാസൻ പറയുന്നു. വാസുദേവൻ സങ്കർഷണൻ മുതലായ ചതുർവ്യൂഹങ്ങളെ ഉപാസിക്കുന്നതു ശരിയല്ല. ആ വ്യാസൻതന്നെ ഭാഗവതാദികളിൽ ആ ഉപാസനയുടെ മാഹാത്മ്യവും കീർത്തിച്ചിരിക്കുന്നു. വ്യാസൻ ഭ്രാന്തനോ?

ഇതുപോലെ പല സംശയങ്ങളുമുണ്ട് അങ്ങയുടെ അനുഗ്രഹത്താൽ സംശയരഹിതനാകാമെന്നാശിക്കുന്നു. അവ പിന്നീട് ഏഴുതിയയയ്ക്കാം. ഇതെല്ലാം നേരിട്ടു കണ്ടെങ്കിൽമാത്രമേ മുഴുമിച്ചു പറയാനും ആശാനുരൂപമായ സംതൃപ്തിയടയുവാനും സാധിക്കയുള്ളൂ. ഗുരുകൃപയാൽ അങ്ങയുടെയടുക്കൽ വേഗം വന്ന് എല്ലാം അറിയിക്കാൻ ആഗ്രഹമുണ്ട്.

സാധന കൂടാതെ യുക്തി മുതലായവയുടെ ബലം കൊണ്ടുമാത്രം ഈ മാതിരി വിഷയങ്ങളെസ്സംബന്ധിച്ചിടത്തോളം ഒരു നിശ്ചയത്തിലെത്താൻ സാധിക്കില്ലെന്നു കേട്ടിട്ടുണ്ട്. എന്നാൽ ആദ്യമേ തന്നെ അൽപം ആശ്വാസം ലഭിക്കുക ആവശ്യമാണെന്നു തോന്നുന്നു. കത്തുനീട്ടുന്നില്ല.

ദാസൻ നരേന്ദ്രൻ

## 14

(പ്രമദാദാസ് മിത്രന്) ബാഗ്ബസാർ കൽക്കത്ത

ശ്രീശ്രീദുർഗാ സഹായം 2 സെപ്തംബർ 1889

അങ്ങയുടെ രണ്ടു കത്തും കുറെ ദിവസം മുമ്പു കിട്ടി. അങ്ങയിൽ ജ്ഞാനവും ഭക്തിയും അപൂർവ്വമായ രീതിയിൽ ചേർന്നിരിക്കുന്നതു കണ്ടു വളരെ ആനന്ദിക്കുന്നു. അങ്ങു തർക്കയുക്തി ത്യജിക്കാനുപദേശിക്കുന്നതു വളരെ വാസ്തവം തന്നെ ജീവിതോദ്ദേശ്യം തന്നെ ഭിദ്യതേ ഹൃദയഗ്രന്ഥിഃ 2 ഇത്യാദിയാണ്. എന്നാൽ എന്റെ ഗുരുദേവൻ പറഞ്ഞിരുന്നതുപോലെ കുംഭം നിറയ്ക്കുമ്പോൾ ശബ്ദിക്കും, നിറഞ്ഞാൽ നിശ്ശബ്ദമാകും. അതുപോലെയാണ് എന്റെ അവസ്ഥയെന്നറിയണം. രണ്ടുമൂന്നാഴ്ചയ്ക്കകം അങ്ങയെക്കാണാൻ സാധിക്കുമെന്നു തോന്നുന്നു. ഈശ്വരൻ വാഞ്ഛിതം പൂർത്തിയാക്കട്ടെ.

ദാസൻ നരേന്ദ്രൻ

## 15

(പ്രമദാദാസ് മിത്രന്) ബാഗ്ബസാർ

ഈശ്വരോ ജയന്തി 3 ഡിസംബർ 1889

വളരെ നാളായി അങ്ങയുടെ കത്തു കിട്ടുന്നില്ല. ശാരീരികവും മാനസിക വുമായി അങ്ങയ്ക്കു ക്ഷേമംതന്നെ എന്നു വിശ്വസിക്കുന്നു. ഇപ്പോൾ എന്റെ രണ്ടു സതീർത്ഥ്യന്മാർ ശ്രീകാശിക്കു വരുന്നുണ്ട്. ഒരാളുടെ പേരു രാഖാൽ, മറ്റേയാളുടേതു സുബോധ്. ആദ്യം നിർദ്ദേശിച്ച മഹാശയൻ എന്റെ ഗുരുദേ വന്റെ അത്യന്തപ്രേമപാത്രമായിരുന്നു. എപ്പോഴും അവിടുത്തെ കൂടെത്തന്നെ താമസിച്ചുമിരുന്നു. സൗകര്യമുണ്ടെങ്കിൽ അവർ അവിടെ താമസിക്കുന്ന കാലം ഒരു സത്രത്തിൽ ഏർപ്പാടുചെയ്ത് അനുഗ്രഹിക്കുക. എന്റെ വർത്ത മാനങ്ങൾ ഇവർ അറിയിക്കും.

അസംഖ്യപ്രണാമപൂർവ്വം

ദാസൻ നരേന്ദ്രനാഥൻ

ഗംഗാധരൻ ഇപ്പോൾ കൈലാസത്തേയ്ക്കു പുറപ്പെട്ടിരിക്കയാണ്. വഴി യിൽവെച്ച് വെള്ളക്കാരുടെ ചാരനാണെന്നു വിചാരിച്ച് അയാളെ തിബത്തുകാർ കൊല്ലാൻ ഭാവിച്ചു. പിന്നീട് ഏതോ ഒരു ലാമ കൃപാപൂർവ്വം മോചിപ്പിച്ചു. ഈ വർത്തമാനം തിബത്തിൽ താമസിക്കുന്ന ഒരു കച്ചവടക്കാ രൻ വഴി ലഭിച്ചതാണ്. ലാസ ദർശിക്കാതെ ഗംഗാധരന്റെ രക്തം തണുക്കില്ല അയാൾക്കു ശരീര ക്ലേശങ്ങൾ സഹിക്കാൻ ശക്തി വളരെ വർദ്ധിച്ചിരിക്കു ന്നുവെന്നതാണ് ഒരു ഗുണം. രാത്രി തുറസ്സായ സ്ഥലത്തു മഞ്ഞിൽ കിട ക്കേണ്ടിവന്നു. അതുകൊണ്ടും വലിയ കഷ്ടം തോന്നിയില്ല.

നരേന്ദ്രൻ

## 16

(പ്രമദാദാസ് മിത്രന്) വരാഹനഗരം, കൽക്കത്ത

ഈശ്വരോ ജയതി 13 ഡിസംബർ 1889

അങ്ങയുടെ കത്തുകിട്ടി വർത്തമാനങ്ങളിറിഞ്ഞു. പിന്നീട് രാഖാലിന്റെ കത്തിൽനിന്ന് അദ്ദേഹം അങ്ങയെക്കണ്ട വർത്തമാനവുമറിഞ്ഞു. അങ്ങു രചിച്ച ചെറുപുസ്തകം കിട്ടി. ലോകത്തിൽ ശക്തിക്കു നാശമില്ലെന്ന തത്ത്വം കണ്ടുപിടിച്ചതുമുതൽക്ക് യൂറോപ്പിൽ വൈജ്ഞാനികമായ ഒരു തരം അദ്വൈ തവാദം പ്രചരിക്കുന്നുണ്ട്. എന്നാൽ അതു പരിണാമവാദമത്രേ. അതും ശ്രീശ ങ്കരന്റെ വിവർത്തവാദവും തമ്മിലുള്ള വ്യത്യാസം അങ്ങു കാണിച്ചത് വളരെ

കേമമായിട്ടുണ്ട്. ജർമ്മൻ ട്രാൻസെൻഡന്റലിസ്റ്റ*കളെ സ്പെൻസർ കളിയാക്കുന്ന ഭാഗം അങ്ങുദ്ധരിച്ചിരിക്കുന്നു. എനിക്കതു മനസ്സിലാകുന്നില്ല. അദ്ദേഹംതന്നെ അവരുടെ അനുഗ്രഹോപജീവിയാണ്. അങ്ങയുടെ പ്രതി വാദിയായ ഗഫ് ശരിയായി ഹെഗെലിനെ മനസ്സിലാക്കീട്ടുണ്ടോ എന്നു സംശ യമാണ്. ഏതായാലും അങ്ങയുടെ ഉത്തരം കണക്കിനു കൊള്ളുന്നതും സത്യത്തെ വെളിപ്പെടുത്തുന്നതുമാണ്.

ദാസൻ നരേന്ദ്രനാഥൻ

## 17*

(ബലരാംബോസിന്) വൈദ്യനാഥ്

രാമകൃഷ്ണോ ജയതി 25 ഡിസംബർ 1889

നമസ്കാരപൂർവകം

കുറേ നാളായി ഞാൻ വൈദ്യനാഥത്തിൽ പൂർണ്ണബാബുവിന്റെ ഗൃഹ ത്തിൽ താമസിക്കയാണ്. വലിയ ശൈത്യമില്ല. ആരോഗ്യം വളരെ മെച്ചമല്ല- ദഹനമില്ല, വെള്ളത്തിൽ കുറേയധികം ഇരുമ്പുള്ളതുകൊണ്ടാണെന്നു തോന്നുന്നു. സ്ഥലവും കാലവും സംസർഗ്ഗവും ഒന്നും എനിക്കു സന്തോഷ കരമായി തോന്നുന്നില്ല. നാളെ ഞാൻ കാശിക്കു പോകുന്നു. ദേവ്ഘറിൽ താമസിച്ചത് അച്യുതാനന്ദന്റെ വീട്ടിലാണ്. ഞങ്ങൾ എത്തിയെന്നറിഞ്ഞ ഉടനെ വളരെ താൽപര്യത്തോടെ അവിടെ താമസിക്കണമെന്ന് അയാൾ നന്നെ നിർബ്ബന്ധിച്ചു. ഒടുവിൽ ഒരു നാൾ കണ്ടപ്പോൾ പിന്നെ ഞങ്ങളെ വിട്ടില്ല. അയാൾ വളരെയെല്ലാം പ്രവർത്തിക്കുന്നുണ്ട്. എന്നാൽ കൂടെ ഏഴെട്ടു വൃദ്ധകളുമുണ്ട്. ജയ് രാധേകൃഷ്ണ എന്നതിലാണ് അവർക്കു വലിയ ഉത്സാ ഹം. ആ വാസന നല്ലതുതന്നെ-ശ്രീ ചൈതന്യദേവന്റെ മഹിമ. അയാളുടെ ഗുമസ്തന്മാരും ഞങ്ങളെ വളരെ മാനിക്കുന്നുണ്ട്. അവരിൽ ചിലർക്ക് അയാ ളോടു ബഹുദ്വേഷ്യം, അയാളുടെ പല സ്ഥലങ്ങളിലെ ദുഷ്കൃതങ്ങളെപ്പറ്റി പറയുന്നുണ്ട്. പ്രസംഗവശാൽ ഞാൻ ആ സ്ത്രീയുടെ കഥ എടുത്തിട്ടു. നിങ്ങൾക്ക് അവരെപ്പറ്റി പല സംശയങ്ങളും തെറ്റിദ്ധാരണകളുമുണ്ടല്ലോ- അതുകൊണ്ട് ഞാൻ വിശേഷാൽ അന്വേഷിച്ച് എഴുതുകയാണ്. അവിടത്തെ വൃദ്ധന്മാരായ ഗുമസ്തന്മാരും അവരെ വളരെ ബഹുമാനിക്കയും ആദരി ക്കയും ചെയ്യുന്നു. അവർ കുട്ടിക്കാലത്തേ അയാളുടെയടുക്കൽ വന്നു ഭാര്യ യെന്ന നിലയിൽ കൂടെ താമസിച്ചു. അയാളുടെ മന്ത്രഗുരുവായ ഭഗവാൻദാസ് ബാബാജിയും അവരെ ആ നിലിയിൽത്തന്നെയാണ് ഗണിച്ചിരുന്നത്. അവ

രുടെ അമ്മ അവരെ അയാളുടെയടുക്കൽ ഏൽപിച്ചതായിട്ടാണ് ഇവരെല്ലാം പറയുന്നത്. അവർക്ക് ഒരു പുത്രൻ ജനിച്ചു, മരിച്ചു. ആ അവസരത്തിൽ അയാൾ എവിടെ നിന്നോ ഒരു വൈഷ്ണവിയെ കൊണ്ടുവന്നു ഗൃഹത്തിൽ താമസിപ്പിച്ചു. അക്കരണത്താൽ അവർ അയാളെ വിട്ടുപോയി. ഏതായാലും, അവരുടെ സ്വഭാവത്തിൽ ഒരിക്കലും ദോഷമൊന്നുമില്ലായിരുന്നെന്നും അവർ പതിവ്രതയായി ചാരിത്രശുദ്ധിയോടുകൂടി വർത്തിച്ചതായും ഭാര്യാഭർത്തൃഭാവത്തിലല്ലാതെ അയാളുമായി ഒരു സമ്പർക്കവുമില്ലായിരുന്നെന്നും മറ്റാരോടും ഭാവദൂഷ്യമില്ലെന്നും എല്ലാവരും സമ്മതിക്കുന്നു. അയാളുടെയടുക്കൽ വരുന്നതിനുമുമ്പ് വെറും ബാലികയായിരുന്നതുകൊണ്ട് അന്യപുരുഷസംസർഗ്ഗത്തിന് ഇടിയില്ലല്ലോ. അയാളെ വിട്ടുപോയതിൽപ്പിന്നെ അയാളെ സ്വഭർത്താവായിത്തന്നെ കരുതിപ്പോന്നെങ്കിലും വേശ്യാസക്തനുമായി കഴിഞ്ഞുകൂടാൻ തനിക്കു സാധിക്കയില്ലെന്ന് അയാൾക്കെഴുതിയയച്ചു. അയാളുടെ വൃദ്ധന്മാരായ ജോലിക്കാർപോലും അയാളെ ചെകുത്താനെന്നു പറയുന്നുവെങ്കിലും അവരെ ഒരു ദേവിയായി ഗണിക്കയും അവർ പിരിഞ്ഞുപോയതിൽ പിന്നെ അയാൾക്കു ബുദ്ധിഭ്രമം വന്നിരിക്കുന്നതായി പറയുകയും ചെയ്യുന്നു.

ആ സ്ത്രീയുടെ ബാല്യകഥയെ മുമ്പു വിശ്വസിക്കാഞ്ഞതുകൊണ്ടാണ് ഞാൻ ഇങ്ങനെ എഴുതുന്നത്. സമുദായം വിവാഹമെന്നു ഗണിക്കാത്ത അവസ്ഥയിലും ഇത്രത്തോളം പരിശുദ്ധിയുണ്ടാവാമെന്നതു കെട്ടുകഥയായി ഞാൻ കരുതി. എന്നാൽ നല്ലപോലെ അന്വേഷിച്ചതിൽ ഇതെല്ലാം സത്യമെന്നു തെളിഞ്ഞിരിക്കുന്നു. അവർ അതിപവിത്രയാണ്. ബാല്യം മുതൽ പവിത്രയായിരുന്നുവെന്നതിൽ ഒരു സന്ദേഹവുമില്ല. അതിനെപ്പറ്റി സംശയിച്ചതുകൊണ്ടു നിങ്ങളും ഞാനും മറ്റുള്ളവരും അവരോടു കൊടിയ പാപം ചെയ്തിരിക്കയാണ്. ഞാൻ അവർക്കു അസംഖ്യം പ്രണാമങ്ങൾ സമർപ്പിക്കുന്നു. തെറ്റു ചെയ്തതിനു ക്ഷമായാചനവും ചെയ്തുകൊള്ളുന്നു. അവർ അസത്യം പറഞ്ഞിട്ടില്ല. അവർക്ക് ധർമ്മത്തിലും മതത്തിലും വലുതായ വിശ്വാസം പണ്ടും എന്നും ഉണ്ടായിരുന്നുവെന്നു കേൾക്കുകയും ചെയ്തു.

അസത്യവാദിനിയായ വ്യഭിചാരിണിയിൽ ഇത്രത്തോളം തേജസ്സും ധൈര്യവും സംഭാവ്യമല്ലെന്ന് ഇപ്പോൾ ഞാൻ പഠിച്ചു.

നിങ്ങളുടെ രോഗം ഇതുവരെ ഭേദമായില്ലല്ലോ ഇവിടെ ധാരാളം പണച്ചെലവുകൂടാതെ രോഗികൾക്കു ചികിത്സ സൗകര്യപ്പെടില്ല. ഏതായാലും ആലോചിച്ചു വേണ്ടതുപോലെ ചെയ്യുക. എല്ലാ സാധനങ്ങളും മറ്റു സ്ഥലത്തുനിന്നു കൊണ്ടുവരണം.

വശംവദൻ നരേന്ദ്രനാഥൻ

## 18

(പ്രമദാദാസ് മിത്രന്) വൈദ്യനാഥ്

ഈശ്വരോ ജയതി 26 ഡിസംബർ 1889

പൂജ്യപാദരേ,

വളരെ നാൾ ശ്രമിച്ചതിൽ പിന്നെ ഇപ്പോൾ അങ്ങയുടെയടുക്കൽ വരാൻ സാധിക്കുമെന്നു തോന്നുന്നു. ഒന്നുരണ്ടു ദിവസത്തിനകം ശ്രീകാശിയിൽ അവിടുത്തെ ചരണസമീപം ഹാജരായിക്കൊള്ളാം.

കുറെ നാളായി ഇവിടെ കൽക്കത്തയിലെ ഒരു മാന്യന്റെ ഗൃഹത്തിൽ താമസിക്കയാണ്-എന്നാൽ കാശീദർശനത്തിന്ന് മനസ്സ് വെമ്പുന്നു.

അവിടെ കുറേ നാൾ താമസിച്ച് കാശീവിശ്വനാഥനും അമ്മ അന്നപൂർണ്ണയും എനിക്കെന്തു വിധിക്കുന്നുവെന്നു നോക്കാനാഗ്രഹിക്കുന്നു. ഈ പ്രാവശ്യം ശരീരം വാ പാതയാമി, മന്ത്രം വാ സാധയാമി1, എന്നുറച്ചിരിക്കയാണ്. കാശിനാഥൻ സഹായിക്കട്ടെ!

ദാസൻ നരേന്ദ്രനാഥൻ

## 19*

(ബലരാംബോസിന്) അലഹബാദ്

രമകൃഷ്ണോ ജയതി 30 ഡിസംബർ 1889

പൂജ്യപാദരേ,

ഗുപ്തൻ വരുന്ന സമയം ഒരു കുറിപ്പെഴുതിയിരുന്നു. അടുത്ത ദിവസം യോഗാനന്ദന്റെ കത്തു കിട്ടി വർത്തമാനമെല്ലാം അറിഞ്ഞു. ഉടനെ ഞാൻ അലഹബാദിലേയ്ക്കു പുറപ്പെട്ടു. അടുത്ത ദിവസം ഇവിടെയെത്തിയപ്പോൾ യോഗാനന്ദനു പൂർണ്ണസ്വാസ്ഥ്യം ലഭിച്ചതായി കണ്ടു. ചിക്കൻപോക്സായിരുന്നു. ഒന്നുരണ്ടു മസൂരിക്കുത്തും ഉണ്ടായിരുന്നു. ഡാക്ടർമഹാശയൻ വളരെ നല്ലയാളാണ്. അവർക്ക് ഒരു മതസമ്പ്രദായമുണ്ട്. അവരെല്ലാം മഹാഭക്തരും സന്ന്യാസിമാർക്കു സേവനം ചെയ്യുന്നതിൽ തൽപരരുമാണ്. ഞാനിവിടെ മാഘമാസം മുഴുവൻ താമസിക്കണമെന്ന് അവർ വളരെ നിർബ്ബന്ധിക്കുന്നു.

എന്നാൽ ഞാൻ കാശിക്കു പോകയാണ്. ഗോലാപ് മാതാവും യോഗിൻമാതാവും 2 ഇവിടെ ശാസ്ത്രവിധിയനുസരിച്ചു വ്രതാദികൾ അനുഷ്ഠിക്കുന്നതാണ്. നിരഞ്ജനാനന്ദനും ഇവിടെ താമസിക്കുമെന്നു തോന്നുന്നു. യോഗാനന്ദൻ എന്തു ചെയ്യാൻ നിശ്ചയിച്ചിരിക്കുന്നുവെന്നറിയാൻ പാടില്ല. നിങ്ങളുടെ ആരോഗ്യം എങ്ങനെയിരിക്കുന്നു.

നിങ്ങൾക്കു സകുടുംബം മംഗളമുണ്ടാകട്ടെ എന്ന് ഞാൻ ഈശ്വരനോടു പ്രാർത്ഥിക്കുന്നു. തുളസീരാമൻ. ചുനിബാബു മുതലായവർക്ക് എന്റെ നമസ്കാരാദികൾ. എഴുത്തുചുരുക്കുന്നു.

ദാസൻ നരേന്ദ്രനാഥൻ

## 20

(പ്രമദാദാസ് മിത്രന്) പ്രയാഗധാമം

ഈശ്വരോ ജയതി 31 ഡിസംബർ 1889

പൂജ്യപാദരേ,

ഒന്നുരണ്ടു ദിവസത്തിനകം കാശിക്കു പുറപ്പെടുന്നു എന്ന് അങ്ങയ്ക്ക് ഒരു കത്തയച്ചിരുന്നുവല്ലോ. എന്നാൽ വിധാതാവിന്റെ വിധി ലംഘിക്കാൻ ആർക്കു സാധിക്കും? യോഗേന്ദ്രൻ എന്ന എന്റെ ഒരു സതീർത്ഥ്യൻ ചിത്രകൂടം ഓങ്കാരനാഥം മുതലായ തീർത്ഥസ്ഥലങ്ങൾ ദർശിച്ചു വന്നപ്പോൾ മസൂരി പിടിപെട്ടതായി വർത്തമാനം കിട്ടി. അതിനാൽ അയാളെ ശുശ്രൂഷിക്കാൻ ഞാൻ ഇങ്ങോട്ടുപോന്നു. ഇപ്പോൾ എന്റെ സതീർത്ഥ്യനു പൂർണ്ണസുഖം കിട്ടി. ഇവിടെയുള്ള ചില ബംഗാളി മാന്യന്മാർ അത്യന്തം ധർമ്മനിഷ്ഠരും സ്നേഹസമ്പന്നരുമാണ്. ഞാനിവിടെ മാഘമാസം മുഴുവൻ താമസിച്ചു കൽപവ്രതം നടത്തണമെന്ന് അവർ അത്യധികം ആഗ്രഹിക്കുന്നു. എന്റെ മനസ്സോ കാശീദർശനതത്തിനു കൊതിക്കുന്നു. അങ്ങയെ കാണാനും വളരെ വെമ്പുന്നു. മൂന്നുനാലു ദിവസത്തിനകം ഇവരുടെ നിർബന്ധതത്തിൽനിന്നൊഴിഞ്ഞ് വാരാണസീപുരപതിയുടെ പവിത്രധാമത്തിൽ വരാൻ ഞാൻ കിണഞ്ഞു ശ്രമിക്കാം. അച്യുതാനന്ദസരസ്വതി എന്ന എന്റെ സതീർത്ഥ്യനായ ഒരു സന്ന്യാസി അങ്ങയുടെ അടുക്കൽ വന്ന് എന്നെപ്പറ്റി ചോദിച്ചാൽ ഞാൻ വേഗം കാശിയിലേയ്ക്കു വരുമെന്നു പറയണം. അയാൾ വളരെ നല്ലവനും പണ്ഡിതനുമാണ്. എനിക്ക് അയാളുമായി ബാംകിപുരത്തിൽവെച്ചു പിരിഞ്ഞുപോരേണ്ടി വന്നു. രാഖാലും സുബോധും ഇപ്പോഴും കാശിയിൽത്തന്നെയാണോ? ഈയാണ്ടത്തെ കുംഭമേള ഹരിദ്വാരത്തിൽ വെച്ചാണോ നടകക്കുന്നതെന്ന് അന്വേ

ഷിച്ച് അറിയിക്കുമാറാകണം.

പല സ്ഥലത്തും പല ജ്ഞാനികളേയും ഭക്തന്മാരേയും സന്ന്യാസിമാരേയും പണ്ഡിതന്മാരേയും ഞാൻ കണ്ടിട്ടുണ്ട്. പലരും എന്നോടു വളരെ സ്നേഹപൂർവ്വം പെരുമാറുന്നു. എന്നാൽ ഭിന്നരുചിഹി ലോകഃ അങ്ങയോട് ഒരു ഹൃദയബന്ധം തോന്നുന്നു. മറ്റൊരിടത്തും അത്രത്തോളം തോന്നുന്നില്ല. കാശീനാഥൻ എന്തു വിധിക്കുന്നുവെന്നു നോക്കാം.

എന്റെ മേൽവിലാസം () ഡാക്ടർ ഗോവിന്ദചന്ദ്രബോസ്

ചൗക്, അലഹബാദ്

## 21

(ബലരാംബോസിന്) അലഹബാദ്

ശ്രീ ശ്രീരാമകൃഷ്ണോ ജയതി 5 ജനുവരി 1890

നമസ്കാരപൂർവ്വം നിവേദനം

നിങ്ങളുടെ കത്തിൽനിന്ന് നിങ്ങളുടെ രോഗത്തെപ്പറ്റി അറിഞ്ഞു വളരെ ദുഃഖിക്കുന്നു. സ്വാസ്ഥ്യത്തിനായി വൈദ്യനാഥത്തിൽ താമസിക്കുന്നതിനെപ്പറ്റി ഞാൻ എഴുതിയതിലെ സാരമിതാണ്. നിങ്ങളെപ്പോലെ ദുർബലനും ക്ഷീണശരീരനുമായ ഒരുവനു ധാരാളം ധനവ്യയം കൂടാതെ അവിടെ കഴിച്ചുകൂട്ടാൻ പറ്റില്ല. മാറിത്താമസിക്കുന്നതു നിങ്ങളുടെ സ്വാസ്ഥ്യത്തിന് അത്യാവശ്യമാണെങ്കിൽ ചെലവു കുറയ്ക്കാൻവേണ്ടിയും മറ്റും അതു നീട്ടിവെയ്ക്കുന്നതു വളരെ ഖേദകരം തന്നെ.

വൈദ്യനാഥത്തിലെ വായു വളരെ നന്ന്. എന്നാൽ വെള്ളം നന്നല്ല. വയർ തകരാറിലാകും. എനിക്കു ദിവസേന അമ്ലരോഗം പിടിപെട്ടിരുന്നു. ഇതുനു മുമ്പ് നിങ്ങൾക്ക് ഒരു കത്തയച്ചിരുന്നു. അതു കിട്ടിയോ? അഥവാ കൂലിയടിച്ചതു കണ്ടു നിങ്ങൾ മടക്കിക്കളഞ്ഞോ? താമസം മാറ്റുക ആവശ്യമെങ്കിൽ ശുഭസ്യ ശീഘ്രം. മടിക്കരുത്– ധാരാളം കറക്കണം. തീറ്റിപ്പോറ്റാൻ വളരെ ചെലവാകയുമരുത്. അത്തരം പയ്യിനെ തേടുന്നതാണ് നിങ്ങളുടെ സ്വഭാവം. എന്നാൽ ഈ ലോകത്തിൽ എല്ലായ്പ്പോഴും അത്തരം പയ്യിനെ കിട്ടില്ല. അത്മാനം സതതം രക്ഷേത് () എന്നതു ശരിതന്നെ. എന്നാൽ () നിങ്ങൾ പണം ചെലവാകാതിരിക്കാൻ മാത്രം നോക്കുകയാണെങ്കിൽ ഈശ്വരൻ സ്വന്തം പിതൃസ്വത്തിൽനിന്നു പണമിറക്കി നിങ്ങളെ സ്വാസ്ഥ്യത്തിനുവേണ്ടി മറ്റൊരു ദിക്കിലേയ്ക്കു മാറ്റുമോ? നിങ്ങൾക്ക് ഈശ്വരനിൽ അത്രത്തോളം

ആശ്രയഭാവവും വിശ്വാസവുമുണ്ടെങ്കിൽ ഡാക്ടറെ വിളിക്കരുത്. അതു നിങ്ങൾക്കിഷ്ടമില്ലെങ്കിൽ കാശിയിൽ പോകുക. ഞാൻ ഇതിനുമുമ്പേ കാശിയിലേയ്ക്കു പോകുമായിരുന്നു. ഇവിടത്തെ മാന്യന്മാർക്ക് എന്നെ യാത്രയയയ്ക്കാൻ ഇഷ്ടമില്ല, എന്തു വരുമെന്നു നോക്കാം.

ഞാൻ വീണ്ടും പറയുന്നു. മറ്റൊരേടത്തു ചെന്നു താമസിച്ചേ തീരുവെങ്കിൽ, പിശുക്കുകൊണ്ട് അങ്ങനെ ചെയ്യാൻ മടിക്കരുത്. അതു ചെയ്യാതിരിക്കുക ആത്മഹത്യയാണ്. ആത്മഹത്യ ചെയ്യുന്നവനെ രക്ഷിക്കാൻ ഈശ്വരനും സാധിക്കില്ല. തുളസീബാബു മുതലായ എല്ലാവരേയും എന്റെ നമസ്കാരാദികൾ അറിയിക്കണം.

നരേന്ദ്രനാഥൻ

## 22*

(യജ്ഞേശ്വർ ഭട്ടാചാര്യന്) അലഹബാദ്
5 ജനുവരി 1880

പ്രിയപ്പെട്ട ഫക്കീർ,

ഒരു കാര്യം നിങ്ങളോടു പറയുന്നു-അതെപ്പോഴും ഓർമ്മവെയ്ക്കണം.-എനിക്കു നിങ്ങളെ വീണ്ടും കാണാൻ സാധിച്ചില്ലെന്നു വരാം. സദാചാരപരനും നീതിപരനും ധൈര്യവാനുമായിരിക്കുക; ഹൃദയം തികച്ചും പരിശുദ്ധമായിരിക്കണം. മരണഭയംപോലും ഉണ്ടാകരുത്. മതവാദങ്ങളെപ്പറ്റി ആലോചിച്ചു തല പുണ്ണാക്കേണ്ട. ഭീരുക്കളാണ് പാപം ചെയ്യുക. ധീരന്മാർ ഒരിക്കലും പാപം ചെയ്യില്ല-അവരുടെ മനസ്സിൽപ്പോലും പാപചിന്തയ്ക്ക് ഇടം കിട്ടില്ല. എല്ലാവരേയും സ്നേഹിക്കാൻ ശ്രമിക്കുക. സ്വയം മനുഷ്യനായിത്തീരുക; നിങ്ങളുടെ സംരക്ഷണയിലുള്ള രാമ് മുതലായവരേയും സദാചാരപരരും സഹാനുഭൂതിസമ്പന്നരും ധൈര്യവാന്മാരുമാക്കാൻ ശ്രമിക്കുക. വത്സ നിങ്ങൾക്ക് സദാചാരപരതയും ധൈര്യവുമല്ലാതെ മറ്റൊരു മതവും വേണ്ട. ഇവയല്ലാതെ മറ്റു മതവാദങ്ങൾ നിങ്ങൾക്കാവശ്യമില്ല. ഭീരുത്വം , പാപം, ദുരാചാരം, ദൗർബ്ബല്യം ഇവയൊന്നും ലവലേശം നിങ്ങളെ ബാധിക്കരുത്. ആവശ്യമുള്ള മറ്റെല്ലാം താനേ വന്നുകൊള്ളും. നാടകശാലയിലോ ചിത്തദൗർബ്ബല്യം വരുത്തുന്ന മറ്റാഘോഷങ്ങൾ നടക്കുന്നേടങ്ങളിലോ രാമിനെ ഒരിക്കലും കൂട്ടിക്കൊണ്ടുപോകുരുത്. പോകാൻ സമ്മതിക്കയുമരുത്.

നിങ്ങളുടെ നരേന്ദ്രനാഥൻ

പ്രിയപ്പെട്ട രാമിനും കൃഷ്ണമയിക്കും ഇന്ദുവിനും

ഭീരുക്കളും ദുർബ്ബലരുമാണ് പാപം ചെയ്യുന്നതും കള്ളം പറയുന്നതുമെന്ന് ഓർമ്മിക്കണം. ധീരന്മാരും ബലവാന്മാരും സദാചാരപരരായിരിക്കും. സദാചാരപരരും ധൈര്യശാലികളും സഹാനുഭൂതി സമ്പന്നരുമായി ഭവിക്കാൻ ശ്രമിക്കുക.

നിങ്ങളുടെം നരേന്ദ്രനാഥൻ

## 23

(പ്രമദാദാസ് മിത്രന്)

() ശ്രീ. സതീശ്ചന്ദ്രമുഖോപാദ്ധ്യായ

ഈശ്വരോ ജയതി

ഗോരാബസാർ, ഗാസീപൂർ
21 വെള്ളിയാഴ്ച ജനുവരി 1890

ഇന്നേയ്ക്ക് മൂന്നു ദിവസം മുമ്പ് ഞാൻ ഗാസീപുരിലെത്തി. ഇവിടെ എന്റെ ബാല്യസഖാവായ ശ്രീയുക്തസതീശ് ചന്ദ്രമുഖോപാദ്ധ്യയന്റെ ഗൃഹത്തിലാണ് താമസം. സ്ഥലം വളരെ മനോഹരം. അടുത്ത് ഗംഗാനദിയുണ്ട്. എന്നാൽ കുളിക്കാൻ വളരെ പ്രയാസം. നല്ല വഴിയില്ല. മണൽതിട്ട കടക്കാൻ വളരെ വിഷമം. എന്റെ സ്നേഹിതന്റെ അച്ഛൻ ശ്രീയുക്ത ഈശാൻചന്ദ്രമുഖോപാദ്ധ്യായനും ഇവിടെയുണ്ട്. ആ മഹാനുഭാവനെപ്പറ്റി ഞാൻ അങ്ങയോടു പറഞ്ഞിട്ടുണ്ടല്ലോ. ഇന്ന് അദ്ദേഹം ശ്രീകാശി വഴി കൽക്കത്തയ്ക്കു പോകുന്നു-അദ്ദേഹത്തിന്റെ കൂടെ വീണ്ടും കാശിയിൽ വരണമെന്ന് എനിക്ക് നന്നെ ആഗ്രഹമുണ്ടായിരുന്നു. എന്നാൽ ഏതൊരു കാര്യത്തിനായി ഞാനിവിടെ വന്നുവോ, അത് ഇതുവരെ സാധിച്ചില്ല-ബാബാജിയെ* കാണാൻ അതുകൊണ്ട് കുറേദിവസത്തെ താമസമുണ്ട്. ഇവിടെ എല്ലാം നന്ന്. ആളുകൾ വളരെ മര്യാദക്കാർ, എന്നാൽ അവരിൽ പാശ്ചാത്യഭാവം പ്രബലമായി പ്രവേശിച്ചിരിക്കുന്നു. എനിക്കോ പാശ്ചാത്യഭാവങ്ങളോടു വലിയ വിരോധവും. എന്റെ സുഹൃത്തിനുമാത്രം പാശ്ചാത്യഭാവങ്ങൾ അധികമില്ല. എന്തൊരു അന്തഃസാരമില്ലാത്ത പുറംമോടിയുള്ള പരിഷ്ക്കാരമാണ്. പാശ്ചാത്യർ ഇവിടെ കൊണ്ടുവന്നിരിക്കുന്നത്. എന്തൊരു ജഡവാദമോഹാവേശമാണ് പിടിപെട്ടിരിക്കുന്നത്. വിശ്വനാഥൻ ദൗർബ്ബലചിത്തരെ രക്ഷിക്കട്ടെ. ബാബാജിയെ ദർശിച്ചതിൽപ്പിന്നെ വർത്തമാനങ്ങൾ വിവരമായെഴുതാം

ദാസൻ നരേന്ദ്രനാഥൻ

ശ്രീശുകദേവന്റെ ജന്മഭൂമിയിൽ ഇക്കാലത്ത് വൈരാഗ്യത്തെ ഭ്രാന്തായും പാപമായും കരുതുന്നല്ലോ എന്തു ദുർഭാഗ്യം

## 24

(ബലപരാംബോസിന്) ഗാസീപുർ

ശ്രീരാമകൃഷ്ണോ ജയതി 30 ജനുവരി 1890

ഞാനിപ്പോൾ ഗാസീപുരിൽ സതീശ്ബാബുവിന്റെകൂടെ താമസിക്കുന്നു. ഞാൻ കണ്ടിട്ടുള്ള സ്ഥലങ്ങളിൽവെച്ച് ഈ സ്ഥലമാണ് കൂടുതൽ ആരോഗ്യകരം. വൈദ്യനാഥത്തിലെ വെള്ളം വളരെ ചീത്ത, ദഹിക്കില്ല. അലഹബാദിൽ ജനബഹുല്യം-കാശിയിൽ ഞാൻ താമസിച്ച കാലത്ത് രാവും പകലും പനി പിടിച്ചിരുന്നു-അത്രമാത്രമുണ്ട് മലമ്പനി. ഗാസീപുരിൽ, വിശേഷിച്ചും ഞാൻ താമസിക്കുന്ന സ്ഥലത്ത്, ജലവും വായുവും വളരെ ആരോഗ്യപ്രദം. പവഹാരിബാബ സ്ഥലത്ത്, ജലവും വായുവും വളരെ ആരോഗ്യപ്രദം. പവഹാരിബാബ താമസിക്കുന്ന വീട് കണ്ടുപോന്നു. നാലുവശവും വലിയ മതിൽക്കെട്ട്. ഒരു ഇംഗ്ലീഷ് ബംഗ്ലാവുപോലെ അകത്ത് ഉദ്യാനമുണ്ട്. വലിയ വലിയ മുറികൾ, പുകക്കുഴൽ മുതലായവ. ആരേയും അകത്തു കടക്കാൻ അവിടുന്ന് അനുവദിക്കുന്നില്ല. അവിടേയ്ക്കു തോന്നിയാൽ വാതിൽക്കൽ വന്ന് അകത്തുനിന്ന് വർത്തമാനം പറയുമെന്നുമാത്രം. ഒരു ദിവസം ഞാൻ ചെന്നു കാത്തുകിടന്നു മഞ്ഞേറ്റു താമസസ്ഥലത്തേയ്ക്കു മടങ്ങി. ഞായറാഴ്ച ഞാൻ കാശിക്കുപോകുന്നു. അതിനിടയ്ക്കു ബാബാജിയെക്കാണാൻ സാധിച്ചാൽ സാധിക്കട്ടെ. അല്ലെങ്കിൽ വേണ്ട പ്രമദാബാബുവിന്റെ ഉദ്യനത്തെപ്പറ്റി കാശിയിൽ ചെന്നു തിട്ടപ്പെടുത്തി എഴുതിയയയ്ക്കാം. കാളിഭട്ടാചാര്യന്നു വരണമെന്ന് വളരെ ആഗ്രഹമുണ്ടെങ്കിൽ ഞായറാഴ്ച ഞാൻ കാശിയിൽ ചെന്നാൽ വരട്ടെ. വരാതിരിക്കയാണ് നല്ലത്. ഞാൻ കാശിയിൽ മൂന്നുനാലു ദിവസം താമസിച്ചിട്ട് വേഗം ഹൃഷികേശത്തേയ്ക്കു പോകും. പ്രമദാബാബുവും ഒരു പക്ഷേ കൂടെയുണ്ടാവാം. നിങ്ങൾക്കും തുളസീരാമിനും മറ്റും എന്റെ നമസ്കാരങ്ങൾ. ഫക്കീർ, രാമ്, കൃഷ്ണമയി മുതലായവർക്ക് എന്റെ ആശീർവാദങ്ങൾ.

ദാസൻ നരേന്ദ്രൻ

നിങ്ങൾ കുറേ ദിവസം ഗാസീപുരിൽ വന്നു താമസിക്കുന്നത് നന്നായിരിക്കുമെന്ന് എനിക്ക് തോന്നുന്നു. ഇവിടെ സതീശ്ബംഗ്ലാവ് ഏർപ്പാടുചെയ്തു തരും. ഗഗൻചന്ദ്രറായ് എന്നൊരു മാന്യൻ-ഓപ്പിയം ആഫീസിലെ മേലാധികാരി-വളരെ യോഗ്യനും പരോപകാരിയും എല്ലാവരോടും സ്നേഹപൂർവ്വം ഒത്തുകൂടുന്നവനുമാണ്. ഇവർ വേണ്ടുന്നതെല്ലാം ഏർപ്പാടുചെയ്യും. വീട്ടുവാടക പതിനഞ്ച് ഇരുപത് രൂപ വകും. അരിക്കുവിലകൂടുതലാണ്. പാലോരൂപയയക്കു 16 മുതൽ 20 വരെ സേർ. മറ്റെല്ലാ സാധനകൾക്കും വില വളരെക്കൂറവാണ്. ഇവരുടെ മേൽനോട്ടത്തിൽ ഒരു വിഷമത്തിനും ഇട വരില്ല. എന്നാൽ കുറേ പണം ചെലവു ചെയ്യേണ്ടിവരും. നാൽപതമ്പതു രൂപയിൽ കൂടുതൽ ചെലവു വരും. കാശിയിൽ ഭയങ്കരമായ മലമ്പനി പിടിപ്പെടാനിടയുണ്ട്.

പ്രമദാബാബുവിന്റെ ഉദ്യാനഗൃഹത്തിൽ ഞാനൊരിക്കലും താമസിച്ചിട്ടില്ല....അദ്ദേഹം തന്റെയടുക്കൽനിന്ന് എന്നെ മറ്റൊരിടത്തും പോകാൻ സമ്മതിക്കില്ല. ഉദ്യാനഗൃഹം അതിമനോഹരമാണ്. ധാരാളം ഉപകരണങ്ങളുമുണ്ട്. വലുതാണ്. വായുവിന്റെ ഗതാഗതത്തിനു ധാരാളം സൗകര്യവുമുണ്ട്. ഈ പ്രാവശ്യം അവിടെ ചെന്നു താമസിച്ചുനോക്കി നിങ്ങൾക്കെഴുതാം.

നരേന്ദ്രൻ

## 25

(പ്രമദാദാസ് മിത്രന്) ഗാസീപുർ

ഈശ്വരോ ജയതി 31 ജനുവരി 1980

പൂജ്യപാദരേ,

ബാബജിയെക്കാണാൻ വളരെ പ്രയാസം. അവിടുന്നു വസതിക്കു വെളിയിൽ വരുന്നില്ല. അവിടേയ്ക്കു തോന്നിയാൽ വാതിൽക്കൽ വന്ന് അകത്തുനിന്നും വർത്തമാനം പറയും. വളരെ ഉയരമുള്ള മതിൽക്കെട്ട്, ഉദ്യാനം, രണ്ടു പുകക്കുഴലുകൾ ഇവകൊണ്ടു ശോഭിക്കുന്ന അദ്ദേഹത്തിന്റെ വീടു കണ്ടിട്ടു പോന്നു. അകത്തു കടക്കാൻ വഴി കണ്ടില്ല. അകത്തു ഗുഹയ്ക്കൊത്ത നിലവറയുണ്ടെന്നും അവിടുന്ന് അതിലാണ് താമസിക്കുന്നതെന്നു ആളുകൾ പറയുന്നു. അവിടുന്ന് അവിടെ എന്തു ചെയ്യുന്നുവെന്ന് അവിടേയ്ക്കു അറിയാവൂ. ആർക്കും ഒരിക്കലും കാണാൻ സാധിച്ചിട്ടില്ല. ഒരു ദിവസം ചെന്നു ധാരാളം

മഞ്ഞുകൊട്ടിട്ടു മടങ്ങിപ്പോന്നു. ഇനിയും ശ്രമിച്ചുനോക്കാം. ഞായറാഴ്ച ഞാൻ കാശിക്കു പോകുന്നു. ഇവിടത്തെ മാന്യ സുഹൃത്തുക്കൾ എന്നെ വിട്ടയയ്ക്കുന്നില്ല. ബാബജിയെ കാണാനുള്ള ആഗ്രഹവും നിലച്ചുകഴിഞ്ഞു. ഇന്നുതന്നെ പുറപ്പെടാൻ ഞാൻ തയ്യാറാണ്. ഏതായാലും ഞായറാഴ്ച തിരിക്കും. അങ്ങു ഹൃഷികേശത്തേയ്ക്കു പോകുന്ന കാര്യം എന്തായി?

ദാസൻ നരേന്ദ്രൻ

ഈ സ്ഥലം സ്വാസ്ഥ്യകരമാണെന്നുള്ള ഒരു ഗുണമുണ്ട്.

## 26

(പ്രമദാദാസ് മിത്രന്) ഗാസിപൂർ

ഓം വിശ്വേശ്വരോ ജയതി 4 ഫെബ്രുവരി 1890

പൂജ്യപാദരേ,

അങ്ങയുടെ കത്തു കിട്ടി മഹാഭാഗ്യത്താൽ ബാബാജിയുടെ അനുഗ്രഹവും ലഭിച്ചു. അവിടുന്ന് ഒരസാമാന്യമഹാപുരുഷനാണ് അത്യാശ്ചര്യം തന്നെ. നാസ്തികത നടമാടുന്ന ഇക്കാലത്ത് ഭക്തിയുടെയും യോഗത്തിന്റെയും അത്യാശ്ചര്യ ശക്തിക്ക് അവിടുന്ന് ഒരദ്ഭുത നിർദശനമാണ്. ഞാൻ അവിടുത്തെ ശരണം പ്രാപിച്ചിരിക്കുന്നു. എന്നെ അവിടുന്ന് ആശ്വസിപ്പിച്ചുമിരിക്കുന്നു. ഏവർക്കും സുലഭമായി കിട്ടുന്ന ഭാഗ്യമല്ല. ഞാൻ കുറേ ദിവസം ഇവിടെ താമസിക്കണമെന്ന് ബാബജി ആഗ്രഹിക്കുന്നു. അവിടുന്ന് എനിക്ക് ഉപകാരം ചെയ്യും. അതുകൊണ്ട് ഈ മഹാപുരുഷന്റെ ആജ്ഞയനുസരിച്ച് കുറെനാൾ ഞാൻ ഇവിടെ താമസിക്കും. ഇതിൽ അങ്ങും ആനന്ദിക്കുമെന്നതിൽ സംശയമില്ല. കത്തിൽ എഴുതുന്നില്ല. കാര്യം വളരെ ആശ്ചര്യംതന്നെ തമ്മിൽ കാണുമ്പോൾ പറയാം. ഇവരുടെ ലീല കണ്ടില്ലെങ്കിൽ ശാസ്ത്രങ്ങളിൽ പൂർണ്ണവിശ്വാസം വരില്ല

ദാസൻ നരേന്ദ്രൻ

ഈ കത്തിലെ വർത്തമാനങ്ങൾ രഹസ്യമായി വെയ്ക്കണം

നരേന്ദ്രൻ

## 27

(പ്രമദാദാസ്മിത്രന്) ഗാസീപുർ

വശേശ്വരോ ജയതി 7 ഫെബ്രുവരി 1890

പൂജ്യപാദരേ,

ഇപ്പോഴാണങ്ങയുടെ കത്തു കിട്ടിയത്. വളരെ സന്തോഷിക്കുന്നു. ബാബജി ആചാരതൽപരനായ വൈഷ്ണവനാണ്. യോഗം, ഭക്തി, വിനയം ഇവയുടെ ജീവദ്വിഗ്രഹം എന്നു പറയാം. അവിടുത്തെ ആശ്രമത്തിനു നാലു ഭാഗത്തും മതിൽക്കെട്ടും കുറേ വാതിലുകളുമുണ്ട്. മതിൽക്കെട്ടിനകത്ത് അതി ദീർഘമായ ഒരു തുരങ്കം. അതിലാണ് അവിടുന്നു സമാധിസ്ഥനായിരിക്കുന്നത്. മുകളിൽ വരുമ്പോൾ ആളുകളോടു വർത്തമാനം പറയുന്നു. എന്താഹാരം കഴിക്കുന്നുവെന്ന് ആർക്കും അറിവില്ല. അതിനാലാണ് പവഹാരി (വായു ഭക്ഷകൻ) ബാബ എന്ന് ആളുകൾ വിളിക്കുന്നത്. ഇടയ്ക്കൊരവസരത്തിൽ അഞ്ചു വർഷം ഗുഹയിൽനിന്നു വെളിയിൽ വന്നില്ല. ശരീരം ഉപേക്ഷിച്ചതായി ആളുകൾ ധരിച്ചു. ഇപ്പോൾ വീണ്ടും മുകളിലേക്കു വന്നിരിക്കയാണ്. ഈ പ്രാവശ്യം ആർക്കും ദർശനം നൽകുന്നില്ല. വാതിലിന്റെ മറവിൽനിന്നു വർത്തമാനം പറയുന്നു. ഇത്ര മധുരമായ ശബ്ദം ഞാനൊരിക്കലും കേട്ടിട്ടില്ല. ഒന്നിനും നേരിട്ട് മറുപടി പറയുന്നില്ല. ഈ ദാസന് എന്തറിയാം? എന്നെല്ലാമാണ് പറയുന്നത്. എന്നാൽ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ അഗ്നി നിർഗ്ഗമിക്കുന്നു. ഞാൻ വളരെ നിർബ്ബന്ധിച്ചപ്പോൾ നിങ്ങൾ കുറേ നാൾ ഇവിടെ താമസിച്ച് എന്നെ കൃതാർത്ഥനാക്കണം എന്നാണ് പറഞ്ഞത്. ഇങ്ങനെയൊരിക്കലും അവിടുന്നു പറയാറില്ല. അതുകൊണ്ട് എന്നെ ആശ്വസിപ്പിക്കയാണെന്നു മനസ്സിലായി. ഞാൻ നിർബ്ബന്ധിക്കുമ്പോൾ കുറേ നാൾ താമസിക്കാനാണ് എപ്പോഴും പറയുന്നത്. ഈ ആശ്വാസത്തിൽ ആശാപൂർവ്വം ഞാൻ കാത്തിരിക്കയാണ്. അവിടുന്നു മഹാപണ്ഡിതനാണ് എന്നാൽ ഒന്നും പുറമേ കാട്ടുന്നില്ല. കർമ്മകാണ്ഡവും അനുസരിക്കുന്നുണ്ട്–പൂർണ്ണിമ മുതൽ സംക്രാന്തിവരെ ഹോമം നടത്തുന്നു. അതികൊണ്ട് അതിനകം ഗുഹയിലേയ്ക്കു പോവില്ലെന്നു നിശ്ചയം. അവിടുത്തെ അനുവാദം ചോദിക്കുന്നതെങ്ങനെ? നേരിട്ട് ഒരു മറുപടിയും തരില്ല. ഈ ദാസന്റെ ഭാഗ്യം. എന്നെല്ലാം ധാരാളം പറയും. അങ്ങയ്ക്ക് ആഗ്രഹമുണ്ടെങ്കിൽ ഈ കത്തു കിട്ടിയയുടൻ പുറപ്പെട്ടുവരിക. അവിടുന്നു ശരീരമുപേക്ഷിച്ചാൽ അങ്ങയ്ക്കു വലിയ പശ്ചാത്താപം തോന്നും. രണ്ടു ദിവസം ദർശിച്ചിട്ട്–അതായതു മറവിൽ നിന്നു വർത്തമാനം പറഞ്ഞിട്ട്–മടങ്ങാം. എന്റെ സുഹൃത്തായ സതീശ്ബാബു അത്യാദരപൂർവ്വം അങ്ങയെ സ്വാകരിക്കും. കത്തു കിട്ടിയ ഉടൻ പുറപ്പെട്ടുവരിത. അതിനിടയ്ക്കു ഞാൻ ബാബാജിയോടു പറയാം.

ദാസൻ നരേന്ദ്രനാഥൻ

അവിടുത്തെ സംഗം ലഭിച്ചില്ലെങ്കിലും ഇങ്ങനെയുള്ള മഹാപുരുഷന്മാർക്കു വേണ്ടി സഹിക്കുന്ന ഒരു കഷ്ടവും വെറുതെയാവില്ലെന്നതു നിശ്ചയംതന്നെ അലമതിവിസ്തരേണ

ദാസൻ നരേന്ദ്രൻ

## 28

(പ്രമദാദാസ് മിത്രന്) ഗാസിപൂർ

ഈശ്വരോ ജയതി 13 ഫെബ്രുവരി 1890

പൂജ്യപാദരേ,

അങ്ങയുടെ ശരീരാസ്വാസ്ഥ്യമറിഞ്ഞു ഞാൻ വിചാരപ്പെടുന്നു. എന്റെ അരക്കെട്ടിലും ഒരു വേദന തോന്നുന്നു. ഇപ്പോൾ അതു വളരെ വർദ്ധിച്ചു വിഷമിപ്പിക്കുന്നു. രണ്ടു ദിവസമായി ബാബാജിയുടെയടുക്കൽ പോകാൻ സാധിച്ചില്ല. അതുകൊണ്ട് അവിടുത്തെ അടുത്തുനിന്ന് എന്റെ വർത്തമാനമറിയാൻ ഒരാൾ വന്നിരിക്കുന്നു. ഇന്നു ഞാൻ പോകുന്നുണ്ട്. അങ്ങയുടെ അസംഖ്യം പ്രണാമങ്ങൾ അറിയിക്കാം. അഗ്നി നിർഗ്ഗമിക്കുന്നു. അത്യദ്ഭുതകരമായ പരമഭക്തിയും ശരണാഗതിയും സംബന്ധിച്ച് പല രഹസ്യങ്ങളും പ്രകടമാക്കുന്നു. അതുപോലെ അദ്ഭുതമായ ഒരു തിതിക്ഷയും വിനയവും ഞാൻ മുമ്പൊരിക്കലും കണ്ടിട്ടില്ല. എനിക്കു സാരമായി വല്ലതും കിട്ടിയാൽ അങ്ങയ്ക്കും അതിൽ ഒരു പങ്കുണ്ടെന്നു നിശ്ചയിക്കാം.

ദാസൻ നരേന്ദ്രൻ

## 29

(പ്രമദാദാസ് മിത്രന്) ഗാസീപുർ

ഈശ്വരോ ജയതി 14 ഫെബ്രുവരി 1890

പൂജ്യപാദരേ,

ഇന്നലെ അയച്ച കത്തിൽ ശരത്സഹോദരന്റെ കത്ത് അയച്ചുതരണമെന്ന് എഴുതാൻ വിട്ടുപോയി. അനുഗ്രഹപൂർവ്വം അത് അയച്ചുതന്നാലും, ഗംഗാധരസഹോദരന്റെ ഒരു കത്തുകിട്ടി. അയാൾ ഇപ്പോൾ കാശ്മീരിൽപ്പെട്ട ശ്രീനഗറിലെ രാമബാഗ്സാധിസ്ഥലത്തു താമസിക്കുന്നു. ഞാൻ അരക്കെട്ടിലെ വേദനകൊണ്ടു വളരെ വിഷമിക്കുന്നു.

ദാസൻ നരേന്ദ്രൻ

രാഖാലും സുബോധും ഓങ്കാർ, ഗിർണാർ, ആബു, ബോംബേ, ദ്വാരക എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് ഇപ്പോൾ വൃന്ദാവനത്തിൽ താമസിക്കുന്നു.

നരേന്ദ്രൻ

## 30

(ബലരാംബോസിന്) ()
സതീശ് ചന്ദ്രമുഖോപാദ്ധ്യായ

ഗോരാബസാർ, ഗാസിപൂർ

ഓം നമോഭഗവതേ രാമകൃഷ്ണായ 14 ഫെബ്രുവരി 1890

പൂജ്യപാദരേ,

നിങ്ങളുടെ മനസ്താപപൂർണ്ണമായ കത്തുകിട്ടി. ഞാൻ വേഗത്തിൽ ഇവിടം വിടുന്നില്ല. ബാബാജിയുടെ നിർബ്ബന്ധം ഉപേക്ഷിക്കാൻ വയ്യ. സന്ന്യാസിമാരുടെ സേവനംകൊണ്ട് നിങ്ങൾക്കു സാരമായൊന്നും കിട്ടീട്ടില്ലെന്നു നിങ്ങൾ പശ്ചാത്തപിക്കുന്നു. അതു ശരി, എങ്കിലും ശരിയല്ലതാനും. ആദർശമായ ആനന്ദാവസ്ഥയുടെ വശത്തുനിന്നു നോക്കിയാൽ നിങ്ങൾ പറയുന്നതു സത്യം; എന്നാൽ നിങ്ങൾ പുറപ്പെട്ടേടത്തുനിന്നു നോക്കിയാൽ, നിങ്ങൾ മൃഗമായിരുന്നുവെന്നും ഇപ്പോൾ മനുഷ്യനായിരിക്കുന്നുവെന്നും ഇനി ദേവനോ ഈശ്വരനോ ആകുമെന്നും കാണാം. ഇങ്ങനെ എനിക്കെന്തുകിട്ടി എന്നാലോചിച്ചു മനുഷ്യനായിരിക്കുന്നുവെന്നും ഇനി ദേവനോ ഈശ്വരനോ ആകുമെന്നും കാണാം. ഇങ്ങനെ എനിക്കെന്തു കിട്ടി. എന്നാലോചിച്ചു മനസ്താപംകൊള്ളുന്നതു വളരം നന്ന്. അല്ലെങ്കിൽ ആർക്കും ഉയരാൻ സാധിക്കില്ല. തലപ്പാവു വെച്ചപാടേ ഭഗവാനെ കാണുന്നവൻ അവിടെ നിലച്ചുപോകും മുന്നോട്ടു പോവില്ല. എനിക്ക് എന്തു കിട്ടി എന്നു ചിന്തിച്ചു നിങ്ങൾ എപ്പോഴും മനസ്താപം കൊള്ളുന്നതുകൊണ്ട് നിങ്ങൾ ധന്യൻതന്നെയെന്നു നിശ്ചയിച്ചുകൊള്ളുക; നിങ്ങൾക്ക് അധഃപതനമില്ല.

ഗിരീശ്ബാബുവിനോടൊപ്പം മാതൃദേവിയെ വരുത്തുന്നതിൽ നിങ്ങൾക്കു ഭിന്നഭിപ്രായമുണ്ടെന്ന് അദ്ദേഹമെഴുതിയിരുന്നതിനെപ്പറ്റി എനിക്കൊന്നും പറയാനില്ല. നിങ്ങൾ വളരെ ബുദ്ധിമാനാണ്; കാര്യസിദ്ധിക്കു ക്ഷമാപൂർവ്വം കാത്തിരിക്കയാണ് പ്രധാനമാർഗ്ഗം എന്ന് നിങ്ങൾ നല്ലവണ്ണം മനസ്സിലാക്കിയിരിക്കുന്നു ആ സംഗതിയിൽ ചപലബുദ്ധികളായ ഞങ്ങൾക്കു നിങ്ങളുടെയടുക്കൽ നിന്നു പലതും പഠിക്കാനുണ്ടെന്നതിൽ സംശയമില്ല.

കാശിയിൽവെച്ച് – ക്കു ദുർഭരമായിത്തീരരുതെന്നതിനെപ്പറ്റി പൂർവ്വപക്ഷ

സമാധാനരൂപത്തിൽ ഞാൻ സംസാരിച്ചിരുന്നു. അതല്ലാതെ മറ്റൊരു വിവരവും എനിക്കറിവില്ല. അറിയാനാഗ്രഹവുമില്ല. മാതൃദേവിയുടെ ആഗ്രഹം ഏതു പ്രകാരമോ അതുപോലെ ചെയ്യണം. അവിടുത്തെപ്പറ്റി പറയാൻ ഞാനാരാണ്? ആ ആളിനെ തടഞ്ഞതു തെറ്റായെങ്കിൽ അതിനു ലക്ഷലക്ഷം ക്ഷമാപണം. നിങ്ങൾക്കു നല്ല വിവേചനാശക്തിയുണ്ട്, നിങ്ങളോടു ഞാൻ എന്താണ് കൂടുതൽ പറയേണ്ടത്? മനുഷ്യനു രണ്ടു ചെവിയുണ്ടെങ്കിൽ ഒരു നാവേ ഉള്ളൂ. വിശേഷിച്ചും നിങ്ങളുടെ നാവു വളരെ കട്ടിയാണ്. അധികമൊന്നും സംസാരിക്കില്ല. പെട്ടെന്നു വലുതായൊന്നും വാഗ്ദാനം ചെയ്യില്ല. അതുകൊണ്ട് പലപ്പോഴും എനിക്കു നിങ്ങളോട് നിരസം തോന്നീട്ടുണ്ട്. എന്നാൽ പിന്നീട് ആലോചിച്ചുനോക്കിയപ്പോൾ നിങ്ങൾ നല്ലപ്പോലെ വിവേചിച്ചു പ്രവർത്തിക്കുന്നതായി എനിക്കു തോന്നുന്നു. സാവധാനത്തിലെങ്കിലും നിശ്ചയമായി നിങ്ങൾ പുരോഗമിക്കയാണ്. പുറമെ ശക്തിയിൽ കുറവുണ്ടെന്നു തോന്നിയാലും പുരോഗതിയുടെ തോതിൽ ആ ന്യൂനത പരിഹരിക്കപ്പെടുന്നു. ഏതായാലും ലോകത്തിൽ വാക്കുകൾകൊണ്ടാണ് കാര്യങ്ങൾ നടക്കുന്നത്. അല്പഭാഷിയായ നിങ്ങളുടെ വാക്കുകളുടെ ആവരണം ഭേദിച്ച് ഉള്ളിൽ കടന്നു കാണാനുള്ള അന്തർദൃഷ്ടി എല്ലാവർക്കും ഉണ്ടാവില്ല. വളരെ നാൾ ഒരുമിച്ച് കഴിയാതെ ഒരാളെയും ശരിയായി മനസ്സിലാക്കാൻ സാധിക്കില്ല. നിങ്ങളോട് അപ്രിയഭാഷണം ചെയ്തിട്ടുണ്ടെങ്കിൽ ഇക്കാര്യം ഓർത്ത് ശ്രീഗുരുദേവനേയും മാതൃദേവിയേയും സ്മരിച്ച് അതു ക്ഷമിക്കുക. യഥാർത്ഥമതം സംഘത്തിലോ തൽക്കാലോത്സാഹത്തിലോ അല്ല ഇരിക്കുന്നത് എന്ന ഗുരുദേവന്റെ ഉപദേശം വിസ്മരിക്കുന്നതെന്തുകൊണ്ട്? നിങ്ങൾക്കു കഴിവുള്ളതുപോലെ സഹായിക്കുക. എന്നാൽ അത് ഉപയോഗപ്പെടുത്തിയോ എന്നും മറ്റും ഗുണദോഷനിരൂപണം ചെയ്യാൻ നമുക്കധികാരമില്ലെന്നാണ് തോന്നുന്നത്. സംഘത്തെപ്പറ്റി ഭാവനയുള്ളടത്തോളം അതായത് പരമഹംസരുടെ ശിഷ്യന്മാരിലുള്ള വിശേഷത്വം മനസ്സിലുള്ളേടത്തോളം അവരുടെ കാര്യത്തിൽ ഇടപെടാൻ തോന്നും. ഇവയെപ്പറ്റി അധികം എന്താണ് ഞാൻ എഴുതേണ്ടത്. എനിക്ക് ഇതേപ്പറ്റി ഒന്നും എഴുതരുതെന്നു പ്രാർത്ഥന. ഗരീശ്ബാബുവിനു വലിയ സങ്കടം വന്നിരിക്കുന്നതിനാൽ ഈ അവസരത്തിൽ മാതൃദേവിയുടെ സേവനം കൊണ്ട് അദ്ദേഹത്തിനു വലിയ ശാന്തി സിദ്ധിക്കും. അദ്ദേഹം അതിതീക്ഷ്ണബുദ്ധിയാണ്. അദ്ദേഹത്തെപ്പറ്റി ഞാൻ എന്താണ് വിമർശിക്കേണ്ടത്? ഗുരുദേവന്നു നിങ്ങളിൽ പൂർണ്ണവിശ്വാസമായിരുന്നു. നിങ്ങളുടെ ഗൃഹത്തിലല്ലാതെ മറ്റെങ്ങും അവിടുന്ന് അന്നാഹരം കഴിച്ചിരുന്നില്ല. മാതൃദേവിക്കും നിങ്ങളിൽ പൂർണ്ണവിശ്വാസമുള്ളതായി ഞാൻ കേട്ടിട്ടുണ്ട്. ഇതെല്ലാം ഓർത്ത് ചപലബുദ്ധികളും ബാലന്മാരുമായ ഞങ്ങളുടെ കുറ്റങ്ങളെല്ലാം സ്വന്തം പുത്രന്റെ കുറ്റങ്ങളെ എന്നപോലെ പൊറുത്തു ക്ഷമിക്കുമാറാകണം. കൂടുതലായി എന്താണ് എഴുതേണ്ടത്.

ജന്മോത്സവം1 എന്നാണെന്ന് ഈ കത്തു കിട്ടിയാലുടൻ അറിയിക്കണം. ഞാൻ അരക്കെട്ടിലെ വേദനകൊണ്ട് വളരെ വിഷമിക്കുന്നു. കുറച്ചു നാൾ കഴിഞ്ഞാൽ ഈ സ്ഥലം വളരെ മനോഹരമാകും. അനേകനാഴികദൂരംവരെ റോസാച്ചെടികൾ പൂത്തുനിൽക്കുന്ന കാഴ്ച കാണാം. അപ്പോൾ കുറേ പുതു പൂക്കളും തളിരുകളും മഹോത്സവത്തിനുവേണ്ടി അയക്കാമെന്ന് സതീശ് പറയുന്നു. യോഗേശ് എവിടെയാണ്? എങ്ങനെയിരിക്കുന്നു? ബാബുരാമിന്റെ അവസ്ഥയെങ്ങിനെ? ശാരദാപ്രസന്നൻ ഇപ്പോഴും മുമ്പത്തെപ്പോലെ ചഞ്ചലചിത്തനായിരിക്കുന്നുവോ? ഗുപ്തൻ2 എന്തു ചെയ്യുന്നു? താരകജ്യേഷ്ഠൻ, ഗോപാലജ്യേഷ്ഠൻ മുതലായവർക്ക് എന്റെ പ്രണാമങ്ങൾ മാസ്റ്റർ മഹാശയന്റെ സഹോദരപുത്രൻ എത്രത്തോളം പഠിച്ചു? രാമ്, ഫക്കീർ, കൃഷ്ണമയി ഇവരോട് എന്റെ ആശീർവാദാദികളറിയിക്കണം. അവരുടെ വിദ്യാഭ്യാസം എങ്ങനെ നടക്കുന്നു? നിങ്ങളുടെ പുത്രൻ മനുഷ്യനായി. ഭീരുവാകാതെ പൗരുഷമുള്ളവനായി വരാൻ ഭഗവാൻ അനുഗ്രഹിക്കട്ടെ. തുളസിബാബുവിന് എന്റെ ലക്ഷംലക്ഷം സാദരസന്ദേശം നൽകണം. ഈ പ്രാവശ്യം സാണ്ടെലിനു തനിച്ചു തന്റെ ജോലി നിർവ്വഹിക്കാൻ സാധിക്കുമോ? ചുനി ബാബുവിന്റെ സ്ഥിതി എന്ത്?...മാതൃദേവി വരികയാണെങ്കിൽ എന്റെ കോടി കോടി പ്രണാമങ്ങൾ സമർപ്പിക്കണം. എനിക്ക് അചലമായ അധ്യവസായം ഉണ്ടാകുവാനും, അത് ഈ ശരീരത്തിൽ സാധ്യമല്ലെങ്കിൽ വേഗം ശരീരപതനം ഉണ്ടാകുവാനും എന്നെ ആശീർവദിക്കാൻ അപേക്ഷിക്കയും വേണം. കീഴിലെഴുതിയ കുറെ വരികൾ ഗുപ്തനെ കാണിക്കണം.

ദാസൻ നരേന്ദ്രൻ

## 31

(സദാനന്ദസ്വാമികൾക്ക്) 14 ഫെബ്രുവരി 1890

എന്റെ പ്രിയ ഗുപ്തന്

നിങ്ങൾക്ക് ശരീരസുഖമുണ്ടെന്ന് വിശ്വസിക്കുന്നു. ജപസ്തപങ്ങളും സാധനഭജനകളും അനുഷ്ഠിക്കണം. നിങ്ങൾ സ്വയം ദാസാനുദാസനായി കരുതി എല്ലാവരും സേവനം ചെയ്യുക. ആരുടെയടുക്കൽ നിങ്ങൾ താമസിക്കുന്നുവോ അവരുടെ ദാസാനുദാസനും ചരണരേണുവുമാകാൻ തക്ക യോഗ്യത എനിക്കുപോലും ഇല്ലെന്നറിഞ്ഞു അവരെ സേവിക്കുക. അവരോടു ഭക്തിസമ്പന്നനാവുക. അവർ ശകാരിച്ചാലും ഉപദ്രവിച്ചാലും കോപിക്കരുത്. സ്ത്രീകളുമായി സഹവസിക്കരുത്. ക്ലേശങ്ങൾ പൗരുഷപൂർവ്വം സഹിക്കാൻ അല്പാൽപം ശ്രമിക്കുക. ഭിക്ഷാന്നംകൊണ്ട് ശരീരസ്ഥിതി പാലിക്കാൻ

ക്രമേണ അഭ്യസിക്കുക. ശ്രീരാമകൃഷ്ണനാമത്തെ അവലംബിക്കുന്നവരെല്ലാം നിങ്ങളുടെ ഗുരുക്കൻമ്മാരാണെന്നറിയുക. യജമാനനാകാൻ ഏവർക്കും സാധിക്കും. ഭൃത്യനാവുക വളരെ പ്രയാസം. നിങ്ങൾ ശരി പറയുന്നതു വിശേഷിച്ചും കേട്ടുനടക്കുക. ഗുരുനിഷ്ഠയും അചഞ്ചലമായ സഹനശക്തിയും സ്ഥിരപരിശ്രമവും കൂടാതെ ഒരഭിവൃദ്ധിയും ഉണ്ടാവില്ലെന്നു തീർച്ച. ഈ പരമാർത്ഥം ദൃഢമായി മനസ്സിലാക്കുക. അചഞ്ചലമായ സന്മാർഗ്ഗനിഷ്ഠ ഉണ്ടായിരിക്കണം -അതിൽനിന്ന് എള്ളിടപോലും മാറിയാൽ സർവ്വനാശംതന്നെ

സസ്നേഹം, നിങ്ങളുടെ നരേന്ദ്രനാഥൻ

## 32

(പ്രമദാദാസ് മിത്രന്) ഗാസിപൂർ

ഈശ്വരോ ജയതി 19 ഫെബ്രുവരി 1890

ചുറ്റിത്തിരിയാതെ ഒരേ സ്ഥലത്തു താമസിക്കാൻ ഗുണദോഷിച്ചും തിബത്തിൽ താൻ കണ്ട സന്ന്യാസിമാരേയും അവരുടെ ആചാരനുഷ്ഠാനാദികളേയും പറ്റി വിവരമായെഴുതണമെന്നാവശ്യപ്പെട്ടും ഞാൻ ഗംഗാധരസഹോദരന് ഒരു കത്തയച്ചിരുന്നു. അതിനു കിട്ടിയ മറുപടി ഈ കത്തോടുകൂടി അയക്കുന്നു. കാളിസഹോദരന് ഹൃഷീകേശത്തിൽവെച്ചു തുടരെതുടരെ പനി പിടിച്ചുകൊണ്ടിരുന്നു-അയാൾക്ക് ഇവിടെനിന്ന് ഒരു കമ്പിയയച്ചിരുന്നു-അതിനു മറുപടിയായി ഞാൻ ചെല്ലണമെന്ന് അയാൾ നിശ്ചയിക്കുന്നുവെങ്കിൽ എനിക്ക് ഇവിടെനിന്നു നേരിട്ടു ഹൃഷീകേശത്തേയ്ക്കു പോകേണ്ടിവരും. അല്ലെങ്കിൽ ഒന്നുരണ്ടു ദിവസത്തിനകം അങ്ങയുടെയടുക്കൽ വരാം. ഈ മായാപ്രപഞ്ചം കണ്ട് അങ്ങു ചിരിക്കുമായിരിക്കും. അതുചിതംതന്നെ. എന്നാൽ ഇരുമ്പുകൊണ്ടും സ്വർണ്ണംകൊണ്ടുമുണ്ടല്ലോ ചങ്ങല-സ്വർണ്ണച്ചങ്ങലകൊണ്ട് പല ഉപയോഗങ്ങളുമുണ്ട്-ആ ഉപയോഗം കഴിഞ്ഞാൽ ബന്ധനം താനേ അഴിഞ്ഞകലും. എന്റെ ഗുരുദേവന്റെ പുത്രന്മാർ എന്റെ സേവനത്തിനു പാത്രങ്ങളാണ്-ഇവിടെ ഒരു കർത്തവ്യമുണ്ടെന്ന് എനിക്കു തോന്നുന്നു. കാളീസഹോദരനെ അലഹബാദിലേയ്ക്കോ സൗകര്യമുള്ള മറ്റുവല്ലേടത്തേയ്ക്കോ അയയ്ക്കും. അങ്ങയുടെ ചരണങ്ങളിൽ ഞാൻ അനേകം അപരാധങ്ങൾ ചെയ്തിരിക്കും. പുത്രസ്തേ ഹം, ശാധി മാം ത്വാം പ്രപന്നം.

ദാസൻ നരേന്ദ്രൻ

# 33

(അഖണ്ഡാനന്ദസ്വാമികൾക്ക്)

ഗാസിപൂർ

ഓം നമോ ഭഗവതേ രാമകൃഷ്ണായ

ഫെബ്രുവരി 1890

പ്രാണാധിക

നിങ്ങളുടെ കത്തു കിട്ടി വളരെ സന്തോഷിക്കുന്നു. തിബത്തിനെപ്പറ്റി നിങ്ങൾ എഴുതിയത് അത്യന്തം ആശാജനകമായിരിക്കുന്നു. അവിടെ ഒരു പ്രാവശ്യം പോകുവാൻ ഞാൻ ശ്രമിക്കാം. സംസ്കൃതത്തിൽ തിബത്തിനെ ഉത്തരകുരുവർഷം എന്നാണ് പറയുന്നത്-അത് മ്ലേച്ഛഭൂമിയല്ല. ലോകത്തിലെ ഏറ്റവും ഉയർന്ന ഭൂമിയായതുകൊണ്ട് അതിശൈത്യമുള്ള സ്ഥലമാണ്; എങ്കിലും ക്രമേണ ആ ശൈത്യം സഹിക്കാൻ സാധിക്കും. തിബത്തിലെ ആളുകളുടെ ആചാരനുഷ്ഠാനാദികളെപ്പറ്റി നിങ്ങൾ ഒന്നും എഴുതീട്ടില്ല. ഇത്ര ആതിഥ്യമുള്ളവരെങ്കിൽ നിങ്ങളെ കടന്നുപോകാൻ അനുവദിക്കാത്തതെന്ത്? വിവരമായി, എല്ലാം വിസ്തരിച്ച് ഒരു നീണ്ട കത്തെഴുതുക. നിങ്ങൽക്കു വരാൻ സാധിക്കില്ലെന്നറിഞ്ഞ് ഞാൻ വ്യസനിക്കുന്നു. നിങ്ങളെ കാണാൻ ഞാൻ വളരെ ആഗ്രഹിക്കുന്നു. നിങ്ങളെ ഞാൻ അത്യധികം സ്നേഹിക്കുന്നുവെന്ന് തോന്നുന്നു. ഏതായാലും ഈ മായയേയും ഛേദിക്കാൻ ഞാൻ ശ്രമിക്കാം.

തിബത്തിലെ ജനങ്ങളുടെ തന്ത്രാചാരങ്ങളെപ്പറ്റി നിങ്ങൾ എഴുതുന്നു. അതെല്ലാം ബുദ്ധമതത്തിന്റെ അന്ത്യാവസ്ഥയിൽ ഭാരതവർഷത്തിൽത്തന്നെ സംഭവിച്ചതാണ്. നമ്മുടെയിടയിൽ പ്രചരിക്കുന്ന തന്ത്രങ്ങളുടെ ആദിസ്രാഷ്ടാക്കൾ ബുദ്ധമതാനുയായികൾതന്നെയാണെന്നത്രേ എന്റെ വിശ്വാസം. ആ തന്ത്രങ്ങൾ നമ്മുടെ വാമാചാരമതത്തെക്കാളും ഭയങ്കരമാണു. (അവയിൽ വ്യഭിചാരത്തിന് അത്യധികം സൗകര്യം നൽകീട്ടുണ്ട്) അപ്രകാരമുള്ള ദുർമ്മാർഗ്ഗചരണംകൊണ്ട് ബുദ്ധമതാനുയായികൾ ദുർബ്ബലരായപ്പോൾ കുമാരിലഭട്ടൻ അവരെ അകറ്റി. ചില സന്ന്യാസിമാർ ശ്രീശങ്കരനേയും ബൗൾവൈഷ്ണവമതക്കാർ ശ്രീചൈതന്യനേയും പറ്റി രഹസ്യമായി കള്ളു കുടിച്ചിരുന്നതായും മറ്റു പല നിന്ദ്യാചാരങ്ങൾ അനുഷ്ഠിച്ചിരുന്നതായും ആക്ഷേപിക്കുംപോലെ, ആധുനികകാലത്തെ താന്ത്രിക ബൗദ്ധന്മാർ ബുദ്ധദേവനെ ഘോരവാമാചാരിയായി ചിത്രീകരിക്കുകയും പ്രജ്ഞപാരമിതയിൽ ഉൾപ്പെട്ട തത്ത്വഗാഥ മുതലായ മനോഹരമായ ഉപദേശങ്ങൾക്കു കുത്സിതവ്യാഖ്യാന

ങ്ങൾ നൽകുകയും ചെയ്യുന്നു. തത്ഫലമായി ഇപ്പോൾ ബൗദ്ധന്മാർ രണ്ടു മതസംഘങ്ങളായി പിരിഞ്ഞിരിക്കുന്നു. ബർമ്മയിലേയും സിംഹളത്തിലേയും ജനങ്ങൾ പ്രായേണ തന്ത്രങ്ങളെ മാനിക്കുന്നില്ല, ഹിന്ദുദേവതകളെ നിരാകരിക്കയും ചെയ്തിരിക്കുന്നു, എന്നുമാത്രമല്ല ഔത്തരാഹബൗദ്ധന്മാർ ഉപാസിക്കുന്ന അമിതാഭബുദ്ധനേയും ഉപേക്ഷിച്ചിരിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ ഔത്തരാഹബൗദ്ധന്മാർ പൂജിക്കുന്ന അമിതാഭബുദ്ധൻ മുതലായ ദേവന്മാരെപ്പറ്റി പ്രജ്ഞാപാരമിത മുതലായ ഗ്രന്ഥങ്ങളിലും പ്രസ്താവിച്ചിട്ടില്ല. എങ്കിലും മറ്റു പല ദേവന്മാരെ മാനിച്ചു പറയുന്നുണ്ട്. ദാക്ഷിണാത്യസമ്പ്രദായികളായ ബൗദ്ധർ ബലാൽ ശാസ്ത്രങ്ങളെ ലംഘിക്കയും ദേവന്മാരെ ഉപേക്ഷിക്കയും ചെയ്തിരിക്കുന്നു. തിബത്തിൽ പ്രചരിക്കുന്ന എല്ലാം അന്യർക്കുവേണ്ടി എന്ന ഭാവം ഇക്കാലത്തു യൂറോപ്പിനെ വളരെ ആകർഷിച്ചിട്ടുണ്ട്. ഏതായാലും അതിനെപ്പറ്റി എനിക്കു പലതും പറയാനുണ്ട്. ഈ കത്തിൽ അതെല്ലാം എഴുതുക സാദ്ധ്യമല്ല. ഉപനിഷത്തുകളിലെ മതം ഒരു സവിശേഷജാതിക്കാർക്കിടയിൽ കെട്ടിനിന്നു. ആ സീമയെ ഭേദിച്ച് ആ മതത്തെത്തന്നെ സരളവാക്യങ്ങളിൽ നാടോടിഭാഷയിൽ ബുദ്ധദേവൻ സർവ്വത്ര പ്രചരിപ്പിച്ചു. നിർവ്വാണതത്ത്വപ്രചാരണത്തിൽ അവിടെയ്ക്കെന്തു മഹിമയുള്ളൂ? അവിടുത്തെ മഹിന അതുലീയമായ സാഹാനുഭൂതിയിലത്രേ. അവിടുത്തെ മതത്തിലെ ഉച്ചാംഗസമാധി മുതലായ ഗുരുതരകാര്യങ്ങൾ മിക്കതും വേദങ്ങളിൽത്തന്നെയുണ്ട്. അവിടുത്തെ മഹിമ, ലോകത്തിൽ മറ്റൊരിടത്തും ഇത്രത്തോളം കാണാത്ത വലുതായ ബുദ്ധിശക്തിയും ഉദാരമായ ഹൃദയവിസ്തൃതിയുമത്രേ.

വേദത്തിലെ കർമ്മവാദം ജൂതമതം മുതലായവയിൽ കാണുന്ന കർമ്മവാദമത്രേ: അതായക്, യാഗം മുതലായ ബാഹ്യാനുഷ്ഠാനങ്ങൾകൊണ്ട് മനസ്സിനെ ശുദ്ധമാക്കുക ഇതിന്നെതിരായി ലോകത്തിൽ ആദ്യമായി നിലകൊണ്ട മഹാപുരുഷൻ ബുദ്ധദേവനാണ്. എന്നാൽ ഭാവങ്ങൾ, രീതികൾ മുതലായവയെല്ലാം പണ്ടത്തേതുതന്നെയായിരുന്നു. അവിടുന്നുപദേശിച്ച അന്തഃകർമ്മവാദവും വേദങ്ങൾക്കു പകരം സുത്തകളെ വിശ്വസിക്കാനുള്ള ആജ്ഞയും മറ്റും നോക്കുക. ജാതിഭേദവും നിലനിന്നു. പക്ഷേ അതു ഗുണഗതമായി: അവിടുത്തെ മതത്തെ മാനിക്കാത്തവർ പാഷണ്ഡരെന്നു വിളിക്കപ്പെട്ടു. ഇതെല്ലാം പഴയ രീതിതന്നെയാണല്ലോ (പാഷണ്ഡശബ്ദം ബൗദ്ധന്മാരുടെ അതിപ്രാചീനമായ ചൊല്ലാണ്. എന്നാൽ ആ സാധുക്കൾ മറ്റു മതക്കാരുടെ നേർക്ക് ഒരിക്കലും ഖഡ്ഗം പ്രയോഗിച്ചിരുന്നില്ല! അവർക്കു വലിയ ഔദാര്യവും പരമതസഹിഷ്ണുതയും ഉണ്ടായിരുന്നു.) തർക്കംകൊണ്ട് വേദങ്ങളെ പരത്തിക്കളഞ്ഞു. എന്നാൽ  അവരുടെ മതത്തിനു തെളിവു ചോദിക്കുമ്പോ

ഴെല്ലാം വിശ്വസിക്കുക എന്നുമാത്രം പറഞ്ഞിരുന്നു. മറ്റു മതങ്ങളിൽ പറയും പോലെ തന്നെ. എന്നാൽ അന്ന് ആ പ്രസ്ഥാനം അത്യാവശ്യമായിരുന്നു. അതിനാണ് അവിടുന്നവതരിച്ചത്. അവിടുത്തെ മതവാദം–കപിലന്റേതുപോലെതന്നെ. എന്നാൽ ശ്രീശങ്കരന്റേത് അതിനേക്കാൾ എത്ര മഹത്തരവും യുക്തിയുക്തവുമാണ്! ലോകത്തിൽ ദുഃഖമേ ഉള്ളൂ. അതിനാൽ അതിൽനിന്ന് ഓടിയകലുക എന്നു പറയുന്നു. സുഖം തീരെയില്ലേ? ബ്രഹ്മസമാജമതക്കാർ എല്ലാം സുഖമാണെന്നു പറയുംപോലെയാണ് ഇതും. ദുഃഖമുണ്ട് അതുകൊണ്ടു ഞാൻ എന്തു ചെയ്യണം? ദുഃഖം സഹിച്ചുകൊണ്ടിരുന്നാൽ അഭ്യാസം കൊണ്ട് അതു സുഖമായിത്തോന്നുമെന്നു ചിലർ പറയും. എന്നാൽ ശ്രീശങ്കരൻ ഈ രീതിയിലല്ല വാദിക്കുന്നത്. അവിടുന്ന് ഇങ്ങനെപറയുന്നു–സന്നാപി, അസന്നാപി, ഭിന്നാപി, അഭിന്നാപി, ഈ ലോകം ഉണ്ടെങ്കിലും ഇല്ല. ഭിന്നമെങ്കിലും അഭിന്നമാണ്. ഇതിന്റെ പരമാർത്ഥം ഞാൻ അറിയും. വിഘ്നങ്ങളുണ്ടെന്നു ഭയന്നു ഞാൻ ഓടിക്കളയില്ല. ഞാൻ അറിയും. അറിയാൻ പുറപ്പെട്ടാൽ വരുന്ന അനന്തദുഃഖം ഞാൻ തികച്ചും സ്വീകരിക്കുന്നു. ഇന്ദ്രിയജങ്ങളായ സുഖദുഃഖങ്ങളും ജരാമരണങ്ങളും കൊണ്ട് എന്നെ ഭയപ്പെടുത്താൻ ഞാനൊരു മൃഗമാണോ? ഞാൻ അറിയും–അറിവാനായി പ്രാണൻ വെടിയുവാനും ഞാൻ തയ്യാർ. ഈ ലോകത്തിൽ അറിയേണ്ടതായൊന്നുമില്ല. അതുകൊണ്ട് ആപേക്ഷികമായ ഈ മായികലോകത്തിനപ്പുറം വല്ലതുമുണ്ടെങ്കിൽ–ശ്രീബുദ്ധൻ പ്രജ്ഞാപാരം എന്നു നിർദ്ദേശിച്ചതുണ്ടെങ്കിൽ–അതുമാത്രമേ ഞാൻ ആഗ്രഹിക്കുന്നുള്ളൂ. അങ്ങനെ ചെയ്യുന്നതിൽ സുഖമോ ദുഃഖമോ എന്തു വന്നാലും ഞാൻ വകവയ്ക്കില്ല. എന്തൊരുച്ചമായ ഭാവം. എന്തൊരു മഹാത്തായ ഭാവം! ഉപനിഷത്തുകൾക്കുമീതേ ബുദ്ധമതം ഉയർന്നു. അതിന്മീതേതന്നെ ശങ്കരന്റെ തത്ത്വജ്ഞാനവും ശങ്കരന്നു വല്ല കുറവുമുണ്ടായിരുന്നെങ്കിൽ, അതു ബുദ്ധന്നൊത്ത അത്യാശ്ചര്യമായ ഹൃദയത്തിന്റേതായിരുന്നു. വെറും ശുഷ്കജ്ഞാനം. തന്ത്രങ്ങളേയും സാമാന്യജനങ്ങളേയും ഭയന്നു പൂർണ്ണ മാറ്റാൻ പുറപ്പെട്ടു കൈതത്തന്നെ മുറിച്ചു. ഇതെല്ലാം എഴുതാൻ തുടങ്ങിയാൽ വലിയൊരു പുസ്തകം എഴുതേണ്ടിവരും– അതിനുവേണ്ടി വിദ്യയും അവസരവും എനിക്കില്ല.

ബുദ്ധദേവൻ എന്റെ ഇഷ്ടദേവനാണ്, എന്റെ ഈശ്വരൻ. അവിടുന്ന് ഈശ്വരതത്ത്വം പ്രചരിപ്പിച്ചു. അവിടുന്നുതന്നെ ഈശ്വരനാണെന്നു ഞാൻ തികച്ചും വിശ്വസിക്കുന്നു. ഈശ്വരമഹിമയ്ക്കു സീമ കൽപിക്കാൻ ആർക്കും വയ്യ. ഈശ്വരനുപോലും സ്വയം സീമാബദ്ധനാകാൻ വയ്യ. നിങ്ങൾ സുത്തനിപാതത്തിൽനിന്നു ചെയ്ത ഗണ്ഡാരസൂത്രവിവർത്തനം അത്യുത്തമമാണ്. ഈ ഗ്രന്ഥത്തിൽ ഇപ്രകാരം തന്നെ ഒരു ധനിയസുത്തയുമുണ്ട്. അതിന്റെ ആശ

യവും മിക്കവാറും ഇതുതന്നെ. ധർമ്മപദഗ്രന്ഥത്തിലുമുണ്ട്. ഇതുപോലെ പല വാക്യങ്ങളും എന്നാൽ അതെല്ലാം അന്ത്യാവസ്ഥയാണ്–ജ്ഞാനവിജ്ഞാനതൃപ്താത്മാ കൂടസ്ഥോ വിജിതേന്ദ്രിയഃ1 എന്ന അവസ്ഥ പ്രാപിക്കുമ്പോൾ ശരീരത്തിൽ തരിമ്പും ശാരീരബോധമില്ലാതായവൻ മദിച്ച ആനയെപ്പോലെ സർവ്വത്ര സ്വൈരമായി സഞ്ചരിക്കും. എന്നെപ്പോലുള്ള അൽപപ്രാണിക്ക് ഒരേ സ്ഥലത്തിരുന്നു സാധനചെയ്ത സിദ്ധനായാൽ ഇങ്ങനെയാവാം–എന്നാൽ അതു ദൂരത്തിൽ, അതിവിദൂരത്തിലുള്ള അവസ്ഥതന്നെ.

ചിന്താശൂന്യമദൈന്യഭൈക്ഷ്യമശനം പാനം സരിദ്വാരിഷ്ഠ
സ്വാതന്ത്ര്യേണ നിരങ്കുശാ സ്ഥിതിരഭീർനിദ്രാ ശ്മശാനേ വനേ
വസ്ത്രം ക്ഷാളനശോഷണാദിരഹിതം ദിഗ്വാസ്തു ശയ്യാ മഹീ
സഞ്ചാരോനിഗമാന്തവീഥിഷ്ഠ വിദാം ക്രീഡാ പരേ ബ്രഹ്മണി
വിമാനമാലംബ്യ ശരീരമേതദ്
ഭുനക്ത്യശേഷാൻ വിഷയാനുപസ്ഥിതാൻ
പരേച്ഛയാ ബാലവദാത്മവേത്താ
യോവ്യക്തലിംഗോ നനുസക്തബാഹ്യഃ
ദിഗംബരോ വാപി ച സാംബരോ വാ
ത്വഗംബരോ വാപി ചിദംബരസ്ഥഃ
ഉന്മത്തവദ്വാപി ച ബാലവദ്വാ
പിശാചവദ്വാപി ചരത്യവന്യാം 2

ബ്രഹ്മജ്ഞന്ന് ആഹാരം ക്ലേശം കൂടാതെ താനേ വന്നുചേരുന്നു. വെള്ളം ഉള്ളിടത്തു കുടിക്കുന്നു. സ്വേച്ഛയാ സ്വൈരമായങ്ങുമിങ്ങും സഞ്ചരിക്കും. അവിടുന്നു നിർഭയനാണ്. ചിലപ്പോൾ വനത്തിലും ചിലപ്പോൾ ശ്മശാനതത്തിലും ഉറങ്ങും. ഏതൊരു മാർഗ്ഗത്തിന്റെ അന്തംവേദങ്ങൾ അറിയുന്നില്ലയോ അവിടെ അവിടുന്നു സഞ്ചരിക്കുന്നു. ആകാശതുല്യമായ അവിടുത്തെ ശരീരം ശിശുവിന്റേതുപോലെ പരേച്ഛാനിയന്ത്രിതമാണ്. അവിടുന്നു ചിലപ്പോൾ

വസ്ത്രമില്ലാതിരിക്കും. ചിലപ്പോൾ ഉത്തമവസ്ത്രം ധരിക്കും. ചിലപ്പോൾ ജ്ഞാനാംബരംമാത്രം ഉടുത്തിരിക്കും. ചിലപ്പോൾ ശിശുവായും ചിലപ്പോൾ ഉന്മത്തനായും ചിലപ്പോൾ പിശാചിനെപ്പോലെയും പെരുമാറും (ശങ്കരാചാര്യർ)

ആ അവസ്ഥ നിങ്ങൾക്കുണ്ടാകട്ടെയെന്നും ഗണ്ഡാര(കണ്ടാ)മൃഗത്തെപ്പോലെ നിങ്ങൾ സഞ്ചരിക്കുമാറാകട്ടെയെന്നും ഗുരുചരണങ്ങളിൽ ഞാൻ പ്രാർത്ഥിക്കുന്നു.

നരേന്ദ്രനാഥൻ

## 34

(പ്രമദാദാസ്മിത്രന്) ഗാസിപൂർ

ഈശ്വരോ ജയതി 25 ഫെബ്രുവരി 1890

പൂജ്യപാദരേ,

അരക്കെട്ടിലെ വേദനകൊണ്ടു ഞാൻ വളരെ കഷ്ടപ്പെടുന്നു. അല്ലെങ്കിൽ ഇതിനുമുമ്പേ ഞാൻ അവിടെ വരാൻ ശ്രമിച്ചേനേ. ഇവിടെ മനസ്സിനു വിശ്രമമില്ല. ബാബാജിയുടെ അടുക്കൽ പോയീട്ടു മൂന്നു നാളായി. എന്നാൽ പ്രായേണ എല്ലാ നാളും അവിടുന്നു ദയാപൂർവ്വം എന്റെ വർത്തമാനം അന്വേഷിക്കുന്നു. അരക്കെട്ടിലെ വേദന അൽപം ശമിച്ചാൽ ബാബജിയോടു യാത്ര പറഞ്ഞു പോരും എന്റെ അസംഖ്യം പ്രണാമങ്ങൾ

ദാസൻ നരേന്ദ്രൻ

## 35

(അഖണ്ഡാനന്ദസ്വാമികൾക്ക്)

ഗാസീപുർ

ഓം നമോ ഭഗവതേ രാമകൃഷ്ണായ മാർച്ച് 1890

പ്രാണാധിക,

ഇന്നലെ നിങ്ങളുടെ കത്തു കിട്ടി. വളരെ ആനന്ദിക്കുന്നു ഇവിടെ പവഹാരി എന്നു പേരുള്ള ഒരദ്ഭുതയോഗിഭക്തനുണ്ട്. ഞാനിപ്പോൾ അവിടുത്തെയടുക്കൽ കൂടിയിരിക്കയാണ്. അവടുന്നു തന്റെ മുറിയിൽനിന്നു പുറത്തു വരുന്നില്ല. വാതിലിന്റെ മറവിൽ നിന്നു സംസാരിക്കും. മുറിക്കുള്ളിൽ ഒരു

നിലവറയുണ്ട്. അതിലാണവിടുന്നു വസിക്കുന്നത്. അവിടുന്നു കുറേ മാസം തുടർച്ചയായി സമാധിസ്ഥനായിരിക്കും എന്നു കേൾക്കുന്നു. അവിടുത്തെ തിതിക്ഷ അത്യദ്ഭുതം തന്നെ നമ്മുടെ വംഗദേശം ഭക്തിയുടേയും ജ്ഞാന ത്തിന്റെയും ദേശമാണ്. അവിടെ യോഗത്തെപ്പറ്റി ഒരു പ്രസ്താവവുമില്ല. ഹഠയോഗത്തിലെ ചില വികൃതപ്രാണായാമ ക്രിയകളേ ഉള്ളൂ-അതെല്ലാം ഒരുതരം വ്യായാമം. അതുകൊണ്ട് ഞാൻ ഈ അദ്ഭുതരാജയോഗിയുടെയ ടുക്കൽ താമസിക്കുന്നു-അവിടുന്നു കുറെയെല്ലാം ആശാപ്രദമായി സംസാ രിച്ചിട്ടുമുണ്ട്. ഇവിടെ ഒരു മാന്യന്റെ ചെറിയ ഉദ്യാനത്തിൽ സുന്ദരമായ ഒരു ബംഗ്ലാവിലാണ് ഞാൻ താമസിക്കാനുദ്ദേശിക്കുന്നത്. ആ ഉദ്യാനം ബാബജി യുടെ കുടീരത്തിനടുത്താണ്. ബാബജിയുടെ ഒരു ജ്യേഷ്ഠൻ ഇവിടെ സന്യാ സിമാരെ സത്കരിക്കാൻ താമസിക്കുന്നു. അവിടെ നിന്നു ഞാൻ ഭിഷ വാങ്ങും. അതുകൊണ്ട് ഈ കളി എത്രത്തോളം പുരോഗമിക്കുമെന്നു നോക്കാൻവേണ്ടി തത്ക്കാലം പർവ്വതാരോഹണ സങ്കൽപം ഉപേക്ഷിച്ചിരിക്കുന്നു. അരക്കെട്ടിൽ രണ്ടു മാസമായി ഒരു വേദന തോന്നുന്നു-വാതമാണ്. അതുകൊണ്ടും പർവ്വ താരോഹണം ഇപ്പോൾ സാധ്യമല്ല. അതിനാൽ ബാബജി എന്തു തരുമെന്നു കാത്തിരിക്കയാണ് ഞാൻ. ഉത്തമമായത് എവിടെനിന്നു കിട്ടിയാലും പഠിക്ക ണമെന്നാണ് എന്റെ മുദ്രാവാക്യം. അതുകൊണ്ട് ഗുരുഭക്തി കുറയുമെന്നു വരാഹനഗരത്തിൽ പലരും വിചാരിക്കുന്നു. അത് ഉന്മത്തരും മതഭ്രാന്തരും പറയുന്ന പ്രലാപമാണെന്നാണ് ഞാൻ വിചാരിക്കുന്നത്. കാരണം, എല്ലാ ഗുരുക്കന്മാരും ഒരുപോലെതന്നെ-ജഗദ്ഗുരുവിന്റെ അംശങ്ങളും പ്രകാശന ങ്ങളും മാത്രം.

നിങ്ങൾ ഗാസീപുരിൽ വരികയാണെങ്കിൽ ഗോറാബസാറിലെ സതീശ്ബാ ബുവിന്റെയോ ഗഗൻബാബുവിന്റെയോ അടുക്കൽ ചെന്നാൽ എന്നെപ്പറ്റി അറി യാം. അല്ലെങ്കിൽ അതിപ്രസിദ്ധനായ പവഹാരിബാബയെ ഏവർക്കും അറി യാവുന്നതിനാൽ അവിടുത്തെ ആശ്രമത്തിൽ ചെന്ന് പരമഹംസനെപ്പറ്റി ചോദി ച്ചാൽ ആരും പറഞ്ഞുതരും. മുഗൾസരായി വിട്ട് ദിൽദാർനഗർ സ്റ്റേഷനിൽ ഇറങ്ങി ഒരു ചെറിയ ശാഖാറെയിലിൽ കേറി താരിഘാട്ടിൽ വരണം. അതിന്റെ അക്കരെയാണ് ഗാസീപൂർ. ഗംഗ കടന്നാൽ അവിടെയെത്താം.

തൽക്കാലം ഞാൻ ഗാസീപുരിൽ കുറെ ദിവസം താമസിക്കും. ബാബാജി എന്തു ചെയ്യുമെന്ന് നോക്കട്ടെ. നിങ്ങൾ വന്നാൽ നമുക്കു രണ്ടുപേർക്കും ഒരുമിച്ച് ആ കുടീരത്തിൽ കുറേ ദിവസം താമസിച്ചതിനുശേഷം ഹിമാലയ ത്തിലേയ്ക്കോ മറ്റു വല്ല സ്ഥലത്തേയ്ക്കോ പോകാം. ഞാൻ ഗാസീപുരിൽ താമസിക്കുന്നു എന്ന് വരാഹനഗരത്തിലുള്ള ആരേയും അറിയിക്കരുത്. എന്റെ ആശീർവാദങ്ങൾ

സർവ്വദാ മംഗളകാംക്ഷിയായ നരേന്ദ്രൻ

## 36

(പ്രമദാദാസ് മിത്രന്) ഗാസീപുർ

ഈശ്വരോ ജയതി 3 മാർച്ച് 1890

പൂജ്യപാദരേ,

അങ്ങയുടെ കത്ത് ഇപ്പോൾ കിട്ടി. കഠോരമായ വേദാന്തമതം അവലം ബിച്ചിരിക്കുന്ന ഞാൻ അത്യന്തം മൃദുസ്വഭാവമുള്ളവനാണെന്ന് അങ്ങയ്ക്കറിയാൻ പാടില്ല. അതാണ് എന്റെ സർവ്വനാശത്തിന് കാരണം. ഞാൻ അൽപം കൊണ്ട് ഇളകിപ്പോകുന്നു. സ്വന്തം ചിന്തമാത്രം വെച്ചിരുന്നാൽ മതി എന്നു ഞാൻ വീണ്ടും വീണ്ടും ശ്രമിച്ചുനോക്കി. എന്നാൽ വീണ്ടും വീണ്ടും അന്യരെപ്പറ്റി ചിന്തിച്ചുപോകുന്നു. ഇത്തവണ ഞാൻ വളരെ ദൃഢനിശ്ചയത്തോടെ സ്വന്തം കാര്യത്തിന് പുറപ്പെട്ടു. അലഹബാദിൽ ഒരു സഹോദരന്റെ രോഗവർത്തമാനം കേട്ട് ഉടനെ അങ്ങോട്ട് പോകേണ്ടിവന്നു. പിന്നീട് ഹൃഷികേശത്തുനിന്ന് ഈ വർത്തമാനമറിഞ്ഞു മനസ്സ് അങ്ങോട്ട് പോകുന്നു. ശരത്തിന് ഒരു കമ്പി അയച്ചു. ഇതുവരെ മറുപടി വന്നില്ല-ഈ സ്ഥലത്ത് കമ്പി വരാൻതന്നെ ഇത്ര താമസം! അരക്കെട്ടിലെ വേദന ഒരുവിധത്തിലും വിട്ടുമാറുന്നില്ല. വളരെ വിഷമിക്കുന്നു. കുറെ ദിവസമായി പവഹാരിബാബയെക്കാണാൻ പോകുന്നതിന്ന് സാധിക്കുന്നില്ല. എന്നാൽ അവിടുത്തേയ്ക്ക് വളരെ ദയയാണ്. ദിവസേന ആളയച്ച് എന്റെ വർത്തമാനം അറിഞ്ഞുകൊണ്ടിരുന്നു. പക്ഷേ ഇപ്പോൾ എല്ലാം തിരിഞ്ഞിരിക്കയാണെന്നു കാണുന്നു. ഞാൻ ഇവിടുത്തെ വാതിൽക്കൽ യാചകനായി വന്നതാണല്ലോ. ഇപ്പോൾ അവിടുന്ന് എന്റെയടുക്കൽനിന്ന് പഠിക്കാൻ ആഗ്രഹിക്കുന്നു. അവിടുന്ന് ഇപ്പോഴും പൂർണ്ണനായിട്ടില്ലായിരിക്കാം. കർമ്മവും വ്രതവും ആചാരവും അത്യധികമുണ്ട്. എല്ലാം വളരെ രഹസ്യമായി വെയ്ക്കുകയും ചെയ്യുന്നു. സമുദ്രം പൂർണ്ണമായാൽ കരയ്ക്കകത്ത് സീമാബദ്ധമായി അടങ്ങിയിരിക്കില്ലെന്ന് തീർച്ച. അതുകൊണ്ട് അവിടുത്തെ വൃഥാ, വിഷമിപ്പിക്കേണ്ടെന്ന് ഞാൻ തീർച്ചപ്പെടുത്തി. യാത്ര പറഞ്ഞു വേഗം പുറപ്പെടും. എന്തു ചെയ്യാം. വിധാതാവ് എന്റെ ഹൃദയത്തെ കോമളവും മൃദുലവുമാക്കി എന്നെ നശിപ്പിച്ചു. ബാബാജി യാത്ര പറഞ്ഞ് പോകാൻ എന്നെ അനുവദിക്കുന്നില്ല. ഗഗൻബാബുവും സമ്മതിക്കുന്നില്ല. (ഇദ്ദേഹത്തെ അങ്ങയ്ക്കറിയാമായിരിക്കാം-വളരെ ധാർമ്മികനും സദ്വൃത്തനും സഹൃദയനുമാണ്) മറുപടിക്കമ്പിയിൽ ഞാൻ ചെല്ലേണ്ടതില്ലെന്ന് പറയുകയാണെങ്കിൽ ഞാൻ മൂന്നുനാല് ദിവസത്തിനകം കാശിയിൽ

അങ്ങയുടെയടുക്കൽ വന്നുചേരും. അങ്ങും ഋഷികേശത്തേയ്ക്ക് വരണം. ഞാൻ കൂട്ടിക്കൊണ്ട് പോകും. ഒരു തടസ്സവും ഒഴികഴിവും പാടില്ല. ശൗചാദികൾക്ക് വിഷമം നേരിടും എന്ന് അങ്ങ് പറയുന്നതെന്തുകൊണ്ട്? പർവ്വതപ്രദേശങ്ങളിലുണ്ടോ വെള്ളത്തിന് ക്ഷാമം? സ്ഥലത്തിനുണ്ടോ കുറവ്? കലികാലത്തെ തീർത്ഥസ്ഥലങ്ങളും സന്ന്യാസികളും! രൂപ ചെലവാക്കിയാൽ സത്രമുടമകൾ പ്രതിഷ്ഠാവിഗ്രഹങ്ങളെ മാറ്റി അങ്ങയ്ക്ക് സ്ഥലം ഒഴിച്ചുതരും. അതുകൊണ്ട് സ്ഥലത്തെപ്പറ്റി വിഷമിയ്ക്കേണ്ട, ഒരു വിഷമവും ഉണ്ടാവില്ല. ഇപ്പോൾ ഗ്രീഷ്മകാലത്തെ ഉഷ്ണം ആരംഭിച്ചിരിക്കും. എന്നാൽ കാശിയിലെപ്പോലെ ചൂടുണ്ടാവില്ല-അതു നന്നുതാനും. അവിടെ രാത്രിയിൽ എപ്പോഴും നല്ല തണുപ്പായിരിക്കും. അതുകൊണ്ട് നല്ലപോലെ ഉറങ്ങാൻ പറ്റും.

അങ്ങ് എന്തിനിത്ര ഭയപ്പെടുന്നു? ഞാൻ ഉറപ്പ് തരാം. അങ്ങയ്ക്ക് ഒരു വിഷമവും കൂടാതെ ഗൃഹത്തിലേക്കു മടങ്ങാൻ സാധിക്കുമെന്നും ഒരു കഷ്ഠവും ഉണ്ടാവില്ലെന്നും ബ്രിട്ടീഷ് രാജ്യഭരണത്തിൽ സന്ന്യാസിമാർക്കാണ് കഷ്ടം. ഗൃഹസ്ഥാശ്രമികൾക്ക് യാതൊരു കഷ്ടവും ഇല്ലെന്നാണ് എന്റെ അനുഭവം.

അങ്ങുമായി പൂർവ്വബന്ധമുണ്ടെന്ന് ഞാൻ വൃഥാ പറയുന്നതാണോ? അങ്ങയുടെ ഒരു കത്തുകൊണ്ട് എന്റെ സങ്കൽപങ്ങളെല്ലാം ഒഴുകിപ്പോകുകയും ഞാൻ മറ്റെല്ലാം വിട്ട് കാശിയ്ക്ക് വരാൻ ഒരുങ്ങിയിരിക്കയും ചെയ്യുന്നത് നോക്കുക.

ഗംഗാധരസഹോദരനു വീണ്ടും ഒരു കത്തയച്ചു. അയാളോടു മഠത്തിലേയ്ക്കു തിരിച്ചുപോകാനാണ് ഈ പ്രാവശ്യം ആവശ്യപ്പെട്ടിരിക്കുന്നത്. അങ്ങനെ തിരിച്ചുപോകയാണെങ്കിൽ അതു കാശി വഴിക്കായിരിക്കും. അങ്ങയെ കാണുകയും ചെയ്യും. ഇപ്പോൾ കാശിയിലെ ശീതോഷ്ണസ്ഥിതി എങ്ങനെ? ഇവിടുത്തെ താമസം കൊണ്ട് മലമ്പനിസംബന്ധിച്ച എന്റെ വിഷമങ്ങളെല്ലാം മാറി. എന്നാൽ അരക്കെട്ടിലെ വേദനകൊണ്ടു വളരെ വിഷമിക്കുന്നു. രാവും പകലും വേദനതന്നെ. അതിനാൽ ഞാൻ അത്യധികം അസ്ഥിരനായിരിക്കുന്നു. എങ്ങനെ മല കയറാൻ സാധിക്കും എന്നാലോചിക്കയാണ് ഞാൻ. ബാബാജിയുടെ തിതിക്ഷ അദ്ഭുതകരമത്രേ. അതുകൊണ്ടാണ് ഞാൻ അവിടുത്തോടു വല്ലതും യാചിക്കുന്നത്. എന്നാൽ അവിടുന്നു തരുന്ന ഭാവമില്ല. എല്ലാം വാങ്ങുകമാത്രം ചെയ്യുന്നു. അതിനാൽ ഞാനും പുറപ്പെട്ടുപോകുന്നു.

ദാസൻ നരേന്ദ്രൻ

ഇനി ഒരു മഹാപുരുഷന്റെയടുക്കലും ഞാൻ പോവില്ല-മനസ്സേ, നിന്നിൽത്തന്നെ സ്ഥിതിചെയ്യുക. മറ്റാരുടെ പടിവാതില്ക്കലും പോകരുത്. സ്വൈരമായിരുന്നാൽ ആഗ്രഹിക്കുന്നതെല്ലാം താനേ കിട്ടും. നിന്റെ അന്തർഹൃദയത്തിൽത്തന്നെ തേടുക. പരമനിധിയായ സ്പർശമണി അവിടെ ഉണ്ട്. ആവശ്യപ്പെടുന്നതെല്ലാം അതു നൽകും. മനസ്സേ ചിന്താമണിയുടെ അങ്കണത്തിൽ എത്ര മണികളാണ് ചിതറിക്കിടക്കുന്നത് എന്ന് ശ്രീരാമപ്രസാദൻ പറയുന്നു.

ഇപ്പോൾ ഞാൻ എത്തിച്ചേർന്ന തീരുമാനം ഇതാണ്. ശ്രീരാമകൃഷ്ണനു തുല്യനായി ആരുമില്ല. ആ അപൂർവ്വസിദ്ധിയും അപൂർവ്വവും അഹേതുകവുമായ ദയയും, ബദ്ധരായ ജീവികളോടുള്ള പ്രഗാഢമായ സഹാനുഭൂതിയും ഈ ലോകത്തിൽ മറ്റാരിലും കാണുന്നിലല്ല. ഒന്നുകിൽ അവിടുന്നു താൻതന്നെ അരുളിചെയ്തതുപോലെ അവതാരമാണ്! അല്ലെങ്കിൽ, വേദാന്തദർശത്തിൽ ലോകഹിതത്തിനായി ശരീരം ധരിക്കുന്ന മുക്തനും നിത്യസിദ്ധനുമായ മഹാപുരുഷൻ എന്നുപറയുന്ന ആ ആളത്രേ ശ്രീരാമകൃഷ്ണൻ. ഇചാണ് എന്റെ ദൃഢനിശ്ചയം അത്തരമൊരു മഹാപുരുഷന്റെ ഉപാസനയെ ഒരു സിദ്ധനെ ഉപാസിക്കുന്നതുകൊണ്ടും ലക്ഷ്യം പ്രാപിക്കാം, എന്ന സുത്രത്തിൽ പതഞ്ജലി പരാമർശിക്കുന്നു.

ജീവിതകാലത്തിൽ അവിടുന്ന് എന്റെ ഒരു പ്രാർത്ഥനയും നിരസിച്ചിട്ടില്ല. എന്റെ ലക്ഷം അപരാധങ്ങളും പൊറുത്തു-ഇത്രത്തോളം സ്നേഹം എന്റെ മാതാപിതാക്കൾക്കുപോലും എന്നോടുണ്ടായിട്ടില്ല. ഇതു കവിതയോ അതിശയോക്തിയോ അല്ല; പൂർണ്ണസത്യമാണ്. അവിടുത്തെ ശിഷ്യന്മാർക്കെല്ലാം ഇതറിയാം. വിപത്തുകളും പ്രലോഭനങ്ങളും ഉണ്ടായ അവസരങ്ങളിൽ ഭഗവാൻ രക്ഷിക്കണേ എന്നു ഞാൻ സങ്കടപ്പെട്ടു കേണു പ്രാർത്ഥിച്ചിട്ടുണ്ട്. ആരും മറുപടിതന്നിട്ടില്ല. എന്നാൽ ഈ അദ്ഭുതമഹാപുരുഷൻ അഥവാ അപതാരം, തന്റെ അന്തർയാമിത്വശക്തിയാൽ എന്റെ സകല വേദനകളും മനസ്സിലാക്കി സ്വയം വിളിച്ചു ബലാൽ എന്റെ വിഷമങ്ങളെല്ലാം നീക്കിയിട്ടുണ്ട്. ആത്മാവ് അവിനാശിയാണെങ്കിൽ അവിടുന്ന് ഇപ്പോഴും വർത്തിക്കുന്നുണ്ടെങ്കിൽ ഞാൻ വീണ്ടും വീണ്ടും ഇങ്ങനെ പ്രാർത്ഥിക്കുന്നു. ഹേ അപാരദയാനിധേ, എന്റെ ഏകശരണമേ, രാമകൃഷ്ണഭഗവാനേ, കൃപാപൂർവ്വം എന്റെ ശ്രേഷ്ഠനായ സുഹൃത്തിന്റെ അഭീഷ്ടങ്ങളെല്ലാം സഫലമാക്കേണമേ. ഈ ലോകത്തിൽ യാതൊരുവനെമാത്രം അഹേതുദയാസിന്ധുവായി ഞാൻ ദർശിച്ചിട്ടുണ്ടോ അവിടുന്ന് അങ്ങയ്ക്കു സർവ്വമംഗളങ്ങളും നൽകട്ടെ! ശാന്തിഃ ശാന്തിഃ ശാന്തിഃ

ദാസൻ നരേന്ദ്രൻ

കത്തു കിട്ടിയാലുടൻ മറുപടി അയയ്ക്കണം

## 37

(പ്രമദാദാസ് മിത്രന്)

ഗാസിപൂർ

ഈശ്വരോ ജയതി 8 മാർച്ച് 1890

അങ്ങയുടെ കത്തു കിട്ടി. അതുകൊണ്ട് ഞാനും പ്രയാഗയിലേയ്ക്കു പുറപ്പെടുന്നു. അങ്ങു പ്രയാഗയിൽ എവിടെ താമസിക്കുമെന്നു ദയവായി എഴുതണം.

ദാസൻ നരേന്ദ്രൻ

ഒന്നു രണ്ടു ദിവസത്തിനകം അഭേദാനന്ദൻ വരികയാണെങ്കിൽ അയാൾക്കു കൽക്കത്തയ്ക്കു പോകാൻ ഏർപ്പാടു ചെയ്യുന്നതു വലിയ ഉപകാരമായിരിക്കും.

നരേന്ദ്രൻ

## 38

(ബലരാംബോസിന്) ഗാസിപൂർ

നമോ ഭഗവതേ രാമകൃഷ്ണായ 12 മാർച്ച് 1890

ബലരാംബോസിന്

രസീതു കിട്ടിയാലുടൻ ഫെയർലൈ പ്ലേസ് റെയിൽവേ ഗുദാമിൽനിന്ന് റോസാപുഷ്പങ്ങൾ കൊണ്ടുവരാൻ ശശിയെ അയയ്ക്കണം. ആളയയ്ക്കുന്നതിലോ കൊണ്ടുവരുന്നതിലോ താമസം വരുത്തരുത്.

ബാബുരാം അലഹാബാദിലേയ്ക്കു വേഗം പോകുന്നു. ഞാൻ മറ്റൊരു സ്ഥലത്തേയ്ക്കു പോകയാണ്.

നരേന്ദ്രൻ

താമസം നേരിട്ടാൽ എല്ലാം ചീത്തയായിപ്പോകുമെന്നു നിശ്ചയമായി അറിയണം. നരേന്ദ്രൻ

## 39

(ബലരാംബോസിന്) ഗാസിപൂർ

രാമകൃഷ്ണോ ജയതി 15 മാർച്ച് 1890

പൂജ്യപാദരേ

നിങ്ങളുടെ കത്ത് ഇന്നലെ കിട്ടി. സുരേശ്ബാബുവിന്റെ രോഗം വർദ്ധിക്കുന്നു എന്നറിഞ്ഞ് വളരെ വ്യസനിക്കുന്നു. അദൃഷ്ടം പോലെ വരട്ടെ. നിങ്ങൾക്കും രോഗമാണെന്നുള്ളതു വ്യസനകരം തന്നെ. അഹംബുദ്ധി ഉള്ളിടത്തോളം കാലം പ്രയത്നത്തിൽ കുറവു വരുത്തുന്നതു ദോഷവും അലസതയും അപരാധവുമാണെന്നു പറയണം. ആ ബുദ്ധി ഇല്ലാത്തവനു തിതിക്ഷയാണ് നല്ലത്. ജീവാത്മാവിന്റെ പാർപ്പിടമായ ഈ ശരീരം കർമ്മസാധന യന്ത്രമാണ്.അതിനെ മരകകുണ്ഡമാക്കുന്നവർ കുറ്റക്കാരനാണ്. അതിനെ വേണ്ടപോലെ സംരക്ഷിക്കാത്തവൻ ദോഷാർഹനുമത്രേ. തെറ്റു പറ്റിയല്ലോ എന്നു മനസ്സലട്ടാതെ സ്ഥിതിഗതികളനുസരിച്ചു വേണ്ടപോലെ ചെയ്യുക

നാഭിനന്ദേന മരണം നാഭിനന്ദേത ജീവിതം

കാലമേവ പ്രതിക്ഷേത നിർദ്ദേശം ഭൃതകോ യഥാ.1

കാശിൽ ഇൻഫ്ളുവൻസാരോഗം കൊണ്ടുപിടിച്ചിരിക്കുന്നു. പ്രമദാബാബു പ്രയാഗയിൽ പൊയ്ക്കഴിഞ്ഞു. ബാബുരാം പെട്ടെന്ന് ഇവിടെ വന്നു. അയാൾക്കു പനിയാണ്-ഈ സ്ഥിതിക്ക് അയാൾ പുറപ്പെട്ടുവന്നതു ശരിയായില്ല. കാളിക്കു പത്തു രൂപ അയച്ചുകൊടുത്തു. അയാൾ ഇപ്പോൾ ഗാസീപൂർവഴി കൽക്കത്തയ്ക്കു മടങ്ങുമായിരിക്കും. ഞാൻ നാളെ ഇവിടെനിന്നും പുറപ്പെടുന്നു. കാളി വന്നു നിങ്ങൾക്ക് എഴുതിയാൽ വേണ്ടതുപോലെ ചെയ്യണം. ഞാൻ ഓടിപ്പോവുകയാണ്. ഇവിടെനിന്നു ദീർഘയാത്രയായി പോകുന്നതുകൊണ്ട് ഇനി എഴുത്തയയ്ക്കേണ്ട ബാബുരാം രോഗം മാറിയാൽ പിന്നെ ഇഷ്ടം പോലെ ചെയ്തുകൊള്ളട്ടെ

രസീതു കിട്ടിയയുടൻ പുഷ്പങ്ങൾ വരുത്തിയിരിക്കുമെന്നു വിശ്വസിക്കുന്നു. മാതൃദേവിക്ക് എന്റെ അസംഖ്യം പ്രണാമങ്ങൾ.

എനിക്കു സമദൃഷ്ടിയുണ്ടാകാൻ, സഹജാതബന്ധനങ്ങളിൽ നിന്ന് ഒഴിഞ്ഞുമാറി സ്വയമേവ നൂതനബന്ധനങ്ങളിൽ കുടുങ്ങാതിരിക്കാൻ നിങ്ങൾ ആശിർവദിക്കണം. ഒരു മംഗളകർത്താവുണ്ടെങ്കിൽ, അവിടേയ്ക്കു കഴിവും സൗകര്യവുമുണ്ടെങ്കിൽ, നിങ്ങൾക്കു പരമമംഗളം ഭവിക്കട്ടെ എന്ന് ഞാൻ നിരന്തരം പ്രാർത്ഥിക്കുന്നു.

കത്തു ചുരുക്കുന്നു.

ദാസൻ നരേന്ദ്രൻ

## 40

(അതുൽചന്ദ്രഘോഷിന്) ഗാസീപൂർ

15 മാർച്ച് 1899

അതുൽബാബു

നിങ്ങളുടെ മനസ്സു വിഷമിക്കുന്നതായറിഞ്ഞ് ഞാൻ വളരെ വ്യസനിക്കുന്നു. ആനന്ദമായി വർത്തിക്കാൻ സാധിക്കുന്നതുമാത്രം ചെയ്യുക.

യാവജ്ജനനം താവന്മരണം
താവജ്ജനനീജഠരേ ശയനം
ഇതിസംസാരേ സ്ഫുടതരദോഷഃ
കഥമിഹ മാനവ തവ സന്തോഷഃ
ദാസൻ നരേന്ദ്രൻ

ഞാൻ നാളെ ഇവിടെനിന്നു പോകുന്നു. അദൃഷ്ടം എങ്ങോട്ടുകൊണ്ടു പോകുന്നെന്നു നോക്കാം.

## 41

(അഖണ്ഡാനന്ദസ്വാമികൾക്ക്) ഗാസിപൂർ

ഓം നമോ ഭഗവതേ രാമകൃഷ്ണായ മാർച്ച് 1890

പ്രാണാധിക

ഇപ്പോൾ നിങ്ങളുടെ ഒരു കത്തുകൂടി കിട്ടി. കയ്പട വായിച്ചു മനസ്സിലാക്കാൻ പ്രയാസം, മുൻകത്തിൽ എല്ലാം വിശദമായെഴുതിയിട്ടുണ്ട്. ഈ കത്തു കിട്ടിയപാടേ പുറപ്പെട്ടുവരിക. നേപ്പാളിൽ നിന്നു തിബത്തിലേയ്ക്കു പോകാനുള്ള വഴിയെപ്പറ്റി നിങ്ങൾ എഴുതുന്നു. ആ വഴിയുടെ കാര്യം എനിക്കറിയാം. തിബത്തിൽ ആർക്കും എളുപ്പം പ്രവേശം അനുവദിക്കുന്നില്ല. അതു

പോലെ തലസ്ഥാനമായ കാഠ്മണ്ഡുവും ഒന്നുരണ്ടു തീർത്ഥസ്ഥലങ്ങളുമൊഴികെ മറ്റെങ്ങും പോകാൻ ആരെയും അനുവദിക്കാറില്ല. എന്നാൽ എന്റെ ഒരു സ്നേഹിതൻ ഇപ്പോൾ നേപ്പാളിലെ രാജാവിന്റെ സ്കൂളിലെ മാസ്റ്ററും അദ്ദേഹത്തിന്റെ തന്നെ ഗുരുവുമാണ്. നേപ്പാളിൽ നിന്നും ചൈനാദേശത്തിലേയ്ക്ക് ആണ്ടുതോറും ലാസവഴിക്കാണ് നികുതി അയയ്ക്കുന്നതെന്ന് അദ്ദേഹത്തിൽനിന്നു ഞാൻ കേട്ടിട്ടുണ്ട്. ഈ സൗകര്യമുപയോഗപ്പെടുത്തി ഒരു സന്ന്യാസി ലാസ ചൈന മഞ്ചൂറിയ ചൈനയുടെ വടക്കുവശമുള്ള താരാദേവിയുടെ ക്ഷേത്രം എന്നിവിടങ്ങൾവരെ പോയി. ആ സ്നേഹിതൻ ശ്രമിച്ചാൽ നമുക്കും മാനമര്യാദകളോടെ തിബത്തും ലാസയും ചൈനയും മറ്റും കാണാം. അതുകൊണ്ട് നിങ്ങൾ കാലതാമസം കൂടാതെ ഗാസീപൂരിലേയ്ക്കു വരിക. ഇവിടെ ബാബാജിയുടെ അടുത്ത് ഒട്ടുനാൾ താമസിച്ചതിൽപ്പിന്നെ ആ സ്നേഹിതന്നെഴുതി നേപ്പാൾ വഴി തിബത്തിലേയ്ക്കും മറ്റും പോകാം. നിങ്ങൾ ദിൽദാർനഗർ സ്റ്റേഷനിൽ ഇറങ്ങി ഗാസീപുരിലേയ്ക്കു വരണം. മൊഗൽസരായി സ്റ്റേഷനപ്പുറം മൂന്നുനാലു സ്റ്റേഷൻ കഴിഞ്ഞാണ് ദിൽദാർനഗർ. യാത്രച്ചെലവ് നിവൃത്തിയുണ്ടെങ്കിൽ ഇവിടെ നിന്നയയ്ക്കുമായിരുന്നു. അതുകൊണ്ടു നിങ്ങൾതന്നെ അതിന് ഏർപ്പാടു ചെയ്യുക. ഗഗൻബാബു – അദ്ദേഹത്തിന്റെ കൂടെയാണ് ഞാൻ ഇവിടെ താമസിക്കുന്നത് – വളരെ മര്യാദയും ഔദാര്യവും ദയയുമുള്ള ആളാണ്. കാളിയുടെ പനിയെപ്പറ്റി അറിഞ്ഞയുടൻ ഹൃഷികേശത്തേയ്ക്കു യാത്രാച്ചെലവിനുവേണ്ട പണം അദ്ദേഹം അയച്ചുകൊടുത്തു. എനിക്കുവേണ്ടിയും വളരെ ചെലവിട്ടുകഴിഞ്ഞു. ഈ സ്ഥിതിയിൽ അദ്ദേഹത്തോടു കാശ്മീരിലേയ്ക്കു പോകാനുള്ള ചെലവ് ചോദിച്ച് ഭാരം വർദ്ധിപ്പിക്കുന്നതു സന്ന്യാസിധർമ്മമല്ലെന്നു കരുതി ഞാനതു ചെയ്യുന്നില്ല. നിങ്ങൾതന്നെ ഏർപ്പാടുചെയ്തു കത്തു കിട്ടിയ ഉടൻ വരിക. അമരനാഥം ദർശിക്കാനുള്ള ഔത്സുക്യം തൽക്കാലം നിർത്തിവെയ്ക്കുക.

നരേന്ദ്രൻ

## 42*

(പ്രമദാദാസ് മിത്രന്) ഗാസിപൂർ

ഈശ്വരോ ജയതി 31 മാർച്ച് 1890

പൂജ്യപാദരേ

കുറച്ചു നാളായി ഞാൻ ഇവിടെയില്ലായിരുന്നു. ഇന്നു വീണ്ടും പോകയാണതാനും. ഗംഗാധരസഹോദരന്ന് ഇങ്ങോട്ടു വരാൻ എഴുത്തയച്ചിട്ടുണ്ട്. അയാൾ വന്നാൽ അയാളുമൊരുമിച്ച് അങ്ങയുടെ സന്നിധാനത്തിൽ വരാം. സംഗതിവശാൽ ഈ സ്ഥലത്തു നിന്ന് അൽപം ദൂരെ ഒരു ഗ്രാമത്തിൽ

ഏതാനും നാൾ ഗുഢമായി താമസിച്ചു. അവിടെനിന്നു കത്തയയ്ക്കാൻ സൗകര്യമില്ല. അതുകൊണ്ടാണ് അങ്ങയുടെ കത്തിന് മറുപടിയയയ്ക്കാൻ സാധിക്കാഞ്ഞത്. ഗംഗാധരസഹോദരൻ വരുമെന്നു തോന്നുന്നു. ഇല്ലെങ്കിൽ എന്റെ കത്തിനു മറുപടി കിട്ടേണ്ടിയിരുന്നു. അഭേദാനന്ദസഹോദരൻ കാശിയിൽ പ്രിയ ഡാക്ടറുടെ കൂടെ താമസിക്കുന്നു. മറ്റൊരു സതീർത്ഥ്യൻ എന്റെകൂടെ ഉണ്ടായിരുന്നു. അയാൾ അഭേദാനന്ദന്റെ അടുക്കൽ പോയിരിക്കയാണ്. അയാൾ എത്തിച്ചേർന്ന വർത്തമാനം ഇതുവരെ കിട്ടിയിട്ടില്ല. അയാൾക്കു ശരീരസ്വാസ്ഥ്യമില്ല. അതുകൊണ്ട് ഞാൻ ചിന്താകുലനായിരിക്കുന്നു. ഞാൻ അയാളോട് നിഷ്ഠൂരമായി പെരുമാറി. അതായത് എന്നെ വിട്ടു പോകാൻ വളരെ വിശമിപ്പിച്ചു. എന്തു ചെയ്യാം? ഞാൻ അത്യന്തം ദുർബ്ബലനാണ്, വളരെ മൃദുലനാണ്. കഠിനഹൃദയനായിത്തീരാൻ അങ്ങ് ആശിർവദിക്കണം. എന്റെ മനഃസ്ഥിതിയെപ്പറ്റി എന്തു പറയട്ടെ–മനസ്സിൽ രാവും പകലും നരകാഗ്നി കത്തുന്നു. ഒന്നും ചെയ്യാൻ ഇതുവരെ സാധിച്ചില്ലല്ലോ, ഈ ജന്മം വിഫലമായി ബഹളത്തിൽ കഴിഞ്ഞതായി തോന്നുന്നു. എന്തു ചെയ്യണമെന്നറിയുന്നില്ല. ബാബാജി മധുരമായി സംസാരിക്കയും, എന്നെ തടുത്തുനിർത്തുകയും ചെയ്യുന്നു. അങ്ങയോട് എന്തു പറയട്ടെ. ഞാൻ അങ്ങയോട് പല അപരാധങ്ങളും ചെയ്തു. മനോയാതനകളാൽ ഭ്രാന്തനായിപ്പോയ ഒരുവന്റെ ചേഷ്ടകളെന്നു കരുതി ക്ഷമിക്കണം. അഭേദാനന്ദന്നു വയറുകടിയാണ്. കൃപാപൂർവ്വം അയാളെപ്പറ്റി അന്വേഷിച്ചറിയുക. ഇവിടെനിന്നു വന്ന സഹോദരനോടുകൂടി മഠത്തിലേയ്ക്കു മടങ്ങണമെന്നുണ്ടെങ്കിൽ അങ്ങനെ അയയ്ക്കുന്നതു വലിയ അനുഗ്രഹമായിരിക്കും. എന്റെ സതീർത്ഥ്യന്മാർ എന്നെ നിഷ്ഠരനെന്നും സ്വാർത്ഥപരനെന്നും വിചാരിച്ചിരിക്കാം. എന്തു ചെയ്യാം! മനസ്സിനുള്ളിൽ ആരു കടന്നു നോക്കും? ഞാൻ രാവും പകലും അനുഭവിക്കുന്ന യാതനയെ ആരറിയും? എനിക്ക് അചലമായ സഹിഷ്ണുതയും നിരന്തരപ്രയത്നവും ഉണ്ടാകാൻ ആശിർവദിച്ചാലും. എന്റെ ശതകോടി പ്രണാമങ്ങൾ

ദാസൻ നേരേന്ദ്രൻ

## 43

(അഭേദാനന്ദസ്വാമികൾക്ക്)

ഗാസിപൂർ

ഓം നമോ ഭഗവതേ രാമകൃഷ്ണായ 2 ഏപ്രിൽ 1890

കാളീസോദര,

നിങ്ങളുടേയും പ്രമദാബാബുവിന്റെയും ബാബുരാമിന്റേയും കത്തുകൾ കിട്ടി. ഞാൻ ഇവിടെ ഒരു വിധം സുഖമായിരിക്കുന്നു. നിങ്ങൾക്ക് എന്നെ കാണണമെന്നുണ്ട്. എനിക്കുമുണ്ട്. അതുപോലെ, അതുകൊണ്ടാണ് പോകാൻ ഭയപ്പെടുന്നത്. മാത്രമല്ല, ബാബജിയും തടസ്സപ്പെടുത്തുന്നു. മൂന്നു നാലു നാൾക്കകം അവിടുത്തോടുയാത്ര പറഞ്ഞു പോകാൻ ശ്രമിക്കാം. പക്ഷേ അങ്ങനെ ചെയ്താൽ ഹൃഷികേശത്തിന്റെ ആകർഷണം പർവ്വതപ്രദേശത്തേയ്ക്കു വലിച്ചുകൊണ്ടുപോകാനിടയുണ്ടെന്നു ഭയപ്പെടുന്നു. അതിൽനിന്ന് ഒഴിഞ്ഞുമാറാൻ തുലോം പ്രയാസമായിരിക്കും, വിശേഷിച്ചും എന്നെപ്പോലുള്ള ദുർബ്ബലന്. അരക്കെട്ടിലെ വേദനയും ഒരു വിധത്തിലും വിട്ടുമാറുന്നില്ല-വിഷമം തനന്നെ. എന്നാൽ അത് അനുഭവിച്ചു തഴകിപ്പോയി. പ്രമദാബാബുവിന് എന്റെ കോടികോടി പ്രണാമങ്ങൾ. എന്റെ ശരീരത്തിനും മനസ്സിനും വളരെ ഉപകാരം ചെയ്യുന്ന സുഹൃത്താണദ്ദേഹം. അദ്ദേഹത്തോടു ഞാൻ വിശേഷേണ കടപ്പെട്ടിരിക്കുന്നു. ഏതായാലും വരുംപോലെ വരട്ടെ

ശുഭകാംക്ഷി നരേന്ദ്രൻ

## 44

(പ്രമദാദാസ് മിത്രന്) ഗാസിപൂർ

2 ഏപ്രിൽ 1890

അങ്ങു വൈരാഗ്യാദികളെപ്പറ്റി ഉപദേശിക്കുന്നു. അതെല്ലാം എവിടെനിന്നു കിട്ടും? അതിനുവേണ്ടിയുള്ള പ്രയത്നമാണ് എന്നെ ലോകസഞ്ചാരിയാക്കിയത്. വല്ലപ്പോഴും യാഥാർത്ഥവൈരാഗ്യം ലഭിച്ചാൽ അങ്ങയെ അറിയിക്കാം. അങ്ങയ്ക്കും വല്ലതും കിട്ടിയാൽ പങ്കാളിയായി ഞാനുമുണ്ടെന്നോർമ്മിക്കണം

ദാസൻ നരേന്ദ്രൻ

## 45*

(പ്രമദാദാസ് മിത്രന്) വരാഹനഗരം

രാമകൃഷ്ണോ ജയതി 10 മെയ് 1890

പല വൈഷമ്യങ്ങൾകൊണ്ടും വീണ്ടും പനി പിടിച്ചതുകൊണ്ടും അങ്ങയ്ക്കു കത്തയയ്ക്കാൻ സാധിച്ചില്ല. അഭേദാനന്ദന്റെ കത്തിൽ നിന്ന്

അങ്ങയുടെ ക്ഷേമവർത്തമാനമറിഞ്ഞു സന്തോഷിക്കുന്നു. ഗംഗാധരസഹോദരൻ ഇപ്പോൾ ശ്രീകാശിയിൽ എത്തിയിരിക്കണം. ഇവിടെയിപ്പോൾ യമധർമ്മരാജാവ് അനേകം സ്നേഹിതന്മാരേയും സ്വജനങ്ങളേയും വിഴുങ്ങുകയാണ് അതുകൊണ്ട് എനിക്ക് വലിയ വേവലാതി. നേപ്പാളിൽനിന്ന് എന്റെ സ്നേഹിതന്റെ കത്തൊന്നും ഇവിടെ വന്നിട്ടില്ലായിരിക്കാം. വിശ്വനാഥൻ എപ്പോൾ എങ്ങനെ എനിക്കു വിശ്രമം നൽകുമെന്നറിയുന്നില്ല. അല്പം ചൂടു കുറഞ്ഞാൽ ഞാൻ ഈ സ്ഥലത്തുനിന്നുപോകും. എവിടേക്കെന്നറിയുന്നില്ല ശൂലി* എനിക്കു ബലം നൽകണം എന്ന് അങ്ങ് എനിക്കുവേണ്ടി വിശ്വനാഥസ്വാമിസമക്ഷം പ്രാർത്ഥിക്കണം. അങ്ങു ഭക്തനാണ്, മദ്ഭക്താനാഞ്ച യേ ഭക്താസ്തേ മേ ഭക്തതമാ മതാഃ എന്ന ഭഗവദ്വാക്യം സ്മരിച്ച് അങ്ങയോട് അപേക്ഷിച്ചുകൊള്ളുക.

ദാസൻ നരേന്ദ്രൻ

## 46*

(പ്രമദാദാസ് മിത്രന്) 57 രാംകാന്തബോസ് തെരുവ്,
ബാഗ്ബസാർ, കൽക്കത്ത

ഈശ്വരോ ജയതി 26 മെയ് 1890

പൂജ്യപാദരേ,

പല ആപത്തുകളുടെ ചുഴലിയിലും മനസ്സിന്റെ വിക്ഷോഭത്തിലും അകപ്പെട്ടാണ് അങ്ങയ്ക്ക് ഈ കത്തെഴുതുന്നത്. വിശ്വനാഥസ്വാമിയുടെ സമക്ഷം പ്രാർത്ഥിച്ച് ഇതിന്റെ യുക്തിയുക്തതയും സംഭാവ്യതയും അസംഭാവ്യതയും ആലോചിച്ചു മറുപടി നൽകി എന്നെ കൃതാർത്ഥനാക്കണം.

1. ഞാൻ രാമകൃഷ്ണന്റെ അടിമയാണെന്ന് ആദ്യമേ അങ്ങയോടു പറഞ്ഞിട്ടുണ്ട്. അവിടുത്തെ നിർദ്ദേശം ലംഘിക്കുവാൻ എനിക്കുവയ്യ. ആ മഹാപുരുഷൻ നാൽപതു സംവത്സരം കഠോരമായ ത്യാഗവും വൈരാഗ്യവും പവിത്രതയും കഠോരമായ സാധനകളും അഭ്യസിച്ച് അലൗകികമായ ജ്ഞാനവും ഭക്തിയും പ്രേമവും യോഗവിഭൂതികളും നേടി ശരീരം ത്യജിച്ചത് അകൃതകൃത്യനായിട്ടാണെന്നു വന്നാൽപ്പിന്നെ നമുക്കെന്താശ്രയം? അതുകൊണ്ട് അവിടുത്തെ വാക്കുകളെ ആപ്തവാക്യംപോലെ എനിക്കു വിശ്വസിക്കേണ്ടിയിരിക്കുന്നു.

2. അവിടുന്ന് എന്നോടാജ്ഞാപിച്ചിട്ടുള്ളത്, താൻ സ്ഥാപിച്ച ഈ ത്യാഗിമണ്ഡലത്തിന്റെ സേവനം ഞാൻ നടത്തണമെന്നാണ്. അതുകൊണ്ട്

സ്വർഗ്ഗമോ നരകമോ മുക്തിയോ എന്തുവന്നാലും ഞാൻ സ്വീകരിക്കാൻ സന്നദ്ധനാണ്.

3. തന്റെ ത്യാഗിസേവകമണ്ഡലത്തിൽ പെട്ടവർ ഒരുമിച്ചിരിക്കണമെന്ന് അവിടുന്ന് ആജ്ഞാപിച്ചിട്ടുണ്ട്. ഈ കാര്യം നിറവേറ്റാൻ എന്നെ ചുമതലപ്പെടുത്തീട്ടുമുണ്ട്. ഇടയ്ക്കിടെ ചിലർ അങ്ങുമിങ്ങും സഞ്ചരിക്കുന്നതിൽ തരക്കേടില്ല. എന്നാൽ അതു തൽക്കാലസഞ്ചാരമേ ആകാവൂ. പൂർണ്ണമായ സംസിദ്ധി വന്ന് വന്നേ നിത്യസഞ്ചാരം യോഗ്യമാകൂ എന്നാണ് അവിടുത്തെ അഭിപ്രായം. ആ നിലയെത്തുംവരെ ഒരു സ്ഥലത്തിരുന്നു സാധനയിൽ മുഴുകുകയാണ് സമുചിതം. ദേഹാദിഭാവങ്ങളെല്ലാം സ്വയമേവ വിട്ടുമാറിയാൽപ്പിന്നെ ഓരോരുത്തർക്കും വന്നപാടു കഴിയാം. അതുനുമുമ്പ് അഭ്യാസത്തിലിരിക്കുന്ന സാധകന് എപ്പോഴും സഞ്ചരിക്കുന്നത് അനിഷ്ടകരമാണ്.

4. അതുകൊണ്ട് ആ അജ്ഞയനുസരിച്ച് അവിടുത്തെ സന്ന്യാസിസംഘം വരാഹനഗരത്തിലെ ജീർണ്ണമായ പഴയൊരു കെട്ടിടത്തിൽ ഒരുമിച്ചു താമസിക്കുന്നു. അവിടുത്തെ രണ്ടു ഗൃഹസ്ഥശിഷ്യരായ സുരേഷ്ചന്ദ്രമിത്രനും ബലരാംബോസും അവരുടെ ആഹാരാദികൾക്കും വീട്ടുവാടകയ്ക്കും വേണ്ടതു നൽകുന്നു.

5. ഭഗവാൻ രാമകൃഷ്ണന്റെ ശരീരം പല കാരണങ്ങളാലും ദഹിപ്പിക്കേണ്ടിവന്നു. അക്കാര്യം അതിഗർഹിതമെന്നതിനു സംശയമില്ല. ഇപ്പോൾ അവിടുത്തെ ഭസ്മാവശേഷവും അസ്ഥിയും സഞ്ചയിച്ചുവെച്ചിട്ടുണ്ട്. അതു ഗംഗാതീരത്തിൽ വല്ലേടത്തും സ്ഥാപിക്കാൻ സാധിച്ചാൽ ആ മഹാപാപത്തിൽനിന്നു കുറെ മോചനം കിട്ടുമെന്നു തോന്നുന്നു. ആ അവശേഷവും അവിടുത്തെ ആസനവും പടവും യഥാനിയമം ഞങ്ങളുടെ മഠത്തിൽ ദിവസേന വെച്ചു പൂജിക്കുന്നു. ബ്രാഹ്മണകുലജാതനായ എന്റെ ഒരു സതീർത്ഥ്യനാണ് ആ ജോലിയിൽ രാവും പകലും ഏർപ്പെട്ടിരിക്കുന്നതെന്ന് അങ്ങയ്ക്ക് അറിയാമല്ലോ. ആ പൂജാദികൾക്കുള്ള ചെലവും മേൽപറഞ്ഞ രണ്ട് ഉദാരശീലന്മാർ വഹിക്കുന്നു.

6. ആരുടെ ജനനത്താൽ നമ്മുടെ വംഗജാതിയും വംഗഭൂമിയും പവിത്രമായോ, ആർ പാശ്ചാത്യപരിഷ്കാരമോടിയാൽ മോഹിതരായ ഭാരതവാസികളുടെ പുനരുദ്ധാരണത്തിനായവതരിച്ച് അതിനുവേണ്ടി തന്റെ ത്യാഗിശിഷ്യരിൽനിന്ന് ഭൂരിപക്ഷത്തേയും സർവ്വകലാശാലാബിരുദം നേടിയവരിൽനിന്ന് ശേഖരിച്ചുവോ, അവിടുത്തെ സാധനാഭൂമിക്കടുത്ത് ഈ വംഗപ്രദേശത്ത് ഒരു സ്മരണചിഹ്നവും സ്ഥാപിക്കാൻ സാധിക്കാത്തതിനേക്കാൾ

സങ്കടകരമായി മറ്റ് വല്ലതുമുണ്ടോ?

7. മേൽപറഞ്ഞ രണ്ട് വിശാലഹൃദയന്മാർ അത്യധികം ആഗ്രഹിച്ചിരുന്നത്, ഗംഗാതീരത്തിൽ ഒരു ഭൂമി വാങ്ങി അവിടുത്തെ അസ്ഥി സ്ഥാപിക്കണമെന്നും, അവിടെ അവിടുത്തെ ശിഷ്യന്മാർ താമസിക്കണമെന്നുമാണ്, അതിനുവേണ്ടി സുരേശ്ബാബു 1000 രൂപ തരികയും കൂടുതൽ തരാമെന്ന് ഏൽക്കുകയും ചെയ്തിരുന്നു. എന്നാൽ ഈശ്വരന്റെ നിഗൂഢസങ്കൽപമനുസരിച്ച് അദ്ദേഹം ഇന്നലെ രാത്രി ഇഹലോകം വെടിഞ്ഞു. ബലരാംബാബുവിന്റെ മരണ വാർത്ത അങ്ങയ്ക്കു മുമ്പുതന്നെ അറിയാമല്ലോ.

8. ഇനി അവിടുത്തെ ശിഷ്യന്മാർ അവിടുത്തെ ആസനവും അസ്ഥിയുമെടുത്ത് എവിടെ പോകുമെന്ന് നിശ്ചയമില്ല. (വംഗദേശക്കാർ വളരെയെല്ലാം പറയുമെങ്കിലും പ്രവൃത്തിയിൽ മുന്നോട്ട് പോകയില്ലെന്ന് അങ്ങയ്ക്കറിയാമല്ലോ) സന്ന്യാസിമാരാകയാൽ അവർ ഇപ്പോൾത്തന്നെ എവിടെപ്പോകാനും സന്നദ്ധരാണ്. എന്നാൽ അവരുടെ ഈ ദാസന്നു മർമ്മവേദന തോന്നുന്നു. രാമകൃഷ്ണഭഗവാന്റെ അസ്ഥി സ്ഥാപിക്കാൻ ഗംഗാതീരത്ത് ഒട്ടും സ്ഥലം കിട്ടാത്തതോർത്ത് എന്റെ ഹൃദയം പിളർന്നു.

9. കൽക്കത്തയ്ക്കു സമീപം ഗംഗാതീരത്തിൽ ഒരു സ്ഥലം വാങ്ങി ക്ഷേത്രം സ്ഥാപിക്കാൻ 1000 രൂപകൊണ്ടാവില്ല, കുറഞ്ഞപക്ഷം 5000 ത്തിനു മേൽ 7000 വരെ രൂപ വേണ്ടിവരും.

10. രാമകൃഷ്ണശിഷ്യന്മാരുടെ ഏകബന്ധുവും ആശ്രയവുമായി അങ്ങു മാത്രമാണ്. ഇനിയുള്ളത്. പശ്ചിമപ്രാന്തത്തിൽ അങ്ങയ്ക്കു ബഹുമാനവും കീർത്തിയും പരിചിതന്മാരും ധാരാളമുണ്ട്. അങ്ങയ്ക്ക് താൽപര്യമുണ്ടെങ്കിൽ ആ ദേശത്ത് അങ്ങയുടെ പരിചയത്തിൽപ്പെട്ട ധനവാന്മാരായ മതനിഷ്ഠരിൽനിന്ന് വരി പിരിച്ച് ഈ കാര്യം നിർവ്വഹിക്കുന്നതിന്റെ ഔചിത്യത്തെപ്പറ്റി ആലോചിക്കുക. ഭഗവാൻ രാമകൃഷ്ണന്റെ സമാധിയും ശിഷ്യന്മാരുടെ താമസസ്ഥലവും വംഗദേശത്ത് ഗംഗാതീരത്തിൽ വേണ്ടതാണെന്ന് അങ്ങ് നിശ്ചയിക്കുന്നെങ്കിൽ അങ്ങയുടെ അനുമതിയോടുകൂടി ഞാൻ അവിടെ വരാം ഈ കാര്യത്തിനുവേണ്ടി, എന്റെ ഭഗവാന്നും അവിടുത്തെ സന്താനങ്ങൾക്കും വേണ്ടി, ഓരോ പടിവാതിൽക്കലും ചെന്നു യാചിക്കുന്നതിൽ എനിക്കൊട്ടും മടിയില്ല. നന്നായാലോചിച്ചും വിശ്വനാഥന്റെയടുക്കൽ പ്രാർത്ഥിച്ചും ഇതിനെപ്പറ്റി ചിന്തിക്കുക. തികഞ്ഞ നിഷ്കപടരും വിദ്യാസമ്പന്നരും സത്കുലജാ

തരും യുവാക്കളുമായ ഈ സന്ന്യാസിമാർ സ്ഥലവും സാഹായവുമില്ലാഞ്ഞ് രാമകൃഷ്ണന്റെ ആദർശഭാവം പ്രാപിക്കാൻ സാധിക്കാതെപോയാൽ അതു നമ്മുടെ നാടിന്റെ നിർഭാഗ്യം തന്നെ.

11. നിങ്ങൾ ഒരു സന്ന്യാസി, ഇങ്ങനെയെല്ലാം ആഗ്രഹിക്കുന്നതെന്തിന് എന്ന് ചോദിച്ചാൽ ഞാൻ രാമകൃഷ്ണന്റെ അടിമ-അവിടുത്തെ പേര് അവിടുത്തെ ജന്മഭൂമിയിൽ, സാധനാഭൂമിയിൽ, ദൃഢമായി പ്രതിഷ്ഠിക്കയും അവിടുത്തെ ശിഷ്യന്മാരുടെ സാധനയിൽ തെല്ലെങ്കിലും സഹായിക്കയും ചെയ്യാൻ കളവും കവർച്ചയും ചെയ്യേണ്ടിവന്നാൽ അതുപോലും എനിക്കു സമ്മതമാണ് എന്ന് ഞാൻ പറയും. അങ്ങ് എന്റെ പരമമിത്രമാണെന്ന് എനിക്കറിയാം. അതുകൊണ്ടാണ് അങ്ങയോട് എല്ലാം തുറന്നുപറഞ്ഞത്. ഇക്കാര്യത്തിനുവേണ്ടിയത്രേ ഞാൻ കൽക്കയ്ക്കു മടങ്ങിയതും. അങ്ങയെ അറിയിച്ചിട്ടാണല്ലോ ഇവിടെ വന്നത്. അങ്ങ് ആലോചിച്ച് വേണ്ടതുപോലെ ചെയ്യുക.

12. കാശിയെപ്പോലെ വല്ലേടത്തും ഈ കാര്യം നിർവ്വഹിക്കുന്നതാണ് സൗകര്യമെന്ന് അങ്ങ് പറയുന്നെങ്കിൽ, അവിടുത്തെ ജന്മഭൂമിയിൽ, സാധനാഭൂമിയിൽ, അവിടുത്തെ സമാധി സ്ഥാപിക്കാതിരിക്കുക എത്രയും പരിതാപകരമാണെന്ന് ഞാൻ പറഞ്ഞുവല്ലോ. വംഗഭൂമിയുടെ അവസ്ഥ അതിശോചനീയമാണ്. ത്യാഗമെന്തെന്ന് ഈ നാട്ടിലെ ആളുകൾ സ്വപ്നത്തിലും സങ്കൽപിക്കുന്നില്ല. സുഖഭോഗവും വിഷയാസക്തിയും സ്വാർത്ഥപരതയുമാണ് ഈ നാട്ടിലെ അസ്ഥിമജ്ജകളെ കരളുന്നത്. ഈ നാട്ടിൽ വൈരാഗ്യവും സംസാരനാസക്തിയും ഭഗവാൻ കൊണ്ടുവരട്ടെ! ഈ നാട്ടിലെ ആളുകൾക്ക് അതൊന്നുമില്ല. പശ്ചിമപ്രാന്തത്തിലെ ജനങ്ങൾക്ക്, വിശേഷിച്ച് ധനവാന്മാർക്ക്, ഇക്കാര്യങ്ങളിലെല്ലാം വളരെ ഉത്സാഹമുണ്ട് എന്നാണ് എന്റെ വിശ്വാസം. ആലോചിച്ച് യുക്തമെന്ന് തോന്നുന്നതുപോലെ മറുപടി തരിക, ഗംഗാധരൻ ഇന്നും വന്നെത്തിയില്ല, നാളെ വരുമായിരിക്കാം. അയാളെക്കാണാൻ വളരെ ഉത്കണ്ഠയുണ്ട്.

ദാസൻ നരേന്ദ്രൻ

മേലേ കൊടുത്ത മേൽവിലാസത്തിൽ മറുപടിയയയ്ക്കുക.

## 47

(പ്രമദാദാസ് മിത്രന്) ബാഗ്ബസാർ, കൽക്കത്ത

രാമകൃഷ്ണോ ജയതി 4 ജൂൺ 1890

പൂജ്യപാദരേ,

അങ്ങയുടെ കത്തു കിട്ടി. അങ്ങയുടെ ഉപദേശം അതിബുദ്ധിമാന്റെ ഉപദേശംതന്നെ എന്നതിൽ സംശയമില്ല. അവിടുത്തെ ഇച്ഛപോലെ നടക്കും-വളരെ ശരി. ഞങ്ങളും മൂന്നും നാലും പേരായി അങ്ങുമിങ്ങും ചിന്നിച്ചിതറുകയാണ്. ഗംഗാധരസഹോദരന്റെ രണ്ടു കത്ത് എനിക്കും കിട്ടി. ഇൻഫ്ളുവൻസാ രോഗം പിടിപെട്ടു ഗഗൻബാബുവിന്റെ ഗൃഹത്തിൽ താമസിക്കുന്നു. ഗഗൻബാബു അയാൾക്കുവേണ്ട സേവനം സവിശേഷം നടത്തുന്നു. രോഗം മാറിയാൽ ഉടൻ വരും. അങ്ങയ്ക്കു ഞങ്ങളുടെ അസംഖ്യം പ്രണാമങ്ങൾ

ദാസൻ നരേന്ദ്രൻ

അഭേദാനന്ദൻ തുടങ്ങിയ എല്ലാവർക്കും സുഖംതന്നെ

നരേന്ദ്രൻ

## 48

ബാഗ്ബസാർ, കൽക്കത്ത
6 ജൂലായ്, 1890

പ്രിയശരദ്, കൃപാനന്ദ

നിങ്ങളുടെ കത്തുകൾ ഞങ്ങൾക്കു യഥാകാലം കിട്ടി. ആണ്ടേയ്ക്ക് ഇക്കാലം അല്മോറ ഏറ്റവും ആരോഗ്യപ്രദമെന്നാണ് പറയുന്നത്. എന്നിട്ടും നിങ്ങൾക്കു രോഗം പിടിച്ചു. അതു മലമ്പനിയൊന്നുമല്ലെന്നു ഞാൻ ആശിക്കുന്നു.

ഗംഗാധരൻ കാഴ്ചയ്ക്ക് ആ വനീതബാലകൻ തന്നെ, അലഞ്ഞു തിരിഞ്ഞിട്ട് അയാളുടെ വൈകളി മയപ്പെട്ടിട്ടുണ്ട്. നമ്മോടും നമ്മുടെ നാഥനോടും പ്രേമം കൂടിയിട്ടുമുണ്ട്. ആൾ ശൂരനും ധീരനും ഋജുവും സ്ഥിരനിഷ്ഠനുമാണ്. വേണ്ട ഒരേ ഒരു കാര്യം അനുസരിക്കുന്ന ഒരു മനസ്സാണ്. താൻ സ്വഭാവേന സാദരം വഴങ്ങിക്കൊള്ളും. ഫലം ഒരു വിശിഷ്ടപുരുഷനുമായിരിക്കും.

ഇത്തവണ ഗാസീപുർ വിടാൻ എനിക്ക് ഒരിഷ്ടവുമുണ്ടായിരുന്നില്ല. കൽക്കത്തയ്ക്കു വരാൻ തീർച്ചയായുമില്ല. എന്നാൽ കാളിയുടെ രോഗം എന്നെ വാരാണസിയിലേയ്ക്കു പോകാൻ നിർബ്ബന്ധിച്ചു. ബലരാമിന്റെ പെട്ടെന്നുള്ള മരണം കൽക്കത്തയിലും എന്നെ എത്തിച്ചു. അങ്ങനെ, സുരേഷ്ബാ

ബുവും ബലപരാംബാബുവും, രണ്ടുപേരും പോയ്ക്കഴിഞ്ഞു. ജി.സി. ഘോഷാണ് മഠത്തെ തുണയ്ക്കുന്നത്....അടുത്തുതന്നെ യാത്രകൂലി കിട്ടിയാലുടൻ അല്മോറയിലേയ്ക്കു കയറിപ്പോകാൻ ഞാൻ വിചാരിക്കുന്നു, അവിടെനിന്നു ഘാവാളിൽ ഗംഗാതീരത്തു വല്ലേടത്തേയ്ക്കും , അവിടെ എനിക്കു ദീർഘധ്യാനത്തിന് അടിഞ്ഞു കൂടാനാവും. ഗംഗാധരൻ എന്റെ കൂടെയുണ്ട്. ഈ ആശയത്തോടും നിശ്ചയത്തോടും തന്നെയാണ് ഞാനയാളെ കാശ്മീരിൽനിന്ന് ഇറക്കിക്കൊണ്ടുവന്നത്.

കൽക്കത്തയിലേയ്ക്കു വരാൻ നിങ്ങൾ ഒട്ടും തിരക്കു കൂട്ടണമെന്നു ഞാൻ വിചാരിക്കുന്നില്ല. നിങ്ങൾ തുഴഞ്ഞു മടുത്തുകഴിഞ്ഞു. അതു കൊള്ളാം. പക്ഷേ നിങ്ങൾ ചെയ്യേണ്ട ഒറ്റസംഗതി ഇനിയും ശ്രമിച്ചുനോക്കിയിട്ടില്ല. അതായത് ഉറച്ചിരുന്നു ധ്യാനിക്കുവാൻ കൃതനിശ്ചയരാവുക. ജ്ഞാനം ഒരു കന്യകയെ ഉറക്കത്തിൽനിന്നു പെട്ടെന്നുണർത്തുന്നതുപോലൊന്നുമാണെന്നു ഞാൻ വിചാരിക്കുന്നില്ല. എണീക്കൂ. ഓമനക്കുഞ്ഞേ, നിന്റെ വേളി ഇതാ നിന്നെ കാത്തുനിൽക്കുന്നു എന്നു പറയുംപോലെ. ഏതു യുഗത്തിലും വളരെ കുറച്ചുപേരേ ജ്ഞാനത്തെ പ്രാപിക്കുന്നുള്ളൂ എന്ന ദൃഢാഭിപ്രായക്കാരനാണ് ഞാൻ. അതുകൊണ്ടു പ്രയത്നിച്ചു പ്രയത്നിച്ചു നാം മുന്നോട്ടുപോകണം. മരണംവരെപ്പോലും. അതാണ് എന്റെ പഴയമട്ടിലുള്ള വഴി, നിങ്ങൾക്കറിയുമോ. ആധുനികമായ സന്ന്യാസിജ്ഞാനമെന്ന ഭോഷ്കിനെപ്പറ്റി എനിക്കു വേണ്ടതിലേറെ അറിയാം. നിങ്ങൾക്കു ശാന്തിയും ബലവും ഭവിക്കട്ടെ. ദക്ഷൻ വൃന്ദാവനത്തിൽ രാഖാലിനോടുകൂടി പാർക്കുകയാണല്ലോ. അയാൾ സ്വർണ്ണമുണ്ടാക്കാൻ പഠിച്ചിരുന്നു. ഒരു തികഞ്ഞ ജ്ഞാനിയുമായിരിക്കുന്നത്രേ - രാഖാൽ എഴുതുകയാണ് ഈശ്വരൻ അയാളെ അനുഗ്രഹിക്കട്ടെ. നിങ്ങൾക്കും പറയാം തഥാസ്തു!

എനിക്കിപ്പോൾ നല്ല ആരോഗ്യമാണ്. ഗാസീപുരിലെ താമസംകൊണ്ട് ഞാൻ നേടിയ നന്മ കുറേക്കാലത്തേയ്ക്കു നീണ്ടുനിൽക്കുമെന്നും വിചാരിക്കുന്നു. ഹിമാലയത്തിലേയ്ക്കൊന്നു പറക്കാൻ തീവ്രമായി ആശിക്കയാണ്. ഇത്തവണ പവഹാരിബാബയുടെയോ മറ്റേതെങ്കിലും സിദ്ധന്റെയോ അടുക്കൽ ഞാൻ പോവില്ല- അവർ ഒരുവനെ തന്റെ അത്യുത്കൃഷ്ടോദ്ദേശ്യത്തിൽനിന്നു വ്യതിചലിപ്പിക്കുന്നു. നേരെ മേലോട്ട്.

അല്മോറയിലെ കാലാവസ്ഥയെങ്ങനെ? എസ്സ്- ഓ നിങ്ങളോ ഇറങ്ങിവരേണ്ട. അത്ര വളരെപ്പേർ ഒരിടത്ത് ഒന്നിച്ച് ജീവിച്ചു സ്വന്തം ആത്മാവിന്നായി ഒരു നന്മയും ചെയ്യാതിരുന്നിട്ട് എന്തു പ്രയോജനം? നാടോടു നാട് എപ്പോഴും അലഞ്ഞു വിഡ്ഢികളാകരുത്-അതൊക്കെ നന്നുതന്നെ-വീരന്മാരാകുവിൻ.

നിർമ്മനമോഹാ ജിതസംഗദോഷാ
അദ്ധ്യാത്മനിത്യാ വിനിവൃത്തകാമാഃ
ദ്വന്ദ്വൈർവിമുക്താഃ സുഖദുഃഖസംജ്ഞൈ-
ർഗ്ഗച്ഛന്ത്യമൂഢാഃ പദമവ്യയം തത്*

തീയിൽ ചാടാൻ നിങ്ങളെ ആരുപദേശിക്കുന്നു? ഹിമാലയം ഒരു സാധനാസ്ഥാനമെന്നു കാണാത്തപക്ഷം ഇനി വേറെ എവിടെയെങ്കിലും പോവുക.

അത്രയേറെ അന്വേഷണങ്ങൾ നിർഗ്ഗളിക്കുന്നത് ദുർബലമനസ്സിനെ വെളിക്കിടുകയാണ്. എഴുന്നേൽക്കുക. ഹേ മഹാത്മാവേ, കരുത്തനാവുക! പണിയെടുത്തു മുന്നോട്ടു മുന്നോട്ട്, പണിപ്പെട്ടു മുന്നോട്ട് മുന്നോട്ട്! അപ്പുറമൊന്നും എഴുതാനില്ല

സപ്രേമം സ്വന്തം വിവേകാനന്ദൻ

## 49

ആജ്മീർ
14 ഏപ്രിൽ 1891

പ്രിയ ഗോവിന്ദസഹായ്

...ശുദ്ധനും നിസ്സ്വാർത്ഥിയുമാകാൻ ശ്രമിക്കൂ-അതാണ് ധർമ്മം മുഴുവൻ.....

സപ്രേമം സ്വന്തം വിവേകാനന്ദൻ

## 50

ആബു
30 ഏപ്രിൽ 1891

പ്രിയ ഗോവിന്ദസഹായ്

നിങ്ങൾ ആ ബ്രാഹ്മണബാലന്റെ ഉപനയനം കഴിച്ചുവോ? നിങ്ങൾ സംസ്കൃതം പഠിക്കുന്നുണ്ടോ? എത്രത്തോളമായി? ഒന്നാം ഭാഗം തീർത്തെന്നു വിചാരിക്കുന്നു....നിങ്ങൾ ശിവപൂജാനിഷ്ഠനാണോ? അല്ലെങ്കിൽ അതിനു ശ്രമിക്കൂ. ഈശ്വരരാജ്യം ആദ്യം തേടുക. മറ്റു സൗഭാഗ്യങ്ങളെല്ലാം സ്വയം വന്നു ചേരും. ഈശ്വരനെ അനുഗമിക്കൂ. വേണ്ടതെല്ലാം കിട്ടിക്കോളും.....ആ രണ്ടു കമാഡർസാഹിബുകൾക്കും എന്റെ പരമാദരം. അവർ ഉന്നതസ്ഥരായിട്ടും എന്നെപ്പോലൊരു പാവപ്പെട്ട ഫക്കീറിനോടു വളരെ വളരെ ദയാലു

ക്കളായിരുന്നു. എന്റെ കുട്ടികളേ, ധർമ്മരഹസ്യം കിടക്കുന്നതു സിദ്ധാന്തങ്ങളിലല്ല. ആചരണത്തിലാണ്. നല്ലവനാകയും നല്ലതു ചെയ്കയും-അതാണ് ധർമ്മം മുഴുവനും പ്രഭോ, പ്രഭോ എന്നു കരയുന്നവനല്ല, മറിച്ച് പിതാവിന്റെ ഇച്ഛയെ അനുഷ്ഠിക്കുന്നവർ, നിങ്ങൾ നല്ലൊരു യുവസംഘമാണ്. നിങ്ങൾ ആൾവാറികൾ. നിങ്ങളിൽ വളരെപ്പേരും അനതിദൂരഭാവിയിൽ സമൂഹത്തിന് ആഭരണവും നിങ്ങളുടെ പിറന്ന നാടിന് അനുഗ്രഹവുമാകുമെന്നു ഞാൻ ആശിക്കുന്നു.

ആശീർവ്വാദപൂർവ്വം സ്വന്തം വി.

പുനശ്ച, ലോകത്തിൽനിന്നു വല്ലപ്പോഴും ഒരു തിരസ്കാരം കിട്ടുമ്പോൾ ക്ഷോഭിക്കരുത് അത് ഒട്ടും കാലം കഴിയാതെതന്നെ കഴിഞ്ഞുപോകും. എല്ലാം തികച്ചും ശരിയായിക്കൊള്ളും.

## 51

മൗണ്ട് ആബു

1891

പ്രിയ ഗോവിന്ദസഹായ്,

നിങ്ങൾ തുടർന്നു ജപിക്കതന്നെ വേണം, മനസ്സ് ഏതു ഗതികൈക്കൊണ്ടാലും ഹാർബക്സിനോടു പറയൂ. അയാൽ താഴെപ്പറയുംവിധം പ്രാണായാമം തുടങ്ങണമെന്ന്

നിങ്ങളുടെ സംസ്കൃതപഠനവുമായി കഠിനപരിശ്രമം ചെയ്യുക.

സപ്രേമം സ്വന്തം വി.

## 52

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്ക്) ബറോഡ

26 ഏപ്രിൽ 1892

പ്രിയ ദിവാൻജിസാഹിബ്

അങ്ങു സദയം അയച്ച കത്ത് ഇവിടെത്തന്നെ കിട്ടിയതിൽ വളരെ സന്തോഷം നദിയാദ് സ്റ്റേഷനിൽനിന്ന് അങ്ങയുടെ വീട്ടിലെത്താൻ ലേശവും വിഷമമുണ്ടായില്ല. അങ്ങയുടെ സോദരന്മാർ-അവർ എന്താവേണ്ടിയിരു

ന്നുവോ അതുതന്നെ-അങ്ങയുടെ സോദരന്മാർതന്നെ. ഭഗവാൻ അങ്ങയുടെ കുടുംബത്തിന്മേൽ വരിഷ്ഠങ്ങളായ അനുഗ്രഹങ്ങൾ ചൊരിയുമാറാകട്ടെ. എന്റെ യാത്രയിലെങ്ങും ഇത്ര മഹനീയമായ ഒന്നു ഞാൻ ഒരിക്കലും കണ്ടിട്ടില്ല. അങ്ങയുടെ സ്നേഹിതൻ ഒന്നു ഞാൻ ഒരിക്കലും കണ്ടിട്ടില്ല. അങ്ങയുടെ സ്നേഹിതൻ മി. മനുഭായി എനിക്കു സർവ്വസൗകര്യവും ഏർപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ സഹവാസമാണെങ്കിൽ, രണ്ടു തവണയേ ഞാൻ അദ്ദേഹത്തെ കണ്ടുള്ളൂ. ഒരിക്കൽ ഒരു മിനിറ്റ് , പിന്നത്തേത് ഏറിയാൽ പത്തുമിനിട്ട്– അപ്പോൾ അദ്ദേഹം ഇവിടത്തെ വിദ്യാഭ്യാസസമ്പ്രദായത്തെക്കുറിച്ച് സംസാരിച്ചു. സ്വാഭാവികമായി, ഞാൻ ഗ്രന്ഥശാലയും രവിവർമ്മചിത്രങ്ങളും കണ്ടു. ഇവിടെ കാണാൻ കൊള്ളാവുന്നതാകപ്പാടെ അതാണുതാനും. അതുകൊണ്ട് ഇന്നു വൈകീട്ട് ഞാൻ ബോംബെയ്ക്കു പോകയാണ്. സദയമായ പെരുമാറ്റത്തിന് ഇവിടത്തെ ദിവാൻജിക്ക് (അഥവാ അങ്ങയ്ക്ക്) എന്റെ നന്ദി. കൂടുതൽ ബോംബെയിൽനിന്ന്.

സസ്നേഹം അങ്ങയുടെ വിവേകാനന്ദൻ

പുനശ്ച. നദിയാദിൽവെച്ച് ഞാൻ മി.മണിലാൽനഭുഭായിയെ കണ്ടുമുട്ടി. അദ്ദേഹം അതിവിദ്വാനും ധർമ്മപരനുമായ ഒരു മഹാനുഭാവനാണ്. അദ്ദേഹത്തിന്റെ കൂട്ട് എനിക്കു വളരെ രസിക്കയും ചെയ്തു.

## 53

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്ക്)

പൂന

15 ജൂൺ 1892

പ്രിയ ദിവാൻജിസാഹിബ്,

അങ്ങയിൽനിന്നു കേട്ടിട്ട് ഇതാ ദീർഘകാലമായിരിക്കുന്നു. ഞാൻ അങ്ങയ്ക്ക് ഒരു തരത്തിലും അപരാധം ചെയ്തിട്ടില്ലെന്നു വിശ്വസിക്കുന്നു. മഹാബലേശ്വരത്തെ ഠാക്കൂർസാഹിബോടൊന്നിച്ച് ഇങ്ങുവന്ന് അദ്ദേഹത്തോടുകൂടെ താമസിക്കയാണ്. ഞാൻ ഇവിടെ ഒരാഴ്ചയോ അതിലേറെയോ താമസിക്കാനിടയുണ്ടു. പിന്നെ ഹൈദരബാദ് വഴി രാമേശ്വരത്തേയ്ക്കുപോകും.

പക്ഷേ ഇപ്പോഴേയ്ക്ക് അങ്ങയുടെ വഴിയിൽനിന്നു ജൂണഗഡിലെ വിഘ്നങ്ങളൊക്കെ നീക്കപ്പെട്ടിരിക്കാം! അങ്ങനെ ഞാൻ ആശിക്കയെങ്കിലും ചെയ്യുന്നു. അങ്ങയുടെ ആരോഗ്യത്തെപ്പറ്റി അറിയാൻ എനിക്ക് അതിയായ

ഉത്കണ്ഠ, വിശേഷിച്ചും ആ ഉള്ളുക്കുണ്ടല്ലോ അതിനെപ്പറ്റി.

ഭവനഗർരാജകുമാരനെ സുർത്തി പഠിപ്പിക്കുന്ന അങ്ങയുടെ സ്നേഹിതനെ ഞാൻ കണ്ടു. അദ്ദേഹം തികഞ്ഞ ഒരു മഹാനുഭാവനാണ്. അദ്ദേഹവുമായി പരിചയപ്പെട്ടത് ഒരു മേന്മതന്നെ; അത്ര നല്ലവനും വിശിഷ്ടപ്രകൃതിയുമായ ഒരു മനുഷ്യൻ

വിശിഷ്ടമാനസരായ അങ്ങുടെ സോദരന്മാർക്കും അവിടത്തെ നമ്മുടെ സ്നേഹിതന്മാർക്കും എന്റെ അകമഴിഞ്ഞ അഭിവാദനങ്ങൾ. വീട്ടിലേയ്ക്കുള്ള അങ്ങയുടെ കത്തിൽ എന്റെ ഹൃദയംഗമമായ ശുഭാശംസകൾ മി. നഭുഭായിയ്ക്ക് സദയം അയച്ചുകൊടുക്കുക. വേഗം ഒരു മറുപടികൊണ്ട് എന്നെ അങ്ങു സംതൃപ്തനാക്കുമെന്നു വിശ്വസിക്കുന്നു.

എന്റെ ഉള്ളം നിറഞ്ഞ ബഹുമാനത്തോടും നന്ദിയോടുംകൂടിയും അങ്ങയ്ക്കും അങ്ങയ്ക്കുള്ളോർക്കും വേണ്ടി പ്രാർത്ഥിച്ചുകൊണ്ടും.

അങ്ങയുടെ വിധേയൻ വിവേകാനന്ദൻ

## 54

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്ക്)

ബോംബെ
(?) 1892

പ്രിയ ദിവാൻജിസാഹിബ്

ഈ കത്ത് കൊണ്ടുവരുന്ന ബാബു അക്ഷയകുമാർഘോഷ് എന്റെ ഒരു സവിശേഷസ്നേഹിതനാണ്. കൽകത്തയിലെ ഒരു മാന്യകുടുംബത്തിലെ അംഗമാണിയാൾ. ഖണ്ഡ്വയിൽവെച്ചാണ് ഞാൻ അയാളെ കണ്ടു പരിചയപ്പെട്ടത്. കൽകത്തയിലുള്ള അയാളുടെ കുടുംബത്തെ വളരെ മുമ്പേ ഞാനറിയുമെങ്കിലും.

ഈ കുട്ടി വളരെ സത്യവാനും ബുദ്ധിമാനുമാണ്. കൽക്കത്ത സർവ്വകലാശാലയിലെ ഒരു അണ്ടർഗ്രാജ്വേറ്റുമാണ്. അങ്ങയ്ക്കറിയാമല്ലോ. ഈയിടെയായി ബംഗാളിലുള്ള കഷ്ടപ്പാട് എത്ര കഠിനമാണെന്ന് ഈ പാവപ്പെട്ട കുട്ടി വല്ല ജോലിയും തേടി പുറപ്പെട്ടിരിക്കയാണുതാനും. അങ്ങയ്ക്കുള്ള സഹജമായ ഹൃദയകാരുണ്യത്തെ അറിയാവുന്നതുകൊണ്ട്, ഈ യുവാവിനുവേണ്ടി വല്ലതും ചെയ്യണമെന്നു പറയുകയും യാചിക്കുകയും ചെയ്ത് ഞാൻ അങ്ങയ്ക്കു സൈ്വരക്കേടുണ്ടാക്കുകയല്ലെന്നു വിചാരിക്കുന്നു. കൂടു

തൽ ഞാനെഴുതേണ്ടതില്ല. ഈ യുവാവ് സത്യസന്ധനും പ്രയത്നശാലിയുമാണെന്ന് അങ്ങയ്ക്കു കാണാം. ഒരു സമസ്യഷ്ടത്തോടു ചെയ്യുന്ന ഒരൊറ്റ കൃപാകൃത്യം അയാളുടെ ജീവിതമാകെ സുഖിപ്പിക്കുന്നെങ്കിൽ ഈ കുട്ടി തക്ക പാത്രമാണെന്നത് ഞാനങ്ങയെ ഓർമ്മിപ്പിക്കേണ്ടതില്ല. അങ്ങു വിശിഷ്ടനും ദയാലുവുമായിരിക്കെ.

എന്റെതായ ഈ അപേക്ഷകൊണ്ട് അങ്ങയ്ക്കു സൈ്വരക്കേടും ഉപദ്രവുമായില്ലെന്നു ഞാൻ വിശ്വസിക്കുന്നു. ഇത് ഇത്തരത്തിൽ ആദ്യത്തേതും അവസാനത്തേതുമാണ്. വളരെ അസാധാരണമായ പരിതഃസ്ഥിതിയിൽ ചെയ്യപ്പെട്ടതുമാത്രം. അങ്ങയുടെ സദയപ്രതികരണത്തെ പ്രതീക്ഷിച്ചും ആശ്രയിച്ചുംകൊണ്ടു ഞാൻ വിരമിക്കുന്നു.

അങ്ങയുടെ വിധേയൻ വിവേകാനന്ദൻ

## 55

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്ക്) ബോംബെ
22 ആഗസ്റ്റ് 1892

പ്രിയ ദിവാൻജിസാഹിബ്,

അങ്ങയുടെ കത്തു കിട്ടി ഞാൻ വളരെയേറെ സംതൃപ്തനായിരിക്കുന്നു. അതേ കനിവ് അങ്ങയയ്ക്കെന്നോടുണ്ടെന്നതിന് ഇതു തെളിവാകകൊണ്ടു വിശേഷിച്ചും.

ഇപ്പോൾ അങ്ങയുടെ സന്ധികളിലുള്ള വേദന ഏതാണ്ട് സുഖമായെന്നതിൽ ഞാൻ സന്തോഷിക്കുന്നു. എനിക്കവിടെ കുറെ സംസ്കൃതഗ്രന്ഥങ്ങളും പഠിക്കുന്നതിനു മറ്റെങ്ങും കിട്ടുമെന്നെനിക്കാശയില്ലാത്ത സഹായംകൂടെയും കിട്ടിയിരിക്കെ, മുഴുവനും പഠിക്കണമെന്ന് എനിക്കുത്കണ്ഠയുമുണ്ടായിരിക്കെ, എന്റെ വാഗ്ദാനഭഞ്ജനത്തിനു മാപ്പുതരണമെന്ന് അങ്ങയുടെ മഹാനുഭാവനായ സോദരനോടു സദയം പറയൂ. ഇന്നലെ, അങ്ങയുടെ സ്നേഹിതനായ മി. മനഹ് സുഖരാമിനെ ഞാൻ കണ്ടു. അദ്ദേഹം ഒരു സന്ന്യാസി സ്നേഹിതനെ തന്റെകൂടെ പാർപ്പിച്ചിട്ടുണ്ട്. അദ്ദേഹം എന്നോടു വളരെ കനിവുള്ളവനാണ്, അങ്ങനെയത്രേ അദ്ദേഹത്തിന്റെ മകനും.

15-20 ദിവസം ഇവിടെ തങ്ങിയിട്ടു രാമേശ്വരത്തേയ്ക്കു തിരിക്കണമെന്നുണ്ട്. മടക്കം തീർച്ചയായും അങ്ങയുടെ അടുത്തു വരണമെന്നും ആഗ്ര

ഹിക്കുന്നു.

ഈ ലോകം യഥാർത്ഥത്തിൽ അങ്ങയെപ്പോലുള്ള മഹാത്മാക്കളേയും സുമനസ്സുകളേയും ദയാലുക്കളേയും കൊണ്ട് സമ്പന്നമാകുന്നു. ബാക്കിയുള്ളവർ, സംസ്കൃതകവി പറയുംപോലെ മാതുഃ കേവല മേവ യൗവനവനച്ഛേദേ കുഠാരഃ

അങ്ങയ്ക്ക് എന്നോടുള്ള പിതൃനിർവിശേഷമായ ദയാവാത്സല്യങ്ങളെ മറയ്ക്കുകയെന്നത് എനിക്കെക്കാലവും അസാദ്ധ്യമാണ്. പിന്നെ പാവപ്പെട്ട ഫക്കീറായ ഞാൻ ഒരു മന്ത്രിക്ക് എന്ത് പ്രത്യുപകാരം ചെയ്യാനാണ്. സർവ്വവരപ്രദനോട് ഭൂമിയിൽ കാമ്യമായതൊക്കെയും അങ്ങയ്ക്കു നൽകേണമെന്നും, അന്ത്യകാലത്ത് –അതവിടുന്നു വളരെക്കാലം മുന്നോട്ട് മാറ്റിവെയ്ക്കട്ടെ–അനന്താനന്ദസുഖപ്രദമായ അവിടുത്തെ അഭയത്തിൽ അങ്ങയെ കൈക്കൊള്ളേണമെന്നും പ്രാർത്ഥിക്കയല്ലാതെ?

അങ്ങയുടെ വിവേകാനന്ദൻ

പുനശ്ച ഈ ഭാഗത്തിൽ ഞാൻ കണ്ട വളരെ സങ്കടകരമായ ഒരു സംഗതി സംസ്കൃതത്തിന്റെയും മറ്റ് പഠിപ്പിന്റെയും സമ്പൂർണ്ണരാഹിത്യമാണ്. നാടിന്റെ ഈ ഭാഗത്തുള്ളവർക്ക് തങ്ങളുടെ മതമയുള്ളത് തീൻ, കുടി, കുളി എന്നിവയെപ്പറ്റിയുള്ള പ്രാദേശികാന്ധ വിശ്വാസങ്ങളുടെ ഒരുതരം ഭാണ്ഡമാണ്. അവർക്കുള്ള മതം മിക്കവാറും മുഴുവൻതന്നേയും അതാണ്.

പാവപ്പെട്ട കൂട്ടർ നികൃഷ്ഠന്മാരായ ഈ കള്ളപ്പുരോഹിതന്മാർ വേദങ്ങളുടേയും ഹിന്ദുമതത്തിന്റെയും തനിസ്സത്തിന്റെ മട്ടിൽ പഠിപ്പിക്കുന്നതെന്തും–(അങ്ങോർക്കണം, പുരോഹിതന്മാരെന്ന ഈ കള്ളന്മാരോ അവരുടെ പൂർവ്വപിതാക്കളോ കഴിഞ്ഞ 400 തലമുറയായി ഒരു വേദപുസ്തകം കണ്ടിട്ടുപോലുമില്ല) എല്ലാത്തരം പിറുപിറുക്കലും പടുവിഡ്ഢിത്തവും –അവർ അനുസരിക്കുന്നു, സ്വയം തരം താഴ്ത്തപ്പെടുകയും ചെയ്യുന്നു. കലിയുഗബ്രാഹ്മണരുടെ ആകൃതിയിലുള്ള ഈ രാക്ഷസന്മാരിൽനിന്ന് ഭഗവാൻ അവരെ രക്ഷിക്കട്ടെ.

ഞാൻ ഒരു ബംഗാളിബാലനെ അങ്ങയുടെ അടുത്തേയ്ക്ക് അയച്ചിട്ടുണ്ട്. അയാളോട് ദയാപൂർവ്വം പെരുമാറുമെന്ന് വിശ്വസിക്കുന്നു.

## 56

(പണ്ഡിത് ശങ്കർലാലിന് ഖേത്രി) ബോംബെ

20 സെപ്തംബർ 1892

പ്രിയ പണ്ഡിത്ജി മഹാരാജ്

അങ്ങയുടെ കത്തെനിക്ക് യഥാകാലം കിട്ടി എന്നെ എന്തിനു അനർഹമായി സ്തുതിക്കണമെന്ന് എനിക്കറിഞ്ഞുകൂടാ. ഒരുവനൊഴികെ മറ്റാരും നന്നല്ല, അത് ഈശ്വരനത്രേ എന്നല്ലോ ഭഗവാൻ യേശു പറഞ്ഞിട്ടുള്ളത്. ബാക്കി പേരൊക്കെ അവന്റെ കരങ്ങളിൽ ഉപകരണങ്ങൾ മാത്രം. ഗ്ലോറിയാ ഇൻ എക്സൽസിസ്, അത്യുച്ചത്തിലുള്ള ഈശ്വരന് മഹിമ. അതർഹിക്കുന്ന മനുഷ്യർക്കും അല്ലാതെ ഇത്ര അനർഹനായ എന്നെപ്പോലുള്ള ഒരുവനല്ല. ഇവിടെ വേലക്കാരൻ കൂലിക്കൊത്തവൻ അല്ല. ഒരു ഫക്കീറിന് വിശേഷിച്ചും , ഒരുതരം സ്തുതിക്കും ഒരവകാശമില്ല. തന്റെ കർത്തവ്യം നിർവഹിക്കാത്രം ചെയ്ത അങ്ങയുടെ ദൃത്യനെ വാഴ്ത്താൻ അങ്ങ് വിചാരിക്കില്ലല്ലോ.

.......പണ്ഡിത് സുന്ദരലാൽജിക്കും, എന്നെയിങ്ങനെ സദയം സ്മരിച്ചതിന് എന്റെ പ്രൊഫസർക്കും അതിരറ്റ നന്ദി.

ഇപ്പോൾ ഞാനങ്ങയോട് വേറൊന്ന് പറയട്ടെ ഹിന്ദുമനസ്സ് എക്കാലവും വിശേഷനിഷ്പാദകമല്ലാതെ ഉദ്ഗ്രഥനാത്മകം അഥവാ സാമാന്യസമ്പാദകമായിരുന്നില്ല. നമ്മുടെ സർവ്വദർശനങ്ങളിലും ചില സാമാന്യപ്രമേയങ്ങളെ സിദ്ധവത്കരിച്ചുകൊണ്ട് തലനാരുകീറുന്ന വാദങ്ങൾ നമുക്കെപ്പോഴും കാണാം–ആ പ്രമേയങ്ങൾ തന്നെ അത്യന്തം ബാലിശവുമായിരിക്കാം. ഈ സാമാന്യപ്രമേയങ്ങളുടെ സത്യത്വത്തെപ്പറ്റി ആരും ഒരിക്കലും ചോദിക്കുകയോ അന്വേഷിക്കുകയോ ചെയ്തിട്ടില്ല. അതുകൊണ്ട് മിക്കവാറും ഒരു സ്വതന്ത്രചിന്തയുമില്ല നമുക്ക് പറയുവാൻ. അതാണ് നിരീക്ഷണസാമാന്യീകരണങ്ങളുടെ ഫലങ്ങളായ ശാസ്ത്രങ്ങൾക്കിത്ര ക്ഷാമം. എന്നാൽ അങ്ങനെയായതെന്തുകൊണ്ട്? രണ്ട് കാരണംകൊണ്ട് പ്രവൃത്തിയെക്കാളേറെ സ്വസ്ഥതയേയും മനനത്തേയും സ്നേഹിക്കാൻ കാലാവസ്ഥയുടെ ഭയങ്കചൂട് നമ്മെ നിർബ്ബന്ധിച്ചതും, പുരോഹിതബ്രാഹ്മണർ ദൂരസ്ഥലങ്ങളിലേക്ക് ദേശാടനത്തിനോ കപ്പൽ യാത്രയ്ക്കോ ഒരുമ്പെടാഞ്ഞതും കപ്പൽ യാത്രക്കാരും ദൂരസഞ്ചാരം ചെയ്തവരും ഉണ്ടായിരുന്നു. എന്നാൽ അവർ ഏതാണ്ടെപ്പോഴും കച്ചവടക്കാരായിരുന്നു–അതായത്, പുരോഹിതതന്ത്രവും തങ്ങളുടെതന്നെ ലാഭൈകപ്രേമവും കൊണ്ട് ബുദ്ധിവികാസത്തിനുള്ള സർവ്വസാമർത്ഥ്യവും നഷ്ടമായിപ്പോയവർ അതുകൊണ്ട് അവരുടെ നിരീക്ഷണങ്ങൾ

മാനവവിജ്ഞാനസഞ്ചയത്തെ വർദ്ധിപ്പിക്കുന്നതിനുപകരം അതിനെ വാസ്തവതത്തിൽ ക്ഷയിപ്പിച്ചു. കാരണം അവരുടെ നിരീക്ഷണങ്ങൾ സദോഷങ്ങളായിരുന്നു. വർണ്ണനകളാകട്ടെ തിരിച്ചറിയാനൊട്ടും കഴിയാതാകുവോളം പെരുപ്പിച്ചതും വളച്ചൊടിച്ചതും സ്വരൂപത്തെ സാങ്കൽപികമാക്കുന്നതുമായിരുന്നു.

അതുകൊണ്ട് വ്യക്തമാണല്ലോ, നമ്മൾ യാത്രചെയ്യണം. വിദേശങ്ങളിലേയ്ക്ക് പോകണം. മറ്റ് നാടുകളിൽ സമുദായയന്ത്രം പ്രവർത്തിക്കുന്നതെങ്ങനെ എന്ന് കാണണം. മറ്റ് ജനതകളുടെ മനസ്സുകളിൽ സംഭവിച്ചുകൊണ്ടിരിക്കുന്നതുമായി സ്വതന്ത്രവും തുറന്നതുമായ സമ്പർക്കം പുലർത്തുകയും വേണം-വീണ്ടുമൊരു ജനതയായിത്തീരണമെന്ന് വാസ്തവത്തിൽ നമുക്കാഗ്രഹമുണ്ടെങ്കിൽ എല്ലാത്തിനും മേലെ, നാം നിപീഡനം നിർത്തണം. എന്തൊരു പരിഹാസ്യമായ അവസ്ഥയിലാണ് നാം വന്നുപെട്ടിരിയ്ക്കുന്നത്.! ഒരു ഭംഗി (തോട്ടി) ഭംഗിയായി ആരുടെയെങ്കിലും അടുത്ത് വന്നാൽ മഹാമാരിയെയെന്നപോലെ അവനെ ഒഴിവാക്കിക്കളയും, എന്നാൽ ഒരു പാതിരി പ്രാർത്ഥനകളുടെ വല്ല പിറുപിറുക്കലുമായി അവന്റെ തലിയിൽ ഒരു കപ്പ് വെള്ളം ഒഴിച്ചുകൊടുക്കുകയും, എത്രയും കീറിപ്പറിഞ്ഞതായാലും പുറത്തിടാൻ അവന്നൊരു കോട്ട് കിട്ടുകയും ചെയ്യേണ്ട താമസം, അങ്ങേയറ്റം യഥാസ്ഥിതികനായ ഹിന്ദുവിന്റെ മുറിയിലേയ്ക്ക് അവൻ വരട്ടെ അവന് (ഒരു കസേരയും ഹൃദയംഗമമായ ഹസ്തചാലനവും നിഷേധിക്കാൻ ധൈര്യപ്പെടുന്ന മനുഷ്യനെ ഞാൻ കാണുന്നില്ല! വൈപരീത്യത്തിന് ഇതിലപ്പുറം പോകാനാവില്ല. അവർ, പാതിരിമാർ ഇങ്ങ് ദക്ഷിണദേശത്ത് ചെയ്യുന്നതെന്തെന്ന് വന്നു നോക്കുകയും ചെയ്യൂ, അവർ താഴ്ന്ന വർഗ്ഗങ്ങളെ ലക്ഷക്കണക്കിന് പരിവർത്തനം ചെയ്യിക്കുകയാണ്; തിരുവിതാംകൂറിൽത്തന്നെ – ഭാരതത്തിലേയ്ക്ക് ഏറ്റവും പുരോഹിതാധിപത്യമുള്ള ആ നാട്ടിൽ – ഓരോ തരി ഭൂമിയും ബ്രാഹ്മണരുടെ വകയായിരിക്കുന്നേടത്ത്, സ്ത്രീകൾ, രാജകുടുംബത്തിലേതുപോലും, ബ്രാഹ്മണസംബന്ധത്തിൽ കഴിയുന്നത് ഉന്നതമഹിമയായി കരുതുന്നേടത്ത്-മിക്കവാറും നാലിലൊന്ന് ക്രിസ്ത്യനായിക്കഴിഞ്ഞു! എനിക്കവരെ കുറ്റപ്പെടുത്തുവാനും വയ്യ; അവർക്കെന്ത് പങ്കാണ് ദാവീദിലുള്ളത്. എന്ത് ജസ്സിയിലും? ഭഗവാനെ! എപ്പോൾ എപ്പോഴാണ് മനുഷ്യൻ മനുഷ്യന്ന് സോദരനാവുക?

അങ്ങയുടെ വിവേകാനന്ദൻ

## 57

(ശ്രീ അളസിംഗപ്പെരുമാൾക്ക്) ഹൈദരാബാദ്

21 ഫെബ്രവരി 1893

പ്രിയ അളസിംഗ,

നിങ്ങളുടെ സ്നേഹിതൻ യുവാവായ ബിരുദധാരി, എന്നെ സ്വീകരിക്കാൻ സ്റ്റേഷനിൽ വന്നിരുന്നു. അങ്ങനെതന്നെ ഒരു ബംഗാളിമാന്യനും. ഇപ്പോൾ ഞാൻ താമസിക്കുന്നത് ആ ബംഗാളി മാന്യന്റെ കൂടെയാണ്. നിങ്ങളുടെ യുവസ്നേഹിതന്റെ കൂടെ കുറച്ചുനാൾ താമസിക്കാൻ നാളെപ്പോകുന്നു. എന്നിട്ട് കുറച്ചുനാൾക്കകം എന്നെ നിങ്ങൾക്ക് മദ്രാസിൽ പ്രതീക്ഷിക്കാം. കാരണം, തൽക്കാലം രാജപുത്താനയിലേയ്ക്ക് മടങ്ങിപ്പോകാൻ എനിക്കാവില്ലെന്ന് നിങ്ങങ്ങളോട് പറയുന്നതിൽ വ്യസനമുണ്ട്. ഇവിടെ ഇപ്പോഴേ അതിമാത്രം ഭയങ്കര ചൂടാണ്. രാജപുത്താനയിൽ ചൂടെന്തായിരിക്കുമെന്ന് എനിക്കറിഞ്ഞുകൂടാ. ചൂട് സഹിക്കാൻ എനിക്ക് തീരെ സാദ്ധ്യവുമല്ല. അതുകൊണ്ട് എനിക്ക് ചെയ്യണമെന്നുള്ള അടുത്ത സംഗതി ബംഗ്ളൂർക്കും പിന്നീട് വേനൽക്കാലം കഴിച്ചുകൂട്ടാൻ ഊട്ടിക്കും പോവുകയാണ്. എന്റെ തലച്ചോറ് ചൂടിൽ തിളച്ചു പോകും.

അങ്ങനെ എന്റെ പരിപാടിയെല്ലാം തകർന്നുപോയിരിക്കുന്നു. അതുകൊണ്ടാണ് മദ്രാസിൽനിന്നു നേരത്തേ പാഞ്ഞുകളയാൻ ഞാനാഗ്രഹിച്ചത്. അങ്ങനെയായാൽ എന്നെ അമേരിക്കയിലേക്കയയ്ക്കാൻ നമ്മുടെ വടക്കൻരാജാക്കന്മാരിൽനിന്ന് വല്ലവരേയും തേടിക്കണ്ടുകിട്ടാൻ മാസങ്ങൾ കൈവശം ബാക്കി കിടക്കുമായിരുന്നു. പക്ഷേ കഷ്ടം, ഇപ്പോൾ കാലം വൈകിപ്പോയി! ഒന്നാമത് ഈ ചൂടിൽ അലഞ്ഞുനടക്കാൻ എനിക്ക് വയ്യ, ഞാൻ ചത്തുപോകും. രണ്ടാമത് രാജപുത്താനയിലെ ഉറ്റമിത്രങ്ങൾ എന്നെ പിടികിട്ടിയാൽ ഞങ്ങൾക്കരികെ കെട്ടിയിടും, യൂറോപ്പിലേയ്ക്ക് പോവാൻ ഒട്ടു വിടുകയുമില്ല. അതുകൊണ്ട് എന്റെ പരിപാടി, എന്റെ മിത്രങ്ങളറിയാതെ പുതുതായി വല്ലവരെയും പിടികൂടാനായിരുന്നു. എന്നാൽ മദ്രാസിലെ ഈ താമസം എന്റെ ആശകളെല്ലാം തറപറ്റിച്ചിരിക്കുന്നു ഒരഗാധനിഃശ്വാസത്തോടെ ഞാനതു കൈവിടുകയുമാണ്, ഭഗവാന്റെ ഇച്ഛ നടക്കട്ടെ! എങ്ങനെയും നിങ്ങൾക്ക് നിങ്ങൾക്ക് മിക്കവാറും തീർച്ചപ്പെടുത്താം. കുറച്ചുനാൾക്കകം മദ്രാസിൽ ഒന്നോ രണ്ടോ ദിവസത്തേയ്ക്കായി ഞാൻ നിങ്ങളെ കാണുമെന്ന്: അതിനുശേഷം ബാഗ്ലൂർക്കും അവിടെനിന്ന് മ-മഹാരാജാവ് എന്നെ അങ്ങോട്ടയയ്ക്കുമോ എന്നറിയാൻ ഊട്ടക്കമണ്ഡിലേയ്ക്കു പോകും. എങ്കിൽ എന്തുകൊണ്ടെന്നാൽ, ദാക്ഷിണാത്യ രാജാവിന്റെ ഒരു വാഗ്ദാനത്തേയും എനിക്ക് തീർച്ചപ്പെടുത്തിക്കൂടെന്ന് നിങ്ങൾക്കറിയാമല്ലോ. അവർ രാജപുത്രരല്ല. ഒരു രാജപുത്രൻ തന്റെ പ്രതിജ്ഞ ഭഞ്ജിക്കുന്നതിനേക്കാൾ മരിക്കാനാണിഷ്ടപ്പെടുക. എങ്ങനെയായാലും മനുഷ്യൻ. ജീവിക്കുന്നതോടുകൂടി പഠിക്കുകയുമാണ്. ഈ ലോകത്തിലെ മഹത്തമഗുരു അനുവമാണുതാനും.

ആകാശത്തിലെപ്പോലെ ഭൂമിയിലും അവിടുത്തെ ഇച്ഛ നടക്കട്ടെ. എന്തെന്നാൽ എന്നേയ്ക്കുമുള്ള മഹിമയും രാജ്യവും അവിടുത്തെയല്ലോ, നിങ്ങൾക്കെല്ലാം എന്റെ സ്നേഹാദരങ്ങൾ

നിങ്ങളുടെ സച്ചിദാനന്ദൻ*

## 58

ഖേത്രി

ഏപ്രിൽ 1883

പ്രിയ ഡോക്ടർ,

അങ്ങയുടെ കത്ത് ഇതാ ഇപ്പോൾ കിട്ടി. എന്റെ അനർഹാത്മാവിനോടുള്ള അങ്ങയുടെ സ്നേഹം കൊണ്ട് ഞാൻ അതിമാത്രം സംതൃപ്തനാണ്. പാവം ബ – തന്റെ പുത്രൻ നഷ്ടമായെന്നറിഞ്ഞു വളരെയേറെ വ്യസനിക്കുന്നു. ഭഗവാൻ തന്നു. ഭഗവാൻ കൊണ്ടുപോകയും ചെയ്തിരിക്കുന്നു. ഭഗവാന്റെ ധന്യമാകട്ടെ, ഒന്നും നഷ്ടപ്പെടുന്നില്ല, നഷ്ടപ്പെടാവതുമല്ല എന്നുമാത്രം നമുക്കറിയാം. ശാന്തവും പൂർണ്ണവുമായ കീഴ്വഴങ്ങൽമാത്രമാണ് നമുക്ക്. പടയാളിക്കു പരാതിക്കവകാശമില്ല, പിറുപിറുക്കലിന്നില്ല, വലിയ തോക്കിന്റെ വായിലേയ്ക്കും ചാടാൻ പടത്തലവൻ ആജ്ഞാപിക്കുന്നെങ്കിൽ അവിടുന്നു ബ–യെ തന്റെ ദുഃഖത്തിൽ സാന്ത്വനം ചെയ്യട്ടെ. ദുഃഖം അയാളെ സർവ്വദയാമയിയായ മാതാവിന്റെ മാർത്തട്ടിലേയ്ക്കു കൂടുതൽ കൂടുതൽ അടുപ്പിക്കയും ചെയ്യട്ടെ!

എന്റെ കപ്പൽകയറ്റക്കാര്യത്തിനാണെങ്കിൽ ബോംബെയിൽ ഞാൻ ഏർപ്പാടുകൾ ചെയ്തുകഴിഞ്ഞിട്ടുണ്ട്. ബ–യോടു പറയൂ. എന്റെ വഴിക്ക് എന്തെങ്കിലും തടസ്സങ്ങളിടാൻ രാജാവോ? എന്റെ ഗുരുഭായിമാരോ2 ഒരിക്കലും മുതിരുന്നതല്ലെന്ന്. രാജാജിയാണെങ്കിൽ അദ്ദേഹത്തിന് എന്നോടുള്ള പ്രേമം അളവറ്റതാണ്.

അഖിലഹിതപ്രദൻ നിങ്ങളെയെല്ലാം ഇഹത്തിലും പരത്തിലും അനുഗ്രഹിക്കുമാറാകട്ടെ എന്ന ചിരപ്രാർത്ഥനയോടെ,

വിവേകാനന്ദൻ

## 59

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്ക്) ഖേത്രി

28 ഏപ്രിൽ 1893

പ്രിയദിവാൻജിസാഹിബ്

ഇങ്ങോട്ടു വരുംവഴിക്കു നദിയാദിലുള്ള അങ്ങയുടെ സ്ഥലത്തുചെന്ന് എന്റെ പ്രതിജ്ഞ നിറവേറ്റണമെന്നുണ്ടായിരുന്നു. പക്ഷേ ചില പരിതഃസ്ഥിതികൾ എന്നെ തടഞ്ഞു. അവയിലേറ്റവും വലുത് അങ്ങവിടെ ഇല്ലാതിരുന്നതു തന്നെ. ഹാംലറ്റിന്റെ ഭാഗം വിട്ട് ഹാംലറ്റ് കളിക്കുന്നതു പരിഹാസ്യമാണല്ലോ. കുറച്ചു നാൾക്കകം അങ്ങു നദിയാദിലേയ്ക്കു മടങ്ങുമെന്ന് എനിക്കു തീർച്ചയായറിയാവുന്നതുകൊണ്ടും, അടുത്തുതന്നെ–20 ദിവസത്തിനകമെന്നു പറയാം–ഞാൻ ബോംബെയ്ക്കു പോകയാണെന്നതുകൊണ്ടും അന്നേയ്ക്ക് എന്റെ സന്ദർശനം മാറ്റിവെയ്ക്കുന്നതാണ് കൂടുതൽ നല്ലതെന്നു വിചാരിച്ചു.

ഇവിടെ ഖേത്രിരാജാജി എന്നെക്കാണാൻ വളരെ വളരെ ഉത്കണ്ഠിതനായിരുന്നു. തന്റെ പ്രൈവറ്റ് സിക്രട്ടറിയെ മദ്രാസിലേയ്ക്കയയ്ക്കുകയും ചെയ്തിരുന്നു. അങ്ങനെ ഖേത്രിയിലേയ്ക്കു പോകാൻ ഞാൻ നിർബ്ബദ്ധനുമായി. പക്ഷേ ചൂടു അസഹ്യം, അതുകൊണ്ട് ഞാൻ വളരെ വേഗം പറന്നു പോകയാണ്.

പിന്നെ മിക്ക ദാക്ഷിണാത്യരാജാക്കന്മാരുമായി ഞാൻ പരിചയം സമ്പാദിച്ചിട്ടുണ്ട്. പലേടത്തും അത്യന്തവിചിത്രങ്ങളായ കാഴ്ചകളും കാണുകയും ചെയ്തിട്ടുണ്ട്. അതെക്കുറിച്ച് അടുത്തു തമ്മിൽ കാണുമ്പോൾ വിസ്തരിച്ചു പറയാം. അങ്ങയ്ക്ക് എന്നോടുള്ള സ്നേഹം എനിക്കറിയാം. അങ്ങയുടെ സ്ഥലത്തു ഞാൻ വരാഞ്ഞതിന്ന് അങ്ങുമാപ്പുതരുമെന്നും എനിക്കറിയാം. ഏതായാലും കുറച്ചു നാൾക്കകം ഞാൻ അങ്ങയെ കാണാൻ വരുന്നു.

ഒരു കാര്യം കൂടെ, ജൂണഗഡിൽ ഇപ്പോൾ സിംഹക്കുട്ടികളുണ്ടോ? ഒരെണ്ണം എന്റെ രാജാവിന്നായി എനിക്കു തരാൻ അങ്ങയ്ക്കു സാധിക്കുമോ? പകരം ചില രാജപുത്താനാമൃഗങ്ങളെ തരുവാൻ അദ്ദേഹത്തിനു കഴിയും, അങ്ങയ്ക്കിഷ്ടമാണെങ്കിൽ.

രതിലാൽഭായിയെ ഞാൻ തീവണ്ടിയിൽ കണ്ടു. അദ്ദേഹം നല്ലവനും ദയാലുവുമായ ആ മാന്യൻ തന്നെ. പിന്നെ ഇതിലധികം എന്താണ് ഞാനങ്ങയ്ക്ക് ആശംസിക്കേണ്ടത്. പരമകാരുണികനായ ഭഗവാന്റെ പുത്രന്മാരുടേയും പുത്രിമാരുടേയും സേവനത്തിൽ തത്പരവും പരിശുദ്ധവുമായി എന്നു ഇരുന്നിട്ടുള്ള അങ്ങയുടെ ജീവിതത്തിന്റെ സമർഹവും സംസ്കൃതവും സർവ്വത്ര സമാദൃതവുമായ പരാന്തത്തിൽ ഭഗവാൻ അങ്ങയുടെ സർവ്വസ്വമായിരിക്കട്ടെ എന്നതല്ലാതെ? തഥാസ്തു!

സസ്നേഹം അങ്ങയുടെ വിവേദാനന്ദൻ

## 60

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്ക്) ബോംബെ

22 മേയ് 1893

പ്രിയ ദിവാൻജിസാഹിബ്,

കുറച്ചു നാൾമുമ്പു ബോംബെയിലെത്തി, കുറച്ചുനാൾക്കകം പുറപ്പെട്ടു പോകയും ചെയ്യും. അങ്ങയുടെ സ്നേഹിതൻ ബഹുമാന്യൻ-വീട്ടുസൗകര്യത്തിനുവേണ്ടി അങ്ങ് അദ്ദേഹത്തിന്നെഴുതിയിരിക്കുന്നല്ലോ-എഴുതി അറിയിക്കുകയാണ്. തന്റെ വീട് ഇപ്പോഴേ അതിഥിപൂർണ്ണമാണെന്നും അവരിൽ ചിലർക്കു സുഖക്കേടാണെന്നും എന്നെ താമസിപ്പിക്കാൻ സാധിക്കാത്തതിൽ താൻ വളരെ വ്യസനിക്കുന്നെന്നും. എന്നാലും ഞങ്ങൾക്കു നല്ലൊരു കാറ്റുള്ള സ്ഥലം കിട്ടിയിട്ടുണ്ട്.

...ഖേത്രിമഹാരാജാവു തിരുമനസ്സിലെ പ്രൈവറ്റ് സിക്രട്ടറിയും ഞാനും ഒന്നിച്ചാണ് ഇപ്പോൾ താമസിക്കുന്നത്. അദ്ദേഹത്തിന് എന്നോടുള്ള സ്നേഹകാരുണ്യങ്ങൾക്ക് അദ്ദേഹത്തോടുള്ള നന്ദി പ്രകാശിപ്പിക്കാൻ എനിക്കാവുന്നില്ല. രാജപുത്താനയിൽ തജിമി സർദാർ എന്നു വിളിക്കപ്പെടുന്ന തരക്കാരനാണദ്ദേഹം. അതായത് രാജാക്കന്മാർ ഇരിപ്പിടത്തിൽനിന്ന് എണീറ്റു സ്വീകരിക്കുന്നവരിലൊരുവൻ. എങ്കിലും അദ്ദേഹം അതിസരളൻ, ചിലപ്പോഴാകട്ടെ അദ്ദേഹം എനിക്കു ചെയ്യുന്ന ശുശ്രൂഷ എന്നെ ഏതാണ്ടു നാണിപ്പിക്കുന്നു.

.......പലപ്പോഴും നാം കാണുന്നുണ്ട്. മനുഷ്യരിൽ സത്തമന്മാർതന്നെയും ഈ ലോകത്തിൽ ഉദ്വിഗ്നരും ദുഃഖാക്രാന്തരുമാകുന്നത്. അത് അവ്യാഖ്യേയമാവാം എന്നാൽ ഇതും എന്റെ ജീവിതാനുഭവമാണ്. ഇവിടെ ഏതൊരു വസ്തുവിന്റേയും ഹൃദയവും കാതലും നല്ലതാണെന്നും ഉപരിതലരംഗങ്ങൾ എന്തായാലും ആഴെത്താഴെ എല്ലാത്തിനുമടിയിലായി നന്മയുടേയും പ്രേമത്തിന്റെയും ഒരനന്താധിഷ്ഠാനം അവിടെയുണ്ടെന്നും ആ അധിഷ്ഠാനത്തിലെത്താത്തിടത്തോളം നാം ഉദ്വിഗ്നരാകുന്നു. ആ ശാന്തിമേഖലയിൽ ഒരിക്കൽ എത്തിക്കിട്ടിയാലോ, കാറ്റലച്ചോട്ടെ, കൊടുങ്കാറ്റു കോപിച്ചോട്ടെ, യുഗങ്ങളായ പാറയുടെമേൽ കെട്ടിയ വീടും കുലുങ്ങുക സാധ്യമല്ല. നല്ലവനും നിഃസ്വാർത്ഥിയും വിശുദ്ധനുമായ ജീവിതം മുഴുവൻ പരഹിതാചരണത്തിൽ നിരതനായ അങ്ങയെപ്പോലൊരുവൻ ബ്രാഹ്മീസ്ഥിതി* എന്ന് ഭഗവാൻ സ്വയം ഗീതയിൽ പറയുന്ന ഈ ഉറച്ച അധിഷ്ഠാനം പ്രാപിച്ചിരിക്കുന്നതായി ഞാൻ തികച്ചും വിശ്വസിക്കുന്നു.

അങ്ങയ്ക്കു കിട്ടിയ പ്രഹരണങ്ങൾ ഇഹത്തിലും പരത്തിലും പ്രേമാർഹ നായ ഒരേ ഒരുവൻ ആരോ അവങ്കലേയ്ക്ക് അങ്ങയെ ആകർഷിച്ച് കൂടുതൽ അടുപ്പിക്കുമാറാകട്ടെ എന്നിട്ടു ഭൂതഭവദ്ഭവിഷ്യത് സർവ്വത്തിലും അവനെ അങ്ങു സാക്ഷാത്കരിക്കുമാറാകട്ടെ. പ്രവൃത്തവും നിവൃത്തവുമായ സർവ്വവും അവനിൽ അവനിൽത്തന്നെ ദർശിക്കുമാറാകട്ടെ! തഥാസ്തു

സസ്നേഹം അങ്ങയുടെ വിവേകാനന്ദൻ

## 61

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്ക്) ഖേത്രി

മെയ് 1893

പ്രിയ ദിവാൻജിസാഹിബ്

അങ്ങെനിക്കെഴുതിയതിനുമുമ്പ് എന്റെ കത്ത് അങ്ങയ്ക്കു കിട്ടിയിരുന്നില്ല തീർച്ച. അങ്ങയുടെ കത്തു വായിച്ചിട്ട് ഒപ്പം സുഖവും ദുഃഖവും തോന്നി. സുഖം അങ്ങയുടെ ഹൃദയവും പ്രതാപവും സ്ഥാനവുമുള്ള ഒരുവനാൽ സ്നേഹിക്കപ്പെടാനുള്ള സൗഭാഗ്യം എനിക്കുണ്ടെന്നു കാണാൻ ദുഃഖം, എന്റെ ഉദ്ദേശ്യം ഉടനീളം തെറ്റിദ്ധരിക്കപ്പെട്ടിരിക്കുന്നു എന്നു കാണാനും. എന്നെ വിശ്വസിക്കൂ. ഒരച്ഛനെയെന്നപോലെ ഞാൻ അങ്ങയെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്നു. അങ്ങയുടേയും അങ്ങയുടെ കുടുബത്തിന്റെയും നേർക്കുള്ള എന്റെകൃതജ്ഞത തീർച്ചയായും നിസ്സീമമാണ്. ഇതാണ് വസ്തുത. ചിക്കാഗോവിൽ പോകാൻ മുമ്പുതൊട്ടേ എനിക്കാഗ്രഹമുണ്ടായിരുന്നെന്ന് അങ്ങു ഓർക്കുമായിരിക്കും. മദ്രാസിലായിരുന്നപ്പോൾ അവിടത്തുകാർ മൈസൂരിലേയും രാമനാട്ടിലേയും മഹാരാജാക്കന്മാരോടു യോജിച്ച് എന്നെ അങ്ങോട്ടയയ്ക്കാൻ എല്ലാ ഏർപ്പാടുകളും ചെയ്തു. ഇതുകൂടാതെ അങ്ങ് ഓർക്കുമല്ലോ. ഖേത്രിമഹാരാജാവും ഞാനും തമ്മിൽ ഏറ്റവും അടുത്ത സ്നേഹബന്ധമാണുള്ളതെന്ന് ശരി, സാധാരണമട്ടിൽ ഞാൻ അമേരിക്കയ്ക്കു പോകയാണെന്ന് അദ്ദേഹത്തിനെഴുതി. അപ്പോൾ വിട്ടുപോകുന്നതിനുമുമ്പ് അദ്ദേഹത്തെ ഒരിക്കൽ കാണാൻ ഞാൻ നിർബന്ധനാണെന്ന് അദ്ദേഹം തന്റെ സ്നേഹംകൊണ്ടു വിചാരിച്ചു. വിശേഷിച്ചും, തന്റെ സിംഹാസനത്തിന് ഒരനന്തരാവകാശിയെ ഭഗവാൻ നൽകിയിരിക്കെ വലിയ ആഹ്ലാദങ്ങൾ അവിടെ നടന്നുകൊണ്ടുമിരിക്കെ. എന്റെ വരവിനെ ഉറപ്പിക്കാൻ അദ്ദേഹം തന്റെ പ്രൈവറ്റ് സിക്രട്ടറിയെ ആ വഴിയത്രയും യാത്രചെയ്യിച്ച് മദ്രാസിലേയ്ക്കയച്ചു. എന്നെകൂട്ടികൊണ്ടു വരാൻ. വരാൻ സ്വാഭാവികമായി ഞാൻ നിർബ്ബദ്ധനായി. ഇതിനിടെ നദിയാദിലുള്ള അങ്ങയുടെ സഹോദരന്നു ഞാൻ കമ്പി

യടിച്ചു. അങ്ങ് അവിടെയുണ്ടോ എന്നറിയാൻ. നിർഭാഗ്യത്തിനു മറുപടി കിട്ടാൻ കഴിഞ്ഞതുമില്ല. അതിനാൽ, മദ്രാസിലേയ്ക്കുള്ള പോക്കുവരവുകൊണ്ട് തന്റെ യജമാനുവേണ്ടി ഭയങ്കരമായി കഷ്ടപ്പെട്ട സിക്രട്ടറി, പാവത്താൻ, ഞങ്ങൾക്ക് ഉത്സവത്തിനകം ഖേത്രിയിൽ ചെല്ലാൻ കഴിഞ്ഞില്ലെങ്കിൽ തന്റെ യജമാനന് അസുഖമാകുമെന്ന കാര്യത്തിൽ കണ്ണു മുഴുവൻ വെച്ചുകൊണ്ട് ഉടൻ തന്നെ ജയ്പൂരിലേയ്ക്കു ടിക്കറ്റു വാങ്ങി. ഞങ്ങൾ വഴിയിൽവെച്ചു മി. രതിലാലിനെ കണ്ടുമുട്ടി. എന്റെ കമ്പി കിട്ടിയെന്നും അതിനു യഥാകാലം മറുപടി അയച്ചെന്നും മി. വിഹരിദാസ് എന്നെ പ്രതീക്ഷിക്കയാണെന്നും അദ്ദേഹം എന്നെ അറിയിച്ചു. ഇനിവിധിക്കേണ്ടത് അങ്ങാണ്. ഈ ദീർഘകാലമത്രയും അങ്ങയുടെ കർത്തവ്യമായിരുന്നല്ലോ സമമായ നീതിവിധാനം. ഈ സംഗതിയിൽ ഞാനെന്തു ചെയ്യാനാണ്. എനിയ്ക്കെന്തു ചെയ്യാനാവും? ഞാൻ ഇടയ്ക്കിറങ്ങിയിരുന്നെങ്കിൽ ഖേത്രിയിലെ ആഹ്ലാദത്തിനു സമയത്തിനെത്താൻ കഴിയുമായിരുന്നില്ല, നേരെമറിച്ച് എന്റെ ഉദ്ദേശ്യങ്ങൾ ദുർവ്യാഖ്യാനിക്കപ്പെട്ടേയ്ക്കാം. എന്നാൽ അങ്ങയേയും അങ്ങയുടെ സഹോദരന് എന്നോടുള്ള സ്നേഹതത്തേയും എനിക്കറിയാം. ചിക്കാഗോവിലേയ്ക്കു പോകുവഴി എനിക്കു കുറച്ചു നാൾക്കകം ബോംബെയ്ക്കു മടങ്ങിപ്പോകേണ്ടിവരുമെന്നും എനിക്കറിയാമായിരുന്നു. എന്റെ മടങ്ങി വരവുതന്നെ സന്ദർശനം മാറ്റിവെയ്ക്കുകയാണ്. എത്രയും പറ്റിയ പരിഹാരമെന്നു ഞാൻ വിചാരിച്ചു. അങ്ങയുടെ സഹോദരന്മാർ എന്നെ ശുശ്രൂഷിക്കാഞ്ഞതിൽ മുഖത്തടിക്കപ്പെട്ടെന്ന് എനിക്കു തോന്നി എന്നതിനെപ്പറ്റിയാണെങ്കിൽ, അത് അങ്ങയുടെ പുത്തൻ കണ്ടുപിടുത്തമാണ്. ഞാൻ സ്വപ്നം കാണുകപോലും ചെയ്യാത്തത്. അഥവാ ഈശ്വരന്നറിയാം. അങ്ങ് പക്ഷേ ഒരു പരചിത്തദർശിയായിരിക്കയാണ്. തമാശൊക്കെ പോട്ടെ. എന്റെ പ്രിയ ദിവാൻജിസാഹിബ്, ജൂണഗഡിൽവെച്ചു അങ്ങുകണ്ട കളിമട്ടുകാരനും വികൃതിയുമാണെങ്കിലും– ഞാനങ്ങയ്ക്കുറപ്പു തരുന്നു–നിഷ്കളങ്കനായ ആ ബാലൻതന്നെയാണ് ഞാൻ. ആ സ്നേഹം തന്നെയാണ് മഹാത്മാവായ അങ്ങയോട് എനിക്കുള്ളതും, അഥവാ ശതഗുണാധികം. എന്തെന്നാൽ എനിക്ക് അങ്ങും ദക്ഷിണ രാജ്യങ്ങളിലെ മിക്ക ദിവാന്മാരും തമ്മിലുള്ള ഒരു മാനസതാരതമ്യം കിട്ടിയിട്ടുണ്ട്. ഓരോ ദാക്ഷിണാത്യരാജ്യസഭയിലും അങ്ങയെ വാഴ്ത്തുന്നതിൽ എന്റെ നാവ് എത്ര സമർത്ഥമായിരുന്നു എന്നതിന് ഭഗവാൻ എനിക്കു സാക്ഷിയായും ഭവിക്കട്ടെ (അങ്ങയുടെ മഹാഗുണങ്ങളെ തിട്ടപ്പെടുത്താനുള്ള എന്റെ കഴിവുകൾ തുലോം അപര്യാപ്തമാണെന്ന് എനിക്കറിയാമെങ്കിലും) ഇതു വേണ്ടത്ര സമാധാനമാകുന്നില്ലെങ്കിൽ അച്ഛൻ മകനു മാപ്പുകൊടുക്കുംപോലെ അങ്ങെനിക്കു മാപ്പു തരേണമെന്നു ഞാൻ യാചിക്കുന്നു. അങ്ങയെ എന്നോടെത്രയും നല്ല

വനായിരുന്ന ഒരാളോടു ഞാനെന്നെങ്കിലും നന്ദികെട്ടവനായിരുന്നെന്ന ധാരണ എന്നെ ബാധിക്കാതിരിക്കട്ടെ

അങ്ങയുടെ വിവേകാനന്ദൻ

പുനശ്ച. ഞാൻ ഇടയ്ക്കിറങ്ങാത്തതിൽ അങ്ങയുടെ സഹോദരന്റെ മനസ്സിലെ ഏതു തെറ്റിദ്ധാരണയും നീക്കം ചെയ്യുവാൻ ഞാൻ അങ്ങയെ ആശ്രയിക്കയാണ്. ഞാനൊരു തനിപപ്പിശാചായിരുന്നെങ്കിൽപ്പോലും അവർക്കെന്നോടുള്ള കാരുണ്യവും ഹിതാചരണവും മറക്കാനെന്നിയ്ക്കാവില്ല.

മറ്റെ രണ്ടു സ്വാമിമാരെപ്പറ്റിയാണെങ്കിൽ, അവർ എന്റെ ഗുരുഭായിമാരാണ്. കഴിഞ്ഞ തവണ ജൂണഗഡിൽ അങ്ങയുടെ അടുത്തു വന്നവർ. അവരിലൊരാൾ ഞങ്ങളുടെ നായകനാണ്. മൂന്നു കൊല്ലത്തിനുശേഷമാണ് കണ്ടത്. ആബുവരെ ഞങ്ങളൊന്നിച്ചു പോരികയും ചെയ്തു. ഞാൻ അവരെ അവിടെ വിട്ടു. നമുക്കു വേണമെങ്കിൽ ഞാൻ ബോംബെയ്ക്കു പോകുംവഴി നദിയാദിലേയ്ക്ക് അവരെ മടക്കിക്കൊണ്ടുവരാം. അങ്ങയുടേയും അങ്ങയ്ക്കുള്ളവരുടേയും മേൽ ഭഗവാൻ തന്റെ അനുഗ്രഹങ്ങൾ വർഷിക്കുമാറാകട്ടെ

അങ്ങയുടെ വി.

## 62

(ശിഷ്യൻ ഹരിപാദമിത്രന്) മാർഗാം, 1893

പ്രിയ ഹരിപാദ,

നിങ്ങളുടെ ഒരു കത്ത് ഇപ്പോൾ കിട്ടി. ഞാൻ ഇവിടെ ക്ഷേമമായി എത്തിച്ചേർന്നു. പിന്നീട് പഞ്ഞിമ് മുതലായ ഗ്രാമങ്ങളും ക്ഷേത്രങ്ങളും ദർശിക്കാൻ പോയിരുന്നു. ഇന്നു മടങ്ങിവന്നു. ഗോകർണ്ണം, മഹാബലേശ്വരം മുതലായവ ദർശിക്കാനുള്ള ആഗ്രഹം തൽക്കാലം മാറ്റിവെച്ചു. നാളെ രാവിലെ തീവണ്ടി വഴി ധാവാറിലേയ്ക്കു പോകുന്നു. ഊന്നുവടി ഞാൻ കൊണ്ടുവന്നിട്ടുണ്ട്. ഡോക്ടർ ഉഗ്രേകറുടെ സ്നേഹിതൻ എന്നെ നന്നായി സൽക്കരിച്ചു. ഭാട്ടേ സാഹിബിനോടും മറ്റെല്ലാ മാന്യമാഹാശായന്മാരോടും എന്റെ വർത്തമാനം അറിയിക്കണം. ഈശ്വരൻ നിങ്ങൾക്കും നിങ്ങളുടെ പത്നിക്കും സകലമംഗളങ്ങളും നൽകട്ടെ. പഞ്ജിമ്പട്ടണം പരിഷ്കാരം നിറഞ്ഞതാണ്. ഇവിടെയുള്ള ക്രിസ്ത്യാനികളിൽ മിക്കവർക്കും അല്പം വിദ്യാഭ്യാസമുണ്ട്. ഹിന്ദുക്കളിൽ പ്രായേണ സകലരും വിദ്യാവിഹീനർതന്നെ

സച്ചിദാനന്ദൻ

# 63

(ശ്രീമതി ഇന്ദുമതീമിത്ര എന്ന ഭക്തയ്ക്ക്)

ബോംബെ
24 മെയ് 1893

കല്യാണയുക്തേ,

നിങ്ങളുടെയും ഹരിപാദബാബാജിയുടെയും കത്തുകിട്ടി. വളരെ സന്തോഷിക്കുന്നു. എനിക്ക് എപ്പോഴും കത്തെഴുതാൻ സാധിക്കാത്തതിൽ ദുഃഖിക്കരുത്. നിങ്ങളുടെ മംഗളത്തിനായി ഞാൻ സദാ ഈശ്വരനോട് പ്രാർത്ഥിക്കുന്നു. ബേൽഗാമിൽ ഇപ്പോൾ വരാൻ നിവൃത്തിയില്ല. എന്തെന്നാൽ 31-ാം തീയതി ഞാൻ ഇവിടെനിന്ന് അമേരിക്കയിലേയ്ക്കു പോകാൻ എല്ലാ ഏർപ്പാടും ചെയ്തു കഴിഞ്ഞു. അമേരിക്കയിലും യൂറോപ്പിലും സഞ്ചരിച്ചു മടങ്ങിവന്നിട്ട് ഈശ്വരേച്ഛയാ വീണ്ടും നിങ്ങളെ കാണാം. എപ്പോഴും ശ്രീകൃഷ്ണനിൽ ആത്മാർപ്പണം ചെയ്യുക. ഭഗവാന്റെ കയ്യിൽ നാം പാവകൾ മാത്രമാണെന്ന് എപ്പോഴും ഓർമ്മിക്കുക. സർവദാ പവിത്രയായി വർത്തിക്കുക. കായമനോവാക്യങ്ങളിൽ അപവിത്രയാകാതിരിക്കാൻ ശ്രദ്ധിക്കുക. എപ്പോഴും ആവോളം പരോപകാരം ചെയ്യാൻ ശ്രമിക്കുക. കായമനോവാക്യങ്ങളാൽ ഭർത്തൃസേവനം ചെയ്കയാണ് സ്ത്രീകളുടെ പ്രധാനം ധർമ്മം എന്ന് ഓർത്തിരിക്കുക. നിത്യവും ആവുംപോലെ ഗീതാപരായണം ചെയ്യുക. നിങ്ങൾ ഇന്ദുമതീദാസി എന്നെഴുതിയതെന്തുകൊണ്ട്? ബ്രാനണരും ക്ഷത്രിയരും ദേവൻ എന്നും ദേവി എന്നും. വൈശ്യരും ശുദ്രരും ദാസൻ എന്നും ദാസി എന്നും എഴുതാറുണ്ട്. പക്ഷേ ജാതി മുതലായവ ആധുനിക ബ്രാഹ്മണമഹാത്മാക്കൾ സൃഷ്ടിച്ചതാണ്. ആര് ആരുടെ ദാസൻ? എല്ലാവരും ഹരിയുടെ ദാസന്മാർ. അതുകൊണ്ട് നിങ്ങളുടെ ഗോത്രനാമം, അതായതു ഭർത്താവിന്റെ പേരിൽ ഒടുവിലത്തെ ഭാഗം എഴുതുകയാണുചിതം; ഇതാണ് പ്രാചീനവൈദികരീതി-ഇന്ദുമതീമിത്ര ഇത്യാദി അമ്മേ, കൂടുതൽ എഴുതട്ടെ. ഞാൻ നിരന്തരം നിങ്ങളുടെ മംഗളത്തിന് പ്രാർത്ഥിക്കുന്നതായി എപ്പോഴും ഓർക്കുക. നിങ്ങൾ വേഗത്തിൽ പുത്രവതിയാകണമെന്ന് ഞാൻ ഈശ്വരങ്കൽ പ്രാർത്ഥിക്കുന്നു. അമേരിക്കയിൽനിന്ന് അവിടത്തെ ആശ്ചര്യകഥകൾക്ക് ഇടയ്ക്കിടെ എഴുത്തയയ്ക്കാം. ഇപ്പോൾ ഞാൻ ബോംബെയിലാണ് 31-ാം തീയതിവരെ ഇവിടെ താമസമുണ്ട്. ഖേത്രി മഹാരാജാവിന്റെ പ്രൈവറ്റ് സെക്രട്ടറി എന്നെ കപ്പലിൽ കയറ്റാൻ വന്നിരിക്കുന്നു. കിമധികിമിതി, ആശീർവാദകൻ

സച്ചിദാനന്ദൻ

# 64

യോക്കോഹാമാ
10 ജൂലായ് 1893

പ്രിയ അളസിംഗ ബാലാജി ജി.ജി. ബാങ്കിങ്ങ് കോപ്പറേഷൻ, എന്റെ സർവ്വ മദ്രാസ് സ്നേഹിതന്മാരേ,

എന്റെ ചലനങ്ങളെപ്പറ്റി നിങ്ങളെ സ്ഥികമായറിയിച്ചുകൊണ്ടിരിക്കാത്തതിൽ ക്ഷമിക്കുവിൻ ദിവസവും വലിയ തിരക്ക് വിശേഷിച്ചും സാധനങ്ങൾ കൈവശംവെച്ച് കാത്തുസൂക്ഷിക്കുന്ന ജീവിതത്തിൽ തനി പുതുമക്കാരനായ എനിക്ക്. അത് എന്റെ ശക്തിയെ ഒട്ടേറെ ശാപ്പിട്ടുകളയുന്നു. ഇതി വാസ്തവത്തിൽ ഭയങ്കരമായൊരു സൈ്വരക്കേടാണ്.

ബോംബെയിൽനിന്ന് ഞങ്ങൾ കൊളംബിലെത്തി. ഞങ്ങളുടെ ആവിക്കപ്പൽ ഏതാണ്ട് പകൽ മുഴുവൻ തുറമുഖത്ത് നിലകൊണ്ടു. ഇറങ്ങി നടക്കാനുള്ള അവസരം ഞങ്ങൾ പട്ടണത്തിന്റെ ഒരു നോട്ടം കിട്ടാൻ ഉപയോഗിക്കുകയും ചെയ്തു. ഞങ്ങൾ വീഥികളിൽ കൂടി ഓടിച്ചുപോയി കിടക്കുന്ന നിലയിൽ, നിർവാണം പൂകുന്ന ബുദ്ധഭഗവാന്റെ അതിഭീമമായ മൂർത്തിയുള്ള ഒരമ്പലമാണ് ഞാനോർക്കുന്ന ഒരേ ഒരു വസ്തു....

അടുത്ത താവളം പെനാങ്ഗ് ആയിരുന്നു. മലയ ഉപദ്വീപിന്റെ ഉടലിൽ കടലിൽ നെടുകെയുള്ള വെറും ഒരു തുണ്ടുഭൂമിയാണത്. മലയക്കാരെല്ലാം മഹമ്മദരാണ്. പണ്ടുനാളുകളിൽ ഗൗനിക്കപ്പെട്ട കടൽക്കള്ളന്മാരായിരുന്നു. കച്ചവടക്കപ്പലുകൾക്ക് ഒരു തനി ഭീഷണി. എന്നാലിപ്പോൾ വട്ടംചുറ്റി വെടിവെയ്ക്കുന്ന പടുകൂറ്റൻ തോക്കുകളുള്ള ഇന്നത്തെ പടക്കപ്പലുകൾ മലയക്കാരെ കൂടുതൽ ശാന്തമായ തൊഴിലന്വേഷിക്കാൻ നിർബ്ബന്ധിച്ചിരിക്കയാണ്. പൈനാങ്ഗിൽനിന്ന് സിംഗപ്പൂരിലേയ്ക്കുള്ള വഴിയ്ക്ക് ഉന്നതപർവ്വതങ്ങളുൾപ്പെട്ട സുമാത്രയുടെ ലവദർശനങ്ങൾ കിട്ടി. കഴിഞ്ഞുപോയ നാളുകളിലെ കടൽക്കള്ളന്മാരുടെ സുപ്രിയാവാസങ്ങളെന്ന് പല സ്ഥലങ്ങളും കപ്പിത്താൻ കാണിച്ചുതരികയുമുണ്ടായി. സ്ട്രേറ്റ്സ് സെറ്റിൽമെന്റ്സിന്റെ തലസ്ഥാനമാണ് സിംഗപ്പൂർ. അവിടെ അത്യന്തമഹനീയമായ താലദ്രുമസഞ്ചയമുള്ള ഒരു മികച്ച സസ്യശാസ്ത്രവനമുണ്ട് യാത്രികതാലമെന്ന് വിളിക്കപ്പെടുന്ന, വിശറിപോലത്തെ സുന്ദരതാലം ഇവിടെ സമൃദ്ധമായി വളരുന്നു. കടപ്ലാവു സർവ്വത്ര കേളി കേട്ട മാൻഗോസ്റ്റീൻ, മദ്രാസിൽ മാങ്ങപോലെ, ഇവിടെ ധാരാളമാണ്. പക്ഷേ മാങ്ങ അതുല്യമത്രേ ഇവിടത്തെ ആളുകൾ മദ്രാസ്സുകാരുടെ പകുതി പോലു കറുത്തവരല്ല. മദ്ധ്യരേഖയോടു വളരെ അടുത്താ

ണെങ്കിലും സിംഗപ്പൂരിന് വിശിഷ്ടമായ ഒരു കാഴ്ചബംഗ്ലാവുണ്ട്.

അടുത്തത് ഹോങ്കോങ്. ചൈനയിലെത്തിക്കഴിഞ്ഞെന്നു തോന്നും. ചീന പ്രകൃതി അത്രയേറെ ബലപ്പെട്ടിരിക്കുന്നു. വേലയൊക്കെ, കച്ചവടമൊക്കെ, അവരുടെ കയ്യിലാണെന്ന് തോന്നുന്നു. ഹോങ്കോങ് യഥാർത്ഥചൈനയാണുതാനു. ആവിക്കപ്പൽ നങ്കൂരമിടുന്നതോടെ നൂറ് നൂറ് ചീനവള്ളങ്ങൾ നിങ്ങളെ ചൂഴ്ന്നാക്രമിക്കുന്നു. രണ്ടമരങ്ങളുള്ള ഈ വള്ളങ്ങൾ വാസ്തവത്തിൽ അസാധാരണമാണ്. വള്ളക്കാരൻ കുടുംബസമേതം വള്ളത്തിൽ താമസിക്കുന്നു. ഒട്ടുമിക്കപ്പോഴും ഭാര്യ അമരത്താണ്. ഒന്ന് ഇരുകൈകൊണ്ടും മറ്റത് ഒരു കാൽകൊണ്ടും പ്രയോഗിക്കുന്നു. തൊണ്ണൂറ് ശതമാനം പേരുടേയും പുറത്ത് ഒരു കുഞ്ഞിനെ കെട്ടിയിരിക്കുന്നതു കാണാം. കൊച്ചു ചീനന്റെ കൈകാലുകൾ സ്വതന്ത്രമായി വിട്ടിരിക്കും. കൊച്ചു ജോൺചീനൻ ബഹുശാന്തമായി തള്ളയുടെ പുറത്തു കിടന്നാടുന്ന കാഴ്ച വിചിത്രമത്രേ. അതേസമയം അവൾ ഒരിക്കൽ ഊക്കോടും ഊറ്റത്തോടും ഉറപ്പിക്കയോ ഒരിക്കൽ ഭാരിച്ച കേവുകൾ ഉന്തുകയോ, വള്ളത്തിൽനിന്ന് വള്ളത്തിലേയ്ക്ക് അദ്ഭുതവേഗത്തിൽ ചാടുകയോ ആവാം. വന്നുകയറുന്നതും ഇറങ്ങിപ്പോകുന്നതുമായ വള്ളങ്ങളുടെയും ആവിയോടങ്ങളുടേയും തിരക്ക് അത്രയ്ക്കുണ്ട്. കുഞ്ഞുജോൺ തന്റെ ചിന്നത്തലയും പന്നിവാലും ഒക്കെക്കൂടെ പൊടിയാകത്തക്ക അപകടത്തിലാണ് ഓരോ നിമിഷവും പെട്ടിരിക്കുന്നത്. പക്ഷേ അവന് പുല്ലുവിലപോലുമില്ല. ഈ തിരക്കിട്ട ജീവിതം അവന്നൊട്ടും ആകർഷകമായിതോന്നുന്നില്ല. ഭ്രാന്തുപിടിച്ച തിരക്കുള്ള തന്റെ അമ്മ കൂടെകൂടെ കൊടുക്കുന്ന ഒരു കഷ്ണം അരിയപ്പത്തിന്റെ വിശകലനവിദ്യ പഠിക്കുന്നതിൽ അവൻ ബഹുതൃപ്തനുമാണ്. ചീനക്കുട്ടി ഒരു തനി തത്ത്വശാസ്ത്രജ്ഞനാണ്. നിങ്ങളുടെ ഭാരതീയബാലന് നാലുകാലിൽ ഇഴയാൻ കഷ്ടിച്ചു കഴിയുന്ന പ്രായത്തിൽ അവൻ ശാന്തമായി പണിയെടുക്കാൻ പോകുന്നു. അവൻ ആവശ്യത്തിന്റെ തത്ത്വശാസ്ത്രം വളരെ നന്നായി പഠിച്ചിട്ടുണ്ട്. ചീനക്കാരനും ഭാരതീയനും സംരക്ഷിതശവതുല്യമായ നാഗരികതയുടെ നിലയിൽ ഇരുന്നിട്ടുള്ളതിന്റെ കാരണങ്ങളിലൊന്നു തങ്ങളുടെ അങ്ങേയറ്റത്തെ ദാരിദ്രമാണ് ഒരു സാധാരണ ഹിന്ദുവിനേയോ ചീനനേയോ സംബന്ധിച്ച് ദൈനന്ദിനാവശ്യം, മറ്റൊന്നും ചിന്തിക്കാൻ അനുവദിക്കാത്തത്ര ഭയാനകമാണ്.

ഹോങ്കോങ് അതിസുന്ദരമായ നഗരമാണ്. അതുണ്ടാക്കിയിരിക്കുന്നത് കുന്നുകളുടെ ചെരിവുകളിലാണ്. കൂടാതെ നഗരത്തെക്കാൾ ശീതളതരമായ കുന്നിന്മുകളുകളിലും കമ്പിക്കയറുകൊണ്ടും ആവിശ്ശക്തികൊണ്ടും വലിക്കപ്പെടുന്ന, ഏതാണ്ടു കുത്തനെയുള്ള ഒരു ട്രാംവേയുണ്ട് കുന്നിന്മുകളിലേയ്ക്ക്

ഞങ്ങൾ ഹോങ്കോങ്ങിൽ മൂന്നു നാൾ തങ്ങി. ഒരു നദിയുടെ എൺപതു നാഴിക മേലുള്ള ക്യാൻറൺനഗരം കാണാനും പോയി. ഏറ്റവും വലിയ കപ്പലുകൾക്കു കടന്നുപോകാൻമാത്രം വീതിയുള്ളതാണ് ആ നദി. ഹോങ്കോങ്ങിനും ക്യാൻറണുമിടയ്ക്ക് ചീനരുടെ വളരെ ആവിക്കപ്പലുകൾ പ്രവർത്തിക്കുന്നുണ്ട്. വൈകുന്നേരം ഇവയിലൊന്നിൽ കയറി പുലരാൻകാലത്തു ക്യാൻറണിലെത്തി. തിരക്കിന്റെയും ജീവിതത്തിന്റേയും എന്തൊരു രംഗം! എണ്ണമറ്റ വള്ളങ്ങളുണ്ട്. ഏതാണ്ട് ജലപ്പരപ്പിനെ മൂടുന്നു. കച്ചവടം നടത്തുന്നവ മാത്രമല്ല, പാർക്കാൻ വീടിനു പറ്റുന്ന നൂറുകണക്കിനു മറ്റുള്ളവയും. വളരെ നല്ലതും വലുതുമായ ഒരു മഹാസമൂഹം തന്നെയുണ്ട്. വാസ്തവത്തിൽ അവ വലിയ വീടുകളാണ്– രണ്ടോ മൂന്നോ നില പൊക്കം, ചുറ്റും വരാന്തകൾ, ഇടയ്ക്കു തെരുവുകൾ, ഒക്കെ പൊങ്ങിക്കിടക്കുന്നു.

ചീനസർക്കാർ വിദേശികൾക്കു കയറിക്കൂടാൻ കൊടുത്തിട്ടുള്ള ഒരു തുണ്ടു നിലത്തു ഞങ്ങളിറങ്ങി. ഞങ്ങളുടെ ചുറ്റും നദിയുടെ ഇരുവശത്തും, നാഴികനാഴികയായി കിടക്കുന്ന ആ വലിയ നഗരം –മനുഷ്യജീവികളുടെ ഒരു കൊടുംകാട്, തിക്കന്നു, തിരയുന്നു, അലതല്ലുന്നു, അലറുന്നു, ഈ ജനസംഖ്യയൊക്കെ ഈ പ്രവൃത്തിപരതയൊക്കെ, ഉണ്ടെങ്കിലും ഞാൻ കണ്ടിട്ടുള്ളതിൽവെച്ച് ഏറ്റവും വൃത്തികെട്ട പട്ടണമാണത്. ഒരു പട്ടണം വൃത്തികെട്ടതാണെന്ന് ഭാരതത്തിൽ പറയുന്ന അർത്ഥത്തിലല്ല, അക്കാര്യത്തിൽ, ഒരു പൊടി വൃത്തികേടുപോലും വെറുതെ കിടക്കാൻ ചീനക്കാർ അനുവദിക്കില്ല. എന്നാലതു ചീനക്കാരനെക്കൊണ്ടു തന്നെയാണ്. അവൻ ഒരു കാലത്തും കുളിക്കില്ലെന്നു വ്രതമെടുത്തിരിക്കയാണെന്നു തോന്നു! ഓരോ വീടും ഓരോ പീടികയാണ്. ആളുകൾ മുകളിലത്തെ നിലയിൽ മാത്രം പാർക്കുന്നു. കടന്നുപോകുമ്പോൾ ഇരുവശത്തുമുള്ള പീടികകളെ തൊട്ടു പോകുമാറു തെരുവുകൾ തുലോം ഇടുങ്ങിയതാണ്. പതിപ്പത്തടിക്ക് ഒരിറച്ചിക്കട കാണാം. പൂച്ചയുടേയും പട്ടിയുടേയും പോലും ഇറച്ചി വിൽക്കുന്ന കടകളുണ്ട്. സ്വഭാവികമായി അത്യന്തദരിദ്രരായ ചീനക്കാർമാത്രമേ പട്ടിയേയോ പൂച്ചയേയോ തിന്നൂ.

ചീനമഹതിയെ ഒരിക്കലും കാണാൽ കിട്ടില്ല ഉത്തരഭാരതത്തിലെ ഹിന്ദുക്കളുടെയത്ര നിഷ്കൃഷ്ടമായ അന്തഃപുരം അവർക്കുണ്ട്. തൊഴിലാളി വർഗ്ഗത്തിന്റെ സ്ത്രീകളെ മാത്രമേ കാണാനാവൂ. ഇവരുടെയിടയിൽത്തന്നെ നിങ്ങളുടെ ഏറ്റവും ഇളയ കുഞ്ഞിന്റെ ചുവടുകളെക്കാൾ ചെറിയ ചുവടുകളോടുകൂടിയ ഒരു സ്ത്രീയെ വല്ലപ്പോഴും കാണാം. അവർ നടക്കുകയാണെന്നല്ല. മുടന്തുകയാണെന്നേ സ്വഭാവികമായി പറഞ്ഞുകൂടു.

ഞാൻ പല ചീനക്ഷേത്രങ്ങൾ കാണാൻ പോയി. ക്യാന്റണിലെ ഏറ്റവും വലിയത് ഒന്നാമത്തെ ബൗദ്ധചക്രവർത്തിയുടേയും ബുദ്ധമതത്തിലെ ഒന്നാമത്തെ അഞ്ഞൂറു ശിഷ്യരുടേയും സ്മരണയ്ക്കായി സമർപ്പിക്കപ്പെട്ടതാണ്. കേന്ദ്രമൂർത്തി ബുദ്ധൻതന്നെ. അവിടുത്തെ തൊട്ടുതാഴെ ചക്രവർത്തി, ഇരുവശത്തും നിരന്നു ശിഷ്യരുടെ പ്രതിമകളും-എല്ലാം മനോഹരമായി മരത്തിൽ കൊത്തിയിരിക്കുന്നു.

ക്യാന്റണിൽനിന്ന് ഹോങ്കോങിലേയ്ക്കു മടങ്ങി. അവിടെ നിന്ന് ജപ്പാനിലേക്കും. ഞങ്ങൾ തൊട്ട ആദ്യത്തെ തുറമുഖം നാഗസാകിയാണ്. കുറച്ചു മണിക്കൂർ നേരത്തെയ്ക്കു ഞങ്ങൾ കരയ്ക്കിറങ്ങി പട്ടണത്തിൽകൂടി ഓടിച്ചുപോയി. എന്തൊരു വ്യത്യാസം! ജപ്പാൻകാർ ലോകത്തിലേക്ക് ഏറ്റവും ശുചിയായ ജനമാണ്. ഒക്കെ വൃത്തിയും വെടുപ്പും. അവരുടെ തെരുവുകൾ ഒട്ടുമിക്കതും വിശാലവും ഋജുവും ക്രമപ്രകാരം പടുത്തതുമാണ്. അവരുടെ ചെറുവീടുകൾ പഞ്ജരതുല്യമാണ്. അവരുടെ ദേവദാരുസമാവൃതങ്ങളും നിത്യഹരിതങ്ങളുമായ കൊച്ചുകുന്നുകളാണ്. മിക്ക നഗരത്തിന്റെയും ഗ്രാമത്തിന്റെയും പശ്ചാത്തലം. ഹ്രസ്വകായന്മാരും സുന്ദരവർണ്ണന്മാരും വിശേഷവേഷന്മാരുമായ ജപ്പാൻകാർ, അവരുടെ ചേഷ്ടകൾ അഭിരുചികൾ, ആംഗ്യങ്ങൾ ഒക്കെ വിചിത്രമത്രേ ജപ്പാൻ വിചിത്രതയുടെ നാടാണ്! ഒട്ടുമിക്ക വീടിനും പിന്നിൽ ഒരുദ്യാനമുണ്ട്. ചെറുചെടികളും പുൽത്തടങ്ങളും, ക്ഷുദ്രകൃത്രിമജലങ്ങളും, കൊച്ചുകൽപാലങ്ങളും ചേർന്ന് ജപ്പാൻമോടിയിൽ സുരുചിരമായി വിന്യസ്തമാണ്.

നാഗസകിയിൽനിന്നു കോബിലേയ്ക്ക് ഇവിടെ ഞാൻ ആവിക്കപ്പൽ വെടിഞ്ഞ് യോക്കൊഹാമിലേയ്ക്കു കരവഴി കൈക്കൊണ്ടു. ജപ്പാന്റെ അകം കാണാനുദ്ദേശിച്ച്.

അകത്തു മൂന്നു മഹാനഗരങ്ങൾ കണ്ടു-ഒസാകാ ഒരു വലിയ വ്യവസായികനഗരം കിയോട്ടോ മുമ്പത്തെ തലസ്ഥാനം പിന്നെ ടാക്യോ, ഇപ്പോഴത്തെ തലസ്ഥാനം. ടോക്യോ കൽക്കത്തയുടെ ഏതാണ്ടിരട്ടി വലുതാണ്. ഏതാണ്ടിരട്ടി ജനസംഖ്യയുമുണ്ട്.

പാസ്പോർട്ടില്ലാതെ ഒരു വിദേശിയേയും അകത്തു യാത്രചെയ്യുവാൻ അനുവദിക്കുന്നില്ല.

വർത്തമാനകാലത്തെ ആവശ്യത്തിലേയ്ക്കു ജപ്പാൻകാർ ഇപ്പോൾ സ്വയം സംപ്രബുദ്ധരാണെന്നു തോന്നുന്നു. അവർക്കിപ്പോൾ സുസംഘടിതവും പീരങ്കികൊണ്ട് സജ്ജവുമായ ഒരു സൈന്യമുണ്ട്. ആ പീരങ്കിതന്നെ അവരുടെ

ഉദ്യോഗസ്ഥരിലൊരുവൻ കണ്ടുപിടിച്ചതും അദ്വിതീയമെന്നു ചൊല്ലേണ്ടതു മാണ്. പിന്നെ അവർ നാവികസേനയെ അനവരതം വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നു. ഒരു ജപ്പാൻ എഞ്ചിനീയർ തുരന്ന, ഏതാണ്ടൊരു നാഴിക നീളമുള്ള, ഒരു തുരങ്കം ഞാൻ കണ്ടു.

തീപ്പെട്ടി വ്യവസായശാലകൾ കാണേണ്ട കാഴ്ചതന്നെ, അവർ തങ്ങൾക്ക് വേണ്ടതൊക്കെ തങ്ങളുടെതന്നെ നാട്ടിലുണ്ടാക്കാൻ ദൃഢനിശ്ചയം ചെയ്തവരാണ്. ചീനയ്ക്കും ജപ്പാനുമിടയ്ക്ക് പ്രവർത്തിക്കുന്ന ഒരണി ജാപ്പ് ആവിക്കപ്പലുകളുണ്ട്. അത് അടുത്തുതന്നെ ബോംബെയ്ക്കും യോക്കൊഹാമയ്ക്കുമിടയ്ക്ക് ഓടാൻ ഉദ്ദേശിക്കുന്നു.

ഞാൻ വളരെയധികം അമ്പലങ്ങൾ കണ്ടു. ഓരോ അമ്പലത്തിലുമുണ്ട് പ്രാചീനബംഗാളിലിപിയിൽ എഴുതിയിട്ടുള്ള ചില സംസ്കൃതമന്ത്രങ്ങൾ. പുരോഹിതന്മാരിൽ കുറുച്ചുപേർക്കേ സംസ്കൃതമറിയാവൂ. എങ്കിലും അവർ ഒരു ബുദ്ധിയുള്ള വിഭാഗമാണ്. ആധുനിക പുരോഗമനഭ്രാന്ത് പൗരോഹിത്യത്തിലും തുളച്ചു കടന്നിരിക്കുന്നു. ജാപ്പുകളെപ്പറ്റി എന്റെ മനസ്സിലുള്ളത് ഒരു ചെറുകത്തിലെഴുതാൻ കഴിയുകയില്ല. ഒന്നുണ്ട്. നമ്മുടെ ചെറുപ്പക്കാർ ധാരാളം പേർ, ഓരോ കൊല്ലവും ജപ്പാനും ചൈനയും സന്ദർശിക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. ജപ്പാൻകാരന് വിശേഷിച്ചും ഭാരതം, ഇന്നും, ഉന്നതവും നല്ലതുമായ എല്ലാത്തിന്റേയും സ്വപ്നഭൂമിയാണ്. എന്നാൽ നിങ്ങളോ, എന്താണ് നിങ്ങൾ?......ആയുഷ്കാലം മുഴുവൻ അസംബന്ധം പുലമ്പുന്ന വിടുവായന്മാർ, എന്താണ് നിങ്ങൾ? വരുവിൻ ഈ ജനങ്ങളെ കാണുവിൻ, എന്നിട്ട് പോയി നാണിച്ചു മുഖം മറയ്ക്കുവിൻ. മൂഢബുദ്ധികളുടെ ഒരു വംശം, പുറത്തുവന്നാൽ നിങ്ങൾക്ക് ജാതിപോയി. കല്ലിച്ച മൂഢവിശ്വാസങ്ങളുടെ എക്കാലവും പെരുകിവരുന്നഭാരവും തലയിലായി. ഈ നൂറ്റാണ്ടുകളത്രയും കുത്തിയിരിക്കുന്നു. ഈ ഭക്ഷ്യത്തിന്റെയോ ആ ഭക്ഷ്യത്തിന്റെയോ സ്പൃശ്യതയേയോ അസ്പൃശ്യതയേയോപറ്റി ചർച്ച ചെയ്യുന്നതിൽ സ്വന്തം ഊർജ്ജം മുഴുവൻ നൂറ്റാണ്ടുകളായി ചെലവുചെയ്യുന്നു. യുഗങ്ങളിലെ നിരന്തരസാമൂഹ്യനിപീഡനംകൊണ്ട് തങ്ങളിൽനിന്ന് മനുഷ്യത്വം മുഴുവൻ മെതിച്ചു പുറം തള്ളപ്പെട്ടവർ–എന്താണ് നിങ്ങൾ? നിങ്ങൾ ഇപ്പോഴെന്താണ് ചെയ്യുന്നതും? കടൽത്തീരങ്ങളിൽ കയ്യിലൊരു പുസ്തകവുമായി, യൂറോപ്യൻ മസ്തിഷ്കകൃതികളുടെ അജീർണ്ണങ്ങളായ അസംബന്ധശകലങ്ങൾ ആവർത്തിച്ചുകൊണ്ടും മുപ്പതുറുപ്പികയുടെ ക്ലർക്കുപണി കിട്ടുന്നതിൽ അഥവാ ഒരു വക്കീൽ – യുവഭാരതത്തിന്റെ അഭിഭാഷകകോടി – ആകുന്നതിൽ ആത്മാവാകെ ആവിഷ്ടമാക്കിയും ഉലാത്തുന്നു.– ഓരോ വിദ്യാർത്ഥിയുടേയും കാൽച്ചോട്ടിൽ കൊക്കിരിച്ചും അപ്പം ചോദിക്കുന്ന ഒരു പറ്റം പട്ടിണികുഞ്ഞു

ങ്ങളും! കടലിൽ വേണ്ടത്ര വെള്ളമില്ലേ നിങ്ങളെ-പുസ്തകവും ഗൗണും യൂണിവേഴ്സിറ്റി ഡിപ്ലോമയുമൊക്കെക്കൂടെ - മുക്കിക്കളയാൽ?

വരുവിൻ ആണുങ്ങളാകുവിൻ! എന്നും പുരോഗതിക്കെതിരായ പുരോഹിതന്മാരെ ചവുട്ടിപ്പുറത്താക്കുവിൻ, അവരൊരിക്കലും നന്നാവില്ല, അവരുടെ ഹൃദയം ഒരിക്കലും വലുതാവില്ല. അതുകൊണ്ട് നൂറ്റാണ്ടുകളിലെ മൂഢവിശ്വാസത്തിന്റെയും നിപീഡനത്തിന്റെയും സന്തതികളാണവർ. ഒന്നാമതായി പുരോഹിതതന്ത്രത്തെ പിഴുതുതള്ളുക. വരുവിൻ, ആണുങ്ങളാകുവിൻ! നിങ്ങളുടെ ഇടുങ്ങിയ മാളങ്ങളിൽനിന്നു പുറത്തുവന്ന് വിദേശദർശനമൊന്നു നേടുവിൻ. ജനതകൾ അണിനിടന്നേറുന്നത് എങ്ങനെയെന്ന് കാണുവിൻ. നിങ്ങൾ മനുഷ്യനെ സ്നേഹിക്കുന്നുണ്ടോ? നിങ്ങൾ നിങ്ങളുടെ നാടിനെ സ്നേഹിക്കുന്നുണ്ടോ? എങ്കിൽ വരുവിൻ, ഉച്ചതരവും മഹത്തരവുമായ സംഗതികൾക്കുവേണ്ടി നമുക്ക് പാടുപെടാം. പിന്നോട്ട് നോക്കരുത്. അരുത്, ഏറ്റവും അരുമപ്പെട്ടവരും അടുത്തവരും കരയുന്നതു കണ്ടാൽപ്പോലും അരുത്. പിന്നോട്ടു നോക്കരുത്, മറിച്ച് മുന്നോട്ട്!

ഭാരതത്തിന് തന്റേടമുള്ള ആയിരം പുരുഷന്മാരുടെയെങ്കിലും -പുരുഷന്മാരുടെ ഗൗനിക്കുക, മൃഗങ്ങളുടെയല്ല-യജ്ഞം ആവശ്യമുണ്ട്. നിങ്ങളുടെ കല്ലിച്ച നാഗരികതയെ ഉടയ്ക്കാൻ ഭഗവാൻ കൊണ്ടുവന്നു തന്ന ഉപകരണമാണ് ഇംഗ്ലീഷ് ഭരണം. ഇംഗ്ലീഷുകാർക്ക് ഒരു ചുവടു കൊടുക്കാൻ സഹായിച്ച ആദ്യത്തെ ആളുകളെ മദ്രാസ് നൽകുകയും ചെയ്തു. ഇനി എത്രആളുകളെ, നിസ്സ്വാർത്ഥരും ആർദ്രഹൃദയരുമായ എത്ര ആളുകളെ കൊടുക്കുവാൻ മദ്രാസ് ഇപ്പോൾ തയ്യാറാണ്, ഒരു നവവസ്തുസ്ഥിതി-പാവങ്ങളോട് സഹതാപം-അവരുടെ വിശക്കും വായ്ക്ക് അപ്പവും ജനത്തിനൊട്ടാകെ പ്രകാശവും സംപ്രവൃത്തമാക്കുന്നതിന് ജീവിതത്തിലേയ്ക്കും മരണത്തിലേയ്ക്കും പ്രയത്നിക്കാൻ, നിങ്ങളുടെ പൂർവ്വപിതാക്കളുടെ നിപീഡനംകൊണ്ട് മൃഗതലത്തിലേയ്ക്ക് കൊണ്ടുവരപ്പെട്ടവരെ മനുഷ്യരാക്കുന്നതിന് മരണംവരേയും പ്രയത്നിക്കാൻ?

നിങ്ങളുടെ വിവേകാനന്ദൻ

പുനശ്ച. ശാന്തവും നിശ്ശബ്ദവും സ്ഥായിയുമായ പ്രവൃത്തി ഒരു വൃത്താന്തപത്രപ്പിത്തലാട്ടവും വേണ്ട, ഒരു പേരുണ്ടാക്കലും വേണ്ട- നിങ്ങളെപ്പോഴും ഓർത്തുകൊള്ളണം.

ബ്രീസിമെഡോസ്, മെറ്റ് കാഫ് മാസ്സ്
20 ആഗസ്റ്റ് 1893

പ്രിയ അളസിംഗ,

നിങ്ങളുടെ കത്ത് ഇന്നലെ കിട്ടി. ജപ്പാനിൽനിന്നുള്ള എന്റെ കത്ത് പക്ഷേ നിങ്ങൾക്കിപ്പോഴേയ്ക്കു കിട്ടിയിരിയ്ക്കാം. ജപ്പാനിൽ നിന്ന് ഞാൻ വാൻകൗവറിലെത്തി. വഴി ഉത്തരശാന്തസമുദ്രത്തിലൂടെ, വല്ലാത്ത തണുപ്പായിരുന്നു. ഉഷ്ണവസ്ത്രങ്ങളുടെ അഭാവംകൊണ്ട് ഞാൻ നന്നെ കഷ്ടപ്പെടുകയും ചെയ്തു. ഏതായാലും എങ്ങനെയെങ്കിലും വാൻകൗവറിലെത്തി, അവിടെ നിന്ന് കൈനഡയിലൂടെ ചിക്കാഗോവിലേയ്ക്കും പോയി. ഏതാണ്ടു പന്ത്രണ്ടു ദിവസം ഞാൻ ചിക്കാഗോവിൽ പാർത്തു. ഒട്ടുമിക്ക ദിനസവും മേളയ്ക്കു പോയിരുന്നു. അതൊരു ഭയങ്കര ഏർപ്പാടാണ്. അതൊന്നു കാണുവാൻ പത്തു ദിവസമെങ്കിലും വേണം. വരദറാവു എന്നെ ഒരു സ്ത്രീയുമായി പരിചയപ്പെടുത്തിയല്ലോ. അവരും അവരുടെ ഭർത്താവും ചിക്കാഗോവിലെ അത്യുന്നത സമുദായത്തിൽപ്പെട്ടവരാണ്. അവർ എന്നോടു വളരെ കനിവുള്ളവരുമായിരുന്നു. ഞാൻ ചിക്കാഗോവിൽ നിന്നു വിടവാങ്ങി ബോസ്റ്റണിൽ വന്നു. മി. ലാലുഭായി ബോസ്റ്റൺവരെ എന്റെ കൂടെ ഉണ്ടായിരുന്നു. അദ്ദേഹം എന്നോട് അതീവ ദയാലുവായിരുന്നു.

ഇവിടുത്തെ ജീവിതം വളരെ ചെലവുള്ളതാണ്. നിങ്ങളെനിക്ക് 170 പവൻ നോട്ടായിട്ടും 9 പവൻ നാണ്യമായിട്ടും തന്നത് ഓർക്കുന്നുണ്ടല്ലോ. അതാകെ 130 പവനായി ചുരുങ്ങിയിരിക്കുന്നു! ശരാശരി ദിവസേന ഒരു പവൻ എനിക്കു ചെലവുണ്ട്. ഒരു ചുരുട്ടിനു നമ്മുടെ പണപ്രകാരം എട്ടണയാണ് വില. അമേരിക്കർ അത്ര വളരെ ധനികരാകയാൽ വെള്ളംപോലെ പണം ചെലവാക്കുന്നു. സകലസാധനങ്ങളുടേയും വില നിർബന്ധനിയമപ്രകാരം അത്ര ഉയർത്തി നിർത്തുന്നതിനാൽ ഭൂമിയിൽ ഒരു ജനതയ്ക്കും അവരോടടുത്തുകൂടാ. ഓരോ സാധാരണകൂലിക്കാരനും ദിവസം ഒമ്പതോ പത്തോ ഉറുപ്പിക നേടുന്നു. അതു ചെലവിടുകയും ചെയ്യുന്നു. പുറപ്പെടും മുമ്പ് നമുക്കുണ്ടായിരുന്ന മനോഹര മനോരാജ്യങ്ങളെല്ലാം തകർന്നുപോയിരിക്കുന്നു. എനിക്കിപ്പോൾ അസാധ്യങ്ങളോടു അടരാടേണ്ടിവന്നിരിക്കുന്നു. ഒരു നൂറു വട്ടം എനിക്കുതോന്നി, ഈ നാടുവിട്ട് ഭാരതത്തിലേയ്ക്ക് മടങ്ങിപ്പോരാൻ. പക്ഷേ ഞാൻ ഉറച്ചിരിക്കുന്നു: ഇതിൽ ഞാൻ ഈശ്വരന്റെ ഇച്ഛ കാണുന്നു. ഒരു മാർഗ്ഗവും തെളിഞ്ഞുകാണുന്നില്ല. എന്നാൽ അവിടുന്ന് സർവ്വജ്ഞനാണല്ലൊ, ഞാൻ പതറുന്നില്ല. ജീവിതത്തിലും മരണത്തിലും ഞാൻ ഉറച്ചുനിൽക്കുന്നു.

ഇപ്പോഴിതാ ബോസ്റ്റന്നടുത്ത് ഒരു ഗ്രാമത്തിൽ ഞാൻ ഒരു വൃദ്ധമഹതി

യുടെ അതിഥിയായി താമസിക്കുന്നു. യാദൃച്ഛികമായി റെയിൽവേസ്റ്റേഷ നിൽവെച്ച് ഞാനവരുടെ പരിചയം നേടി, ഇങ്ങുപോന്ന് അവരുടെകൂടെ താമ സിക്കുവാൻ അവരെന്നെ ക്ഷണിക്കുകയും ചെയ്തു. അവരോടുകൂടി താമ സിക്കുന്നതിൽ എനിക്കൊരു മെച്ചമുണ്ട്. ദിവസംപ്രതി ഒരു പവൻ ചെലവു ലാഭിക്കാം. അവർക്കുമുണ്ട് ഒരു മെച്ചം. തന്റെ സ്നേഹിതരെ ഇവിടേയ്ക്കു ക്ഷണിച്ച് ഭാരതത്തിൽ നിന്നൊരു അപൂർവ്വവസ്തുവെ അവർക്കു കാണിച്ചു കൊടുക്കാം! ഇതെല്ലാം സഹിക്കതന്നെ വേണം. പട്ടിണി, തണുപ്പ്, എന്റെ അസാധാരണവേഷം മൂലം തെരുവുകളിലുള്ള കൂക്കുവിളി– ഇവയോടെല്ലാ മാണ് എനിക്കു പടവെട്ടേണ്ടത്. പക്ഷേ എന്റെ പ്രിയപ്പെട്ട കുട്ടി ഒരു വലിയ കാര്യവും കഠിനപ്രയത്നം കൂടാതെ ഒരിക്കലും സാധിച്ചിട്ടില്ല.

.........പിന്നെ ഓർക്കൂ, ഇതു ക്രിസ്ത്യരുടെ നാടാണ്, അതല്ലാതെ വേറെ ഏതു പ്രഭാവവും ഇവിടെ ഏതാണ്ടു പൂജ്യമാണ്. ലോകത്തിലെ ഏതു പക്ഷ ങ്ങളുടേയും ശത്രുതയെ ഞാൻ തരിമ്പും വകവെയ്ക്കുന്നില്ല. ഞാനിവിടെ മേരീപുത്രന്റെ മക്കളുടെ നാട്ടിലാണ്. യേശുഭഗവാൻ എന്നെ സഹായിക്കയും ചെയ്യും. ഹിന്ദുമതത്തിന്റെ വിശാലവീക്ഷണങ്ങളേയും നസ്രേത്തിലെ പ്രവാ ചകനോട് എനിക്കുള്ള പ്രേമത്തേയും അവർ തുലോം ഇഷ്ടപ്പെടുന്നു. ഗലീ ലിയിലെ ആ മഹാപുരുഷന്നെതിരെ ഞാനൊന്നും പറയുന്നില്ലെന്നു ഞാന വരെ ധരിപ്പിക്കുന്നു. യേശുഭഗവാനോടൊപ്പം ഭാരതത്തിലെ മഹാപുരുഷന്മാ രെയും ഉൾക്കൊള്ളാനേ ഞാൻ ക്രൈസ്തവരോടു പറയുന്നുള്ളൂ. അതിനെ അവർ വിലവെയ്ക്കുകയും ചെയ്യുന്നു.

ശീതകാലം അടുത്തുവരുന്നു. എല്ലാത്തരം ഉഷ്ണവസ്ത്രങ്ങളും സമ്പാ ദിക്കേണ്ടിയിരിക്കുന്നു. തദ്ദേശീയരെക്കാളും ഉഷ്ണവസ്ത്രങ്ങൾ വേണം നമുക്ക്. സൂക്ഷിച്ചു നോക്കൂ. എന്റെ കുഞ്ഞേ, ധൈര്യം കൈക്കൊള്ളൂ. ഭാര തത്തിൽ വലിയ കാര്യങ്ങൾ ചെയ്വാൻ ഭഗവാനാൽ ആദിഷ്ടരാണ് നാം. ശ്രദ്ധാലുക്കളാകൂ. നാം നേടും. ദരിദ്രരും വിനിന്ദിതരും, യഥാർത്ഥത്തിൽ സഹ തപിക്കുന്നവരുമായ നമ്മൾ....

ചിക്കാഗോവിൽ ഈയിടെ ഒരു ദിവസം രസകരമായ സംഗതിയുണ്ടായി. കപ്പൂർത്തലരാജാവ് ഇവിടെ ഉണ്ടായിരുന്നു. ചിക്കാഗോസമുദായത്തിന്റെ ചില വിഭാഗം അദ്ദേഹത്തെ അങ്ങു വലുതാക്കുകയായിരുന്നു. മേളസ്ഥലത്ത് ഞാന ദ്ദേഹത്തെ ഒരിക്കൽ കണ്ടുമുട്ടി. ഒരു പാവപ്പെട്ട ഫക്കീറിനോടു സംസാരി ക്കാൻ അദ്ദേഹത്തിന്റെ പൊങ്ങച്ചം അദ്ദേഹത്തെ സമ്മതിച്ചില്ല. മേളയിൽ നഖചിത്രങ്ങൾ വിറ്റുകൊണ്ടിരുന്ന ദോത്തിയുടുത് അസ്ഥിരബുദ്ധിയായ ഒരു മഹാരാഷ്ട്രാബ്രാഹ്മണനുണ്ടായിരുന്നു. ഈ വിദ്വാൻ രാജാവിന്നെതിരായി

എല്ലാത്തരം സംഗതികളും റിപ്പോർട്ടമാരോടു പറഞ്ഞു–അയാൾ ഒരു താഴ്ന്ന ജാതിക്കാരനാണെന്നും ആ രാജാക്കന്മാർ അടിമകളല്ലാതെ ഒന്നുമല്ലെന്നും. സാധാരണമായി അവർ ചരിത്രരഹിത ജീവിതം നയിക്കുന്നവരാണെന്നും മറ്റും പറഞ്ഞുകേൾപ്പിച്ചു. ഈ സത്യസന്ധനായ (?) പത്രാധിപന്മാർ – അമേരിക്ക അവർക്കു പേരുകേട്ടതാണ്– ഈ ബാലന്റെ കഥകൾക്ക് അല്പം വില കൽപിക്കണമെന്നും നിശ്ചയിച്ചു. എന്നിട്ട് അവർ അടുത്ത ദിവസം ഭാരതത്തിൽ നിന്നുള്ള മഹാത്മാവിനെക്കുറിച്ച് തങ്ങളുടെ പത്രങ്ങളിൽ വലിയ പംക്തികൾ എഴുതി–ഉദ്ദേശിച്ചത് എന്നെയാണ്. എന്നെ വാനോളം വാഴ്ത്തി. ഞാൻ സ്വപ്നം കാണാത്ത പലതും എന്റെ തലയിൽവെച്ചു കെട്ടി. മഹാരാഷ്ട്ര ബ്രാഹ്മണൻ കപ്പൂർത്തലരാജാവിനെക്കുറിച്ചു ചെയ്ത എല്ലാ നിരൂപങ്ങളും എന്നിലാരോപിക്കുകയും ചെയ്തു. അതത്ര കടുത്ത ഒരു തിരസ്കാരമായിരുന്നതിനാൽ ചിക്കാഗോസമുദായം രാജാവിനെ അതിവേഗത്തിൽ പുറം തള്ളി....ഈ പത്രാധിപന്മാർ എന്റെ നാട്ടുകാരനെ തരം താഴ്ത്തുന്നതിന് എന്നെക്കൊണ്ട് മുതലെടുത്തു. എന്തായാലും ഇന്നാട്ടിൽ ധനമാനങ്ങളെക്കാൾ ബുദ്ധിക്കാണ് പ്രാധാന്യം എന്നാണ് ഇതു കാണിക്കുന്നത്.

ഇന്നലെ മിസിസ് ജോൺസൺ, സ്ത്രീകൾക്കുള്ള ജയിലിന്റെ അധ്യക്ഷ. ഇവിടെയുണ്ടായിരുന്നു. അവരതിനെ ഇവിടെ ദുർഗുണപരിഹാരകേന്ദ്രമെന്നല്ലാതെ ജയിലെന്നു പറയുന്നില്ല. ഞാൻ അമേരിക്കയിൽ കണ്ടിട്ടുള്ള മഹത്തായ ഒന്നാണത്. എങ്ങനെ അവിടെ പാർക്കുന്നവരോടു കരുണയോടെ പെരുമാറുന്നു! എങ്ങനെ അവർ സംശോധിതരായി സമുദായത്തിനു പ്രയോജനമുള്ളവരായി മടക്കി അയയ്ക്കപ്പെടുന്നു! എത്ര മഹനീയം, എത്ര മനോഹരം, നിങ്ങൾ കാണുകതന്നെ വേണം വിശ്വസിക്കാൻ! അഹോ! ഭാരതത്തിൽ പാവങ്ങളെ, താണവരെക്കുറിച്ച് നമ്മൾ ചിന്തിക്കുന്നതോർത്ത് എന്റെ ഹൃദയം എത്ര വേദനിച്ചു. അവർക്കൊരവസരമില്ല. ഒരു രക്ഷയുമില്ല. ഒരു വഴിയില്ല പിടിച്ചുകയറാൻ. ഭാരതത്തിൽ പാവങ്ങൾക്ക്, താണവർക്ക്, പാപികൾക്ക്, സ്നേഹിതരില്ല. സഹായമില്ല–അവരെങ്ങനേയും ശ്രമിക്കട്ടെ. അവർക്കുയരാനാവില്ല. അവർ ഓരോദിവസവും ആണ്ടുപോകയാണ്. താഴോട്ടു താഴോട്ട്, ഒരു ക്രൂരസമുദായത്തിൽനിന്നു ചൊരിയുന്ന അടികൾ അവരേൽക്കുന്നു. അടികൾ എവിടെനിന്നു വരുന്നു എന്നറിയുന്നുമില്ല. തങ്ങളും മനുഷ്യരാണെന്നത് അവർ മറന്നിരിക്കുന്നു. എന്നിട്ടും ഫലമോ, അടിമത്തം. വിചാരശീലരായ ആളുകൾ കഴിഞ്ഞ കുറച്ചു കൊല്ലങ്ങൾക്കകം അതുകണ്ടിട്ടുണ്ട്. പക്ഷേ ദൗർഭാഗ്യവശാൽ അവരതു ഹിന്ദുധർമ്മത്തിന്റെ പിടലിക്കു വെച്ചു. അവരെസ്സംബന്ധിച്ചിടത്തോളം മെച്ചപ്പെടുവാനുള്ള ഒറ്റവഴി ഈ ലോകോത്തരമായ മഹാമതത്തെ തകർക്കുകയാണ്. എന്റെ സ്നേഹിതാ, ഞാൻ പറയുന്നതു

കേൾക്കൂ. ആ രഹസ്യം ഭഗവത്കൃപകൊണ്ട് ഞാൻ കണ്ടുപിടിച്ചിട്ടുണ്ട്. മതത്തിനല്ല കുറ്റം. നേരേമറിച്ച് നിങ്ങളുടെ മതം പഠിപ്പിക്കുന്നു. സർവ്വഭൂതങ്ങളും ബഹുഗണിതമായ നിങ്ങളുടേതന്നെ ആത്മാവാണെന്ന്. എന്നാൽ പ്രയോഗികവിനിയോഗരാഹിത്യം, സഹതാപരാഹിത്യം ഹൃദയരാഹിത്യം-അതാണ് കുറ്റം. ഭഗവാൻ നിങ്ങളുടെ അടുക്കൽ ഒരിക്കൽക്കൂടി വന്നു. ബുദ്ധനായിട്ട്. എങ്ങനെ സഹതപിക്കണം, എങ്ങനെ പാവങ്ങളോടും ദുഃഖിതരോടും പാപികളോടും അനുകമ്പയുള്ളവരാകണം എന്നു പഠിപ്പിക്കുകയും ചെയ്തു. പക്ഷേ നിങ്ങൾ അവിടത്തെ കേട്ടില്ല. കപടധർമ്മങ്ങൾകൊണ്ട് അസുരന്മാരുടെ ബുദ്ധിയെ മോഹിപ്പിക്കാനാണ് ഭഗവാൻ ഇവിടെ വന്നതെന്ന ഭയങ്കര കഥ നിങ്ങളുടെ പുരോഹിതന്മാർ കെട്ടിച്ചമച്ചു. സത്യം തന്നെ, പക്ഷേ നമ്മളാണ് ആ ആസുരന്മാർ, വിശ്വസിച്ചവരല്ല. ഭഗവൻ യേശുവെ ജൂതന്മാർ തിരസ്ക്കരിക്കയും  അവർ അന്നുതൊട്ടു വീടില്ലാത്തെണ്ടികളായി, സർവ്വജനനിപീഡിതരായിലോകമൊട്ടുക്കലയുകയും  ചെയ്യുന്നതുപോലതന്നെ. അതുപോലെ നിങ്ങളും, നിങ്ങളുടെ മേൽ ഭരിക്കുന്നതു കൊള്ളാമെന്നു വിചാരിക്കുന്ന ഏതു ജനതയ്ക്കും ബദ്ധദാസന്മാരത്രേ. ഹാ, നിപീഡകരേ! നിങ്ങളറിയുന്നില്ല, ഒരു വശം നിപീഡവും മറുവശം അടിമത്തവുമാണെന്ന്. അടിമയും നിപീഡകനും സദൃശാർത്ഥകങ്ങളാണ്.

ബാലാജിയും ജി.ജി.യും ഓർക്കുന്നുണ്ടാകാം, പുതുശ്ശേരിയിൽ വെച്ച് ഒരു സായാഹ്നത്തിൽ ഒരു പണ്ഡിതനുമായി കടൽയാത്രയെക്കുറിച്ച് ഞങ്ങൾ ചർച്ച ചെയ്തത്. ഞാനോ എക്കാലവും ഓർക്കും. അയാളുടെ മൃഗീയമായ ആംഗ്യങ്ങളും അയാളുടെ കദാപി ന (ഒരിക്കലും പാടില്ല) യും! ഭാരതം ലോകത്തിന്റെ നന്നെച്ചെറിയ ഒരു ഭാഗമാണെന്നും, ഭാരതത്തിന്റെ മനോഹരമായ മണ്ണിലിഴഞ്ഞ് അന്യോന്യം. അടിച്ചമർത്താൻ ശ്രമിക്കുന്ന മുപ്പതുകോടി മണ്ണെരകളെ ലോകം മുഴുവൻ പുച്ഛിച്ചു പരിഹസിക്കുകയാണെന്നും അവരറിയുന്നില്ല. ഈ വസ്തുസ്ഥിതിയെ മാറ്റിയേ ഒക്കൂ. മതത്തെ നശിപ്പിച്ചിട്ടല്ല. മറിച്ച് ഹിന്ദുമതത്തിൽ മഹത്തായ ഉപദേശങ്ങളെ അനുസരിച്ചിട്ടും, അതോടുകൂടി ഹിന്ദുമതത്തിന്റെ സ്വഭാവികവികാസമായ ബുദ്ധമതം ഉപദേശിക്കുന്ന അദ്ഭുതവഹമായ സഹാനുഭൂതിയെ യോജിപ്പിച്ചിട്ടും.

ഒരു നൂറായിരം പുരുഷന്മാരും സ്ത്രീകളും പവിത്രതയുടെ ഉത്സാഹം കൊണ്ടു ഉത്തേജിതരായി, ഭഗവാനിലുള്ള നിത്യശ്രദ്ധകൊണ്ടു ബലിഷ്ഠരായി, പാവങ്ങളോടും പതിതരോടും ചവിട്ടിമെതിക്കപ്പെട്ടവരോടുമുള്ള സഹതാപംകൊണ്ടു സിംഹവിക്രമമുറ്റ കരുത്തോടുകൂടി മോക്ഷത്തിന്റെ സുവിശേഷം ഘോഷണം ചെയ്തുകൊണ്ടു നെടുകെയും കുറുകെയും നാടാകെ സഞ്ചരിക്കണം, സാഹായ്യത്തിന്റെ സുവിശേഷം-സാമൂഹ്യോത്ഥാപനത്തിന്റെ

സുവിശേഷം-(പരമ) സമത്വത്തിന്റെ സുവിശേഷം-ഘോഷണംചെയ്തുകൊണ്ട്. മനുഷ്യന്റെ ദിവ്യതയെ ഇത്ര ഉച്ചസ്വരത്തിൽ ഘോഷണം ചെയ്യുന്ന ഒരു മതവും ഭൂമിയിലില്ല. ഹിന്ദുമതംപോലെ, പാവങ്ങളുടേയും താണവരുടേയും പിടലികളെ ഇമ്മട്ടു ചവുട്ടിമെതിക്കുന്ന ഒരു മതവും ഭൂമിയിലില്ല. ഹിന്ദുമതം പോലെ, ഭഗവാൻ എനിക്കു കാട്ടിത്തന്നിട്ടുണ്ട്. മതത്തിനല്ല കുറ്റം-ഹിന്ദുമതത്തിലെ ധർമ്മധ്വജികൾ, ആഢ്യന്മാരായ നാസ്തികന്മാർ, കാപടികന്മാർ, പാരമാർത്ഥികമെന്നും വ്യവഹാരികമെന്നുമുള്ള സിദ്ധാന്തങ്ങളുടെ രൂപത്തിൽ സർവ്വവിധനിപീഢകയന്ത്രങ്ങളും കണ്ടുപിടിക്കുന്നവർ-അവർക്കാണ് കുറ്റമെന്ന്.

നിരാശപ്പെടരുത്, ഭഗവാൻ ഗീതയിൽ പറയുന്നതോർക്കൂ, കർമ്മം ചെയ്യാൻ നിനിക്കധികാരമുണ്ട്. ഫലത്തിനില്ല. എന്റെ കുട്ടീ, നീ തയ്യാറാകുക. ഇതിനായി ഭഗവാൻ ഞാൻ ആജ്ഞാപിക്കപ്പെട്ടിരിയ്ക്കുന്നു. യാതനകളും വേദനകളും നിറഞ്ഞ ഒരു ജീവിതത്തിലൂടെ ഞാൻ ഇഴയ്ക്കപ്പെട്ടിരിക്കുന്നു. ഏറ്റവും അടുത്തവരും അരുമപ്പെട്ടവരും മിക്കവാറും പട്ടിണിക്കൊണ്ട് മരിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. ഞാൻ അധിക്ഷിപ്തനും അവിശ്വസ്തനുമായിരുന്നിട്ടുണ്ട്. കഷ്ടപ്പെടുകയും ചെയ്തിട്ടുണ്ട്, അവഹേളിക്കയും അപമാനിക്കയും ചെയ്യുന്ന അതേ ആളുകളോട് എനിക്കുള്ള സഹതാപം ഹേതുവായിട്ടുണ്ട്. ശരി, എന്റെ കുട്ടി, ഇതു ദുഃഖത്തിന്റെ വിദ്യാലയമാണ്. ഇതുതന്നെയാണ് മഹാത്മാക്കൾക്കും പ്രവാചകന്മാർക്കും സഹതാപവും ക്ഷമയും, സർവ്വോപരി നമ്മുടെ കാൽക്കൽ ജഗത്തു തകർക്കപ്പെട്ടാലും കുലുങ്ങാത്ത അജയ്യമായ ഇരുമ്പിനൊത്ത ഇച്ഛാശക്തിയും വളർത്താനുള്ള വിദ്യാലയം. ഞാൻ അവരെ അനുശോചിക്കുന്നു. അവരുടെ കുറ്റമല്ല. അവർ കുട്ടികളത്രേ, സമുദായത്തിൽ വലിയവരും ഉയർന്നവരുമാണെങ്കിലും, വെറും കുട്ടികൾ. അവരുടെ കണ്ണുകൾ ഏതാനും വാരമാത്രം വിസ്തൃതമായ തങ്ങളുടെ കൊച്ചു ചക്രവാളത്തിന്നപ്പുറം ഒന്നും കാണുന്നില്ല-നിത്യവൃത്തി, തിന്നുക. കുടിക്കുക, സമ്പാദിക്കുക, ജനിപ്പിക്കുക; ഇവ ഓരോന്നും മറ്റതിനെ ബഹുകണിശമായി പിൻതുടരുന്നു. അപ്പുറമൊന്നും അവർക്കറിവില്ല, ഭാഗ്യമുള്ള കൊച്ചാത്മാക്കൾ! അവരുടെ ഉറക്കത്തിന് ഒരിക്കലും ഭംഗമില്ല. നൂറ്റാണ്ടുകളായുള്ള അടിച്ചമർത്തലിന്റെ ഫലമായി ഭാരതീയാന്തരീക്ഷത്തിൽ നിറഞ്ഞ ദുരിതത്തിന്റെയും ദുഃഖത്തിന്റെയും അപകർഷത്തിന്റെയും ദാരിദ്രത്തിന്റെയും വിലാപം കൊണ്ട് അവരുടെ അഴകേറിയ കൊച്ചു കൊച്ചു ജീവിതദിവ്യസ്വപ്നങ്ങൾ ഒരിക്കലും കടുക്കെ കുലുക്കപ്പെടുന്നില്ല. ഈശ്വരപ്രതിമയെ വെറും ചുമട്ടുമൃഗമായും ശ്രീമാതൃപ്രതീകത്തെ ഗർഭം ധരിക്കുന്ന അടിമയായും ജീവിതത്തെതന്നെ ഒരു ശാപമായും അധഃപതിപ്പിച്ച , കാലാകാലമായുള്ള കായി

ക-ചാരിത്ര-മാനസനിപീഡനത്തെ അവർ കിനാവിലും കാണുന്നില്ല. എന്നാൽ വേറെ ചിലരുണ്ട്. കാണുകയും തപിക്കയും സ്വഹൃദയങ്ങളിൽ ശക്താശ്രുക്കൾ വർഷിക്കുകയും ചെയ്യുന്നവർ, ഒരു പരിഹാരമുണ്ടെന്നു വിചാരിക്കുന്നവർ, ഈ പരിഹാരം ജീവിതത്യാഗപര്യന്തം ഏതു വിലയ്ക്കും പ്രയോഗിക്കാൻ സന്നദ്ധയുമുള്ളവർ. അത്തരക്കാർക്കുള്ളതല്ലോ സ്വർഗ്ഗരാജ്യം. അപ്പോൾ, എന്റെ സ്നേഹിതരേ, അവർക്കവരുടെ ഉയരത്തുനിന്ന് ഓരോ നിമിഷവും വിഷം ചൊരിയുവാൻ ഒരുക്കമുള്ള നിന്ദ്യങ്ങളായ ഈ ക്ഷുദ്രകീടങ്ങളുടെ തോന്ന്യാസങ്ങളെ നോക്കിക്കാണുവാൻ നേരമില്ലെന്നതു സ്വഭാവികം മാത്രം.

ധനികരെന്നു പറയുന്നവരെ വിശ്വസിക്കരുത്. അവർ ജീവന്നുള്ളവരല്ല, ഏറെയും മരിച്ചവരാണ്. ആശ കിടക്കുന്നതു നിങ്ങളിലത്രേ-ശാന്തരും വിനീതരും ശ്രദ്ധാലുക്കളുമായവരിൽ. ഭഗവാനിൽ വിശ്വസിക്കുക. തന്ത്രമല്ല, തന്ത്രം വിലപ്പോവില്ല. ദുഃഖിതരെച്ചൊല്ലി തപിക്കുന്നു. തുണയ്ക്കു മേൽപോട്ടു നോക്കുക-അതു വരികതന്നെ ചെയ്യും. നെഞ്ചിലീ ഭാരവും തലയിലീ ആശയവും പേറി ഞാൻ പന്തീരാണ്ടു യാത്രചെയ്തു; ധനികരെന്നും വലിയവരെന്നും കേൾവിപ്പെട്ടവരുടെ പടിതോറും ചെന്നു. ചോര വടിയുന്ന ഹൃദയത്തോടെ, ഞാൻ ലോകത്തിന്റെ പകുതി താണ്ടി. സഹായ്യമന്വേഷിച്ച് അപരിചിതമായ ഇന്നാട്ടിലെത്തിയിരിക്കയാണ്. ഭഗവാൻ മഹിമയുള്ളവൻ. അവിടുന്നെന്നെ സഹായിക്കുമെന്ന് എനിക്കറിയാം. ഞാനീ നാട്ടിൽ തണുപ്പോ വിശപ്പുകൊണ്ടോ നശിച്ചേയ്ക്കാം. എങ്കിലും, യുവസുഹൃത്തുക്കളേ, ഞാൻ നിങ്ങൾക്കൊസ്യത്തു തരുന്നു. ദരിദ്രർക്കും അജ്ഞർക്കും മർദ്ദിതർക്കും വേണ്ടിയുള്ള ഈ സഹതാപം , ഈ പ്രയത്നം. ഇപ്പോൾ ഈ നിമിഷം പാർത്ഥസാരഥിക്ഷേത്രത്തിലേയ്ക്കു ചെല്ലൂ. ആ തിരുമുമ്പിൽ-യാതൊരുവൻ ഗോകുലത്തിലെ ദരിദ്രരും വിനീതരുംമായ ഗോപന്മാർക്ക് മിത്രമായിരുന്നുവോ, യാതൊരുവൻ പറയനായ ഗുഹനെ ആലിംഗനം ചെയ്യാൻ മടിച്ചില്ലയോ, യാതൊരുവൻ ബുദ്ധാവതാരത്തിൽ ആഢ്യന്മാരുടേതിനേക്കാൾ ഒരു വേശ്യയുടെ ക്ഷണത്തെ വിലപ്പെട്ടതെന്നു കരുതി അവളെ രക്ഷിച്ചുവോ-അതേ, അത്തിരുമുമ്പിൽ താണ് സാഷ്ടാംഗം വണങ്ങുവിൻ, എന്നിട്ട് അവർക്കു വേണ്ടി ഒരു മഹായജ്ഞം, ഒരു ജീവിതത്തിന്റെ മുഴുവൻ യജ്ഞം. ചെയ്യുവിൻ-ആർക്കുവേണ്ടി അവിടുന്നു കാലാകാലം വരുന്നുവോ. ആരെ അവിടുന്നു സർവ്വോപരി പ്രേമിക്കുന്നുവോ, ആ ദരിദ്രർക്കും വിനീതർക്കും മർദ്ദിതർക്കും വേണ്ടി. ഇനി, അനുദിനം താണുപോകുന്ന ഈ മുപ്പതു കോടിയുടെ മുക്തിക്കു വേണ്ടി നിങ്ങളുടെ ജീവിതം മുഴുവൻ സമർപ്പിക്കാൻ പ്രതിജ്ഞചെയ്യുവിൻ.

അത് ഒരു ദിവസത്തെ പണിയല്ല. വഴി അത്യന്തമാരകങ്ങളായ മുള്ളുകൾകൊണ്ടു നിറഞ്ഞതും എങ്കിലും പാർത്ഥസാരഥി നമ്മുടെ സാരഥിയാകാൻ സന്നദ്ധനാണ്; നമുക്കതറിയാം. അതുകൊണ്ട് അവിടുത്തെ നാമത്തിൽ, അദ്ദേഹത്തിൽ ശാശ്വതശ്രദ്ധയോടെ, ഭാരതത്തിന്റെമേൽ യുഗങ്ങളായി കുന്നിച്ചുകിടക്കുന്ന ദുഃഖക്കുമ്പാരത്തിനു തീവെയ്ക്കുക. അത് എരിഞ്ഞടങ്ങുക തന്നെ വേണം. എങ്കിൽ വരുവിൻ, പ്രശ്നത്തെ നേരിടൂ. സഹോദരരേ, അതൊരു മഹനീയകൃത്യമാണ്. നാം വളരെ എളിയവരും. എങ്കിലും നാം ജ്ഞാനത്തിന്റെ മക്കളാണ്, ഈശ്വരന്റെ കുട്ടികളാണ്. ഭഗവന്മഹിമ, നാം വിജയിക്കും. ഈ പ്രയത്നത്തിൽ ശതങ്ങൾ വീഴും, അതുദ്വഹിക്കാൻ ശകങ്ങൾ തയ്യാറാകും. വിജയം വരിക്കാതെ ഞാനിവിടെ മരിച്ചേയ്ക്കാം. ആ കൃത്യം വെറൊരുവൻ കയ്യേൽക്കും. രോഗം നിങ്ങൾക്കറിയാം. പരിഹാരം നിങ്ങൾക്കറിയാം. ശ്രദ്ധ മാത്രം ഉണ്ടായാൽ മതി, ധനികരിൽനിന്നും ആഢ്യവർഗ്ഗത്തിൽ നിന്നും ഒന്നും പ്രതീക്ഷിക്കേണ്ട. ഹൃദയശൂന്യരായ ബുദ്ധിമാന്മാരായ ലേഖകന്മാരേയും അവരുടെ പത്രലേഖനങ്ങളേയും വകവെയ്ക്കരുത്. ശ്രദ്ധ, സഹതാപം–കത്തുന്ന ശ്രദ്ധ, കത്തുന്ന സഹതാപം! ജീവിതം നിസ്സാരം, മരണം നിസ്സാരം, വിശപ്പു നിസ്സാരം, തണുപ്പു നിസാരം. ഭഗവന്മഹിമ–മുന്നോട്ടണിനടക്കുവിൻ, ഭഗവാനത്രേ നമ്മുടെ പടനായകൻ. വീണതാരെന്നറിവാൻ പിൻനോക്കരുത്–മുന്നോട്ട്–മുന്നോട്ട്! അങ്ങനെ നമ്മൾ മുന്നോട്ടു പോകും. സോദരരേ. ഒരുവൻ വീഴുന്നു. ഉടനെ ആ പ്രവൃത്തി വേറൊരുവൻ കയ്യേൽക്കുന്നു.

ഈ ഗ്രാമത്തിൽ നിന്ന് ഞാൻ നാളെ ബോസ്റ്റണിലേയ്ക്കു പോകുന്നു. രാമാബായിയെ സഹായിക്കുന്ന ഒരു വലിയ മഹിളാസമാജത്തിൽ പ്രസംഗിക്കാനാണു പോകുന്നത്. എനിക്ക് ആദ്യമായി കുറച്ചുവസ്ത്രം വാങ്ങണം. ഞാനിവിടെ ദീർഘകാലം താമസിക്കണമെങ്കിൽ എന്റെ സാധാരണവേഷം മതിയാവില്ല. എന്നെക്കാണാൻ നൂറുകണക്കാളുകൾ തെരുവിൽ കൂടുന്നു. അതുകൊണ്ട് എനിക്ക് ഒരു നീണ്ട കറുത്ത കോട്ടടണം. പ്രസംഗിക്കുമ്പോൾ ധരിക്കാൻ ഒരു ചെമന്ന നിലയങ്കിയും തലപ്പാവും കരുതുകയും വേണം. ഇതു ചെയ്യാനാണ് മാന്യകൾ എന്നെ ഉപദേശിക്കുന്നത്. അവരാണ് ഇവിടെ ഭരിക്കുന്നവർ, എനിക്കവരുടെ സഹായം നേടുകയും വേണം. നിങ്ങൾക്ക് ീ കത്തു കിട്ടുമ്പോഴേയ്ക്കും എന്റെ പണം എഴുപതോ അറുപതോ പവനായി ചുരുങ്ങും. അതുകൊണ്ട് കുറച്ചു പണം അയയ്ക്കാൻ പരമാവധി പരിശ്രമിക്കൂ. വല്ല സ്വാധീനതയും ലഭിക്കാൻ കുറച്ചു കാലത്തേയ്ക്ക് ഇവിടെ തങ്ങേണ്ടതുണ്ട്. മി. ഭട്ടാചാര്യന്റെ കത്ത് ഇവിടെ കിട്ടിയതുകൊണ്ട് അദ്ദേഹത്തിന്നുള്ള ഫോണോഗ്രാഫ് കാണാൻ കഴിഞ്ഞില്ല. വീണ്ടും ചിക്കാഗോവി

ലേയ്ക്കു പോകുന്നപക്ഷം ഞാൻ അതു തേടാം. ചിക്കാഗോവിലേയ്ക്കു മട ങ്ങണോ വേണ്ടയോ എന്ന് എനിക്കറിഞ്ഞുകൂടാ. അവിടെയുള്ള എന്റെ സ്നേഹിതർ എഴുതുന്നു. ഞാൻ ഭാരതത്തെ പ്രതിനിധാനം ചെയ്യണമെന്ന് ; വരദറാവു എന്നെ ഒരാളുമായി പരിചയപ്പെടുത്തിയല്ലോ, ആ മാന്യൻ മേള യുടെ നായകന്മാരിലൊരുവനാണ്. ചിക്കാഗോവിൽ ഒരു മാസത്തിലധികം താമസിക്കാൻ എന്റെ ചെറുതുക മുഴുവൻ ചെലവാക്കേണ്ടിവരുമെന്നതു കൊണ്ട് ഞാൻ അപ്പോൾ കൂട്ടാക്കിയില്ല.

കാനഡയിലല്ലാതെ അമേരിക്കയിൽ റയിൽവേയ്ക്കു ക്ലാസ്സുകളില്ല. അതി നാൽ എനിക്ക് ഒന്നാം ക്ലാസ്സിൽ യാത്ര ചെയ്യേണ്ടിയിരുന്നു. ഉള്ളത് ആ ക്ലാസ് മാത്രമാകയാൽ. എന്നാൽ പുൾമാനിൽ* യാത്ര ചെയ്യാൻ ഞാൻ മുതിരുന്നി ല്ല. അവ വളരെ സുഖമാണ്. അവയിൽ ഉറങ്ങാം. തിന്നാം, കുടിക്കാം, കുളി യ്ക്കയും ചെയ്യാം. ഒരു ഹോട്ടലിലായാലത്തെപ്പോലെ തന്നെ- പക്ഷേ അവയ്ക്കുള്ള ചെലവ് അത്യമിതം.

സമുദായത്താൽ സമാദൃതനായിത്തീരുക വളരെ വിഷമമാണ്. ഇപ്പോൾ ആരും പട്ടണങ്ങളിലില്ല. അവരെല്ലാം ദൂരെ, ഗ്രാമങ്ങളിലാണ്. ഹേമന്തത്തിൽ മടങ്ങിവരും. അതുകൊണ്ട് ഞാൻ കാത്തേ ഒക്കൂ. ഇത്തരം ഒരു പ്രയ ത്നത്തിനുശേഷം ഞാനത്ര എളുതായി വിട്ടുകൊടുക്കാൻ പോകുന്നില്ല. നിങ്ങൾക്കു കഴിയുംപോലെ എന്നെ സഹായിക്കാൻ പരമാവധി പരിശ്രമി ച്ചാൽ മതി; നിങ്ങൾക്കാവില്ലെങ്കിൽത്തന്നേയും എനിക്ക് അവസാനംവരെ പരി ശ്രമിച്ചേ ഒക്കൂ. തണുപ്പോ രോഗമോകൊണ്ടു ഞാനിവിടെ മരിക്കുന്നെങ്കിലോ ഈ ജോലി നിങ്ങൾ കയ്യേൽക്കുക. പവിത്രത, ആർജ്ജവം, ശ്രദ്ധ എനി ക്കുള്ള കത്തോ പണമോ എന്തും ഞാനെവിടെയായിരുന്നാലും എനിക്കയ ച്ചുതരുവാൻ ഞാൻ കക്സ്(കമ്പനി) കാർക്ക് നിർദ്ദേശം കൊടുത്തിട്ടുണ്ട്. റോം ഒറ്റനാൾ കൊണ്ടുണ്ടാക്കിയതല്ല. ആറു മാസമെങ്കിലും നിങ്ങൾക്കെന്നെ ഇവിടെ പുലർത്താമെങ്കിൽ എല്ലാം ശരിപ്പെടുമെന്നു ഞാൻ ആശിക്കുന്നു. അതിനിടെ എനിക്കു കയറിപ്പറ്റാൻ വല്ല പഴുതും കിട്ടുമോ എന്നു ഞാൻ പര മാവധി ശ്രമിക്കുകയാണ്. എന്റെ സ്വന്തം ജിവസന്ധാരണത്തിനു വല്ല വഴിയും കണ്ടെത്തുന്ന പക്ഷം ഞാൻ നിങ്ങൾക്ക് ഉടൻ കമ്പിയടിക്കാം.

ആദ്യം ഞാൻ അമേരിക്കയിൽ ശ്രമിക്കും. എന്നിട്ടു പരാജയപ്പെട്ടാൽ ഇംഗ്ല ണ്ടിൽ ശ്രമിക്കും. അവിടേയും പരാജയപ്പെട്ടാൽ എനിക്കു ഭാരതത്തിലേയ്ക്കു മടങ്ങിപ്പോയി പരമേശ്വരന്റെ അനന്തരാജ്ഞ കാത്തിരിക്കാം. രാമദാസന്റെ

അച്ഛൻ ഇംഗ്ലണ്ടിൽ പോയിരിക്കുന്നു. വീട്ടിൽ പോകാൻ അയാൾക്കു തിരക്കാണ്. അയാൾ ഹൃദയത്തിൽ വളരെ നല്ലവനാണ്, പുറമെ ബനിയരുടെ പരുപരുപ്പുണ്ടെന്നുമാത്രം. ഈ കത്തു കിട്ടാൻ ഇരുപതു ദിവസത്തിലധികം പിടിക്കും.

ന്യൂ ഇംഗ്ലണ്ടിൽ ഇപ്പോഴും വളരെ തണുപ്പാകയാൽ എന്നും രാത്രിയും രാവിലേയും ഞങ്ങൾ തീകായുന്നു. കാനഡയിൽ ഇതിലേറെയാണ് തണുപ്പ്. അവിടുത്തെപ്പോലെ ഇത്ര താഴ്ന്ന കുന്നുകളുടെമേൽ ഒരിക്കലും ഞാൻ മഞ്ഞു കണ്ടിട്ടില്ല.

ക്രമേണ എനിക്കെന്റെ വഴിയുണ്ടാക്കാം. പക്ഷേ അതിന്റെ അർത്ഥം, ഭയങ്കരവ്യയം വേണ്ടുന്ന ഈ നാട്ടിൽ കൂടുതൽ ദീർഘകാലത്തെ താമസമെന്നാണ്. ഇപ്പോൾത്തന്നെ ഭാരത്തിൽ ഉറുപ്പികയുടെ വില ഉയർത്തിയത് ഈ നാട്ടിൽ വലിയ ഭീതി ഉളവാക്കിയിരിയ്ക്കയാണ്, വളരെ മില്ലുകൾ നിർത്തിക്കളഞ്ഞിട്ടുമുണ്ട്. അതുകൊണ്ട് യാതൊരാശയ്ക്കും ഇപ്പോൾത്തന്നെ നിവൃത്തിയില്ല, എങ്കിലും ഞാൻ കാത്തിരുന്നേ പറ്റൂ.

ഇപ്പോൾത്തന്നെ ഞാൻ തുന്നൽക്കാരന്റെയടുത്തു പോയിരുന്നു. കുറെ ശീതകാലവസ്ത്രങ്ങൾക്ക് ഏൽപിച്ചിട്ടുമുണ്ട്. അതിനുതന്നെ 300ക.യ്ക്കു മേൽ വിലയാകും. എന്നാലും അതു മുന്തിയ വസ്ത്രമായിരിക്കില്ല. സഭ്യം മാത്രം. പുരുഷന്റെ വേഷത്തെക്കുറിച്ച് സ്ത്രീകൾക്കിവിടെ വലിയ നിർബ്ബന്ധമാണ്, അവരാണുതാനും ഇന്നാട്ടിലെ ശക്തി. അവർ.....ഒരിക്കലും മിഷണറിമാരെ തുണയ്ക്കാതിരിക്കുന്നില്ല. അവരാണ് നമ്മുടെ രമാബായിയെ എല്ലാക്കൊല്ലവും സഹായിക്കുന്നത്. എന്നെ ഇവിടെ പുലർത്തുന്നതിൽ നിങ്ങൾ പരാജയപ്പെടുന്നെങ്കിൽ എന്നെ ഈ നാട്ടിൽനിന്നു പുറത്തു കടത്തിക്കിട്ടാൻ കുറച്ചു പണമയയ്ക്കുക. അതിനിടെ എനിക്കനുകൂലമായി വല്ലതും വെളിപ്പെടുത്തുന്നപക്ഷം ഞാനെഴുതാം. അല്ലെങ്കിൽ കമ്പിയടിക്കാം. ഒരു വാക്കിന് 4 ക. യാണ് കേബിൾച്ചെലവ്.

നിങ്ങളുടെ വിവേകാനന്ദൻ

## 66

(പ്രൊഫസർ റൈറ്റിന്)

സലേം
30 ആഗസ്റ്റ് 1893

പ്രിയ അദ്ധ്യാപകജി,1

ഞാൻ ഇന്നിവിടെനിന്ന് അങ്ങോട്ടു പോകയാണു. ചിക്കാഗോവിൽനിന്ന്

അങ്ങയ്ക്കു വല്ല മറുപടിയും കിട്ടിയിരിക്കുമെന്നു ഞാനാശിക്കുന്നു. എനിക്കു മി. സാൻബോണിൽനിന്നു ഒരു ക്ഷണം കിട്ടിയിട്ടുണ്ട്. പൂർണ്ണനിർദ്ദേശങ്ങ ളോടുകൂടി. അതുകൊണ്ടു ഞാൻ തിങ്കളാഴ്ച സാറട്ടോഗയിലേയ്ക്കു പോക യാണ്. അങ്ങയുടെ പത്നിക്ക് എന്റെ അഭിവന്ദനം ആസ്റ്റിനും എല്ലാ കുട്ടി കൾക്കും എന്റെ സ്നേഹം. അങ്ങ് ഒരു യഥാർത്ഥമഹാത്മാവാണ്, മിസിസ് റൈറ്റ് അതുല്യയുമത്രേ.

സസ്നേഹം നിങ്ങളുടെ വിവേകാനന്ദൻ

## 67

(പ്രൊഫസർ റൈറ്റിന്) സലേം

ശനിയാഴ്ച 4 സെപ്തംബർ 1893

പ്രിയ അധ്യാപകജി,

അങ്ങയുടെ പരിചായകക്കത്തുകളുടെ പേരിൽ അങ്ങയ്ക്ക് എന്റെ ഹൃദ യസ്പൃക്കായ നന്ദി പറവാൻ ഞാനുഴറുന്നു. പ്രതിനിധികളിൽ ചിലരുടെപേരും കോൺഗ്രസ്സിനെസ്സംബന്ധിച്ച മറ്റു വിവരങ്ങളും നൽകിക്കൊണ്ടുള്ള ചിക്കാ ഗോവിലെ മി. തേല്സിന്റെ ഒരു കത്ത് എനിക്കു കിട്ടിയിട്ടുണ്ട്.

നിങ്ങളുടെ സംസ്കൃത പ്രൊഫസർ മിസ് സാൻബോണിനുള്ള കുറിപ്പിൽ പുരുഷോത്തമജോഷിയെന്ന് എന്നെ തെറ്റിദ്ധരിക്കുന്നു. ഒരു സംസ്കൃതഗ്ര ന്ഥശാല–താദൃശമൊന്നു ഭാരതത്തിൽ കണ്ടുകിട്ടുന്ന ദുഃസാധം–ബോസ്റ്റണി ലുണ്ടെന്നു പ്രസ്താവിക്കയും ചെയ്യുന്നു. അതു കാണാൻ എനിക്കു സന്തോഷം തന്നെ.

തിങ്കളാഴ്ച സാററ്റോഗയിലേയ്ക്കു ചെല്ലുവാൻ മിസ്റ്റർ സാൻബോൺ എനി ക്കെഴുതിയിട്ടുണ്ട്. അതിൽപ്രകാരം ഞാൻ പോകയുമാണ്. അപ്പോൾ സാന റ്റോറിയം എന്നു പറയപ്പെടുന്ന ഒരു സത്രത്തിൽ തങ്ങാൻ ഞാൻ വിചാരി ക്കുന്നു. അതിനിടെ ചിക്കാഗോവിൽനിന്നു വല്ല വാർത്തയും വരുന്നെങ്കിൽ അങ്ങതു സദയം സാനറ്റോറിയം, സാററ്റോഗയിലേയ്ക്ക് അയച്ചുതരുമെന്നു ഞാനാശിക്കുന്നു.

അങ്ങും അങ്ങയുടെ മഹതിയായ പത്നിയും അരുമക്കുഞ്ഞുങ്ങളും എന്റെ മസ്തിഷ്ക്കത്തിൽ പതിച്ച മുദ്ര കേവലം മായ്ക്കാനാവാത്തതത്രേ. അങ്ങ യോടുകൂടെ പാർത്തിരുന്നപ്പോൾ ഞാൻ സ്വർഗ്ഗത്തോടത്രയേറെ അടുത്തെന്നു തോന്നി. സർവ്വവരപ്രദനായ ഭഗവാൻ അങ്ങയുടെ ഉത്തമാംഗത്തിൽ തന്റെ പരമാനുഗ്രഹങ്ങൾ ചൊരിയുമാറാകട്ടെ

ഇതാ കുറച്ചു വരികൾ.1 ഒരു കവിതാസംരംഭമായിട്ടെഴുതപ്പെട്ടവ. അങ്ങയുടെ സ്നേഹം ഈ ദ്രോഹത്തെ പൊറുക്കുമെന്ന് ആശിച്ചുകൊണ്ട്.

അങ്ങയുടെ ചിരമിത്രം വിവേകാനന്ദൻ

## 68

(പ്രൊഫസർ റൈറ്റിന്)

ചിക്കാഗോ
2 ഒക്ടോബർ 1893

പ്രിയ അധ്യാപകജി,

എന്റെ ദീർഘമൗനത്തെപ്പറ്റി അങ്ങ് എന്തു വിചാരിക്കുന്നു എന്നെനിക്കറിഞ്ഞുകൂടാ. ഒന്നമതായി, ഞാൻ പതിനൊന്നാം മണിക്കൂറിൽ കോൺഗ്രസ്സിൽ പങ്കെടുത്തു. അതും ഒരു തയ്യാറുമില്ലാതെ: അതുകൊണ്ടെനിക്കു കുറെക്കാലത്തേയ്ക്കു വളരെ വളരെ ജോലിത്തിരക്കായിരുന്നു. രണ്ടാമത്. ഏതാണ്ടെല്ലാ ദിവസവും ഞാൻ കോൺഗ്രസ്സിൽ പ്രസംഗിച്ചുപോന്നു. എഴുതാൻ നേരവുമില്ലായിരുന്നു. ഒടുക്കം സർവ്വപ്രധാനമായി, എന്റെ സദയമിത്രമേ, ഞാനങ്ങയോട് അത്രയേറെ കടപ്പെട്ടിരിക്കെ, അങ്ങയ്ക്കു തിരക്കിട്ടുകാര്യമാത്രക്കത്തുകളെഴുതുന്നത് അങ്ങയുടെ അഹേതുകമൈത്രിക്ക് അപമാനമായേനേ കോൺഗ്രസ്സിപ്പോൾ  കഴിഞ്ഞിരിക്കുന്നു.

പ്രിയസോദര, ലോകത്തെങ്ങുനിന്നുള്ള മികച്ച ഭാഷകന്മാരും ചിന്തകന്മാരും നിറഞ്ഞ ആ മഹാസമ്മേളനത്തിന്റെ മുമ്പിൽ നിൽക്കാനും സംസാരിക്കാനും എനിക്കു വളരെ ഭയമായിരുന്നു. എന്നാൽ ഭഗവാൻ എനിക്കു കരുത്തു തന്നു. ഒട്ടുമിക്ക ദിവസവും ഞാൻ മണ്ഡപത്തേയും ശ്രോതൃവൃന്ദത്തേയും വീരതയോടെ (?) നേരിട്ടു. ഞാൻ നന്നായി ചെയ്തെങ്കിൽ അതിന് അവിടുന്നെനിക്കു കരുത്തു തന്നു. ഞാൻ പരിതാപകരമായി പരാജയപ്പെട്ടെങ്കിൽ, അതു ഞാൻ മുമ്പേ അറിഞ്ഞിരുന്നു-കാരണം, ഞാൻ ആശയ്ക്കേ വകയില്ലാത്ത അജ്ഞാനിയാണല്ലോ. അങ്ങയുടെ സ്നേഹിതൻ പ്രൊഫസർ ബ്രാഡ്‌ലി എന്നോട് വളരെ ദയാലുവായിരുന്നു. എപ്പോഴും എന്നെ മുന്നോട്ട് ഉത്സാഹിപ്പിക്കയും ചെയ്തു. മാത്രമോ അഹോ! ഇവിടെയെല്ലാവരും നിസ്സാരനായ എന്നോട് എത്ര ദയാലുക്കൾ-അതെന്റെ വാക്കുകൾക്കതീതമാണ്. ഏതൊരു ഭഗവാന്റെ അനുഗ്രഹത്താലാണോ ഭാരതത്തിൽ നിന്നു വന്ന ഈ പാവം പാമരസംന്യാസി പ്രബലരാജ്യത്തിലെ പണ്ഡിതരായ ദേവവാദികൾക്ക് സമമായിരിക്കുന്നു. അത്യുച്ചത്തിലുള്ള അവിടുത്തേക്കത്രേ മഹിമ. അതും എന്റെ ജീവിതത്തിലെല്ലാനാളും ഭഗവാൻ എന്നെ എങ്ങനെ സഹായിക്കുന്നു! സോദര ഞാൻ ചിലപ്പോൾ കോടി കോടി യുഗങ്ങളുടെ ഒരു ജീവിതത്തിനു

വേണ്ടി ആഗ്രഹിച്ചു പോകുന്നു. കീറത്തുണിയണിഞ്ഞ് ഭിക്ഷ കഴിച്ചുകൊണ്ട് കർമ്മത്തിലൂടെ അവിടുത്തെ സേവിക്കാൻ.

അഹോ ഞാനെത്രയാഗ്രഹിച്ചു, ഭാരതത്തിൽനിന്നുള്ള ഞങ്ങളുടെ അരുമപ്പെട്ട ചിലരെ–മൃദുലഹൃദയനായ ബൗദ്ധൻ ധർമ്മപാലനേയും വാഗ്മിയായ മജ്ജുംദാരേയും –കാണാനും, ഈ പ്രബലവും മഹത്തുമായ നാട്ടിൽ പിറന്ന് വളർന്ന അങ്ങയുടെ ഹൃദയത്തോട് സഹതപിച്ച് സ്പന്ദിക്കുന്ന ഹൃദയങ്ങൾ ആ വിദൂരവും ദരിദ്രവുമായ ഭാരതത്തിലുണ്ടെന്ന് സാക്ഷാത്കരിക്കുവാനും അങ്ങിവിടെയുണ്ടായിരുന്നെങ്കിലെന്ന്.

അങ്ങയുടെ പവിത്രയായ പത്നിക്ക് എന്റെ ശാശ്വതമായ അഭിവന്ദനങ്ങൾ, അങ്ങയുടെ അരുമകുഞ്ഞുങ്ങൾക്ക് എന്റെ ശാശ്വതസ്നേഹവും ആശിസ്സുകളും.

ഏറ്റവും വിശാലമനസ്കനായ കർണ്ണൽ ഹിഗിൻസൺ എന്നോടു പറഞ്ഞു. തന്റെ മകൾക്ക് അങ്ങയുടെ മകൾ എന്നെപ്പറ്റി എഴുതിയിരുന്നെന്ന്; അദ്ദേഹത്തിന് എന്നോട് വളരെ സഹഭാവവുമായിരുന്നു. ഞാൻ നാളെ ഇവാൻസ്റ്റണിലേക്ക് പോകുന്നു. അവിടെ പ്രൊഫസർ ബ്രാഡ്‌ലിയെ കാണാമെന്നാശിക്കയും ചെയ്യുന്നു.

ഈ ഭൗമശരീരത്തെ എറിഞ്ഞുകളയുന്നതിന് മുമ്പുതന്നെ ഒരു സംസിദ്ധമായ അദ്ധ്യാത്മജീവിതം നയിക്കുമാറ് നമ്മെയെല്ലാം അവിടുന്ന് ഏറെയേറെ ശുദ്ധരും പവിത്രരുമാക്കട്ടെ.

(വെറൊരു കടലാസ്സു കഷ്ണത്തിൽ കത്ത് തുടരുന്നു)

ഞാനിപ്പോൾ ഇവിടെ, ജീവതത്തോട് പൊരുത്തപ്പെടാൻ പോകയാണ്. എന്റെ ജീവിതം മുഴുവൻ, ഓരോ പരിസ്ഥിതിയും അവിടുന്നിൽനിന്ന് വരുന്നതായി ഞാൻ കൈക്കൊള്ളുകയും സ്വയം അതിനോട് ശാന്തമായി ഇണങ്ങിക്കൊള്ളുകയും ചെയ്തുപോന്നിട്ടുണ്ട്. അപരിചിതമായ അമേരിക്കയിൽ ആദിയിൽ ഞാൻ നന്നേ പരുങ്ങലിലായിപ്പോയി. ഭഗവാനാൽ നയിക്കപ്പെടുകയെന്ന പരിചിതപദം വിട്ടുകളഞ്ഞ് തന്നെത്താൻ സംരക്ഷിക്കേണ്ടിവരുമെന്ന് ഞാൻ ഭയപ്പെട്ടു–അതും എന്തൊരു ഭീകരമായ ദുഷ്ടതയും കൃതഘ്നതയുമായേനേ. ഹിമാലയങ്ങളുടെ മഞ്ഞിൻ മുകളിലും ഭാരതത്തിലെ എരിയുന്ന സമതലങ്ങളിലും നയിച്ചിരുന്നവൻ ഇവിടെയുമുണ്ട്. എന്നെ സഹായിക്കാനും നയിക്കാനുമെന്ന് ഞാനിപ്പോൾ തെളിഞ്ഞു കാണുന്നു. അത്യുച്ചത്തിലുള്ള അവിടുത്തേക്കത്രേ മഹിമ. അതുകൊണ്ട് ഞാനെന്റെ പഴയ വഴികളിൽത്തന്നെ ശാന്തമായി വീണിരിക്കയാണ്. വല്ലോരും അവിടുത്തെപ്പറ്റി പറയണമെന്നാ

വശ്യപ്പെട്ടാൽ വരുന്നു. അവിടുന്നവരെ അയക്കുകയാണെന്നെനിക്കറിയാം. അനുസരിക്കയേ എനിക്കുള്ളൂ. പിന്നെ അവിടുന്നത്രേ എന്റെ ആവശ്യങ്ങൾ തന്നരുളുന്നത്, അവിടുത്തെ ഇച്ഛ ചെയ്യപ്പെടട്ടെതാനും.

ആരാണോ മറ്റൊന്നുമാലോചിക്കാതെ എന്നെത്തന്നെ ഓർത്ത് ഭജിച്ച് എന്നിൽ നിലയുറപ്പിച്ച മനസ്സോടുകൂടിയവർ. അവരുടെ യോഗക്ഷേമത്തെ ഞാൻ വഹിക്കുന്നതാണ് .1

അത് ഏഷ്യയിലങ്ങനെയാണ്, അങ്ങനെ യൂറോപ്പിൽ, അങ്ങനെ അമേരിക്കയിൽ, അങ്ങനെ ഭരതത്തിലെ മരുഭൂമികളിൽ, അങ്ങനെ അമേരിക്കയിലെ വ്യവസായത്തിരക്കിൽ; എന്തുകൊണ്ടെന്നാൽ അവിടുന്നിവിടെയുമില്ലേ? അവിടുന്നില്ലെങ്കിലോ, ഈ മൂന്നു നിമിഷത്തെ മൃച്ഛരീരം ഞാൻ മാറ്റിവെയ്ക്കണമെന്ന് അവിടുന്നിച്ഛിക്കുന്നതായി ഞാൻ സിദ്ധവത്കരിക്കമാത്രം ചെയ്യും. അതു സ സന്തോഷം മാറ്റിവെയ്ക്കാൻ ആശിക്കയും ചെയ്യുന്നു.

സോദര നാം കണ്ടെത്തിയെന്നോ ഇല്ലെന്നോ വരാം. അവിടേയ്ക്കറിയാം അങ്ങ് മഹാനും പണ്ഡിതനും പവിത്രനുമാണ്. അങ്ങയോടോ അങ്ങയുടെ പത്നിയോടൊ ഉപദേശിക്കാൻ ഞാൻ ഒരുമ്പെടുന്നില്ല. എന്നാൽ അങ്ങയുടെ കുഞ്ഞുങ്ങൾക്കുവേണ്ടി വേദങ്ങളിൽനിന്ന് ഈ വാക്യത്തെ ഞാനുദ്ധരിക്കുന്നു.

നാലുവേദങ്ങളും ശാസ്ത്രങ്ങളും ഭാഷകളും തത്ത്വശാസ്ത്രവും മറ്റു വിദ്യകളുമെല്ലാം വെറും അലങ്കാരങ്ങൾ യഥാർത്ഥവിദ്യ, സത്യമായ ജ്ഞാനം സ്വപ്രേമത്തിൽ ആരാണോ മാറ്റമേർപ്പെടാനാവാത്തവൻ അവനെ പ്രാപിക്കാൻ നമ്മെ സമർത്ഥരാക്കുന്നതാണ്.2

യാതൊരുവനിലൂടെയാണോ തൊലി തൊടുകയും കണ്ണുകാണുകയും ലോകത്തിന് അതിന്റെ യാഥാർത്ഥ്യം കിട്ടുകയും ചെയ്യുന്നത് അവൻ എത്ര യഥാർത്ഥം എത്ര തൊടാവുന്നത്, എത്ര കാണാവുന്നത്.3

അവനെ കേട്ടാൽ ഒന്നും കേൾക്കാൻ ശേഷിക്കുന്നില്ല,

അവനെ കണ്ടാൽ ഒന്നും കാണാൻ ശേഷിക്കുന്നില്ല.

അവനെ പ്രാപിച്ചാൽ ഒന്നും പ്രാപിക്കാൻ ശേഷിക്കുന്നില്ല 1

അവൻ നമ്മുടെ കണ്ണുകൾക്ക് കണ്ണ്, നമ്മുടെ കാതുകൾക്ക് കാത്, നമ്മുടെ ആത്മാക്കൾക്ക് ആത്മാവ്. 2

എന്റെ ഓമനകളേ, അവൻ നിങ്ങളുടെ അച്ഛനേക്കാളുമമ്മയേക്കാളും നിങ്ങ

ളോടടുത്തവനാണ്. നിങ്ങൾ പൂക്കളെപ്പോലെ നിഷ്ക്കളങ്കരും പരിശുദ്ധരുമാണ്.-അങ്ങനെയിരിക്കൂ. അവൻ നിങ്ങൾക്കായി തന്നെത്താൻ കാട്ടിത്തരും. പ്രിയ ആസ്റ്റിൻ, നീ കളിക്കുമ്പോൾ, മറ്റാരെക്കാളും നിന്നെ സ്നേഹിക്കുന്ന ഒരു കളിത്തോഴൻ നിന്റെ കൂടെ കളിക്കുന്നുണ്ട്. ഹോ! അവനോ തമാശ കൊണ്ടു നന്നെ നിറഞ്ഞവനും!! അവനെപ്പോഴും കളിക്കയാണ്-ചിലപ്പോൾ വലിയ മുട്ടൻപന്തുകൊണ്ട്, നമ്മളതിനെ സൂര്യനെന്നും ഭൂമിയെന്നുമല്ലോ പറയുന്നു. ചിലപ്പോൾ നിങ്ങളെപ്പോലുള്ള കൊച്ചു കുഞ്ഞുങ്ങളുടെ കൂടെ, നിങ്ങളുടെ കൂടെ ചിരിക്കുന്നു, കളിക്കുന്നു.

എന്തൊരു തമാശയായിരിക്കും അവനെ കാണുന്നതും അവന്റെ കൂടെ കളിക്കുന്നതും! എന്റെ ഓമനേ, അതോർക്കൂ.

പ്രിയ അധ്യാപകജി, ഞാൻ ഇപ്പോഴിതാ അങ്ങിങ്ങു സഞ്ചരിക്കയാണ്. ചിക്കാഗോവിൽ വരുമ്പോൾമാത്രം ല്യൺദമ്പതികളെ എപ്പോഴും കാണാൻ പോകും-ഞാനിവിടെക്കണ്ടിട്ടുള്ള ദമ്പതികളിൽവെച്ചു മാന്യതമർ. എനിക്കെഴുതാൻ അങ്ങു കനിയുന്നപക്ഷം മി. ജോൺ. ബി. ല്യൺസ്, 262 മിഷിഗൻ അവ്, ചിക്കാഗോ -വിന്റെ C/o ലേയ്ക്കും സദയം മേൽവിലാസം വെയ്ക്കുക.

അനേകമായ ഈ ലോകത്തിലെ ഏകത്തെ , പാറും നിഴലുകളായ ഈ ലോകത്തിലെ സ്ഥായിയായ ഏകസത്തയെ, മരണമയമായ ലോകത്തിലെ ഏകജീവിതത്തെ പിടികൂടുന്നവനാരോ അവൻ മാത്രം ഈ ദുഃഖമയസാഗരത്തെ തരണം ചെയ്യുന്നു. മറ്റൊന്നുമില്ല, മറ്റാരുമില്ല. 3

ആരാണോ വേദാന്തികളുടെ ബ്രഹ്മവും നൈയായികന്മാരുടെ ഈശ്വരനും സാംഖ്യന്മാരുടെ പുരുഷനും മീമാംസകന്മാരുടെ നിമിത്തവും ബൗദ്ധന്മാരുടെ നിയമവും നാസ്തികന്മാരുടെ കേവലശൂന്യവും പ്രേമികൾക്ക് അനന്തപ്രേമവും, അവൻ തന്റെ സദയസംരക്ഷണത്തിൽ നമ്മെ കൈക്കൊള്ളുമാറാകട്ടെ. 4 -ഉദയനാചാര്യർ

ന്യായ-അഥവാ ദ്വൈത-മതത്തിലെ ഒരു മഹാദാർശനികൻ അദ്ദേഹത്തിന്റെ അദ്ഭുതകൃതിയായ കുസുമാഞ്ജലി യുടെ - ഒരു കടന്ന പൂക്കൾ - ആംരഭത്തിൽത്തന്നെയുള്ള മംഗളാചരണമാണിതി. (ആഗമത്തെ ആശ്രയിക്കാതെ പുരുഷവിധനായ സ്രഷ്ടാവും അനന്ത പ്രേമമുള്ള ധാർമ്മികനിയാമകനുമായവന്റെ സത്തയെ സ്ഥാപിക്കാൻ അദ്ദേഹം ഇതിൽ യത്നിക്കുന്നു.)

അങ്ങയുടെ ശശ്വത്കൃതജ്ഞനായ മിത്രം വിവേകാനന്ദൻ

ചിക്കോഗോ
10 ഒക്ടോബർ 1893

പ്രിയ മിസിസ് തന്നറ്റ്‌വുഡ്സ്,

നിങ്ങളുടെ കത്ത് എനിക്കിന്നലെ കിട്ടി. ഇപ്പോഴിതാ ഞാൻ ചിക്കാഗോവിനു ചുഴെ പ്രസംഗിക്കയാണ്-എന്റെ അഭിപ്രായത്തിൽ ഞാൻ വളരെ നന്നായി പ്രവർത്തിക്കുന്നുമുണ്ട്-ഒരു പ്രസംഗത്തിന് 30 മുതൽ 80 വെര ഡോളറാണ് ; ഇപ്പോൾത്തന്നെ ചിക്കാഗോമഹാസമ്മേളനം എന്നെ സൗജന്യമായി വളരെ മെച്ചത്തിൽ പരസ്യപ്പെടുത്തിയിരിക്കെ ഈ കുളം ഇപ്പോൾ വിട്ടുകളയുന്നതു യോഗ്യമല്ല. ഇതിനോട് നിങ്ങൾ യോജിക്കുമെന്ന് എനിക്കുറപ്പുണ്ട്. ഏതായാലും ഞാൻ ബോണസ്റ്റിലേയ്ക്കു വേഗം വന്നേയ്ക്കും പക്ഷേ എപ്പോൾ? എനിക്കു പറയാൻ വയ്യ ഇന്നലെ ഞാൻ സ്ട്രീറ്ററിൽ നിന്നു മടങ്ങി . അവിടെ എനിക്ക് ഒരു പ്രസംഗത്തിന് 87 ഡോളർകിട്ടി. ഈയാഴ്ച എല്ലാ ദിവസവും എനിക്ക് പരിപാടിയുണ്ട്. ഈ വാരാന്തത്തിലേയ്ക്കു കൂടുതൽ വരുമെന്ന് ആശിക്കയും ചെയ്യുന്നു. മി. വുഡ്സിന് എന്റെ സ്നേഹവും എല്ലാ സ്നേഹിതർക്കും എന്റെ അഭിവാദനങ്ങളും.

സത്യമായും നിങ്ങളുടെ വിവേകാനന്ദൻ

## 70

(പ്രൊഫസർ റൈറ്ററിന്)

C/o ജെ ല്യൺസ് 262 മിഷിഗൻ അവന്യു, ചിക്കാഗോ, 26 ഒക്ടോബർ 1893

പ്രിയ അധ്യാപകജി

എനിക്കിവിടെ സുഖമാണെന്നും ഏതാണെല്ലാവരും സ്വാഭാവികമായും തനി യഥാസ്ഥിതികന്മാരൊഴിച്ച്, എന്നോട് അതിദയാലുക്കളാണെന്നും അറിയുന്നതിൽ അങ്ങയ്ക്കു സന്തോഷമാകുമല്ലോ. വിദൂരദേശങ്ങളിൽനിന്ന് ഇവിടെ ഒരുമിച്ചു കൊണ്ടുവരപ്പെട്ട മനുഷ്യരിൽ വളരെപ്പേർക്കുമുണ്ട് തങ്ങളുടെ പദ്ധതികളും ആശയങ്ങളും കൃത്യങ്ങളും നടപ്പിലാക്കുവാൻ. എല്ലാത്തിനും വിജയിക്കാനിടയുള്ള ഒറ്റ സ്ഥലം അമേരിക്കയാണുതാനും. എങ്കിലും ഞാൻ കൂടുതൽ മെച്ചത്തിലാലോചിച്ച് എന്റെ പദ്ധതിയെക്കുറിച്ചു പറയുന്നതു തീരെ വിട്ടിരിക്കയാണ്. എന്തെന്നാൽ ഇപ്പോഴെനിക്കു തീർച്ചയാണ് ഒരു അക്രൈസ്തവൻ തന്റെ പദ്ധതിയെക്കാളേറെ ശ്രദ്ധയെ സ്വയം ആകർഷിക്കുന്നെന്ന്. എനിക്കെന്റെ പദ്ധതിക്കുവേണ്ടി സർവ്വാത്മനാ പ്രവർത്തിക്കാൻ തുടങ്ങ

ണം. ഒന്നുമാത്രം ഞാൻ പദ്ധതി പശ്ചാത്തലത്തിൽ വെയ്ക്കുകയും മറ്റേതു പ്രഭാഷകനേയുംപോലെ പ്രവർത്തിക്കയും ചെയ്യുന്നു.

ആരാണോ എന്നെ ഇങ്ങോട്ടു കൊണ്ടുവന്നതും, ഇതുവരെ എന്നെ ഉപേക്ഷിക്കാതിരുന്നതും. അവിടുന്ന് ഞാനിവിടെയുള്ളത്ര കാലവും എന്നെ വെടിയുകയില്ല. ഞാൻ നന്നായി പ്രവർത്തിക്കുന്നു. പണം നേടുന്ന വഴിയ്ക്കു വളരെ നന്നായി പ്രവർത്തിക്കാനുദ്ദേശിക്കുന്നു എന്നറിയുന്നത് അങ്ങയ്ക്ക് സന്തോഷമായിരിക്കുമല്ലോ. സ്വഭാവികമായി, ഈ വ്യവസായത്തിൽ ഞാൻ തനിപ്പുത്തനാണ്. എങ്കിലും എന്റെ തൊഴിൽ വേഗം പഠിക്കണമെന്നുണ്ട്.ചിക്കാഗോവിൽ ഞാൻ വളരെ ജനസമ്മതനാണ്. അതുകൊണ്ട് എനിക്ക് അല്പം കൂടെ ഇവിടെ താമസിക്കയും പണം നേടുകയും വേണം.

ഞാൻ ഈ നഗരത്തിൽ ഏറ്റവും സ്വാധീനതയുള്ള മഹിളാ സമാജത്തിൽ, ്നാളെ ബുദ്ധമതത്തെപ്പറ്റി പ്രഭാഷണം ചെയ്യാൻ പോകയാണ്. എന്റെ സുഹൃത്തേ, ഞാൻ അങ്ങയ്ക്കെങ്ങനെ നന്ദി പറയേണ്ടു. അഥവാ അങ്ങയെ ഏങ്കലേയ്ക്കു കൊണ്ടുവന്ന ഈശ്വരന്ന്? കാരണം, എന്റെ പദ്ധതിയുടെ വിജയം സംഭവ്യമാണെന്നു ഞാൻ വിചാരിക്കുന്നു, അതങ്ങനെയാക്കിയത് അങ്ങാണുതാനു.

ഈ ലോകത്തിൽ അങ്ങയുടെ പുരോഗതിയിലെ ഓരോ ചുവടിനേയും എന്റെ അനുഗ്രഹങ്ങളും സുഖവും അനുവർത്തിക്കുമാറാകട്ടെ.

അങ്ങയുടെ കുഞ്ഞുങ്ങൾക്ക് എന്റെ പ്രേമവും അനുഗ്രഹങ്ങും

സ്നേഹപൂർവ്വം അങ്ങയുടെ വിവേകാനന്ദൻ

## 71

ചിക്കാഗോ
2 നവംബർ 1893

പ്രിയ അളസിംഗ,

എന്റെ ഭാഗത്തുണ്ടായ ഒരു നിമിഷത്തെ ദൗർബല്യം നിങ്ങൾക്ക് ഇത്രയേറെ ഉപ്രവമുണ്ടാക്കാനിടയായതിൽ ഞാൻ വളരെ വ്യസനിക്കുന്നു. ആ സമയത് എന്റെ കീശ കാലിയായിരുന്നു. അതിൽപ്പിന്നെ ഭഗവാൻ എനിക്കു സ്നേഹിതരെ അയച്ചുതന്നു. ബോസ്റ്റന്റെ അടുത്ത് ഒരു ഗ്രാമത്തിൽവെച്ച് ഹാർവാർഡ് സർവ്വകലാശാലയിലെ ഗ്രീക്ക് പ്രൊഫസറായ ഡോക്ടർ റൈറ്റിന്റെ പരിചയം ഞാൻ സമ്പാദിച്ചു. അദ്ദേഹമെന്നോടു വളരെയേറെ അനുകമ്പ കാണിക്കയും, മതമഹാസമ്മേളനത്തിനു പോകുന്നതിന്റെ ആവശ്യകതയെപ്പറ്റി എന്നോട് ഊന്നിപ്പറയുകയും ചെയ്തു. അത് എന്നെ ഈ

ജനതയുമായി പരിചയപ്പെടുത്തുമെന്ന് അദ്ദേഹം ആശിച്ചു. എനിക്ക് ആരോടും പരിചയമില്ലാത്തതിനാൽ പ്രൊഫസർ എനിക്ക് വേണ്ടതെല്ലാം ചെയ്യാമെന്നേറ്റു. അവസാനം ഞാൻ ചിക്കാഗോവിലേയ്ക്കു മടങ്ങിവരികയും ചെയ്തു. ഇവിടെ, മതമഹാസമ്മേളനത്തിന്റെ പൗരസ്ത്യ-പാശ്ചാത്യപ്രതിനിധികളോടെല്ലാമൊപ്പം ഒരു മാന്യന്റെ ഭവനത്തിൽ എന്നേയും താമസിപ്പിച്ചു.

മഹാസമ്മേളനത്തിന്റെ ഉദ്ഘാടനദിവസം രാവിലെ ഞങ്ങളെല്ലാം ആർട്പാലസ് എന്നറിയപ്പെടുന്ന കെട്ടിടത്തിൽ സമ്മേളിച്ചു. അവിടെ മഹാസമ്മേളനത്തിന്റെ യോഗങ്ങൾക്കുവേണ്ടി വലിയൊരു നെടുമ്പുരയും കുറെ ചെറിയ നെടുമ്പുരകളും തൽക്കാലത്തേയ്ക്കുയർത്തിയിരിക്കുന്നു. എല്ലാ ദേശങ്ങളിൽനിന്നും ആളുകൾ അവിടെയുണ്ടായിരുന്നു. ഭാരതത്തിൽനിന്ന് ബ്രഹ്മസമാജത്തിലെ മജ്ജുംദാറും, ബോംബെയിലെ നഗർകൂറും, ജൈനപ്രതിനിധിയായി മി.ഗാന്ധിയും മിസിസ് ആനിബസന്റിനോടൊപ്പം തിയോസഫിയെ പ്രതിനിധാനം ചെയ്തു മി. ചക്രവർത്തിയും ഇവരിൽ മജ്ജുദാറും ഞാനും സ്വഭാവകമായി പഴയ സ്നേഹിതരായിരുന്നു. ചക്രവർത്തിക്കെന്നെ പേരുകൊണ്ടും അറിയാം. ഒരു മഹനീയ ഘോഷയാത്രയായി ഞങ്ങളെയെല്ലാം മണ്ഡപത്തിലേയ്ക്ക് എത്തിച്ചേർന്നു. നാട്ടിലെ ഉത്തമസംസ്കാരത്തെ പ്രതിനിധാനം ചെയ്യുന്ന ആറേഴായിരം സ്ത്രീപുരുഷന്മാരെക്കൊണ്ടു തിങ്ങിയ ഒരു ഹാൾ, താഴെ ഒരു വലിയ ഗ്യാലറി. മുകളിൽ, ഭൂമിയിലെ സർവ്വജനതകളിലേയും പണ്ഡിതന്മാർ മണ്ഡപത്തിലും. ഇതൊന്നു ഭാവന ചെയ്യൂ. ഞാൻ, ആയുസ്സിലൊരിക്കലും ബഹുജനസമക്ഷം പ്രഭാഷണം ചെയ്തിട്ടില്ലാത്തവൻ, ഈ മഹനീയസമ്മേളനത്തെ അഭിസംബോധനം ചെയ്കയും ! പാട്ട് പ്രസംഗങ്ങൾ മുതലായവ ഗൗരവപൂർണ്ണമായ ചടങ്ങുകളോടെയാണ് അത് ഉദ്ഘാടനം ചെയ്യപ്പെട്ടത്. പ്രതിനിധികളെ ഓരോരുത്തരെയായി സദസ്സിന്നു പരിചയപ്പെടുത്തി. അവർ മുറയ്ക്കു പ്രസംഗം ചെയ്തു. എന്റെ ഹൃദയം ആശങ്കാകുലമായി പിടഞ്ഞു. നാവു വരണ്ടു, നാഡികൾ തളർന്നു. രാവിലെ സംസാരിക്കാൻ ഞാൻ ധൈര്യപ്പെട്ടതേയില്ല. പിന്നെ മജ്ജുംദാർ ഒരു നല്ല പ്രസംഗം ചെയ്തു, ചക്രവർത്തി അതിലും നല്ല ഒന്ന്, അവർ കരഘോഷംകൊണ്ടു വളരെ പ്രശംസിക്കപ്പെട്ടു. അവരെല്ലാം സന്നദ്ധരായി വന്നിരുന്നു. സജ്ജീകൃതപ്രസംഗങ്ങളും കൊണ്ടുവന്നിരുന്നു. ഞാനൊരുവിഡ്ഢി, ഒന്നുമുണ്ടായിരുന്നില്ല: എങ്കിലും സരസ്വതീ ദേവിയെ താണുവണങ്ങിയിട്ട് എഴുന്നേറ്റു. ഡോക്ടർ ബോറോസ് എന്നെ പരിചയപ്പെടുത്തി. ഞാനൊരു ചെറുഭാഷണം ചെയ്തു ഞാൻ സമ്മേളനത്തെ അമേരിക്കയിലെ സോദരിമാരേ, സോദരന്മാരെ എന്നഭിസംബോധനം ചെയ്തു. ഒരു ചെകിടടപ്പൻ കയ്യടി രണ്ടു മിനുട്ടിട തുടർന്നുനിന്നു. പിന്നെ ഞാൻ തുടർന്നു. അതു തീർന്നപ്പോഴാകട്ടെ ഭാവനിർഭരനായി, വിവശനായി ഞാനിരുന്നുപോയി. അടുത്ത ദിവസം എല്ലാ പത്രങ്ങളും പ്രഖ്യാപിച്ചു. എന്റെ പ്രസംഗമായിരുന്നു അന്നത്തെ തകർപ്പൻ പ്രസം

ഗമെന്ന് ഞാൻ അമേരിക്കയിൽ മുഴുവൻ വിഖ്യാതനായിത്തീരുകയും ചെയ്തു. വലിയ ടീകാകാരനായ ശ്രീധരൻ പറഞ്ഞതു സത്യം-മൂകം കരോതി വാചാലം 1 അവിടുത്തെ നാമം വാഴ്ത്തപ്പെടട്ടെ! അന്നമുതൽ ഞാൻ പ്രശസ്തനായി. ഞാൻ ഹിന്ദുമതത്തെക്കുറിച്ചുള്ള എന്റെ പ്രബന്ധം2 വായിച്ച ദിവസമാകട്ടെ , മുമ്പൊരിക്കലുമുണ്ടാകാത്തവിധം ആ ഹാൾ തിങ്ങിനിറഞ്ഞു. ഒരു പത്രത്തിൽ നിന്നുദ്ധരിക്കാം. മഹതികൾ, മഹതികൾ, മഹതികൾ എല്ലാടവും തിങ്ങുന്നു. ഏതു മൂലയും നിറയുന്നു. വിവേകാനന്ദന്റേതല്ലാത്ത നേരമത്രയും പ്രബന്ധങ്ങൾ വായിച്ച ശേഷം അവർ ക്ഷമയോടെ കാത്തുകാത്തിരുന്നു. എന്നിങ്ങനെ. ഈ വൃത്താന്തപത്രതുണ്ടുകൾ ഞാനങ്ങോട്ടയച്ചുതരുന്നപക്ഷം നിങ്ങൾ ആശ്ചര്യപ്പെടും. പക്ഷേ പ്രശസ്തി ഇഷ്ടപ്പെടാത്ത ഒരാളാണ് ഞാനെന്ന് നിങ്ങൾക്കു നേരത്തെ അറിയാമല്ലോ. ഇത്ര പറഞ്ഞാൽ മതിയല്ലോ ഞാൻ എഴുന്നേൽക്കുമ്പോഴെല്ലാം ഒരു ചെകിടടപ്പൻ കയ്യടി ഉയരും. മിക്കവാറും എല്ലാ പത്രങ്ങളും എന്നെ വാഴ്ത്തി. അത്യന്തം അന്ധങ്ങളായവയ്ക്കും ഇത്രയും സമ്മതിക്കേണ്ടിവന്നു. സുന്ദരമുഖത്തോടും സമാകർഷകമായ വ്യക്തിത്വത്തോടും അദ്ഭുതവാഗ്മിതയോടും കൂടിയ ഈ മനുഷ്യൻ മഹാസമ്മേളനത്തിലെ ഏറ്റവും മികച്ച വ്യക്തിയാണ് എന്നിങ്ങനെ, എന്തിനധികം അമേരിക്കൻ സമുദായത്തിൽ മുമ്പൊരിക്കലും ഒരു പൗരസ്ത്യനും ഇത്തരമൊരു മുദ്ര പതിപ്പിച്ചിട്ടില്ല.

പിന്നെ അവരുടെ കനിവിനെക്കുറിച്ചെന്തു പറയട്ടെ? എനിക്കിപ്പോൾ ഒരാവശ്യവുമില്ല, സുഭിക്ഷംതന്നെ; യൂറോപ്പ് സന്ദർശിക്കാൻ വേണ്ട പണമെല്ലാം എനിക്കിവിടെനിന്നു കിട്ടും....നരസിംഹാചാര്യ എന്നൊരു ബാലൻ ഞങ്ങളുടെയിടയ്ക്കു പൊന്തിവന്നിരിക്കുന്നു. അയാൾ കഴിഞ്ഞ മൂന്നുകൊല്ലമായി ഈ നഗരത്തിൽ അലഞ്ഞുതിരിയുകയാണ്. അലയട്ടെ അലയാതിരിക്കട്ടെ, എനിക്കയാളെ ഇഷ്ടമാണ്. പക്ഷേ അയാളെക്കുറിച്ച് എന്തെങ്കിലുമറിയാമെങ്കിൽ, സർവ്വവും സദയം എഴുതുക. അയാൾക്കു നിങ്ങളെ അറിയാം. പാരീസ് പ്രദർശനവർഷത്തിലാണ് അയാൾ യൂറോപ്പിൽ വന്നത്...ഞാനിപ്പോൾ ദാരിദ്രമുക്തനായിരിക്കുന്നു. നഗരത്തിലെ രമ്യങ്ങളായ ഭവനങ്ങളധികവും എനിക്കായി തുറന്നുകിടക്കുകയാണ്. എല്ലാ സമയവും ഞാൻ ഒരാളുടെ അല്ലെങ്കിൽ വേറൊരാളുടെ അതിഥിയായി താമസിക്കുന്നു. മറ്റൊരിടത്തും കണ്ടെത്താത്ത ഒരു ജിജ്ഞാസയുണ്ട് ഈ ജനതയിൽ. അവർക്ക് ഏതൊരു വസ്തുവും അറിയണം. അവരുടെ സ്ത്രീകളോ-അവർ ഈ ലോകത്തിലേയ്ക്ക് ഏറ്റവും പുരോഗമിച്ചവരാണ്. ഇടത്തരം അമേരിക്കക്കാരി ഇടത്തരം അമേരിക്കക്കാരനെക്കാൾ വളരെയേറെ സംസ്കൃതയാണ്. പുരുഷന്മാർ ആയുഷ്കാലമത്രയും പണത്തിനുവേണ്ടി സ്വയം അടിമയെപ്പോലെ പണിചെയ്യുന്നു. സ്ത്രീകളാകട്ടെ തങ്ങളെ മെച്ചപ്പെടുത്താൻ ഓരോ അവസരവും തട്ടിയെടുക്കുന്നു. അവർ എത്രയും സദയ ഹൃദയരും സരളമന

സ്കരുമാണ്. പ്രസംഗഭ്രാന്തു പിടിപെട്ട ഓരോരുത്തനും ഇവിടെ വരുന്നു. ഇവരിൽ മിക്കവരും സമചിത്തരല്ലെന്നു പറയാൻ എനിക്കു വ്യസനമുണ്ട്. അമേരിക്കക്കാർക്ക് തങ്ങളുടേതായ കുറ്റങ്ങളുണ്ട്. ഏതു ജനതയ്ക്കാണ് അതില്ലാത്തത്? എന്നാൽ ഇതാണെന്റെ അന്ത്യനിഗമനം. ഏഷ്യ നാഗരിതകയ്ക്കു വിത്തു പാകി. യൂറോപ്പ് പൗരനും വികസിപ്പിച്ചു. അമേരിക്കയാകട്ടെ സ്ത്രീയുടേയും സാമാന്യജനത്തിന്റേയും വികസനത്തിനു പ്രയത്നിക്കുന്നു. അമേരിക്ക സ്ത്രീയുടേയും തൊഴിലാളിയുടേയും നന്ദനവനമാണ്. ഇപ്പോൾ, അമേരിക്കൻ സാമാന്യജനങ്ങളേയും സ്ത്രീകളേയും നമ്മുടേതുമായി താരതമ്യപ്പെടുത്തുക. ഉടൻ നിങ്ങൾക്ക് ആ ആശയം പിടികിട്ടും. അമേരിക്കക്കാർ അതിവേഗം ഉദാരാശയരാകയാണ്. അവരെ കടുംപിടുത്തക്കാരായ ക്രിസ്ത്യാനികളുടെ മാതൃകകൊണ്ട് അളക്കരുത്. അത്തരക്കാർ ഇവിടെയുമുണ്ട്. പക്ഷേ അവരുടെ സംഖ്യ വേഗം കുറഞ്ഞുവരികയാണ്; ഈ മഹാജനത, അദ്ധ്യാത്മതയിലേയ്ക്ക് – അതാണല്ലോ നമ്മുടെ സ്ഥിരം വീമ്പ് – ശീഘ്രം പുരോഗമിക്കയുമാണ്.

ഹിന്ദു തന്റെ മതം വിട്ടുകളയരുത്, പക്ഷേ മതത്തെ അതിന്റെ മണ്ഡലത്തിൽ ഒതുക്കി, സമൂദായത്തിനു വളരാൻ സ്വാതന്ത്ര്യം നൽകുകയും വേണം. പൗരോഹിത്യത്തിന്റെ ഭീകരതയ്ക്കും തന്മൂലമുണ്ടായ സാമൂഹിതജീർണ്ണതയ്ക്കും കാരണം മതത്തിന്റെ മേൽ ചാരുക എന്ന പ്രമാദം ഭാരതത്തിലെ എല്ലാ പരിഷ്ക്കർത്താക്കൾക്കും പറ്റിയതാണ്. അനശ്വരമായ ആ മതസൗധത്തെ തല്ലിതകർക്കാൻ അവർ ശ്രമിക്കുകയും ചെയ്തു. ഫലമോ പരാജയം!! ബുദ്ധനിൽനിന്നു തുടങ്ങി ഇങ്ങു രാംമോഹൻറോയ്വരെ ഏവരും ജാതിയെ ഒരു മതസ്ഥാപനമെന്നു തെറ്റിദ്ധരിച്ചു. എന്നിട്ട് മതത്തേയും ജാതിയേയും ഒന്നിച്ചു വലിച്ചു താഴെയിടാൻ യത്നിച്ചു, പരാജയപ്പെടുകയും ചെയ്തു. പക്ഷേ പുരോഹിതന്മാരുടെ പിച്ചുപറച്ചിലെന്തെല്ലാമുണ്ടായാലും, ജാതി വെറുമൊരു ഉറച്ച സാമൂഹ്യസ്ഥാപനമാണ്; അതാകട്ടെ അതിന്റെ സേവനം നിർവ്വഹിച്ചിട്ട് ഇപ്പോൾ ഭാരതീയാന്തരീക്ഷത്തെ ദുർഗ്ഗന്ധപൂരിതമാക്കുകയാണ്. അതിനെ നീക്കിക്കളയാൻ, ജനങ്ങൾക്കു നഷ്ടപ്പെട്ടുപോയ സാമുദായികവ്യക്തിത്വം വീണ്ടുകൊടുക്കുന്നതുകൊണ്ടേ സാധിക്കൂ. ഇവിടെ, ഓരോരുത്തന്നുമുണ്ട് സ്വന്തമായ ഒരു വ്യക്തിത്വബോധം. ഓരോ ഭാരതീയനും ഉറച്ചു വിശ്വസിക്കുന്നു. താൻ സമുദായത്തിന്റെ ഒരടിമയാണെന്ന്. അപ്പോൾ സ്വാതന്ത്ര്യമാണ് വളർച്ചയുടെ ഒരേ ഒരു വ്യവസ്ഥ. അതെടുത്തുകളയൂ. ഫലം അപകർഷമത്രേ. ആധുനിക കിടമത്സരത്തിന്റെ ആഗമനത്തോടുകൂടി ജാതി അതിശീഘ്രം ഓടിമറയുന്നെന്നു നോക്കൂ. അതിനെ കൊല്ലാൻ ഒരു മതവും വേണ്ട. കച്ചവടക്കാരനും ചെരുപ്പുകുത്തിയും ചാരായം വാറ്റുകാരനുമായ ബ്രാഹ്മണൻ ഉത്തരഭാരതത്തിൽ സാധാരണമാണ്. എന്തുകൊണ്ട്? കിടമത്സരംകൊണ്ട്. ഇന്നത്തെ ഭരണത്തിൻ കീഴിൽ ജീവിതവ്യ

ത്തിക്കു തനിക്കിഷ്ടമുള്ളതെന്തും ചെയ്യുന്നത് നിഷിദ്ധമല്ല. ഫലം, കടുത്ത മത്സരവും; അങ്ങനെ ആയിരക്കണക്കിനാളുകൾ അടിയിൽ സസ്യപ്രായരായി കഴിയുന്നതിനുപകരം, തങ്ങൾ യാതൊന്നിനായി ജനിച്ചുവോ ആ അത്യുച്ച തലങ്ങളെ തേടുകയും നേടുകയും ചെയ്തുകൊണ്ടിരിക്കുന്നു.

ഞാനീ നാട്ടിൽ തണുപ്പുകാലം മുഴുവൻ തങ്ങേണ്ടിയിരിക്കുന്നു, പിന്നെ യൂറോപ്പിലേയ്ക്കു പോകയും വേണം. എനിക്കു വേണ്ടത് എല്ലാം ഭഗവാൻ നൽകും. അതിനെക്കുറിച്ചു നിങ്ങൾ വിഷമിക്കേണ്ട. നിങ്ങളുടെ സ്നേഹ ത്തിനു കൃതജ്ഞത പറയുവാൻ ഞാൻ ആളല്ല.

ഭഗവാൻ എന്റെ കൂടെയുണ്ടെന്ന് എനിക്കു നാൾതോറും തോന്നുകയാണ്. അവിടുത്തെ നിർദ്ദേശങ്ങളനുസരിക്കാൻ ഞാൻ യത്നിയ്ക്കയുമാണ്. അവിടുത്തെ ഇച്ഛ നടക്കട്ടെ....നാം ലോകത്തിനു വലിയ കാര്യങ്ങൾ ചെയ്യും അതും നന്മ ചെയ്വാൻവേണ്ടി. പേരിനും പെരിമയ്ക്കും വേണ്ടിയല്ല.

തർക്കിക്കകയല്ല വേണ്ടത്; മരണപര്യന്തംകർമ്മം ചെയ്യുകയാണ് വേണ്ടത്. സുപ്രസന്നനായിരിക്കുക. വലിയ കാര്യങ്ങൾ ചെയ്യാൻ ഭഗവാൻ നമ്മെ തിരഞ്ഞെടുത്തിരിക്കുന്നതായി വിശ്വസിക്കുക. നമ്മളതു ചെയ്യും താനും സന്ന ദ്ധനായിരിക്കുക. അതായത് ശുദ്ധനും പവിത്രനുമായിരിക്കുക. പ്രേമാർത്ഥം പ്രേമിയ്ക്കയും ചെയ്യുക. പാവങ്ങളെ, ദീനരെ, ചവിട്ടിമെതിക്കപ്പെട്ടവരെ പ്രേമിക്കുക, ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കും.

രാമനാടുരാജാവിനേയും മറ്റുള്ളവരേയും കൂടെകൂടെ കാണുക. ഭാര ത്തിലെ സാമാന്യജനത്തോടു സഹതപിയ്ക്കാൻ പ്രേരിപ്പിക്കയും ചെയ്ക. അവർ പാവങ്ങളെ എപ്രകാരം ചവുട്ടിമെതിക്കുന്നെന്നും, മർദ്ദിതരെ ഉയർത്താൻ യത്നിക്കാത്തപക്ഷം തങ്ങൾ മനുഷ്യരെന്നു വിളിക്കപ്പെടാൻ അനർഹരാണെന്നും അവരോടു പറയൂ. നിർഭയരായിരിക്കൂ, ഭഗവാൻ നിങ്ങളുടെ കൂടെയുണ്ട്; ഭാരതത്തിലെ പട്ടിണിപ്പാവങ്ങളും അജ്ഞരുമായ ദശലക്ഷങ്ങളെ അവിടുന്ന് ഇനിയും ഉയർത്തും. ഇവിടത്തെ ഒരു റെയിൽവേപോർട്ടർ നിങ്ങളുടെ പല യുവജനങ്ങളെക്കാളും മിക്ക രാജകുമാരന്മാരെക്കാളും പഠിപ്പുള്ളവനാണ്. ഭൂരിപക്ഷം ഹിന്ദുസ്ത്രീകൾക്കും സങ്കൽപിക്കാവുന്നതിനേക്കാൾ എത്രയും മെച്ചപ്പെട്ട വിദ്യാഭ്യാസമാണ് ഓരോ അമേരിക്കൻ വനിതയ്ക്കുമുള്ളത്. അതേ വിദ്യാഭ്യാസം നമുക്കെന്തുകൊണ്ടു നേടാൻ കഴിയുന്നില്ല? നമുക്കു കഴിഞ്ഞേ ഒക്കൂ.

നിങ്ങൾ ദരിദ്രരാണെന്നു വിചാരിക്കരുത്. ധനമല്ല, നന്മയാണ്, പവിത്രതയാണ് ശക്തി. വരൂ ലോകമൊട്ടുക്ക് അതങ്ങനെയാണെന്നു കാണൂ.

അനുഗ്രഹപൂർവ്വം, നിങ്ങളുടെ വിവേകാനന്ദൻ

പുനശ്ച. പിന്നേയ്, നിങ്ങളുടെ അമ്മാവന്റെ പ്രബന്ധമാണ് ഞാൻ കണ്ടിട്ടുള്ളതിലേയ്ക്കും കൗതുകകരം. അതൊരു കച്ചവടക്കാരന്റെ ഇനവിവരപ്പട്ടികപോലിരുന്നു. അതു മഹാസമ്മേളനത്തിൽ വായിക്കാൻ കൊള്ളുമെന്നു വിചാരിച്ചുമില്ല. അതുകൊണ്ട് നരസിംഹാചാര്യ അതിൽ നിന്നു കുറച്ചുദ്ധരണികൾ ഒരു ഉപശാലയിൽവെച്ചു വായിച്ചു. ആർക്കും അതിലൊരു വാക്കും മനസ്സിലായില്ല. അതിനെപ്പറ്റി അദ്ദേഹത്തോടു പറയരുത്. ഇത്രയേറെ വിചാരത്തെ ഏറ്റവും കുറഞ്ഞ പദങ്ങളിൽ ഒതുക്കുകയെന്നത് ഒരു വലിയ കലയാണ്. മണിലാൽ ദ്വിവേദിയുടെ പ്രബന്ധംപോലും വളരെ വെട്ടിച്ചുരുക്കേണ്ടിവന്നു. ആയിരത്തിലേറെ പ്രബന്ധങ്ങൾ വായിക്കപ്പെട്ടു. അനിയതങ്ങളായ അത്തരം കാടുകയറ്റത്തിന്ന് നേരവുമുണ്ടായിരുന്നില്ല. എനിക്കു സാധാരണയുള്ള അരമണിക്കൂറിൽ കവിഞ്ഞു കൂടുതന്ന സമയം തരുമായിരുന്നു. എന്തെന്നാൽ ഏറ്റവും ജനസമ്മതരായ പ്രഭാഷകരെ എപ്പോഴും അവസാനത്തേയ്ക്കാണ് വെയ്ക്കുക. ശ്രോതാക്കളെ പിടിച്ചുനിർത്താൻ. ഭഗവാൻ അവരെ അനുഗ്രഹിക്കട്ടെ. എന്തു സഹഭാവമണ് എന്നോടവർക്കുള്ളത്, എന്തു ക്ഷമയും! അവർ രാവിലെ പത്തു മണിമുതൽ രാത്രി പത്തുമണി വരെ ഇരിക്കും. ഇടയ്ക്ക് ആഹാരത്തിന് അര മണിക്കൂറൊഴിവു മാത്രം. ഒന്നിനു പുറകേ ഒന്നായി അനേകം പ്രബന്ധങ്ങൾ വായിക്കപ്പെടുന്നു. അവയിൽ മിക്കവയും നിസ്സാരങ്ങൾ, പക്ഷേ അവർ തങ്ങളുടെ പ്രിയപ്പെട്ട പ്രഭാഷകനുവേണ്ടി കാത്തുകാത്തിരിക്കും.

സിലോണിലെ ധർമ്മപാലൻ ഏവർക്കും പ്രിയപ്പെട്ടവനായിരുന്നു. എങ്കിലും, ദൗർഭാഗ്യത്താൽ അദ്ദേഹം ഒരു നല്ല പ്രഭാഷകനായിരുന്നില്ല. മാക്സ്മുള്ളൂരിൽനിന്നും റൈസ് ഡേവിഡ്സിൽനിന്നുമു്ള ഉദ്ധാരണങ്ങൾ മാത്രമേ അവർക്കു കൊടുക്കുവാൻ അദ്ദേഹത്തിനുണ്ടായിരുന്നുള്ളൂ. അദ്ദേഹം ഒരു മധുരപ്രകൃതിയാണ്. മഹാസമ്മേളനത്തിനിടയിൽ ഞങ്ങൾ ഉറ്റ സഖാക്കളായിത്തീരുകയും ചെയ്തു.

പൂനയിൽനിന്നുള്ള മിസ്. സോറാബ്ജിയെന്ന ഒരു ക്രിസ്ത്യൻ മഹതിയും ജൈനപ്രതിനിധിയായ മി. ഗാന്ധിയും ഈ നാട്ടിൽ കുറച്ചുകാലംകൂടെ താമസിക്കാനും പ്രഭാഷണപര്യടനങ്ങൾ നടത്താനും പോകയാണ്. അവർ വിജയിക്കുമെന്ന് ഞാൻ ആശിക്കുന്നു. ഈ നാട്ടിലെ പ്രസംഗം നല്ല ലാഭമുള്ള ഒരു തൊഴിലാണ്, ചിലപ്പോൾ വമ്പിച്ച വരുമാനമുണ്ടാകും.

മി. ഇങ്ഗർസോളിന് അഞ്ഞൂറുമുതൽ അറുനൂറുവരെ ഡോളർ ഒരു പ്രസംഗത്തിനു കിട്ടുന്നു. അദ്ദേഹമാണ് ഈ നാട്ടിലെ ഏറ്റവും കൊണ്ടാടപ്പെടുന്ന പ്രഭാഷകൻ. ഈ കത്തു പ്രസിദ്ധപ്പെടുത്തരുത് വായിച്ചുകഴിഞ്ഞ് ഖേത്രിയിലെ മഹാരാജാവിന്നയയ്ക്കുക. അമേരിക്കയിലെ എന്റെ ഫോട്ടോഗ്രാഫ് ഞാനദ്ദേഹത്തിന്നയച്ചിട്ടുണ്ട്.

## 72

541, ഡീയർബോൺ അവന്യൂ, ചിക്കാഗോ

19 നവംബർ 1893

പ്രിയ മിസ്സിസ് വുഡ്സ്

നിങ്ങളുടെ കത്തിനു മറുപടിയയയ്ക്കുവാൻ ഞാൻ അമാന്തിച്ചതു ക്ഷമിക്കൂ. നിങ്ങളെ വീണ്ടും ഞാനെന്നു കാണുമെന്ന് എനിക്കറിഞ്ഞുകൂടാ. ഞാൻ നാളെ മാസിഡണിലേയ്ക്കും മിന്യാപ്പോളിസിലേയ്ക്കും പുറപ്പെടുന്നു. നിങ്ങൾ പറയുന്ന ആ ഇംഗ്ലീഷ്മാന്യൻ ലണ്ടനിലെ ഡോ. മോമെറിയാണ്. അദ്ദേഹം ലണ്ടനിലെ പാവങ്ങളുടെ ഇടയിൽ ഒരു സുപ്രസിദ്ധപ്രവർത്തകനാണ്, ആൾ അതി മധുരനുമാണ്. നമുക്കൊരു പ്രതിനിധിയെ അയച്ചുതരാഞ്ഞ ലോകത്തിലെ ഒരേ ഒരു മതവിഭാഗം ഇംഗ്ലീഷ് പള്ളിയാണെന്ന് പക്ഷേ നിങ്ങൾക്ക് അറിവില്ലായിരിക്കാം. കാൻറർബറിയിലെ ആർച്ച് ബിഷപ്പ് മതമഹാസമ്മേളനത്തെ പരസ്യമായി ആക്ഷേപിച്ചിട്ടും ഡോ. മോമെറി വന്നു.

എന്റെ പ്രിയ മിത്രമേ, എനിക്കു നിങ്ങളോടും നിങ്ങളുടെ ഉത്തമപുത്രനോടുമുള്ള സ്നേഹം ഞാൻ കൂടെക്കൂടെ എഴുതിയാലും ഇല്ലെങ്കിലും എന്നും ഒരുപോലെയാണ്.

എന്റെ പുസ്തകങ്ങളും പുതപ്പും മിസ്റ്റർ ഹേലിന്റെ C/o ൽ എക്സ്പ്രസ്സായി അയയ്ക്കാനോ? എനിക്കവ ആവശ്യമുണ്ട്. എക്സ് പ്രസ്സ്ചാർജ്ജ് ഇവിടെ കൊടുത്തുകൊള്ളൂ.

നിങ്ങൾക്കും നിങ്ങളുടെ ബന്ധുക്കൾക്കും ഭഗവദനുഗ്രഹങ്ങൾ.

നിങ്ങളുടെ നിത്യമിത്രം വിവേകാനന്ദൻ

പുനശ്ച. നമ്മുടെ കിഴക്കൻ സ്നേഹിതരിൽ മിസ്. സാൻബോണിനും മറ്റും എഴുതാൻ നിങ്ങൾക്കവസരമുള്ളപക്ഷം അവർക്ക് എന്റെ ഹാർദ്ദമായ ആദരങ്ങൾ സദയം അറിയിക്കൂ.

## 73

(ഹരിപദമിത്രന്) C/o ജോർജ്ജ് ഡബ്ല്യൂ ഹേല്

541, ഡിയർബോൺ അവന്യൂ, ചിക്കാഗോ

ഓം നമോ ഭഗവതേ രാമകൃഷ്ണായ 28 ഡിസംബർ 1893

വത്സ,

നിങ്ങളുടെ കത്ത് ഇന്നലെ കിട്ടി. നിങ്ങളൊക്കെ എനനെ ഓർത്തുകൊണ്ടിരിക്കുന്നുവെന്നത് എനിക്കു പരമാനന്ദപ്രദംതന്നെ. ഭാരതവർഷത്തിലെ പത്രങ്ങളിൽ ചിക്കാഗോവൃത്താന്തം കൊടുത്തിരിക്കുന്നുവെന്നത് അത്യാശ്ചര്യംതന്നെ. എന്തെന്നാൽ ഞാൻ ചെയ്യുന്നതെല്ലാം ഗൂഢമായിരിക്കാൻ കഴിയുന്നതും ശ്രമിക്കുന്നുണ്ട്. ഈ നാട്ടിൽ ആശ്ചര്യകരമായി പലതുമുണ്ട്. വിശേഷിച്ച്, ഇവിടെ ദരിദ്രരില്ലതന്നെ. ഈ നാട്ടിലെപ്പോലുള്ള സ്ത്രീകളെ ഞാൻ മറ്റെങ്ങും കണ്ടിട്ടില്ല. സ്തപുരുഷന്മാർ നമ്മുടെ നാട്ടിലുമുണ്ട്. എന്നാൽ ഈ നാട്ടിലെ സ്ത്രീകളെപ്പോലുള്ളവർ നമ്മുടെ നാട്ടിൽ വളരെ കുറവാണ്. യാ ശ്രീഃ സ്വയം സുകൃതിനാം ഭവനേഷു1 എന്നത് തുലോം സത്യംതന്നെ. ഈ നാട്ടിലെ വെൺമഞ്ഞുപോലുള്ള ആയിരമായിരം സ്ത്രീകളെ ഞാൻ ഇവിടെ കണാന്നു. എല്ലാ ജോലികളും അവരാണ് ചെയ്യുന്നത്. സ്കൂൾ, കോളേജ്, എവിടേയും സ്ത്രീകൾ നിറഞ്ഞിരിക്കുന്നു. നമ്മുടെ ഭാഗ്യംകെട്ടനാട്ടിൽ സ്ത്രീകൾക്കു വഴിനടക്കാൻ പാടില്ല. ഇവരുടെ ദയയോ അളവറ്റത്! ഇവിടെ താമസിക്കുന്നിടത്തോളം അവരുടെ ഗൃഹങ്ങളിൽ പാർക്കാൻ സ്ഥലം തരുന്നു. ആഹാരം നൽകുന്നു. പ്രസംഗത്തിനു വേണ്ടതെല്ലാം ഏർപ്പാടു ചെയ്യുന്നു. കൂടെ കടകളിൽ കൂട്ടികൊണ്ടുപോകുന്നു-എങ്ങനെയെല്ലാം സഹായിക്കുന്നുവെന്നു പറയാവതല്ല. നൂറു ജന്മങ്ങളിലെ സേവനം കൊണ്ടും ഇവരോടുള്ള കടം വീട്ടാൻ സാധിക്കയില്ല.

വത്സ ശാക്തൻ എന്ന ശബ്ദത്തിന്റെ അർത്ഥമെന്തെന്നറിയാമോ? ശാക്തനെന്നാൽ കള്ളും കഞ്ചാവും കഴിക്കുന്നവനെന്നല്ല അർത്ഥം. ഈശ്വരനെ സമസ്തലോകത്തിലും വിരാജിക്കുന്ന മഹാശക്തിയായി അറിയുകയും സകലസ്ത്രീകളിലും ആ മഹാശക്തിയുടെ വികാസം കാണുകയും ചെയ്യുന്നവനത്രേ ശാക്തൻ. ഇവർ അങ്ങനെ കാണുന്നു. മനു പറയുന്നു. യത്ര നാര്യസ്തു പൂജ്യന്തേ, രമന്തേ തത്ര ദേവതാഃ2 ഇവർ അപ്രകാരമാണ്. അതുകൊണ്ട് ഇവർ സുഖിക്കുന്നു, വിദ്യാസമ്പന്നരും സ്വതന്ത്രരും പ്രയത്നശീലരുമായിരിക്കുന്നു. നമ്മളാകട്ടെ സ്ത്രീജനങ്ങളെ നീചരെന്നും അധമരെന്നും അബലകളെന്നും അപവിത്രരെന്നും പറയുന്നു. അതിന്റെ ഫലമായി നാം മൃഗപ്രായരും അടിമകളും പ്രവൃത്തിവിമുഖരും ദരിദ്രരുമായിരിക്കുന്നു.

ഈ നാട്ടിലെ ധനത്തെപ്പറ്റി എന്തു പറയട്ടെ? ലോകത്തിലില്ല ഇത്ര സമ്പന്നമായ ഒരു ജനത. ഇംഗ്ലീഷുകാർ ധനവാന്മാരെങ്കിലും അവരുടെയിടയിൽ കുറെ ദരിദ്രന്മാരുമുണ്ട്. ഇവിടെ ദരിദ്രരില്ലെന്നുതന്നെ പറയാം. ഒരു ഭൃത്യനെ വേലയ്ക്കു നിറുത്തണമെങ്കിൽ ആഹാരത്തിനും വസ്ത്രാദികൾക്കും പുറമേ ദിവസേന ആറു രൂപ കൊടുക്കണം. ഇംഗ്ലണ്ടിൽ ഒരു രൂപ മതി. ഇവിടെ കൂലിവേലക്കാരൻ ദിവസേന ആറു രൂപയിൽ കുറഞ്ഞ കൂലിയ്ക്കു വേല ചെയ്യില്ല. പക്ഷേ ചെലവും അതുപോലെതന്നെ. വിലകുറഞ്ഞ ചുരുട്ടിനും

നാലണയിൽ കുറയാതെ കൊടുക്കണം. ഒരു നല്ല ജോടി ബൂട്സിന് ഇരുപത്തിനാലു രൂപ കൊടുക്കേണ്ടിവരും. വരവുപോലെ ചെലവും; സമ്പാദിക്കുന്നതിനൊപ്പംതന്നെ ഇവർ ചെലവാക്കുകയും ചെയ്യുന്നു.

ഇവിടത്തെ സ്ത്രീകൾ എത്ര പവിത്രകൾ! ഇരുപത്തഞ്ചോ മുപ്പതോ വയസ്സിനു താഴെ ആരും വിവാഹം ചെയ്യുന്നില്ല. അവർ ആകാശത്തിലെ പക്ഷികളെപ്പോലെ സ്വതന്ത്രകളുമാണ്. കടകളിലും ചന്തകളിലും പോകുന്നു. ജോലി ചെയ്തു സമ്പാദിക്കുന്നു. കടകൾ നടത്തുന്നു. കോളേജിൽ അദ്ധ്യാപകവൃത്തി നിർവഹിക്കുന്നു. ഏതുതരം ജോലിയിലും ഏർപ്പെടുന്നു. എങ്കിലും എത്ര പവിത്രതയോടെയിരിക്കുന്നു! ധനമുള്ളവർ നിരന്തരം ദരിദ്രരെ സഹായിക്കുന്നതിൽ തുലോം തത്പരരാണ്. നാമോ എന്തു ചെയ്യുന്നു? മകളെ പതിനൊന്നു വയസ്സിനകം വിവാഹം കഴിപ്പിച്ചില്ലെങ്കിൽ അവൾ കെട്ടുപോകുമെന്നു വിചാരിക്കുന്നു! മനു പറയുന്നു. കന്യാപ്യേവം പാലനീയാ ശിക്ഷണീയാ തിയത്നതഃ പുത്രന്മാരെ മുപ്പതു വയസ്സുവരെ ബ്രഹ്മചര്യം അവലംബിച്ച് വിദ്യാഭ്യാസം ചെയ്യിക്കും പോലെ പുത്രികളേയും അഭ്യസിപ്പിക്കണം. പക്ഷേ നാം ചെയ്യുന്നതോ? നിങ്ങളുടെ നാട്ടിലെ സ്ത്രീകളെ ഉയർത്താമോ? അങ്ങനെ ചെയ്താൽ വല്ലതും ആശിക്കാം. അല്ലെങ്കിൽ മൃഗജന്മം മാറില്ല.

രണ്ടാമതായി, നമ്മുടെ നാട്ടിൽ ഒരുവൻ താഴ്ന്ന കുലത്തിൽ ജനിച്ചുപോയാൽപ്പിന്നെ അവനൊന്നും ആശിക്കാനില്ല; അവൻ അധഃപതിച്ചേ പോകുന്നു. എന്തുകൊണ്ട്? എന്തൊരത്യാചാരം? ഈ നാട്ടിൽ എല്ലാവർക്കും ആശിക്കാൻ വകയുണ്ട്. ഉന്നതി പ്രതീക്ഷിക്കാം. അതിനു സൗകര്യമുണ്ട്. ഇന്നു ദരിദ്രനായിരിക്കുന്നവന് നാളെ ധനവാനും വിദ്വാനും ലോകമാന്യനുമാകാം. ദരിദ്രരെ സഹായിക്കാൻ മറ്റുള്ളവർ തത്പരരുമാണ്. വേല ചെയ്യാത്ത ഒരു ഭാരതവാസിയുടെ മാസവരവ് ശരാശരി രണ്ടു രൂപമാത്രം. നാം വളരെ ദരിദ്രരെന്ന് എല്ലാവരും ഉച്ചത്തിൽ പ്രഖ്യാപിക്കുന്നുണ്ട്; എന്നാൽ ഭാരതത്തിലെ ദരിദ്രരെ സഹായിക്കാൻ എത്ര സഭകളുണ്ട്? എത്ര ആളുകളുടെ ഹൃദയമാണ് ലക്ഷോപലക്ഷം ദരിദ്രർക്കുവേണ്ടി സങ്കടപ്പെടുന്നത്? ഹേ ഭഗവൻ, നാം മനുഷ്യരോ? മൃഗതുല്യരായി കഴിയുന്ന തോട്ടി മുതലായവരുടെ ഉന്നതിക്കായി നിങ്ങൾ എന്തു ചെയ്യുന്നു? അവരുടെ വായിൽ ഒരുരുള ചോറെങ്കിലും ഇട്ടു കൊടുക്കാൻ എന്തു ചെയ്യുന്നു? നിങ്ങൾ അവരെ തൊടുന്നില്ല; ദൂരെപ്പോ എന്ന് ആട്ടിയോടിക്കുന്നു! നാം മനുഷ്യരോ? നിങ്ങൾക്കിടയിൽ അനേകം സന്ന്യാസിമാരും ബ്രാഹ്മണരുമുണ്ടല്ലോ ചുറ്റിസഞ്ചരിക്കുന്നു. അവർ അധഃസ്ഥിതരും മർദ്ദിതരുമായ ഈ ദരിദ്രർക്കുവേണ്ടി എന്തു ചെയ്യുന്നു? തൊടരുത്, തൊടരുത് എന്നെ തൊടരുത് എന്നേ നിങ്ങൾക്കു പറയാനുള്ളൂ. സനാതന ധർമ്മത്തെ നിങ്ങൾ എന്താക്കിക്കളഞ്ഞു! ഇപ്പോൾ മത

മെവിടെ? തൊടരുത്, എന്നെ തൊടരുത് എന്നതിൽ മാത്രം.

ഞാൻ ഈ നാട്ടിൽ വന്നതു നാടു കാണാനോ നേരമ്പോക്കു കണ്ടു രസിക്കാനോ പേരു പരത്താനോ അല്ല; ഈ ദരിദ്രർക്കു വല്ല നിവൃത്തിയുമുണ്ടാക്കാൻ കഴിയുമോ എന്നു നോക്കാനാണ്. ആ നിവൃത്തിമാർഗ്ഗമെന്തെന്ന്, ഭഗവാൻ സഹായിച്ചാൽ, പിന്നീടറിയാം.

ഇവർക്കു പല ദോഷങ്ങളുമുണ്ട്. ചുരുക്കിപ്പറഞ്ഞാൽ ഇവർ മതവിഷയങ്ങളിൽ നമ്മെക്കാൾ വളരെ താഴെയാണ്. സാമുദായികവിഷയങ്ങളിൽ നമ്മെക്കാൾ എത്രയോ മേലെയും ഇവരുടെ സാമൂഹികാശയങ്ങൾ നാം സ്വീകരിക്കണം. നമ്മുടെ ഉത്കൃഷ്ടമായ മതം ഇവർക്കുപദേശിച്ചുകൊടുക്കയും വേണം.

ഞാൻ നിട്ടിലേയ്ക്ക് എപ്പോൾ മടങ്ങുമെന്ന് എനിക്കറിഞ്ഞുകൂടാ. ഭഗവാന്റെ ഇച്ഛതന്നെ പ്രബലം. നിങ്ങൾക്കെല്ലാം എന്റെ ആശീർവാദങ്ങൾ.

വിവേകാനന്ദൻ

## 74

C/o ജോർജ്ജ് ഡബ്ല്യൂ. ഹേല്

541 ഡീയർബോൺ അവന്യു, ചിക്കാഗോ
24 ജനുവരി 1894

പ്രിയസ്നേഹിതരേ,

നിങ്ങളുടെ കത്തുകൾ കിട്ടി. എന്നെസ്സംബന്ധിച്ചു നിങ്ങൾക്ക് ഇത്രയേറെ വാർത്തകൾ ലഭിച്ചതിൽ ഞാൻ അദ്ഭുതപ്പെടുന്നു. നിങ്ങൾ പ്രസ്താവിച്ച ഇന്റീരിയറിന്റെ വിമർശത്തെ അമേരിക്കൻ ജനങ്ങളുടെ മനോഭാവമെന്നു കരുതരുത്. ആ പത്രം ഇവിടെ ഏതാണ്ട് അജ്ഞാതമാണ്. നീലമൂക്കൻ2 പ്രസ്ബിറേറ്റിയൻ പത്രം. എന്ന് അവർ പറയുന്ന കൂട്ടരുടേതാണുതാനും. അവർ മഹാമതഭ്രാന്തർ; എങ്കിലും നീലമൂക്കരെല്ലാം കൊള്ളരുതാത്തവരല്ല. അമേരിക്കൻ ജനങ്ങൾ പുരോഹിതന്മാർ വളരെപ്പേരും. എന്നെ സ്വാഗതം ചെയ്യുന്നവരാണ്. സുമുദായത്താൽ പുകഴ്ത്തപ്പെട്ട ഒരു മനുഷ്യനെ ആക്രമിച്ച് ആ പത്രത്തിന് അൽപം കുപ്രസിദ്ധി വേണ്ടിയിരുന്നു. ആ സൂത്രം ഇവിടെ സുവിദിതമാണ്, അതെപ്പറ്റി നാട്ടുക്കാർ ഒട്ടും ഗൗനിക്കുന്നുമില്ല. സ്വാഭാവികമായി നമ്മുടെ ഭാരതീയമിഷനറിമാർ അതുകൊണ്ടു മുതലെടുക്കാൻ ശ്രമിച്ചേക്കും. ശ്രമിക്കുന്നപക്ഷം അവരോടു പറയൂ. ഇതാ നോക്കൂ, നിന്റെ മേൽ ഒരു വിധി വന്നു വീണിരിക്കുന്നു. അവരുടെ അപസ്മാരാക്രോശങ്ങളെ ധിക്കരിച്ചുതന്നെ അവരുടെ പഴയ കെട്ടിടം അതിന്റെ അടിക്കല്ലോളം ഉലയുകയാണ് ഇടിഞ്ഞു

വീഴുമെന്നും തീർച്ച. ഞാൻ അവരെച്ചൊല്ലി ദുഃഖിക്കുന്നു, ഇവിടെ പൗര സ്ത്യമതങ്ങളുടെ അന്തഃപ്രവാഹം കാരണം ഭാരതത്തിൽ അവരുടെ സുഭിക്ഷ ജീവിതത്തിന്നുള്ള വക ചുരുങ്ങിത്താണുപോകുന്നെങ്കിൽ പക്ഷേ അവരുടെ നായകരായ പുരോഹിതന്മാരിൽ ഒരാൾപോലും ഒരിക്കലും എനി ക്കെതിരല്ല. ശരി, കുളത്തിലിറങ്ങിയ സ്ഥിതിക്കു കുളിർക്കെ കുളിക്കുകത ന്നെ.

ഞാൻ അവരുടെ മുമ്പാകെ വായിച്ച, നമ്മുടെ മതത്തിന്റെ ഒരു ചുരു ങ്ങിയ രേഖയടങ്ങിയ ഒരു വൃത്താന്തപത്രത്തുണ്ടു നിങ്ങൾക്കയയ്ക്കുന്നു. എന്റെ മിക്ക പ്രസംഗങ്ങളും വാചാപ്രസംഗങ്ങളാണ്. ഈ നാടുവിടുംമുമ്പ് അതെല്ലാം പുസ്തകരൂപത്തിലാക്കണമെന്നുണ്ട്. എനിക്ക് ഭാരതത്തിൽ സഹായമൊന്നും ആവശ്യമില്ല. ഇവിടെ ധാരാളമുണ്ട്. നിങ്ങളുടെ പക്കലുള്ള പണം. ഈ ചെറുപ്രസംഗം അച്ചടിച്ചു പ്രസിദ്ധീകരിപ്പാനുപയോഗിക്കുക, അതു പ്രദേശികഭാഷകളിലേയ്ക്കു വിവർത്തനം ചെയ്തു പരക്കെ ചിതറു ക, അതു ദേശീയമനസ്സിൽ നമ്മെ പ്രതിഫലിപ്പിക്കും. അതിനിടെ, കേന്ദ്ര വിദ്യാപീഠം (കോളേജ്) സംബന്ധിച്ച നമ്മുടെ പദ്ധതി മറക്കാതിരിക്കുക. അതിൽ നിന്ന് ഭാരതത്തിൽ എല്ലാ ദിക്കിലേയ്ക്കും പടർന്നു പരക്കുന്ന കാര്യ വും. കഠിനമായി പ്രവർത്തിക്കുക.

അമേരിക്കൻ സ്ത്രീകളെപ്പറ്റി–അവരുടെ ദയവിനു നന്ദി പറയുക എന്നാ ലശക്യം. ഭഗവാൻ അവരെ അനുഗ്രഹിക്കട്ടെ. ഈ നാട്ടിൽ സ്ത്രീകൾ സർവ്വ പ്രസ്ഥാനങ്ങളുടേയും ജീവനാണ്. ജനതയുടെ സമസ്തസംസ്കാരത്തി ന്റെയും പ്രതിനിധികളാകുന്നു. കാരണം, പുരുഷന്മാർക്ക് അതിമാത്രം പണി ത്തീരക്കാകയാൽ പഠിക്കാനാവുന്നില്ല.

കിഡ്ഡിയുടെ കത്തുകൾ കിട്ടി. ജാതി പോകണോ വരണോ എന്ന പ്രശ്നത്തെ സംബന്ധിച്ച് എനിക്ക് ഒരു കാര്യവുമില്ല. ഭാരതത്തിനകത്തും പുറത്തും മനുഷ്യവംശം വികസിപ്പിച്ചിട്ടുള്ള ഉത്കൃഷ്ടാശയങ്ങളെ ഏറ്റവും നീചന്റെയും ദരിദ്രന്റെയും വാതിൽക്കൽ കൊണ്ടുചെല്ലുകയും അവരെ തന്നെ ത്താൻ ചിന്തിക്കാൻ വിടുകയുമാണ് എന്റെ ഉദ്ദേശം. ജാതി ഉണ്ടായിരിക്കണോ വേണ്ടയോ, സ്ത്രീകൾ തികച്ചും സ്വതന്ത്രകളാണോ വേണ്ടയോ–ഇതിലെ നിക്കു താൽപര്യമില്ല. വിചാരത്തിന്റെയും പ്രവൃത്തിയുടേയും സ്വാതന്ത്ര്യ മാണ് ജീവിതത്തിന്റെ വളർച്ചയുടേയും സ്വാസ്ഥ്യത്തിന്റെയും ഒരേ ഒരു അവ സ്ഥ. അതു നിലിവിലില്ലാത്തിടത്ത് ആ മനുഷ്യൻ, ആ വംശം, ആ ജനത, അധഃപതിച്ചേ പോകും. ജാതിയുണ്ട് അഥവാ ഇല്ല, വിശ്വാസപ്രമാണമുണ്ട് അഥവാ ഇല്ല–വ്യക്തിയുടെ സ്വതന്ത്രമായ വിചാരത്തിന്റെയും പ്രവൃത്തിയു ടേയും പ്രഭാവത്തെ നിരോധിക്കുന്ന മനുഷ്യനോ വർഗ്ഗമോ ജാതിയോ ജന തയോ സ്ഥാപനമോ, അന്യരെ ദ്രോഹിക്കുന്നില്ലെങ്കിൽപ്പോലും, പൈശാചി

കമാണ്, അധഃപതിയ്ക്കതന്നെ ചെയ്യും.

സർവ്വരുടേയും വാതിലേയ്ക്ക് ഉത്കൃഷ്ടാശയങ്ങളെ കൊണ്ടെത്തിക്കുന്ന ഒരു യന്ത്രം ചലിപ്പിച്ചുവിടുകയാണ് എനിക്കു ജീവിതത്തിലുള്ള അത്യാഗ്രഹം. ജീവിതത്തിന്റെ അതിപ്രധാപ്രശ്നങ്ങളെക്കുറിച്ച് നമ്മുടെ പൂർവ്വപിതാക്കളും മറ്റു ജനതകളും ചിന്തിച്ചിട്ടുള്ളതെന്തെന്ന് അവർ അറിയട്ടെ. ഇപ്പോൾ മറ്റുള്ളവർ എന്തു ചെയ്യുന്നെന്നു വിശേഷിച്ചും കാണട്ടെ. എന്നിട്ട് അവർ നിശ്ചയിക്കട്ടെ. രാസവസ്തുക്കളെ കൂട്ടിച്ചേർക്കുകയത്രേ നാം ചെയ്യേണ്ടത്. സ്ഫുടീകരണം സ്വനിയമപ്രകാരം, പ്രകൃതി ചെയ്തുകൊള്ളും. കഠിനപ്രയത്നം ചെയ്ത, സ്ഥൈര്യമവലംബിക്കുക, ഈശ്വരനിൽ വിശ്വസിക്കുക പണിയിലേർപ്പെടുക. ഞാൻ വൈകാതെ വരുന്നു, അഥാവാ വൈകീയിട്ട് സമാന്യജനോന്നമനം-അവരുടെ മതത്തെ ക്ഷതപ്പെടുത്താതെ എന്ന മുദ്രവാക്യം നിങ്ങളുടെ മുമ്പിൽ വെയ്ക്കുക.

ഓർക്കുക, ജനത ജീവിക്കുന്നതു കുടിലിലാണ്. എന്നാൽ കഷ്ടം! അവർക്കുവേണ്ടി ആരും ഒരു വസ്തു ഒരു കാലവും ചെയ്തില്ല. നമ്മുടെ ആധുനികപരിഷ്ക്കർത്താക്കൾക്ക് വിധവാവിവാഹസംബന്ധിച്ചാണ് തിരക്ക്. ഏതൊരു പരിഷ്കാരത്തോടും സ്വാഭാവികമായി എനിക്കു സഹഭവമുണ്ട്; പക്ഷേ ഒരു ജനതയുടെ വിധി നിലകൊള്ളുന്നത് അതിലെ വിധവകൾക്കു കിട്ടുന്ന ഭർത്താക്കന്മാരുടെ എണ്ണത്തെ ആശ്രയിച്ചല്ല. മറിച്ച് സാമാന്യജനങ്ങളുടെ അവസ്ഥയെ ആശ്രയിച്ചാണ്. നിങ്ങൾക്ക് അവരെ ഉയർത്താമോ? തങ്ങൾക്കു നഷ്ടപ്പെട്ട വ്യക്തിത്വത്തെ അവർക്കു മടക്കിക്കൊടുക്കാമോ, തങ്ങളുടെ സഹജമായ അദ്ധ്യാത്മപ്രകൃതി അവർക്കു നഷ്ടമാകാതെ? സമത്വഭാവം, സ്വതന്ത്രബുദ്ധി പ്രവൃത്തികുശലത, കർമ്മശക്തി ഈ വിഷയങ്ങളിൽ നിങ്ങൾ പാശ്ചാത്യരിൽ പാശ്ചാത്യനാകാനും , അതേ സമയം അദ്ധ്യാത്മികസംസ്കാരത്തിലും പ്രവണതകളിലും നട്ടെല്ലുമുട്ടെ ഒരു ഹിന്ദു ആകുവാനും നിങ്ങൾക്കു കഴിയുമോ? ഇതു ചെയ്തേ കഴിയൂ. നാം എന്തു ചെയ്കയും ചെയ്യും. നിങ്ങളെല്ലാം അതു ചെയ്യാൻ പിറന്നവർ. നിങ്ങളിൽത്തന്നെ വിശ്വസിക്കുവിൻ, മഹാവിശ്വാസങ്ങളാണ് മഹാകർമ്മങ്ങളുടെ മാതാവ്. എന്നും മുന്നോട്ട്! പാവങ്ങളോടും ചവുട്ടിമെതിക്കപ്പെട്ടവരോടും മരണപര്യന്തം അനുകമ്പ-ഇതാണ് നമ്മുടെ മുദ്രാവാക്യം.

ചുണക്കുട്ടികളേ, മുന്നോട്ട്!

സസ്നേഹം നിങ്ങളുടെ വിവേകാനന്ദൻ

പുനശ്ച. ഈ കത്തു പ്രസിദ്ധപ്പെടുത്തരുത്. എങ്കിലും ഒരു കേന്ദ്രവിദ്യാപീഠം സ്ഥാപിച്ചു ഈ വിദ്യാപീഠത്തിൽ ശിക്ഷിതരായ മിഷനറിമാർവഴി പാവങ്ങളുടെ വാതില്ക്കലേയ്ക്കു മതത്തോടൊപ്പം വിദ്യാഭ്യാസവും കൊണ്ടുചെ

ല്ലുന്നതിലൂടെ സാമാന്യജനങ്ങളെ ഉന്നമിപ്പിക്കുകയെന്ന ആശയം പ്രവചിക്കുന്നതിൽ തരക്കേടൊന്നുമില്ല. എല്ലാവരേയും തത്പരരാക്കുവാൻ ശ്രമിക്കുക.

വൃത്താന്തപത്രങ്ങളുടെ ചില ഭാഗങ്ങൾ നിങ്ങൾക്കയക്കുന്നു-തികച്ചും ഉത്കൃഷ്ടങ്ങളും ഉച്ചതമങ്ങളും തന്നെയായവയിൽനിന്നുമാത്രം. ഒന്ന് ഡോ. തോമസ്സിന്റേത്. വളരെ വിലപ്പെട്ടതാണ്. അമേരിക്കയിലെ പുരോഹിതനായ കന്മാരിൽ ഒരുവൻ അഥവാ പ്രമുഖൻ തന്നെയായ ഒരാൾ എഴുതിയതെന്ന നിലയ്ക്ക് മതഭ്രാന്തും കുപ്രസിദ്ധിക്കുള്ള ദാഹവുമൊക്കെയുണ്ടായിട്ടും ഞാനായിരുന്നു ബഹുജനപ്രീതിപാത്രമെന്നു പറയാൻ ഇന്റീറിയർ നിർബ്ബന്ധമായി; ആ മാസികയിൽനിന്നും കുറച്ചു വരികൾ ഉദ്ധരിക്കുന്നു.

## 75

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്ക്) ചിക്കാഗോ

29 ജനുവരി 1894

പ്രിയ ദിവാൻജിസാഹിബ്,

അങ്ങയുടെ ഒടുവിലത്തെ കത്തു കുറച്ചു നാൾക്കു മുമ്പു കിട്ടി. എന്റെ ദരിദ്രരായ അമ്മയേയും അനുജന്മാരേയും കാണാൻ അങ്ങുപോയിരുന്നല്ലോ. അങ്ങു അങ്ങനെ ചെയ്തതിൽ ഞാൻ സന്തോഷിക്കുന്നു. പക്ഷേ, എന്റെ ഹൃദയത്തിലെ ഒരേ ഒരു മൃദുലഭാവത്തെയാണ് അങ്ങു സ്പർശിച്ചത്. ദിവാൻജി, ഞാൻ കഠിനഹൃദയമുള്ള മൃഗമൊന്നുമല്ലെന്ന് അങ്ങ് അറിയണം. ഞാൻ സ്നേഹിക്കുന്നതായി ഈ ലോകത്തിലാകെ ഒരാളുണ്ടെങ്കിൽ അതെന്റെ അമ്മയാണ്. എങ്കിലും ഞാൻ വിശ്വസിച്ചു. ഇപ്പോഴും വിശ്വസിക്കുന്നു. ഞാൻ ലോകപരിത്യാഗം ചെയ്യാതെ എന്റെ പരമഗുരുവായ ശ്രീരാമകൃഷ്ണപരമഹംസൻ യാതൊരു ഉത്കൃഷ്ടാദർശം പ്രചരിപ്പിക്കുവാനായി അവതരിച്ചുവോ അത് വെളിച്ചം കാണുകയില്ല എന്ന് മാത്രമല്ല ഇന്നത്തെ ഭൗതികവാദവും ഭോഗലോലുപതയുമെന്ന തകർപ്പൻ തരംഗങ്ങൾക്കെതിരെ രക്ഷാനിരകളായി നിലകൊണ്ടിട്ടുള്ള ആ യുവാക്കന്മാരുടെ ഗതി എന്തായിരിക്കും? ഇവർ ഭാരതത്തിനു വലിയൊരളവു ഗുണം ചെയ്തിട്ടുണ്ട്. വിശേഷിച്ചും ബംഗാളിന്. ഇതു തുടക്കം മാത്രമാണുതാനും. തങ്ങളെ ലോകം മുഴുവൻ ചിരകാലം ആശീർവ്വദിക്കത്തക്ക കാര്യങ്ങൾ ഭഗവാനുഗ്രഹത്തോടെ അവർ ചെയ്യും. അതുകൊണ്ട് ഒരു വശത്ത് ഭാരതീയമതത്തിന്റെയും സമസ്തലോകത്തിന്റെയും ഭാവിയെപ്പറ്റിയുള്ള എന്റെ ദർശനം, തുണയ്ക്കാൻ ആരുമില്ലാതെ, തങ്ങളെ ഒന്നു വിചാരിക്കാൻപോലും ഒരുവനുമില്ലാതെ യുഗങ്ങളായി താണുതാണുപോകുന്ന കോടിക്കണക്കാളുകളോടുള്ള എന്റെ

പ്രേമം; മറുവശത്ത് അത്യന്തം അടുത്തവരേയും അരുമപ്പെട്ടവരെയും കഷ്ട പ്പെടുത്തൽ–ഞാൻ ആദ്യത്തേതു വരിക്കുന്നു. ശേഷം ഭഗവാൻ ചെയ്യും. എന്റെ കൂടെ അവിടുന്നുണ്ട്. എനിക്കതു തീർച്ചയാണ്, വല്ലതും തീർച്ചയുണ്ടെങ്കിൽ ഞാൻ ആത്മാർത്ഥമായിരിക്കുവോളം യാതൊന്നിനും എന്നെ തടുക്കാനാകാ; കാരണം അവിടുന്നായിരിക്കുമല്ലോ എനിക്കു തുണ. ഭാരതത്തിൽ വളരെ പ്പേർക്ക് എന്നെ മനസ്സിലാക്കാൻ കഴിഞ്ഞില്ല. പാവങ്ങൾ അവർക്കെങ്ങനെ കഴിയാനാണ്? അവരുടെ ചിന്തകൾ തിന്നുകയും കുടിക്കുകയുമെന്ന നിത്യാ വശ്യങ്ങൾക്കപ്പുറം ഒരിക്കലും പോയിട്ടില്ല. എന്നെ അങ്ങയെപ്പോലുള്ള ചുരുക്കം മഹാത്മാക്കൾ മാത്രമേ ആദരിക്കുന്നുള്ളൂ. എന്നെനിക്കറിയാം. മഹാ ത്മാവായ അങ്ങയെ ഭഗവാൻ അനുഗ്രഹിക്കട്ടെ, മാനിക്കട്ടെ, മാനിക്കാതിരി ക്കട്ടെ. ഈ യുവാക്കന്മാരെ സംഘടിപ്പിക്കാൻ പിറന്നവനാണ് ഞാൻ; പോരാ ഓരോ നഗരത്തിലും ഇനുയും നൂറുകണക്കിന് എന്നോടു ചേരുവാൻ ആളു കൾ തയ്യാറുണ്ട്. അവരെ. അത്യന്തം നീചന്റേയും ചവുട്ടിമെതിക്കപ്പെട്ടവ ന്റെയും വാതിൽക്കലേയ്ക്ക് സന്തോഷവും സദാചാരവും മതവും വിദ്യാ ഭ്യാസവും എത്തിച്ചുകൊണ്ട് എതിർക്കാനാവാത്ത തിരമാലകളെപ്പോലെ ഭാര തോപരി പ്രവഹിപ്പിക്കണമെന്നും ഞാൻ ആഗ്രഹിക്കുന്നു. ഇതെല്ലാം ഞാൻ ചെയ്യു. അല്ലെങ്കിൽ മരിക്കും.

നമ്മുടെ ആളുകൾക്ക് ഒരാശയവുമില്ല, ഒരു മതിപ്പുമില്ല. നേരെ മറിച്ച്, ഒരായിരം കൊല്ലത്തെ അടിമത്തത്തിൽനിന്നു പ്രകൃത്യാ ഉദ്ഭവിച്ച ആ ഭയ ങ്കമായ അസൂയയും സംശയാത്മകതയും ഓരോ നൂതനാശയത്തിന്റെയും ശത്രുക്കളായി അവരെ നിലകൊള്ളിക്കുന്നു. എങ്കിലും ഭഗവന്മഹിമ വിജ യിക്കും!

അങ്ങു പറയുന്ന ആരയിയേയും 1 മറ്റു സംഗതികളേയും സംബന്ധിച്ച്; ഇതാണ് ഭാരതത്തിലെല്ലാടവുമുള്ള ഏതൊരു സന്ന്യാസിമഠത്തിലേയും രീതി. വേദോപദിഷ്ടമായ ഒന്നാമത്തെ കർത്തവ്യം ഗുരുപൂജയാണുതാനും. അതിന് അതിന്റെ ചീത്തയും നല്ലതുമായ വശങ്ങളുണ്ട്. പക്ഷേ അങ്ങോർക്കണം, ഞങ്ങളൊരു അസാധാരണകൂട്ടരാണ്, ഞങ്ങളിലാർക്കും മറ്റാളുടെമേൽ സ്വാഭി പ്രായം അടിച്ചേൽപിക്കാൻ ഒരധികാരവുമില്ല. ഞങ്ങളിൽ പലരും ഒരുതരം വിഗ്രഹാരാധനയിലും വിശ്വസിക്കുന്നില്ല. എങ്കിലും മറ്റുള്ളവരതു ചെയ്യു മ്പോൾ തടയാൻ ഞങ്ങൾക്കൊരധികാരവുമില്ല; എന്തെന്നാൽ അതു നമ്മുടെ മതത്തിന്റെ പ്രഥമതത്വത്തെ ഭഞ്ജിക്കും. കൂടാതെ, ഈശ്വരനെ മനുഷ്യനിലും മനുഷ്യനിലൂടേയും മാത്രമേ അറിയാനാവൂ. പ്രകാശസ്പന്ദങ്ങൾ എവിടെ യുമുണ്ട്, കൂരിരുട്ടുള്ള മൂലകളിൽപ്പോലും; എങ്കിലും അതു മനുഷ്യനു ദൃശ്യ മാകുന്നതു വിളക്കിൽമാത്രമാണ്. അതുപോലെ ഈശ്വരൻ സർവ്വവ്യാപിയെ ങ്കിലും അവനെ ഒരു മഹാമനുഷ്യനായേ നമുക്ക് സങ്കൽപിക്കാനാവൂ. കരു

ണാമയനായ സന്ധാകരൻ, അനുഗ്രാഹകൻ, പാലകൻ എന്നിങ്ങനെ ഈശ്വരനെക്കുറിച്ചുള്ള ആശയങ്ങളെല്ലാം മാനുഷികാശയങ്ങളാണ്. മാനുഷകൃതങ്ങൾ; മാത്രമല്ല, ഇവർക്കൊക്കെ ഒരു മനുഷ്യനോട് പറ്റിപ്പിടിക്കണം, ഈശ്വരനെ ഗുരുവെന്നോ പ്രവാചകനെന്നോ അവതാരമെന്നോ വിളിച്ചോളൂ. ദേഹാത്മബുദ്ധിയെ ഉല്ലംഘിക്കാൻ കഴിയാത്ത കാലത്തോളം മനുഷ്യന് അവന്റെ പ്രകൃതിയെ അതിക്രമിക്കാനും കഴിയുന്നതല്ല. ചില ആളുകൾ തങ്ങളുടെ ഗുരുവിനെ പൂജിക്കുന്നതിൽ തകരാറെന്താണ്, ആ ഗുരു നിങ്ങളുടെ ഐതിഹാസിക പ്രവാചകന്മാരെ കൂട്ടിയതിന്റെ നൂറിരട്ടി പവിത്രതരനായിരിക്കെ? ക്രിസ്തുവിനെയോ കൃഷ്ണനേയോ ബുദ്ധനേയോ ആരാധിക്കുന്നതിൽ തകരാറൊന്നുമില്ലെങ്കിൽ, അപവിത്രമായതൊന്നും ഒരിക്കലും ചെയ്കയോ വിചാരിക്കയോ ചെയ്യാത്ത അന്തഃപ്രബോധജനിതമായ ജ്ഞാനപ്രഭാവം ഒന്നുകൊണ്ടു സങ്കുചിതബുദ്ധികളായ മറ്റെല്ലാ പ്രവാചകരെക്കാളും തല ഉയർത്തി നിൽക്കുന്ന ഈ മഹാപുരുഷനെ ആരാധിക്കുന്നതിലെന്താണ് തെറ്റ്? അദ്ദേഹമാണ് എല്ലാ മതത്തിന്റേതുമായ- എല്ലാ മതത്തിലേതുമല്ല-സത്യത്തിന്റെ ഈ ആശയം ലോകത്തിലേയ്ക്ക് ആദ്യം കൊണ്ടുവന്നത്; അതു സയൻസിന്റേയോ തത്ത്വശാസ്ത്രത്തിന്റെയോ മറ്റു വല്ല നേട്ടത്തിന്റേയോ സഹായം കൂടാതെ; ആ ആശയം ഇന്ന് ലോകമൊട്ടുക്കു പടർന്നുപിടിക്കുന്നു.

എന്നാൽ ഇതും നിർബ്ബന്ധമല്ല. എല്ലാവരും ഗുരുപൂജ ചെയ്യണമെന്ന് സോദരന്മാരിലാരും അങ്ങയോട് പറഞ്ഞിട്ടില്ല. ഇല്ല. ഇല്ല. ഇല്ല. എങ്കിലും മറ്റൊരുവൻ പൂജിക്കുമ്പോൾ തടയാൻ തങ്ങളിലാർക്കും അധികാരവുമില്ല. എന്തുകൊണ്ട്? എന്തുകൊണ്ടെന്നാൽ അത്തരം ഒരു ഉദ്യമം വിവിധധാരണകളും ആശയങ്ങളും ഉള്ള പലരൊന്നിച്ച് പരിപൂർണ്ണരഞ്ജിപ്പോടെ പാർക്കുന്ന അപൂർവ്വവും അത്യ സാധാരണവുമായ ഈ സംഘടനയെ തകർത്തു തരിപ്പണമാക്കും. ദിവാൻജി, കാക്കൂ, ഭഗവാൻ മഹിമയുറ്റവനും കരുണാനിധിയുമാണ്. അങ്ങയ്ക്ക് ഇതിലേറെ കാണാം.

ഞങ്ങൾ എല്ലാ മതങ്ങളേയും സഹിക്കമാത്രമല്ല, സ്വീകരിയ്ക്കയും ചെയ്യുന്നു; ഭഗവാന്റെ അനുഗ്രഹംകൊണ്ട് അത് സമസ്തലോകത്തോടും വിളിച്ചു പറയാൻ ഞാൻ ശ്രമിക്കയാണ്.

ഓരോ മനുഷ്യനേയും വലുതാക്കാൻ, ഓരോ ജനതയേയും വലുതാക്കാൻ മൂന്നു സംഗതികൾ ആവശ്യമാണ്.

1. നന്മയുടെ ശക്തികളിൽ ഉറച്ച വിശ്വാസം

2. അസൂയയുടേയും സംശയത്തിന്റേയും അഭാവം

3. നല്ലത് ആകാനും ചെയ്യാനും ശ്രമിക്കുന്ന എല്ലാവരേയും സഹായിക്കൽ

അദ്ഭുതബുദ്ധിയും മറ്റ് സംഗതികളുമൊക്കെയുണ്ടായിട്ടും ഹിന്ദുജനത ഛിന്നഭിന്നമായിപ്പോയതിന് കാരണമെന്ത്? ഞാൻ മറുപടി പറഞ്ഞുതരാം. അസൂയ. ഹീനമായ ഈ ഹിന്ദുവംശത്തെക്കാൾ ഹീനതരമായ അന്യോന്യ സൂയയോടും അധികമായ അന്യോന്യസ്പദ്ധയോടും കൂടിയ ജനങ്ങൾ ലോകത്തൊരിക്കലും ഉണ്ടായിട്ടില്ല. എന്നാൽ നിങ്ങളെന്നെങ്കിലും പാശ്ചാത്യജനതയുമായി പരിചയപ്പെടുവാനിടയായാൽ നിങ്ങളുടെ ആദ്യത്തെ അനുഭവം ഈ അസൂയയുടെ അഭാവമായിരിക്കും.

ഭാരത്തിൽ മൂന്നുപേർക്ക് യോജിച്ച് അഞ്ച് മിനിട്ടു പ്രവർത്തിക്കാൻ സാദ്ധ്യമല്ല. ഓരോരുത്തനും അധികാരത്തിനുവേണ്ടി മല്ലടിക്കുന്നു; ഒടുവിൽ സംഘടനമുഴുവൻതന്നെ സങ്കടത്തിലാകുന്നു. ഭഗവൻ ഭഗവൻ, അനസൂയാലുക്കളാകാൻ നാമെന്നു പഠിക്കും! അത്തരമൊരു ജനതയിൽ, വിശേഷിച്ചും ബംഗാളിൽ, വ്യത്യാസങ്ങളിരുന്നിട്ടും അനശ്വരപ്രേമം കൊണ്ട് ബന്ധിക്കപ്പെട്ട ഒരു സംഘം വളരും, ഒടുങ്ങാത്ത ഊർജ്ജസ്വലതയോടും, പുരോഗമനവാഞ്ഛയോടും കൂടി . ഈ അദ്ഭുതസമന്വയാദർശം ഭാരതമൊട്ടുക്ക് പ്രചരിക്കണം, അതിന്റെ സർവ്വതലത്തിലും അനുപ്രവേശഷിക്കണം. അത് ജനതയെ മുഴുവൻ ഊർജ്ജസ്വലമാക്കണം-അടിമകളുടെ പൈതൃകമായ അജ്ഞാനവും ദ്വേഷവും ജാത്യഭിമാനവും പഴയ വിഡ്ഢിത്തവുമൊക്കെയുണ്ടെങ്കിലും.

ജലത്തിനുമുകളിൽ ഉയർന്നുനിൽക്കുന്ന പാറപോലെ തളംകെട്ടി നിൽക്കുന്ന യഥാസ്ഥിതികതയുടെ നടുവിൽ നിവർന്നു നിൽക്കുന്ന ചുരുക്കം ചില മഹാനുഭാവന്മാരിലൊരാളാണ് അവിടുന്ന്. എന്നെന്നും ഭഗവാൻ അങ്ങയെ അനുഗ്രഹിക്കട്ടെ!

അങ്ങയുടെ ചിരവിശ്വസ്തൻ വിവേകാനന്ദൻ

## 76

(ശ്രീ ശിങ്കാരവേലമുതലിയാർക്ക്)

541, ഡീയർബോൺ അവന്യു, ചിക്കാഗോ
3 മാർച്ച് 1894

പ്രിയ കിഡ്ഡി.

അയച്ച കത്തുകളെല്ലാം കിട്ടി. എന്നാൽ എന്തു മറുപടി തരണമെന്ന് ആലോചിച്ചിട്ടു കിട്ടുന്നില്ല. നിങ്ങളുടെ അവസാനത്തെ കത്തുകൊണ്ട് ആശ്വാസം തോന്നുന്നുണ്ട്...വിശ്വാസം, അദ്ഭുതമായ അന്തർദൃഷ്ടിയാണ്, അതിന്നേ രക്ഷിക്കാവാനാവൂ എന്നുള്ളിടത്തോളം ഞാൻ നിങ്ങളോട് യോജിക്കുന്നു. പക്ഷേ മതഭ്രാന്തിനെ വളർത്തി അനന്തപുരോഗതിയെ തടസ്സപ്പെടു

ത്തുമെന്ന അപടകം അതിലുണ്ട്. പ്രേമം മഹത്തും ഉത്കൃഷ്ടവുംതന്നെ, പക്ഷേ അതി നിരർത്ഥകമായ വൈകാരികതയിൽ നശിച്ചുപോയേയ്ക്കാം. ഇതിന്റെയെല്ലാം സമന്വയമത്രേ വേണ്ടത്. അത്തരമൊരു സമന്വയമായിരുന്നു രാമകൃഷ്ണൻ. അത്തരമാളുകൾ ചുരുക്കമായി വല്ലപ്പോഴുമേ ഉണ്ടാകൂ; എങ്കിലും ഗുരുദേവനെയും, ഗുരുദേവന്റെ ഉപദേശങ്ങളെയും ആദർശമാക്കി നമുക്കു മുന്നോട്ടു നീങ്ങാം. നമ്മളിൽത്തന്നെ ഓരോരുത്തനും ആ പൂർണ്ണതയെ പ്രാപിക്കാൻ കഴിഞ്ഞില്ലെന്നുവരാം. എന്നാൽ നമ്മൾ അന്യോന്യം സഹകരിച്ചും പരസ്പരം പൊരുത്തപ്പെടുത്തിയും വിലയിരുത്തിയും, സംഘടിതമായി പ്രവർത്തിച്ചാൽ അതു കൈവന്നേയ്ക്കാം. ഇതു പലർ ചേർന്നുള്ള സമന്വയമായിരിക്കും. മറ്റെല്ലാ രൂപങ്ങളെയും വിശ്വാസപ്രമാണങ്ങളേയും കവിഞ്ഞ നിശ്ചിതമായ ഒരു പുരോഗതിയുമായിരിക്കും.

ഒരു മതം ഫലവത്താകാൻ ഉത്സാഹം ആവശ്യമാണ്. അതേ സമയം വിശ്വാസപ്രമാണങ്ങളെ വർദ്ധിപ്പിക്കുകയെന്ന അപകടത്തെ ഒഴിവാക്കാൻ നമ്മൾ ശ്രമിക്കുകയും വേണം. ഒരു അവിഭാജ്യഘടകമായി, ഒരു വിഭാഗത്തിന്റെ സർവ്വമെച്ചങ്ങളും ഒരു വിശ്വമതത്തിന്റെ വിശാലതയും നേടി നമ്മളത് ഒഴിവാക്കണം.

ഈശ്വരൻ എവിടേയുമുണ്ടെങ്കിലും മനുഷ്യസ്വഭാവത്തിലും അതിൽക്കൂടിയും മാത്രമേ നമുക്കറിയാനാവൂ. ഒരു സ്വഭാവവും രാമകൃഷ്ണനെപ്പോലെ അത്രയ്ക്കൊരിക്കലും പൂർണ്ണമായിരുന്നില്ല,. അതായിരിക്കയും വേണം നമുക്കു ചുഴന്നണിനിരക്കേണ്ട കേന്ദ്രം; അതേ സമയം ഓരോരുത്തന്റെയും പ്രജ്ഞയ്ക്കനുസരിച്ച് അവിടുത്തെ ഈശ്വരനോ രക്ഷകനോ ഗുരുവോ മാതൃകയോ മഹാപുരുഷനോ ആയി, എന്തിഷ്ടമാണോ അതേപോലെ കരുതുവാൻ എല്ലാവരേയും നാം അനുവദിക്കയും ചെയ്യണം.

നാം പ്രചരിപ്പിക്കുന്നത് സാമൂഹ്യമായ സമത്വമോ അസമത്വമോ അല്ല. പിന്നെയോ, എല്ലാവർക്കും സമമായ അവകാശങ്ങളുണ്ടെന്നത്രേ; കൂടാതെ വിചാരത്തിന്റെയും പ്രവൃത്തിയുടേയും സ്വാതന്ത്ര്യത്തിൽ നാം സർവ്വഥാ നിഷ്കർഷിക്കയും ചെയ്യുന്നു.

നാം ഒരുവനേയും-ഈശ്വരവാദിയേയോ നിരീശ്വരവാദിയേയോ സർവ്വേശ്വരവാദിയേയോ, ഏകത്വവാദിയേയോ ബഹുദൈവവാദിയേയോ, അജ്ഞേയവാദിയേയോ-തള്ളുന്നില്ല; ശിഷ്യനാകുവാനുള്ള ഒറ്റ വ്യവസ്ഥ, ഏറ്റവും വിശാലവും അതേ സമയം ഏറ്റവും തീക്ഷ്ണവുമായ ഒരു സ്വഭാവത്തെ രൂപപ്പെടുത്തുകയത്രേ.

പെരുമാറ്റത്തേയോ സ്വഭാവത്തേയോ ഭക്ഷണത്തേയോ സംബന്ധിച്ച സവിശേഷമായ ആചാരനിയമങ്ങളിലും നാം നിർബ്ബന്ധിക്കുന്നില്ല-അത്

അന്യർക്ക് ഉപദ്രവമാകാത്തിടത്തോളം കാലം.

മുന്നോട്ടുള്ള ഗതിയെ തടയുന്നതോ അധഃപതനത്തെ സഹായിക്കുന്നതോ ആയതെല്ലാം ദോഷമാണ്; ഉയർന്നുവന്നു സമന്വയപ്പെടാൻ സഹായിക്കുന്നതെല്ലാം ഗുണമാണ്.

തനിക്കു യോജിച്ചതും സഹായവുമായ എന്തിനേയും അറിയാനും തിരഞ്ഞെടുക്കാനും അനുവർത്തിക്കാനും നാം എല്ലാവർക്കും സ്വാതന്ത്ര്യം അനുവദിക്കുന്നു. അങ്ങനെ, ഉദാഹരണത്തിന് മാംസഭക്ഷണം ഒരുവനെ സഹായിച്ചേയ്ക്കാം. മറ്റൊരുവനെ സസ്യാഹാരവും. ഓരോരുത്തന്നും തനതു സവിശേഷതയിലേയ്ക്കു സ്വാഗതം. പക്ഷേ അവനു മറ്റുള്ളവരുടെ പെരുമാറ്റത്തെ വിമർശിക്കാൻ ഒരധികാരവുമില്ല; അത്രയുമല്ല അവർ തന്റെ മാർഗ്ഗത്തെ അനുവർത്തിക്കണമെന്നു നിർബന്ധിക്കയുമരുത്. എന്തെന്നാൽ അതനുവർത്തിച്ചാൽ അവനെ അതു ദ്രോഹിക്കും ഈ പുരോഗതിയിൽ ചിലർക്കു ഭാര്യ സഹായകമാവാം; മറ്റു ചിലർക്കു തികഞ്ഞ ദ്രോഹമായേയ്ക്കാം. എന്നാൽ അവിവാഹിതനു വിവാഹിതശിഷ്യനെ കുറ്റപ്പെടുത്താൻ ഒരധികാരവുമില്ല. അത്രയുമില്ല, തന്റെ സോദരന്റെ മേൽ തനതാദർശം അടിച്ചേൽപിക്കാൻ.

ഓരോ ആളും ദിവ്യനാണ്, ഈശ്വരനാണ്, എന്നത്രേ നമ്മുടെ വിശ്വാസം. ഓരോ ആത്മാവും ആജ്ഞാനമേഘാവൃതമായ ഒരു സൂര്യനാണ്, ആത്മാവും ആത്മാവും തമ്മിലുള്ള വ്യത്യാസം ഈ മേഘപാളികളുടെ കനത്തിലുള്ള വ്യത്യാസം കൊണ്ടത്രേ. ഇതാണ് സർവ്വമതങ്ങളുടേയും ബോധപൂർവ്വമോ അബോധപൂർവ്വമോ ആയ അടിസ്ഥാനമെന്നും, ഇതാണ് ഭൗതികമോ മാനസികമോ ആത്മീമോ ആയ മാനവപുരോഗതിയുടെ ചരിത്രത്തിന്റെ മുഴുവൻ വ്യാഖ്യാനം എന്നും. ഒരേ ചൈതന്യം പല തരത്തിലുള്ള വെളിപ്പെടുകയാണ് എന്നു നാം വിശ്വസിക്കുന്നു.

വേദങ്ങളുടെ സാരം തന്നെയാണ് ഇതാണെന്ന് നാം വിശ്വസിക്കുന്നു. അന്യരെ ആത്മാവെന്ന്, അതായത് ഈശ്വരനെന്ന്, കരുതുകയും വിശ്വസിക്കയും അനുവർത്തിക്കയും ചെയ്യേണ്ടത് ഓരോ ആത്മാവിന്റെയും കർത്തവ്യമാണെന്നും അല്ലാതെ വല്ല വിധത്തിലോ വഴിക്കോ അവരെ വെറുക്കയോ നിന്ദിക്കയോ ദുഷിക്കയോ ദ്രോഹിക്കയോ അല്ല ചെയ്യേണ്ടതെന്നും നാം വിശ്വസിക്കുന്നു. ഇതു സന്യാസിമാരുടെ മാത്രമല്ല, എല്ലാ സ്ത്രീപുരുഷന്മാരുടേയും കർത്തവ്യമാകുന്നു.

ആത്മാവിനു ലിംഗമോ ജാതിയോ അപൂർണ്ണതയോ ഇല്ല.

ആത്മാവിനു വല്ല ലിംഗമോ വിശ്വാസപ്രമാണമോ, ജാതിയോ ഉള്ളതായി വേദങ്ങളിലോ ദർശനങ്ങളിലോ പുരാണങ്ങളിലോ തന്ത്രങ്ങളിലോ ഉടനീളം ഒരിടത്തും പറഞ്ഞിട്ടില്ലെന്ന് നാം വിശ്വസിക്കുന്നു. അതുകൊണ്ട് മതത്തിനു

സാമൂഹ്യപരിഷ്കാരങ്ങളുമായി എന്തു കാര്യം? എന്നു ചോദിക്കുന്നവരോടു നാം യോജിക്കുന്നു. പക്ഷേ സാമൂഹ്യനിയമങ്ങളെ രൂപപ്പെടുത്താനും വ്യക്തികൾ തമ്മിലുള്ള വ്യത്യാസത്തിൽ നിഷ്കർഷിക്കാനും മതത്തിനൊരു കാര്യവുമില്ലെന്നു പറയുമ്പോൾ അവർ നമ്മോടു യോജിക്കണം. കാരണം അത്തരം മിഥ്യകളും രാക്ഷസീയതകളുമെല്ലാം തുടച്ചു നിക്കുകയത്രേ അതിന്റെ ലക്ഷ്യവും അന്ത്യവും.

അന്തിമമായ സാമ്യവും ഐക്യവും ഈ വ്യത്യാസത്തിലൂടെ നമുക്ക് പ്രാപിക്കാമെന്നു വാദിക്കുന്നത് അബദ്ധമാണ്. കാരണം മതം വീണ്ടും വീണ്ടും നമ്മെ പഠിപ്പിക്കുന്നു, ചെളികൊണ്ട് ചെളികഴുകിക്കളയാനാവില്ല എന്ന്.

ദുശ്ചരിതനായകകൊണ്ട് ഒരുവന് സുചരിതനാകാമത്രേ!

മതത്തിന്റെ അനുമതിയോടുകൂടി സാമ്പത്തികവ്യവസ്ഥകളനുസരിച്ച് സൃഷ്ടിക്കപ്പെട്ടവയാണ് സാമൂഹികനിയമങ്ങൾ. മതത്തിന് പറ്റിയ വലിയ തെറ്റ് സാമൂഹികകാര്യങ്ങളിൽ ഇടപെട്ടതാണ്. സാമൂഹ്യപരിഷ്കാരം മതത്തിന്റെ കാര്യമല്ല. എന്ന് മതം പറയുകയും, സ്വയം അതിൽ ഇടപെടുകയും ചെയ്യുകവഴി എത്ര വലിയ വഞ്ചനയാണ് ചെയ്യുന്നത്. അതെ, മതം സാമൂഹ്യപരിഷ്കരണത്തിൽ ഇടപെടരുതെന്നുതന്നെയാണ് നാം ആവശ്യപ്പെടുന്നത്; അതേ സമയം ആദ്ധ്യാത്മികനിയമനിർമ്മാണത്തിൽ സമൂഹം ഇടപെടരുതെന്നും നാം നിഷ്ക്കർഷിക്കും. മാറി നിൽക്കൂ; നിങ്ങൾ നിങ്ങളുടെ മണ്ഡലത്തിൽ ഒതുങ്ങി നിൽക്കൂ; എങ്കിൽ എല്ലാം ശരിയാകും.

1. മനുഷ്യനിൽ നൈസർഗ്ഗികമായ പൂർണ്ണതയുടെ ആവിഷ്കരണമാണ് വിദ്യാഭ്യാസം.

2. നൈസർഗ്ഗികമായ ദിവ്യതയുടെ ആവിഷ്കരണമാണ് മതം.

അതുകൊണ്ട് രണ്ട് സംഗതികളും ഗുരുവിന്റെ ഒറ്റച്ചുമതല വഴിയിൽനിന്നു തടസ്സങ്ങൾ നീക്കുകയാണ്. ഞാനെപ്പോഴും പറയാറുള്ളതുപോലെ വിട്ടേയ്ക്കൂ! അപ്പോഴെല്ലാം ശരിയായിക്കൊള്ളും. അതായത്, നമ്മുടെ കർത്തവ്യം വഴിതെളിയിക്കുകയാണ്. ബാക്കി ഭഗവാൻ ചെയ്യുന്നു.

വിശേഷിച്ചും നിങ്ങളിത് മനസ്സിൽ ധരിക്കണം. മതത്തിനു ആത്മാവിനോടുമാത്രമേ ഇടപാടുള്ളൂ. സാമൂഹ്യസംഗതികളിലിടപെടാൻ യാതൊരു കാര്യവുമില്ല–നേരത്തെ ചെയ്ത കുസൃതിക്കും ഇതുതന്നെ ബാധകമാണ് എന്നുള്ളതും നിങ്ങൾ ഓർക്കണം. ഒരുത്തൻ വേറൊരുത്തന്റെ സ്വത്തുബലാൽ കയ്യേറിയിട്ട്, മറ്റെയാൾ അതു വീണ്ടെടുക്കാൻ ശ്രമിക്കുമ്പോൾ, പ്രതിഷേധിക്കുകയും മനുഷ്യാവകാശങ്ങളുടെ പാവനതയെപ്പറ്റി പ്രവചിക്കുകയും

ചെയ്യും പോലെയാണിത്!

സർവ്വസാമൂഹ്യസംഗതികളും (ദശലക്ഷക്കണക്കിന് മനുഷ്യജീവികൾക്ക് കഷ്ടത വരുത്തിക്കൊണ്ട്) ഇടപെടാൻ പുരോഹിതനെന്ത് കാര്യം?

നിങ്ങൾ മാംസഭുക്കായ ക്ഷത്രിയനെപ്പറ്റി പറയുന്നു. മാംസം തിന്നട്ടെ തിന്നാതിരിക്കട്ടെ, അവരാണ് ഹിന്ദുമതത്തിലെ ഉത്കൃഷ്ടസുന്ദരങ്ങളായവയുടെയെല്ലാം പിതാക്കന്മാർ. ഉപനിഷത്തുകൾ ആരെഴുതി? രാമനാരായിരുന്നു? കൃഷ്ണനാരായിരുന്നു? ബുദ്ധനാരായിരുന്നു? ജൈനന്മാരുടെ തീർത്ഥങ്കരന്മാരാരായിരുന്നു? ക്ഷത്രിയർ ധർമ്മം പ്രവചിച്ചപ്പോഴൊക്കെ, അവരതെല്ലാവർക്കും നൽകിയിട്ടുണ്ട്; ബ്രാഹ്മണർ എന്തെങ്കിലും എഴുതുമ്പോഴെല്ലാം, അവർ അന്യർക്കു സർവ്വാവകാശങ്ങളും നിഷേധിക്കും. ഗീതയോ വ്യസസൂത്രങ്ങളോ വായിക്കൂ, അഥവാ വല്ലവരേയും കൊണ്ടു വായിപ്പിച്ചുകേൾക്കൂ. ഗീതയിൽ മാർഗ്ഗം തുറന്നിട്ടിരിക്കയാണ്, സർവ്വസ്ത്രീപുരുഷന്മാർക്കും സർവ്വജാതിവർണ്ണങ്ങൾക്കും; എന്നാൽ വ്യാസൻ വേദങ്ങളുടെമേൽ അർത്ഥങ്ങളാരോപിക്കുന്നു-പാവപ്പെട്ട ശൂദ്രരെ ചതിക്കാൻ, ഈശ്വരൻ നിങ്ങളെപ്പോലൊരു ചുണകെട്ട വിഡ്ഢിയാണോ, തന്റെ കാരുണ്യ നദി ഒരു ഇറച്ചിക്കഷ്ണം കൊണ്ട് അണകെട്ടി നിർത്താൻ മാത്രം? അവിടുന്നത്തരമൊരുവനെങ്കിൽ, അവിടുത്തേയ്ക്ക് ഒരു ചില്ലിക്കാശിനു വിലയില്ല!

എന്നിൽ നിന്നൊന്നും ആശിക്കരുത്. പക്ഷേ എനിക്ക് ഉറപ്പാണ്-ഞാൻ നിങ്ങൾക്കെഴുതുകയും നിങ്ങളോട് പറയുകയും ചെയ്തിട്ടുള്ളതുപോലെ-ഭാരതത്തെ ഭാരതീയർതന്നെ രക്ഷിക്കണം. അതുകൊണ്ട് നിങ്ങൾ, മാതൃഭൂമിയുടെ യുവാക്കൾ, നിങ്ങളിൽ ഡസൻകണക്കാളുകൾക്ക് ഈ നവാദർശം കൊണ്ട് ഏതാണ്ടുന്മത്തരാകാൻ കഴിയുമോ? ചിന്തിക്കുക. വസ്തുതകൾ സംഭരിക്കുക. ശ്രീരാമകൃഷ്ണജീവിതത്തിന്റെ ഒരു സ്ഥൂലചിത്രം എഴുതുക- അദ്ഭുതങ്ങളെയെല്ലാം കരുതിക്കൂട്ടി ഒഴിവാക്കിക്കൊണ്ട്. അവിടുന്നുപദേശിച്ച തത്ത്വങ്ങളുടെ ദൃഷ്ടാന്തമെന്ന നിലയ്ക്കുവേണം ജീവിതം രേഖപ്പെടുത്താൻ. അവിടുത്തേക്കു മാത്രം - എന്നെയോ ജിവിച്ചിരിപ്പുള്ള മറ്റു വല്ലവരെയുമോ അതിൽ കൊണ്ടുവരരുത്. മുഖ്യോദ്ദേശ്യം, അവിടുത്തെ ഉപദേശവും അതിന്ന് ദൃഷ്ടാന്തമാകും വിധം ആ ജീവിതവും ലോകത്തിന് നൽകുക ആയിരിക്കണം. എനിക്ക് ഞാനർഹനാണെങ്കിലും ഒരാദേശം ഉണ്ടായിരുന്നു. എന്റെ പക്കൽ വെച്ചിരുന്ന രത്നപേടകം പുറത്തു കൊണ്ടുവരിക, അത് നിങ്ങൾക്കേൽപിച്ചുതരികയും ചെയ്തു. എന്തിന് നിങ്ങൾക്ക് തരണം? എന്തുകൊണ്ടെന്നാൽ കപടബുദ്ധികൾ, അസൂയാലുക്കൾ, അടിമകൾ, ഭീരുക്കൾ, ഭൗതിക മാത്രവിശ്വാസികൾ-അവർക്ക് യാതൊന്നും ചെയ്യാനാവില്ല. അടിമകൾക്കു ചേർന്ന അസൂയ നമ്മുടെ ദേശീയസ്വഭാവത്തിനു പറ്റിയ ഒരു ശാപമാകുന്നു. ഈ അസൂയകാരണം സർവ്വൈശ്വര്യപൂർണ്ണനായ ഭഗവാനു

തന്നെയും യാതൊന്നും ചെയ്യുവാനാവില്ല....

സ്വകർത്തവ്യം മുഴുവൻ നിർവ്വഹിച്ച് മരിച്ചുപോയ ഒരുവനെന്ന് എന്നെപ്പറ്റി വിചാരിക്കുക. നിങ്ങളുടെ ചുമതലകളിലാണ് ജോലി മുഴുവനുമെന്ന് വിചാരിക്കുക...നിങ്ങൾ നമ്മുടെ മാതൃഭൂമിയുടെ യുവാക്കന്മാർ, ഇതു ചെയ്യാൻ വിധിനിയുക്തരെന്ന് വിചാരിക്കുക. കർത്തവ്യനിർവ്വഹണത്തിന്ന് സ്വയം സമർപ്പിക്കുക. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ. എന്നെ വിട്ടേയ്ക്കുക. ഒഴിവാക്കുക. ഈ നവാദർശം, നവതത്ത്വം, നവജീവിതം, പ്രചരിപ്പിക്കുക ആർക്കും ഒരാചാരത്തിനും എതിരായി ഒരു പ്രചാരവുമരുത്. ജാതിക്കോ മറ്റെന്തെങ്കിലും സാമൂഹ്യദോഷത്തിനോ അനുകൂലമായോ പ്രതികൂലമായോ പ്രചാരമൊന്നും വേണ്ടതില്ല. കയ്യെടുക്കൂ എന്ന് പറയുക. പിന്നെയെല്ലാം ശരിയായിക്കൊള്ളും.

എന്റെ ധീര–സ്ഥിര–പ്രിയാത്മാക്കളായ നിങ്ങൾക്കെല്ലാം അനുഗ്രഹങ്ങളോടെ,

വിവേകാനന്ദൻ

## 77

(ഹേല് സഹോദരിമാർക്ക്) സിട്രോയ്റ്റ്
12 മാർച്ച് 1894

പ്രിയസോദരിമാരേ,

ഞാനിപ്പോൾ മി. പാമറുടെ കൂടെ താമസിക്കുന്നു. അദ്ദേഹം വളരെ നല്ല ഒരു മാന്യൻ. മിനിഞ്ഞാന്ന് രാത്രി അദ്ദേഹം തന്റെ പഴയ ചില സുഹൃത്തുക്കൾക്ക് ഒരു വിരുന്നുകൊടുത്തു. അവരെല്ലാം അറുപതിനുമേൽ പ്രായമുള്ളവർ. അദ്ദേഹം അതിനെ തന്റെ ഓൾഡ് ബോയ്സ് ക്ലബ് എന്നാണ് പറയുന്നത്. ഞാൻ ഒരു നാടകശാലയിൽ രണ്ടര മണിക്കൂർ പ്രസംഗിച്ചു. ആളുകൾക്ക് അത്യധികം രസിച്ചു. ഞാൻ ബോസ്റ്റണിലേയ്ക്കും ന്യൂയോർക്കിലേയ്ക്കും പോകുകയാണ്. അവിടത്തെ ചെലവ് നടത്താൻ വേണ്ടത്ര എനിക്കിവിടെ കിട്ടും. ഫ്ളാഗ്ഗ്, പ്രൊഫസർ റൈറ്റ്– ഈ രണ്ടുപേരുടേയും മേൽവിലാസം ഞാൻ മറന്നുപോയിരിക്കുന്നു. ഞാൻ മിചിഗനിൽ പ്രസംഗിക്കാൻ പോകുന്നില്ല. എന്നെക്കൊണ്ട് മിചിഗനിൽ പ്രസംഗത്തിന് സമ്മതിപ്പിക്കാൻ മി. ഹോൾഡൻ ഇന്നു രാവിലെ ശ്രമിച്ചു. പക്ഷേ ബോസ്റ്റണും ന്യൂയോർക്കും ചെന്നു കാണാനാണ് ഞാൻ തീരുമാനിച്ചിരിക്കുന്നത്. നേരു പറയട്ടെ, എനിക് എത്രയേറെ ജനസമ്മിതിയും പ്രസംഗസൗകര്യവും കിട്ടുന്നുവോ അത്രയേറെ എനിക്ക് മടുപ്പു തോന്നുന്നു. എന്റെ കഴിഞ്ഞ പ്രസംഗമാണ് ഞാൻ ചെയ്തി

ട്ടുള്ള പ്രസംഗങ്ങളിലേക്ക് ഏറ്റവും നല്ലത്. മി. പാമർ പരമാനന്ദമഗ്നനായി. സദസ്സ് ഏതാണ്ട് മന്ത്രമുഗ്ദമായിരുന്നുപോയി. പ്രസംഗം കഴിഞ്ഞാണ് ഞാൻ ഇത്ര സുദീർഘമായി പ്രസംഗിച്ചെന്നറിഞ്ഞത്. ഒരു സദസ്സിന്റെ അസ്വസ്ഥ തയും അശ്രദ്ധയും പ്രസംഗകനെ എപ്പോഴും ബാധിക്കുന്നു. അത്തരം വിഡ്ഢിത്തത്തിൽ നിന്ന് ഭഗവാനെന്നെ രക്ഷിക്കട്ടെ. എനിക്ക് മടുത്തു. എനിക്ക് ബോസ്റ്റണിലോ ന്യൂയോർക്കിലോ വിശ്രമിക്കണമെന്നുണ്ട്. ഭഗവാൻ അനുവദിക്കുന്നെങ്കിൽ നിങ്ങൾക്കെല്ലാം എന്റെ പ്രേമം നിങ്ങൾക്കെന്നും സുഖം ഭവിക്കട്ടെ!

നിങ്ങളുടെ പ്രയിസോദരൻ വിവേകാനന്ദൻ

## 78

(ഹേല് സോദരിമാർക്ക്) ഡിട്രോയ്റ്റ്

15 മാർച്ച് 1864

പ്രിയ കുഞ്ഞുങ്ങളേ,

വൃദ്ധനായ പാമറോടുകൂടി ഞാൻ സുഖമായി കഴിയുന്നു. അദ്ദേഹം അതി രസികനായ ഒരു വയോവൃദ്ധനാകുന്നു. എന്റെ കഴിഞ്ഞ പ്രസംഗത്തിനു 127 ഡോളറേ കിട്ടിയുള്ളൂ. വീണ്ടും തിങ്കളാഴ്ച ഡിട്രോയ്റ്റിൽ പ്രസംഗിക്കാൻ പോകുന്നു. ലിന്നിലുള്ള ഒരു മാന്യയ്ക്കെഴുതാൻ നിങ്ങളുടെ അമ്മ എന്നോട് ആവശ്യപ്പെട്ടിരുന്നു. ഞാനവരെ മുമ്പു കണ്ടിട്ടേ ഇല്ല്. ഒരു പരിചയപ്പെടു ത്തലും ഇല്ലാതെ എഴുതുന്നത് ശിഷ്ടാചാരമാണോ? ഈ മഗതിയെപ്പറ്റി അല്പം വല്ലതും കൂടെ സദയം അറിയിച്ചുതരൂ. എവിടെയാണ് ലിൻ? എന്നെ ക്കുറിച്ച് ഇവിടെ പറയപ്പെട്ട ഏറ്റവും കൗതുകകര സംഗതി ഒരു പത്രത്തിലു ണ്ടായിരുന്നു. അതു പറയുകയാണ്. പ്രകമ്പനപ്രകൃതിയായ ഒരു ഹിന്ദു വന്നി രിക്കുന്നു. അദ്ദേഹം മി. പാമറുടെ അതിഥിയായി താമസിക്കുന്നു. മി. പാമർ ഒരു ഹിന്ദുവായിരിക്കുന്നു. ഭാരതത്തിലേക്കു പോകുന്നു. രണ്ടു പരിഷ്ക്കാര ങ്ങൾ നടപ്പിലാക്കണമെന്ന് അദ്ദേഹം നിർബ്ബന്ധിക്കുന്നെന്നുമാത്രം. ഒന്നാ മത് ജഗന്നാഥരഥം മി. പാമറുടെ ലോഗ്ഹൗസ് ഫാമിലുള്ള പെഷറൺ (കു തിര) കളെക്കൊണ്ടു വലിപ്പിക്കണം. രണ്ടാമത് ജഴ്സിപ്പശുവിനെ ഹിന്ദുക്ക ളുടെ ഗോദേവതാഗണത്തിൽ ഉൾപ്പെടുത്തണം. മി. പാമർ പെൻഷറൺകു തിരകളിലും ജഴ്സിപ്പശുവിലും ഉൽക്കടാസക്തിയുള്ളവനാണ്, രണ്ടിന്റെയും ഒരു വലിയ കുലം തന്റെ ലോഗ്ഹൗസ്ഫാമിൽ ഉണ്ടുതാനും.

ആദ്യത്തെ പ്രസംഗത്തിനുള്ള സംവിധാനം അത്ര ശരിയായില്ല. ഹാളിന്റെ വാടകതന്നെ 150 ഡോളറായി. ഞാൻ ഹോൾഡനെ ഉപേക്ഷിച്ചിരിക്കുന്നു. വേറൊരു വിദ്വാനിവിടെ വന്നുകൂടിയിട്ടുണ്ട്. എങ്ങനെയുണ്ടെന്ന് നോക്കട്ടെ.

മി. പാമർ എന്നെ ദിവസം മുഴുവൻ ചിരിപ്പിക്കുന്നു. നാളെ വേറൊരു വിരുന്നുസൽക്കാരം നടക്കാൻ പോകുന്നു. ഇത്രത്തോളം ഒക്കെ നന്ന് ; പക്ഷേ എനിക്കറിഞ്ഞുകൂടാ– ഇവിടെ വന്നശേഷം ഞാൻ വളരെ വിഷണ്ണനായിരിക്കുന്നു. അതിനുള്ള കാരണമറിഞ്ഞുകൂടാ.

പ്രസംഗം മുതലായ പൊള്ളത്തരങ്ങൾകൊണ്ട് ഞാൻ മടുത്തിരിക്കുന്നു. നാനാതരത്തിലുള്ള മനുഷ്യമൃഗങ്ങളുമായുള്ള ഈ ഇടപെടൽ എന്നെ അസ്വസ്ഥനാക്കിയിരിക്കുന്നു. എന്റെ ഇഷ്ടം ഞാൻ നിങ്ങളോടു പറയാം; എനിക്കെഴുതാൻ വയ്യ, പ്രസംഗിക്കാൻ വയ്യ, പക്ഷേ ആഴത്തിൽ ചിന്തിക്കാം. ആന്തരപ്രചോദനം ലഭിച്ചാൽ അതിശക്തിയായ ഭാഷയിൽ പ്രസംഗിക്കും. അതും. പക്ഷേ ഉത്കൃഷ്ടരായ–അത്യുത്കൃഷ്ടരായ–ചുരുക്കം ചിലരോടു മാത്രം. അവർ അവരാഗ്രഹിക്കുന്നെങ്കിൽ, എന്റെ ആശയങ്ങൾ ധരിച്ച്, ബഹുജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കട്ടെ, അതിന് ഞാനില്ല. ഇതു ന്യായമായ ഒരു കർമ്മവിഭജനം മാത്രം. ഒരേ മനുഷ്യൻ ചിന്തിക്കുന്നതിലും തന്റെ ചിന്തകളെ പ്രചരിപ്പിക്കുന്നതിലും–രണ്ടിലുംകൂടെ ഒരിക്കലും വിജയിച്ചിട്ടില്ല. ഒരു മനുഷ്യന് സ്വതന്ത്രനായിരുന്നു ചിന്തിക്കാൻ സാവകാശം വേണം. വിശേഷിച്ചും അധ്യാത്മചിന്തകൾ.

സ്വാതന്ത്ര്യബോധം സദാ മനുഷ്യനിൽ സ്ഫുരിക്കുകയാൽ മനുഷ്യൻ വെറും ഒരു യന്ത്രമല്ലെന്നു സ്പഷ്ടമായി മനസ്സിലാകുന്നു. എല്ലാ ആദ്ധ്യാത്മികചിന്തയുടേയും സാരമാണ്. ഇതിനെക്കുറിച്ച് സാധാരണയിൽ യാന്ത്രികമായി ചിന്തിക്കുക അസാധ്യമാണ്. എല്ലാ യാന്ത്രികതലത്തിലേയ്ക്കും താഴ്ത്തിക്കൊണ്ടുവരാനുള്ള ഈ പ്രവണതയാണ് പടിഞ്ഞാറൻ നാടുകളുടെ അദ്ഭുതസമൃദ്ധിക്ക് നിദാനം. അതുതന്നെയാണ് അതിന്റെ പടിക്കൽനിന്നു സർവ്വമതങ്ങളേയും പായിച്ചുകളഞ്ഞതും. ബാക്കിവല്ലതുമൽപം അവശേഷിച്ചിട്ടുണ്ടെങ്കിൽ അതും കേവലം ചടങ്ങുകളിൽ ഒതുങ്ങിനിൽക്കുന്നു.

ഞാൻ യഥാർത്ഥത്തിൽ പ്രകമ്പനപ്രകൃതിയേ അല്ല. ഒരിക്കലുമല്ല. എനിക്കു വേണ്ടത് ഇവിടെയില്ല. ഈ പ്രകമ്പനാന്തരീക്ഷം ഇനി സഹിക്കാനും വയ്യ. പൂർണ്ണതയിലേയ്ക്കുള്ള മാർഗ്ഗം ഇതാണ്. പൂർണ്ണനാകാൻ യത്നിക്കയും, ചുരുക്കം സ്ത്രീപുരുഷന്മാരെ പൂർണ്ണരാക്കാൻ യത്നിക്കുകയും നന്മചെയ്യുന്നതിനെ സംബന്ധിച്ച എന്റെ ആശയം ഇതാണ്: കുറച്ച് അതികായന്മാരെ വളർത്തിയെടുക്കുക; അല്ലാതെ പോത്തിനു മുമ്പിൽ വേദമോതി ആയുസ്സും ആരോഗ്യവും ശക്തിയും നഷ്ടപ്പെടുത്തുകയല്ല.

ഇതാ ഇപ്പോൾ മി. ഫ്ളാഗിൽനിന്ന് ഒരു കത്ത് എനിക്കു കിട്ടി. പ്രസംഗപര്യടനങ്ങൾക്ക് എന്നെ സഹായിക്കാൻ അദ്ദേഹത്തിനാവുകയില്ലത്രെ. ഞാനുടനെ ബോസ്റ്റണിലേയ്ക്കു പോകണമെന്നാണ് അദ്ദേഹം ആവശ്യപ്പെടുന്ന

ത്. ഞാനാകട്ടെ ഇനി പ്രസംഗപര്യടനത്തിനു പോകാൻ ഉദ്ദേശിക്കുന്നില്ല. ഏതുതരം ശ്രോതാക്കൾക്കും ഒത്തവിധം ഞാൻ തുള്ളണമെന്നു പറഞ്ഞാൽ അതു സാധിക്കുന്ന കാര്യമല്ല. ഞാൻ മടുത്തിരിക്കുന്നു. ഏതായാലും ഈ നാടു വിടും മുമ്പ് ഒന്നുരണ്ടു ദിവസത്തേയ്ക്കു ഞാൻ ചിക്കാഗോവിൽ വരാം. നിങ്ങളെയെല്ലാം ഈശ്വരൻ അനുഗ്രഹിക്കട്ടെ.

എന്നെന്നും കൃതജ്ഞതാപൂർവ്വം നിങ്ങളുടെ സോദരൻ വിവേകാനന്ദൻ

## 79

(ചിക്കാഗോവിലെ മിസ് എസബെല് മക്ലിൻഡ്‌ലിക്ക്)

ഡിട്രോയിറ്റ്
17 മാർച്ച് 1894

പ്രിയ സോദരി,

നിങ്ങളയച്ച പാഴ്സൽ ഇന്നലെ കിട്ടി. ആ സ്റ്റോക്കിങ്ങ്സ് അയയ്ക്കേണ്ടിയിരുന്നില്ല; ഇവിടെ കിട്ടുമായിരുന്നു. സന്തോഷം. അതു നിങ്ങൾക്കെന്നോടുള്ള സ്നേഹത്തെ കാണിക്കുന്നു. ആകപ്പാടെ ഒരു പൊണ്ണൻ സഞ്ചി! ഇതെങ്ങനെ കൊണ്ടുനടക്കേണ്ടു എന്നെനിക്കറിവില്ല.

ഞാൻ ഇത്ര ദീർഘകാലം മി. പാമറുമൊന്നിച്ച് വസിക്കുന്നത് മിസിസി ബാഗ്‌ലിയ്ക്ക് അസന്തുഷ്ടിക്കു കാരണമാകയാൽ ഇന്നു ഞാൻ മിസിസ് ബാഗലിയുടെ അടുത്തേയ്ക്കു മടങ്ങിയിരിക്കുന്നു. യഥാർത്ഥത്തിൽ മി. പാമറുമൊന്നിച്ചുള്ള താമസം എനിക്കു സുഖമായിരുന്നു. മി. പാമർ ആൾ ശരിക്കും ഒരു സരസൻ, ഇത്തിരിയേറെ ആനന്ദിച്ചു കഴിയണമെന്നുതന്നെ കരുതുന്നവൻ. മദ്യപ്രിയൻ, എങ്കിലും ഉടനീളം നിഷ്കളങ്കൻ, ശിശുവിനെപ്പോലെ സരളസ്വഭാവൻ.

ഞാനിങ്ങു പോന്നതിൽ അദ്ദേഹത്തിനു വളരെ സങ്കടമായി. പക്ഷേ നിവൃത്തിയില്ല. ഇവിടെ സുന്ദരിയായ ഒരുകൊച്ചു പെൺകുട്ടിയെ ഉണ്ട്. ഞാനവളെ രണ്ടു വട്ടംകണ്ടു, പേരോർമ്മയില്ല. എന്തുബുദ്ധി! എന്തു ചന്തം! എന്ത് അദ്ധ്യാത്മികത! എന്ത് അലൗകികത അവൾക്ക്. ഭഗവാൻ അവളെ അനുഗ്രഹിക്കട്ടെ! അവൾ ഇന്നു രാവിലെ മിസിസ് മക്ഡുവലുമൊന്നിച്ചു വന്നു സുന്ദരമായും ആഴത്തിലും ആദ്ധ്യാത്മികമായും സംസാരിച്ചു. ഞാനാകെ അമ്പരന്നു പോയി. അവൾക്കു യോഗികളെപ്പറ്റി എല്ലാമറിയാം. സാധനയിൽ സ്വയം മുന്നേറിയിട്ടുമുണ്ട്!

അവിടുത്തെ വഴികൾ അന്വേഷിണത്തിനപ്പുറം! ഭഗവാൻ അവളെ അനുഗ്രഹിക്കട്ടെ. അവൾ അത്ര നിർമ്മല! പവിത്ര! പരിശുദ്ധ! ക്ലേശഭൂയിഷ്ഠ

മായ, ദുരിതം നിറഞ്ഞ എന്റെ ജീവിതത്തിലെ ഏറ്റവും മഹത്തായ പ്രതിഫലം ഇതാണ്-കൂടെക്കൂടെ നിങ്ങളെപ്പോലുള്ള പവിത്ര സന്തുഷ്ടമുഖങ്ങളെ കാണുക എന്നുള്ളത്. വലിയ ഒരു ബൗദ്ധപ്രാർത്ഥന ഇതാണ്. ഭൂമിയിലുള്ള എല്ലാ പവിത്ര പുരുഷന്മാരെയും ഞാൻ പ്രണമിക്കുന്നു. ഭഗവാന്റെ തൃക്കരം കൊണ്ട് എന്റേത് എന്ന് സ്ഫുടാക്ഷരങ്ങളിൽ എഴുതിയ ഒരു മുഖം കാണുമ്പോഴൊക്കെ ഈ പ്രാർത്ഥനയുടെ ശരിയായ അർത്ഥം എനിക്ക് മനസ്സിലാകുന്നു. ചിരന്തനസതികളും പരിശുദ്ധകളുമായ നിങ്ങളെല്ലാം സന്തുഷ്ടകളും അനുഗൃഹീതകളുമായിത്തീരട്ടെ. നിങ്ങളുടെ പാദങ്ങൾ ഈ ഭയങ്കരലോകത്തിലെ ചേറും ചെളിയും തൊടാതിരിക്കട്ടെ. നിങ്ങൾ ജനിച്ചപടി, പൂക്കളെപ്പോലെ ജീവിച്ചു മറയട്ടെ എന്നാണ് നിങ്ങളുടെ ഈ സഹോദരന്റെ നിരന്തരപ്രാർത്ഥന

വിവേകാനന്ദൻ

## 80

(മിസ്സ് മേരി ഹേലിന്) ഡിട്രോയ്റ്റ്

18 മാർച്ച് 1894

പ്രിയസോദരി,

കൽക്കത്തയിൽ നിന്നുള്ള കത്തു സദയം അയച്ചുതന്നതിന് ഹാർദ്ദമായ നന്ദി. അതു കൽക്കത്തയിലെ എന്റെ സോദരന്മാരിൽനിന്നാണ്. എന്റെ ഗുരുനാഥന്റെ ജന്മദിനം ആഘോഷിക്കുവാനുള്ള സ്വകാര്യക്ഷണത്തിന്റെ അവസരത്തിലെഴുതിയതുമാണ്; അവിടുത്തെക്കുറിച്ച് നിങ്ങൾ എന്റെ പക്കൽനിന്ന് എത്രയോ കേട്ടിട്ടുണ്ട്-അതുകൊണ്ട് ഞാനതു നിങ്ങളുടെയടുത്തേയ്ക്കയക്കുന്നു. മജ്ജുംദാർ കൽക്കത്തയിൽ മടങ്ങിയെത്തി. വിവേകാനന്ദൻ അമേരിക്കയിൽ ഈ ഭൂമിയിൽ മനുഷ്യനു സങ്കൽപിക്കാവുന്ന എല്ലാ പാപകൃത്യങ്ങളും ചെയ്യുന്നു എന്നു പ്രസംഗിക്കുന്നതായി ആ കത്തിൽ എഴുതിയിരിക്കുന്നു. ഇതാണ് അമേരിക്ക പുകഴ്ത്തിയ അദ്ഭുത ആദ്ധ്യാത്മിക പുരുഷൻ! അവരുടെ കുറ്റമല്ല. ഒരുവന്ന് യഥാർത്ഥത്തിൽ ആത്മബോധമുണ്ടാതുംവരെ, അതായത് സ്വസ്വരൂപബോധത്തിന്റെ ഫലമായി ആന്തരമായ ആത്മദർശനം ലഭിക്കുന്നതുവരെ നെല്ലും പതിരും, പൊങ്ങച്ചം പറയലും, പൊരുൾ അരുളലും തിരിച്ചറിയുവാൻ സാധിക്കുന്നതല്ല. പാവം മജ്ജുംദാർ ഇത്ര അധഃപതിച്ചതിൽ ഞാൻ അദ്ദേഹത്തെയോർത്ത് ദുഃഖിക്കുന്നു. മൂപ്പരെ ഈശ്വരൻ അനുഗ്രഹിക്കട്ടെ.

പൂർവ്വാശ്രമത്തിലെ എന്റെ പേരുചൊല്ലിയാണ് കത്തിലെ സംബോധന. പിന്നീട് സന്ന്യാസം സ്വീകരിച്ച എന്റെ ഒരു ബാല്യകാലസുഹൃത്താണ് അതെ

ഴുതിയത്. ആ പേരു തികച്ചും കാവ്യാത്മകമാണ്. നരന്മാരുടെ നായകൻ എന്നർത്ഥം സ്ഫുരിക്കുന്ന നരേന്ദ്രൻ എന്ന നാമത്തിന്റെ ചുരുക്കരൂപമാണ് അവിടെ കുറിച്ചിരുന്നത്. (നരൻ = മനുഷ്യൻ, ഇന്ദ്രൻ = നായകൻ അഥവാ ഭരിക്കുന്നവൻ; പരിഹാസ്യമായി തോന്നുന്നു ഇല്ലെ, ഞങ്ങളുടെ നാട്ടിൽ ഇത്തരം പേരുകളാണ്, ഞങ്ങൾ അതിൽ നിസ്സഹായരാണ്, ഞാൻ ആ പേര് ഉപേക്ഷിച്ചതിൽ സന്തുഷ്ടനാണ്.

എനിക്ക് സൗഖ്യം താങ്കൾക്കും സൗഖ്യമെന്ന് കരുതുന്നു.

നിങ്ങളുടെ സോദരൻ വിവേകാനന്ദൻ

## 81

(ഖേത്രിമഹാരാജാവിന്നെഴുതിയ ഒരു കത്തിൽ നിന്ന്) അമേരിക്ക

1894

വീടിനെയല്ല വീടെന്നു പറയുന്നത്, വീട്ടുകാരിയെയാണ്* എന്നൊരു സംസ്കൃതകവി പറയുന്നു. എത്ര ശരി! ചൂടിൽനിന്നും തണുപ്പിൽനിന്നും മഴയിൽനിന്നും നിങ്ങളെ രക്ഷിക്കുന്ന മേൽക്കൂരയെ മതിക്കേണ്ടത്; അതിനെ താങ്ങുന്ന തൂണിനെക്കൊണ്ടല്ല– അവ അത്യുത്കൃഷ്ടങ്ങളായ കൊറിന്തിയയൽസ്തംഭങ്ങളായാലും; പിന്നെയോ വീടിന്റെ കേന്ദ്രം, യഥാർത്ഥ ആധാരമായ. യഥാർത്ഥചൈതന്യസ്തംഭം കൊണ്ടാണ്, സ്ത്രീയെക്കൊണ്ട്. ഈ തോതു വെച്ച് മതിച്ചാൽ ലോകത്തിലുള്ള ഏതു ഭവനത്തോട് താരതമ്യപ്പെടുത്തിയാലും അമേരിക്കൻ ഭവനത്തിന്ന് അപകർഷം വരില്ല.

അമേരിക്കൻ ഭവനത്തെപ്പറ്റി ഞാൻ പല കഥകളു കേട്ടിട്ടുണ്ട്. സ്വാതന്ത്ര്യം സ്വേച്ഛാചാരത്തിലേയ്ക്ക് പായുന്നതും, സ്ത്രീത്വം വെടിഞ്ഞ സ്ത്രീകൾ കുടുംബജീവിതത്തിന്റെ ശാന്തിയും സുഖവുമെല്ലാം തങ്ങളുടെ ഭ്രാന്തമായ സ്വാതന്ത്ര്യതാണ്ഡവത്തിന്റെ ചവിട്ടടിയിലിട്ട് തകർക്കുന്നതും. അത്തരം വളരെ അസംബന്ധങ്ങളും. ഇപ്പോഴാകട്ടെ, അമേരിക്കൻ കുടുംങ്ങളേയും അമേരിക്കൻ സ്ത്രീകളേയും പറ്റിയുള്ള ഒരു കൊല്ലത്തെ അനുഭവത്തിനുശേഷം അത്തരം അഭിപ്രായങ്ങൾ തീരെ തെറ്റും പിഴച്ചതുമാണെന്ന് തോന്നുന്നു. അമേരിക്കൻ സ്ത്രീകൾ! എനിക്ക് നിങ്ങളോടുള്ള കനത്ത കടപ്പാട് വീട്ടാൻ ഒരു നൂറു ജന്മവും മതിയാവില്ല! നിങ്ങളോടുള്ള നന്ദി വെളിപ്പെടുത്താൻ എനിക്ക് വേണ്ടത്ര വാക്കുകളില്ല. പൗരസ്ത്യാത്യുക്തി മാത്രമേ പൗരസ്ത്യകൃതജ്ഞതയുടെ ആഴം വെളിപ്പേടുത്തൂ. ഭാരതസമുദ്രം മഷിക്കുപ്പിയും ഹിമാലയത്തിന്റെ അത്യുച്ചശിഖരം പേനയും ഭൂമി കടലാസും കാലം സ്വയം ലേഖകനുമായിരുന്നാൽ, എന്നാലും നിങ്ങളോടെനിക്കുള്ള നന്ദിയെ അത് വെളിപ്പെടുത്തില്ല1.

കഴിഞ്ഞ കൊല്ലം വേനൽകാലത്ത് ഒരു വിദൂരരാജ്യത്തെ പരിവ്രാജകപ്രചാരകനായി-പേരോ, പെരുമയോ പണമോ പാണ്ഡിത്യമോ ശുപാർശചെയ്യാനില്ലാതെ, കൂട്ടില്ലാതെയും നിസ്സഹായനുമായി മിക്കവാറും ഒന്നുമില്ലാത്തവനായി-ഞാനീ നാട്ടിൽ വന്നു-അപ്പോൾ അമേരിക്കൻ സ്ത്രീകൾ എന്നെ മിത്രമായി കൈക്കൊണ്ട് എനിക്കഭയവും ആഹാരവും നൽകി. വീട്ടിലേയ്ക്കു കൊണ്ടുപോയി. സ്വന്തം പുത്രനോടെന്നപോലെ, സ്വന്തം സോദരനോടെന്നപോലെ എന്നോടു പെരുമാറി. ഈ അപകടകാരിയായ അവിശ്വാസിയെ കയ്യൊഴിക്കുന്നതിനു തങ്ങളുടെ സ്വന്തം പുരോഹിതന്മാർ അവരെ അനുനയിപ്പിക്കാൻ ശ്രമിച്ച സന്ദർഭത്തിൽപ്പോലും, ഈ അവിജ്ഞാതനായ, ഒരു പക്ഷേ, അപകടസ്വഭാവക്കാരനായ, വിദേശിയെ അനുവർത്തിക്കരുതെന്ന് അവരോട് തങ്ങളുടെ ഉറ്റ മിത്രങ്ങൾ പ്രതിദിനം പറഞ്ഞിരുന്നിട്ടുപോലും, അവരെന്റെ മിത്രങ്ങളായി നിലകൊണ്ടു. പക്ഷേ സ്വഭാവത്തെയും ആത്മാവിനേയും കൂടുതൽ നന്നായി മതിക്കാവുന്നവർ അവരാണ്; ശുദ്ധമായ കണ്ണാടിയല്ലോ പ്രതിബിംബത്തെ ഗ്രഹിക്കുന്നു.

എത്ര വളരെ സുന്ദരഭവനങ്ങളെ സ്വഭാവശുദ്ധിയും സ്വസന്താനങ്ങളോടു നിസ്സ്വാർത്ഥവാത്സല്യവും വിവരണാതീതമായുള്ള എത്ര വളരെ അമ്മമാരെ, ഡയാനാ 2 ക്ഷേത്രത്തിന്മേലുള്ള ഹിമകണികപോലെ വിശുദ്ധകളായ-എന്നിട്ടും സമൃദ്ധമായ സംസ്കാരവും വിദ്യാഭ്യാസവും അത്യുന്നതാർത്ഥത്തിൽ ആദ്ധ്യാത്മികതയുള്ള- എത്ര വളരെ പുത്രിമാരെ, പരിശുദ്ധകന്യകമാരെ ഞാൻ കണ്ടു! അപ്പോൾ അമേരിക്ക, സ്ത്രീരൂപത്തിലുള്ള ചിറകില്ലാമാലാഖകളെക്കൊണ്ടു മാത്രം നിറഞ്ഞതോ! നല്ലതും ചീത്തയും എവിടെയുമുണ്ട്. സത്യം-പക്ഷേ ഒരു ജനതയെ മതിക്കേണ്ടത് അതിലെ ദുഷ്ടരെന്നു പറയപ്പെടുന്ന ദുർബ്ബലജന്തുക്കളെക്കൊണ്ടല്ല-അവർ പിന്നോക്കം പെട്ടകളകൾ മാത്രമാണ്- നേരെമറിച്ച്, ജനതാജീവിതധാര തെളിഞ്ഞു ചുറുചുറുക്കോടെ ഒഴുകുന്നതു ചൂണ്ടിക്കാട്ടുന്ന സതികളേയും മഹതികളേയും പരിശുദ്ധകളേയും കൊണ്ടാണ്.

ഒരു ആപ്പിൾമരത്തേയും അതിലെ പഴത്തിന്റ സ്വാദിനേയും നിങ്ങൾ മതിക്കുന്നത്, മൂക്കാതെ, വളരാതെ, പുഴുതിന്നു നിലത്തു ചിതറിക്കിടക്കുന്നവയെക്കൊണ്ടാണോ- അവയുടെ എണ്ണം ചിലപ്പോൾ വലുതുതന്നെയാണെങ്കിലും? മൂത്തു വളർച്ചയെത്തിയ ഒരു ഫലമുണ്ടെങ്കിൽ, ആ ഒന്ന് ആപ്പിൽമരത്തിന്റെ കഴിവുകളേയും സാധ്യതകളേയും ഉദ്ദേശ്യങ്ങളേയും ചൂണ്ടിക്കാട്ടുന്നതാണ്. മറിച്ച്, വളരാൻ കഴിയാത്ത നൂറുകളല്ല.

പിന്നേയും: ഈ ആധുനിക അമേരിക്കൻസ്ത്രീകൾ- അവരുടെ വിശാലവും ഉദാരവുമായ മനസ്സുകളെ ഞാൻ അനുമോദിക്കുന്നു. വിശാലോദാരമനസ്ക്കരായ വളരെ പുരുഷന്മാരേയും ഞാനീ നാട്ടിൽ കണ്ടിട്ടുണ്ട്, ചിലരെ

ഏറ്റവും ഇടുങ്ങിയ പള്ളികളിൽപ്പോലും; പക്ഷേ ഇവിടെയാണ് വ്യത്യാസം -മതം വിലയായ് കൊടുത്ത് ആദ്ധ്യാത്മികത വിലയായ് കൊടുത്തു, വിശാലരാകുകയെന്ന അപകടം പുരുഷന്മാർക്കുണ്ട്.-സ്ത്രീകളാകട്ടെ തങ്ങളുടെ മതം ലേശവും നഷ്ടമാകാതെ എല്ലായിടത്തുമുള്ള എല്ലാ നല്ലതിനോടും സഹതാപപൂർവ്വം വിശാലമനസ്കരാവുകയാണ് ചെയ്യുന്നത്. അതു സാധകത്വത്തിന്റെ പ്രശ്നമാണ്, ബാധകത്വത്തിന്റെയല്ല. വളർച്ചയുടെ പ്രശ്നമാണ്. നാശത്തിന്റേതല്ല എന്ന് അവർക്ക് അന്തർബോധംകൊണ്ടറിയാം. ഏതൊന്നിന്റെയും വിധായകവും സാധകവുമായ വശമാണ് സംഭരിക്കേണ്ടതെന്നും, വിധായകവും സാധകവുമായതിന്റെ സഞ്ചയനക്രിയ–അക്കാരണംകൊണ്ട് പ്രകൃതിയുടെ ആത്മസംഭാവകങ്ങളായ ശക്തികൾ–തന്നെയാണ് ലോകത്തിലെ ബാധകവും വിധ്വംസകവുമായ മൂല്യങ്ങളെ നശിപ്പിക്കുന്നതെന്നും അവർ അനുദിനം അറിഞ്ഞുകൊണ്ടിരിക്കയാണ്.

എന്തൊരദ്ഭുതനേട്ടമായിരുന്നു ചിക്കാഗോവിലെ ലോകമേള! ലോകത്തിന്റെ എല്ലാ കോണിൽനിന്നുമുള്ള ശബ്ദങ്ങൾ സ്വമതാശയങ്ങളെ പ്രകടിപ്പിച്ച ആ അദ്ഭുതമതമഹാസമ്മേളനം! ഡോ. ബറോസിന്റേയും മി. ബോണിയുടേയും ദയകൊണ്ട് എന്റെ സ്വന്തം ആശയം അവതരിപ്പിക്കാൻ എനിക്കും അവസരം ലഭിച്ചു. എന്തൊരു അദ്ഭുതപുരഷനാണ് മി. ബോണി! ആ അതിമാനുഷ സംരംഭം ഭാവനചെയ്തു മഹാവിജയപൂർവ്വകം നടപ്പിലാക്കിയ മനസ്സിനേക്കുറിച്ചു ചിന്തിക്കുക; അ്ദേഹമോ പുരോഹിതനൊന്നുമല്ല., ഒരു നിയമജ്ഞൻ, എല്ലാ പള്ളിപ്രമാണികളുടേയും മേൽ അദ്ധ്യക്ഷത വഹിക്കുന്നു-മധുരപ്രകൃതിയും പണ്ഡിതനും ശാന്തനുമായ മി.ബോണി, തന്റെ ഉജ്ജ്വല നേത്രങ്ങളിലൂടെ സ്വാത്മാവു മുഴുവൻ പ്രകാശിപ്പിക്കുന്നു.

നിങ്ങളുടെ വിവേകാനന്ദൻ

## 82

(ബ്രഹ്മാനന്ദസ്വാമികൾക്ക്) ജോർജ്ജ് ഡബ്ല്യൂ ഹേല്

541, ഡീയർ ബോൺ അവന്യൂ, ചിക്കാഗോ

ഓം നമോ ഭഗവതേ രാമകൃഷ്ണായ 19 മാർച്ച് 1894

ഈ നാട്ടിൽ വന്നതിൽപ്പിന്നെ നിങ്ങൾക്കു കത്തയച്ചിട്ടിലല്ല. പക്ഷേ ഹരിദാസ്ഭായിയുടെ (ജൂനഗഡ് മന്ത്രിയും സ്വാമിയുടെ സുഹൃത്തും) കത്തിൽ നിന്ന് വർത്തമാനങ്ങളെല്ലാ മനസ്സിലാക്കി. ഗിരീശ്ചന്ദ്രഘോഷും നിങ്ങളും ഹരിദാസ്ഭായിയെ വേണ്ടപോലെ സൽക്കരിച്ചല്ലോ, അതു വളരെ നന്നായി.

ഇപ്പോഴെനിക്ക് ഒന്നിനും ഞെരുക്കമില്ല. എന്നാൽ ഭിക്ഷാവൃത്തി ഇവിടെ സാദ്ധ്യമല്ല; പ്രയത്നിക്കണം, അതായതു പലേടത്തും പ്രസംഗിക്കണം. ഈ

നാട്ടിൽ കവിഞ്ഞ ഉഷ്ണമുള്ളതുപോലെതന്നെ തണുപ്പുമുണ്ട്. ചൂടു കൽക്കത്തയിലേതിനെക്കാൾ ഒട്ടും കുറവല്ല. ശൈത്യത്തെ എങ്ങനെ വർണ്ണിക്കേണ്ടു! ദേശം മുഴുവനും രണ്ടുമുതൽ അഞ്ചുവരെ മുഴം കനത്തിൽ മഞ്ഞുമൂടപ്പെട്ടിരിക്കുന്നു. തെക്കുഭാഗത്തു മഞ്ഞില്ല. മഞ്ഞു നിസ്സാരമത്രേ. ഉഷ്ണമാപിനി 32 ഡിഗ്രി ഫാരൻഹീറ്റ് കാണിക്കുമ്പോൾ മഞ്ഞു വീഴുന്നു. കൽക്കത്തയിൽ അറുപതുവരെ താഴുന്നതു ചുരുക്കമാണ്. ഇംഗ്ലണ്ടിൽ ശൂന്യത്തിനടുത്തു വരുന്നതു വിരളം. ഇവിടെ ശൂന്യത്തിൽനിന്നു 4 ഡിഗ്രി, 5 ഡിഗ്രിവരെ താഴുന്നുണ്ട്. വടക്കുഭാഗത്ത് കാനഡയിൽ ഉഷ്ണമാപിനിയിലെ രസം ഉറഞ്ഞുപോകുന്നു. അപ്പോൾ ആൽക്കഹാൾ ഉഷ്ണവാഹിനിയാണുപയോഗിക്കുക. വളരെ തണുപ്പുള്ളപ്പോൾ അതായത് 20 ഡിഗ്രി ഫാരൻഹീറ്റിലും താഴുമ്പോൾ, മഞ്ഞു വീഴുന്നില്ല. വളരെ തണുപ്പുള്ളപ്പോഴാണ് മഞ്ഞുവീഴുക എന്നാണ് ഞാൻ വിചാരിച്ചിരുന്നത്. അതങ്ങനെയല്ല; ആപേക്ഷിതമായി ചൂടുള്ള ദിവസങ്ങളിലാണ് മഞ്ഞു വീഴുക. വളരെ തണുപ്പുള്ളപ്പോൾ ഒരുതരം മത്തത ഉണ്ടാകുന്നു. വണ്ടി പോവില്ല; ചക്രങ്ങളില്ലാത്ത സ്ലെഡ്ജ് വഴുതി ഗതാഗതം ചെയ്യുന്നു. എല്ലാം ഉറഞ്ഞു കട്ടിപിടിക്കുന്നു–നദികൾ, തോടുകൾ, കായലുകൾ ഇവയ്ക്കു മീതേ ആനയ്ക്കു നടന്നുപോകാം. പരന്നു കുത്തിയൊലിക്കുന്ന നയാഗ്രയിലെ വിശാലനിർത്ധരംപോലും ഉറഞ്ഞു കല്ലിക്കുന്നു. എന്നാൽ എനിക്കു സുഖമാണ്. ആദ്യമാദ്യം കുറേ ഭയമുണ്ടായിരുന്നു. കാര്യവശാൽ ഒരു നാൾ റെയിൽവണ്ടിയിൽ കാനഡയിലും പിറ്റേന്നു തെക്കൻ യു.എസ്.എയിലും പ്രസംഗിക്കാൻ പോകേണ്ടിവരുന്നു. പാർപ്പിടംപോലെ തീവണ്ടിയും കുഴൽവഴി പായുന്ന ആവികൊണ്ടു വളരെ ചൂടാക്കിവെയ്ക്കുന്നു; നാലുവശവും നല്ല വെളുപ്പുള്ള മഞ്ഞ്–എത്ര മനോഹരമായ കാഴ്ച.

എന്റെ മൂക്കും ചെവിയും പൊഴിഞ്ഞുപോകുമെന്നു വലിയ ഭയമുണ്ടായിരുന്നു; എന്നാൽ ഇതുവരെ ഒന്നും പറ്റിയിട്ടില്ല. ധാരാളം ചൂടുള്ള വസ്ത്രം ഉപയോഗിക്കേണ്ടിയിരിക്കുന്നു–എല്ലാത്തിനും മേൽ രോമക്കോട്ടും ആട്ടുരോമംകൊണ്ടുള്ള, ഉറയിൽ പൊതിഞ്ഞ ബൂട്സും ധരിച്ചുകൊണ്ടു വേണം പുറത്തിറങ്ങാൻ. വീർപ്പിട്ടാൽ അതു ഉറഞ്ഞു താടിയിൽ പറ്റിപ്പിടിക്കുന്നു! ഇതിലുമുണ്ട് തമാശ; കുറെ ഐസ് ഇടാതെ, ഇവർ വീട്ടിനകത്തുവെച്ചു വെള്ളം കുടിക്കില്ല; എന്തെന്നാൽ വീട്ടിനകത്തു ചൂടുതന്നെയാണ്. ഓരോ മുറിയും കോണിപ്പടിയും ആവിക്കുഴലുകൊണ്ട് ചൂടു പിടിപ്പിക്കുന്നു. യന്ത്രകലയിൽ ഇവർ അദ്വിതീയരാണ്; സുഖഭോഗവിലാസങ്ങളിലും അദ്വിതീയരാണ്. ധനസമ്പാദനത്തിൽ അദ്വിതീയരാണ്. ധനം ചെലവാക്കുന്നതിലും അദ്വിതീയരത്രേ. കൂലിക്കാർ ദിവസേന ആറു രൂപയാണ് കൂലി; ഭൃത്യന്നും അതുതന്നെ മൂന്നു രൂപയിൽ കുറഞ്ഞ് ഒരു വണ്ടി വാടകയ്ക്കു കിട്ടില്ല. നാലണയിൽ കുറഞ്ഞ വിലയ്ക്കുള്ള ചുരുട്ടില്ല. ഇടത്തരത്തിൽപ്പെട്ട ഒരു ജോടി ചെരുപ്പിന് 24 രൂപ വിലയും, ഒരു സൂട്ടിന് 500 രൂപ ചെലവാക്കണം. സമ്പാദിക്കു

ന്നതുപോലെ തന്നെ ചെലവാക്കുകയും ചെയ്യുന്നു. ഒരു പ്രസംഗത്തിന് 200, 300, 500, 2000, 3000 രൂപ വരെ കിട്ടും. എനിക്ക് 500 രൂപ വരെ കിട്ടിയിട്ടുണ്ട്. എനിക്ക് ഇപ്പോൾ ഇവിടെ സർവഥാ സൗഭാഗ്യമാണ്. ഇവർ എന്നെ സ്നേഹിക്കുന്നു; ആയിരക്കണക്കിനാളുകൾ എന്റെ പ്രസംഗം കേൾക്കാൻ വരുന്നുണ്ട്.

ഭഗവദിച്ഛയാൽ മജ്ജുംദാർമഹാശയനെ ഇവിടെ വെച്ചു കണ്ടുമുട്ടി. ആദ്യം വളരെ സന്തോഷമായിരുന്നു. എന്നാൽ ചിക്കാഗോവിലുള്ള ജനങ്ങൾ അസംഖ്യം പേർ കൂട്ടമിട്ടെന്നെ ആദരിച്ചു തുടങ്ങിയപ്പോൾ മജ്ജുംദാർ സഹോദരന്റെ മനസ്സിൽ അഗ്നി ജ്വലിച്ചു...ജേഷ്ഠാ ഇതെല്ലാം കണ്ടും കേട്ടും എനിക്ക് ആശ്ചര്യം തോന്നി. ഞാൻ അദ്ദേഹത്തിന് തടസ്സം ചെയ്യുന്നുവോ? അദ്ദേഹത്തിന് ഇവിടെ നല് മതിപ്പുണ്ട്. എന്നാൽ എനിക്കെന്നപോലെ അദ്ദേഹത്തിനു കിട്ടിയില്ല എന്നത് എന്റെ കുറ്റമോ?...മജ്ജുംദാർ മതമഹാസഭയിൽ പങ്കുകൊണ്ട് പാതിരിമാരുടെയടുത്ത് എന്നെപ്പറ്റി വളരെ അപമാനിച്ചു പറഞ്ഞു. അയാൾ ശൂന്യൻ, വഞ്ചകൻ. നിങ്ങളുടെ നാട്ടിൽ വന്നതിൽപ്പിന്നെ സന്ന്യാസിയാണെന്നു സ്വയം പ്രഖ്യാപിച്ചതാണ്. ഇങ്ങനെ പലതും പറഞ്ഞ് എന്നെ സ്സംബന്ധിച്ച് അവരുടെ മനസ്സിനെ ധാരാളം തകരാറാക്കി. അദ്ധ്യക്ഷനായ ബാറോസിന്റെ മനസ്സിൽ വലുതായ തെറ്റിദ്ധാരണയുണ്ടാക്കിയതിനാൽ അദ്ദേഹം എന്നോടു നല്ലവണ്ണം സംസാരിക്കപോലും ചെയ്തില്ല. അവരുടെ പുസ്തകങ്ങളിലും ലഘുരേഖകളിലും എന്നെ അമർത്താൻ കഴിയുന്നത്ര ശ്രമിക്കുന്നു; എന്നാൽ ഗുരുനാഥന്റെ സഹായം എനിക്കുണ്ട്. മജ്ജുംദാർക്ക് എന്തു ചെയ്യാൻ സാധിക്കും? അമേരിക്കൻ ജനതയൊട്ടാകെ എന്നെ സ്നേഹിക്കയും ആദരിക്കയും ചെയ്യുന്നു; ഗുരുവിനെപ്പോലെ ബഹുമാനിക്കുന്നു. മജ്ജുംദാർക്ക് എന്തു ചെയ്യാൻ സാധിക്കും? പാതിരിമാർക്ക് എന്തുചെയ്യാൻ സാധിക്കും? മാത്രമല്ല ഇതു വിദ്വാന്മാരുടെ നാടാണ്. ഇവിടെ ഞങ്ങൾ വിധവാവിവാഹം നടപ്പാക്കിയിരിക്കുന്നു. ഞങ്ങൾ വിഗ്രഹാരാധകന്മാരല്ല എന്നെല്ലാം പറയുന്നതുകൊണ്ട് ഒരു ഫലവും ഉണ്ടാകയില്ല. പാതിരിമാരുടെയടുക്കൽ മാത്രമേ അതു ചെലവാകൂ. സഹോദര, ഇവർ തത്ത്വജ്ഞാനമാണാഗ്രഹിക്കുന്നത്; പൊള്ളവാക്കുകളല്ല.

ധർമ്മപാലൻ നല്ലൊരാളാണ്. വലുതായ പാണ്ഡിത്യമില്ല; എങ്കിലും നല്ലവൻ അയാൾക്ക് ഇവിടെ നല്ല പേരുണ്ട്.

മജ്ജുംദാരെക്കണ്ട് എനിക്കു ബോദ്ധ്യമായിരിക്കുന്നു.....യേനിഘ്നന്തി നിരർത്ഥകം പരഹിതം തേ കേ ന ജാനീമഹേ– (പരഹിതത്തെ നിരർത്ഥകമായി നശിപ്പിക്കുന്നവർ ഏതുതരക്കാരാണെന്നു ഞങ്ങൾക്കു മനസ്സിലാകുന്നില്ല) ഭർത്തൃഹരി.

സഹോദര, എല്ലാം ഉപേക്ഷിക്കാം; കെട്ട ഹിംസാബുദ്ധി അസൂയമാത്രം പോവില്ല നമ്മുടെയിടയിൽ അതു ധാരാളം നമ്മുടെ ജനതയുടെ ദോഷം അതത്രേ. പരനിന്ദയും പരശ്രീ കാണുമ്പോൾ ക്ഷമയില്ലായ്മയും; ഞാൻ മാത്രമാണ് വലിയവൻ. മറ്റാർക്കും എന്നെപ്പോലെ മഹിമയുണ്ടാകരുത്.

ഈ നാട്ടിലെപ്പോലത്തെ സ്ത്രീകൾ വേറെയെങ്ങുമില്ല. എന്തൊരു പരിശുദ്ധി, സ്വാതന്ത്ര്യം, സ്വാശ്രയശീലം, ദയ! സ്ത്രീകളാണ് ഇവിടെ സാരമായിട്ടുള്ളവർ. വിദ്യയും ബുദ്ധിയും എല്ലാം അവരുടെ കയ്യിലാണ്. നമ്മുടെ നാട്ടിലോ, പാപാത്മനാം ഹൃദയേഷ ലക്ഷ്മീഃ– പാപബുദ്ധിയുള്ളവരുടെ ഹൃദയത്തിലെ അലക്ഷ്മിയായി വർത്തിക്കുന്നു. എന്നു മനസ്സിലാക്കുക. ഹരേ ഹരേ, ഇവരുടെ സ്ത്രീകളെകണ്ട് എനിക്കാശ്ചര്യം തോന്നുന്നു. ത്വം ശ്രീസ്ത്വമീശ്വരീ ത്വം ഹ്രീഃ– നീ തന്നെയാണ് ലക്ഷ്മിയും ഈശ്വരിയും ലജ്ജാസ്വരൂപിണിയും യാ ദേവി സർവ്വഭൂതേഷു ശക്തിരൂപേണ സംസ്ഥിതാ1 – യാതൊരു ദേവി സർവ്വഭൂതങ്ങളിലും ശക്തിരൂപത്തിൽ സ്ഥിതിചെയ്യുന്നു. ഇതെല്ലാം ഈ നാടിനെസ്സംബന്ധിച്ചു ശരിയായിരിക്കുന്നു. ഈ നാട്ടിലെ ഹിമത്തിന്റെ ധാവള്യത്തിനൊത്ത മനഃശുദ്ധിയുള്ള ആയിരമായിരം സ്ത്രീകളുണ്ട് ഇവിടെ നമ്മുടെ നാട്ടിലോ ബാലികമാരായിരിക്കുമ്പോൾത്തന്നെ തള്ളമാരായിത്തീരുന്നു! പ്രഭോ ഇപ്പോൾ എനിക്കു മനസ്സിലാകുന്നു, ജേഷ്ഠാ, യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ2 – ഇവിടെ സ്ത്രീകൾ പൂജിക്കപ്പെടുന്നു, അവിടെ ദേവന്മാർ ആനന്ദിക്കുന്നു. എന്നു വൃദ്ധമന പറയുന്നു. നാം മഹാപാപികളത്രേ; സ്ത്രീകളെ നിന്ദ്യകീടങ്ങളെന്നും നരകമാർഗ്ഗമെന്നും മറ്റും പറഞ്ഞു നാം അധഃപതിച്ചിരിക്കുന്നു. അഹോ! ആകാശവും പാതാളവും തമ്മിലുള്ള വ്യത്യാസം! യഥാതഥ്യതോ ർത്ഥാൻ വ്യദധാത് 1 – യഥാർഹമായ വിധത്തിൽ കർമ്മഫലം വിധിക്കുന്നു (ഈശ്വരവാസ്യം) മിഥ്യാലാപം കൊണ്ട് ഈശ്വരനെ കളിപ്പിക്കാൻ പറ്റുമോ? ഈശ്വരൻ അരുളിചെയ്യുന്നു. ത്വം സത്രീ ത്വം പുമാനസി ത്വം കുമാര ഉത വാ കുമാരീ 2 – നീ സ്ത്രീയും പുരുഷനും കുമാരനും കുമാരിയുമാണ് (ശ്വേതാശ്വതരോപനിഷത്ത്) നമ്മൾ പറയുന്നു., ദൂരമപസര രേ ചണ്ഡാല (എടാ ചണ്ഡാള, ദൂരെപ്പോ) കേനൈഷാ നിർമ്മിതാ നാരീ മോഹിനീ 3 മോഹിനിയായ ഈ നാരിയെ ആരാണ് സൃഷ്ടിച്ചത്? സഹോദര, ദക്ഷിണാപഥത്തിൽ ഉയർന്ന ജാതികൾ താഴ്ന്ന ജാതികളെ പീഡിപ്പിക്കുന്നു എന്നു ഞാൻ കണ്ടു. ക്ഷേത്രങ്ങളിൽ ദേവദാസികളുടെ നൃത്യകോലാഹലം! യാതൊരു മതം ദരിദ്രരുടെ ദുഃഖം ദൂരീകരിക്കുന്നില്ലയോ, മനുഷ്യരെ ദേവന്മാരാക്കുന്നില്ലയോ, അതു മതമോ? നമുക്കു മതമുണ്ടോ? എന്നെ തൊടരുത് എന്നെ തൊടരുത് എന്നു മാത്രം പറയുന്ന അസ്പർശമതമേ നമുക്കുള്ളൂ. ഹേ ഭഗവൻ, ഹരേ യാതൊരു നാട്ടിലെ വലിയ വലിയ മേധാവികൾ ഇന്നേയ്ക്കു രണ്ടായിരത്താണ്ടായി വലതുകൈ കൊണ്ടോ ഇടതുകൊകൊണ്ടോ ആഹാരം കഴിക്കേണ്ടത്. വലതുകൈ

കൊണ്ടോ ഇടുതുകൈകൊണ്ടോ വെള്ളം കുടിക്കേണ്ടത് എന്നിങ്ങനെയുള്ള പ്രശ്നങ്ങൾ ആലോചിക്കുകയും, ഫട് ഫട് സ്വാഹാ ക്രാം ക്രും ഹും ഹും എന്നും മറ്റും ചൊല്ലുകയും ചെയ്യുന്നുവോ അവർക്ക് അധോഗതി ഭവിക്കുന്നില്ലെങ്കിൽ മറ്റാർക്കാണ് ഭവിക്കുക? കാലഃ സുപ്തേഷു ജാഗർത്തി, കാലോ ഹി ദുരതിക്രമഃ 4 – എല്ലാവരും ഉറങ്ങുമ്പോഴും കാലം ഉണർന്നിരിക്കുന്നു. കാലത്തെ അതിക്രമിക്കാൻ വയ്യ. ഈശ്വരൻ അറിയുന്നു. അവിടുത്തെ കണ്ണിൽ മണ്ണിടാൻ ആർക്കാണ് സാധിക്കുന്നത്?

ഏത് നാട്ടിൽ കോടികോടി മനുഷ്യർ മഹുയച്ചെടിയുടെ പൂക്കൾ തിന്നു ജീവിക്കുകയും; പത്തിരുപതു ലക്ഷം സന്ന്യാസിമാരും ഒരു കോടി ബ്രാഹ്മണരും അവരുടെ ഉന്നതിക്കൊന്നും ശ്രമിക്കാതെ അവരുടെ ചോര കുടിക്കുകയും ചെയ്യുന്നുവോ, അതു നാടോ നരകമോ? അതു മതമോ പൈശാചനൃത്യമോ? ജേഷ്ഠാ, ഇതു നല്ലപോലെ മനസ്സിലാക്കൂ. ഭാരതവർഷം മുഴുവൻ ഞാൻ ചുറ്റിക്കണ്ടു. ഈ നാടും നോക്കിക്കഴിഞ്ഞു. കാരണംകൂടാതെ കാര്യമുണ്ടാകുമോ? പാപം ചെയ്യാതെ ശിക്ഷ അനുഭവിക്കേണ്ടിവരുമോ?

സർവശാസ്ത്രപുരാണേഷു വ്യാസസ്യ വചനദ്വയം
പരോപകാരഃ പുണ്യായ പാപായ പരപീഡനം

എല്ലാ ശാസ്ത്രങ്ങളിലും പുരാണങ്ങളിലും വ്യാസന്റെ രണ്ടു വചനങ്ങളാണ് സാരമായിട്ടുള്ളത് – പരോപകാരം പുണ്യമത്രേ; പരപീഡനം പാപവും. ഇതു സത്യമല്ലേ?

ജേഷ്ഠാ ഇതെല്ലാം കണ്ട്, വിശേഷിച്ച് ദാരിദ്രവും അജ്ഞതയും കണ്ട്. എനിക്ക് ഉറക്കമില്ലാതായി. ഒരു നിവൃത്തിമാർഗ്ഗം തോന്നി. കന്യാകുമാരിയിൽ, മാതൃഭഗവതിയുടെ ക്ഷേത്രത്തിൽ, ഭാരതവർഷത്തിലെ അവസാനത്തെ പാറയിലിരിക്കുമ്പോൾ എനിക്കു തോന്നി. നാം സന്ന്യാസിമാർ, എത്രയോ പേർ ചുറ്റിനടന്നു ജനങ്ങൾക്കു തത്ത്വജ്ഞാനം ഉപദേശിക്കുന്നതും മറ്റും ഭ്രാന്തു തന്നെ. വയറ്റിൽ ഒന്നുമില്ലെങ്കിൽ മതംകൊണ്ടു പ്രയോജനമുണ്ടാവില്ലെന്നു നമ്മുടെ ഗുരുദേവൻ അരുളിചെയ്തിട്ടില്ലേ? ദരിദ്രർ മൃഗനിർവിശേഷം ജിവിതം നയിക്കുന്നതിന്റെ കാരണം അജ്ഞതയത്രേ. അനേകം യുഗങ്ങളായി നാം അവരുടെ രക്തം ഊറ്റി കുടിക്കുകയും അവരെ കാൽകൊണ്ടു ചവുട്ടിയരയ്ക്കുകയുമത്രേ ചെയ്യുന്നത്.

പല സന്ന്യാസിമാരും ഗ്രാമങ്ങൾതോറും നടക്കും പോലെ തന്നെ നിഃസ്വാർത്ഥരും പരോപകാരതത്പരരുമായ ചിലർ ഗ്രാമംതോറും വിദ്യാവിതരണം ചെയ്തുകൊണ്ടു സഞ്ചരിച്ചു പല മാർഗ്ഗങ്ങളിൽകൂടി, പടം ക്യാമറ ഭൂഗോളം മുതലായവയുടെ സഹായത്താൽ. ചണ്ഡാളപര്യന്തം സകലരുടേയും ഉന്നതിക്കായി പ്രവർത്തിച്ചാൽ കാലക്രമേണ മംഗളം ഉണ്ടാകയില്ലേ?

ഈ ചെറിയ കത്തിൽ എന്റെ ഈ സങ്കൽപമെല്ലാം എഴുതാൻ സാധിക്കയില്ല സാരം ഇതത്രേ പർവതം മുഹമ്മദിന്റെ അടുത്തു വന്നില്ലെങ്കിൽ മുഹമദ് പർവ്വതത്തിന്റെ അടുത്തു ചെല്ലണം. ദരിദ്രർക്ക് അതിദാരിദ്ര്യംകൊണ്ടു സ്കൂളിലോ പാഠശാലയിലോ പോകാൻ നിവൃത്തിയില്ല; കവിത മുതലായതു പഠിച്ചതുകൊണ്ട് അവർക്ക് ഒരുപകാരവും ഉണ്ടാവില്ല. നമ്മുടെ ജനതയുടെ വിശിഷ്ടമായ വ്യക്തിത്വം നഷ്ടമായിരിക്കുന്നു; ഭാരതവർഷത്തിലെ സകല സങ്കടങ്ങൾക്കും കാരണം അതത്രേ. ജനതയ്ക്കു നഷ്ടമായ ആ വ്യക്തിത്വം തിരിച്ചുകൊടുക്കയും സാമാന്യജനത്തെ ഉണർത്തുകയും വേണം. ഹിന്ദുക്കളും മുഹമ്മദീയരും ക്രിസത്യാനികളും സമാന്യജനങ്ങളെ ചവുട്ടി മർദ്ദിച്ചിരിക്കുന്നു. അവരെ ഉയർത്താനുള്ള ശക്തി അകത്തുനിന്ന്, മതനിഷ്ഠരായ ഹിന്ദുക്കളിൽ നിന്നുതന്നെ വരേണ്ടതാണ്. ഏതു നാട്ടിലും ദോഷങ്ങൾ സംഭവിക്കുന്നതു മതംകൊണ്ടല്ല. മതത്തിനെതിരായി പ്രവർത്തിച്ചതുകൊണ്ടാണ് അതുകൊണ്ട് മതത്തെയല്ല, മനുഷ്യനെയാണ് കുറ്റപ്പെടുത്തേണ്ടത്.

ഇതു പ്രായോഗിമാക്കുവാൻ ആദ്യമായി ആളു വേണം. രണ്ടാമതു ധനവും, ഗുരുദേവന്റെ കൃപയാൽ ഓരോ നഗരത്തിലും പത്തു പതിനഞ്ചു പേരെ എനിക്കു ലഭിക്കും. വേണ്ട ധനം ശേഖരിക്കാൻ ഞാൻ ചുറ്റിനടന്നു; ഭരതവർഷത്തിലെ ആളുകൾ ധനം നൽകുകയോ! മഠയരും ഭീരുക്കളും സ്വാർത്ഥതത്പരരും വല്ലതും നൽകുകയോ! അതു കൊണ്ടാണ് ഞാൻ അമേരിക്കയിൽ വന്നത്. സ്വയമേവ ധനം ശേഖരിച്ച് നാട്ടിൽ മടങ്ങിയെത്തി ശേഷിച്ച ജീവിതം എന്റെ ഈ ഏകജീവിതോദ്ദേശ്യം സഫലമാക്കാൻ സമർപ്പിക്കണം.

നമ്മുടെ നാട്ടിൽ സമുദായസേവനത്തിന് ഉതകുന്ന ഗുണങ്ങൾ ഇല്ലതന്നെ; ഈ നാട്ടിൽ ആദ്ധ്യാത്മികതയുമില്ല. ഇവർക്ക് ഞാൻ ആദ്ധ്യാത്മികത കൊടുക്കുന്നു; ഇവർ എനിക്കു ധനം തരുന്നു. എത്ര കാലംകൊണ്ട് എന്റെ ഉദ്ദേശ്യം സാധിക്കുമെന്ന് എനിക്കറിഞ്ഞുകൂടാ. ഇവർക്കു നമ്മെപ്പോലുള്ള കാപട്യമില്ല; അസൂയ ഒട്ടുമില്ല. ഹിന്ദുസ്ഥാനത്തിലുള്ള ആരേയും ഞാൻ ആശ്രയിക്കുന്നില്ല. ഞാൻ തന്നെ കഴിയുന്നത്ര ശ്രമിച്ചു ധനം ശേഖരിച്ച് എന്റെ ലക്ഷ്യം നിറവേറ്റുകയോ അതിനുവേണ്ടി പ്രയത്നിച്ചു മരിക്കുകയോ ചെയ്യും. സന്നിമിത്തേ വരം ത്യാഗോ വിനാശേ നിയതേ സതി മരണം നിശ്ചിതമായിരിക്കെ സദുദ്ദേശത്തിനായി ശരീരം ഉപേക്ഷിയ്ക്കുന്നതാണ് നല്ലത്.

ഇതെല്ലാം അസംഭാവ്യമായ സ്വപ്നമെന്ന് നിങ്ങൾ പക്ഷേ വിചാരിച്ചേയ്ക്കും. എന്റെ ഉള്ളിൽ എന്തുണ്ടെന്ന് നിങ്ങൾക്കറിഞ്ഞുകൂടാ. നിങ്ങളിൽ വല്ലവരും എന്റെ ഉദ്ദേശ്യം സഫലമാക്കാൻ സഹായിച്ചാൽ വളരെ നന്ന്. അല്ലെങ്കിൽ ഗുരുദേവൻ എനിക്കു വഴികാണിച്ചുതരും. മാതൃദേവിക്ക് (ശ്രീശാരദാദേവിക്ക്) എന്റെ കോടി കോടി സാഷ്ടാംഗപ്രണാമങ്ങൾ സമർപ്പിക്കണം. അവരുടെ ആശീർവാദത്താൽ എനിക്കു സർവ്വത്ര മംഗളം തന്നെ. ഈ

എഴുത്ത് പുറമേയുള്ളവരുടെ അടുക്കൽ വായിക്കേണ്ട. എല്ലാവരോടും ഇതു പറയുക; എല്ലാവരേയും വിളിച്ചു ചോദിക്കുക, അസൂയയുപേക്ഷിച്ച് ഒത്തുചേർന്നു പ്രവർത്തിക്കാമോ എന്ന്. അതു സാധിക്കില്ലെങ്കിൽ, അസൂയയും ദ്രോഹബുദ്ധിയും ഉപേക്ഷിക്കാൻ നിവൃത്തിയില്ലെങ്കിൽ, അവർ സ്വഗൃഹങ്ങളിലേയ്ക്കു മടങ്ങുകയാണ് നല്ലത്. അതുകൊണ്ട് എല്ലാവർക്കും ഗുണമുണ്ട്. നമുക്ക് അസൂയ വിട്ട് ഒരുമിച്ചിരിക്കാൻ വയ്യ. ഇതാണ് നമ്മുടെ ജനതയുടെ ദോഷം, ജനതചെയ്യുന്ന പാപം. ഈ നാട്ടിൽ അതില്ല; അതുകൊണ്ടാണ് അവർക്ക്ഇത്രമാത്രം അഭിവൃദ്ധി കൈവന്നിരിക്കുന്നത്.

നമ്മെപ്പോലത്തെ കൂപമണ്ഡൂകങ്ങൾ ലോകത്തിൽ മറ്റൊരിടത്തുമില്ല. പുതുതായി വല്ലതും ഏതു നാട്ടിൽനിന്നു വന്നാലും അത് ആദ്യമായി സ്വീകരിക്കുന്നത് അമേരിക്കയാണ്. നമമളോ? നമ്മെപ്പോലെ ആരും ലോകത്തിലില്ല; നാം ആര്യവംശമാണ്! ആ വംശം എവിടെയാണെന്ന് എനിക്കറിയാൻ പാടില്ല.....

ഒരു ലക്ഷം ആളുകളുടെ മർദ്ദനത്താൽ മുപ്പതുകോടി ആളുകൾ ശ്വാക്കളെപ്പോലെ ചുറ്റിയലയുന്നു...അവരാണുപോൽ ആര്യവംശം

വിവേകാനന്ദൻ

## 88

(റവറൻഡ് ആർ.എ. ഹ്യൂമിന്)*

ഡിട്രോയ്റ്റ്
29 മാർച്ച് 1894

പ്രിയസോദര,

നിങ്ങളുടെ കത്ത് ഇതാ ഇപ്പോൾ കിട്ടി. ഞാൻ വളരെ തിരക്കിലാണ്. നിങ്ങളുടെ ചില ആശയങ്ങൾ തിരുത്തിക്കുറിക്കുവാൻ സ്വാതന്ത്ര്യമെടുക്കുന്നതു ക്ഷമിക്കമല്ലോ.

ഒന്നാമത്, ലോകത്തിലുള്ള ഒരു മതത്തിനും മതസ്ഥാപകന്നും എതിരായി എനിക്കൊരു വാക്കുപോലും പറയാനില്ല. ഞങ്ങളുടെ മതത്തെപ്പറ്റി നിങ്ങളെന്തുതന്നെ വിചാരിച്ചാലും എനിക്കു എല്ലാമതങ്ങളും പാവനങ്ങളാണ്. രണ്ടാമത്. മിഷനറിമാർ ഞങ്ങളുടെ നാട്ടുഭാഷകൾ പഠിക്കുന്നില്ലെന്നു ഞാൻ പറഞ്ഞെന്നത് ഒരു അബദ്ധപ്രസ്താവമാണ്. അവരിൽ ചുരുക്കം പേരേ–വല്ലവരുമുണ്ടെങ്കിൽ – സംസ്കൃതത്തിൽ തെല്ലെങ്കിലും ശ്രദ്ധിക്കുന്നുള്ളൂ എന്ന എന്റെ പ്രസ്താവനയോടു ഞാൻ ഇന്നും പറ്റിനിൽക്കുന്നു. വല്ല മതസംഘടനയ്ക്കുമെതിരായി ഞാൻ വല്ലതും പറഞ്ഞിട്ടുണ്ടെന്നതും ശരിയല്ല– ഭാരതത്തെ ക്രിസ്തുമതത്തിലേയ്ക്കു പരിവർത്തനം ചെയ്യാവതല്ലെന്ന എന്റെ

പ്രസ്താവനയിൽ ഞാനുറച്ചുനിൽക്കുകതന്നെ ചെയ്യുന്നു എന്നതൊഴിച്ച്. കൂടാതെ, താണ വർഗ്ഗങ്ങളുടെ സ്ഥിതി ക്രിസ്തുമതം കൊണ്ടു മെച്ചപ്പെട്ടിട്ടുണ്ടെന്നത് ഞാൻ നിഷേധിക്കുന്നു. ദക്ഷിണേന്ത്യയിലെ ക്രിസ്ത്യാനികൾ ഭൂരിപക്ഷവും കത്തോലിക്കരാണെന്നുമാത്രമല്ല. അവർ തങ്ങളെ സ്വയം വിളിക്കുമ്പോലെ, ജാതിക്രിസ്ത്യന്മാരുമാണ്-അതായത് അവർ തങ്ങളുടെ ജാതികളോടു പറ്റിനിൽക്കുന്നു-എന്ന് എടുത്തുപറയുകയും ചെയ്തുകൊള്ളട്ടെ; ഹിന്ദുസമുദായം അതിന്റെ തീണ്ടലും തൊടീലും വെടിയുന്ന പക്ഷം അവരിൽ തൊണ്ണൂറുശതമാനവും ഹിന്ദുമതത്തിലേയ്ക്ക്-അതിന്റെ ദോഷങ്ങളൊക്കെയിരിക്കെത്തന്നെ പാഞ്ഞു മടങ്ങിപ്പോരുമെന്ന് എനിക്ക് തികച്ചും ബോദ്ധ്യമുണ്ട്.

അവസാനമായി നിങ്ങൾക്ക് 1 എന്റെ ഹൃദയംഗമമായ നന്ദി പറഞ്ഞുകൊള്ളുന്നു-എന്നെ സ്വദേശിയെന്നു വിളിച്ചതിന്. ഇത് ആദ്യമായിട്ടാണ്, ഒരു യൂറോപ്യൻ വിദേശി-ഭാരത്തിൽ പിറന്നവനായാലും-നികൃഷ്ടനായ ഒരു നാട്ടുകാരനെ അപ്പേരുകൊണ്ടു വിളിക്കാൻ ധൈര്യപ്പെട്ടത്-മിഷണറിയാകട്ടെ, അല്ലാതിരിക്കട്ടെ. ഇങ്ങനെത്തന്നെ ഭാരതത്തിൽവെച്ച് എന്നെ വിളിക്കാൻ നിങ്ങൾ ധൈര്യപ്പെടുമോ? ഭാരതത്തിൽ ജനിച്ച നിങ്ങളുടെ മിഷനറിമാരോട് അങ്ങനെതന്നെ ചെയ്യാൻ പറയൂ; ഭാരതത്തിലെ ജനിക്കാത്തവരായ വിദേശ മിഷണറിമാരോട് ഭാരതീയരെ മനുഷ്യരായി കാണാനും, പെരുമാറാനും ഉപദേശിക്കുക. പിന്നെ മറ്റു ലോകസഞ്ചാരികളും കള്ളക്കഥയെഴുതുന്നവരുമായ ചുരുക്കം പേർ എന്റെ മതത്തെക്കുറിച്ചും സമുദായത്തെക്കുറിച്ചും പറയുന്ന അഭിപ്രായങ്ങൾക്കു ഞാൻ വഴങ്ങിക്കൊടുത്താൽ നിങ്ങൾതന്നെ എന്നെ പരമവിഡ്ഢി എന്നു വിളിക്കും.

എന്റെ സോദര-ക്ഷമിക്കണം-ഭാരതത്തിൽ ജനിച്ചവനാണെങ്കിലും എന്റെ മമതയോ സമുദായത്തെയോ കുറിച്ച് നിങ്ങൽക്കെന്തറിയാം? അതു കേവലം അസാധ്യം-സമുദായം അത്രയ്ക്ക് അടഞ്ഞതാണ്; സർവ്വോപരി, ഓരോരുത്തനും മതിക്കുന്നത് തന്റെ വംശത്തിന്റെയും മതത്തിന്റെയും പ്രാക്കൽപിതമായ തോതുവെച്ചായിരിക്കും, അങ്ങനെയല്ലേ? ഒരു സഹദേശിയെന്നെ വിളിച്ചതിന് ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ. കിഴക്കും പടിഞ്ഞാറും തമ്മിൽ സഹോദരപ്രേമവും സൗഹൃദവും ഇനിയും ഉണ്ടാകാവുന്നതാണ്

സഹോദര്യപൂർവ്വം വിവേകാനന്ദൻ

## 4

(മിസ്സ് മേരി ഹേലിന്) ഡിട്രോയ്റ്റ്

30 മാർച്ച് 1894

പ്രിയസോദരി,

പണം കിട്ടിയെന്നറിയിക്കുന്ന നിങ്ങളുടേയും മദർ ചർച്ചിന്റെയും1 കത്തുകൾ ഒന്നിച്ച് ഇപ്പോൾ കിട്ടി. ഖേത്രിയിൽ നിന്നുള്ള കത്തു കിട്ടിയതിൽ വളരെ സന്തോഷം; അതു നിങ്ങൾക്കു നോക്കാൻ ഞാൻ മടക്കിയയയ്ക്കുന്നു. അദ്ദേഹത്തിനു കുറച്ചു വൃത്താന്തപ്പത്രത്തുണ്ടുകൾ വേണമെന്ന് അതിൽ കാണാം. ഡിട്രോയ്റ്റിലേതൊഴിച്ച് വല്ലതും എന്റെ പക്കലുള്ളതായി തോന്നുന്നില്ല. അതു ഞാനദ്ദേഹത്തിനയയ്ക്കുകയും ചെയ്യാം. വേറെ വല്ലതും നിങ്ങൾക്കു പിടികിട്ടുമെങ്കിൽ കുറെ അദ്ദേഹത്തിനു സദയം അയച്ചുകൊടുക്കുക, സാധ്യവും സൗകര്യവുമാണെങ്കിൽ അദ്ദേഹത്തിന്റെ മേൽവിലാസം അറിയാമല്ലോ–ഖേത്രമഹാരാജാവുതിരുമനസ്സുകൊണ്ട്, രാജപുത്താന, ഇന്ത്യ. സ്വാഭാവികമായും ഈ കത്ത് ഹോളി ഫാമലിക്കുമാത്രം നോക്കാനാണ്, എനിക്ക് മിസിസ് ബ്രീഡ് ആദ്യം പരുഷവും ക്രൂദ്ധവുമായ കത്തെഴുതി; എന്നിട്ട് ഇന്ന്, ഒരാഴ്ചത്തേയ്ക്കു തന്റെ അതിഥിയാവാൻ ക്ഷണിച്ചുകൊള്ളുന്ന ഒരു കമ്പി അവരിൽനിന്നു കിട്ടി. ഇതിന്നു മുമ്പെ ന്യൂയോർക്കിലെ മിസിസ് സ്മിത്തിൽനിന്ന് മിസിസ് ബ്രീഡിനുവേണ്ടി എഴുതിയ ഒരു കത്തു കിട്ടി, ന്യൂയോർക്കിലെയ്ക്കു വരുവാൻ. അതുപോലെ വേറൊരു മഹതിയായ മിസ് ഹെലൻ ഗൗൾഡിൽനിന്നും പിന്നെയോരു ഡോ–ൽനിന്നും. അടുത്ത മാസം 17–ാം നു ലിൻ ക്ലബ്ബ് ആവശ്യപ്പെടുന്നതുകൊണ്ട് ഞാനാദ്യം ന്യൂയോർക്കിലേയ്ക്കു പോകയും അവരുടെ യോഗത്തിന്റെ പാകത്തിനു ലിന്നിലേയ്ക്കു വരികയും ചെയ്യാം.

അടുത്ത വേനൽക്കാലത്ത് ഞാൻ വീട്ടുപോകാത്തപക്ഷം– അതരുതെന്നു മിസ്സിസ് ബാഗ്ലി നിർബ്ബന്ധിക്കുന്നു–ഞാൻ അനിസ്ക്വാമിൽ പോയേയ്ക്കും. അവിടെ മിസിസ് ബാഗ്ലി ഒരു നല്ല വീട് ഏർപ്പാടുചെയ്തിട്ടുണ്ട്. മിസിസ് ബാഗ്ലി വളരെ ധർമ്മനിഷ്ഠയായ ഒരു മഹതിയും മി. പാമർ മദ്യപ്രിയനായ1 – എന്നാൽ വളരെ നല്ല – ഒരു മാന്യനുമാണ്. ഇനിയെന്താണ് ഞാനെഴുതേണ്ടത്? എനിക്കും ക്ഷേമം തന്നെ. ശരീരമനസ്സുകൾക്കു നല്ല ആരോഗ്യം. എന്റെ പ്രിയ–പ്രിയസോദരിമാരേ, അനുഗൃഹീതകളാകുവിൻ, ശശ്വദനുഗൃഹീതകൾ. പിന്നേയ്, മിസിസ് ഷെർമൻ ഒരു പരപ്പു സാധനങ്ങൾ സമ്മാനിച്ചിരിക്കുന്നു.–അക്കൂട്ടത്തിലുണ്ട് ഒരു നഖം മിനുക്കിയും കത്തിയും പേടകവും ചെറുസഞ്ചിയും മറ്റും. ഞാൻ വേണ്ടെന്നു വിലക്കി, വിശേഷിച്ചും നഖം മിനുക്കി–മുത്തുചിപ്പിപ്പിടികൊണ്ട് അത്യാർഭാടമാകയാൽ–എങ്കിലും അവർ നിർബ്ബന്ധിച്ചു, എനിക്ക് കൈക്കൊള്ളേണ്ടിവരികയും ചെയ്തു. അതുകൊണ്ടെന്തു ചെയ്യണമെന്ന് അറിഞ്ഞുകൂടെങ്കിലും അവരെയെല്ലാം ഭഗവാനനുഗ്രഹിക്കട്ടെ. അവർ എനിക്കൊരുപദേശം തന്നു–ഈ വികൃതവേഷം ഒരിക്കലും സമുദായത്തിലുപയോഗിക്കരുതെന്ന്. ഇപ്പോൾ ഞാൻ സമൂദായത്തിൽ ഒരു മാന്യ

നായിരിക്കുന്നു. ഭഗവാനേ! ഇനി എന്തു വരുന്നോ? ദീർഘായുസ്സ് വിചിത്രാനുഭവങ്ങളെ ആവഹിക്കുന്നു. എന്റെ അനിർവ്വചനീയപ്രേമം നിങ്ങൾക്കെല്ലാം, എന്റെ ഹോളിഫാമലിക്ക്.

നിങ്ങളുടെ സഹോദരൻ വിവേകാനന്ദൻ

## 85

ന്യൂയോർക്ക്
9 ഏപ്രിൽ 1893

പ്രിയ അളസിംഗ,

നിങ്ങളുടെ കഴിഞ്ഞ കത്തു കുറച്ചുനാൾ മുമ്പു കിട്ടി. എനിക്കിവിടെ വളരെയേറെ തിരക്കുണ്ടെന്നും ദിവസേന വളരെയേറെ കത്തുകൾ എഴുതേണ്ടിയിരിക്കുന്നെന്നും. കൂടെക്കൂടെ എന്നിൽനിന്നു നിങ്ങൾക്കു കത്തുകൾ പ്രതീക്ഷിച്ചുകൂടെന്നും ധരിക്കുമല്ലോ. എങ്കിലും ഇവിടെ നടന്നുകൊണ്ടിരിക്കുന്നതെല്ലാം നിങ്ങളെ അറിയിച്ചുകൊണ്ടിരിക്കാൻ ഞാൻ ആവോളം ശ്രമിക്കുന്നുണ്ട്. മതമഹാസമ്മേളനത്തെക്കുറിച്ചുള്ള പുസ്തകങ്ങളിൽ ഒന്നിനു വേണ്ടി ഞാൻ ചിക്കാഗോവിലേക്കെഴുതുന്നുണ്ട്, നിങ്ങൾക്കങ്ങോട്ടയച്ചുതരാൻ. പക്ഷേ ഇപ്പോഴേയ്ക്കും എന്റെ ചെറുപ്രസംഗങ്ങളിൽ രണ്ടെണ്ണം നിങ്ങൾക്കു കിട്ടിയിട്ടുണ്ടല്ലോ.

സിക്രട്ടറിസാഹിബ് എഴുതുകയാണ്, എന്റെ (കർമ്മ) ക്ഷേത്രം ഭാരതമാകയാൽ ഞാനങ്ങോട്ടു മടങ്ങിച്ചെല്ലണമെന്ന്. അതെപ്പറ്റി സംശയമില്ല. പക്ഷേ എന്റെ സോദര, ഭാരതത്തിൽ സർവ്വത്ര സുപ്രഭ ചൊരിയുന്ന ഒരു പന്തം നമുക്കു കൊളുത്തേണ്ടിയിരിക്കുന്നു. അതുകൊണ്ട് നാം ധിറുതിപ്പെടാതിരിക്കുക. എല്ലാം ഭഗവദ്കൃപകൊണ്ടു വന്നുചേരും. അമേരിക്കയിലെ മഹാനഗരങ്ങളിൽ പലേടത്തും ഞാൻ പ്രസംഗിച്ചിരിക്കുന്നു, ഇവിടത്തെ ഭയങ്കര ചെലവു കഴിച്ചു മടക്കയാത്രയ്ക്കു വേണ്ടത്ര കൈവശമുണ്ടുതാനും. ഒട്ടുവളരെ മിത്രങ്ങളെ ഞാൻ സമ്പാദിച്ചിട്ടുണ്ട്. അവരിൽ ചിലർ വളരെ സ്വാധീനതയുള്ളവരത്രേ സ്വാഭാവികമായും യാഥാസ്ഥിതികപുരോഹിതന്മാർ എനിക്കെതിരാണ്. എന്നോട് മല്ലടിക്കാനെളുപ്പമല്ലെന്നു കണ്ട് എന്നെ സർവ്വവിധത്തിലും തടസ്സപ്പെടുത്താനും അധിക്ഷേപിക്കാനും അപമാനിക്കാനും ശ്രമിക്കയാണവർ: മജ്ജുംദാർ അവരുടെ സഹായത്തിനെത്തിയിട്ടുമുണ്ട്. അയാൾ അസൂയകൊണ്ട് ഉന്മത്തനായിപ്പോയിരിക്കണം. ഞാനൊരു പെരുംചതിയനും തെമ്മാടിയുമാണെന്ന് അയാൾ അവരോടു പറഞ്ഞിരിക്കുന്നു! വീണ്ടും, കൽക്കത്തയിൽ അയാൾ പറഞ്ഞുകൊടുക്കുകയാണ്, ഞാൻ അമേരിക്കയിൽ അത്യന്തപാപിഷ്ഠമായ, വിശേഷിച്ചും ചാരിത്രശുദ്ധിയില്ലാത്ത, ജീവിതം നയി

ക്കയാണെന്ന്! അയാളെ ഭഗവാൻ അനുഗ്രഹിക്കട്ടെ! എന്റെ സോദര ഒരു നല്ല കാര്യവും തടസ്സംകൂടാതെ നടത്താനാവില്ല. അവസാനം വരെ വിടാതെ യത്നിക്കുന്നവർ മാത്രമാണ് വിജയിക്കുന്നത്. ...,. ഒരു ജാതിയും ഒരു വേദവും ശാന്തിയും രഞ്ജനയും ഭവിക്കുമ്പോൾ സത്യയുഗം വരുമെന്ന് ഞാൻ വിശ്വസിക്കുന്നു. സത്യയുഗമെന്ന ഈ ആശയമാണ് ഭാരതത്തെ പുനർജ്ജീവിപ്പിക്കാൻ പോകുന്നത്. അതു വിശ്വസിക്കൂ. ഒന്നു ചെയ്യേണ്ടതുണ്ട്. നിങ്ങൾക്കു കഴിയുമെങ്കിൽ രാമനാടിനെയോ അതുപോലെ വല്ല വലിയകൂട്ടരെയോ അധ്യക്ഷനാക്കി മദ്രാസിൽ ഒരു മഹായോഗം വിളിച്ചുകൂട്ടാമോ? ഞാനിവിടെ ഹിന്ദുമതത്തിന്റെ പ്രതിനിധിയായതിൽ നിങ്ങൾക്കുള്ള തികഞ്ഞ സംതൃപ്തിയെസ്സംബന്ധിച്ച ഒരു പ്രമേയം പാസ്സാക്കുകയും അതു ചിക്കോഗോ ഹെറാൾഡ്, ഇന്റർ ഓഷൻ, ന്യൂയോർക്ക്സൺ, ഡിടോയ്റ്റിലെ കമ്മേഴ്സ്യൽ അഡ്വടൈസർ എന്നിവയ്ക്കു അയച്ചുകൊടുക്കുകയും ചെയ്യുക. ചിക്കാഗോ ഇല്ലിനോയിസിലാണ്. ന്യൂയോർക്ക് സണ്ണിനു വിശേഷങ്ങളൊന്നും വേണ്ട. ഡിട്രായ്റ്റ് മിഷിഗൻ സംസ്ഥാനത്തിലാണ്. ചിക്കാഗോമത മഹാസമ്മേളനത്തിന്റെ അദ്ധ്യക്ഷൻ ഡോ. ബരോസിനു പകർപ്പുകളയയ്ക്കുക. അദ്ദേഹത്തിന്റെ നംബർ ഞാൻ മറന്നുപോയി. പക്ഷേ തെരുവ് ഇൻഡ്യാനാ അവന്യൂവാണ്. ഡിട്രോയ്റ്റിലെ വാഷിങ്ടൺ അവന്യുവിലുള്ള മിസിസ് ജെ.ജെ. ബാഗ്‌ലിക്കും ഒരു പകർപ്പ്.

ഈ യോഗം കഴിയുന്നത്ര വലുതാക്കാൻ ശ്രമിക്കുക. പ്രശസ്തരായ എല്ലാവരേയും പിടികൂടുക. തങ്ങളുടെ മതത്തിനും നാടിനും വേണ്ടി അവരെല്ലാം അതിൽ തീർച്ചയായും സംബന്ധിക്കണം. വാസ്തവത്തിൽ നിങ്ങൾക്കു കഴിയുന്നത്ര മഹത്തും ശബ്ദായമാനവുമായ ഒരു മഹാസമ്മേളനം-ഈ യോഗത്തേയും അതിന്റെ ഉദ്ദേശത്തേയും അംഗീകരിക്കുന്നതായി മൈസൂർ രാജാവിന്റെയും, ദിവാന്റെയും പക്കൽനിന്ന് ഒരു കത്തു സമ്പാദിക്കാൻ നോക്കുക -എന്നെ ഇങ്ങോട്ടയച്ച മദ്രാസിലെ ഹിന്ദുസമുദായം എന്റെ ഇവിടത്തെ പ്രവൃത്തിയേയും മറ്റും പറ്റിയുള്ള അതിന്റെ തികഞ്ഞ സംതൃപ്തിയെ പ്രകാശിപ്പിക്കുന്നു. എന്ന തരത്തിലായിരിക്കണം അതിന്റെ ഉള്ളടക്കം.

അപ്പോൾ അതു സാധിക്കുമോ എന്നു നോക്കുക. ഇതത്ര വലിയ വേലയല്ല. കൂടാതെ, നിങ്ങൾക്കു കഴിയുന്നിടത്തുനിന്നെല്ലാം സഹാനുഭൂതികത്തുകൾ സമ്പാദിക്കുക, അവ അച്ചടിച്ചു പകർപ്പുകൾ അമേരിക്കൻ പത്രങ്ങൾക്കയച്ചുകൊടുക്കുകയും ചെയ്യുക-കഴിയുന്നത്ര വേഗം. എന്റെ സോദരരേ, അതു വളരെ ഫലിക്കും. ആ ബ്രഹ്മ സമാജം കൂട്ടർ ഇവിടെ സകലതരം വിഡ്ഢിത്തവും പുലമ്പാൻ ശ്രമിക്കുന്നു. കഴിയുന്നത്ര വേഗം നമുക്കവരുടെ വായടയ്ക്കണം.

എണീക്കുവിൻ കുട്ടികളേ, കർത്തവ്യത്തിന് ആത്മാർപ്പണം ചെയ്യുവിൻ!

അതു കഴിയുമെങ്കിൽ, ഭാവിയിൽ നിങ്ങൾക്കു വളരെ ചെയ്യാവുമെന്ന് എനിക്കുറപ്പുണ്ട്. പഴയ ഹിന്ദുമതം നീണാൾ വാഴ്ക! നുണയരും ചതിയരും വീഴ്ക! എണീക്കുവിൻ, എണീക്കുവിൻ, എന്റെ കുട്ടികളഎ, നമുക്കു വിജയം തീർച്ച!

എന്റെ കത്തുകൾ പ്രസിദ്ധപ്പെടുത്തുന്ന കാര്യം-ഞാൻ വരുന്നതുവരെ, നമ്മുടെ സുഹൃത്തുക്കൾക്കുവേണ്ടി-പ്രസിദ്ധപ്പെടുത്തിയേ ഒക്കൂ എന്ന ഭാഗങ്ങൾ പ്രസിദ്ധപ്പടുത്താം. പണിയെടുക്കാൻ ഒരിക്കൽ തുടങ്ങിയാൽ നമുക്കു ഭയങ്കര കോളായിരിക്കും: പക്ഷേ- പണിയെടുക്കാതെ പറയാൻ ഞാനാഗ്രഹിക്കുന്നില്ല. എനിക്കറിഞ്ഞുകൂടാ-എങ്കിലും കൽക്കത്തയിലെ ജി. സി. ഘോഷിനും മി. മിത്രന്നും, കഴിഞ്ഞുപോയ എന്റെ ഗുരുദേവന്റെ സഹഭാവികളെയെല്ലാം വിളിച്ചുകൂട്ടി കൽക്കത്തയിലും അപ്രകാരം തന്നെ ചെയ്യാവുന്നതാണ്. അവർക്കാവുമെങ്കിൽ അത്രയ്ക്കധികം നന്ന്. അതേ പ്രമേയങ്ങൾ അവർക്കു കൽക്കത്തയിലും പാസ്സാക്കാമോ എന്ന് അവരോടു ചോദിക്കൂ. നമ്മുടെ പ്രസ്ഥാനത്തോടു സഹഭാവമുള്ളവർ കൽക്കത്തയിൽ ആയിരക്കണക്കുണ്ട്. എന്തായാലും അവരിലുമധികം വിശ്വാസം നിങ്ങളിലാണെനിക്കുള്ളത്.

കൂടുതലൊന്നും എഴുതാനില്ല.

നമ്മുടെ സർവ്വസുഹൃത്തുക്കൾക്കും എന്റെ അഭിവാദ്യങ്ങൾ നൽകുക-ഞാനവർക്കുവേണ്ടി സദാ പ്രാർത്ഥിക്കുന്നു.

അനുഗ്രഹപൂർവ്വം നിങ്ങളുടെ വിവേകാനന്ദൻ

## 86

പ്രൊഫസ്സർ ജോൺ ഹെന്റി റൈറ്റിന്) ന്യൂയോർക്ക്

25 ഏപ്രിൽ 1894

പ്രിയ പ്രൊഫസ്സർ,

അങ്ങയുടെ ക്ഷണത്തിനു വളരെ നന്ദി. മേയ് 7-ാം നു വരും. കിടക്കയുടെ കാര്യം-എന്റെ മിത്രമേ, അങ്ങയുടെ പ്രേമത്തിനും വിശിഷ്ടഹൃദയത്തിനും കല്ലിനെ മൃദുവാക്കാൻ കഴിയും.

സലേമിലെ ഗ്രന്ഥകർത്താക്കളുടെ പ്രാതൽസത്കാരത്തിനു ഞാൻ പോകുന്നില്ലെന്നതിൽ വ്യസനിക്കുന്നു.

മേയ് 7 -ാ ം നു ഞാൻ വീട്ടിൽ വരുന്നു.

വിശ്വസ്തനായ സ്വന്തം വിവേകാനന്ദൻ

# 87

(മിസ് ഇസാബെല് മക്കിൻഡ്‌ലിക്ക്)

ന്യൂയോർക്ക്
26 ഏപ്രിൽ (1894)

പ്രിയസോദരി,

നിങ്ങളുടെ കത്ത് ഇന്നലെ കിട്ടി. ശരിയാണ്; ഭ്രാന്തുള്ള ഇന്റീരിയറിന്റെ* തമാശ ഞാനാസ്വദിച്ചു. പക്ഷേ ഭാരതത്തിൽ നിന്നുള്ള തപ്പാൽ ഇന്നലെ നിങ്ങളയച്ചത് മദർ ചർച്ച് അവരുടെ കത്തിൽ പറയുംപോലെ, കുറെ കാലത്തിനുശേഷം കിട്ടിയ ഒരു നല്ല വാർത്തയാണ്. ദിവാൻജിയിൽനിന്നും മനോഹരമായ ഒരു കത്തുണ്ട്. ആ വൃദ്ധൻ–അദ്ദേഹത്തെ ഭഗവാൻ അനുഗ്രഹിക്കട്ടെ–പതിവുപോലെ, എനിക്കു സാഹായ്യം നേരുന്നു. ഒരു പ്രവാചകൻ സ്വദേശത്തുതന്നെ പൂജിക്കപ്പെടുന്നതായി എനിക്ക് ഇദംപ്രഥമമായി അനുഭവപ്പെടുന്ന തരത്തിലുള്ള കൽക്കത്തയിൽ പ്രസിദ്ധപ്പെടുത്തിയ ഒരു ലഘുലേഖയും അതോടപ്പമുണ്ടായിരുന്നു. എന്നെപ്പറ്റി അമേരിക്കയിലേയും ഭാരതത്തിലേയും പത്രങ്ങളിലും മാസികകളിലും പ്രസിദ്ധം ചെയ്ത പ്രസക്തഭാഗങ്ങളും അതിൽ ഉണ്ട്. കൽക്കത്താപത്രങ്ങളിൽ നിന്നും ഉദ്ധരിച്ചിട്ടുള്ള ഭാഗങ്ങൾ വിശേഷിച്ചും സന്തോഷപ്രദങ്ങളാണ്. എന്നാൽ അവ അത്യന്തം അതിശയോക്തിപരങ്ങളാകയാൽ അവ നിങ്ങൾക്കയച്ചുതരുവാൻ എനിയ്ക്കു തീരെ സമ്മതമല്ല. അതിൽ എന്നെപ്പറ്റി വിഖ്യാതപുരുഷൻ അദ്ഭുതമനുഷ്യൻ എന്നും മറ്റുമുള്ള അന്തസ്സരേശൂന്യമായ ജല്പങ്ങൾ ഉണ്ടെങ്കിലും മുഴുവൻ ജനതയുടേയും എന്നോടുള്ള കൃതജ്ഞതയാണ് അവർ അതുവഴി അറിയിക്കുന്നത്. എന്റെ സ്വന്തക്കാർപോലും എന്നെപ്പറ്റി എന്തു പറയുന്നു എന്നുള്ളത് ഞാൻ ഗൗനിക്കുന്നതേയില്ല; ഒരു കാര്യമുണ്ട് എനിയ്ക്ക് വൃദ്ധയായ എന്റെ അമ്മയുണ്ട്. (അവരുടെ കാര്യത്തിൽ മാത്രമേ എനിയ്ക്കുത്കണ്ഠയുള്ളൂ.) അവർ ജീവിതത്തിലുടനീളം വളരെ കഷ്ടപ്പെട്ടു. അതിന്നിടയിൽ ഈശ്വരന്റെയും മനുഷ്യന്റെയും സേവനത്തിനായ് എന്നെ കൈവെടിയേണ്ടിവന്നതും അവർ സഹിച്ചു. എന്നാൽ മജ്ജുംദാർ ഇപ്പോൾ കൽക്കത്തയിൽ പറഞ്ഞുപരത്തുന്നതുപോലെ ഞാൻ ഈ വിദൂരരാജ്യത്ത് മൃഗീയമായ ബീഭത്സജീവിതം നയിക്കുന്നതിനാണ് അവർ തന്റെ മക്കളിൽ അടിമപ്പെട്ടവരും ജീവിതസർവ്വസ്വവുമായ എന്നെ കൈവെടിഞ്ഞത് എന്ന വാർത്ത അവരെ കൊന്നുകളഞ്ഞിട്ടുണ്ടാവും. ഈശ്വരന്റെ മഹത്ത്വം അപാരമാണ്. അവിടുത്തെ കുഞ്ഞുങ്ങളെ ആർക്കും ഉപദ്രവിക്കാനാവുകയില്ല.

കള്ളി വെളിച്ചത്തായി, എന്റെ ശ്രമം ഒന്നും കൂടാതെതന്നെ. ഞാൻ ഹിന്ദുമതത്തെ പ്രതിനിധാനം ചെയ്ത് അമേരിക്കയ്ക്കു വന്നതിൽ എന്നെ ഇത്രയേറെ വാഴ്ത്തുകയും ഭഗവാന് നന്ദിപറയുകയും ചെയ്ത ഞങ്ങളുടെ ആ

പ്രധാനപത്രത്തിന്റെ പത്രാധിപർ ആരാണെന്ന് നിങ്ങൾക്കറിയാമോ? മജ്ജുംദാരുടെ പിതൃവ്യപുത്രൻ! പാവം മജ്ജുംദാർ, അസുയകൊണ്ട് അന്ധനായി നുണപറഞ്ഞ് തൻകാര്യത്തിനുതന്നെ വിനവരുത്തി. ആത്മരക്ഷയ്ക്കായി ഞാൻ ഒന്നും ചെയ്തിട്ടില്ലെന്ന് ഭഗവാനറിയാം.

ഇതിന്നു മുമ്പുതന്നെ മി. ഗാന്ധിയുടെ ഫോറത്തിലെ ലേഖനം ഞാൻ വായിച്ചു.

കഴിഞ്ഞ മാസത്തെ റിവ്യൂ ഓഫ് റിവ്യൂസ് കൈവശമുണ്ടെങ്കിൽ, ഭാരതത്തിലെ അവീൻ പ്രശ്നത്തെപ്പറ്റി ഭാരതത്തിലെ അത്യുന്നതനായ ഒരിംഗ്ലീഷുദ്യോഗസ്ഥൻ ഹിന്ദുക്കളെസ്സംബന്ധിച്ചു നൽകുന്ന സാക്ഷ്യം അമ്മയ്ക്കു വായിച്ചുകൊടുക്കുക; അദ്ദേഹം ഇംഗ്ലീഷുകാരെ ഹിന്ദുക്കളോടു താരതമ്യപ്പെടുത്തുകയും ഹിന്ദുക്കളെ ആകാശം മുട്ടെ വാഴ്ത്തുകയും ചെയ്യുന്നു. സർ ലെപൽ ഗ്രിഫിൻ ഞങ്ങളുടെ വംശത്തിന്റെ കടുത്ത ശത്രുവായിരുന്നു. അവരുടെ കാഴ്ചപ്പാടിലുള്ള മാറ്റത്തിനു കാരണമെന്ത്?

മിസിസ് ബ്രീഡിന്റെ അവിടെ വളരെ ക്ഷേമമായിക്കഴിഞ്ഞു. പ്രൊഫ. റെറ്റിനേയും കണ്ടു. ഞാൻ വീണ്ടും ബോസ്റ്റണിലേയ്ക്കു പോകുന്നു. തുന്നൽക്കാരൻ എനിക്കൊരു പുതിയ ഗൗൺ (അങ്കി) ഉണ്ടാക്കുന്നുണ്ട്-ഞാൻ കേംബ്രിഡ്ജ് (ഹാർവാർഡ്) സർവ്വകലാശാലയിൽ പ്രസംഗിക്കാൻ പോകുന്നു; അവിടെ പ്രൊഫ. റെറ്റിന്റെ അതിഥിയായിക്കയും ചെയ്യും. അവർ ബോസ്റ്റൺ പത്രങ്ങളിലൂടെ എനിക്കു ഗംഭീരസ്വാഗതം തരികയാണ്.

ഇതെല്ലാം എനിക്കു മടുത്തിരിക്കുന്നു-മേയ് രണ്ടാം പക്ഷത്തിനിടയ്ക്കു ഞാൻ ചിക്കാഗോവിൽ മടങ്ങിവരും. കുറച്ചു നാളത്തെ താമസത്തിനുശേഷം വീണ്ടും കിഴക്കോട്ടു മടങ്ങണമെന്നുണ്ട്.

കഴിഞ്ഞ രാത്രി ഞാൻ വാല്ഡോർഫ് ഹോട്ടലിൽ പ്രസംഗിച്ചു. മിസിസ് സ്മിത്ത് 2 ഡോളർ വെച്ചു ടിക്കറ്റ് വിറ്റു. ഹാൾ ചെറുതായിരുന്നെങ്കിലും, നിറയെ ശ്രോതാക്കളുണ്ടായിരുന്നു. പണമൊന്നും ഞാൻ ഇനിയും കണ്ടിട്ടില്ല. ഇന്നെപ്പോഴെങ്കിലും കാണാമെന്നു വിചാരിക്കുന്നു.

ലിന്നിൽ നൂറു ഡോളർ നേടി; അതു ഞാനയയ്ക്കുന്നില്ല, എനിക്കു പുതിയ ഗൗണും മറ്റ് കശപിശകളും ഉണ്ടാക്കേണ്ടതുണ്ട്.

ബോസ്റ്റണിൽ പണം വല്ലതും ഉണ്ടാക്കാമെന്നു പ്രതീക്ഷിക്കുന്നില്ല. എങ്കിലും അമേരിക്കയുടെ മസ്തിഷ്കത്തെ എനിക്കു സ്പർശിക്കണം. കഴിയുമെങ്കിൽ ഇളക്കിമറിക്കുകയും വേണം.

നിങ്ങളുടെ പ്രിയസോദരൻ വിവേകാനന്ദൻ

# 88

(മിസ് ഇസബെല് മക്കിൻഡ്ലിക്ക്) ന്യൂയോർക്ക്

2 (വാസ്തവത്തിൽ 1) മേയ് 1894

പ്രിയസോദരി,

ആ ലഘുലേഖ ഇപ്പോൾത്തന്നെ അയയ്ക്കാനാവില്ല. പക്ഷേ ഇന്നലെ ഭാരതത്തിൽനിന്ന് ഒരുവൃത്താന്തപത്രശകലം കിട്ടി. അത് ഞാനയച്ചുതരാം. നിങ്ങളതു വായിച്ചുകഴിഞ്ഞ് മിസിസ് ബാഗ്ലിക്കു സദയം അയച്ചുകൊടുക്കുക. ഈ പത്രത്തിന്റെ അധിപർ മി. മജ്ജുംദാരുടെ ഒരു ബന്ധുവാണ്. പാവം മജ്ജുംദാരെപ്പറ്റി ഞാനിപ്പോൾ വ്യസനിക്കുന്നു1

എന്റെ കോട്ടിന് ഒത്ത കാവിനിറം കണ്ടുകിട്ടാൻ കഴിഞ്ഞില്ല, അതുകൊണ്ട് അതിനടുത്തെത്രയും മികച്ചതു-കാർഡിനൽ, ചെമപ്പും കൂടുതൽ മഞ്ഞയും ചേർന്നതു-കൊണ്ടു തൃപ്തിപ്പെടാൻ ഞാൻ നിർബ്ബദ്ധനായിരിക്കുന്നു.

കോട്ട് അല്പനാളുകൾക്കകം തയ്യാറാകും.

ഇന്നാൾ വാല്ഡോർഫിൽ പ്രസംഗിച്ചിട്ട് ഏകദേശം 70 ഡോളർ കിട്ടി. നാളത്തെ പ്രസംഗം കൊണ്ട് കുറച്ചുകൂടെ കിട്ടുമെന്ന് ആശിക്കുന്നു.

7-ാം നു മുതൽ 19-ാം നു വരെ ബോസ്റ്റണിൽ പരിപാടികളുണ്ട്, പക്ഷേ അവർ തീരെ ഉദാരമതികളല്ല.

ഇന്നലെ 13 ഡോളറിന്നു ഞാനൊരു പൈപ്പ് വാങ്ങിച്ചു- ഫാദർ പോപ്പിനോടു പറയല്ലേ! കോട്ടിനു 30 ഡോളർ വിലയാകും. എനിക്കു സുഖം തന്നെ , വേണ്ടത്ര ഭക്ഷണവും....പണവും കിട്ടുന്നുണ്ട്. വരുന്ന പ്രസംഗത്തിനുശേഷം കുറച്ചു വല്ലതും ബാങ്കിലിടാമെന്നാശിക്കുന്നു.

...ഇന്നു വൈകീട്ട് ഞാനൊരു സസ്യഭുക്സത്കാരച്ചടങ്ങിൽ പ്രസംഗിത്താൻ പോകുന്നു!

ശരി, ഞാനൊരു സസ്യഭുക്കാണ്.....അതു കിട്ടുമ്പോൾ ഞാനതിനെ നന്നെ ഇഷ്ടപ്പെടുന്നു. മറ്റനാൾ ലൈൻമാൻ ആർബട്ടോടൊപ്പം പ്രാതലിനു വേറൊരു ക്ഷണമുണ്ട്. ആകപ്പാടെ എനിക്കു ബഹുസുഖം തന്നെ, ബോസ്റ്റണിലും ബഹുസുഖമായിരിക്കുമെന്നു വിശ്വസിക്കുന്നു-ആ മുഷിപ്പൻ പ്രസംഗം മാത്രമാണ് മടുപ്പിക്കുന്നത്. എന്തായാലും 19-ാം നു കഴിഞ്ഞാലുടൻ-ഒരു ചാട്ടം ബോസ്റ്റണിൽനിന്ന് ചിക്കാഗോവിലേയ്ക്ക്.....പിന്നെ വേണം, എനിക്കൊരു നെടുവീർപ്പും വിശ്രമവും, രണ്ടുമൂന്നാഴ്ചത്തേയ്ക്കു വിശ്രമം വെറുതെ കുത്തിയിരുന്നു വർത്തമാനം പറയുകയും പുകവലിക്കയും.

ഒരു കാര്യം, നിങ്ങളുടെ ന്യൂയോർക്കുകാർ വളരെ നല്ലവരാണ്-ബുദ്ധിയെക്കാൾ ധനം കൂടുതലെന്നുമാത്രം.

ഹാർവാർഡ് സർവ്വകലാശാലയിലെ വിദ്യാർത്ഥികളോടു ഞാൻ പ്രസംഗിക്കാൻ പോകുന്നു. ബോസ്റ്റണിൽ മൂന്നു പ്രസംഗം. ഹാൾ വാർഡിൽ മൂന്ന് എല്ലാം മിസിസ് ബ്രീഡ് ഏർപ്പെടുത്തിയത്. അവർ ചിലതിവിടെയും ഏർപ്പെടുത്തുന്നുണ്ട്. എന്നാൽ ചിക്കാഗോവിലേയ്ക്കു പോകുംവഴി ഒരിക്കൽകൂടി ന്യൂയോർക്ക് വഴി വന്ന് ഒന്നു രണ്ട് ഉശിരൻ പ്രസംഗങ്ങൾ ചെയ്ത് കിട്ടുന്ന പണം കീശയിലാക്കുക. ചിക്കാഗോവിലേയ്ക്കു പറക്കുകയും ചെയ്യാം.

ചിക്കാഗോവിൽ കിട്ടാത്തതു വല്ലതും ന്യൂയോർക്കിൽനിന്നോ ബോസ്റ്റണിൽനിന്നോ വേണമെങ്കിൽ വേഗമെഴുതുക. എന്റെ കയ്യിൽ ഉപ്പോൾ ധാരാളം ഡോളറുണ്ട്. എന്തുവേണമെങ്കിലും നിമിഷത്തിനുള്ളിൽ നിങ്ങൾക്കയുച്ചുതരാം. അതിൽ സങ്കോചമൊന്നും ഒരുവിധത്തിലും വിചാരിക്കരുത്. ഒരു തന്ത്രവും എന്നെസ്സംബന്ധിച്ചു വേണ്ട. ഞാനൊരു സോദരനാണെങ്കിൽ-അതുതന്നെയാണ് ഞാൻ-ഞാനീ ലോകത്തിലൊന്നിനേയേ വെറുക്കുന്നുള്ളൂ കാപട്യത്തെ.

നിങ്ങളുടെ പ്രിയസോ-വിവേകാനന്ദൻ

## 89

(പ്രൊഫ. ജോൺ ഹെന്റി റൈറ്റിന്) ന്യൂയോർക്ക്

4 മേയ് 1894

പ്രിയ അധ്യാപകജി,

അങ്ങ് സദയം അയച്ച കുറിപ്പിതാ ഇപ്പോൾ കിട്ടി. അങ്ങു പറയുംപോലെ ചെയ്യാനെനിക്കു ബഹുസന്തോഷമാണെന്നു ഞാൻ പറയേണ്ടതില്ലല്ലൊ.

കർണ്ണൽ ഹിഗ്ഗിൻസന്റെ കത്തും കിട്ടിയിരുന്നു. ഞാൻ അദ്ദേഹത്തിനു മറുപടിയയച്ചോളാം.

ഞാൻ ഞായറാഴ്ച (മെയ് 6) ബോസ്റ്റണിലായിരിക്കും, തിങ്കളാഴ്ച മിസിസ് ഹോവിന്റെ മഹിളാസമാജത്തിൽ പ്രസംഗിക്കുന്നുണ്ട്.

എത്രയും വിശ്വസ്തനായ സ്വന്തം വിവേകാനന്ദൻ

## 90

(അഭേദാനന്ദസ്വാമികൾക്ക്) അമേരിക്ക

1894

നിങ്ങളുടെ കത്തിൽനിന്നു വർത്തമാനങ്ങളെല്ലാമറിഞ്ഞു. ട്രിബ്യൂൺപത്രത്തിൽ ആ കമ്പി പ്രസിദ്ധപ്പെടുത്തിയതായി എനിക്ക് ഒരറിവുമില്ല. ഞാൻ ചിക്കാഗോനഗരം വിട്ടിട്ട് ആറുമാസമായി. ഇതുവരെ തിരിച്ചുപോകാൻ സൗകര്യമുണ്ടായിട്ടില്ല. അതുകൊണ്ട് എല്ലാ കാര്യങ്ങളും അറിയാൻ കഴിയുന്നില്ല. നിങ്ങൾ അത്യധികം പരിശ്രമിച്ചിരിക്കുന്നു. അതിനു നിങ്ങളെ വേണ്ടത്ര അഭിനന്ദിക്കാൻ ഞാനാളല്ല. നിങ്ങൾ അദ്ഭുതകരമായ കര്യശേഷി പ്രദർശിപ്പിച്ചിരിക്കുന്നു, ഭഗവാൻ ശ്രീരാമകൃഷ്ണന്റെ വാക്കുകൾ മിഥ്യയാകുമോ? നിങ്ങളുടെ ഉള്ളിൽ അദ്ഭുതകരമായ തേജസ്സുണ്ട്. ശശിസന്യാലിനെപ്പറ്റി മുമ്പേ തന്നെ ഞാൻ എഴുതിയയച്ചിട്ടുണ്ട്. ഭഗവത്കൃപയാൽ ഒന്നും കണ്ടുപിടിക്കപ്പെടാതിരിക്കുന്നില്ല. അദ്ദേഹം മതസംഘമോ മറ്റോ സ്ഥാപിച്ചുകൊള്ളട്ടെ. എന്തു കുഴപ്പം? ശിവാ വഃ സന്തു പന്ഥാനഃ (നിങ്ങളുടെ മാർഗ്ഗം മംഗളമാകട്ടെ) രണ്ടാമതായി, നിങ്ങളുടെ കത്തിന്റെ മർമ്മം മനസ്സിലാകുന്നില്ല. ഞാൻ പണം സമ്പാദിച്ചു നമുക്കായി ഒരു മഠം സ്ഥാപിക്കുന്നു എന്നതിനെസ്സംബന്ധിച്ച് ജനങ്ങൾ ആക്ഷേപിക്കുകയാണെങ്കിൽ അതുകൊണ്ട് എനിക്കൊരു കുറവുമില്ല. മനസ്സ് ഉദാത്തവും സ്ഥിരവുമായാൽ ഭയം ഉണ്ടാകില്ല. നിങ്ങൾ പരസ്പരം ഏറ്റവും പ്രേമത്തോടുകൂടി വർത്തിക്കുക; വിമർശനങ്ങളെസ്സംബന്ധിച്ച് ഉദാസീനബുദ്ധി പുലർത്തിയാൽ മതി. കാളീകൃഷ്ണബാബു സ്നേഹസമ്പന്നനും മഹാനുമാണ്. അദ്ദേഹത്തിന് എന്റെ പ്രത്യേകസ്നേഹം സമർപ്പിക്കുക. നിങ്ങൾക്കു പരസ്പരം ഭേദബുദ്ധി ഇല്ലാതിരിക്കുന്നിടത്തോളം കാലം ഭഗവത്കൃപയാൽ രണേ വനേ പർവതമസ്തകേ വാ (യുദ്ധത്തിലോ വനത്തിലോ പർവ്വതശിഖരത്തിലോ) നിങ്ങൾക് ഒരു ഭയവുമില്ല.

ശ്രേയാംസി ബഹുവിഘ്നാനി (ഏതു നല്ല കാര്യത്തിലും പല വിഘ്നങ്ങൾ വരും) എന്നതു പരമാർത്ഥം തന്നെ. അതിഗംഭീരബുദ്ധി അവലംബിക്കണം. ബാലബുദ്ധികൾ പറയുന്നതു കേൾക്കയേ വേണ്ട. ഉദാസീനത, ഉദാസീനത, ഉദാസീനത, മുൻപുതന്നെ ശരിക്കു വിസ്തരിച്ച് എല്ലാം എഴുതിയിട്ടുണ്ട്. പത്രങ്ങളോ ലഘുലേഖകളോ ഒന്നും അയയ്ക്കേണ്ട ഉലയ്ക്ക സ്വർഗ്ഗത്തിൽ ചെന്നാലും നെല്ലുകുത്തികൊണ്ടേയിരിക്കും. സ്വദേശത്തും ചുറ്റിക്കറങ്ങിക്കൊണ്ടിരുന്നു. ഇവിടെയും അതുതന്നെ; (പരന്റെ) ഭാരം ചുമന്നുകൊണ്ട് പോകുക എന്നതു മാത്രം കൂടുതലായുണ്ട്. ഈ നാട്ടിൽ മറ്റുള്ളവരുടെ പുസ്തകങ്ങൾ വിലയ്ക്കു വാങ്ങാൻ ആളുകളെ തേടിപ്പിടിക്കുന്നതെങ്ങനെ? ഞാൻ ഒരു സാമാന്യമനുഷ്യൻമാത്രം. ഈ നാട്ടിലെ പത്രങ്ങളിലും മറ്റും എന്നെപ്പറ്റി എഴുതുന്നതെല്ലാം ഞാൻ അഗ്നിദേവനു സമർപ്പിക്കയാണ്. നിങ്ങളും അപ്രകാരം ചെയ്യുക. അതുതന്നെയാണ് വ്യവസ്ഥ.

ഭഗവാന്റെ കാര്യത്തിനുവേണ്ടി അല്പം കോലാഹലം ആവശ്യമായിരുന്നു. അതു നടന്നു, നന്ന്. ഇപ്പോൾ മറ്റുള്ളവൻ ജല്പിക്കുന്നതിന് നിങ്ങളും

തെല്ലും ചെവികൊടുക്കരുത്. ഞാൻ ധനം സമ്പാദിച്ചാലും മറ്റു വല്ലതും ചെയ്താലും, നികൃഷ്ടന്മാരുടെ വാക്കുകൊണ്ട് അവിടുത്തെ കാര്യം തടഞ്ഞുപോകുമോ? സഹോദര, നിങ്ങൾ ഇപ്പോഴും ബാലനാണ്. എന്റെ തലമുടി നരച്ചുപോയിരിക്കുന്നു. നികൃഷ്ടന്മാരുടെ വാക്കുകളേയും അഭിപ്രായങ്ങളേയും ഞാൻ എങ്ങനെ ഗണിക്കുന്നു എന്ന് ഇതിൽനിന്നു നിങ്ങൾ അനുമാനിച്ചുകൊൾക. നിങ്ങൾ അര മുറുക്കി ഒത്തുചേർന്ന് എന്റെ പുറകിൽ നിൽക്കുമെങ്കിൽ ലോകം ഒത്തുകൂടിയാലും ഒരു ഭയത്തിനും വകയില്ല. അത്യുച്ചഭാവം അവലംബിക്കണം എന്ന് ഞാൻ മനസ്സിലാക്കുന്നു. നിങ്ങൾക്കല്ലാതെ മറ്റാർക്കും കത്തെഴുതരുതെന്നും ഗുണനിധി എവിടെയാണെന്ന് അന്വേഷിച്ചറിഞ്ഞ് ആദരപൂർവ്വം മഠത്തിലേയ്ക്കു വരുത്താൻ ശ്രമിക്കണം. അയാൾ അത്യന്തം ഋജ്ജുശീലനും മഹാപണ്ഡിതനുമാണ്. നിങ്ങൾ രണ്ടു സ്ഥലങ്ങൾ കിട്ടാൻ ശ്രമിക്കതന്നെ വേണം. ആര് എന്തും പറഞ്ഞുകൊള്ളട്ടെ. പത്രങ്ങളിൽ എനിക്ക് അനുകൂലമായോ പ്രതികൂലമായോ ആരും എന്തും എഴുതിക്കൊള്ളട്ടെ, അതു തെല്ലും ശ്രദ്ധിക്കേണ്ട. സഹോദര, ഞാൻ പിന്നേയും പിന്നേയും അപേക്ഷിച്ചുകൊള്ളുന്നു, കട്ടകട്ടയായി പത്രങ്ങൾ അയയ്ക്കരുതേ എന്ന്. ഇപ്പോൾ വിശ്രമം എവിടെ? ശരീരം ഉപേക്ഷിച്ചുപോകുമ്പോൾ കുറേ നാൾ നമുക്കു വിശ്രമിക്കാം. സഹോദര, ഈ തേജസ്സോടുകൂടി മഹോത്സവം നടത്തുക. നാടു മുഴുവനും കോലാഹലപൂർണ്ണമാകട്ടെ. വളരെ നന്ന്. സബാഷ്. ആക്ഷേപിക്കുന്നവർ പ്രേമതരംഗത്തിൽ ഒഴുകിപ്പോകും. നിങ്ങൾ ആനകളല്ലേ, ഉറുമ്പിന്റെ കടികൊണ്ടു നിങ്ങൾ ഭയപ്പെടുകയോ?

നിങ്ങൾ അയച്ച മംഗളപത്രം വളരെ നാൾ മുമ്പേ കിട്ടി; അതിന്റെ മറുപടിയും പ്യാരിബാബുവിന്നയച്ചു.

ഓർമ്മിക്കുക-കണ്ണു രണ്ട്, ചെവി രണ്ട്, എന്നാൽ വായ് ഒന്നുമാത്രം ഉദാസീനത, ഉദാസീനത അവലംബിക്കുക. ന ഹി കല്യാണകൃത് കശ്ചിദ് ദുർഗ്ഗതിം താത ഗച്ഛതി (നല്ലതു ചെയ്യുന്നവന് ഒരു ദുർഗ്ഗതിയും ഉണ്ടാവില്ല) ഭയമോ? ആരെ ഭയക്കണം? ഇവിടെ മിഷണറിമാരും മറ്റും വളരെ നിലവിളിച്ച് ഒച്ചപ്പാടുണ്ടാക്കി. ഇപ്പോൾ അടങ്ങിയിരിക്കയാണ്; അതുപോലെ സർവ്വലോകവും അടങ്ങും.

നിന്ദന്തു നീതിനിപുണാ യദി വാ സ്തുവന്തു
ലക്ഷ്മീഃ സമാവിശതു ഗച്ഛതു വാ യഥേഷ്ടം
അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ
ന്യായ്യാത്പഥഃ പ്രവിചലന്തി പദം ന ധീരാഃ

(നീതിനിപുണന്മാർ നിന്ദിക്കുകയോ സ്തുതിക്കുകയോ ചെയ്തുകൊള്ളട്ടെ, ലക്ഷ്മി വരികയോ യഥേഷ്ടം പോകയോ ചെയ്യട്ടെ; മരണം ഇന്നോ

യുഗം കഴിഞ്ഞോ വന്നുകൊള്ളട്ടെ; സ്ഥിരചിന്തന്മാർ ന്യായമാർഗ്ഗത്തിൽനിന്ന് ഒരടി തെറ്റിമാറുകയില്ല)

നികൃഷ്ടന്മാരുമായി കൂട്ടുകെട്ടേ പാടില്ല. അവരുടെ അടുക്കൽ ഭിക്ഷയ്ക്കു പോലും പോകരുത്. ഭഗവാൻ എല്ലാം തരുന്നു, തരികയും ചെയ്യും. സഹോദര, എന്തിനു ഭയപ്പെടുന്നു? വലിയ കാര്യങ്ങളെല്ലാം വിഘ്നങ്ങളിൽകൂടിയാണ് സാധിക്കുന്നത്. ഹേ വീര, കുരുപൗരുഷമാത്മനഃ ഉപേക്ഷിതവ്യാഃ ജനാഃ സുകൃപണാഃ കാമകാഞ്ചനവശഗാഃ (ഹേ വീര, നിങ്ങളുടെ പൗരുഷം പ്രകാശിപ്പിക്കുക, ഹീനബുദ്ധികളും കാമകാഞ്ചനാസക്തരുമായ ജനങ്ങളെപ്പറ്റി ഉദാസീനഭാവം കൈക്കൊള്ളുക.) ഇപ്പോൾ ഈ നാട്ടിൽ ഞാൻ ദൃഢപ്രതിഷ്ഠിതനാണ്. അതുകൊണ്ട് എനിക്ക് സഹായം വേണ്ട. എന്നാൽ എന്നെ സഹായിക്കുവാൻവേണ്ടി ഭ്രതൃസ്നേഹംകൊണ്ട് നിങ്ങളിൽ ആവിർഭവിച്ചിരിക്കുന്ന പൗരുഷത്തെ ഭഗവാന്റെ കാര്യത്തിനായി ഉപയോഗിക്കണം. എന്ന് നിങ്ങളോടു ഞാൻ പ്രാർത്ഥിക്കുന്നു. വിശേഷിച്ചൊരുപകാരം ഉണ്ടാകുമെന്ന് തോന്നുന്നില്ലെങ്കിൽ മനസ്സിൽ തോന്നുന്ന ഭാവങ്ങളൊന്നും പ്രകാശിപ്പിക്കാതിരിക്കുക. മഹാശത്രുക്കളോടുപോലും പ്രിയവും ഹിതകരവുമായ വാക്കുകളേ ഉപയോഗിക്കാവൂ. സോദര പേരും പുകഴും ധനവും ഭോഗവും ആഗ്രഹിക്കുന്നത് ജീവസഹജമായ സ്വഭാവമാണ്. അതു രണ്ടുവശത്തും (ഈശ്വരനേയും കുബേരനേയും സേവിക്കുന്നതിൽ) ഉതകുമെങ്കിൽ എല്ലാവരും അത്യുത്സാഹം കാണിക്കും. പരമഗുണ പരമാണും പർവതീകൃത നിത്യം ത്രിഭുവനമുപകാരശ്രേണിഭിഃ പ്രീണയന്തഃ (പരഗുണപരമാണുവിനെ പർവ്വതതുല്യമായി കണക്കാക്കി ത്രിഭുവനങ്ങൾക്കും ഉപകാരം ചെയ്യാൻ മാത്രം ഉദ്ദേശിച്ചു പ്രവർത്തിക്കുവാൻ മഹാപുരുഷന്മാർക്കേ സാധിക്കൂ) അതുകൊണ്ട് വിമൂഢമതികളും അനാത്മവാദികളും തമസാച്ഛന്നബുദ്ധികളും അവരുടെ കുട്ടിക്കളി കളിച്ചുകൊള്ളട്ടെ. ചൂടു തട്ടുമ്പോൾ അവർ തനിയേ ഓടിക്കൊള്ളും. ചന്ദ്രന്റെ നേർക്കു തുപ്പിക്കൊള്ളട്ടെ, ശുഭം ഭവതു തേഷാം (അവർക്കു മംഗളം ഭവിക്കട്ടെ) അവരുടെ ഉള്ളിൽ സാരമായി വല്ലതും ഉണ്ടെങ്കിൽ ആ സിദ്ധിയെ തടയാൻ ആർക്ക് സാധിക്കും? ഈർഷ്യപരായണരായി ആത്മപ്രശംസമാത്രം ചെയ്യുകയാണെങ്കിൽ എല്ലാം വ്യർത്ഥമാകും. ഹരമോഹൻ മാല അയച്ചിരിക്കുന്നു; കൊള്ളാം. എന്നാൽ ഈ നാട്ടിൽ നമ്മുടെ നാട്ടിൽ നടപ്പുള്ള മതം പ്രചരിക്കില്ല. അതിനെ ഈ നാടിന് ഒത്തവണ്ണമാക്കണം. ഹിന്ദു ക്കളാകണമെന്നു പറഞ്ഞാൽ ഇവരെല്ലാം ഓടിപ്പോകും; വെറുക്കയും ചെയ്യും. നമ്മൾ ക്രിസ്ത്യൻമിഷണറിമാരെ വെറുക്കുംപോലെ. ഹിന്ദുശാസ്ത്രങ്ങളിൽ ചില ആശയങ്ങളെ ഇവർ ഇഷ്ടപ്പെടുന്നുവെന്നു മാത്രമേയുള്ളൂ. അതിൽ കൂടുതലായി യാതൊന്നുമില്ലെന്ന് മനസ്സിലാക്കണം. പുരുഷന്മാരിൽ മിക്കവരും മതത്തെപ്പറ്റി തീരെ ആലോചിക്കുന്നില്ല; സ്ത്രീകൾ അല്പാല്പം ആലോചിക്കുന്നുണ്ട്. മത്രമാത്രമേയുള്ളൂ; അതിലധികമൊന്നു

മില്ല. ഒരു മൂവായിരമോ നാലായിരമോ ആളുകൾക്ക് അദ്വൈതമ തതത്ത്വങ്ങളിൽ ശ്രദ്ധയുണ്ട്. എന്നാൽ ശാസ്ത്രം, ജാതി, നാശത്തിന്നു മൂല കാരണം സ്ത്രീകളാണ് എന്നെല്ലാം പറഞ്ഞാൽ അവർ ഓടിക്കളയും, സാവ ധാനത്തിൽ സകലതും നടക്കുന്നു. ക്ഷമ, പരിശുദ്ധി, പരിശ്രമം ഇവയാണ് വേണ്ടത്

നരേന്ദ്രൻ

## 91

(പ്രൊഫ. റൈറ്റിന്) 17, ബീക്കൺ സ്ട്രീറ്റ്, ബോസ്റ്റൺ

മേയ് 1894

പ്രിയ അദ്ധ്യാപകജി,

ഇപ്പോഴേയ്ക്കു ലഘുലേഖയും കത്തുകളും കിട്ടിയിരിക്കുമല്ലോ. അങ്ങ യ്ക്കിഷ്ടമാണെങ്കിൽ, ഭാരതീയരാജാക്കന്മാരുടേയും മന്ത്രിമാരുടേയും കുറെ കത്തുകൾ ചിക്കാഗോവിൽനിന്നയച്ചുതരാം; (വിചാരണയ്ക്കു) ഇരുന്ന അവീൻകമ്മീഷണിലെ ഒരു അംഗമായിരുന്നു. ഞാനൊരു വഞ്ചകനല്ലെന്നു അങ്ങയെ ബോധിപ്പിക്കാൻ അവരെക്കൊണ്ട് ഞാൻ അങ്ങയ്ക്കെഴുതിക്കാം. പക്ഷേ എന്റെ സോദര, ഞങ്ങളുടെ ജീവിതാദർശം ഏകാന്തതയും മൗനവും തിതിക്ഷയുമാണ്.

നാം തള്ളുകയാണ് വേണ്ടത്. കൊള്ളുകയല്ല. ആ ഭ്രാന്ത് എന്റെ തലയി ലില്ലായിരുന്നെങ്കിൽ ഞാനിവിടെ വരുമായിരുന്നേ ഇല്ല. ഞാൻ മതമഹാസ മ്മേളനത്തിൽ ചേർന്നതുതന്നെ, അതു എന്റെ ഉദ്ദേശ്യത്തെ തുണയ്ക്കുമെന്ന ഒരാശയോടെയാണ്-എന്നെ അതിലേയ്ക്കയക്കാൻ ഞങ്ങളുടെ ആളുകൾ പ്രേരിപ്പിച്ചപ്പോഴൊക്കെ അതു ഞാൻ കൂട്ടാക്കാതിരുന്നതിനുശേഷം ഞാനി ങ്ങോട്ടു പോന്നതുതന്നെ ഞാൻ ആ യോഗത്തിൽ ചേർന്നേക്കാം. അഥവാ ചേരില്ലായിരിക്കാം-നിങ്ങൾക്കിഷ്ടമുണ്ടെങ്കിൽ മതി എന്നെ അയയ്ക്കുക, എന്ന് അവരോടു പറഞ്ഞിട്ടാണ്. അവർ എനിക്കു തികഞ്ഞ സ്വാതന്ത്ര്യം നൽകിക്കൊണ്ടാണ് ഇങ്ങോട്ടയച്ചത്.

ബാക്കി അങ്ങു ചെയ്തു.

എന്റെ സദയമിത്രമേ, അങ്ങയെ എല്ലാ വിധത്തിലും തൃപ്തിപ്പെടുത്താൻ ഞാൻ ധർമ്മബദ്ധനാണ്; പക്ഷേ മറ്റുള്ള ലോകരെപ്പറ്റി-അവരെന്തു പറയു ന്നെന്ന് ഞാൻ വകവെയ്ക്കുന്നേയില്ല; സന്ന്യാസിക്ക് ആത്മരക്ഷണം പാടി ല്ല. അതുകൊണ്ട് യാചിക്കുന്നു, ആ ലഘുലേഖയിലോ കത്തുകളിലോ ഉള്ള തൊന്നും പ്രസിദ്ധപ്പെടുത്തുകയോ ഒരുത്തനേയും കാണിക്കയോ ചെയ്യരു

ത്. പഴയ മിഷണറിയുടെ സംരംഭങ്ങളെ ഞാൻ വകവെയ്ക്കുന്നില്ല; പക്ഷേ മജ്ജുംദാരെ ബാധിച്ച അസൂയാജ്വരം എനിക്കൊരു ഭയങ്കരഞെട്ടലേൽപിച്ചു അയാൾ കുറേകൂടി നന്നായറിയാനിടയാകട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു-എന്തുകൊണ്ടെന്നാൽ ആയുഷ്കാലമത്രയും നല്ലതു ചെയ്യാൻ ശ്രമിച്ചിട്ടുള്ള വലിയവനും നല്ലവനുമായ ഒരു മനുഷ്യനാണയാൾ. പക്ഷേ, എന്റെ ഗുരുനാഥന്റെ തിരുമൊഴികളിലൊന്നിനെ ഇതു തെളിയിക്കുന്നു. കറുത്ത പുകക്കറ പിടിച്ച മുറിയിൽ പാർക്കുന്നെങ്കിൽ-നിങ്ങൾക്കെത്ര കരുതലുണ്ടെങ്കിലും -കുറച്ചു പാടുകളെങ്കിലും നിങ്ങളുടെ തുണിയിൽ പറ്റുകതന്നെ ചെയ്യും. അതുകൊണ്ട്-ഒരുവൻ എത്രതന്നെ നല്ലവനും വിശുദ്ധനുമാകാൻ ശ്രമിക്കട്ടെ, അയാൾ ലോകത്തിലായിരിക്കുവോളം കാലം-തന്റെ പ്രകൃതിയുടെ കുറച്ചംശം താഴേയ്ക്കു തൂങ്ങുകതന്നെ ചെയ്യും.

ഈശ്വരനിലേക്കുള്ള മാർഗ്ഗം ലൗകികത്തിന് വിപരീതമാണ്. അഭ്യുദയവും ആദ്ധ്യാത്മികതയും ഒരേ സമയം കിട്ടാനുള്ള യോഗം ചുരുക്കം പേർക്കുമാത്രമുള്ളതാണുതാനും.

ഞാനൊരിക്കലും ഒരു മിഷണറിയായിരുന്നില്ല. ഒട്ടാകയുമില്ല-എന്റെ സ്ഥാനം ഹിമാലയത്തിലാണ്. എനിക്കത്രത്തോളം സ്വയം ബോദ്ധ്യമായിട്ടുണ്ട്-എന്റെ ഈശ്വരാ, എന്റെ സോദരരുടെയിടയിൽ ഞാൻ ഭയങ്കരക്ലേശം കണ്ടു. അതിൽനിന്നു പുറത്തേക്കുള്ള വഴി ഞാൻ തേടുകയും കണ്ടുപിടിക്കയും ചെയ്തു-ആ പ്രതിവിധി പ്രയോഗിക്കാൻ എന്റെ പരമാവധി ഞാൻ ശ്രമിച്ചു. പക്ഷേ പരാജയപ്പെട്ടു. അതുകൊണ്ട് അങ്ങയുടെ ഇച്ഛ നടക്കട്ടെ എന്ന് പൂർണ്ണമായ മനസ്സാക്ഷിയോടെ എനിക്കു പറയാനാവും.

അങ്ങയ്ക്കും അങ്ങയ്ക്കുള്ളോർക്കും അവിടുത്തെ അനുഗ്രഹങ്ങൾ എന്നെന്നും ഭവിക്കട്ടെ.

സസ്നേഹം സ്വന്തം വിവേകാനന്ദൻ

541. ഡീയർബോൺ അവന്യൂ, ചിക്കാഗോ.

ഞാൻ നാളെയോ മറ്റന്നാളോ ചിക്കാഗോവിലേയ്ക്കു പോകുന്നു

സ്വന്തം വി.

## 92

(ശാരദാനന്ദസ്വാമികൾക്ക്)

യു.എസ്.എ
20 മെയ് 1894

എന്റെ പ്രിയശരത്

നിങ്ങളുടെ കത്ത് കിട്ടി, ശശിക്ക് ക്ഷേമമെന്നറിഞ്ഞ് സന്തോഷിക്കുന്നു. ഇപ്പോൾ ഞാനൊരു കൗതുകവസ്തുത പറയാം നിങ്ങൾക്കാർക്കെങ്കിലും എപ്പോഴെങ്കിലും സുഖക്കേടായാൽ അയാൾ സ്വയം അഥവാ നിങ്ങളിലൊരുവൻ, അയാളെ മനസ്സിൽ ഭാവന ചെയ്ത് അയാൾക്ക് ഒക്കെ ക്ഷേമമെന്ന് മനസാ പറയുകയും ബലമായി സങ്കൽപിക്കയും ചെയ്ക. അതയാളെ പെട്ടെന്നു സുഖപ്പെടുത്തും. അതയാളറിയാതെ ചെയ്യാം. ആയിരക്കണക്കിനു നാഴിക അകലെയാണെങ്കിൽപ്പോലും. ഇതോർക്കുക, ഇനിമേൽ രോഗികളാകാതിരിക്കുക. ഇപ്പോഴേക്ക് പണം നിങ്ങൾക്കു കിട്ടിയിരിക്കും നിങ്ങൾക്കൊക്കെ ഇഷ്ടമാണെങ്കിൽ മഠത്തിനുവേണ്ടി ഞാനയച്ചുതന്ന തുകയിൽ നിന്ന് 300-ക. ഗോപാലിനു നൽകുക. ഇനി അയയ്ക്കാൻ തൽക്കാലം എന്റെ പക്കലൊന്നുമില്ല. എനിക്കിനി മദ്രാസിലെ കാര്യം നോക്കണം.

തന്റെ മകളുടെ വിവാഹത്തെച്ചൊല്ലി സന്ന്യാൽ ഇത്ര ക്ലേശിക്കുന്നതെന്തിനെന്ന് എനിക്കു മനസ്സിലാക്കാൻ കഴിയുന്നില്ല. ഒക്കെക്കഴിഞ്ഞാലും തന്റെ മകളെ ഈ വൃത്തികെട്ട സംസാരത്തിലൂടെ ഇഴയ്ക്കാനാണ് അയാൾ പോകുന്നത്. അതിൽനിന്നു സ്വയം രക്ഷപ്പെടാനത്രേ അയാൾ ആഗ്രഹിക്കുന്നത്! എനിക്കതെപ്പറ്റി ഒറ്റ അഭിപ്രായമേ ഉണ്ടാകാനാവൂ-വെറുപ്പ്! വിവാഹമെന്ന പേരു തന്നെ ഞാൻ വെറുക്കുന്നു. ബാലന്റെ കാര്യത്തിലാവട്ടെ, ബാലികയുടെ കാര്യത്തിലാകട്ടെ, വല്ലവരേയും കെട്ടിൽപ്പെടുത്താൻ ഞാൻ സഹായിക്കണമെന്നാണോ താൻ പറയാൻ വിചാരിക്കുന്നത്, എടോ വിഡ്ഢി! എന്റെ അനിയൻ മോഹീൻ വിവാഹം ചെയ്യുന്നെങ്കിൽ ഞാനവനെ ദൂരെ എറിഞ്ഞു കളയും. ഞാനതെപ്പറ്റി തീർത്തു നിശ്ചയിച്ചിരിക്കുന്നു.

പ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 93

(പ്രൊ. റൈറ്റിന്)

പ്രിയ അദ്ധ്യാപകജി 24 മേയ് 1894

പ്രിയ അദ്ധ്യാപകജി

രാജപുത്താനത്തിലെ രാജാക്കന്മാരിൽ ഒരാളായ ഖേത്രിമഹാരാജാവു തിരുമനസ്സിൽനിന്ന് കിട്ടിയ ഒരു കത്ത് ഇതോടൊപ്പം ഞാനയയ്ക്കുന്നു. വേറൊന്ന് ഭാരതത്തിലെ ഏറ്റവും വലിയ രാജ്യങ്ങളിലൊന്നായ ജൂണഗഡിലെ മുൻമന്ത്രിയും ഭാരതഗ്ലാഡ്സ്റ്റണെന്ന് പ്രഖ്യാതനുമായ അവീൻകമ്മീഷണറിൽനിന്നും. ഞാനൊരു തട്ടിപ്പുകാരനല്ലെന്ന് അങ്ങയെ ഇവ ബോദ്ധ്യപ്പെടുത്തുമെന്നു ഞാനാശിക്കുന്നു.

ഒരു സംഗതി അങ്ങയോടു പറയാൻ മറന്നു. ഞാനും മജ്ജുംദാറുടെ കക്ഷി നേതാവും! ഒറ്റക്കക്ഷിയെന്നു ഞാൻ ഒരിക്കലും ഗണിച്ചിട്ടില്ല, അയാളങ്ങനെ പറയുന്നെങ്കിൽ അയാൾ നേരല്ല പറയുന്നത്. അങ്ങു കത്തുകൾ നോക്കിക്കഴിഞ്ഞിട്ടു സദയം എനിക്കയച്ചുതരുമെന്നാശിക്കുന്നു; ലഘുലേഖ വേണ്ട, അതിനെ ഞാൻ ഗൗനിക്കുന്നില്ല.

ചിലർ നിന്നെ സിദ്ധനെന്നു വിളിച്ചേയ്ക്കാം, ചിലർ ചണ്ഡാലനെന്നും ചിലർ ഭ്രാന്തനെന്നും. ചിലർ പിശാചെന്നും. എന്നാൽ രണ്ടും ഗണിക്കാതെ നിന്റെ പ്രവൃത്തിക്കുനേരെ പോക, എന്നത്രേ മഹാസന്ന്യാസിപരമ്പരയിൽ പണ്ടുകാലത്ത് ചേർന്ന ചക്രവർത്തിയായിരുന്ന ഭർത്തൃഹരി പറഞ്ഞിരിയ്ക്കുന്നത്.

ഭഗവാൻ എന്നെന്നു അങ്ങയെ അനുഗ്രഹിക്കട്ടെ. എന്റെ പ്രേമം അങ്ങയുടെ എല്ലാ കുട്ടികൾക്കും, എന്റെ ആദരങ്ങൾ അങ്ങയുടെ മഹതിയായ പത്നിക്കും.

ഞാൻ വിരമിക്കട്ടെ, അങ്ങയുടെ ചിരമിത്രം വിവേകാനന്ദൻ

പുനശ്ച. പണ്ഡിത് ശിവനാഥശാസ്ത്രിയുടെ കക്ഷിയുമായി എനിക്കു ബന്ധമുണ്ടായിരുന്നു-പക്ഷേ സാമൂഹ്യപരിഷ്കാരവിഷയത്തിൽമാത്രം എം-ഉം, സ്. എസ്-ഉം ഋജ്ജുബുദ്ധികളല്ലെന്ന് ഞാനെന്നും വിചാരിച്ചിരുന്നു; ഇപ്പോഴും എന്റെ അഭിപ്രായം മാറ്റുവാൻ എനിക്കൊരു കാരണവുമില്ല. സ്വഭാവികമായി, മതവിഷയങ്ങളിൽ, പണ്ഡിത്ജിയോടുപോലും ഞാൻ വളരെ വിയോജിച്ചിരുന്നു. മുഖ്യം. സന്ന്യാസം ഉന്നതാദർശമെന്ന് എന്റെ വിചാരം; പാപമെന്ന് അയാൾ വിശ്വസിക്കുന്നു. അങ്ങനെ ബ്രഹ്മസമാജക്കാർ കരുതുകയാണ് സംന്ന്യാസിയാകുന്നതു പാപമെന്ന്!

പ്രഹ്മസമാജം, നിങ്ങളുടെ നാട്ടിലെ ക്രിസ്ത്യൻസയൻസ് പോലെ കൽക്കത്തയിൽ കുറച്ചു കാലം പ്രചരിച്ചു, പിന്നെ നശിച്ചും പോയി. ഞാൻ വ്യസനിക്കുന്നില്ല. അതു നശിച്ചതിൽ സന്തോഷിക്കുന്നുമില്ല. അത് അതിന്റെ കൃത്യം നിർവ്വഹിച്ചു-അതായത് സാമൂഹ്യ പരിഷ്ക്കാരം അതിന്റെ മതം ഒരു കാശിനു വിലപ്പെട്ടതല്ല; അതുകൊണ്ട് അതു നശിച്ചേ പോകണം. അതിന്റെ മരണഹേതുക്കളിലൊന്നു ഞാനാണെന്ന് എം. വിചാരിക്കുന്നെങ്കിൽ അയാൾക്കു തെറ്റി. ഞാനിപ്പോഴും അതിന്റെ പരിഷ്കാരങ്ങളോടു വലിയ സഹഭാവമുള്ളവനാണ്; പക്ഷേ ആ മന്തൻ മതത്തിനു പഴയ വേദാന്തത്തിന്നെതിരെ പിടിച്ചുനിൽക്കാൻ കഴിഞ്ഞില്ല. ഞാനെന്തു ചെയ്യട്ടെ? അതെന്റെ കുറ്റമാണോ? എംയതന്റെ വാർദ്ധക്യത്തിൽ ബാലിശനായിരിക്കുന്നു, നിങ്ങളുടെ ക്രിസ്ത്യൻമിഷണറികളുടേതിനെക്കാൾ തെല്ലും മെച്ചമല്ലാത്ത തന്ത്രങ്ങളെ അവലംബിക്കയും ചെയ്യുന്നു. ഭഗവാൻ അയാളെ അനുഗ്രഹിച്ച് കുറേ

ക്കൂടെ നല്ല വഴി കാട്ടിക്കൊടുക്കട്ടെ.

അങ്ങ് അനിസ്ക്വാമിലേയ്ക്ക് എന്നു പോകുന്നു? ആസ്റ്റിനും ബിമെക്കും എന്റെ പ്രേമം, അങ്ങയുടെ പത്നിക്ക് എന്റെ ആദരങ്ങൾ അങ്ങയോടാകട്ടെ, എന്റെ പ്രേമവും നന്ദിയും അത് അവർണ്യമാംവിധം അത്യഗാധമത്രേ.

ചിരപ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 94

(അളസിംഗപ്പെരുമാൾക്ക്)

ചിക്കാഗോ
28 മേയ് 1894

പ്രിയ അളസിംഗ,

നിന്റെ കുറിപ്പ് ഇതിനു മുമ്പേ മറുപടിയയയ്ക്കാൻ കഴിയാഞ്ഞത്, ഞാൻ ന്യൂയോർക്കിൽനിന്നു ബോസ്റ്റണിലേയ്ക്കും ബോസ്റ്റണിൽനിന്നു ന്യൂയോർക്കിലേയ്ക്കും ചുറ്റിയടിച്ചുകൊണ്ടിരുന്നതുകൊണ്ടാണ്. നരസിംഹന്റെ കത്തിനെ ഞാൻ കാക്കുകയും ചെയ്തു. ഞാൻ ഭാരതത്തിലേയ്ക്ക് എന്നു മടങ്ങിവരുമെന്ന് എനിക്കറിഞ്ഞുകൂടാ. പിന്നിൽ നിന്ന് എന്നെ നയിക്കുന്ന അവിടുത്തെ കരങ്ങളിൽ സർവ്വവും വിട്ടേയ്ക്കുകയാണ് ഭേദം എന്നെ കൂടാതെ. ഞാനൊരിക്കലും ഉണ്ടായിരുന്നില്ലെന്ന മട്ടിൽ പ്രവർത്തിക്കാൻ ശ്രമിക്കുക. ഒരുത്തനും ഒന്നിനും വേണ്ടി കാക്കരുത്. കഴിവതൊക്കെ ചെയ്യുക. നിങ്ങൾ ആരുടേമേലും ആശ കെട്ടിയുയർത്തരുത്. എന്നെക്കുറിച്ചെഴുതുന്നതിനുമുമ്പ് നരസിംഹനെക്കുറിച്ച് പറയാം. അയാൾ സമ്പൂർണ്ണ പരാജയമെന്നു തെളിയിച്ചിരിക്കുന്നു...ഏതായാലും അവസാനഘട്ടത്തിൽ അയാൾ സഹായത്തിന്ന് എനിയ്ക്കെഴുതി; എന്റെ കഴിവിൽ പെടുന്നത്ര അയാളെ സഹായിക്കാൻ ശ്രമിക്കും. അതിനിടെ അയാൾക്കങ്ങുപോകുന്നതിനു കഴിയുംവേഗം, പണമയയ്ക്കാൻ അയാളുടെ ആളുകളോടു പറയൂ...അയാൾ കഷ്ടത്തിലാണ്. അയാൾ പട്ടിണികിടക്കാതിരിക്കാൻ ഞാൻ തീർച്ചയായും നോക്കിക്കോളാം.

ഞാനിവിടെ ധാരാളം പ്രസംഗം ചെയ്തു...ഇവിടത്തെ ചെലവ് ഭയങ്കരമാണ്. എവിടേയും ഏതാണ്ട് എല്ലായ്പ്പോഴും, ഏറ്റവും നല്ല ഉന്നതകുടുംബങ്ങൾ എന്റെ കാര്യം നോക്കുന്നുണ്ടെന്നിരിക്കിലും പണം വെള്ളംപോലെ ചെലവാക്കേണ്ടിയിരിക്കുന്നു.

ഈ വേനൽകാലത്തു പോയ്ക്കളയണോ എന്നറിയുന്നില്ല. മിക്കവാറും ഇല്ല. അതിനിടെ, സംഘടനയുണ്ടാക്കി നമ്മുടെ പദ്ധതികൾ മുന്നോട്ടു നയിക്കുവാൻ ശ്രമിക്കുവിൻ. ഭഗവാൻ നമ്മുടെ കൂടെയുണ്ടെന്നറിയുക. അതുകൊണ്ട്, വീരാത്മാക്കളെ, മുന്നോട്ട്.

എനിക്കു വേണ്ടുവോളം മതിപ്പ് എന്റെ നാട്ടിൽത്തന്നെ കിട്ടിയിരിക്കുന്നു. മതിപ്പുണ്ട് അഥവാ മതിപ്പില്ല-ഉറങ്ങരുത്, തളരരുത്. നിങ്ങളോർക്കണം. നമ്മുടെ പദ്ധതിയുടെ ലേശംപോലും ഇനിയും നടപ്പിലാക്കിയിട്ടില്ല.

അഭ്യസ്തവിദ്യരായ യുവജനങ്ങളെ ഉത്തേജിപ്പിക്കുക. അവരെ ഒന്നിച്ചു കൊണ്ടുവരികയും അവരെ സംഘടിപ്പിക്കയും ചെയ്ക. വലിയ കാര്യങ്ങൾ വലിയ ത്യാഗങ്ങൾകൊണ്ടേ നടക്കൂ. സ്വാർത്ഥതയോ പേരോ പെരുമയോ, നിങ്ങളുടേയോ എന്റെയോ എന്റെ ഗുരുനാഥന്റേതുപോലുമോ പാടില്ല! പ്രവർത്തിക്കുക, ഈ ആശയം ഈ പദ്ധതി പ്രവൃത്തിയിൽ കൊണ്ടുവരിക. എന്റെ കുട്ടികളേ, എന്റെ വീരവിശിഷ്ട സദാത്മാക്കളേ- കർമ്മചക്രത്തിലേയ്ക്ക് നിങ്ങൾ ചക്രത്തിനു തോൾ കൊടുക്കുവിൻ! പേരിനോ പെരിമയ്ക്കോ അത്തരം വല്ല വിഡ്ഢിത്തത്തിനോവേണ്ടി തിരിഞ്ഞുനോക്കാൻ നിൽക്കരുത്. തനിയെ സ്വാർത്ഥലേശമെന്യേ പ്രവർത്തിക്കുക. ഓർക്കുക. പുല്ലു കൂട്ടി കയർ പിരിച്ചാൽ മത്തഗജത്തേയും തളയ്ക്കാം. ഭഗവദനുഗ്രഹം നിങ്ങൾക്കേവർക്കുമുണ്ടാകട്ടെ! അവിടുത്തെ ശക്തി നിങ്ങളിലെല്ലാം ഉണ്ടായിരിക്കട്ടെ- ഇപ്പോഴേ ഉണ്ടെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു. ഉണർന്നെണീക്കുവിൻ, ലക്ഷ്യം പ്രാപിക്കുംവരെ നില്ക്കായ്ക എന്ന് വേദങ്ങളരുളുന്നു. എഴുനേല്ക്കുവിൻ, എഴുനേല്ക്കുവിൻ ദീർഘരാത്രി കഴിയാറായി. പകൽ അണയുന്നു, തീര ഉയർന്നു കഴിഞ്ഞു. ആ വേലിയേറ്റത്തിന്റെ ശക്തിയെ തടുക്കാൻ ഒന്നിനും കഴിവില്ല. കുട്ടികളേ, എന്റെ പ്രിയപ്പെട്ട കുട്ടികളെ, ചൈതന്യപൂർണ്ണരാകുവിൻ, പ്രേമപ്രചോദിതരാകുവിൻ, ഉന്മേഷപൂർവ്വം പ്രവർത്തിക്കുവിൻ. ശ്രദ്ധാവിശിഷ്ടരാകുവിൻ, ഭയപ്പെടരുത്. ഭയമാണ് ഏറ്റവും വലിയ പാപം.

എന്റെ അനുഗ്രഹങ്ങൾ എല്ലാവർക്കും. നമ്മെ സഹായിച്ചിട്ടുള്ള മദ്രാസിലെ എല്ലാ വിശിഷ്ടാത്മാക്കളോടും ഞാനവർക്ക് എന്റെ ചിരപ്രേമവും നന്ദിയും അറിയിക്കുന്നതായി പറയൂ. പക്ഷേ ആലസ്യമരുതെന്ന് ഞാനവരോടു യാചിക്കുന്നു. ഈ ആശയം സർവ്വത്ര പ്രചരിപ്പിക്കുക, ഗർവ്വമരുത്; മതപരമായ വിധിനിഷേധങ്ങൾ ഒന്നിനെപ്പറ്റിയും ശാഠ്യമരുത്; ഒന്നിനേയും എതിർക്കരുത്-രാസവസ്തുക്കൾ സംയോജിപ്പിക്കലാണ് നമ്മുടെ കർത്തവ്യം. ഭഗവാന്നറിയാം. എങ്ങനെയാണ് എപ്പോഴാണ് പരൽ രൂപപ്പെടുകയെന്നത്. സർവ്വോപരി, എന്റെ വിജയം കൊണ്ടോ നിങ്ങളുടേതുകൊണ്ടോ അഹങ്കരിക്കരുത്. വലിയ കാര്യങ്ങൾ ചെയ്യാനുണ്ട്. വരാൻ പോകുന്ന വമ്പിച്ച വിജയത്തെ അപേക്ഷിച്ച് ഇതെത്ര നിസ്സാരം! വിശ്വസിക്കൂ. വിശ്വസിക്കൂ. വിധി പുറപ്പെട്ടു കഴിഞ്ഞു. ഈശ്വരാജ്ഞപുറപ്പെട്ടുകഴിഞ്ഞു-ഭാരതം ഉയരണം, സാമാന്യജനങ്ങൾക്കും പാവങ്ങൾക്കും ജീവിതസൗഖ്യം കൈവരുത്തണം. നിങ്ങൾ അവിടുത്തെ കരങ്ങളിൽ ഉപകരണങ്ങളായി തിരഞ്ഞെടുക്കപ്പെട്ടല്ലോ എന്ന്

ആനന്ദിക്കുവിൻ. ആദ്ധ്യാത്മികതയുടെ വേലിയേറ്റം ഉയർന്നുകഴിഞ്ഞിരിക്കുന്നു. അതു നാടാകെ എതിരില്ലാതെ, അതിരില്ലാതെ ആകെ വിഴുങ്ങി ഉരുണ്ടുകയറുന്നതു ഞാൻ കാണുന്നു. ഓരോ മനുഷ്യനും മുന്നോട്ട്, സകല നന്മകളും ചേർന്ന് അതിന്റെ ശക്തി വർദ്ധിപ്പിക്കട്ടെ. ഓരോ കരവും അതിന്റെ മാർഗ്ഗം സുഗമമാക്കട്ടെ. മഹിമ ഭഗവാന്നു ഭവിപ്പുതാക!

എനിക്കൊരു സഹായവും വേണ്ട. ഒരു ഫണ്ടുണ്ടാക്കാൻ നോക്കൂ. കുറച്ചു മായാദീപങ്ങളും ഭൂപടങ്ങളും ഗോളങ്ങളും കുറച്ചു രാസവസ്തുക്കളും മറ്റും വാങ്ങുക. എന്നു വൈകീട്ടു പാവങ്ങളുടെയും താണവരുടേയും, പറയരുടെ പോലുമായ ഒരു സദസ്സ് വിളിച്ചുകൂട്ടി അവരോട് ആദ്യം മതത്തെപ്പറ്റി പ്രസംഗിക്കുക, പിന്നെ മായാദീപവും മറ്റു സാധനങ്ങളും കൊണ്ടു നക്ഷത്രശാസ്ത്രം ഭൂമിശാസ്ത്രം മുതലായവ ജനങ്ങളുടെ ഭാഷയിൽ പഠിപ്പിക്കുക. ആത്മവീര്യംകൊണ്ട് ജ്വലിക്കുന്ന ഒരു സംഘം യുവാക്കന്മാർക്ക് തക്ക ശിക്ഷണം നൽകുക. നിങ്ങളിലുള്ള ആത്മവീര്യം അവരിലേയ്ക്ക് സംക്രമിപ്പിക്കുക, ക്രമേണ സംഘപരിധി വർദ്ധിപ്പിക്കുക നദിയിലെ വെള്ളം വറ്റുന്നതുവരെ നദി കടക്കാൻ കാത്തിരിക്കാതെ നിങ്ങളുടെ കഴിവിന്റെ പരമാവധി ചെയ്യുക. വെള്ളമെല്ലാം വാർന്നുപോയിട്ടു പുഴ കടക്കാൻ കാക്കരുത്. മാസികകളും പത്രങ്ങളും മറ്റും അച്ചടിക്കുന്നതു നന്ന്. സംശയമില്ല; പക്ഷേ എന്റെ കുട്ടികളേ, യഥാർത്ഥപ്രവൃത്തി എത്ര ചെറുതായാലും അകമില്ലാത്ത കുത്തിക്കുറിക്കലിനേക്കാളും പ്രസംഗത്തേക്കാളും നല്ലതാണ്. ഭട്ടാചാര്യന്റെ അവിടെ ഒരു യോഗം വിളിക്കുക കുറച്ചു പണമുണ്ടാക്കി മുൻപറഞ്ഞ സാമഗ്രികൾ വാങ്ങി ഒരു കുടിൽ കൂലിക്കെടുത്ത് വേല തുടങ്ങുക. മാസികകൾ രണ്ടാമതാകാം. ഇതാകട്ടെ ഒന്നാമത്. നിങ്ങൾക്കു സാമാന്യജനങ്ങളുടെമേൽ പിടി വേണം. തുടക്കം ചെറുതായതിൽ ആശങ്ക വേണ്ടാ. വലിയ കാര്യങ്ങൾ പിന്നാലെ വരും. ധീരരായിരിക്ക. നിങ്ങളുടെ സോദരരെ നയിക്കാൻ നോക്കരുത്. മറിച്ച്, അവരെ സേവിക്കുക. നയിക്കാനുള്ള മൃഗീയഭ്രാന്തു ജീവിതസമുദ്രത്തിൽ വലിയ കപ്പലുകളെ വളരെ മുക്കിയിട്ടുണ്ട്. അതേപ്പറ്റി സവിശേഷം കരുതിയിരിക്കണം. അതായത്. മരണപര്യന്തം നിസ്സ്വാർത്ഥനാക, പ്രവർത്തിക്കുക. എഴുതാൻ പുറപ്പെട്ടതെല്ലാം എനിക്കെഴുതാൻ കഴിഞ്ഞില്ല; പക്ഷേ എന്റെ ചുണകുട്ടികളേ, ഭഗവാൻ നിങ്ങൾക്കു വേണ്ട കാര്യബോധമെല്ലാം നൽകും. എന്റെ കുട്ടികളേ, തന്നിഷ്ഠരായിരിക്കുക. ഭഗവാന്നു മഹിമ!...

സസ്നേഹം നിങ്ങളുടെ വിവേകാനന്ദൻ

## 95

(പ്രൊഫ. റൈറ്റിന്)

541 ഡീയർബോൺ അവന്യു
18 ജൂൺ 1894

പ്രിയ അധ്യാപകജി

മറ്റു കത്തുകൾ അയയ്ക്കാൻ വൈകിയതിൽ ക്ഷമിക്കൂ. അവ നേരത്തെ കണ്ടുകിട്ടിയില്ല. ഒരാഴ്ചയ്ക്കകം ഞാൻ ന്യൂയോർക്കിലേയ്ക്കു പോകുന്നു.

ഞാൻ അനിസ്ക്വാമിലേയ്ക്കു വരുമോ ഇല്ലയോ എന്നറിഞ്ഞുകൂടാ വീണ്ടും ഞാനെഴുതുന്നതുവരെ ആ കത്തുകൾ എനിക്കയച്ചു തരേണ്ടതില്ല. ബോസ്റ്റൺപത്രത്തിലെ എനിക്കെതിരായ ആ ലേഖനം കൊണ്ടു മിസിസ് ബാഗ്ലി അസ്വസ്ഥയായിരിക്കുന്നെന്നു തോന്നുന്നു.1, അവർ ഡിട്രോയ്റ്റിൽനിന്ന് ഒരു കോപ്പി അയച്ചുതരികയും ഞാനുമായി എഴുത്തുകുത്തു നിർത്തുകയും ചെയ്തു. അവരെ ഭഗവാനനുഗ്രഹിക്കട്ടെ. അവർ എന്നോടു വളരെ കരുണയുള്ളവരായിരിക്കുന്നു.

എന്റെ സോദര അങ്ങയുടേതുപോലുള്ള ബലിഷ്ഠഹൃദയങ്ങൾ സാധാരണമല്ല. ഇതൊരു വല്ലാത്ത സ്ഥലമാണ്, നമ്മുടെ ഈ ലോകം. ഈ നാട്ടിലെ ആളുകളുടെ പക്കൽനിന്ന് എനിക്കു കൈവന്ന വലിയ ദയയ്ക്ക് ഞാൻ ഭഗവാനോടു വളരെ വളരെ കൃതജ്ഞനാണ് – സാക്ഷ്യപത്രങ്ങൾപോലുമില്ലാത്ത, തികഞ്ഞ അപരിചിതനായ ഞാൻ. എല്ലാം നന്മയ്ക്കുവേണ്ടിയത്രേ പ്രവൃത്തമാകുന്നത്.

ചിരകൃതജ്ഞതയോടെ, സ്വന്തം വിവേകാനന്ദൻ

പുനശ്ച. ഈസ്റ്റ് ഇന്ത്യാ സ്റ്റാമ്പുകൾ അങ്ങയുടെ കുട്ടികൾക്കാണ്, അവർക്കിഷ്ടമാണെങ്കിൽ

## 96

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്ക്) ചിക്കാഗോ

20 ജൂൺ 1894

പ്രിയ ദിവാൻജി സാഹിബ്,

അങ്ങയുടെ കനിവേറിയ കുറിപ്പ് ഇന്നു കിട്ടി. എന്റെ തിടുക്കപ്പെട്ട കടുത്തവാക്കുകൾകൊണ്ട് അങ്ങയുടേതുപോലൊരു ഉദാരഹൃദയത്തെ ഞാൻ വേദനിപ്പിച്ചുപോയല്ലോ എന്ന് വളരെ വ്യസനിക്കുന്നു. അങ്ങയുടെ മൃദുവായ തിരുത്തലുകൾക്കു ഞാൻ താണു വണങ്ങുന്നു. പുത്രസ്ത ഹം ശാധി മാം ത്വാം പ്രപന്നം യാം. എന്നെക്കൊണ്ടു അങ്ങനെ പറയിച്ചത് എന്റെ സ്നേഹമാണെന്ന് ഏഷണിക്കാർ എനിക്കു പരോക്ഷമായി പ്രയോജനപ്പെട്ടിട്ടില്ലെന്ന് ഞാൻ അങ്ങയോടു പറഞ്ഞേ പറ്റൂ; നേരെമറിച്ച് ഞാൻ തങ്ങളെ പ്രതിനിധാനം ചെയ്യുന്നതായി അമേരിക്കക്കാരോടു പറയാൻ നമ്മുടെ ഹിന്ദുക്കൾ ഒരു വിരൽപോലും അനക്കിയില്ലെന്ന വസ്തുത വെച്ചു നോക്കുമ്പോൾ

എന്നെ അവർ അളവറ്റു ദ്രോഹിക്കയാണ് ചെയ്തിരിക്കുന്നത്. അമേരിക്കൻ ജനതയ്ക്ക് എന്നോടുള്ള ദയവിനു നന്ദി പറഞ്ഞുകൊണ്ടും ഞാൻ തങ്ങളെ പ്രതിനിധാനം ചെയ്യുന്നെന്നു പ്രസ്താവിച്ചുകൊണ്ടും നമ്മുടെ ആളുകൾ ഒരു സന്ദേശമയച്ചിരുന്നെങ്കിൽ! അമേരിക്കർക്കു പറഞ്ഞുകൊടുത്തിരിക്കയാണ്. ഞാൻ സന്യാസിവേഷമണിഞ്ഞത് അമേരിക്കയിൽ വെച്ചു മാത്രമാണെന്നും, ഞാനൊരു തനിച്ചതീയൻ മാത്രമാണെന്നും മറ്റും. സ്വീകാരത്തെസ്സംബന്ധിച്ചാണെങ്കിൽ അമേരിക്കക്കാരുടെമേൽ തീരെ ഫലിക്കുന്നില്ല; എന്നാൽ ഫണ്ടുകൊണ്ട് എന്നെ സഹായിക്കുന്ന കാര്യമാണെങ്കിൽ ഫലം ഭയങ്കരമാണ്. എന്നിൽ നിന്ന് അവരുടെ സഹായഹസ്തത്തെ അതു തട്ടിമാറ്റുകയേയുള്ളൂ. ഞാനിവിടെയായിട്ടുകൊല്ലമൊന്നായി, ഭാരതത്തിലെ ഒരൊറ്റ പ്രശസ്തവ്യക്തിപോലും ഞാൻ ഒരു ചതിയനല്ലെന്ന് അമേരിക്കക്കാരെ അറിയിക്കേണ്ടതാണെന്ന് ആലോചിച്ചിട്ടേയില്ല. മിഷണറിമാരാണെങ്കിൽ എനിക്കെതിരെ വല്ലതും കിട്ടാൻ കാത്തിരിയ്ക്കയാണ്. ഭാരതത്തിലെ കൃസ്ത്യൻ പത്രങ്ങൾ എനിക്കെതിരെ വല്ലതും കിട്ടാൻ കാത്തിരിയ്ക്കയാണ്. ഭാരതത്തിലെ കൃസ്ത്യൻ പത്രങ്ങൾ എനിക്കെതിരെ പറഞ്ഞതെന്തും പെറുക്കിയെടുത്ത് ഇവിടെ പ്രസിദ്ധപ്പെടുത്തുവാൻ അവർ വെമ്പുകയാണ്. പിന്നെ അങ്ങു ഒന്നറിയേണ്ടതുണ്ട്-ക്രിസ്ത്യനും ഹിന്ദുവും തമ്മിൽ ഭാരത്തിലുള്ള വ്യാത്യാസം ഇവിടുത്തുക്കാർക്ക് അത്യല്പമേ അറിഞ്ഞുകൂടൂ.

മുഖ്യമായും എന്റെ വരവ് എന്റെതന്നെ ഒരു സംരംഭത്തിന് ഒരു ഫണ്ടുണ്ടാക്കാനായിരുന്നു. അതെല്ലാം ഞാനൊന്നുകൂടെ അങ്ങയോടു പറയട്ടെ.

കിഴക്കും പടിഞ്ഞാറും തമ്മിലുള്ള വ്യത്യാസം മുഴുവൻ ഇതിലാണ്; അവർ ഒരു ജനതയാണ്, നമ്മൾ അല്ല; അതായത് ഇവിടെ നാഗരികത, വിദ്യാഭ്യാസം, സാമാന്യമത്രേ, അതു സാമാന്യജനങ്ങളിലേയ്ക്കു തളച്ചുകടക്കുന്നു. ഉയർന്ന വർഗ്ഗങ്ങൾ ഭാരതത്തിലും അമേരിക്കയിലും ഒരു പോലെതന്നെ, പക്ഷേ രണ്ടു രാജ്യങ്ങളിലേയും താണ വർഗ്ഗങ്ങൾ തമ്മിലുള്ള വ്യത്യാസം അപാരമാണ്. ഇംഗ്ലീഷുകാർക്കു ഭാരതത്തെ ആക്രമിക്കുക അത്ര എളുതായിരുന്നതെന്തുകൊണ്ട്? അവർ ഒരു ജനതയാണ്, നമ്മൾ അല്ല-അതുകൊണ്ട്. നമ്മുടെ ഒരു മഹാപുരുഷൻ മരിച്ചാൽ വേറൊരുവനെ കിട്ടാൻ നമ്മൾ നൂറ്റാണ്ടുകൾ കാത്തിരിക്കണം; അവർക്കാകട്ടെ, ഒരു മഹാന്റെ തിരോധാനത്തോടൊപ്പം മറ്റൊരാളെ സൃഷ്ടിക്കാൻ കഴിയുന്നു. നമ്മുടെ ദിവാൻജി സാഹിബ് നിര്യാതനായാൽ (അതെന്റെ നാടിന്റെ നന്മയ്ക്കു വേണ്ടി ഭഗവാൻ നീണാൾ നീക്കിവെയ്ക്കട്ടെ) ആ സ്ഥാനം നികത്താനുള്ള വിഷമം ജനതയ്ക്ക് ഉടൻ ബോദ്ധ്യമാകുന്നതാണ്-അങ്ങയുടെ സേവനത്തെ അവർക്കു കയ്യൊഴിക്കാനാവില്ലെന്ന വസ്തുതയിൽത്തന്നെ അതിപ്പോൾ കാണാമല്ലോ. മഹാപുരുഷന്മാരുടെ ദൗർലഭ്യമാണത്. അതെന്തേ? അവർക്ക് തങ്ങളുടെ മഹാപുരുഷന്മാരെ സംഭ

രിക്കാനുള്ള മണ്ഡലം അത്ര വലുതാണ്. നമ്മുടേത് അത്ര ചെറുതും-അതു കൊണ്ട്. മുപ്പതുകോടിയുള്ള ഒരു ജനതയ്ക്കു തങ്ങളുടെ മഹാപുരുഷന്മാരെ സംഭരിക്കാനുള്ള വൃത്തം, മൂന്നോ നാലോ ആറോ കോടിയുള്ള ജനതകളെ അപേക്ഷിച്ച് ഏറ്റവും ചെറുതാണ്; ആ നാടുകളിൽ അഭ്യസ്തവിദ്യരായ ആണുങ്ങളുടേയും പെണ്ണുങ്ങളുടേയും സംഖ്യ അത്ര വലുതായതാണ് കാരണം അതുകൊണ്ട്, എന്റെ സദയമിത്രമേ, എന്നെ തെറ്റിദ്ധരിക്കരുത്-ഇ താണ് നമ്മുടെ ജനതയിലുള്ള വലിയ ന്യൂനത, അതു പരിഹരിച്ചേ പറ്റൂ.

സാമാന്യ ജനങ്ങളെ വിദ്യയഭ്യസിപ്പിക്കുകയും ഉയർത്തുകയും ചെയ്ക. അങ്ങനെമാത്രമേ ഒരു ജനതയെ രൂപപ്പെടുത്താനാവൂ. മുറിവെവിടെയെന്ന് നമ്മുടെ പരിഷ്കർത്താക്കൾ കാണുന്നില്ല; അവർ വിധവകളെ വിവാഹം ചെയ്യിച്ച് ജനതയെ രക്ഷിക്കാനാഗ്രഹിക്കുന്നു. അങ്ങുവിചാരിക്കുന്നുവോ, ഒരു ജനതയുടെ വിധവകൾക്കു കിട്ടുന്ന ഭർത്താക്കന്മാരുടെ എണ്ണംകൊണ്ട് അതു രക്ഷിതമായെന്ന്? നമ്മുടെ മതത്തേയും കുറ്റപ്പെടുത്താനില്ല, വിഗ്രഹമൊന്നു കൂടിയെന്നോ കുറഞ്ഞെന്നോ വെച്ചു വ്യത്യാസമില്ലല്ലോ. ന്യൂനത മുഴുവൻ ഇവിടെയാണ്. കുടിലുകളിൽ പാർക്കുന്ന യഥാർത്ഥജനത തങ്ങളുടെ മനു ഷ്യത്വത്തെ, തങ്ങളുടെ വ്യക്തിത്വത്തെ, മറന്നുപോയിരിക്കുന്നു. അവർ ഹിന്ദു വിന്റെയോ മുഹമ്മദന്റെയോ ക്രിസ്ത്യന്റെയോ കാലടിയിൽ ചവിട്ടിമെതി ക്കപ്പെട്ട്, തൻകീശയിൽ പണം വേണ്ടത്രയുള്ള ഏതൊരുവന്റെയും കാലടി യിൽ ചവിട്ടിമെതിക്കപ്പെടാൻ പിറന്നവരാണ് തങ്ങളെന്നു വിചാരിച്ചുവന്നിരി ക്കയാണ്. അവർക്ക് തങ്ങളുടെ നഷ്ടമായ വ്യക്തിത്വത്തെ മടക്കിക്കൊടുക്ക ണം. അവരെ വിദ്യാഭ്യാസം ചെയ്യിക്കണം. വിഗ്രഹങ്ങളുണ്ടായിരിക്കുമോ ഇല്ല യോ, വിധവകൾക്കു ഭർത്താക്കന്മാരെ കിട്ടുമോ ഇല്ലയോ, ജാതി നല്ലതോ ചീത്തയോ-അത്തരം ചോദ്യങ്ങൾകൊണ്ട് ഞാനെന്നെ അലട്ടുന്നില്ല. ഓരോ രുത്തനും സ്വരക്ഷയെ സ്വയം പ്രയത്നിച്ചുണ്ടാക്കണം. നമ്മുടെ കർത്തവ്യം രാസവസ്തുക്കളെ കൂട്ടിച്ചേർക്കുകയാണ്, ഫലസ്ഫുടത ഈശ്വരനിയമങ്ങ ളിലൂടെ വന്നുകൊള്ളും. നമുക്ക് അവരുടെ തലയിലേയ്ക്ക് ആശയങ്ങളെ നിവേശിപ്പിക്കാം, ബാക്കി അവർ ചെയ്തുകൊള്ളും. എന്നുവെച്ചാൽ സാമാ ന്യജനങ്ങളെ വിദ്യയഭ്യസിപ്പിക്ക എന്നർത്ഥം. ഇവിടെ ഈ വിഷമങ്ങളുണ്ട്. ഒരു ഇരപ്പാളിഗവൺമെന്റിന് ഒന്നും ചെയ്യാനാവില്ല, ചെയ്യില്ല; അതുകൊണ്ട് ആ വശത്തുനിന്ന് സഹായമൊന്നുമില്ല.

ഓരോ ഗ്രാമത്തിലും നമുക്കു വിദ്യാലയങ്ങൾ സൗജന്യമായി തുറക്കാൻ കഴിയുമെന്നു സങ്കൽപിച്ചാൽപ്പോലും, എന്നാലും, ഈ പാവപ്പെട്ട കുഞ്ഞു ങ്ങൾ ചെലവു കഴിയാൻ, ഏറെയും പാടത്തേയ്ക്കല്ലാതെ നിങ്ങളുടെ വിദ്യാ ലയങ്ങളിലേയ്ക്കു പോകുന്നതല്ല. നമുക്കു പണമോ ഇല്ല. വിദ്യാഭ്യാസത്തി ലേയ്ക്ക് അവരെ ആകർഷിക്കാനും കഴിവില്ല. പ്രശ്നം നിരാശാജനകമായി

തോന്നുന്നു. ഞാനൊരു പോംവഴി കണ്ടിട്ടുണ്ട്. അതിതാണ്. മല മുഹമ്മദിന്റെ അടുത്തേയ്ക്കു ചെല്ലുന്നില്ലെങ്കിൽ മുഹമ്മദു മലയുടെ അടുത്തേയ്ക്ക് പോകണം. പാവങ്ങൾക്കു വിദ്യാഭ്യാസത്തിലേയ്ക്കു ചെല്ലാനാവില്ലെങ്കിൽ വിദ്യാഭ്യാസം അവരെ പ്രാപിക്കണം-കലപ്പയിങ്കൽ, യന്ത്രശാലയിൽ, സർവ്വത്ര. എങ്ങനെ? അങ്ങു ഞങ്ങളുടെ സോദരരെ കണ്ടിട്ടുണ്ടല്ലോ. ഇപ്പോൾ എനിക്കുത്തരം നൂറുകണക്കാളുകളെ ഭാരതമൊട്ടുക്കു കിട്ടും-നിസ്സ്വാർത്ഥരും നല്ലവരും അഭ്യസ്തവിദ്യരുമായവരെ. ഇവർ, എല്ലാവരുടെയും വാതിൽക്കലേയ്ക്കു മതം മാത്രമല്ല, വിദ്യാഭ്യാസംകൂടെ എത്തിച്ചുകൊണ്ട് ഗ്രാമംതോറും ചെല്ലട്ടെ അതുപോലെ നമ്മുടെ സ്ത്രീകളുടെ അധ്യാപികമാരായി വിധവകളെ സംഘടിപ്പിക്കാനും എനിക്കൊരു ചെറിയ കേന്ദ്രമുണ്ട്.

ഗ്രാമീണർ അന്നന്നത്തെ പണി കഴിഞ്ഞ് തങ്ങളുടെ ഗ്രാമത്തിൽ വന്നു വല്ല മരച്ചോട്ടിലുമിരുന്നു പുകവലിച്ചും വർത്തമാനം പറഞ്ഞും കാലം കളകയാണെന്നു വിചാരിക്കുക. ഈ അഭ്യസ്തവിദ്യരായ സന്ന്യാസിമാരിൽ രണ്ടുപേർ അവിടെ അവരെ പിടികൂടി, ഒരു ക്യാമറകൊണ്ടു നക്ഷത്രശാസ്ത്രസംബന്ധമായോ മറ്റോ ആയ പടങ്ങൾ, നാനാജനതകളിലും ചരിത്രങ്ങളിലും നിന്നുള്ള രംഗങ്ങൾ മുതലായവ (തിരശ്ശീലയിൽ) പ്രദർശിപ്പിക്കുന്നെന്നു വിചാരിക്കുക. അങ്ങനെ ഗോളങ്ങളും ഭൂപടങ്ങളും മറ്റുംകൊണ്ട്-ഇതെല്ലാം വാചികമായിട്ട് -അങ്ങനെ എത്രയോ ചെയ്യാൻ കഴിയും. ദിവാൻജി. കണ്ണുമാത്രമല്ല ജ്ഞാനദ്വാരം, അതൊക്കെ കാതിനും ചെയ്യാൻ കഴിയും. അങ്ങനെ അവർക്ക് ആശയങ്ങളും സദാചാരവും കിട്ടും. അവർ കൂടുതൽ മെച്ചപ്പെട്ടതിൽ ആശ വെയ്ക്കുകയും ചെയ്യും. ഇവിടെ നമ്മുടെ ജോലി തീർന്നു. ശേഷം അവർ ചെയ്യട്ടെ. ഈ യജ്ഞം ചെയ്യുവാൻ, അത്തരം കർത്തവ്യം കയ്യേൽക്കുവാൻ സന്ന്യാസിമാരെ പ്രേരിപ്പിക്കുന്നത് എന്താണ്?-മതപരമായ ഉത്സാഹം. മതപരമായ ഓരോ നവരംഗത്തിനും ഒരു നവകേന്ദ്രം ആവശ്യമാണ്. പഴയ മതത്തെ ഒരു നവതരംഗത്തിനും ഒരു നവകേന്ദ്രം ആവശ്യമാണ്. പഴയ മതത്തെ ഒരു നവകേന്ദ്രംകൊണ്ടേ പുനർജീവിപ്പിക്കുവാനാവൂ. നിങ്ങളുടെ സിദ്ധാന്തങ്ങളും പ്രമാണങ്ങളും തുലച്ചേ കളയുക. അവ ഒരിക്കലും ഫലിക്കുന്നില്ല. ജ്വലിക്കുന്ന സ്വഭാവശുദ്ധി, ഒരു ജീവിതം, ഒരു കേന്ദ്രം, ഒരു ഈശ്വരപുരുഷൻ ആണ് വഴി കാട്ടേണ്ടത്, കേന്ദ്രമായിരിക്കേണ്ടത്-അതിനു ചുറ്റും മറ്റു ഘടകങ്ങളെല്ലാം സ്വയം ഒന്നിച്ചുകൂടി, പെരുവെള്ളം പോലെ തന്മൂന്നിലുള്ളതെല്ലാം വഹിച്ചു കൊണ്ടും അഴുക്കുകൾ മുഴുവൻ കഴുകിക്കളഞ്ഞകൊണ്ടും സമുദായത്തിന്റെമേൽ അലച്ചു വീഴും പിന്നെയും ഒരു മരക്കഷ്ണത്തെ അതിന്റെ കണങ്ങളുടെ അടുക്കിനൊത്തേ എളുതായി മുറിക്കാവൂ. അതുപോലെ പഴയ ഹിന്ദുമതത്തെ ഹിന്ദുമതത്തിലൂടെമാത്രമേ പരിഷ്ക്കരിച്ചുകൂടൂ. പുതുമട്ടുപരിഷ്കാരപ്രസ്ഥാനത്തിലൂടെയല്ല. അതേ സമയം തങ്ങളിൽ കിഴക്കിന്റെയും പടിഞ്ഞാറിന്റെയും സംസ്കാരങ്ങളെ യോജിപ്പി

ക്കാൻ പരിഷ്ക്കർത്താക്കൾക്കു കഴിയണം. അത്തരമൊരു മഹാപ്രസ്ഥാനത്തിന്റെ ജീവകേന്ദ്രത്തെ കണ്ടെത്തിയിരിക്കുന്നതായി, വരുന്ന പെരുവെള്ളത്തിന്റെ മന്ദനിഘോഷം കേട്ടുകഴിഞ്ഞതായി, ഇപ്പോൾ അങ്ങു വിചാരിക്കുന്നില്ലേ? ആ കേന്ദ്രം, നയിക്കാനുള്ള ആ ഈശ്വരപുരുഷൻ ഭാരതത്തിൽ പിറന്നു. അവിടുന്നാണ് മഹാനായ രാമകൃഷ്ണപരമഹംസർ; ഈ സംഘം അവിടുത്തെ ചുഴന്നു പതുക്കെക്കൂടുകയാണ്. അവർ പണിയെടുക്കും. പിന്നെ ദിവാജി മഹാരാജ്, ഇതിന് ഒരു സംഘടന ആവശ്യമാണ്, കുറച്ചു പണവും -ചക്രത്തെ അത്യല്പമെങ്കിലും ഇളക്കിവിടുവാൻ ഭാരതത്തിൽ ഞങ്ങൾക്ക് ആർ പണം തരുമായിരുന്നു? -അതുകൊണ്ട്. ദിവാൻജി മഹാരാജ്, ഞാൻ അമേരിക്കയിലേയ്ക്കു കടൽ താണ്ടി. അങ്ങ് ഓർക്കുന്നുണ്ടായിരിക്കും. ഞാൻ പണമെല്ലാം തെണ്ടിയതു പാവങ്ങളോടാണ്, പണക്കാർക്ക് എന്റെ ആശയങ്ങൾ മനസ്സിലാക്കാൻ കഴിയാഞ്ഞതുകൊണ്ട് അവരുടെ സഹായങ്ങളെ ഞാൻ സ്വീകരിക്കുമായിരുന്നില്ല. ഇപ്പോൾ, ഈ നാട്ടിൽ ഒരു കൊല്ലം പ്രസംഗിച്ചിട്ടും എന്റെ പ്രവർത്തനം നടപ്പിലാക്കുവാൻ ഒരു ഫണ്ടുണ്ടാക്കുന്ന കാര്യത്തിൽ ജയിക്കാൻ എനിക്കു തീരെ കഴിഞ്ഞില്ല. (എന്റെ സ്വന്തം കാര്യത്തിന് യാതൊരു വിഷമവുമില്ല.) ഒന്നാമത് ഇക്കൊല്ലം അമേരിക്കയിൽ വളരെ ചീത്ത ക്കാലമാണ്; അവരുടെ ആയിരക്കണക്കിനു പാവങ്ങൾക്കു പണിയില്ല. രണ്ടാമത് മിഷണറിമാരും മജ്ജംദാരും എന്റെ എല്ലാ ആശയങ്ങളേയും പൊളിക്കാൻ ശ്രമിക്കുകയാണ്. മൂന്നാമത്, ഒരു കൊല്ലം ഉരുണ്ടേപോയി, എന്നിട്ടും ഞാനൊരു യഥാർത്ഥസന്ന്യാസിയാണ് ചതിയനൊന്നുമല്ല. ഞാൻ ഹിന്ദുമതത്തിന്റെ പ്രതിനിധിയായിരിക്കുന്നു എന്ന് അമേരിക്കർക്ക് പറഞ്ഞുകൊടുക്കുക-ഇത്രമാത്രയെങ്കിലും ചെയ്യാൻ നമ്മുടെ നാട്ടുകാർക്ക് കഴിഞ്ഞില്ല. ഇത്രപോലും, കുറച്ചു വാക്കുകളുടെയെങ്കിലും ചെലവ്, അവർക്ക് ചെയ്യാൻ കഴിഞ്ഞില്ല. കൊള്ളാം, എന്റെ നാട്ടുകാരെ, ദിവാൻജിസാഹിബ്, ഞാനവരെ സ്നേഹിക്കുന്നു. മാനവസഹായത്തെ ഞാൻ കാലുകൊണ്ട് തൊഴിച്ചുതള്ളുന്നു. യാതൊരുവനാണോ കുന്നുകളിലും താഴ്വരകളിലും കൂടെ, മരുഭൂമികളിലും വനങ്ങളിലും കൂടെ എന്റെയൊപ്പമുണ്ടായിരുന്നത്, അവൻ എന്റെയൊപ്പമുണ്ടായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു; അല്ലെങ്കിൽ എന്നെക്കാൾ അധികം കഴിവുള്ള വല്ലൊരു ധീരാത്മാവും വല്ലൊരു കാലത്തും ഭാരതത്തിലുയരുകയും, അതു നിർവ്വഹിക്കുകയും ചെയ്യും. അങ്ങനെ അതെപ്പറ്റിയെല്ലാം ഞാൻ പറഞ്ഞുകഴിഞ്ഞു. ദിവാൻജി, എന്റെ മാന്യമിത്രമേ, യഥാർത്ഥത്തിൽ എനിക്കുവേണ്ടി തപിക്കുന്നവരും യഥാർത്ഥകരുണ എന്നുലുള്ളവരുമായ ചുരുക്കം ചിലരിലൊരുവനായുള്ളോവേ, എന്റെ നീണ്ട കത്തിനെ പൊറുത്താലും. എന്റെ സ്നേഹിത, ഞാനൊരു സ്വപ്നദർശിയാണ്, ഭാവനാശാലിയാണ് എന്നു വിചാരിക്കാൻ അങ്ങയ്ക്കു സ്വാതന്ത്ര്യമുണ്ട്; പക്ഷേ ഞാൻ നട്ടെല്ലുമുട്ടേ ആർജ്ജവമുള്ളവനാണെങ്കിലും വിശ്വസിക്കൂ എന്റെ ഏറ്റവും

വലിയ കുറ്റം ഞാനെന്റെ നാടിനെ അത്യധികം സ്നേഹിക്കുന്നുവെന്നുള്ള താണുതാനും. എന്റെ മാന്യസുമാന്യമിത്രമേ, അങ്ങും അങ്ങയ്ക്കുള്ളോരും എന്നെന്നും അനുഗൃഹീതരാവട്ടെ. അങ്ങയ്ക്കു പ്രിയപ്പെട്ടവരുടെയെല്ലാം മേൽ സർവ്വശക്തന്റെ തണൽ എക്കാലവും പതിയട്ടെ. എന്റെ ശാശ്വതനന്ദി ഞാന ങ്ങയ്ക്കു നേരുന്നു. എനിക്കങ്ങയോടുള്ള കടം അളവറ്റതാണ്. അങ്ങെന്റെ മിത്രമാകകൊണ്ടുമല്ല, അങ്ങ് ആയുഷ്കാലമത്രയും ഭഗവാനേയും അങ്ങ യുടെ മാതൃഭൂമിയേയും സേവിച്ചിട്ടുള്ളതുകൊണ്ടും.

ശാശ്വതനന്ദിയോടെ, സ്വന്തം വിവേകാനന്ദൻ

## 97

(റാവുബഹദൂർ നരസിംഹാചാര്യർക്ക്) ചിക്കാഗോ

23 ജൂൺ 1894

പ്രിയശ്രീമൻ

അങ്ങയ്ക്കെന്നോടുള്ള ദയവിൽനിന്ന് ഞാൻ അല്പം മുതലെടുക്കാൻ മുതിരട്ടെ. മിസിസ് പോട്ടർ പാമർ ഐക്യനാടുകളിലെ മുഖ്യവനിതയാണ്. അവർ ലോകമേളയുടെ വനിതാപ്രസിഡന്റായിരുന്നു. ലോകത്തിലെ സ്ത്രീകളെ ഉദ്ധരിക്കുന്നതിൽ അവർക്കു വളരെ താൽപര്യമുണ്ട്, അവർ സ്ത്രീകൾക്കുവേണ്ടിയുള്ള ഒരു വലിയ സംഘടനയുടെ തലപ്പത്താണു താനും, അവർ ലേഡി ഡഫറിന്റെ ഒരു സവിശേഷസ്നേഹിതയാണ്, തന്റെ ധനവും സ്ഥാനവും കാരണം യൂറോപ്പിലെ രാജവംശങ്ങളാൽ സൽക്കരിക്ക പ്പെട്ടിട്ടുമുണ്ട്. ഈ നാട്ടിൽ അവർക്കെന്നോടു വളരെ കരുണയാണ്. അവരി പ്പോൾ ചീനയിലും ജപ്പാനിലും സയാമിലും ഭാരതത്തിലും ഒരു സഞ്ചാര ത്തിനു പുറപ്പെടുകയാണ്. സ്വഭാവികമായി, ഭാരതത്തിൽ ഗവണർമാരാലും മറ്റുന്നതജനങ്ങളാലും അവർ സൽക്കരിക്കപ്പെടും. എങ്കിലും അവർക്കു നമ്മുടെ സമുദായത്തെ ഇംഗ്ലീഷ് – ഔദ്യോഗികസഹായം കൂടാതെ കാണാൻ വിശേഷിച്ചുൽക്കണ്ഠയുണ്ട്. ഭാരതീയ സ്ത്രീകളെ ഉയർത്തുന്നതിന്നുള്ള അങ്ങയുടെ മഹനീയപരിശ്രമങ്ങളെക്കുറിച്ച് മൈസൂരിലെ അങ്ങയുടെ ആശ്ച ര്യകരമായ കോളേജിനെക്കുറിച്ച്, അവരോട് ഞാൻ പലപ്പോഴും പറഞ്ഞിട്ടു ണ്ട്. ഇവിടെ വരുന്ന നമ്മുടെ നാട്ടുകാരോട് അവർ കാണിക്കുന്ന കരു ണക്കുപകാരമായി അമേരിക്കയിൽനിന്നുള്ള ഇത്തരം വ്യക്തികളോട് അൽപം ആതിഥ്യം കാട്ടേണ്ടത് നമ്മുടെ കടമയാണെന്നു ഞാൻ വിശ്വസിക്കുന്നു. അവർക്ക് അങ്ങയുടെ പക്കൽനിന്നു സുസ്നിഗ്ദമായ ഒരു സ്വീകരണം കൈവരുമെന്നും നമ്മുടെ സ്ത്രീകളെ അവരുടെ തനിമയിൽത്തന്നെ കാണു വാൻ സാഹായം ലഭിക്കുമെന്നും ഞാൻ വിശ്വസിക്കുന്നു. അവർ ഒരു മിഷ ണറിയുമല്ല, അതിനു ക്രിസ്ത്യൻപോലുമല്ല എന്നു ഞാൻ അങ്ങയ്ക്കുറപ്പു

തരുന്നു. എല്ലാ മതങ്ങളിൽനിന്നും വേർതിരിഞ്ഞ് ലോകത്തിലെങ്ങുമുള്ള സ്ത്രീകളുടെ നില മെച്ചപ്പെടുത്തുന്നതിനു പ്രവർത്തിക്കാൻ അവരാഗ്രഹിക്കുന്നു. ഇത് ഈ നാട്ടിൽ എന്നെ വളരെയേറെ സഹായിക്കുന്നതുമായിരിക്കും. ഭഗവാൻ അങ്ങയെ അനുഗ്രഹിക്കട്ടെ!

എന്നെന്നും അങ്ങയുടെ സ്വന്തം, സസ്നേഹം, വിവേകാനന്ദൻ

## 98

(മിസ്സിസ് മേരി ഹാരിയറ്റ് ഹേല്

ജോർജ്ജ് ഡബ്ള്യൂ ഹേല്
541, ഡീയർ ബോൺ അവന്യൂ, ചിക്കാഗോ
26 ജൂൺ 1894

പ്രിയസോദരിമാരേ

ഹിന്ദിമഹാകവി തുളസീദാസ് തന്റെ രാമാണവിവർത്തനത്തിന്റെ മംഗളാചരണത്തിൽ പറയുകയാണ്; സത്തുക്കൾക്കും അസത്തുക്കൾക്കും ഞാൻ നമിക്കുന്നു. പക്ഷേ കഷ്ടം! അവരിരുവരും ഒരുപോലെ പീഡകന്മാരാണ്-സത്തുക്കൾ അടുത്തെത്തുമ്പൊഴേ പീഡിപ്പിക്കാൻ തുടങ്ങുന്നു. സത്തുക്കളാകട്ടെ, കഷ്ടമേ! വിട്ടുപിരിയുമ്പോൾ എന്റെ ജീവനെ കൊണ്ടുപോയ്ക്കളയുന്നു.

തഥാസ്തു എന്ന് ഞാനും പറയുന്നു എനിക്ക്, ഈ ലോകത്തിൽ ഈശ്വരന്റെ പുണ്യജനങ്ങളെ പ്രേമിക്കാനുള്ള പ്രേമവും ആനന്ദവും മാത്രം ബാക്കിയായിട്ടുള്ള എനിക്ക്, അവരെ വിട്ടുപിരിയുന്നതു മരണപീഡയാണ്. പക്ഷേ ഇതു സംഭവിച്ചേ ഒക്കൂ എന്റെ പ്രിയന്റെ വേണുവിലെ സംഗീതമേ, നീ മുന്നോട്ടു നയിക്കൂ, ഞാൻ അനുഗമിക്കുന്നു. മാന്യ-മധുര-ഉദാര-പവിത്രകളേ, നിങ്ങൾ പിരിഞ്ഞിട്ടുള്ള എന്റെ വേദന, എന്റെ ദുഃഖം വിവരിക്കാനെനിക്കു വയ്യ. ഓ! വികാരശൂന്യനാകുന്നതിൽ എനിക്കു വിജയിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ!

സുന്ദരമായ നാട്ടിൻപുറം കണ്ടു നിങ്ങളാനന്ദിക്കയാണെന്നു ഞാൻ വിശ്വസിക്കുന്നു. ലോകമെവിടെ ഉണർന്നിരിക്കുന്നുവോ അവിടെ ആത്മസംയമമുള്ളവൻ ഉറങ്ങുന്നു. ലോകമെവിടെ ഉറങ്ങുന്നുവോ അവിടെ അയാൾ ഉണരുന്നു.1

ലോകത്തിന്റെ പൊടിപോലും നിങ്ങളെ ഒരു കാലവും സ്പർശിക്കാതിരിക്കട്ടെ; എന്തായാലും അതു മാലകൊണ്ടു മൂടിയ ശവശകലം മാത്രമെന്നല്ലോ കവിതകൾ പറയുന്നു. അതു തൊടായ്ക-നിങ്ങൾക്കു കഴിയുമെങ്കിൽ സ്വർഗ്ഗത്തിലെ പക്ഷികളുടെ കൊച്ചുകുഞ്ഞുങ്ങളേ, നിങ്ങളുടെ കാലുകൾ കെടു

തിയുടെ ചെളികുണ്ടിനെ, ഈ ലോകത്തെ തൊടുംമുമ്പേ ഉയർന്നുവരുവിൻ, പറന്നു പൊങ്ങുവിൻ.

അല്ലയോ ഉണർന്നിരിപ്പവനേ, വീണ്ടും ഉറങ്ങിപ്പോകായ്ക

ലോകം അതിന്റെ പലതിനേയും പ്രേമിക്കട്ടെ, നമുക്കൊരു പ്രിയനേ ഉള്ളൂ -ഭഗവാൻ. അവർ പറയുന്നതിനെ നാം വകവെയ്ക്കുന്നില്ല. അവർ നമ്മുടെ പ്രിയനെ ചായമടിക്കാനും അവിടേയ്ക്ക് എല്ലാത്തരം ഭയങ്കരഗുണങ്ങളും നൽകാനും നോക്കുമ്പോൾ മാത്രമാണ് നാം പേടിക്കുന്നത്. അവർക്കിഷ്ട മുള്ളതു ചെയ്യട്ടെ-നമുക്കവിടുന്നു പ്രിയൻമാത്രമാണ്-എന്റെ പ്രേമം, എന്റെ പ്രേമം, അതിലേറെയൊന്നുമല്ല.

അവിടേയ്ക്ക് എന്തുമാത്രം ശക്തിയുണ്ട്, എന്തുമാത്രം ഗുണമുണ്ട്-നന്മ ചെയ്യുന്നതിന്റെ തന്നെയും-എന്നറിയാൻ ആർ കൂട്ടാക്കുന്നു! എന്നെ ന്നേയ്ക്കും നമ്മൾ പറയും; നമ്മൾ ഐശ്വര്യത്തിനുവേണ്ടി, സമ്പത്തിനു വേണ്ടി, പ്രേമിക്കുന്നില്ല, നമ്മളൊരിക്കലും നമ്മളുടെ പ്രേമത്തെ വിൽക്കു ന്നില്ല, നമ്മൾ കൊതിക്കുന്നില്ല, നമ്മൾ കൊടുക്കുന്നു.

തത്ത്വചിന്തക, താൻ വരുന്നത് അവിടുത്തെ സത്തയെ, അവിടുത്തെ ശക്തികളെ, അവിടുത്തെ ഗുണങ്ങളെക്കിറിച്ചു പറയാനാണ്-വിഡ്ഢീ! അവി ടുത്തെ അധരംകൊണ്ടുള്ള ഒരു ചുംബനത്തിനുവേണ്ടി ഞങ്ങളിവിടെ മരി ക്കുകയാണ്.

തന്റെ വിഡ്ഢിത്തമൊക്കെ തന്റെ വീട്ടിലേയ്ക്കുതന്നെ മടക്കിക്കൊണ്ടുപോ ക, എന്നിട്ട് എന്റെ പ്രിയന്റെ പ്രിയന്റെ ഒരു ചുംബനം അയച്ചുതരിക-തനി ക്കു കഴിയുമോ?

വിഡ്ഢി! നീ അരൂടെ മുമ്പിലാണ് പേടിച്ചുവിറച്ച് നിന്റെ ഇടറുന്ന മുട്ടു മട ക്കുന്നത്? ഞാനെന്റെ കണ്ഠാഭരണമെടുത്ത് അവിടുത്തെ കഴുത്തിലിട്ടു; എന്നിട്ട്, അതു കണ്ഠപാശമാക്കി അതിൽ ഒരു ചരടുകെട്ടി എന്റെകൂടെ അവി ടുത്തെ വലിച്ചുകൊണ്ടുപോകയാണ്, അവിടുന്ന് ഒരു നമിഷത്തേയ്ക്കെ ങ്കിലും പാഞ്ഞുകളഞ്ഞെങ്കിലോ എന്നു പേടിച്ച് - ആ കണ്ഠാഭരണം പ്രേമ മെന്ന കണ്ഠപാശമായിരുന്നു, ആ ചരട് പ്രേമത്തിന്റെ പരമാനന്ദവും. വിഡ്ഢി! നിനക്കാ രഹസ്യം അറിവില്ല-അനന്തമായ ഏകവസ്തു പ്രേമബന്ധ ത്തിൽപ്പെട്ട് എന്റെ മുഷ്ടിയിലൊതുങ്ങുന്നു. വൃന്ദാവനത്തിലെ ഗോപികമാ രുടെ കിലുങ്ങുന്ന കൈവളകളുടെ സംഗീതത്തിനൊത്തു വിശ്വചാലകൻ നൃത്തം വെയ്ക്കുമായിരുന്നെന്നു നീ അറിയുന്നില്ലേ?

എന്റെ ഈ കിറുക്കൻ കുറിപ്പിനെ ക്ഷമിക്കുക. അവർണ്ണ്യത്തെ വർണ്ണി ക്കാൻ ശ്രമിച്ചതിലുള്ള എന്റെ വിഡ്ഢിത്തത്തെ ക്ഷമിക്കുക. അത് അനുഭവി

ക്കേണ്ടതുമാത്രമാണ്.

ചിരാനുഗ്രഹപൂർവ്വകം സ്വന്തം സോദരൻ വിവേകാനന്ദൻ

## 99

(ഒരു മദ്രാസിശിഷ്യന്)

541 ഡീയർബ്ബൺ അവ്
ചിക്കാഗോ
28 ജൂൺ 1894

പ്രിയ

മൈസൂരിലെ ജി.ജി.യിൽനിന്ന് ഇന്നാളൊരു കത്തു കിട്ടി. ദൗർഭാഗ്യത്തിന് ജി.ജി. വിചാരിക്കുന്നതു ഞാൻ സർവ്വജ്ഞനാണെന്നാണ്. അല്ലെങ്കിൽ തന്റെ കർണ്ണാടകമേൽവിലാസം കത്തിന്റെ മേൽഭാഗത്തു കുറേകൂടി തെളിയിച്ചെഴുതുമായിരുന്നു. അതുകൂടാതെ ചിക്കാഗോ ഒഴിച്ചെവിടേക്കെങ്കിലും മേൽവിലാസം വെച്ച് എനിക്കു കത്തയയ്ക്കുന്നതു വലിയ തെറ്റാണ്. സ്വഭാവികമായി, ആദ്യ തന്നെ അതെന്റെ തെറ്റായിരുന്നു. എന്തെന്നാൽ ഞാനയയ്ക്കുന്ന കത്തിന്റെ മുകളിൽ കാണുന്ന ഏതു മേൽവിലാസത്തിലും എനിയ്ക്കു എഴുത്തയയ്ക്കാൻ മുതിർന്നേയ്ക്കാവുന്ന എന്റെ സുഹൃത്തുക്കളുടെ ബുദ്ധികൂർമ്മതയെക്കുറിച്ച് ഞാൻ സൂക്ഷിച്ചിരിക്കേണ്ടതായിരുന്നു. എന്നാൽ നമ്മുടെ മദ്രാസ്ബൃഹസ്പതിമാരോടു പറയൂ. അവരുടെ കത്തുകൾ എത്തുമ്പോഴേയ്ക്കു ഞാനിവിടെനിന്ന് ആയിരം നാഴിക അകലെയായിരിക്കാമെന്നു തികച്ചും മനസ്സിലാക്കിയിരിക്കണമെന്ന്. ഞാൻ തുടരെ യാത്രചെയ്തുകൊണ്ടിരിക്കയാണല്ലോ. ചിക്കാഗോവിൽ എനിക്കൊരു മിത്രമുണ്ട്. അയാളുടെ വീടാണ് എന്റെ തലസ്ഥാനം

ഇനി എന്റെ ഇവിടത്തെ ഭാവിയെപ്പറ്റി-അതു മിക്കവാറും പൂജ്യംതന്നെ എന്തേ? എനിക്ക് ഉത്തമകൃത്യമുണ്ടായിരുന്നിട്ടും അത് ഇക്കാര്യങ്ങൾകൊണ്ടു പാഴും ശൂന്യവുമാക്കപ്പെട്ടു? ഭരതത്തെപ്പറ്റി അറിയുന്നതെക്കെക്കൂടി മദ്രാസ് കത്തുകളിൽനിന്നാണ്. നിങ്ങളുടെ കത്തുകൾ വീണ്ടും വീണ്ടും പറയുന്നുണ്ട്. ഞാൻ ഭാരതത്തിൽ എത്രയോ വാഴ്ത്തപ്പെടുന്നെന്ന്. പക്ഷേ അതു നാം തമ്മിലാണ്; എന്തെന്നാൽ അളസിംഗൻ അയച്ചുതന്ന മൂന്നു ചതുരശ്ര ഇഞ്ചൊഴിച്ച് ഒരു ഭാരതീയപുത്രമും എന്നെപ്പറ്റി എഴുതുന്നതു ഞാനൊരിക്കലും കണ്ടിട്ടില്ല. മറുവശത്താകട്ടെ ഭാരതത്തിൽ ക്രിസ്ത്യാനികൾ പറഞ്ഞതെല്ലാം മിഷണറിമാർ മിനക്കെട്ടു സംഭരിക്കയും മുറയ്ക്കു പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നുണ്ട്; എന്റെ സ്നേഹിതന്മാരെക്കൊണ്ട് എന്നെ കൈവിടീക്കാൻ പടിതോറും അവർ ചെല്ലുകയും ചെയ്യുന്നു. എനിക്കുവേണ്ടി ഭാരതത്തിൽ നിന്ന് ഒറ്റവാക്കുപോലും ഇല്ലായ്കകാരണം അവർ അതിമാത്രം

വിജയിക്കയേ ചെയ്തിട്ടുള്ളൂ. എന്നെ ഭാരതത്തിലെ ഹിന്ദുപത്രങ്ങൾ വാനോളം വാഴ്ത്തുന്നുണ്ടായിരിക്കാം. പക്ഷെ അതിലൊറ്റ വാക്കും അമേരിക്കയിലെത്തിയിട്ടേ ഇല്ല; തത്ഫലമായി ഈ നാട്ടിൽ പലരും എന്നെ ഒരു കപടക്കാരനെന്നു കരുതുന്നു. മിഷണറിമാരെ പിൻതാങ്ങാൻ ഹിന്ദുക്കളുടെ അസൂയയും കൂടെയുണ്ട്. അവർക്കെതിരായി ഒരു വാക്കുപോലും എനിക്കുരിയാടാനില്ല–മദ്രാസ്ബാലന്മാരുടെ നിർബ്ബന്ധത്തിന്റെ ബലത്തിൽ മഹാസമ്മേളനത്തിനു പോന്നതു വിഡ്ഢിത്തമായിപ്പോയെന്ന് ഇപ്പോഴെനിക്കു തോന്നുന്നു. എന്തെക്കെയായാലും അവർ ബാലന്മാരാണല്ലോ.സ്വഭാവികമായി ഞാനവർക്ക് അനന്തകാലം കടപ്പെട്ടവനാണ്, എന്തൊക്കെയായാലും, അവർ ഒരു കാര്യനിർവ്വഹണസാമർത്ഥ്യവുമില്ലാത്ത ചുറുചുറുക്കുള്ള ചെറുപ്പക്കാർ മാത്രം. ഞാനിവിടെ സാക്ഷ്യപത്രങ്ങളില്ലാതെ വന്നു. മിഷണറിമാരുടേയും ബ്രഹ്മസമാജക്കാരുടേയും എതിരെ ഞാനൊരു കപടക്കാരനല്ലെന്നു എങ്ങനെ കാണിക്കാനാണ്? കുറച്ചു വാക്കുകൾ ചെലവാക്കുക എന്നപോലെ അത്ര എളുപ്പമായൊന്നുമില്ലെന്നു ഞാൻ വിചാരിച്ചു. മദ്രാസിലേയും കൽക്കത്തയിലേയും കുറെ മാന്യജനങ്ങളുടെ യോഗം കൂടി എനിക്കും എന്നോടു കരുണചെയ്തതിന് അമേരിക്കൻ ജനങ്ങൾക്കും നന്ദി പറയുന്ന ഒരു പ്രമേയം പാസ്സാക്കി, അത് ഔദ്യോഗികമായി അയച്ചുകൊടുക്കുക–അതായത് യോഗത്തിന്റെ കാര്യദർശിയിലൂടെ അമേരിക്കയ്ക്കയച്ചുകൊടുക്കുക; ഉദാഹരണത്തിന് ഒന്ന് ഡോ. ബാരോസിനയയ്ക്കുക. അതു പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്താൻ പറയുകയും ചെയ്തു; അതുപോലെ ബോസ്റ്റണിലേയും ന്യൂയോർക്കിലേയും ചിക്കാഗോവിലേയും നാനാപത്രങ്ങൾക്കും അയച്ചുകൊടുക്കുക. അതുപോലെ അത്ര എളുപ്പമായൊന്നുമില്ലെന്നു ഞാൻ വിചാരിച്ചു ഇപ്പോൾ എല്ലാം കഴിഞ്ഞു ഞാൻ കണ്ടു പിടിച്ചു. അതു ഭാരതത്തിനു കൈയേൽക്കാനാവാത്തത്ര ഭയങ്കരമായൊരു സംരംഭമാണെന്ന്യ എനിക്കുവേണ്ടി ഒരാണ്ടിനകം ഒരു ശബ്ദമെങ്കിലുമില്ല, എല്ലാവരും എനിക്കെതിരാണുതാനും; നിങ്ങളുടെ വീടുകളിലിരുന്ന് എന്നെപ്പറ്റി എന്തെല്ലാം പറഞ്ഞാലും അതെപ്പറ്റി ഇവിടെ ആരാനും വല്ലതും അറിയുന്നുണ്ടോ? രണ്ടു മാസത്തിലധികം മുമ്പു ഞാൻ ഇതിനെപ്പറ്റി അളസിംഗന്നെഴുതി. അയാളെന്റെ കത്തിനു മറുപടിയേ അയച്ചില്ല. അയാളുടെ ഹൃദയം ചൂടാറിപ്പോയിരിക്കുന്നെന്നു ഞാൻ ഭയപ്പെടുന്നു. അതുകൊണ്ടു നിങ്ങൾ ആദ്യം അതാലോചിക്കണം. എന്നിട്ടു മദ്രാസുകാരെ ഈ കത്തു കാണിക്കുക. നേരേമറിച്ച് എന്റെ സോദരൻ കേശബ്സേനിനെപ്പറ്റി മൂഢമായി അസംബന്ധങ്ങൾ പുലമ്പുന്നു; മദ്രാസുകാരോ ഞാൻ–രെപ്പറ്റി എഴുതുന്നതു മുഴുവൻ അവരോടു പറഞ്ഞു ശത്രുക്കളെ ഉണ്ടാക്കുകമാത്രമാണ് ചെയ്യുന്നത്.....ഹോ? നേരായ കുറച്ചു കഴിവും ബുദ്ധിയുമുള്ള ഒരു മനുഷ്യൻ ഭാരതത്തിൽ എന്നെ പിൻതാങ്ങാനുണ്ടായിരുന്നെങ്കിൽ! പക്ഷേ അവിടുത്തെ ഇച്ഛ നടക്കട്ടെ. ഞാനീ നാട്ടിൽ ഒരു കപടക്കാരനായി

നിലകൊള്ളുന്നു. ഒരു സാക്ഷ്യപത്രവുമില്ലാതെ. സാക്ഷ്യപത്രം വളരെയുണ്ടാരുമെന്നു വിശ്വസിച്ച്, മഹാസമ്മേളനത്തിന് പോന്നത് എന്റെ വിഡ്ഢിത്തമായിരുന്നു. അതെനിക്കു പതുക്കെ പണിയെടുത്തു തീർക്കേണ്ടിയിരിക്കുന്നു.

ആകപ്പാടെ അമേരിക്കക്കാർ ഹിന്ദുക്കളെക്കാൾ പത്തുലക്ഷമിരട്ടി ഉത്കൃഷ്ടരാണ്; നന്ദികെട്ടവരുടേയും നെഞ്ചില്ലാത്തവരുടേയും നാട്ടിലേക്കാൾ അധികം നന്മ ഇവിടെയെനിക്കു ചെയ്യാനും കഴിയും. എന്തായാലും ഞാനെന്റെ കർമ്മം പ്രവർത്തിച്ചുതീർക്കണം. സാമ്പത്തികപരിതഃസ്ഥിതിയെസ്സംബന്ധിച്ചിടത്തോളം എനിക്കു തികച്ചു ക്ഷേമംതന്നെ, തികച്ചും ക്ഷേമായിരിക്കയും ചെയ്യും. അമേരിക്കയിലാകെയുള്ള തി-ക്കാരുടെ എണ്ണം, കഴിഞ്ഞ കാനേഷ്മാരി പ്രകാരം വെറും 625 ആണ്. അവരുമായി കൂടിക്കലരൽ എന്നെ വല്ലപാടും സഹായിക്കുന്നതിനുപകരം നിമിഷംകൊണ്ടു തകർത്തുക്കളയും. മി. ഓൾഡ് ഇന്നാരെക്കാണാൻ ഞാൻ ലണ്ടനിലേയ്ക്കു പോകുകയെന്നതുകൊണ്ട് അളസിംഗൻ എന്തസംബന്ധമാണ് ഉദ്ദേശിക്കുന്നത്? വിഡ്ഢി! അവിടത്തെ ബാലാന്മാർക്കറിഞ്ഞുകൂടാ അവരെന്താണ് പറയുന്നതെന്ന്. ഈ മദ്രാസിശിശുക്കളുടെ പറ്റത്തിന് തങ്ങളുടെ ധന്യമായ മരത്തലയിൽ ഒരു രഹസ്യം സൂക്ഷിക്കാൻപോലുമാവില്ല. ദിവസം മുഴുവൻ അസംബന്ധം പുലമ്പുക, അത്യൽപമായ കാര്യഗൗരവത്തിലേയ്ക്കു വരുമ്പോഴോ അവരെങ്ങുമില്ല! മന്തന്മാർ അമ്പതുപേരുവീതമുള്ള കുറച്ചു യോഗങ്ങൾ വിളിച്ചുകൂട്ടി. കുറച്ചു പൊള്ളവാക്കുകൾ എന്നെ സഹായിക്കാൻ മാത്രം അയച്ചു തരാനാവാത്തവർ ലോകത്തെ സ്വാധീനിക്കുന്നതിനെപ്പറ്റി വമ്പു പറയുന്നു. ശബ്ദലേഖിനിയെ (ഫോണോഗ്രാഫിനെ)ക്കുറിച്ച് ഞാനെഴുതിയിട്ടുണ്ട്. ഇപ്പോഴിവിടെ ഒരു വൈദ്യുതപങ്കയുണ്ട്. 20 ഡോളർ വില ഭംഗിയായി പ്രവർത്തിക്കുന്നുമുണ്ട്. പിന്നെ ഏതു വിദ്യുത്ശാലയിലും അതു വീണ്ടും പൂരിപ്പിക്കാം. സ്വസ്ത്യസ്തു, ഹിന്ദുക്കളെക്കൊണ്ടു മതിയായി. ഇനി അവിടുത്തെ ഇച്ഛ നടക്കട്ടെ, ഞാനെന്റെ കർമ്മത്തെ അനുസരിക്കയും വണങ്ങുകയും ചെയ്യുന്നു. എന്തായാലും നന്ദികെട്ടവനെന്നെന്നെ വിചാരിക്കരുത്. മദ്രാസുകാർ ഞാനർഹിച്ചതിൽ കൂടുതൽ, തങ്ങളുടെ കഴിവിൽ കൂടുതൽ, എനിക്കുവേണ്ടി ചെയ്തിരിക്കുന്നു. ഞാൻ ദുഃഖത്തിൽ പെട്ടുവെന്നുള്ളത്-നമ്മൾ ഹിന്ദുക്കൾ ഇനിയും മനുഷ്യരായിക്കഴിഞ്ഞിട്ടില്ലെന്ന് ഒരു നിമിഷത്തേയ്ക്കു മറന്നതും, എന്റെ ആത്മാവലംബം ഒരു നിമിഷത്തേയ്ക്കു കൈവിട്ടതും, ഹിന്ദുക്കളെ അവലംബിച്ചതും-എന്റെ വിഡ്ഢിത്തമായിരുന്നു. ഓരോ നിമിഷവും ഞാൻ ഭാരതത്തിൽനിന്നു വല്ലതും പ്രതീക്ഷിച്ചു ഇല്ല, അതൊരിക്കലും വന്നില്ല. കഴിഞ്ഞ രണ്ടു മാസം വിശേഷിച്ചും. ഓരോ നിമിഷവും ഞാൻ യാതനയിലായിരുന്നു. ഇല്ല, ഒരു വൃത്താന്തപത്രം പോലും ഭാരതത്തിൽനിന്നില്ല! എന്റെ മിത്രങ്ങൾ കാത്തു മാസാമാസം കാത്തു; യാതൊന്നും വന്നി

ല്ല. ഒരു ശബ്ദം പോലും. അതിന്റെ ഫലമായി വളരെപ്പേർ തണുത്തുവശായി. ഒടുവിലെന്നെ കൈയൊഴിക്കയും ചെയ്തു. പക്ഷേ അതു മനുഷ്യരേയും മൃഗങ്ങളേയും അവലംബിച്ചതിനുള്ള ശിക്ഷയാണ്, എന്തെന്നാൽ നമ്മുടെ നാട്ടുകാർ ഇനിയും മനുഷ്യരായിട്ടില്ല. അവർ വാഴ്ത്തപ്പെടാൻ തയ്യാറാണ്. എന്നാൽ ഒരു വാക്കു പറയാനെങ്കിലുമുള്ള തങ്ങളുടെ ഊഴമാകുമ്പോഴേയ്ക്ക് അവർ ഒരിടത്തുമില്ല.

മദ്രാസ് യുവാക്കൾക്ക് എന്റെ ശാശ്വതനന്ദി, ഭഗവാൻ അവരെ എന്നെന്നും അനുഗ്രഹിക്കട്ടെ. എന്താശയവും പ്രചരിപ്പിക്കുന്നതിനുള്ള ഉത്തമഭൂമി അമേരിക്കയാണ്; അതുകൊണ്ടു വേഗം അമേരിക്ക വിടുവാൻ ഞാനുദ്ദേശിക്കുന്നില്ല. അതും എന്തുകൊണ്ട്? ഇവിടെ എനിക്കു ഭക്ഷ്യവും പേയവും വസ്തുവും കിട്ടുന്നുണ്ട്. എല്ലാവരും അതിമാത്രം ദയാലുക്കൾ, ഇതെല്ലാം തന്നെ കുറച്ചു നല്ലവാക്കുകൾക്ക്. മൃഗങ്ങളുടേയും നന്ദികെട്ടവരുടേയും അന്ധവിശ്വാസത്തിന്റെ നിത്യബന്ധനത്തിൽ കുടുങ്ങിയ ബുദ്ധികെട്ട മന്ദന്മാരുടേയും, നിർദ്ദയന്മാരും സഹതാപവിഹീനരുമായ അസത്തുക്കളുടേയും നാട്ടിലേയ്ക്കു പോകുവാൻ ഞാനീ മഹത്തായ ജനതയെ എന്തിനു കൈവിടണം? അതുകൊണ്ട് സ്വസ്ത്യസ്തു. വിവേകമുള്ളവരെ ഈ കത്തു കാണിച്ചോളൂ. മദ്രാസികൾ, വിശേഷിച്ചും ഞാൻ വളരെ ഏറെ പ്രതീക്ഷകൾ അർപ്പിച്ച ആ അളസിംഗൻപോലും, വളരെ വിവേകം കാട്ടിയുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. ആകട്ടെ മജ്ജുംദാർ എഴുതിയ രാമകൃഷ്ണപരമഹംസരുടെ ജീവിതചരിത്രത്തിന്റെ കുറച്ചു കോപ്പികൾ ചിക്കാഗോവിലേയ്ക്കു സദയം അയച്ചുതരുമോ? 541 ഡീയർ ബോൺ അവന്യൂ. (സ്റ്റീറ്റല്ല) ചിക്കാഗോ അഥവാ തോമസ് കുക്, ചിക്കാഗോ എന്ന മേൽവിലാസം മറക്കരുത്. ഞാൻ തുടരെ യാത്ര ചെയ്തുകൊണ്ടിരിക്കയാൽ മറ്റേതു മേൽവിലാസവും വളരെ താമസവും കുഴപ്പവുമുണ്ടാക്കും; ചിക്കാഗോ, അഥവാ തോമസ് കുക്ക്, ചിക്കാഗോ എന്ന മേൽവിലാസം മറക്കരുത്. ഞാൻ തുടരെ യാത്ര ചെയ്തുകൊണ്ടിരിക്കയാൽ മറ്റേതു മേൽവിലാസവും വളരെ താമസവും കുഴപ്പവുമുണ്ടാക്കും; ചിക്കാഗോ എന്റെ തലസ്ഥാനമാണ്. നമ്മുടെ മദ്രാസ് സ്നേഹിതന്മാരുടെ മസ്തിഷ്കത്തിൽ ഇത്രപോലും കയറിയിട്ടില്ലെങ്കിലും ജി. ജി. ക്കും അളസിംഗന്നും സിക്രട്ടറിക്കും  മറ്റെല്ലാവർക്കും സദയം എന്റെ ശാശ്വതാനുഗ്രഹങ്ങൾ നല്കുക. ഞാൻ സദാ അവരുടെ ക്ഷേമത്തിനുവേണ്ടി പ്രാർത്ഥിക്കയാണ്. എനിക്ക് അവരോട് അപ്രീതി അല്പം പോലുമില്ല - എന്നിക്കെന്നോടു പ്രീതിയില്ലെന്നുമാത്രം. എനിക്കൊരു ഭയങ്കരപ്രമാദം പറ്റി. എന്റെ ആയുഷ്ക്കാലത്തിലൊരിക്കൽ പരസഹായത്തെവെച്ചു കണക്കാക്കി - അതിന്റെ വില ഞാൻ കൊടുക്കുകകയും ചെയ്തിരുന്നു. അതെന്റെ കുറ്റമായിരുന്നു. അവരുടേതായിരുന്നില്ല ഭഗവാൻ മദ്രാസ്കാരെ അനുഗ്രഹിക്കട്ടെ അവർ ഒന്നുമില്ലെങ്കിൽ ബംഗാളികളെക്കാൾ എത്രയോ ഉത്കൃഷ്ടന്മാരാണ്.

– അവരോ വെറും വിഡ്ഢികൾ, ആത്മാവില്ല, തന്റേടമേ ഇല്ല. സ്വസ്ത്യസ്തു, സ്വസ്ത്യസ്തു. ഞാനെന്റെ തോണി തിരമാലകൾക്കുള്ളിലേയ്ക്കിറക്കിയിരിക്കുന്നു; എന്തും  വരട്ടെ. എന്റെ മൃഗീയവിമർശനങ്ങളെസ്സംബന്ധിച്ച് – വാസ്തവത്തിൽ അതിനെനിക്കൊരധികാരവുമില്ല. നിങ്ങൾ എനിക്കുവേണ്ടി ഞാനർഹിക്കിക്കുന്നതിനെക്കാൾ വളരെയധികം ചെയ്തിരിക്കുന്നു. ഞാനെന്റെ കർമ്മഭാരം ചുമക്കണം. അതും ഒരു പിറുപിറുക്കലും കൂടാതെ. നിങ്ങളെയെല്ലാം ഭഗവാൻ അനുഗ്രഹിക്കട്ടെ.

വിശ്വസ്തതയോടെ സ്വന്തം വിവേകാനന്ദൻ

പുനശ്ച. അളസിംഗന്റെ കോളേജടച്ചിരിക്കുമെന്നു ഞാൻ ഭയപ്പെടുന്നു. പക്ഷേ എനിക്കതെപ്പറ്റി ഒരറിയിപ്പുമില്ലായിരുന്നു. അയാൾ തന്റെ വീട്ടുവിലാസം തന്നതുമില്ല.

കിഡ്ഡി നമ്മെ ഉപേക്ഷിച്ചിരിക്കുന്നു എന്നു തോന്നുന്നു വി.

## 100

(ശിവാനന്ദസ്വാമികൾക്ക്) | അമേരിക്ക
1894

നിങ്ങളുടെ കത്ത് ഇപ്പോൾ കിട്ടി. എന്റെ മുൻകത്തുകൾ ഇതിനകം നിങ്ങൾക്കു കിട്ടിയിരിക്കാം. ഇനി അമേരിക്കയിലേയ്ക്ക് ഒന്നും അയയ്ക്കേണ്ടെന്നു മനസ്സിലാക്കിയുമിരിക്കാം. ഒന്നും അത്യധികമാകുന്നതു നന്നല്ല. പത്രങ്ങളിൽ എന്നെപ്പറ്റി കൊട്ടിഘോഷിക്കുന്നതുകൊണ്ട് എനിക്കു പൊതുജനസമ്മതി ഉണ്ടായിരിക്കുന്നു. സംശയമില്ല; എന്നാൽ ഇതിന്റെ ഫലം ഇവിടുത്തെക്കാൾ ഭാരതത്തിലാണ്. ഇവിടെ പത്രങ്ങളിൽ നിരന്തരം കൊട്ടിഘോഷിച്ചാൽ ഉയർന്ന നിലയിലുള്ളവർക്ക് വൈരസ്യം തോന്നും. അതുകൊണ്ട് ഇനി ആവശ്യമില്ല. ഇപ്പോൾ ഈ യോഗങ്ങളുടെ മാതൃകയിൽ ഭാരതത്തിൽ സംഘം സ്ഥാപിക്കാൻ ശ്രമിക്കുക. ഇനി ഇങ്ങോട്ട് ഒന്നും അയയ്ക്കേണ്ട. ആദ്യമായി മാതൃദേവിക്കുവേണ്ടി ഒരു സ്ഥലം സ്ഥാപിക്കാൻ ഞാൻ ഉറച്ചിരിക്കുന്നു; എന്തെന്നാൽ സ്ത്രീകൾക്കുള്ള സ്ഥലമാണ് ആദ്യം വേണ്ടത്..... മാതൃദേവിക്കുവേണ്ടിയുള്ള സ്ഥലത്തിന് ഏതാണ്ട് ഏഴായിരം രൂപ അയയ്ക്കാൻ സാധിക്കും.... ആ സ്ഥലം സ്ഥാപിക്കാൻ സാധിച്ചാൽ മറ്റൊന്നിനെപ്പറ്റിയും ഞാൻ വകവെയ്ക്കില്ല. ഞാൻ ഇവിടെനിന്നു പോയാലും ഈ നാട്ടിൽ നിന്ന് ആണ്ടിൽ ആയിരത്തറന്നൂറു രൂപ കിട്ടുമെന്നാശിക്കുന്നു. അതു സ്ത്രീകളുടെ മഠത്തിന്റെ സംരക്ഷണത്തിനു സമർപ്പിക്കാം. അങ്ങനെ അത് അഭിവൃദ്ധിപ്പെട്ടുവരും. ഒരു സ്ഥലം ഏർപ്പാടുചെയ്യാൻ ഞാൻ മുൻപുതന്നെ എഴുതിയിട്ടുണ്ടല്ലോ....

ഇതിനു മുൻപുതന്നെ ഞാൻ ഭാരതത്തിലേയ്ക്കു മടങ്ങുമായിരുന്നു; എന്നാൽ ഭാരത്തിൽ ധനമില്ല; അനേകായിരം ആളുകൾ ശ്രീരാമകൃഷ്ണനെ ആരാധിക്കുന്നു; എന്നാൽ ആരും ഒരു പൈസ തരില്ല; അതത്രേ ഭാരതത്തിന്റെ സ്ഥിതി. ഇവിടെ ആളുകൾക്കു ധനമുണ്ട്. അവർ ദാനം കൊടുക്കുകയും ചെയ്യുന്നു. അടുത്ത തണുപ്പുകാലത്തു ഞാൻ ഭാരതത്തിലേയ്ക്കു മടങ്ങും. അതുവരെ നിങ്ങൾ എല്ലാവരോടും യോജിച്ചു പ്രവർത്തിച്ചുകൊണ്ടിരിക്കുക......

ലോകം ഉച്ചഭാവങ്ങളെപ്പറ്റി അത്ര ശ്രദ്ധിക്കാറില്ല; അവർ വ്യക്തികളെയാണ് ബഹുമാനിക്കുന്നത്; അവർക്ക് ഇഷ്ടമുള്ള ഒരുവൻ അബദ്ധം പറഞ്ഞാലും അവർ ക്ഷമയോടെ കേട്ടുകൊണ്ടിരിക്കും. ഇഷ്ടമില്ലാത്തവർ പറയുന്നതു കേൾക്കുകയുമില്ല. ഈ വസ്തുത ധരിച്ച് അതിനനുരൂപമായി പെരുമാറുക. എല്ലാം ശരിയായി വരും. നേതാവാകണമെങ്കിൽ സകലരുടേയും സേവകനാകണം. അതാണ് യഥാർത്ഥരഹസ്യം. നിങ്ങളുടെ വാക്കുകൾ കടുത്തതായാലും നിങ്ങളുടെ സ്നേഹം കൊണ്ട് സാഫല്യം നേടാം. ഏതു ഭാഷയിൽ പൊതിഞ്ഞാലും സ്നേഹത്തെ ജനങ്ങൾ സ്വാഭാവികമായി മനസ്സിലാക്കും.

സഹോദര, ശ്രീരാമകൃഷ്ണദേവൻ ഭഗവദവതാരമാണെന്നുള്ളതിൽ എനിയ്ക്കു തെല്ലും സംശയമില്ല. എന്നാൽ അവിടുന്ന് ഉപദേശിച്ചതെന്തെന്ന് ജനങ്ങൾ സ്വയമേവ കാണട്ടെ. നിങ്ങൾ ബലാൽ കാണിച്ചുകൊടുക്കാൻ പാടില്ല; ഇത്രമാത്രമാണ് എനിക്കു പറയാനുള്ളത്.

ആളുകൾ ഇഷ്ടംപോലെ അവരവരുടെ അഭിപ്രായം പറഞ്ഞു കൊള്ളട്ടെ. അതിനെപ്പറ്റി നമുക്കെന്തു പറയാനുള്ളു? വേദം, വേദാന്തം, ഭാഗവതം, മറ്റുപുരാണങ്ങൾ, ഇവയുടെ യഥാർത്ഥമർമ്മം ശ്രീരാമകൃഷ്ണദേവന്റെ ജീവിതവും ഉപദേശവും പഠിക്കാതെ ഒരുവിധത്തിലും മനസ്സിലാവില്ല. അവിടുത്തെ ജീവിതം ഭാരതീയമായ അധ്യാത്മചിന്താരാശിയുടെമേൽ മുഴുവൻ പ്രക്ഷേപിക്കപ്പെട്ട അനന്തശക്തിയുറ്റ ഒരു ഗവേഷണപ്രദീപമാണ്; വേദവേദാന്തങ്ങളുടെ ജീവദ്ഭാഷ്യമാണവിടുന്ന്. ഭാരതജനതയുടെ ആധ്യാത്മിക ജീവിതവികാസമെല്ലാം അവിടുന്ന് ഒരു ജന്മംകൊണ്ടു ജീവിച്ചു.*

ശ്രീകൃഷ്ണഭഗവാൻ ജനിക്കയുണ്ടായോ എന്നു നമുക്കു തീർത്തറിഞ്ഞുകൂടാ; ബുദ്ധൻ, ചൈതന്യൻ മുതലായവർക്ക് ഒരൊറ്റ ഭാവമേ ഉണ്ടായിരുന്നുള്ളു. എന്നാൽ ഏറ്റവും ആധുനികനും പരിപൂർണ്ണനുമായ ശ്രീരാമകൃഷ്ണൻ ജ്ഞാനം പ്രേമം വൈരാഗ്യം ലോകഹിതചികീഷ ഉദാരത ഇവയുടെ മൂർത്തവിഗ്രഹമായിരുന്നു. അവിടുത്തെ മറ്റു വല്ലവരുമായി സാമ്യപ്പെടുത്താമോ? അവിടുത്തെ മനസ്സിലാക്കാൻ സാധിക്കാത്തവന്റെ ജന്മം വൃഥാ

തന്നെ. ഞാൻ ജന്മാന്തരങ്ങളിലും അവിടുത്തെ ദാസൻ. ഇതത്രെ എന്റെ പരമഭാഗ്യം. അവിടുത്തെ ഒരു വാക്ക് എനിക്കു വേദവേദാന്തങ്ങളെക്കാളും വളരെ ഉയർന്നതാണ്. 'തസ്യ ദാസദാസദാസോഹെ' (അവിടുത്തെ ദാസന്റെ ദാസന്റെ ദാസനാണ് ഞാൻ.) എന്നാൽ സങ്കുചിതമായ മതഭ്രന്ത് അവിടുത്തെ ഭാവത്തിന് എതിരാണ്. അതുകൊണ്ടത്രേ ഞാൻ എതിർത്തു പറഞ്ഞത്. അവിടുത്തെ പേരു മറന്നാലും ഉപദേശങ്ങൾ സഫലമാകട്ടെ. അവിടുന്നു പേരും പുകഴും തേടിയിരുന്നില്ലല്ലോ. സഹോദര, ചില മുക്കുവന്മാരാണ് യേശുക്രിസ്തുവിനെ ഈശ്വരനെന്നു പ്രഖ്യാപിച്ചത്. പണ്ഡിതന്മാർ അവിടുത്തെ കൊല്ലുകയും ചെയ്തു; ബുദ്ധനെ അവിടുത്തെ ജീവിതകാലത്ത് കച്ചവടകക്കാരാണ് മാനിച്ചിരുന്നത്. എന്നാൽ ശ്രീരാമകൃഷ്ണനെ അവിടുത്തെ ജീവിതദശയിൽ, പത്തൊമ്പതാം ശതകത്തിന്റെ അവസാനഭാഗത്തിൽ, സർവ്വകലാശാലയിലെ വിദ്യാസമ്പന്നന്മാരും പ്രതിഭാസമ്പന്നന്മാരും ഈശ്വരനെയെന്നപോലെ പൂജിച്ചു. ആയിരമായിരം വർഷങ്ങൾക്കുമുൻപ് എഴുതിയ അവരുടെ ഏതാനും വാക്കുകൾ മാത്രമേ ഗ്രന്ഥങ്ങളിൽ കാണുന്നുള്ളു; "യാതൊരുവളോടുകൂടി നമ്മൾ താമസിച്ചിട്ടില്ലയോ അവൾ വലിയൊരു ഗൃഹനായികയാണെന്നു തോന്നും." എന്നാൽ ശ്രീരാമകൃഷ്ണദേവനോടുകൂടി ന മ്മൾ താമസിച്ചിട്ടില്ലയോ അവൾ വലിയൊരു ഗൃഹനായികയാണെന്നു തോന്നും." എന്നാൽ ശ്രീരാമകൃഷ്ണനാണെന്നു നമുക്കു തോന്നുന്നു; ഇത് എന്തൊരദ്ഭുതമായ കാര്യമെന്നു മനസ്സിലാകുന്നുണ്ടോ, സഹോദര! മാതൃദേവി എത്ര വലിയ മഹതിയാണെന്ന് നിങ്ങൽക്കു മനസ്സിലായിട്ടില്ല; നിങ്ങൾക്കാർക്കും ഇപ്പോഴും മനസ്സിലാക്കാൻ സാധിച്ചിട്ടില്ല. ക്രമേണ മനസ്സിലാകും. ശക്തികൂടാതെ ലോകോദ്ധാരണം ഉണ്ടാകയില്ല. നമ്മുടെ നാട് ഏറ്റവും അധമവും ദുർബലവുമായിരിക്കുന്നത് എന്തുകൊണ്ട്? ശക്തിയെ അവമാനിച്ചതുകൊണ്ട്. ഭാരത്തിൽ ആ മഹാശക്തിയെ വീണ്ടും ഉണർത്താനാണ് മാതൃദേവി ആവിർഭവിച്ചിരിക്കുന്നത്; അവരെ അവലംബിച്ച്, ഗാർഗ്ഗി, മൈത്രേയി മുതലായവർ വീണ്ടും ലോകത്തിൽ ജനിക്കും. സഹോദര, കാണുന്നുണ്ടോ? ക്രമേണ സകലതും മനസ്സിലാകും. ഇതുകൊണ്ടാണ് ആദ്യമായിത്തന്നെ മാതൃദേവിയുടെ മഠം ആവശ്യമായിരിക്കുന്നത്. ശ്രീരാമകൃഷ്ണദേവനെ വിസ്മരിച്ചാലും ഞാൻ ഭയപ്പെടുന്നില്ല. മാതൃദേവിയെ വിസ്മരിച്ചാൽ സർവ്വനാശംതന്നെ. ശക്തിയുടെ കൃപയില്ലെങ്കിൽ എല്ലാം വ്യർത്ഥമാകും. അമേരിക്കയിലും യൂറോപ്പിലും ഞാൻ എന്താണ് കണ്ടത്? ശക്തിയുടെ പൂജ, ശക്തിയുടെ പൂജ തന്നെ. എന്നാൽ ഇവർ അറിയാതെ അജ്ഞതകൊണ്ട് കാമഭാവത്തിൽ പൂജിക്കുന്നു. അങ്ങനെയിരിക്കെ വിശുദ്ധഭാവത്തിൽ, സാത്ത്വികഭാവത്തിൽ, മാതൃഭാവത്തിൽ, പൂജിക്കുന്നവർക്ക് എത്ര മാത്രം മംഗളം സിദ്ധിക്കും! എന്റെ കണ്ണുതുറക്കുന്നു. നാൾക്കുനാൾ എല്ലാം മനസ്സിലാക്കാൻ സാധിക്കുന്നു.

അതുകൊണ്ട് ആദ്യം മാതൃദേവിയുടെ മഠമാണ് സ്ഥാപിക്കേണ്ടത്. ആദ്യം മാതൃദേവിയും അവരുടെ കന്യകമാരും, പിന്നീട് അച്ഛനും അദ്ദേഹത്തിന്റെ കുട്ടികളും. ഇതു മനസ്സിലാകുന്നുവോ?

...........അവർ തരക്കേടില്ല; എന്നാൽ ആത്മാർത്ഥതയില്ല. അവിടുത്തെ ഗൃഹമല്ലാതെ ശരിയായ ഗൃഹം ഈ ലോകത്തിൽ മറ്റെവിടെയെങ്കിലുമുണ്ടോ? എല്ലാവരും നന്ന്; എല്ലാവരേയും ആശീർവദിക്കുക. ജ്യേഷ്ഠ, ലോകത്ത് അവിടുത്തെ ഗൃഹമൊഴിച്ച് മറ്റെവിടെയും കാപട്യമാണ് കാണുന്നത്. ജ്യേഷ്ഠ. കോപിക്കരുത്. എന്നാൽ നിങ്ങളാരും ഇപ്പോഴും മാതൃദേവിയെ മനസ്സിലാക്കീട്ടില്ല. എനിക്കു മാതൃദേവിയുടെ കൃപ പിതൃദേവന്റെ കൃപയെക്കാൾ ലക്ഷം മടങ്ങു വലുതാണ്. ജ്യേഷ്ഠ, ക്ഷമിക്കണം. ഞാൻ തുറന്നുപറയുന്നു. മാതൃദേവിയെസ്സംബന്ധിച്ചിടത്തോളം എനിക്ക് അല്പം പക്ഷപാതമുണ്ട്. മാതൃദേവിയുടെ ആജ്ഞ കിട്ടിയാൽ അവരുടെ ദാസന്മാരായ വീരഭദ്രൻ തുടങ്ങിയവർക്ക് എന്തും ചെയ്യാൻ സാധക്കും. താരക ജ്യേഷ്ഠ, അമേരിക്കയിലേയ്ക്കു പറുപ്പെടുന്നതിനുമുമ്പ് മാതൃദേവിയോട് എന്നെ ആശീർവദിക്കാൻ ഞാൻ കടൽ കടന്നു; ഇക്കാര്യം മനസ്സിലാക്കുക. ജ്യേഷ്ഠ. ദാരുണമായ ഈ തണുപ്പുകാലത്തും ഗ്രാമംതോറും പ്രസംഗിച്ചും വിഘ്നങ്ങളുമായി മല്ലിട്ടും ഞാൻ ധനം സമ്പാദിക്കയാണ്, മാതൃദേവിയുടെ മഠം സ്ഥാപിക്കാൻ.

ബാബുരാമിന്റെ അമ്മയ്ക്കു വാർദ്ധക്യത്തിൽ ബുദ്ധിഭ്രമം സംഭവിച്ചിരിക്കുന്നു. ജീവദ്ദുർഗ്ഗയെ ഉപേക്ഷിച്ച് മൃണ്മയദുർഗ്ഗയെ പൂജിക്കയാണല്ലോ. ജ്യേഷ്ഠ, വിശ്വാസം പരമധനമമത്രേ, ജ്യേഷ്ഠ, ജീവദ്ദുർഗ്ഗയുടെ പൂജ കാണിച്ചുകൊടുക്കാം. നിങ്ങൾ സ്ഥലം വാങ്ങി ജീവദ്ദുർഗ്ഗയായ മാതൃദേവിയെ അവിടെ പ്രതിഷ്ഠിച്ചാലേ എനിക്കു സമാധാനം വരൂ. അതിനുമുൻപ് ഞാൻ സ്വദേശത്തേയ്ക്കു മടങ്ങില്ല. കഴിയുന്നതും വേഗത്തിൽ ഇക്കാര്യം നടത്തണം. രൂപ അയയ്ക്കാൻ സാധിച്ചാൽ എനിക്കാശ്വസമായി; നിങ്ങൾ ഒത്തുചേർന്ന് എന്റെ ഈ ദുർഗ്ഗോത്സവം നടത്തിത്തരണം. ഗിരീശ്ഘോഷ് മാതൃദേവിയുടെ പൂജ ധാരാളമായി നടത്തുന്നു, അദ്ദേഹം ധന്യൻ; അദ്ദേഹത്തിന്റെ കലവും ധന്യംതന്നെ ജ്യേഷ്ഠ. മാതൃദേവിയുടെ കാര്യം സ്മരിക്കുമ്പോൾ ഇടയ്ക്കിടയ്ക്ക്, കോ രാമഃ (രാമൻ എന്ത്) എന്നു തോന്നിപ്പോകുന്നു; ജ്യേഷ്ഠ, ഇത് എന്റെ ദൃഢവിശ്വാസമാണ്.

രാമകൃഷ്ണദേവൻ ഈശ്വരനായിരുന്നുവെന്നോ മനുഷ്യനായിരുന്നുവെന്നോ എന്തു വേണമെങ്കിലും പറഞ്ഞുകൊള്ളുക, എന്നാൽ മാതൃദേവിയിൽ ഭക്തിയില്ലാത്തവൻ ശോച്യൻതന്നെ.

ക്ഷാത്രഭാവം പ്രകാശിപ്പിക്കുന്നുവെങ്കിലും നിരഞ്ജനന്നു മാതൃദേവിയോടു വലിയ ഭക്തിയുണ്ട്. അതുകൊണ്ട് അയാളുടെ ആ ഭാവം പ്രശാന്ത

മായിത്തീരുന്നു. നിങ്ങൾ അദ്ഭുതപ്പെടത്തക്കവണ്ണം അയാൾ ആശ്ചര്യകാര്യങ്ങൾ നടത്തിയിരിക്കുന്നു. ഞാൻ എല്ലാം അറിയുന്നുണ്ട്. നിങ്ങൾ മദ്രാസുകാരുമായി സഹകരിച്ചു പ്രവർത്തിച്ചതും വളരെ നന്നായി. ജ്യേഷ്ഠ, നിങ്ങളിൽ നിന്നു വളരെയെല്ലാം ഞാൻ പ്രതീക്ഷിക്കുന്നു; എല്ലാവരേയും ഒത്തുചേർത്തു പ്രവർത്തിപ്പിക്കുക. സഹോദര, മാതൃദേവിക്കുള്ള സ്ഥലം നിങ്ങൾ വാങ്ങിക്കഴിഞ്ഞാൽ ഞാൻ ഉടനടി ഭാരതത്തിലേയ്ക്കു പുറപ്പെടും. സ്ഥലം വലുതായിരിക്കണം, പിന്നീട് നല്ല കെട്ടിടം പണിയിക്കാം. അതിനെപ്പറ്റി ചിന്ത വേണ്ട.

ഹരിശനെപ്പറ്റി യാതൊന്നും കേൾക്കുന്നില്ല; ദക്ഷരാജാവ് എങ്ങനെയിരിക്കുന്നു? എല്ലാവരെപ്പറ്റിയും വിശദമായെഴുതുക. നമ്മുടെ മഠത്തെസ്സംബന്ധിച്ച് ഒരു ചിന്തയും വേണ്ട, ഞാൻ മടങ്ങിവന്ന് എല്ലാം ശരിപ്പെടുത്താം;

പാസ്റ്ററിന്റെ രണ്ടു വലിയ ജീവാണുനിരോധകമായ ഫിൽറ്റർ വാങ്ങുക; ഫിൽറ്റർചെയ്ത വെള്ളം കൊണ്ടുവേണം ആഹാരാദികൾ പാകം ചെയ്യുക, കടിക്കാനും ആ വെള്ളം തന്നെ ഉപയോഗിക്കണം; അങ്ങനെ ചെയ്താൽ മലമ്പനി ബാധിക്കയേ ഇല്ല............ മുന്നോട്ടു പോകുക. പ്രവർത്തിക്കുക. ഇത് ആരംഭം മാത്രമാണ്.

വിവേകാനന്ദൻ

## 101*

(ബ്രഹ്മാനന്ദസ്വാമികൾക്ക്) 1984

താരക്ജ്യേഷ്ഠനും ഹരിയും അയച്ച കത്തുകൾ വളരെ താമസിച്ചാണ് കിട്ടിയത്. അതിൽ നിന്ന് അവർ കല്ക്കത്തയിലേയ്ക്കു മടങ്ങുന്നതായി മനസ്സിലാകുന്നു. എന്റെ മുൻകത്തിൽനിന്ന്. എല്ലാം ധരിച്ചിരിക്കുമല്ലോ. രാമ്ദയാല്ബാബുവിന്റെ കത്തു കിട്ടി. അതനുസരിച്ചു ഫോട്ടോ അയയ്ക്കാം. മാതൃദേവിക്കുള്ള ഭൂമി വിലയ്ക്കു വാങ്ങുകതന്നെ വേണം; അതിനുവേണ്ടി ഏർപ്പാടു ചെയ്യുക. തല്ക്കാലം മൺപുരയായാലും പണിയിക്കുക. പിന്നീട് വേണ്ടതെല്ലാം ചെയ്യാം. പക്ഷേ ഭൂമി വിസ്തൃതമായിരിക്കണം. എങ്ങനെ ആർക്കാണ് പണമയയ്ക്കേണ്ടതെന്ന് അന്വേഷിച്ച് എഴുതിയയ്ക്കുക. നിങ്ങളിൽ ഒരാൾ ലൗകികകാര്യങ്ങളുടെ ഭാരം ഏല്ക്കണം. ലൗകികകാര്യങ്ങൾ അന്വേഷിച്ചറിഞ്ഞ് ഒരു കത്തെഴുതാൻ സാണ്ടലിനോടു പറയണം, സാണ്ടലിന്റെ ജോലിക്കാര്യം എങ്ങനെ? ഭഗവദിച്ഛ ഉണ്ടെങ്കിൽ പലതും എന്നെക്കൊണ്ടു ചെയ്യാൻ സാധിക്കും. ഹരമോഹൻ കേദാർ ബാബുവിന്റെ രൂപയുടെ കാര്യം എന്തോ എഴുതിയിരിക്കുന്നു. കത്തു കിട്ടിയാലുടൻ രൂപ അയയ്ക്കാം. എന്നാൽ ആരുടെ പേർക്കാണ് അയയ്ക്കേണ്ടതെന്ന് എനിക്കറിഞ്ഞുകൂടാ. അവിടെ ഒരാൾ ഏജൻറായില്ലെങ്കിൽ ഒരു കാര്യവും നടക്കില്ല. വിമല്,

കാളീകൃഷ്ണന്റെ ജാമാതാവായ ഒരു ദീർഘമായ കത്തയച്ചിരിക്കുന്നു; അതിന്റെ സാരം, അദ്ദേഹത്തിനു ഹിന്ദുമതത്തിൽ ഇപ്പോൾ നല്ല പരിജ്ഞാനം വന്നിരിക്കുന്നുവെന്നാണ്. യശസ്സിൽനിന്ന് അകന്നിരിക്കാൻ സൂക്ഷിക്കണമെന്ന് എനിക്ക് പല സുന്ദരങ്ങളായ ഉപദേശങ്ങളും നല്കീട്ടുണ്ട്. അദ്ദേഹത്തിന്റെ ഗുരുവായ ശശിബാബുവിന്റെ ദാരിദ്ര്യത്തെപ്പറ്റിയും എഴുതീട്ടുണ്ട്. ശിവ ശിവ! യാതൊരുവൻരെ ശ്വശുരൻ ധനവാനോ, അയാൾക്ക് ഒന്നും ചെയ്യാൻ സാധിക്കില്ല; എനിക്ക് ത്രികാലങ്ങളിലും ശ്വശുരൻ ഇല്ലല്ലോ! ശശിബാബു രചിച്ച ഒരു പുസ്തകവും അയച്ചുതന്നിട്ടുണ്ട്. ആ പുസ്തകത്തിൽ സൂക്ഷ്മതത്ത്വങ്ങലെ വൈജ്ഞാനികമായി വ്യാഖ്യാനിച്ചിട്ടുണ്ട്. വിമലിന്റെ ആഗ്രഹം, ആ പുസ്തകം അച്ചടിക്കാൻ ഈ നാട്ടിൽ നിന്ന് സഹായിക്കണമെന്നാണ്. അതിന് ഒരു വഴിയും കാണുന്നില്ല. കാരണം, ഇവർക്ക് ബംഗാളി ഭാഷ അറിയാൻ വയ്യ. മാത്രമല്ല ഹിന്ദുമതത്തെ കൃസ്ത്യാനികൾ സഹായിക്കുന്നതെന്തിന്? വിമലിന്ന് ഇപ്പോൾ സഹജസുലഭമായ ബ്രഹ്മജ്ഞാനം ലഭിച്ചിരിക്കുന്നു; ലോകത്തിൽ ഹിന്ദുക്കൾ ശ്രേഷ്ഠൻ, ഹിന്ദുക്കളിലാകട്ടെ ബ്രാഹ്മണർ ശ്രേഷ്ഠർ. ബ്രാഹ്മണരിൽ ശശിക്കും വിമലിനുമല്ലാതെ മറ്റാർക്കും മതം ലഭിക്കുക. സാദ്ധ്യമല്ല; എന്തെന്നാൽ മറ്റുള്ളവരുടെ മേല്പോട്ടുള്ള ഗതി കീഴ്പ്പോട്ടു ചാഞ്ഞിരിക്കുന്നു. അവർ രണ്ടു പേരും മാത്രം മേല്പോട്ടു പോകയാണ്. ഇപ്രകാരം ഇപ്പോൾ വിമൽ സനാതനധർമ്മത്തിന്റെ യഥാർത്ഥസാരം ഗ്രഹിച്ചിരിക്കയാണ്.

ഇപ്പോൾ ഭാരതത്തിൽ മതമുണ്ടോ? ജ്ഞാനമാർഗ്ഗവും ഭക്തിമാർഗ്ഗവും യോഗമാർഗ്ഗവുമെല്ലാം പറന്നുപോയിരിക്കയാണ്. ഇപ്പോൾ 'എന്നെ തൊടരുത്' എന്ന മതമേ ശേഷിച്ചിട്ടുള്ളു. ലോകമെല്ലാം അശുദ്ധം. ഞാൻമാത്രം ശുദ്ധൻ. സഹജസുലഭമായ ബ്രഹ്മജ്ഞാനംതന്നെ! കൊള്ളാം! ഭഗവൻ! ഇപ്പോൾ ബ്രഹ്മം ഹൃദയത്തിലുമില്ല. ഗോലോകത്തിലുമില്ല; സർവ്വഭൂതങ്ങളിലുമില്ല. ഇപ്പോൾ ചോറ്റുചട്ടിയിലാണു അതു വാണരുളുന്നത്..........! മുമ്പ് മഹാന്മാരുടെ ലക്ഷണം ത്രിഭുവനമുകാര-ശ്രേണിഭിഃ പ്രീണയന്തഃ' എന്നായിരുന്നു; ഇപ്പോൾ ഞാൻ പരിശുദ്ധൻ. ലോകമെല്ലാം അശുദ്ധം, ഞങ്ങളുടെ പാദതലത്തിൽ രൂപ കാണിക്കവെയ്ക്കുക എന്നതായിരിക്കുന്നു.

ഹരമോഹൻ ഇടക്കിടക്കു വലിയ കത്തെഴുതുന്നു. അതിൽ പ്രധാനമായ വർത്തമാനം ഇത്തരത്തിലാണ്; 'ഇന്നാൾ ഇന്ന പല ഹാരക്കടയിൽവെച്ച് ഇന്നാർ അങ്ങയെ നിന്ദിച്ചു പറഞ്ഞു അതു കേട്ടു സഹിക്കാതെ ഞാൻ എതിർത്തു ഇത്യാദി. അയാളോട് എതിർക്കണമെന്ന് ആരു പറഞ്ഞു? ഈശ്വരന്നറിയാം.......ഏതായാലും അയാളുടെ സ്നേഹത്തിനും നിരന്തരപരിശ്രമത്തിനും വന്ദനം. അയാൾ കേദാർ ബാബുവിനു കൊടുക്കാനുള്ള കടം പലിശയോടു കൂടി കഴിയുന്നതും വേഗം വീട്ടണം. നിങ്ങളുടെ കത്തു കിട്ടിയാൽ

തുക അയച്ചുതരാം. ആർക്ക് എങ്ങനെ അയക്കണമെന്നറിയിക്കുക. നിങ്ങളുടെ അടുത്ത് അലസന്മാരാണ് ആഹാരാദികൾക്കു തിങ്ങിക്കൂടുന്നത്. ഇവിടെ എനിക്കു ധനസംബന്ധമായി ഒരു വിഷമവുമില്ല. കേദാർബാബുവിനു രണ്ടു മടങ്ങു കൊടുക്കാം. ക്ഷോഭിക്കാതിരിക്കട്ടെ. ഇതിനകം ആ കടം ഉപേന്ദ്രൻ വീട്ടിക്കാണുമെന്നാണ് ഞാൻ വിചാരിച്ചിരുന്നത്. ഏതായാലും ഉപേന്ദ്രനോട് ഒന്നും പറയേണ്ടതില്ല. മറുപടി കിട്ടിയാൽ ഞാൻ അയച്ചുതരാം. കോലാഹലം നിർത്തി സ്വദേശത്തേയ്ക്കു മടങ്ങാൻ എഴുതിയയച്ച മഹാപുരുഷനോടു പറയുക, നായയെപ്പോലെ മറ്റുള്ളവരുടെ കാലു നക്കുക എന്റെ സ്വഭാവമല്ലെന്ന്. അദ്ദേഹം ഒരു പുരുഷനാണെങ്കിൽ ഒരു മഠം നിർമ്മിച്ച് എന്നെ ക്ഷണിക്കാൻ പറയുക. അല്ലെങ്കിൽ ആരുടെ ഗൃഹത്തിലേയ്ക്കാണ് ഞാൻ മടങ്ങുക! ഈ നാട്ടിൽ എനിക്കു പലഗൃഹങ്ങളുമുണ്ട്. ഭാരത്തിൽ എന്തുണ്ട്? മതത്തെ ആദരിക്കുന്നവരായി ആരുണ്ട്? വിദ്യയെ ആദരിക്കുന്നവരായും വല്ലവരുമുണ്ടോ? ഗൃഹത്തിലേയ്ക്കു മടങ്ങുക! ഗൃഹം എവിടെ?

ഈ പ്രാവശ്യത്തെ ശ്രീരാമകൃഷ്ണജന്മോത്സവം ഇതിനുമുമ്പ് ഒരിക്കലും നടത്തിയിട്ടില്ലാത്തവിധം നടത്തണം. ശ്രീരാമകൃഷ്ണദേവൻരെ ഒരു ജീവിതചരിത്രം ഞാൻ എഴുതിയയ്ക്കാം. അത് തർജ്ജമചെയ്തു അച്ചടിച്ച വില്ക്കുക. വിതരണം ചെയ്താൽ ആരും വായിക്കില്ല; അല്പം വില വെയ്ക്കണം. കോലാഹലം അവസാനപ്പിക്കയോ! കലിയുഗത്തിന്റെ, കഷ്ടങ്ങളുടെ, ആരംഭം മാത്രമേ ആയിട്ടുള്ളു എന്ന് പറയുന്ന മഠയന്മാരെ ഞാൻ ധാരാളം കണ്ടിട്ടുണ്ട്. അവർ സങ്കല്പിക്കുന്നതുപോലെയുള്ള മുക്തിയും ഭക്തിയും എനിക്കു വേണ്ട. ലക്ഷം നരകങ്ങളിൽ പോകാനും ഞാൻ സന്നദ്ധനാണ്. വസന്തവല്ലോകഹിതം  ചരന്തഃ' ഇതത്രേ എന്റെ മതം. അലസരും നിഷ്ഠ്യരരും നിർദ്ദയരും സ്വാത്ഥതല്പരരുമായ ആളുകളുമായി ഒരു ബന്ധവും പുലർത്താൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഭാഗ്യമുള്ളവർ ഈ മഹാകാര്യത്തിൽ സഹായിക്കും.

.......സൂക്ഷിക്കുക, സൂക്ഷിക്കുക! ഇതെല്ലാം കുട്ടിക്കളിയാണോ? സ്വപ്നം കാണുകയാണോ? സൂക്ഷിക്കുക! സുരേശ്ദത്ത് എഴുതിയ രാമകൃഷ്ണചരിതം വായിച്ചു; തരക്കേടില്ല. എങ്കിലും സുരേശ്ദത്ത് ഭ്രാന്തനായിപ്പോയോ?.... എന്തെല്ലാം അശ്ലീലങ്ങളായ വാക്കുകൾ ഉപയോഗിച്ചിരിക്കുന്നു! ശിവശിവ. പുസ്തകം വായിച്ചപ്പോൾ ലജ്ജ തോന്നി. ഇനി അച്ചടിക്കുമ്പോൾ അതെല്ലാം എടുത്തു കളയാൻ പറയുക. ശശിസാണ്ടലിനു നിങ്ങളെക്കൊണ്ടു വല്ല ഉപകാരവും ചെയ്യാൻ കഴിയുമെങ്കിൽ ചെയ്യുക. ആ സാധു ഭക്തൻ വളരെ കഷ്ടപ്പെടുന്നു. ഇവിടെ താമസിക്കുന്ന ഞാൻ ഒരു വഴിയും കാണുന്നില്ല.

ഒന്നു ഗർജ്ജിച്ച് ഉന്മത്തനാകുക! മിസ്റ്ററും ജി.സി. ഘോഷും അതുലും രാമദാദയും നൃത്യഗോപാലനും ശാംകചുന്നിയും ഉന്മത്തരാകട്ടെ! ശാംകചു

ന്നിയെപ്പറ്റി നിങ്ങൾ ഒന്നും എഴുതീട്ടില്ല. അയാൾ എവിടെ പോയിരിക്കുന്നു? മാതൃദേവിയോടു മുൻപത്തെപ്പോലെ ഭക്തിയുണ്ടോ? നൃത്യഗോപാലജ്യേഷ്ഠന്റെ ശരീരത്തിനു നല്ല സ്വാസ്ഥ്യമുണ്ടോ? ബാബുരാമിനും യോഗാനന്ദിനും ഭേദമുണ്ടോ? എല്ലാവരെപ്പറ്റിയും വിശദമായി അറിയുവാൻ ഞാനാഗ്രഹിക്കുന്നു. ശരത്തിനോടോ സാണ്ടലിനോടോ എല്ലാം വിവരിച്ചു ഒരു കത്തയയ്ക്കാൻ പറയുക. കാളീകൃഷ്ണൻ, ഭവനാഥ്, ദാശു, സാതു, ഹരിചാറ്റർജി ഇവരെയെല്ലാം നിങ്ങൾ സ്നേഹിക്കുന്നുവോ എന്നും മറ്റു എഴുതുക...... നിങ്ങൾ ഒരു പുരുഷകേസരിയാവുക. ഗംഗാധർ ഖേത്രി വിട്ടു പോയിട്ടില്ലല്ലോ?.....

ഇനി പത്രങ്ങൾ അയയ്ക്കേണ്ടതില്ല. അതെല്ലാം ധാരാളം വന്നു കഴിഞ്ഞു. നിങ്ങൾക്കാർക്കും സംഘടനശക്തിയില്ലെന്നു തോന്നുന്നു; വളരെ ശോചനീയംതന്നെ. എല്ലാവരോടും എന്റെ സ്നേഹം അറിയിക്കുക. എല്ലാവരുടേയും സഹായം എനിക്കു വേണം. ആരോടും തർക്കിക്കേണ്ട, കലഹിക്കേണ്ട. ധനമോ പേരോ പുകഴോ പാണ്ഡിത്യമോ അല്ല, സ്വഭാവശുദ്ധിയാണ് സുശക്തങ്ങളായ വിഘ്നഭിത്തികളെ ഭേദിക്കുന്നത് എന്നോർമ്മിക്കുക. മറ്റുള്ളവരുടെ അഭിപ്രായങ്ങളെ അവഗണിക്കരുത്. അങ്ങനെ ചെയ്താൽ അവർ വളരെ കോപിക്കും. ഓരോ സ്ഥലത്തും ഓരോ കേന്ദ്രം സ്ഥാപിക്കുക, നിങ്ങൾ എവിടെ പോകുന്നുവോ അവിടെയെല്ലാം കേന്ദ്രങ്ങൾ സ്ഥാപിക്കണം, ഇങ്ങനെ ചെയ്യുന്നതു പ്രയോജനകരമായിരിക്കും. എവിടെയാണോ കുറേ ആളുകളെങ്കിലും അവിടുത്തെ മാനിക്കുന്നത് അവിടെ ഒരു കേന്ദ്രം സ്ഥാപിക്കണം. എല്ലാ കേന്ദ്രങ്ങളുമായി കത്തുകളയച്ച വിവരങ്ങൾ അറിയുകയും അറിയിക്കുകയും ചെയ്തു കൊണ്ടിരിക്കണം.

വിവേകാനന്ദൻ

## 102*

ഓം നമോ ഭഗവതേ രാമകൃഷ്ണായ — 1894 (ജൂലായ്ക്കു മുമ്പ്)

ഭക്തന്മാരേ, ഇതിനുമുമ്പ് നിങ്ങൾക്ക് ഒരു കത്തയച്ചിട്ടുണ്ട്; സമയച്ചുരുക്കത്തിൽ അത് അപൂർണ്ണമായിരുന്നു. രാഖാലും ഹരിയും ലക്നോവിൽനിന്ന് ഒരു കത്തയച്ചു. ഹിന്ദുവർത്തമാനപത്രങ്ങൾ എന്നെ വാഴ്ത്തിയിരിക്കുന്നതായി അവർ എഴുതിയിരിക്കുന്നു. ഇരുപതിനായിരും പേർ ഖിച്ചുറി പ്രസാദം കഴിച്ചുവെന്നറിഞ്ഞ് അവർ വളരെ സന്തോഷിക്കുന്നു. ഈ നാട്ടിൽ എനിക്ക് കൂടുതൽ ജോലി ചെയ്യാമായിരുന്നു; എന്നാൽ ബ്രഹ്മസമാജക്കാരും മിഷണറിമാരും എന്നെ എതിർത്തുകൊണ്ടിരിക്കുന്നു; ഹിന്ദുക്കളോ എന്നെത്താങ്ങി യാതൊന്നും പറയുന്നുമില്ല. കല്ക്കത്തയിലേയോ മദ്രാസി

ലേയോ ഹിന്ദുക്കൾ യോഗം കൂടി ഞാൻ അവരുടെ പ്രതിനിധിയാണെന്നു പ്രസ്താവിക്കുകയും അമേരിക്കക്കാർ എന്നെ സ്നേഹാദരപൂർവ്വം സ്വീകരിച്ചതിനെ അഭിനന്ദിക്കുകയും ചെയ്യുന്ന പ്രമേയം പാസ്സാക്കി അയച്ചാൽ പല കാര്യങ്ങളും മുന്നോട്ടു പോകും. പക്ഷേ ഏകദേശം ഒരു വർഷം കഴിഞ്ഞിട്ടു അതിനെപ്പറ്റി ഒന്നും നടന്നിട്ടില്ല. ബംഗാളികളെസ്സംബന്ധിച്ചു ഞാൻ ഒന്നും പ്രതീക്ഷിച്ചിരുന്നില്ല. പക്ഷേ മദ്രാസ് വാസികൾക്കും സാധിച്ചിട്ടില്ല യാതൊന്നും ചെയ്യാൻ......

നമ്മുടെ ജനതയിൽനിന്ന് ഒന്നും ആശിക്കാനില്ല. ഒരു സ്വതന്ത്രചിന്തയും ആരുടെ തലയിലും വരുന്നില്ല. ശ്രീരാമകൃഷ്ണദേവൻ ഇങ്ങനെയായിരുന്നു അങ്ങനെയായിരുന്നു എന്നുള്ള പഴങ്കഥയും ആവർത്തിച്ചുകൊണ്ടിരിക്കുന്നു പല അദ്ഭുതകഥകളും! അവയ്ക്കു കയ്യും കണക്കുമില്ലതന്നെ. ശിവ, ശിവ! നിങ്ങൾ അസാധാരണന്മാരാണെന്നു വല്ലതും ചെയ്തു കാണിക്കുക.....ഭ്രാന്ത്! ഇന്നു മണി നാളെ മുരളി, മറ്റന്നാൾ ചാമരം; ഇന്നു കട്ടിൽ നാളെ അതിന്റെ കാലിൽ വെള്ളി കെട്ടുക വന്നുകൂടുന്ന ആളുകളെ ഖിച്ചുറി പ്രസാദം കഴിപ്പിക്കുകയും അവരുടെ അടുക്കൽ പല ആശ്ചര്യകഥകൾ പറഞ്ഞു കേൾപ്പിക്കുകയും. ചക്രഗദാപദ്മശങ്ഖം. ശംഖപദ്മഗദാചക്രം ഇത്യാദി. ഇതിനെയാണ് ഇംഗ്ലീഷിൽ imbecility (മാനസിക ദൗർബല്യം) എന്നു പറയുന്നത്; ആരുടെ തലയിൽ ഇത്തരം വിഡ്ഢിത്തമല്ലാതെ മറ്റൊന്നും കടക്കില്ലയോ, അയാൾ ദുർബ്ബലമനസ്സത്രേ – മണി വലതുകയ്യിൽ പിടിക്കണോ, ചന്ദനപ്പൊട്ടു നെറ്റിയിൽ എവിടെയാണ് ചാർത്തേണ്ടത്; ദീപം രണ്ടു പ്രാവശ്യം ഉഴിയണോ, നാലു പ്രാവശ്യം വേണോ എന്നും മറ്റുമുള്ള കാര്യങ്ങളെപ്പറ്റി രാവും പകലും തല പുണ്ണാക്കുന്നവർ ഭാഗ്യഹീനർതന്നെ അതുകൊണ്ടാണ് നമ്മൾ ഐശ്വര്യവിഹീനരായി അന്യരുടെ ചെരിപ്പിൻ ചവിട്ടേറ്റു കിടക്കുന്നത്; ഇവരോ, ത്രിഭൂവനവിജയികളായും തീർന്നിരിക്കുന്നു. ആലസ്യവും വൈരാഗ്യവും തമ്മിൽ ആകാശവും പാതാളവും തമ്മിലുള്ള വ്യത്യാസമുണ്ട്.

മംഗളം വേണമെങ്കിൽ, മണികളും മറ്റും ഗംഗാജലത്തിൽ സമർപ്പിച്ചു സാക്ഷാൽ നാരായണഭഗവാന്റെ – മനുഷ്യദേഹദാരികളായ സകലമനുഷ്യരുടേയും – വിരാട്ടും സ്വരാട്ടും – പൂജ നടത്തുക വിരാഡ് – രൂപം ഈ ലോകമത്രേ; അതിന്റെ പൂജയെന്നാൽ അതിന്റെ സേവനം, ഇതത്രേ കർമ്മം! മണിയുടെ മിതേ ചാമരം കേറ്റുകയല്ല. നൈവേദ്യം വിഗ്രഹത്തിന്റെ മുൻപിൽ വെച്ചുകൊണ്ട് പത്തു മിനിട്ടു കാത്തിരിക്കണോ എന്നാലോചിക്കുന്നതുമല്ല. അത്തരം ആലോചന കാര്യമല്ല, ഭ്രാന്തുതന്നെ. കോടി രൂപ ചെലവാക്കി കാശി വൃന്ദാവനം മുതലായ സ്ഥലങ്ങളിലെ അമ്പലങ്ങളിലെ വാതിൽ തുറക്കുകയും അടയ്ക്കുകയും ചെയ്യുന്നു. ഈ ദേവൻ വസ്ത്രം മാറുന്നു; മറ്റൊരു ദേവൻ ഊണുകഴിക്കുന്നു; വേറൊരു ദേവൻ അവരുടെ വംശത്തെ മുടിയ്ക്കു

ന്നു. അതേ സമയത്ത് ജീവദ്ദേവൻ അന്നവും വിദ്യയും കിട്ടാതെ കഷ്ടപ്പെടുന്നു. ബോംബെയിലെ ബനിയാന്മാർ മൂട്ടകൾക്ക് ആശുപത്രി പണിയിക്കുന്നു. അതേ സമയത്ത് അനേകം മനുഷ്യർ കഷ്ടപ്പെട്ട വലയുന്നു; നമ്മുടെ നാട് ഒരു വലിയ രോകം മനുഷ്യർ കഷ്ടപ്പെട്ടു വലയുന്നു; നമ്മുടെ നാട് ഒരു വലിയ രോഗശാല. ഭ്രന്തന്മാരുടെ ജയിൽ ആകുന്നു. നാടല്ല...... നിങ്ങളിൽ അല്പം ബുദ്ധിശക്തിയുള്ളവരുടെ ചരണങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു ഞാൻ പ്രാർത്ഥിക്കുന്നു: അവർ അഗ്നിയെപ്പോലെ വ്യാപിക്കട്ടെ; ഈ പുതിയ വിരാഡുപാസന പ്രചരിപ്പിക്കട്ടെ; അതു നമ്മുടെ നാട്ടിൽ ഒരിക്കലും നടപ്പായിട്ടില്ല. പരസ്പരം കലഹിക്കരുത്; എല്ലാവരോടുകൂടിയും ഒത്തുചേരണം. രസകരമായി വെടിപറയുന്നതിൽ എല്ലാവരും സമർത്ഥർതന്നെ. പ്രായോഗികമായി ഒന്നും പ്രവർത്തിക്കുന്നില്ല. പരമഹംസദേവൻ നരേന്ദ്രനെപ്പറ്റി കേശബ് സേനിനെക്കാൾ എത്രമാത്രം വലിയവനാണെന്നു പറഞ്ഞു എന്നതിനെപ്പറ്റി കുത്തിയിരുന്നു കഥ പറയുക..... നിങ്ങൾക്കു നല്ല കാര്യം ഒന്നും ചെയ്യാൻ വയ്യെങ്കിൽ മറ്റുള്ളവരെ നിന്ദിച്ച് ശത്രുക്കളെ പെരുപ്പിക്കുന്നതെന്തിന്?

........ബുദ്ധിമാന്മാരായ ഒന്നുരണ്ടു പേരൊഴിച്ചു മറ്റുള്ളവരെല്ലാം, 'കൊണ്ടുവാ, ഞങ്ങളെല്ലാം ഇരുന്നു കാലം കഴിക്കാം, നിങ്ങളുടെ അച്ഛൻരെ പുണ്യത്താൽ ഞങ്ങൾക്ക് അനങ്ങാൻ വയ്യ' എന്നു പറയുന്ന കൂട്ടരാണ്...... ഞാൻ നാട്ടിലേയ്ക്കു വേഗം മടങ്ങുമോ എന്നറിയാൻ പാടില്ല; എനിക്കു മടങ്ങാൻ ആഗ്രഹമില്ല; മനസ്സിലായോ?.....കെട്ടുകഥയും പറഞ്ഞിരിക്കുന്നവരുടെ കൂട്ടത്തിൽ കൂടാൻ വളരെ നാളായിട്ട് ആഗ്രഹം ഇല്ലതന്നെ. രാഖാലിനോടും ഹരിയോടും ഒരു സംഘടന സ്ഥാപിക്കാൻ എത്ര അപേക്ഷിച്ചു; അവർക്കു പ്രബലമായ വൈരാഗ്യമാണ്. ...........ആശയങ്ങൾ ഗ്രാമങ്ങൾതോറും പ്രചരിപ്പിക്കുക. ഓരോ ഗൃഹത്തിലും ചെല്ലുക; എന്നാലേ യഥാർത്ഥ ജോലി ആകയുള്ളു. അതല്ലാതെ മലർന്നു കിടന്ന് ഇടയ്ക്കിടയ്ക്ക് മണി അടിച്ചുകൊണ്ടിരിക്കുന്നത് ഒരുതരം രോഗമാണ്....... സ്വതന്ത്രരാകുക; സ്വതന്ത്രബുദ്ധി ഉപയോഗിക്കാൻ പഠിക്കുക...... ഇന്ന തന്ത്രത്തിൽ ഇന്ന പടലത്തിൽ മണിയുടെ നാക്കിന് ഇത്ര നീളം വേണമെന്നു പറഞ്ഞിട്ടുണ്ടെങ്കിൽ, അതുകൊണ്ട് എനിയ്ക്കെന്ത്? ഭഗവാന്റെ ഇച്ഛയാൽ കോടി തന്ത്രങ്ങളും, വേദപുരാണങ്ങളും നിങ്ങളുടെ നാവിൽനിന്നു പുറപ്പെടും.............പ്രവർത്തിച്ചു കാണിച്ചാൽ ഒരാണ്ടിനകം മൂന്നുനാലു ലക്ഷം ശിഷ്യന്മാരെ ഭാരതത്തിൽ പല സ്ഥലങ്ങളിലും സമ്പാദിച്ചാൽ നിങ്ങളെപ്പറ്റി എനിക്കു വിശ്വാസമുണ്ടാകും. ഇല്ലെങ്കിലില്ല.....

ബോംബെയിൽനിന്ന് ഒരു പയ്യൻ തല മുണ്ഡനം ചെയ്ത് താരക ജ്യേഷ്ഠന്റെ കൂടെ രാമേശ്വരത്തേയ്ക്കു പോയിരുന്നുവല്ലോ. അയാൾ രാമകൃഷ്ണദേവന്റെ ശിഷ്യനാണെന്ന് സ്വയം പറഞ്ഞുനടക്കുന്നു. അവിടുത്തെ

കണ്ടിട്ടില്ല. അവിടുത്തെ നാവിൽ നിന്ന് ഒരു വാക്കും കേട്ടിട്ടില്ല; ബാലിശം തന്നെ! ഗുരുപരമ്പര കൂടാതെ ഒരു കാര്യവും നടക്കില്ല; ഇതു കുട്ടിക്കളിയോ? ഉടനടി ശിഷ്യനായിക്കഴിഞ്ഞു! അയാൾ മുറപ്രകാരം നടക്കുന്നില്ലെങ്കിൽ അയാളെ അകറ്റുക. ഗുരുപരമ്പര, അതായത് ആ ശക്തി, ഗുരുവിൽനിന്നു ശിഷ്യന്മാരിൽ വന്നുചേരുന്നു; ആ ശിഷ്യന്മാരിൽനിന്ന് അവരുടെ ശിഷ്യന്മാരിലേയ്ക്കു സംക്രമിക്കുന്നു ഇങ്ങനെയല്ലാതെ മറ്റു മാർഗ്ഗമില്ല. ഉടനടി താൻ രാമകൃഷ്ണദേവന്റെ ശിഷ്യനെന്നു പറയുന്നത് എത്ര ബാലിശം! ഒരാൾ എന്റെ സതീർത്ഥ്യനാണെന്നു പറയുന്നതായി ജഗ്മോഹൻ പറഞ്ഞിരുന്നു; ഈ പയ്യൻതന്നെയാവാമെന്ന് ഇപ്പോൾ തോന്നുന്നു. സതീർത്ഥ്യൻ? ശിഷ്യനാണെന്നു പറയുന്നതിൽ ലജ്ജിക്കുന്നു. നേരേ ഗുരുവായിത്തീരണം! മുറപ്രകാരം പ്രവർത്തിക്കുന്നില്ലെങ്കിൽ പിരിച്ചയയ്ക്കുക.

തുളസിയുടേയും സുബോധിന്റേയും മനസ്സിലുള്ള അശാന്തിക്കു കാരണം ചെയ്യാനൊരു ജോലിയുമില്ലാത്തതുതന്നെ..... നിരഞ്ജനിൻരെ അശാന്തിക്കുള്ള കാരണവും ജോലിയില്ലായ്കയത്രേ ഗ്രാമം തോറും പോകുക, ലോകഹിതം, ലോകമംഗളം സാധിക്കുക, സ്വയം നരകത്തിലേയ്ക്കു പോകാൻ സന്നദ്ധരായും പരഹിതം ചെയ്യുക. എൻരെ സ്വന്തം മുക്തി എന്നൊന്നില്ല തുളസി, നിങ്ങൾ നിങ്ങളെപ്പറ്റി ചിന്തിക്കുമ്പോഴാണ് മനസ്സിൽ അശാന്തിയുളവാകുന്നത്. നിങ്ങൾക്കു ശാന്തിയെന്തിന്? എല്ലാം ത്യജിച്ചുകഴിഞ്ഞു ഇനി ശാന്തിക്കുള്ള ആഗ്രഹം, മുക്തിക്കുള്ള ആഗ്രഹം, ത്യജിക്കുക. ഒരു ചിന്തയും വേണ്ട; നരകം, സ്വർഗ്ഗം, ഭക്തി, മുക്തി, ഒന്നും വകവെയ്ക്കേണ്ട; ഓരോ വീട്ടിലും ഭഗവാന്റെ നാമം പ്രചരിപ്പിക്കുക; അന്യരുടെ നന്മയിലാണ് സ്വന്തം നന്മ: അന്യരുടെ മുക്തിയും ഭക്തിയുമാണ് സ്വന്തം മുക്തിയും ഭക്തിയും; അതുകൊണ്ട് അതിനു പ്രവർത്തിക്കുക, അതിൽ ഉന്മത്തനാകുക. ഭഗവാൻ നിങ്ങളെ സ്നേഹിച്ചതുപോലെ, ഞാൻ നിങ്ങളെ സ്നേഹിക്കുന്നതുപോലെ, നിങ്ങൾ ലോകത്തെ സ്നേഹിക്കുക.

എല്ലാവരേയും ഒന്നിച്ചുചേർക്കുക. ഗുണനിധി എവിടെ? അയാളെ നിങ്ങളുടെ അടുക്കൽ വരുത്തുക. അയാൾക്ക് എന്റെ അനന്തമായ സ്നേഹം. ഗുപ്തൻ എവിടെ? അയാൾക്കു വരണമെങ്കിൽ വരട്ടെ. എന്റെ പേർ പറഞ്ഞ് അയാളെ വിളിച്ചുവരുത്തുക. ഇനി പറയാൻ പോകുന്ന കാര്യങ്ങൾ ഓർമ്മിച്ചുകൊള്ളുക.

1. നമ്മൾ സന്ന്യാസിമാർ, ഭക്തിയും ഭൂക്തിയും മുക്തിയും എല്ലാം ത്യജിച്ചിരിക്കുന്നു.

2. ലോകമംഗളം ചെയ്യുക, ഇതാണ് നമ്മുടെ വ്രതം; അതുകൊണ്ട് മുക്തിയോ നരകമോ എന്തുവേണമെങ്കിൽ വരട്ടെ.

3. ശ്രീരാമകൃഷ്ണപരമഹംസൻ ലോകമംഗളത്തിലായിട്ടാണ് അവതരിപ്പിച്ചത്; അവിടുത്തെ മനുഷ്യനെന്നോ, ഈശ്വരനെന്നോ അവതാരമെന്നോ ഓരോരുത്തന്റെ ഇഷ്ടംപോലെ കരുതി സ്വീകരിച്ചുകൊള്ളുക.

4. അവിടുത്തെ നമസ്കരിക്കുന്നവർ ആ നിമിഷം തന്നെ സ്വർണ്ണമായിത്തീരും. ഈ സന്ദേശത്തോടുകൂടി ഓരോ ഗൃഹത്തിലും ചെല്ലുക, നിങ്ങളുടെ അശാന്തി നീങ്ങും. ഭയപ്പെടരുത്. ഭയത്തിനെന്തവകാശം? നിങ്ങൾ യാതൊന്നും ആശിക്കുന്നില്ലല്ലോ. ഇത്രയും നാൾ അവിടുത്തെ പേരും നിങ്ങളുടെ സ്വാഭാവശുദ്ധിയും നാലുപാടും പ്രചരിപ്പിച്ചുകൊണ്ടിരിക്കയാണല്ലോ; വളരെ നന്ന്, ഇപ്പോൾ സംഘടിതരായി പ്രവർത്തിക്കുക, ഭഗവാൻ നിങ്ങളുടെ കൂടെയുണ്ട്, ഭയപ്പെടേണ്ട.

ഞാൻ ജീവിച്ചിരുന്നാലും മരിച്ചുപോയാലും, സ്വദേശത്തേയ്ക്കു മടങ്ങിയാലും ഇല്ലെങ്കിലും, സ്നേഹം, അനന്തമായ സ്നേഹം, വ്യാപിപ്പിക്കുക. ഗുപ്തനേയും ഈ കാര്യത്തിൽ ഏർപ്പെടുത്തുക. പക്ഷേ അന്യനെ എതിർക്കാൻ വാളും മറ്റുമാവശ്യമാണെന്ന് ഓർമ്മിക്കുക. 'സന്നിമിത്തേ വരം ത്യാഗോ വിനാശേ നിയതേ സതി'– 'വിനാശം നിശ്ചിതമായിരിക്കെ നല്ല കാര്യത്തിനായി ദേഹത്യാഗം ചെയ്യുകയത്രേ ശ്രേയസ്കരം."

മുൻകത്ത് ഓർമ്മിക്കുക; സ്ത്രീകളും പുരുഷന്മാരും വേണം; ആത്മാവിൽ സ്ത്രീപുരുഷഭേദമില്ല. അവിടുത്തെ അവതാരമെന്നു പറഞ്ഞാൽ മാത്രം മതിയാവില്ല; ശക്തിയെ വികസിപ്പിക്കണം. ആയിരമായിരം പുരുഷന്മാരും വേണം. സ്ത്രീകളും വേണം; അഗ്നിയെപ്പോലെ ഹിമാചലംമുതൽ കന്യാകുമാരിവരെ, ഉത്തരധ്രുവം മുതൽ ദക്ഷിണധ്രുവംവരെ, ലോകമെല്ലാം വ്യാപിക്കണം. ഇതു കുട്ടിക്കളിയല്ല. അങ്ങനെ കളിക്കാൻ ഇപ്പോൾ സമയമില്ല. കളക്കാൻ ആഗ്രഹിക്കുന്നവർ പിരിഞ്ഞുപോയ്ക്കൊള്ളട്ടെ; ഇപ്പോൾത്തന്നെ; അല്ലെങ്കിൽ അവർക്ക് വലിയ വിപത്തായിരിക്കും; വ്യാപിപ്പിക്കുക! അഗ്നിയെപ്പോലെ എവിടേയും വ്യാപിക്കുക. എന്നെ പ്രതീക്ഷിച്ചിരിക്കേണ്ട, ഞാൻ ജീവിച്ചിരുന്നാലും മരിച്ചുപോയാലും നിങ്ങൾ വ്യാപിച്ചുകൊണ്ടിരിക്കുക.

നരേന്ദ്രൻ

## 103*

(മിസിസ് ജോർജ് ഡബ്ല്യു. ഹേലിന്)

ഡാ. ഇ. ഗുൺസി, ഫിഷ്കില്
ലാൻസിങ് എൻ.വൈ.
ജൂലായ് 1894

പ്രിയപ്പെട്ട മദർ,

ഞാൻ ഇന്നലെ ഈ സ്ഥലത്തെത്തി, കുറച്ചുനാൾ ഇവിടെ തങ്ങുകയും ചെയ്യും. ന്യൂയോർക്കിൽവെച്ച് നിങ്ങളുടെ കത്തു കിട്ടി. എന്നാൽ 'ഇന്റീരിയർ' ഒന്നും കിട്ടിയില്ല. അതിൽ ഞാൻ സന്തോഷിക്കുന്നു. എന്തെന്നാൽ ഇനിയും ഞാൻ പൂർണ്ണനായിട്ടില്ല. പ്രസ്ബിറേറ്റിയൻ പുരോഹതിന്മാർക്ക്, അതിലും വിശേഷിച്ച് 'ഇന്റീരിയറിന്' എന്നോടുള്ള നിഃസ്വാർത്ഥപ്രേമത്തെക്കുറിച്ച് അറിയാവുന്ന എന്റെ ഉള്ളിൽ ഈ 'ഉദാരമനസ്കരായ കൃസ്തീയമാന്യ'ന്മാരുടെ നേർക്ക് ഉയർന്നേയ്ക്കാവുന്ന ദുർവികാരങ്ങളിൽനിന്നു വിട്ടുമാറി നിൽക്കാൻ ഞാൻ ആഗ്രഹിക്കുന്നു. ഞങ്ങളുടെ മതം പഠിപ്പിക്കുന്നത് കോപം പാപമാണെന്നത്രേ, അതു ധാർമ്മികമായാൽപ്പോലും. ഓരോരുത്തനും തനതു മതം തന്നെ അനുസരിക്കണം "മതപരമായ കോപ"വും "സാധാരണ കോപ"വും, "മതപരമായ കൊല"യും "സാധാരണകൊല' ലയും "മതപരവാദവും മതപരമല്ലാത്തതും" മറ്റും തമ്മിലുള്ള വ്യത്യാസം എനിക്കെത്ര കിണഞ്ഞിട്ടും തിരിച്ചറിയാൻ കഴിഞ്ഞില്ല. ആ സൂക്ഷ്മമായ സദാചാരവിവേകം ഞങ്ങളുടെ ജനതയുടെ ആചാരശാസ്ത്രത്തിൽ കടക്കാതെയുമിരിക്കട്ടെ തമാശ പോകട്ടെ, മദർ ചർച്ച്, ഇവരിലുള്ള ഒറ്റ പ്രേരകശക്തിയായ കുടിലതയും കാപട്യവും, സ്വാർത്ഥത്തിനും പേരിനുമുള്ള പ്രേമവും ഞാൻ ഉടനീളം നിറഞ്ഞുകാണുന്നു. അതുകൊണ്ട് ഈ മനുഷ്യർ കളിക്കുന്ന ചാടിക്കളികളെ ഞാൻ അശേഷം ഗൗനിക്കുന്നില്ല.

ഫോട്ടോകളുടെ കാര്യം – ആദ്യത്തെ തവണ ബേബിമാർക്കു കുറച്ചു പ്രതി കിട്ടി; രണ്ടാമത്തെ തവണ നിങ്ങൾ കുറച്ചു കൊണ്ടുവന്നു; അവർ ആകെ 50 പ്രതിയാണ് തരേണ്ടതെന്നു നിങ്ങൾക്കറിയാമല്ലോ. ഇസബല്സോദരിക്ക് എന്നെക്കാൾ നന്നായറിയാം.

നിങ്ങൽക്കും ഫാദർ പോപ്പിനും എന്റെ അത്യന്തം ഹാർദ്ദമായ പ്രേമാദരങ്ങളോടെ വിരമിക്കുന്നു.

സ്വന്തം വിവേകാനന്ദൻ

പുനശ്ച നിങ്ങൾ ചൂടെങ്ങനെ ആസ്വാദിക്കുന്നു? ഞാൻ ചൂടുവളരെ നന്നായി താങ്ങുന്നുണ്ട്. എനിക്കു കടലോരത്തെ സ്വാംപ് സ്കോട്ടിലേയ്ക്ക് ഒരു ക്ഷണം കിട്ടി. കഴിഞ്ഞ മഞ്ഞുകാലത്ത് ന്യൂയോർക്കിൽവെച്ചു പരിചയപ്പെട്ട മഹാധനികയായ ഒരു മാന്യയിൽ നിന്ന്; പക്ഷേ നന്ദിപൂർവ്വം നിരാകരിച്ചു. ഇവിടെയുള്ള ആരിൽ നിന്നും വിശേഷിച്ച ധനികരിൽനിന്ന്, ആതിഥ്യം സ്വീകരിക്കുന്നതിൽ എനിക്കിപ്പോൾ ബഹുകരുതലാണ്. മഹാധനികരായ വേറെ കറുച്ചുപേരിൽനിന്നും ക്ഷണം എനിക്കിവിടെ കിട്ടി, ഞാൻ വിസമ്മതിച്ചു; ഇപ്പോഴേയ്ക്ക് ഈ ഇടപാടിന്റെ ഉള്ളുകള്ളി മുഴുവൻ ഞാൻ കണ്ടിരി

ക്കുന്നു. മദർ ചർച്ച്, നിങ്ങളുടെ ആർജ്ജവത്തിനു അഹോ! ഈ ലോകത്തിൽ അതെത്ര വിരളം – നിങ്ങളെയും നിങ്ങൾക്കുള്ളോരെയും ഭഗവാൻ അനുഗ്ര ഹിക്കട്ടെ.

സ്സ്നേഹം, നിങ്ങളുടെ വി.

## 104*

(ഹേല്സോദരിമാർക്ക്)1

ന്യൂയോർക്ക്
9 ജൂലായ് (സെപ്തംബർ?) 1894

എന്റെ സോദരിമാരേ,

ജഗദംബ ജയിക്കട്ടെ! എന്റെ നേട്ടം പ്രതീക്ഷയിൽ കവിഞ്ഞിരിക്കുന്നു. പ്രവാചകൻ പൂജിക്കപ്പെട്ടിരിക്കുന്നു. അതും ഒരു വൈരാഗ്യബുദ്ധിയോടെ, ഞാൻ ഭഗവത്കൃപയ്ക്കു മുമ്പിൽ ഒരു കുഞ്ഞിനെപ്പോലെ കരയുകയാണ് – സോദരിമാരേ, അവിടുന്നു തന്റെ ദാസന്മാരെ ഒരിക്കലും വെടിയുന്നില്ല ഞാൻ അയയ്ക്കുന്ന കത്തു സർവ്വവും വിശദീകരിക്കും. അച്ചടിച്ച സംഗതി കൾ അമേരിക്കൻ ജനങ്ങളുടെ അടുത്തേയ്ക്കു വരികയുമാണ്. അതിലെ പേരുകൾ ഞങ്ങളുടെ നാട്ടിലെ വിശുദ്ധമതികളുടേതാണ്. പ്രസിഡണ്ട് കല്ക്ക ത്തയിലെ മാന്യരിൽ പ്രമുഖനാണ്; മറ്റേയാൾ, മഹേശ് ചന്ദ്രന്യായരത്നം സംസ്കൃതകോളേജിന്റെ പ്രിൻസിപ്പാളാണ്, അഖില ഭാരതത്തിലെ ബ്രാഹ്മ ണമുഖ്യൻ, സർക്കാരിനാൽ അങ്ങനെ അംഗീകരിക്കപ്പെട്ട ആളുമാണ്. കത്തിൽ നിന്നൊക്കെ അറിയാം ഓ സോദരിമാരേ! ഞാനെന്തൊരു വഞ്ചക നാണ്, ഇത്തരം കനിവിന്റെ മുമ്പിൽ ശ്രദ്ധ ഇളകിപ്പോകുന്നല്ലോ–ഓരോ നിമി ഷവും ഞാനവിടുത്തെ കരങ്ങളിലാണെന്ന് കണ്ടുകൊണ്ടിരിക്കെ. എന്നിട്ടും ചിലപ്പോൾ മനസ്സു നിരാശമായിപ്പോകുന്നു. സോദരിമാരേ, ഈശ്വരനുണ്ട്, ഒരിക്കലും ഒരിക്കലും ഒരിക്കലും കൈവെടിയാത്ത ഒരു ഈശ്വരനുണ്ട്. അച്ഛ നായും, അമ്മയായും തന്റെ പൈതങ്ങളെ കൈവെടിയാത്ത ഒരു ഈശ്വരൻ ഉണ്ട്. അലൗകികസിദ്ധാന്തങ്ങളെ മാറ്റി വെച്ചു ശിശുക്കളായിത്തീർന്ന് ഭഗ വാനിൽ അഭയം തേടുക. എനിക്കധികം എഴുതാൻ വയ്യ – ഞാൻ ഒരു പെണ്ണി നെപ്പോലെ കരയുകയാണ്. എന്റെ ആത്മേശ്വരനായ ഭഗവൻ, അവിടുന്നു സർവ്വമംഗളദായകൻ!

സസ്നേഹം നിങ്ങളുടെ വിവേകാനന്ദൻ

## 105

യു.എസ്.എ.
11 ജൂലായ് 1894

പ്രിയ അളസിംഗ

എനിക്കു 541 ഡീയർ ബോൺ അവ്, ചിക്കാഗോ; എന്ന വിലാസത്തിലല്ലാതെ എങ്ങോട്ടും നിങ്ങളെഴുതരുത്. നിങ്ങളുടെ ഒടുവിലത്തെ കത്ത് എന്റെ അടുത്തെത്താൻ ഈ നാടുമുഴുവൻ ചുറ്റിയടിച്ചു. അതും ഞാനത്ര സുപ്രസിദ്ധനായതുകൊണ്ടുമാത്രം. പ്രമേയങ്ങളിൽ ചിലതു ഡാ. ബാറോസിന്നയച്ചുകൊടുക്കണം. എന്നോടുള്ള കനിവിന് അദ്ദേഹത്തിനു നന്ദി പറഞ്ഞു. ചില അമേരിക്കൻ വൃത്താന്തപ്പത്രങ്ങളിൽ അതു പ്രസിദ്ധപ്പെടുത്താൻ അദ്ദേഹത്തോടപേക്ഷിച്ചുകൊണ്ടുമുള്ള ഒരു കത്തോടുകൂടി ഞാനാരെയും പ്രതിനിധാനം ചെയ്യുന്നില്ലെന്ന മിഷണറിമാരുടെ എന്റെ കുട്ടി, ലോകവ്യവഹാരകശലനാകു. നാം ഇനിയും വലിയ കാര്യങ്ങൾ ചെയ്യും. കഴിഞ്ഞ കൊല്ലം ഞാൻ വിത്തു വിതച്ചു. ഇക്കൊല്ലം ഞാൻ വിളവെടുക്കും. അതിനിടെ ആവുന്നത്ര ആവേശം ഭാരതത്തിൽ നിലനിർത്തുക കിഡി അയാളുടെ സ്വന്തം വഴിക്കു പൊയ്ക്കൊള്ളട്ടെ. കാലം കൊണ്ട് അയാൾ ഒക്കെ ശരിയായി വരും. അയാളുടെ ഉത്തരവാദിത്വം ഞാനേറ്റിരിക്കുന്നു. അയാൾക്കു തനതഭിപ്രായത്തിനു പൂർണ്ണവകാശമുണ്ട്. പത്രത്തിനുവേണ്ടി അയാളെക്കൊണ്ടെഴുതിക്കുക; അതയാളെ അനുകൂലഭാവത്തിൽ നിർത്തും! അയാൾക്കെന്റെ ആശിസ്സുകൾ.

പത്രം തുടങ്ങുക, ഞാൻ കൂടെകൂടെ ലേഖനങ്ങളയച്ചുതരാം. ഒരു പത്രവും കത്തും ബോസ്റ്റണിൽ ഹാവാഡ് സർവ്വകലാശാലയിലെ പ്രൊഫസർ ജെ. എച്. റൈറ്റിനു അയച്ചുകൊടുക്കണം – എന്റെ മിത്രമായി ആദ്യം തന്നെ നിലകൊണ്ടതിനു നന്ദി പറഞ്ഞുകൊണ്ടും, അതു പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്താൻ അപേക്ഷിച്ചുകൊണ്ടും; അതോടെ മിഷണറിമാരുടെ കളവും പുറത്താകും.

ഡിട്രോയ്റ്റ് പ്രസംഗത്തിൽ എനിക്ക് 900 ഡോളർ കിട്ടി. അതായതു 2700 ക. മറ്റു പ്രസംഗങ്ങളിലൊന്നിൽ ഞാൻ ഒരു മണിക്കൂറിൽ 2500 ഡോളർ സമ്പാദിച്ചു. അതായത് 7500 ക; പക്ഷേ 200 ഡോളറേ കിട്ടിയുള്ളു; കള്ളന്മാരായ ഒരു പ്രസ്സംഗക്കമ്പനിക്കാരാൽ ഞാൻ വഞ്ചിക്കപ്പെട്ടു. ഞാനവരെ കൈയൊഴിച്ചിരിക്കുന്നു. ഞാനിവിടെ കുറയേറെ ചെലവാക്കി, ഏകദേശം 3000 ഡോളറേ ബാക്കിയുള്ളു.

അടുത്തകൊല്ലം എനിക്കു വളരെയധികം അച്ചടിക്കേണ്ടതുണ്ട്. ഞാൻ ക്രമത്തിൽ പണിയെടുക്കാൻ പോകുകയാണ്. കേവലം ഇച്ഛാശക്തി എല്ലാം പ്രവർത്തിക്കും........ നിങ്ങൾ ഒരു സമാജം സംഘടിപ്പിക്കണം. അതു മുറയ്ക്കു യോഗം ചേരണം, അതേപ്പറ്റി ആവുന്നത്ര തവണ എനിക്കെഴുതുകയും വേണം. യഥാർത്ഥത്തിൽ നിങ്ങൾക്കു കഴിയുന്ന ഉത്സാഹം സംഘടി

പ്പിക്കണം. അസത്യത്തെപ്പറ്റി കരുതിയിരിക്കണം. എന്നുമാത്രം എന്റെ കുട്ടികളേ, പ്രവൃത്തിക്കു മുതിരുക വീര്യം നിങ്ങൾക്കു വന്നുചേരും! സംഘടനാസാമർത്ഥ്യം നമ്മുടെ പ്രകൃതിയിൽ തീരെയില്ല. പക്ഷേ അത് നേടിയേ ഒക്കു. അസൂയയുടെ അഭാവമത്രേ അതിന്റെ രഹസ്യം. നിങ്ങളുടെ സോദരന്മാരുടെ അഭിപ്രായത്തിനു വഴങ്ങാൻ സദാ സന്നദ്ധരായിരിക്കുക, എപ്പോഴും രഞ്ജിപ്പോടെയിരിക്കാൻ ശ്രമിക്കയും ചെയ്ക. അതാണ് രഹസ്യം മുഴുവൻ ധീരമായി പോരടിച്ചുമുന്നേറുക! ജീവിതം ഹ്രസ്വം! അതൊരു മഹത്തായ നിമിത്തത്തിനുവേണ്ടി വെടിയുക. നിങ്ങളെന്താണ് നരസിംഹനെക്കുറിച്ചെഴുതാത്തത്? അയാൾ മിക്കവാറും പട്ടിണിയാണ്. ഞാനായാൾക്കെന്തോ കൊടുത്തു, പിന്നെ അയാളെവിടേയ്ക്കോ പോയി. എവിടേയ്ക്കെന്നെനിക്കറിവില്ല. അക്ഷയൻ ഒരു നല്ല കുട്ടിയാണ്. എവിടേയ്ക്കെന്നെനിക്കറിവില്ല. അക്ഷയൻ ഒരു നല്ല കുട്ടിയാണ്. ഞാനായാളെ വളരെ ഇഷ്ടപ്പെടുന്നു. തിയോസഫിക്കാരോടു കലഹിച്ചിട്ട് ഒരു പോയിപ്പറയരുത്..... – തിയോസഫിക്കാർ നമ്മുടെ മുൻഗാമികളാണെന്ന് നിങ്ങൾക്കറിയുകയില്ലേ? ഇപ്പോൾ ജഡ്ജ് ഒരു ഹിന്ദുവാണ്. കർണ്ണൻ ഒരു ബൗദ്ധനാണ്; ഇവിടെ ജഡ്ജാണ് ഏറ്റവും പ്രാപ്തൻ ഇപ്പോൾ ഹിന്ദു തിയോസഫിക്കാരോടു ജഡ്ജിനെ പിൻതാങ്ങാൻ പറയുക. ഒരു സ്വമതസ്ഥനെന്ന നിലയിൽ അമേരിക്കക്കാരുടെ മുമ്പാകെ ഹിന്ദുമതത്തെ അവതരിപ്പിക്കുവാൻ ചെയ്ത പ്രയത്നത്തിനു നന്ദി പറഞ്ഞുകൊണ്ട് ജഡ്ജിനൊരു കത്തെഴുതാമെങ്കിൽത്തന്നെ അതദ്ദേഹത്തിനെ വളരെ സന്തോഷിപ്പിക്കും. നമ്മൾ ഒരു പക്ഷത്തിലും ചേരരുത്. പക്ഷേ ഓരോന്നിനോടും സഹതപിക്കണം, സഹകരിക്കണം.......പ്രവർത്തിക്കുക പ്രവർത്തിക്കുക–എല്ലാവരേയും നിങ്ങളുടെ പ്രേമം കൊണ്ടു വെല്ലുക!.....

വികസിക്കാൻ ശ്രമിക്കുക. ജീവിതത്തിന്റെ ഒറ്റ ലക്ഷണം ചലനവും വളർച്ചയുമാണ്. നിങ്ങൾ പാസ്സാക്കിയ പ്രമേയം ഡാ. ജെ. എച്. ബാറോസ് – ഡാ. പോൾ കാരസ്.... സെനറ്റർ പാമർ..... മിസിസ് ബാഗ്ലി.... എന്നിവർക്കയച്ചുകൊടുക്കണം. അത് ഔദ്യോഗികമായി വരണം..... ഞാനിതെഴുതുന്നതു – വിദേശ ജനതകളുടെ രീതികൾ നിങ്ങൾക്കറിയാമെന്നു ഞാൻ വിചാരിക്കുന്നില്ല. അതുകൊണ്ടാണ് പതറാതെ തുടരുക. ഇത്രത്തോളം നാം അദ്ഭുതകാര്യങ്ങൾ ചെയ്തു. ധീരാത്മാക്കളേ. മുന്നോട്ട് നാം വിജയിക്കും. സംഘടിക്കുക, സമാജങ്ങൾ സ്ഥാപിക്കുക, പ്രവൃത്തിയിലേർപ്പെടുക അതാണ് ഒറ്റ വഴി.

ഇപ്പോൾ ഇവിടെ വളരെ പ്രസംഗം ചെയ്യേണ്ടതില്ല; അതുകൊണ്ട് ഞാൻ ലേഖനങ്ങളെഴുതാൻ ശ്രമിക്കാം. ഞാൻ സദാ കഠിനപ്രയത്നം ചെയ്യാം. പിന്നേ തണുപ്പുകാലത്ത് ആളുകളെല്ലാം സ്വഗൃഹങ്ങളിലേയ്ക്കു മടങ്ങിവരുമ്പോൾ വീണ്ടും പ്രഭാഷണങ്ങൾ തുടങ്ങാം, ഒപ്പം സമാജഹ്ങൾ രൂപീക

രിക്കുയും ചെയ്യാം.

നിങ്ങൾക്കെല്ലാവർക്കും എന്റെ പ്രേമവും അനുഗ്രഹങ്ങളും കൂടെക്കൂടെ എഴുതന്നില്ലെങ്കിലും ഞാനാരേയും ഒരിക്കലും മറക്കുന്നില്ല. മത്രമല്ല, ഞാനിപ്പോൾ തുടർച്ചയായി യാത്രചെയ്കയാണ്. കത്തുകൾ ഒരിടത്തുനിന്നു മറ്റൊരിടത്തേയ്ക്കു തിരിച്ചുവിടുകയും വേണം.

കഠിനപ്രയത്നം ചെയ്ക. പവിത്രനും പരിശുദ്ധനുമായിരിക്ക, ശക്തി വന്നുകൊള്ളും.

സസ്നേഹം നിങ്ങളുടെ വിവേകാനന്ദൻ

## 106

(ഹേല് സോദരിമാർക്ക്)

സ്വാംപ്സ് കോട്ട്
26 ജൂലായ് 1894

പ്രിയപ്പെട്ട കുട്ടികളെ

പിന്നേയ്, ദയവു ചെയ്ത് എന്റെ കത്തുകൾ നമ്മുടെ സുഹൃദ്വലയം വിട്ട് വെളിയിൽ വിടരുത് മേരി സോദരിയിൽനിന്നു എനിക്കൊരു മനോഹരമായ കത്തുകിട്ടി. നോക്കൂ. എങ്ങനെ എനിക്കു ചുറുചുറുക്കു വരുന്നെന്ന്, അതെല്ലാം സോദരി ജിനി എന്നെ പഠിപ്പിക്കുന്നു. അവൾക്കൊരു പിശാചിനെപ്പോലെ ചാടാം, ഓടാം, കളിക്കാം, ശപിക്കാം, മിനിട്ടിന് 500 വീതം പടുവാക്കു പറയാം; അവൾ മതത്തെക്കുറിച്ചത്ര ഗൗനിക്കുന്നില്ലെന്നുമാത്രം; അല്പം മാത്രം. അവളിന്നു വീട്ടിലേയ്ക്കു പോയിരിക്കയാണ്. ഞാൻ ഗ്രീനേക്കറിലേയ്ക്കു പോവുകയുമാണ്. ഞാൻ മിസിസ് ബ്രീഡിനെക്കാണാൻ പോയിരുന്നു. മിസിസ് സ്റ്റോൺ അവിടെ ഉണ്ടായിരുന്നു, അവരുടെകൂടെയാമല്ലോ മിസിസ് പുൾമാനും സർവ്വ ആഢ്യന്മാരും – ഇവിടങ്ങളിലുള്ള എൻരെ മിത്രങ്ങൾ – താമസിക്കുന്നത്. പതിവുപോലെ അവർ ദയാലുക്കളാണ്. ഗ്രീനേക്കറിൽനിന്നു മടങ്ങും വഴി അനിസ്ക്വാമിൽ പോകുന്നുണ്ട്, കുറച്ചു നാളേയ്ക്കു മിസിസ് ബാഗ്‌ലിയെ സന്ദർശിക്കാൻ. ഛേ! ഞാനൊക്കെ മറക്കുന്നു. ഞാൻ മത്സ്യത്തെപ്പോലെ കടലിൽ മുങ്ങിക്കുളിച്ചു. എനിക്കതു ബഹുരസമാണ്. ഹാരിയറ്റ് എന്നെ പഠിപ്പിച്ച പാട്ട് എന്തൊരസംബന്ധം; ഡാൻസ് ലാ പ്ലെയിൻ; 'അതു പിശാചെടുക്കട്ടെ' ഞാനത് ഒരു ഫ്രഞ്ച് പണ്ഡിതനോടു പറഞ്ഞു. എന്റെ അദ്ഭുതവിവർത്തനം കേട്ട് അയാൾ ചിരിയോടു ചിരി. ചിരിച്ചു വിദ്വാനങ്ങുപൊട്ടാറായി. അങ്ങനെയാണ് നിങ്ങളെന്നെ ഫ്രഞ്ച് പഠിപ്പിക്കുമായിരുന്നത്! നിങ്ങൾ ഒരു പറ്റം വിഡ്ഢികളും അവിശ്വാസികളുമാണ്, ഞാൻ പറഞ്ഞേയ്ക്കാം. കരയ്ക്കടിഞ്ഞ പെരുമീൻപോലെ നിങ്ങളിപ്പോൾ ശ്വാസത്തിനു കിതയ്ക്കുകയാണോ? നിങ്ങൾ പൊടുപൊട്ടെ പൊട്ടു

ന്നതിലെനിക്കു സന്തോഷം. അഹോ! ഇവിടം എത്ര സുഖം, ശീതളം! കിത യ്ക്കുന്ന, പൊടുപൊടെപ്പൊട്ടുന്ന, തിളയ്ക്കുന്ന, പൊരിയുന്ന നാലു മുതുക ന്യകമാരെക്കുറിച്ച് ഞാനോർക്കുമ്പോൾ അതു ശതഗുണീഭവിക്കുന്നു. ഹാ ഇവിടം എനിക്കെത്ര സുഖം, ശീതളം ! വൂൂൂ

മിസ് ഫിലിപ്സിനു ന്യൂയോർക്ക് സ്റ്റേറ്റിലെവിടെയോ ഒരു മനോഹരസ്ഥ ലമുണ്ട്. പർവ്വതം തടാകം, നദി, വനം ഒക്കെക്കൂടിയത്. അതിൽപ്പരമെന്ത്? ഞാനവിടെ ഒരു ഹിമാലയം നിർമ്മിക്കാനും ഒരു സംന്യാസിമാം സ്ഥാപി ക്കാനും പോകുന്നു, ഞാൻ ജീവിക്കുന്നുവെന്നതുപോലെതന്നെ തീർച്ച - ഇപ്പോഴേ അലറിത്തച്ചുതൊഴിച്ചുന്മത്തമായ അമേരിക്കൻമമതച്ചുഴിയിലേക്ക് ഒരു കലഹഹേതുകൂടെ എറിഞ്ഞുകൊടുക്കാതെ ഈ നാട് ഞാൻ വിടാൻ പോകുന്നില്ല. കൊള്ളാം, പ്രിയപ്പെട്ട മുതുകന്യകമാരേ, നിങ്ങൾക്കു തടാക ത്തിന്റെ ഒരു നിമിഷദർശനം ചിലപ്പോഴുണ്ടാകാറുണ്ടല്ലോ - ഉഷ്ണമുള്ള ഓരോ ഉച്ചയ്ക്കും തടാകത്തിന്റെ അടിത്തട്ടിലേക്ക്, താണു താണു താണു സുഖവും ശീതളവുമാകുംവരെ പോകുന്നതെപ്പറ്റി വിചാരിക്കുക. എന്നിട്ടാ അടിത്തട്ടിലെ കിടത്തം, മേലേയും ചൂഴേയും ആ ശീതളിമ, അവിടെ കിട ക്കുക, നിശ്ചലം, നിശ്ശബ്ദം, ഒരു മയക്കവും ഉറക്കമല്ല, കിനാവിനൊത്ത മയ ക്കം, അർദ്ധബോധാത്മകമായ തരം നിർവൃതി - അവീൻ കഴിച്ചതിനോടു വളരെ സദൃശം; അതു രസമാണ്; ഐസിട്ട വെള്ളം ധാരാളം കുടിക്കുകയും. ഭഗാവാൻ എന്നെ അനുഗ്രഹിക്കട്ടെ - ഒരാനയെപ്പോലും തുലയ്ക്കത്തക്ക കോച്ചിവലിക്കൽ വളരെ പ്രാവശ്യം എനിക്കുണ്ടായിട്ടുണ്ട്. അതുകൊണ്ട് ഞാൻ ശീതജലത്തിൽ നിന്ന് അകന്നിരിക്കാനാശിക്കുന്നു.

പ്രിയപ്പെട്ട ശതാബ്ദാന്തയുവതികളേ, നിങ്ങളെല്ലാം സുഖമായിരിക്കട്ടെ എന്ന ചിരപ്രാർത്ഥനയോടുകൂടിയ

വിവേകാനന്ദൻ

## 107

(ഹേല്സോദരിമാർക്ക്) ഗ്രീനേക്കർ ഇൻ. എലിയട്ട്, മെയിൻ

31 ജൂലായ് 1894

പ്രിയസോദരിമാരേ

ഞാൻ നിങ്ങൾക്ക് ദീർഘകാലമായിട്ടെഴുതിയിട്ടില്ല. എനിക്കെഴുതാനും വളരെയില്ല. ഇതൊരു വലിയ സത്രവും കൃഷിപ്പുരയുമാണ്. ക്രിസ്ത്യൻ സയൻറിസ്റ്റുകൾ സഭ കൂടിയിരിക്കയാണിവിടെ. ഈ യോഗം വിളിച്ചുകൂട്ടിയ മാന്യ കഴിഞ്ഞ തവണ വസന്ത കാലത്തു ന്യൂയോർക്കിൽവെച്ച്, ഇങ്ങോട്ടു വരാൻ എന്നെ ക്ഷണിച്ചു. അങ്ങനെ ഞാൻ ഇവിടെ എത്തി. ഇതൊരു സുന്ദ

രശീതളസ്ഥലമാണ്, സംശയമില്ല. ചിക്കാഗോവിലെ എന്റെ പലേ സ്നേഹിതരും ഇവിടെയുണ്ട്. മിസിസ് മില്സും. മിസ് സ്റ്റോക്ക് ഹാമും മറ്റു വളരെ മാന്യകളും മാന്യന്മാരും നദീതീരത്തുള്ള വെളിംപറമ്പിലുള്ള കൂടാരങ്ങളിൽ പാർക്കുന്നു. അവർക്ക് ഉല്ലാസപ്രദമായ സമയമാണ്, ചിലപ്പോൾ പകൽ മുഴുവൻ, അവരെല്ലാം നിങ്ങൾ പറയുന്ന ശാസ്ത്രീയ വേഷം ധരിക്കുന്നു. അവർക്ക് ഏതാണ്ട്. എന്നും പ്രസംഗങ്ങളുണ്ട്. ബോസ്റ്റണിൽനിന്ന് ഒരു മി. കോൾവില് ഇവിടെയുണ്ട്; അയാളെന്നും ഭൂതാവിഷ്ടനെപ്പോലെ പ്രസംഗിക്കുന്നു. 'യൂണിവേഴ്സൽട്രൂത്തിന്റെ' പത്രാധിപ ഇവിടെ താമസമാക്കിയിരിക്കയാണ്. അവർ മതപരമായ ചടങ്ങുകളെ നയിക്കുന്നു. എല്ലാത്തരം രോഗങ്ങളും ഭേദമാക്കാൻ ക്ലാസ്സുകൾ നടത്തുന്നു. കുരുടനു കണ്ണുകൊടുക്കാനും മറ്റും വളരെ വേഗം അവർ തുടങ്ങുമെന്നും ഞാൻ പ്രതീക്ഷിക്കുന്നു. എന്തായാലും ഇതൊരു വിചിത്രമായ സമ്മേളനമാണ്. അവർ സാമൂഹ്യനിയമങ്ങളെപ്പറ്റി അത്ര ഗൗനിക്കുന്നില്ല, തികച്ചും സ്വതന്ത്രരും സന്തുഷ്ടരുമാണ്. മിസിസ് മില്സ് തികച്ചും ഉജ്ജ്വലയാണ്, അങ്ങനെതന്നെ മറ്റു മാന്യകളും..... ഡിട്രോയ്റ്റിൽനിന്നു വേറൊരു മാന്യ–എത്രയും സംസ്കൃതചിത്ത, അഴകാർന്ന കറുത്ത കണ്ണുകളും നീണ്ട മുടിയുമുള്ളവർ – എന്നെ കടലിൽ പതിനഞ്ചു നാഴിക പുറത്തുള്ള ഒരു ദ്വീപിലേയ്ക്കു കൊണ്ടുപോകാൻ പോകുന്നു. ആ അവസരം ഞങ്ങൾക്കു ബഹുസുഖമായിരിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു..... ഇവിയെനിന്ന് അനിസ്ക്വാമിലേയ്ക്ക് പോകാമെന്നാണ് ഞാൻ ഉദ്ദേശിക്കുന്നത്. ഇതൊരു സുന്ദരസുഖവാസ സ്ഥലമാണ്. കുളിക്കുവാൻ ബഹുസൗകര്യം. കോറാ സ്റ്റോക്ഹോം എനിക്കൊരു കളിവേഷം ഉണ്ടാക്കിച്ചിരിക്കുന്നു; വെള്ളത്തിൽ ഞാൻ താറാവിനെപ്പോലെ രസിക്കുന്നു; ചെളിക്കുണ്ടിലെ ജന്തുക്കൾക്കുപോലും ഇതാനന്ദകരമാണ്. ഇതിലേറെയൊന്നും എഴുതാൻ കാണുന്നില്ല. തിരക്കു കാരണം മദർ ചർച്ചിന് വേറെ എഴുതാൻ സമയമില്ല മിസ് ഹോവിന് എന്റെ സ്നേഹാദരങ്ങൾ.

നിങ്ങളുടെ കൂട്ടത്തിലെ മഹാവിദ്വാന്മാരിലൊരുവനായ ബോസ്റ്റണിലെ മി വുഡ്സ് ഇവിടെയുണ്ട്. പക്ഷേ അദ്ദേഹം മിസിസ് വേൾപൂളിന്റെ കൂട്ടത്തിൽ പെടുവാൻ വിസമ്മതിക്കുന്നു. അതുകൊണ്ട് അദ്ദേഹം 'മെറ്റാഫിസിക്കോ–കെമിക്കോ–ഫിസിക്കോ–റിലിജിയോസിയോ'– മറ്റും മറ്റുമായ ഒരു മാനസികചികിത്സകനാണെന്നു സ്വയം വിളിക്കുന്നു. ഇന്നലെ കൂടാരങ്ങൾക്കെല്ലാം ഒരു നല്ല 'ഷോക്ക്' ചികിത്സ കൊടുത്ത ഭയങ്കരചുഴലിക്കാറ്റുണ്ടായി. പ്രസംഗം നടന്നിരുന്ന വലിയ കൂടാരം ചികിത്സയുടെ ഫലമായി ആദ്ധ്യാത്മികവികാസം പ്രാപിച്ച് മർത്ത്യദൃഷ്ടിയിൽനിന്ന് തീരെ അപ്രത്യക്ഷമായി കൂടാരത്തിലുണ്ടായിരുന്ന ഉദ്ദേശം ഇരുനൂറു കസേരകളും ആദ്ധ്യാത്മികാനന്ദനിർവൃതിയിൽ നൃത്തം വെച്ചു. മില്സ് കമ്പനിയിലെ മിസിസ് ഫിഗ്സ് ഓരോ പ്രഭാതത്തിലും ഓരോ ക്ലാസ്സെടുക്കുന്നുണ്ട്; മിസിസ് മില് തുള്ളിച്ചാടുകയാണ്;

അവരെല്ലാം ഉത്സാഹഭരിതരാണ്. കോറയെക്കുറിച്ച് എനിക്ക് വിശേഷിച്ചും സന്തോഷമാണ്. അവരൊക്കെ കഴിഞ്ഞ മഞ്ഞുകാലത്തു വളരെയേറെ കഷ്ട പ്പെട്ടു. കുറച്ച് ആനന്ദോദ്വേഗം അവർക്കു നന്മ ചെയ്യും. അവർ ഈ താവള ങ്ങളിൽ അനുഭവിക്കുന്ന സ്വാതന്ത്ര്യത്തെപ്പറ്റി നിങ്ങൾ അദ്ഭുതസ്തബ്ദരാ കും. പക്ഷേ അവർ വളരെ നല്ല പരിശുദ്ധരാണ് – സ്വല്പം താന്തോന്നികൾ, അത്രമാത്രം ഞാൻ അടുത്ത ഞായറാഴ്ചവരെ ഇവിടെയായിരിക്കും.

......കഴിഞ്ഞ രാത്രി ഇക്കൂട്ടർ ഒരു പൈൻ പീഞ്ഞമരത്തിന്റെ താഴെ ഉറ ങ്ങാൻ പോയി. അതിന്റെ താഴെ എല്ലാ പ്രഭാതത്തിലും ഞാൻ ഹൈദവരീ തിയിൽ ഇരുന്ന് അവരോടു സംഭാഷണം ചെയ്യാറുണ്ട്. സ്വാഭാവികമായും ഞാനും അവരോടൊപ്പം നക്ഷത്രഖചിതമായ മേലാപ്പിന്റെ കീഴിൽ ഭൂമാതാ വിന്റെ മടിത്തട്ടിൽ സുഖമായി കിടന്നുറങ്ങി. ഞാൻ അത് ആദ്യവസാനം അത്യന്തം ആസ്വദിച്ചു. ഒരു വർഷത്തെ ഏതാണ്ട് മൃഗസമാനമായ ജീവിതം നയിച്ചശേഷം നലത്തു കിടന്നുറങ്ങുക! കാട്ടിൽ മരച്ചോട്ടിൽ ഇരുന്ന് ധ്യാനി യ്ക്കുക! ഞാൻ അനുഭവിച്ച ആത്മസംതൃപ്തി എങ്ങനെ വർണ്ണിക്കാൻ! തികച്ചും ആ രാത്രിയുടെ മഹനീയത എനിക്കു വർണ്ണിക്കാനാവില്ല– അവർണ്ണ നീയം. സത്രമുടമകൾ ഏറെക്കുറെ സമ്പന്നർ. അവിടെ വന്നു കൂടിയവർ അരോഗദൃഢഗാത്രരും, യുവാക്കളും, ആത്മാർത്ഥത തുളമ്പുന്ന പരിശുദ്ധ രായമഹതീമഹാന്മാർ, ശിവോഹം, ശിവോഹം എന്ന് ഞാൻ ചൊല്ലിക്കൊടു ക്കുന്നു. നിഷ്കളങ്കരും, പരിശുദ്ധരും മഹാധീരരുമായ അവർ അത് ഏറ്റു ചൊല്ലുന്നു. അങ്ങനെ ഞാൻ സന്തുഷ്ടനും സമ്പൂജിതനുമായിരിക്കുന്നു. ഭഗ വാൻ എന്നെ ഒരു നിസ്സ്വനാക്കിയതിന്ന് ഭഗവാനു നന്ദി. ഈ ക്യാമ്പിലുള്ള കുഞ്ഞുങ്ങളെ നിസ്സ്വരാക്കിയതിന്നു ഭഗവാനു നന്ദി. പരിഷ്കാരികളായ മഹ തീമഹാന്മാർ ഹോട്ടലിൽ വസിക്കുന്നു. ഇരുമ്പുപോലത്തെ നാഡികളും ഉരു ക്കുപോലെ ഒരിക്കലും തകരാത്ത ആത്മബലവും, ജ്വലിക്കുന്ന തേജസ്സുള്ള വരുമായ സുകൃതികൾ ഈ ക്യാമ്പിൽ വസിക്കുന്നു. ഇന്നലെ അവരെ നിങ്ങൾ കണ്ടിരുന്നെങ്കിൽ – മഴ കോരിച്ചൊരിയുകയും ചുഴലിക്കാറ്റു സർവ്വവും കീഴ്മേൽ മറിയ്ക്കയും ചെയ്തുകൊണ്ടിരിക്കെ, കൂടാരം അടിച്ചു പറത്താതെ നിലനിർത്താൻ കൂടാരക്കയറിൽ പിടിച്ചു തൂങ്ങുകയും സ്വാത്മ മഹിമയിൽ നിലകൊള്ളുകയും ചെയ്യുന്ന ധീരരായ ഇവരെ കണ്ടിരുന്നെങ്കിൽ – അതു നിങ്ങളുടെ ഹൃദയത്തിനു വളരെ നന്മ ചെയ്യുമായിരുന്നു. അത്തര ക്കാരെ കാണാൻ ഞാൻ ഒരു നൂറു നാഴിക പോകാം. ഭഗവാൻ അവരെ അനുഗ്രഹിക്കട്ടെ! നിങ്ങൾ രസകരമായ ഗ്രാമജീവിതം ആസ്വാദിക്കുകയാമ ല്ലോ. ഒരു നിമിഷവും ഉത്കണ്ഠപ്പെടേണ്ട. ഞാൻ കാത്തു രക്ഷിക്കപ്പെടും, ഇല്ലെങ്കിലോ, എന്റെ കാലമായെന്നു ഞാൻ അറിയും, അങ്ങു നിഷ്ക്രമി ക്കയും ചെയ്യും.

"പ്രിയപ്പെട്ട ഭഗവാനെ" പലരും നിനക്കു പലതും നേരുന്നു. ഞാൻ പാവമാണ് – പക്ഷേ എനിക്കു ശരീരവും മനസ്സും ആത്മാവുമുണ്ട്. ഞാനതു നിനക്കായർപ്പിക്കുന്നു. കയ്ക്കൊള്ളാൻ കനിയണേ, വിശ്വനാഥാ, അതു തള്ളിക്കളയൊല്ലേ" – അങ്ങനെ ഞാനെന്റെ ജീവിതവും ആത്മാവും എന്നേയ്ക്കുമായി അർപ്പിച്ചിരിക്കുന്നു. ഒന്നുണ്ട് ഇവിടെയുള്ള ആളുകൽ ശുഷ്കഹൃദയരാണ്. പക്ഷേ ലോകത്തിലാകെത്തന്നെ അങ്ങനെയല്ലാത്തവർ വളരെ ചുരുക്കമാണ്. അവർ പ്രിയങ്കരനായ 'മാധവ'നെ അറിയുന്നില്ല, അവർ ഒന്നുകിൽ ബുദ്ധിസാമർത്ഥ്യമുള്ളവർ, അഥവാ വെറും വിശ്വാസചികിത്സകർ, അല്ലെങ്കിൽ പലതരം – കുരുട്ടു വിദ്യകൾ പ്രയോഗിക്കുന്നതിൽ വിശ്വസിക്കുന്നവർ ആകുന്നു. ഇന്നാട്ടിലേതുപോലെ പ്രേമം, ജീവിതം, സ്വാതന്ത്ര്യം ഇവയെക്കുറിച്ച് ഇത്രയേറെ പ്രസംഗിക്കുന്ന മറ്റൊരു നാടു ഞാൻ കണ്ടിട്ടില്ല. അതുപോലെതന്നെ ഇവ ഇത്ര അല്പം പോലും മനസ്സിലാക്കാത്ത ഒരു നാടും വേറെ ഞാൻ കട്ടിട്ടില്ല. ഇവിടെ ഈശ്വരൻ ഒന്നെങ്കിൽ ഒരു ഭയങ്കരൻ, അല്ലെങ്കിൽ ഒരു രോഗശമനം വരുത്തുന്ന ശക്തി, അതുമല്ലെങ്കിൽ ഒരു മഹാസ്പന്ദം, അത്രതന്നെ. അവരുടെ ആത്മാവിനെ ഈശ്വരൻ അനുഗ്രഹിക്കട്ടെ. അവർ തത്തകളെപ്പോലെ രാപകൽ ഇടതടവില്ലാതെ, പ്രസംഗിക്കുന്നു, 'പ്രേമം, പ്രേമം, പ്രേമം'!

നിങ്ങൾ നല്ല കിനാവുകൾ കാണുവിൻ, നല്ലതു വിചാരിക്കുവിൻ, നിങ്ങൾ നല്ലവർ, മഹതികൾ. ചേതനയെ ജഡമാക്കുന്നതിനു പകരം, അതായത് ഇക്കൂട്ടർ ചെയ്യുംപോലെ ചേതനയെ ജഡത്തിന്റെ തലത്തിലേയ്ക്കു വലിച്ചു താഴ്ത്താതെ, ജഡത്തെ ചേതനമാക്കിമാറ്റുക, അനന്തമായ സൗന്ദര്യത്തിന്റേയും ശാന്തിയുടേയും ശുദ്ധിയുടേയും ലോകത്തിന്റെ ഒരു നിമിഷദർശനമെങ്കിലും ദിവസേന നേടുക, രാപ്പകൽ അതിൽ ജീവിക്കാനും ശ്രമിക്കുക. അമംഗളമായ യാതൊന്നും തേടരുത്, തൊടരുത്, കാലിൻരെ പെരുവിരൽ കൊണ്ടുപോലും, നിങ്ങളുടെ ആത്മാക്കൾ ഇടമുറിയാത്ത നൂലുപോലെ അഹോരാത്രം പ്രേഷ്ഠന്റെ പാദങ്ങളിലേയ്ക്കുയർന്നു ചെല്ലട്ടെ, അവിടുത്തെ സിംഹാസനം നിങ്ങളുടെ സ്വന്തം ഹൃദയങ്ങളിലല്ലോ. ബാക്കിയെല്ലാം സ്വരക്ഷ സ്വയം നോക്കിക്കൊള്ളും–അതായത് ശരീരവും മറ്റു സർവ്വവും ജീവിതം ക്ഷണഭംഗുരമാണ്, ഒരു വിദ്രുത സ്വപ്നം. യൗവനവും സൗന്ദര്യവും മങ്ങുന്നു. രാപ്പകൽ പറയൂ; 'നീയാണെന്റെ അച്ഛൻ, അമ്മ, എന്റെ പതി, എന്റെ പ്രേമം, എന്റെ പ്രഭു, എന്റെ ഈശ്വരൻ – നീയല്ലാതൊന്നും എനിക്ക് വേണ്ട, നീയല്ലാതൊന്നും, നീയല്ലാതൊന്നും. നീ എന്നിൽ, ഞാൻ നിന്നിൽ, ഞാൻ നീ നീ ഞാൻ സമ്പത്തു പോകുന്നു, സൗന്ദര്യം മറയുന്നു ജീവിതം പറക്കുന്നു, ശക്തികൾ പറക്കുന്നു– ഭഗവാൻ എന്നേയ്ക്കും നിലകൊള്ളുന്നു. പ്രേമം എന്നേയ്ക്കും നിലകൊള്ളുന്നു. ഈ യന്ത്രം (ശരീരം) വെടിപ്പായിവെയ്ക്കുന്നതിൽ മഹത്ത്വം ഉണ്ടെങ്കിൽ, ദേഹത്തോടൊപ്പം കഷ്ടപ്പെടു

ന്നതിൽ നിന്ന് ആത്മാവിനെ നിരോധിക്കുന്നതു കൂടുതൽ മഹനീയമത്രേ – അതുമാത്രമാണ് നിങ്ങൾ 'ജഡമല്ലെ'ന്നതിനുള്ള തെളിവ്. ജഡത്തെ അതിന്റെ പാട്ടിനു വിടുക.

ഈശ്വരനുമായി സുദൃഢബന്ധത്തിലേർപ്പെടുക. ദേഹത്തിനോ മറ്റെന്തിനെങ്കിലുമോ എന്തു വരുന്നെന്ന് ആർ ഗൗനിക്കുന്നു! ഭീകരതിന്മയുടെ നടുവിലും പറയൂ – എന്റെ ഈശ്വരാ, എന്റെ പ്രേമസർവ്വസ്വമേ! മരണവേദനയിലൂടെ പറയൂ–എന്റെ ഈശ്വരാ, എന്റെ പ്രേമസർവ്വസ്വമേ! സൂര്യനു താഴെയുള്ള സർവ്വതിന്മകളുടെ നടുവിലും പറയൂ – എന്റെ ഈശ്വരാ, എന്റെ പ്രേമസർവ്വസ്വമേ! സൂര്യനു താഴെയുള്ള സർവ്വതിന്മകളുടെ നടുവിലും പറയൂ – എന്റെ ഈശ്വരാ, എന്റെ പ്രേമസർവ്വസ്വമേ, നീ ഇവിടെയുണ്ട്, നിന്നെ ഞാൻ കാണുന്നു. നീ എന്റെ കൂടെയത്രേ, നീ എനിയ്ക്കനുഭവഗോചരനാകുന്നു. ഞാൻ നിന്റേത് എന്നെ കൈക്കൊള്ളൂ. ഞാൻ ലോകത്തിന്റേതല്ല, നിന്റേതത്രേ, എങ്കിലെന്നെ വെടിയില്ലേ. വജ്രഖനി വെടിഞ്ഞു പളുങ്കുമണികൾക്ക് പോകായ്ക! ഈ ജീവിതം വലിയൊരവസരമത്രേ, എന്ത്, നീ ലോകസുഖങ്ങൾ തേടുന്നുവോ! – അവിടുന്നാണ് ആനന്ദത്തിന്റെയെല്ലാം ഉറവിടം ഏറ്റവും ഉത്കൃഷ്ടമായതു തേടുക, ഉത്തമോത്തമമായതിനെ ലാക്കാക്കുക, നിങ്ങൾ തീർച്ചയായും പൂർണ്ണതയെ പ്രാപിക്കും.

അഖിലാനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 108

(ഹേല്‌സോദരിമാർക്ക്) ഗ്രീനേക്കർ
11 ആഗസ്റ്റ് 1894

പ്രിയസോദരിമാരേ,

ഞാനിക്കാലമത്രയും ഗ്രീനേക്കറിൽത്തന്നെയാണ്. ഇവിടുത്തെ താമസം ഞാൻ നന്നേ ഇഷ്ടപ്പെട്ടു അവരെല്ലാം എന്നോടു വളരെ കനിവുള്ളവരാണ്. ചിക്കാഗോക്കാരി ഒരമ്മ – കെനിൽവർത്തിലെ മിസിസ് പ്രാറ്റ് – എനിക്ക് 500 ഡോളർ തരാൻ ആഗ്രഹിച്ചു; അവർക്കെന്നിൽ അത്രമാത്രം താല്പര്യം. പക്ഷേ ഞാനതു നിരാകരിച്ചു. എനിക്കു പണം ആവശ്യമാകുമ്പോൾ – അതിനു ഭഗവാനൊരിക്കലും ഇടയാക്കില്ലെന്നു ഞാനാശിക്കുന്നു – അപ്പോൾ തന്നെ വിവരമറിയിച്ചുകൊള്ളാമെന്ന് അവർ എന്നെക്കൊണ്ടു വാഗ്ദാനം ചെയ്യിച്ചു. എനിക്ക് അവിടത്തെ തുണമാത്രം മതിയാകും. നിങ്ങളിൽ നിന്നോ അമ്മയിൽ നിന്നോ യാതൊന്നും അറിയാറില്ല. ഗ്രാമഫോൺ അവിടെ എത്തിയോ ഇല്ലയോ എന്നതിനെക്കുറിച്ച് ഭാരതത്തിൽ നിന്ന് വിവരം ഒന്നുമില്ല.

എന്റെ കത്തിൽ അനിഷ്ടമായി വല്ലതുമുണ്ടായിരുന്നെങ്കിൽ സ്നേഹം കൊണ്ട് പറഞ്ഞുപോയതാണെന്ന് നിങ്ങൾ ധരിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. നിങ്ങളുടെ ദയാവായ്പിന് പ്രത്യേകം നന്ദി പറയേണ്ടതില്ലല്ലൊ; ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ. നിങ്ങളിലും നിങ്ങൾക്കു വേണ്ടപ്പെട്ടവരിലും ഭഗവാൻ വിശിഷ്ടവരങ്ങൾ വർഷിക്കുമാറാകട്ടെ. ഞാൻ നിങ്ങളുടെ കുടുംബത്തോട് എന്നെന്നും കടപ്പെട്ടവനാണ്. നിങ്ങൾക്ക് അതറിയാം, നിങ്ങൾക്ക് അതു ബോദ്ധ്യമാണല്ലോ. എനിക്കതു പ്രകാശിപ്പിക്കാനാവില്ല. ഞായറാഴ്ച പ്ലിമത്തിൽ കർണ്ണൻ ഹിഗ്ഗിൻസന്റെ 'മതസഹഭാവ' സമ്മേളനത്തിൽ ഞാൻ പ്രസംഗിക്കാൻ പോകുന്നു. ഇതോടൊന്നിച്ചു കോറ എടുത്ത മരച്ചോട്ടിലെ സംഘത്തിന്റെ ഒരു ഫോട്ടോ അയയ്ക്കുന്നു. ഇതൊരു 'പ്രൂഫ്' മാത്രമാണ്, പുറത്തു കാട്ടിയാൽ മങ്ങിപ്പോകും. പക്ഷേ ഇതിലും മെച്ചമായതൊന്നും കിട്ടാൻ നിവൃത്തിയില്ല. മിസ് ഹോവിന് എന്റെ ഹൃദയസ്പൃക്കായ സ്നേഹവും നന്ദിയും നല്കുക. അവർക്ക് എന്നോട് എന്തെന്തു ദയ! എനിക്കു തല്ക്കാലം യാതൊന്നും ആവശ്യമില്ല. വല്ലതും വേണ്ടിവന്നാൽ സസന്തോഷം അറിയിച്ചുകൊള്ളാം. പ്ലിമത്തിൽ നിന്നു ഫിഷ്ക്കില്ലിലേയ്ക്കു പോകുവാൻ ഞാൻ വിചാരിക്കുന്നു, അവിടെ രണ്ടു നാളേ ഉണ്ടാവൂ. വീണ്ടും ഫിഷ്കില്ലിൽ നിന്നെഴുതാം. നിങ്ങൾക്കെല്ലാം സുഖമെന്നു വിശ്വസിക്കുന്നു. അഥവാ എനിക്കറിയാം നിങ്ങൾക്ക് സുഖമെന്ന്; പവിത്രഹൃദയരും നല്ലവരുമായവർ ഒരിക്കലും അസന്തുഷ്ടരായിരിക്കുവാനിടയില്ല. ഞാനിവിടെയിരിക്കുന്ന കുറച്ചാഴ്ചകൾ എനിക്കു ബഹുസുഖമായിരിക്കും. അടുത്ത ഹേമന്തത്തിൽ ഞാൻ ന്യൂയോർക്കിലായിരിക്കും. ന്യൂയോർക്ക് അന്തസ്സുറ്റ സുഖകരമായ ഒരു സ്ഥാനമാണ്. ഇതരനഗരങ്ങളിലെങ്ങും അറിയപ്പെടാത്ത ഉദ്ദേശ്യനിഷ്ഠ ഈ ന്യൂയോർക്കുകാർക്കുണ്ട്. മിസിസ് പോട്ടർ പാമറിൽനിന്ന് എനിക്കൊരു കത്തുണ്ട; ആഗസ്റ്റിൽത്തന്നെ കാണണമെന്നാവശ്യപ്പെട്ടുകൊണ്ട്. അവർ വളരെ ഉദാരമനസ്കയും ദയാലുവും മറ്റുമായ ഒരു മഹതിയാണ്. അധികം പറയാനില്ല. ന്യൂയോർക്കിലെ എന്റെ സ്നേഹിതൻ ഡാ. ജെയിൻസുണ്ട്. സദാചാരസംസ്കാരസമിതിയുടെ പ്രസിഡണ്ട്; അദ്ദേഹം തന്റെ പ്രഭാഷണങ്ങൾ ആരംഭിച്ചിരിക്കുന്നു. കേൾക്കാൻ എനിക്കു പോകണം. ഞങ്ങൾ തമ്മിൽ വളരെയേറെ അഭിപ്രയൈക്യം ഉണ്ട്, നിങ്ങൽ എന്നും സുഖമായിരിക്കട്ടെ!

എന്നും നിങ്ങളുടെ ഹിതാകംക്ഷിയായ സോദരൻ

## 109

(ഇസബല് മക്കിൻഡ്ലിക്ക്) അനിസ്ക്വാം

20 ആഗസ്റ്റ് 1894

പ്രിയസോദരി,

നിങ്ങളുടെ സ്നേഹപൂർണ്ണമായ കത്ത് അനിസ്ക്വാമിൽ യഥാകാലം കിട്ടി. ഒരിക്കൽകൂടെ ഞാൻ ബാഗ്ലിമാരുടെ കൂടെയാണ്. അവർ പതിവുപോലെ കനിവുള്ളവർ. പ്രൊഫസർ റൈറ്റ് ഇവിടെ ഉണ്ടായിരുന്നില്ല. എങ്കിലും മിനിഞ്ഞാന്നു വന്നു. അദ്ദേഹത്തിന്റെ കൂടെ ബഹുസുഖമായി കഴിയുന്നു. നിങ്ങൾ ഇവാൻസ്റ്റണിൽവെച്ചു കണ്ട തദ്ദേശീയനായ മി. ബ്രാഡ് ഇവിടെ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ സഹോദരഭാര്യയ്ക്ക് എൻരെ ഒരു ചിത്രം വരയ്ക്കുന്നതിനായി പലനാൾ ഞാൻ ഇരുന്നു കൊടുക്കേണ്ടിവന്നു; അവസാനം എന്റെ ഒരു വർണ്ണചിത്രം വരയ്ക്കുകയും ചെയ്തു. ധാരാളം വഞ്ചികളിയും നടത്തി; ഒരു സ്വയംകാലം വഞ്ചിമുക്കി മുങ്ങിക്കുളിച്ചുരസിച്ചു.

ഗ്രീനേക്കറിൽ എനിക്കു ബഹുസുഖമായിരുന്നു. അവരെല്ലാം ആത്മാർത്ഥയുള്ളവരും ദയാലുക്കളുമാണ്. ഫാനി ഹാർട്ട്ലിയും മിസിസ് മില്സും ഇപ്പോൾ വീട്ടിലേയ്ക്കു മടങ്ങിയിരിക്കുമെന്നു വിചാരിക്കുന്നു.

ഇവിടെനിന്നു ഞാൻ ന്യൂയോർക്കിലേയ്ക്കു മടങ്ങിപ്പോകാമെന്നാണ് വിചാരിക്കുന്നത്. അഥവാ മിസിസ് ഓൾ ബുള്ളിനെ കാണാൻ ഞാൻ ബോസ്റ്റണിലേയ്ക്കു പോയേയ്ക്കാം. ഈ നാട്ടിലെ ഏറ്റവും വലിയ വയലിൻവായനക്കാരനായ മി. ഓൾ ബുള്ളിനെക്കുറിച്ചു നിങ്ങൾ പക്ഷേ കേട്ടിരിക്കാം. അദ്ദേഹത്തിന്റെ വിധവയാണവർ. വളരെ ആദ്ധ്യാത്മികതയുള്ള ഒരു മഹതി. അവർ കേംബ്രിജ്ജിൽ പാർക്കുന്നു ഭാരതത്തിൽവെച്ച് മരംകൊണ്ടു പണിയിച്ച് ഈ ദൂരമെല്ലാം കടത്തിക്കൊണ്ടുവന്ന് സജ്ജമാക്കിയ ഒരു മനോഹരസൽക്കാരശാലയുണ്ട്. ഒരു പ്രസംഗമണ്ഡപമായി അതുപയോഗിക്കുവാൻ എനിക്ക് എപ്പോഴും സ്വാതന്ത്ര്യമുണ്ട്. ബോസ്റ്റൺ ഏതു സംരംഭത്തിന്നും സുസന്നദ്ധമായ ഒരു പട്ടണമാണ്. പക്ഷേ എന്തും സ്വീകരിക്കുന്ന ഗതിവേഗതയിൽത്തന്നെ അതു വിട്ടുകളയുകയും ചെയ്യും. ന്യൂയോർക്കുകാരാകട്ടെ മന്ദപ്രകൃതികളാണ്. പക്ഷേ വല്ലതുമൊന്ന് ഒരിക്കൽ പിടികൂടിയാൽ അതു മരണപ്പിടുത്തമായിരിക്കും.

ഇക്കാലമത്രയും ഒരുവക നല്ല ആരോഗ്യം ഞാൻ നിലനിർത്തി. മേലിലും അങ്ങനെ തുടരാമെന്നാശിക്കുന്നു. എന്റെ ഇരുപ്പുമുതലിൽ നിന്നെടുക്കേണ്ട ഒരവസരവും ഉണ്ടായിട്ടില്ല; എങ്കിലും ഞാനൊരു വക നന്നായി കഴിഞ്ഞുപോകുന്നു. പണമുണ്ടാക്കുന്ന സർവ്വപദ്ധതികളും ഞാൻ കൈവെടിഞ്ഞിരിക്കുന്നു. എത്രയും എളിയ നിലയിൽ ജീവിച്ചുകൊണ്ട് ഞാൻ സംതൃപതനായി പണിയെടുത്തോളാം.

നിങ്ങൾ വേനല്ക്കാലത്തെ ഏകാന്തവാസം ആസ്വദിക്കയാണെന്നു വിശ്വസിക്കുന്നു. മിസ് ഹോവിനും മി. ഫ്രാങ്ക്ഹോവിനും എന്റെ അത്യന്തപ്രേമാദ

രങ്ങൾ നല്കുക.

തരുതലത്തിൽ വസിച്ച് മണ്ണിൽക്കിടന്നുറങ്ങി. മരത്തണലിൽ ഇരുന്ന് ആദ്ധ്യാത്മികപ്രഭാഷണങ്ങൾ നടത്തി കുറച്ചു നാളേയ്ക്കെങ്കിലും വീണ്ടും സ്വർഗ്ഗീയാന്തരീക്ഷത്തിൽ ഞാൻ കഴിച്ചു കൂട്ടിയ വാർത്ത എന്റെ കഴിഞ്ഞ കത്തിൽ നിങ്ങളെ അറിയിച്ചില്ലായിരിക്കാം.

ഒട്ടു മിക്കവാറും അടുത്ത ഹേമന്തത്തിലെ എന്റെ കേന്ദ്രം ന്യൂയോർക്കാവും. അത് ഉറപ്പിച്ചുകഴിഞ്ഞാലുടൻ ഞാൻ നിങ്ങൾക്കെഴുതാം. ഈ നാട്ടിൽ തെല്ലെങ്കിലും തുടർന്നു താമസിക്കുന്നതിനെപ്പറ്റിയ എന്റെ ആശയങ്ങൾ ഇനിയും തീർച്ചയായിട്ടില്ല. എനിക്കങ്ങനെയൊന്നും തീർച്ചെപ്പുടുത്താൻ വയ്യ. ഞാനെൻരെ കാലം കാക്കുകയാണ്. നിങ്ങളെയെല്ലാം എന്നെന്നും ഭഗവാൻ അനുഗ്രഹിക്കട്ടെ എന്ന നിരന്തരപ്രാർത്ഥനയോടുകൂടി.

നിത്യസ്നിഗദ്ധനായ സോദരൻ വിവേകാനന്ദൻ

## 110

യു.എസ്.എ.
31 ആഗസ്റ്റ് 1894

പ്രിയ അളസിംഗ,

മദ്രാസിൽനിന്നുള്ള സർക്കുലറിനെസ്സംബന്ധിച്ച്, എന്നെപ്പറ്റി 'ബോസ്റ്റൺ ട്രാൻസ്ക്രിപ്റ്റി'ൽ ഒരു പത്രധിപക്കുറിപ്പു ഞാനിപ്പോൾ കണ്ടു. ഇതേവരെ എനിക്ക് ഒന്നും കിട്ടിയിരുന്നില്ല. എന്റെ കുട്ടീ, ഇത്രത്തോളം നിങ്ങളുടെ പ്രവർത്തനം അദ്ഭുതകരമായിരിക്കുന്നു. ചില ദുർബ്ബലനിമിഷങ്ങളിൽ ഞാനെഴുതുന്നതിനെ സാരമാക്കരുത്. 15,000 നാഴികയകലെയുള്ള ഒരു നാട്ടിൽ, ഒറ്റയ്ക്ക് യാഥാസ്ഥിതികരും ശത്രുമനോഭാവമുള്ളവരുമായ ക്രിസ്ത്യാനികളോട് ഓരോ ഇഞ്ചു ഭൂമിക്കും പോരടിക്കേണ്ടിരിക്കെ ഒരുവൻ ചിലപ്പോൾ ദുർബ്ബലനായിപ്പോകുന്നു. എന്റെ ചുണക്കുട്ടാ. അതെല്ലാം കണക്കിലെടുത്ത് നീ ധീരനായി പണിയെടുക്കുക.

ജി.ജി.യിൽ നിന്നു മനോഹരമായൊരു കത്ത് എനിക്കു കിട്ടിയെന്നു ഭട്ടാചാര്യനിൽനിന്നു പക്ഷേ നീ കേട്ടിരിക്കും. എനിക്കു തീരെ വായിയ്ക്കാനാവാത്തവിധമാണ് അയാളുടെ മേൽവിലാസം കുത്തിക്കുറിച്ചിരിക്കുന്നത്. അതുകൊണ്ട് അയാൾക്ക് നേരിട്ടു മറുപടി അയയ്ക്കാൻ കഴിഞ്ഞില്ല. എങ്കിലും അയാൾ ആഗ്രഹിച്ചതെല്ലാം ഞാൻ ചെയ്തിരിക്കുന്നു. മൈസൂർ രാജാവിന് എന്റെ ഫോട്ടോ അയച്ചുകൊടുക്കുകയും എഴുതുകയും ചെയ്തു. ഖേത്രി രാജാവിനും ഒരു ഫോട്ടോ ഞാനിപ്പോൾ അയച്ചുകൊടുത്തു....

എന്നെ പരാമർശിക്കുന്ന ഭാരതീയവൃത്താന്തപ്പത്രങ്ങൾ ഇനി എപ്പോഴും ഇങ്ങോട്ടയച്ചുതരിക. എനിക്കവയൊക്കെ പത്രങ്ങളിൽത്തന്നെ വായിക്കണം. – മനസ്സിലായോ? പിന്നെ, അവസാനമായി, എന്നോട് അതിദയാലുവായിരുന്ന മി. ചാരുചന്ദ്രനെപ്പറ്റി എല്ലാം തീർച്ചയായും എനിക്കെഴുതുക. അദ്ദേഹത്തിന് എൻരെ ഹൃദയസ്പൃക്കായ കൃതജ്ഞത നല്കുക. പക്ഷേ (നീയും ഞാനും അറിഞ്ഞാൽ മതി) ദൗർഭാഗ്യത്തിന് ഞാനദ്ദേഹത്തെ ഓർക്കുന്നില്ല. വിശേഷവിവരങ്ങൾ അറിയിക്കുമല്ലോ.

തിയോസഫിക്കാർ ഇവിടെ എന്നെ ഇപ്പോൾ ഇഷ്ടപ്പെടുന്നു. പക്ഷേ അവർ ആകെ 650 പേർമാത്രം. ക്രിസ്ത്യൻ സയന്റിസ്റ്റുകാരുണ്ട്. അവരെല്ലാം എന്നെ ഇഷ്ടപ്പെടുന്നു. അവർ ഏതാണ്ടു പത്തു ലക്ഷമുണ്ട്. ഞാൻ രണ്ടു കൂട്ടരോടും ചേർന്ന് പ്രവർത്തിക്കുന്നു, പക്ഷേ ഒന്നിലും കക്ഷി ചേരുന്നില്ല. ഭഗവാൻരെ കൃപകൊണ്ടു ഇരുകൂട്ടരേയും ശരിയായ മാതൃകയിൽ രൂപപ്പെടുത്തുകയും ചെയ്യും; എന്തെന്നാൽ അവർ കാര്യം മനസ്സിലാക്കാതെ എന്തോ പിറുപിറുക്കയാമല്ലൊ? ഈ കത്തു നിങ്ങൾക്കു കിട്ടുമ്പോഴേയ്ക്കു നരസിംഹന് പണവും മറ്റും ലഭിച്ചേയ്ക്കും.

എനിക്ക് –യുടെ ഒരു കത്തു കിട്ടി. അയാളുടെ ചോദ്യങ്ങൾക്കെല്ലാം ഉത്തരം കൊടുക്കാൻ ഒരു പുസ്തകം തന്നെ എഴുതേണ്ടിവരും. അതുകൊണ്ട് അയാൾക്കു ഞാനെന്റെ അനുഗ്രഹങ്ങൾ നിങ്ങളിലൂടെ അയയ്ക്കുന്നു. അയാളുടെ അഭിപ്രായത്തോടു ഞാൻ വിയോജിക്കുന്നതായും വിപരീതവാദമുഖങ്ങൾ തമ്മിലുള്ള പരസ്പരൈക്യം കാണുന്നതായും, ഓർമ്മിപ്പിക്കുക. അതുകൊണ്ട് അയാളെന്തു വിശ്വസിക്കുന്നുവെന്നതല്ല; മറിച്ച് കർമ്മോന്മുഖനാകണം എന്നതാണ് കാര്യം.

എല്ലാ അഭിപ്രായവ്യത്യാസങ്ങളും മറന്ന് നാടിന്റെ നന്മക്കുവേണ്ടി പ്രവർത്തിക്കുവാൻ കരുത്തുറ്റ ധീരോദാത്തരായ ബാലാജിക്കും ജി. ജിയ്ക്കും. കിഡ്ഡിക്കും, ഡോക്ടർക്കും മറ്റെല്ലാ സ്നേഹിതന്മാർക്കും മഹാന്മാരായ ദേശഭക്തന്മാർക്കും എന്റെ ഹാർദ്ദമായ സ്നേഹം അറിയിക്കുക.

ഒരു പത്രമോ മാസികയോ തുടങ്ങി നീ അതിന്റെ കാര്യദർശിയാവുക. അതു തുടങ്ങുവാൻ ഏറ്റവും കുറഞ്ഞത് എന്തു വേണ്ടിവരുമെന്ന് അറിയിക്കുക. എന്നിട്ടു സംഘടനയുടെ പേരും മേൽവിലാസവും എനിക്കെഴുതുക, അപ്പോൾ ഞാൻതന്നെ പണം അയച്ചുതരാം. മാത്രമല്ല മറ്റുള്ള ആളുകളെക്കൊണ്ട് അതിന് ഉദാരമായി വാർഷികവരി അയപ്പിക്കയും ചെയ്യാം. കല്കത്തക്കാരോടും അതേവിധം ചെയ്യാൻ പറയുക. ധർമ്മപാലന്റെ മേൽവിലാസം തരൂ. അദ്ദേഹം മഹാനും നല്ലവനുമാണ്. അദ്ദേഹം നമ്മോട് ശരിക്കും സഹകരിക്കും. ഇപ്പോൾ ഒരു ചെറുസമാജം സംഘടിപ്പിക്കുക. ആ പ്രസ്ഥാന

ത്തിന്റെ മുഴുവൻ ചുമതല നീ ഏറ്റെടുക്കേണ്ടിവരും. നായകനായല്ല, സേവ കാനായി. നയിയ്ക്കുന്നതിൻരെ ലവലേശസൂചന അസൂയയെ ഉണർത്തി എല്ലാം നശിപ്പിച്ചുകളയുന്നെന്നു നിനക്കറിയാമോ?

എന്തിനോടും ഇണങ്ങിച്ചേരുക, എന്റെ എല്ലാ സുഹൃത്തുക്കളേയും ഒരുമിച്ചുനിർത്താൻ ശ്രമിക്കുക. മനസ്സിലാകുന്നോ? എന്നിട്ടു മെല്ലെ പണിയെടുത്തുയരുക. വല്ലതും ഉടനെ സമ്പാദിക്കേണ്ട ആവശ്യമില്ലാത്ത ജി.ജി.യും മറ്റുള്ളവരും ഇപ്പോൾ ചെയ്യുന്നതുതന്നെ ചെയ്യട്ടെ. അതായത് ആശയവിതരണം പരക്കെ ചെയ്ക. ജി.ജി. മൈസൂരിൽ നന്നായി പ്രവർത്തിക്കുന്നു. അതാണ് വഴി. മൈസൂർ കാലക്രമത്തിൽ ഒരു വലിയ ശക്തികേന്ദ്രമായിത്തീരും.

ഞാനെന്റെ അനുസ്മരണങ്ങൾ ഒരു പുസ്തകരൂപത്തിലെഴുതാൻ പോകുകയാണ്; എന്നിട്ടു അടുത്ത ഹേമന്തത്തിൽ ഇവിടെ സമാജങ്ങൾ സംഘടിപ്പിച്ചുകൊണ്ട് ഇന്നാട്ടിൽ ചുറ്റിസ്സഞ്ചരിക്കും ഇതൊരു വലിയ കർമ്മക്ഷേത്രമാണ്: കൂടാതെ ഇവിടെ ചെയ്യുന്നതെല്ലാം ഇംഗ്ലണ്ടിലെ പ്രവർത്തനങ്ങൾക്ക് കളമൊരുക്കും. ഇതുവരെ നീ വളരെക്കേമമായിത്തന്നെ ചെയ്തിരിക്കുന്നു – വേണ്ടത്ര ശക്തി ലഭിക്കും.

ഇപ്പോഴെന്റെ കൈവശം 9,000 ക.യുണ്ട് അതിൽ കുറെ സംഘടനയ്ക്കുവേണ്ടി നിനക്കയച്ചുതരാം. കൂടാതെ മദ്രാസിലേയ്ക്കു വാർഷികമോ അർദ്ധവാർഷികമോ ആയി വളരെപ്പേരെക്കൊണ്ടു പണം അയച്ചു തരുവിക്കയും ചെയ്യാം. നീയിപ്പോൾ ഒരു സമാജവും പത്രവും അവശ്യസന്നാഹങ്ങളും ആരംഭിക്കുക. ഇതു ചുരുക്കം പേരുടെയിടയ്ക്കുമാത്രമുള്ള ഒരു രഹസ്യമായിരിക്കണം. പക്ഷേ അതേസമയം, മദ്രാസിൽ ഒരു ക്ഷേത്രം പണിയാൻ മൈസൂരിലും മറ്റിടങ്ങളിലും നിന്നും പണം പിരിക്കാൻ ശ്രമിക്കുക. ക്ഷേത്രത്തിൽ ഒരു ഗ്രന്ഥശാലയും, കാര്യാലയത്തിനും പ്രചാരകന്മാർക്കും – അവർ സന്ന്യാസിമാരായിരിക്കണം – യദൃച്ഛയാ വന്നേയ്ക്കാവുന്ന വൈരാഗികൾക്കും കുറച്ചു മുറികളും ഉണ്ടായിരിക്കണം. അങ്ങനെ നാം ഇഞ്ചിഞ്ചായി പുരോഗമിക്കും. ഇത് എന്റെ പ്രവർത്തനത്തിനുള്ള വലിയൊരു കളമാണ്, കൂടാതെ ഇവിടെ ചെയ്യപ്പെടുന്നതെന്തും ഇംഗ്ലണ്ടിലെ എന്റെ ഭാവിപ്രവർത്തനത്തിനു വഴിയൊരുക്കുകയും ചെയ്യുന്നു.

നിനക്കറിയാമല്ലോ, എന്നെസ്സംബന്ധിച്ച ഏറ്റവും വലിയ വിഷമം പണം സൂക്ഷിക്കുന്നതോ തൊടന്നതുപോലുമോ ആണെന്ന്. അതു മടുപ്പിക്കുന്നതും കെടുത്തുന്നതുമത്രേ. അതുകൊണ്ട് അതിന്റെ പ്രായോഗികവും സാമ്പത്തികവുമായ ഭാഗത്തിന്റെ ചുമതല ഏറ്റെടുക്കാൻ നീയൊരു സമാജം സംഘടിപ്പിക്കണം. എന്റെ ധനപരമായ കാര്യങ്ങളെല്ലാം നോക്കാൻ ഇവിടെ എനിക്കു

സ്നേഹിതരുണ്ട്. മനസ്സിലായോ? ഈ ഭയങ്കരമായ പണമിടപാടിൽ നിന്നൊഴിവാകുന്നത് എനിക്ക് വലിയ ആശ്വാസമായിരിക്കും. അതുകൊണ്ട് നിങ്ങൾ എത്ര വേഗം സംഘടിപ്പിച്ച് നീ സിക്രട്ടറിയും ട്രഷററുമായി ഇവിടെയുള്ള എന്റെ സ്നേഹിതരും. സഹഭാവികളുമായി നേരിട്ടു സമ്പർക്കത്തിലേർപ്പെടുന്നതിനു തയ്യാറാകുന്നുവോ അതയ്ക്കു നിനക്കും എനിക്കും നന്ന്. അതു വേഗം ചെയ്തിട്ട് എനിക്കെഴുതുക. സമാജത്തിന് വിഭാഗീയമല്ലാത്ത ഒരു പേരിടുക. അതേ രീതിയിൽ സംഘടിപ്പിക്കാൻ മഠത്തിലുള്ള എന്റെ സോദരന്മാർക്കെഴുതൂ.... നിനക്ക് വലിയ കാര്യങ്ങൾ ചെയ്യേണ്ടതായിട്ടുണ്ട്. അഥവാ ഉചിതമെന്നു തോന്നുന്നെങ്കിൽ, സമാജത്തിന്റെ കാര്യവാഹകന്മാരായി പേരു വെയ്കാൻ ചില വലിയ ആളുകളെ സമ്പാദിക്കുക. അതേ സമയം യഥാർത്ഥത്തിൽ നീ പണിയെടുക്കുകയും ചെയ്യുക. അവരുടെ പേരു വലിയൊരു സംഗതിയാണ്. നിന്റെ സ്വന്തം കൃത്യങ്ങൾ അതിതീവ്രങ്ങളും നിനക്ക് ഒട്ടും സമയമനുവദിക്കാത്തവയുമാണെങ്കിൽ പ്രവർത്തനഭാഗം ജി.ജി. ചെയ്യട്ടെ. ക്രമേണ, നിന്നെയും നിന്റെ കുടുംബത്തേയും പട്ടിണിയാക്കാതെ, പ്രവൃത്തിക്ക് സർവ്വാത്മസമർപ്പണം ചെയ്യാൻ നിനക്കു കഴിയുമാറ് നിന്നെ കോളേജ് പ്രവൃത്തിയിൽ നിന്നു സ്വതന്ത്രനാക്കാൻ ഞാനാശിക്കുന്നു. അതുകൊണ്ട്, പ്രവർത്തിക്കൂ, എന്റെ കുട്ടികളേ, പ്രവർത്തിക്കൂ. പ്രവൃത്തിയുടെ പരുക്കൻ ഭാഗം മിനുക്കിക്കഴിഞ്ഞിരിക്കുന്നു; ഇനിയത് ആണ്ടോടാണ്ടു കൂടുതൽ കൂടുതൽ മെച്ചത്തിലുരുണ്ടുപോയ്ക്കൊള്ളും. ഞാൻ ഭാരതത്തിലെത്തുംവരെ അതു വെറുതെ നടത്തിക്കൊണ്ടുപോകാമെങ്കിൽ പിന്നെ പ്രവൃത്തി കുതിച്ചു മുന്നേറും. ഇത്രമാത്രം നിങ്ങൾ ചെയ്തുകഴിഞ്ഞതിൽ ആഹ്ലാദിക്കുക. നിനക്കു മ്ലാനത തോന്നുമ്പോൾ കഴിഞ്ഞകൊല്ലത്തിനകം എന്തു ചെയ്തു കഴിഞ്ഞിരിക്കുന്നെന്നു തിരിഞ്ഞു നോക്കുക. ശൂന്യത്തിൽനിന്നുയർന്നിട്ട് ഇപ്പോഴെങ്ങനെ ലോകത്തിന്റെ ശ്രദ്ധ നമ്മുടെ മേൽ ഉറച്ചുകിട്ടിയിരിക്കുന്നു! ഭാരതം മാത്രമല്ല പുറത്തുള്ള ലോകവും നമ്മിൽനിന്ന് വലിയ കാര്യങ്ങൾ പ്രതീക്ഷിക്കുന്നു. മിഷണറിമാർക്കോ മ-ർക്കോ വിഡ്ഢികളായ ഉദ്യോഗസ്ഥന്മാർക്കോ, അർക്കും, സത്യത്തേയും പ്രേമത്തേയും ആർജ്ജവത്തേയും എതിർക്കാൻ കഴിയില്ല. നിങ്ങൾ ആർജ്ജവശാലികളാണോ? മരണംവരെയും നിസ്സ്വാർത്ഥർ? സ്നേഹമുള്ളവർ? എന്നാൽ ഭയപ്പേടേണ്ട, മരണത്തെപ്പോലും ഭയപ്പെടേണ്ട. എന്റെ കുമാരന്മാരേ, മുന്നോട്ട്! സമസ്തലോകത്തിനും വെളിച്ചം വേണം. അതുപ്രതീക്ഷാനിർഭരമത്രേ! ഭാരതത്തിനുമാത്രമാണാ വെളിച്ചമുള്ളത്; അതു മായാമയക്കാട്ടായങ്ങളിലും കപടഭാഷണത്തട്ടിപ്പുകളിലുമല്ല, മറിച്ചു, യഥാർത്ഥമതത്തിന്റെ ചേതനയുടെ മഹിമയെ - അത്യുച്ചമായ ആദ്ധ്യാത്മിക സത്യത്തെ - ഉപദേശിക്കുന്നതിലത്രേ. അതുകൊണ്ടത്രേ ഭഗവാൻ ഈ വംശത്തെ അതിന്റെ എല്ലാ പരിവർത്തനത്തിലും കൂടെ ഇന്നോളം നിലനിർത്തിയിരിക്കുന്നത്. ഇപ്പോഴിതാ കാലമായിരിക്കുന്നു. എന്റെ

ചുണക്കുട്ടികളേ, നിങ്ങളെല്ലാം വൻകാര്യങ്ങൾ ചെയ്യാൻ പിറന്നവരാണെന്ന വിശ്വാസം നിങ്ങൾക്കു വേണം! നായ്ക്കുട്ടികളുടെ കുര കേട്ടു ഭയപ്പെടരുത്! പോരാ, ആകാശത്തിലെ ഇടിത്തീകൊണ്ടുപോലും ഭയപ്പെടരുത്! എഴുന്നേല്ക്കൂ. പ്രവർത്തിക്കൂ.

ചിരപ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 111

(മിസ് മേരി ഹേലിന്)

മിസിസ് ബാഗ്ലി, അനിസ്ക്വാം.
31 ആഗസ്റ്റ് 1894

പ്രിയസോദരി,

മദ്രസുകാരിൽനിന്നുള്ള കത്ത് ഇന്നലെത്തെ 'ബോസ്റ്റൺ ട്രാൻസ്ക്രിപ്റ്റി'ൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഒരു പ്രതി അയച്ചുതരാമെന്നു കരുതുന്നു. അതു വല്ല ചിക്കാഗോപത്രത്തിലും നിങ്ങൾ കണ്ടിരിക്കും. കക് ആൻഡ് സൺസിന്റെ പക്കൽ എനിക്കു ചില തപാലുണ്ടെന്നു തീർച്ച. ഞാൻ ഇവിടെ അടുത്ത ചൊവ്വാഴ്ചവരെയെങ്കിലും ഉണ്ടാവും. അന്ന് ഇവിടെ അനിസ്ക്വാമിൽ ഞാൻ പ്രസംഗിക്കാൻ പോകുന്നു.

സദയം കക്സിന്റെയവിടെ അന്വേഷിച്ച് എനിക്കുള്ള തപാൽ അനിസ്ക്വാമിലേയ്ക്കയച്ചുതരിക.

കുറച്ചു കാലമായി എനിക്കു നിങ്ങളെപ്പറ്റി ഒരു വാർത്തയുമില്ല. ഇന്നലെ മദർ ചർച്ചിനു രണ്ടു ചിത്രങ്ങളയച്ചു. നിങ്ങൾക്കതിഷ്ടപ്പെടുമെന്നു ഞാൻ വിശ്വസിക്കുന്നു. ഭാരതത്തിൽനിന്നുള്ള തപാലിനെപ്പറ്റി ഞാൻ വളരെ ഉത്കണ്ഠയുള്ളവനാണ്. എല്ലാവരോടും സ്നേഹത്തോടെ, നിങ്ങളുടെ ചിരസ്നിഗ്ദ്ധനായ സോദരൻ.

വിവേകാനന്ദൻ.

പുനശ്ച: നിങ്ങളെവിടെയാണെന്നറിയായ്കയാൽ നിങ്ങൾക്കയച്ചുതരേണ്ട വേറെ ചിലത് അയയ്ക്കാൻ കഴിഞ്ഞില്ല.

## 112 *

(ശ്രീ മന്മനാഥഭട്ടാചാര്യന്ന്)[1]

അമേരിക്ക
5 സെപ്തംബർ 1894

പ്രിയ മി. ഭട്ടാചാര്യ,

നിങ്ങളുടെ സ്നേഹപൂർവ്വമുള്ള കത്തു വായിച്ചു വളരെ സന്തോഷിച്ചു. കഴിയും വേഗം നെയ്ത്തുയന്ത്രത്തെപ്പറ്റി അന്വേഷിച്ചു വിവരം

അറിയിയ്ക്കാം ഞാനിപ്പോൾ ഒരു കടലോരഗ്രാമമായ അനിസ്ക്വാമിൽ വിശ്രമിക്കുന്നു; വേഗം നഗരത്തിൽ പോയി യന്ത്രത്തിന്റെ കാര്യം അന്വേഷിക്കാം. ഈ കടലോരപ്രദേശങ്ങൾ വേനല്ക്കാലത്ത് ജനനിബിഡമായിരിക്കും. ചിലർ കടലിൽ കുളിക്കുവാൻ വരുന്നു. ചിലർ വിശ്രമിക്കാൻ, ചിലർ ഭർത്താക്കന്മാരെ പിടിക്കൂടാൻ.

ഈ നാട്ടിൽ ശിഷ്ടാചാരബോധം പ്രബലമാണ്. സ്ത്രീകളുടെ സാന്നിദ്ധ്യത്തിൽ കഴുത്തുമുതൽ കാലടിവരെ സദാ മറച്ചിരിക്കണം. ശരീരത്തിന്റെ സാധാരണവ്യാപാരങ്ങളെക്കുറിച്ച് ഉരിയാടിയേകൂടാ; ഒരുവൻ കക്കൂസിൽ പോകുന്നതെപ്പോഴെന്നു ആർക്കുമറിഞ്ഞുകൂടാ-അത്രയ്ക്കു നോക്കിക്കണ്ടു കഴിയണം. ഈ നാട്ടിൽ ഒരായിരം തവണ കൈലേസിലേയ്ക്കു മൂക്കു ചീറ്റാം -അതിൽ ദോഷമൊന്നുമില്ല; പക്ഷേ ഏമ്പൊക്കം വിടുന്നത് അത്യന്തം അപരിഷ്കൃതമാണ് അരയ്ക്കുമേലുള്ള ഉടൽ ചിലപ്പോൾ വെളിയിൽ കണ്ടെന്നുവെച്ച് സ്ത്രീകൾ അമ്പരക്കാറില്ല. അവർ ധരിക്കുന്ന തരം താഴ്ത്തി മുറിച്ച മേലുടപ്പ് നിങ്ങൾ കണ്ടിരിക്കണം. പക്ഷേ അവർ പറയുന്നു, കാലു മൂടാതെ നടക്കുന്നത് നഗ്നമായിരിക്കുംപോലെ ചീത്തയാണെന്ന്. നാം സദാ ആത്മാവിൽ നിലകൊള്ളുംപോലെ, അവർ തങ്ങളുടെ ശരീരത്തെ കാത്തുരക്ഷിക്കു

1. ഇദ്ദേഹ മദാസിലെ ഡെപ്യൂട്ടി അക്കൗണ്ടന്റ് ജനറലും സ്വാമിജിയുടെ സതീർത്ഥ്യനും ആതിഥേയനുമായിരുന്നു. അദ്ദേഹത്തിന്റെ പുത്രനാണ് ഇതു പ്രസിദ്ധീകരിക്കാൻ സദയം നല്കിയത്.

ന്നു, ശരീരശുചീകരമത്തിനും അലങ്കരണത്തിനും അവസാനമില്ല. ഇതു ചെയ്യാതെ പോകുന്നവന് സമുദായത്തിൽ ഒരു സ്ഥാനവുമില്ല.

ചാണകം കത്തിച്ചു പചിക്കയും നിലത്തു വെച്ചു കഴിക്കുകയും ചെയ്യുന്ന നമ്മുടെ സമ്പ്രദായം പന്നികളെപ്പോലെ തിന്നുന്നതിനു തുല്യമെന്നാണ് അവർ കരുതുന്നത്. ഹിന്ദുക്കൾക്ക് അറപ്പേയില്ല, അവർ പന്നികളെപ്പോലെ ചാണകം തിന്നുകയാണെന്നത്രേ അവർ പറയുന്നത്. ചാണകമെന്ന വാക്ക് ഇംഗ്ലീഷിൽ നിഷിദ്ധമാണ്. എന്നാൽ മറുവശത്തു, വളരെപ്പേർ ഒരേ ഗ്ലാസ് കൊണ്ടു വെള്ളം കുടിക്കും. അതു കഴുകേണ്ടതാണെന്നു വിചാരിക്കാതെ. സാധനങ്ങൾ വേവിക്കുന്നതിനുമുമ്പു കഴുകണമെന്ന നിയമം അപൂർവ്വമായേ അവരനുഷ്ഠിക്കാറുള്ളു. എന്നാൽ വെപ്പുകാരിയുടെ വസ്ത്രത്തിൽ അല്പം അഴുക്കു പുരണ്ടുപോയാൽ അവർ അവളെ പുറത്തേയ്ക്കെടുത്തെറിയും. മേശപ്പുറത്തെ തീൻപ്രാതങ്ങളെല്ലാം പുതുപുത്തൻ. അവർ ഭൂമിയിലേയ്ക്കും ധനാഢ്യരായ ജനങ്ങളാണ്. അവരുടെ ഭോഗങ്ങളും ആഡംബരങ്ങളും വർണ്ണി

ക്കുക ശക്യമല്ല.

രാജപുത്താനയിൽ ഭക്ഷണരീതിയിൽ ഹിന്ദുക്കൾ മുഹമ്മദീയരെ അനുകരിക്കുന്നു. അതാകെപ്പാടെ തരക്കേടില്ലതാനും. അവരൊരു താഴ്ന്ന പലകമേലിരിക്കുകയും, ഒരു താണ മേശപ്പുറത്തു ചോറ്റുപാത്രം വെയ്ക്കുകയും ചെയ്യുന്നു. ചാണകവും ചെളിയും മെഴുകിയ നിലത്തു വാഴയിലയിടുന്നതിനെക്കാൾ വളരെ നല്ലതാണിത്. ഇലയൊന്ന് കീറിയാൽ ഭയങ്കരം! ഹിന്ദുക്കൾ വസ്ത്രങ്ങളേയോ ഭക്ഷ്യങ്ങളേയോ കുറിച്ച് വളരെയൊന്നും അറിഞ്ഞിരുന്നില്ല. കൂടാതെ വല്ല ഹിന്ദുനാഗരികതയുമുണ്ടായിരുന്നത് പഞ്ചാബിലും വടക്കുപടിഞ്ഞാറൻ സംസ്ഥാനങ്ങളിലുമാണ്.

നമ്മുടെ സ്ത്രീകൾക്ക് ചെരിപ്പിട്ടാൽ ജാതി പോകും. രാജപുത്രസ്ത്രീകൾക്കോ ചെരിപ്പിടാഞ്ഞാൽ ജാതി പോകും. എപ്പോഴും ചെരിപ്പിടണമെന്നു മനു പറയുന്നു. ജനങ്ങൾക്ക് വേണ്ടത്ര സുഭിക്ഷമായ ഒരു ജീവിതത്തോതുണ്ടായിരിക്കണമെന്നുള്ളത് അനിഷേധ്യമാണ്. അവർ ഭോഗസമൃദ്ധരല്ലെങ്കിലും വൃത്തിയും വെടിപ്പുമുള്ളവരായിരിക്കണമെന്നാണ് ഞാൻ പറയുന്നത്. ഞാൻ ചോദിക്കട്ടെ, നമ്മളെന്തിന് ഇംഗ്ലീഷുകാരാകണം? തല്ക്കാലം പടിഞ്ഞാറൻ സംസ്ഥാനങ്ങളിലെ നമ്മുടെ സോദരരെ അനുകരിച്ചാൽ മതിയാകും. കുറേക്കൊല്ലത്തേയ്ക്ക് ഭാരതീയരുടെ സംഘങ്ങൾ ഒന്നിനു പിന്നാലെ ഒന്നായി ലോകമൊട്ടുക്കു യാത്രചെയ്തു മടങ്ങിവരുമെങ്കിൽ, അതുകൊണ്ടുതന്നെ, ഇരുപതു കൊല്ലത്തിനകം ഭാരതത്തിന്റെ മുഖമേ മാറിപ്പോകും; മറ്റൊന്നും ചെയ്യേണ്ടതില്ല. പക്ഷേ ഒരു ഗ്രാമത്തിലെ ആളുകൾ അടുത്ത ഗ്രാമം സന്ദർശിക്കയില്ലെങ്കിൽ എങ്ങനെയാണ് വല്ലതും സംഭവിക്കുക? ഏതായാലും എല്ലാം ക്രമേണ നടക്കും. ക്രമേണ ധീരരായ ബംഗാളിബാലന്മാർ നാടിനെ ഉണർത്തും. പക്ഷേ, മന്മഥബാബു, പെൺകുട്ടികളെ ഒമ്പതാം വയസ്സിൽ വിവാഹം ചെയ്തയയ്ക്കുന്ന നാണംകെട്ട ഏർപ്പാടു നാം നിർത്തണം. അതു സർവ്വപാപമൂലമാണ് എന്റെ കുട്ടി, അതൊരു മഹാമഹാപാപമാണ്. അതിനുംപുറമെ, ബാല്യവിവാഹം നിർത്തലാക്കാൻ ഗവണ്മെണ്ടു നിയമം പാസ്സാക്കാൻ വിചാരിച്ചപ്പോൾ നമ്മുടെ കൊള്ളരുതാത്ത ആളുകൾ പെരുത്ത ബഹളം കൂട്ടിയത് എന്തു ഭയങ്കരമായിപ്പോയെന്ന് ചിന്തിക്കുക! നമ്മളതു നിർത്താത്തപക്ഷം ഗവണ്മെണ്ട് സ്വാഭാവികമായി ഇടപെടും. അതുതന്നെയാണ് ഗവണ്മെണ്ടു ചെയ്യാനാഗ്രഹിക്കുന്നതും. ലോകം മുഴുവൻ നമ്മെ നിന്ദിക്കുന്നു. നിങ്ങൾ നിങ്ങളുടെ വീടുകളിൽ അടച്ചിരുന്നോളിൻ. പക്ഷേ പുറത്തുള്ളവർ നിങ്ങളുടെമേൽ കാർക്കിച്ചു തുപ്പുകയാണ്. എനിക്കവരോടു എത്രത്തോളം കലഹിക്കാം? എന്തു ഭയങ്കരം! അച്ഛനും അമ്മയും തന്നെ തങ്ങളുടെ പത്തുവയസ്സു പ്രായമായ മകളെ, വളർച്ച മുറ്റിതടിയനായ ഒരു ഭർത്താവിനു വിവാഹം ചെയ്തുകൊടുക്കാൻ സമ്മതിക്കുന്നു! ഭഗവാനേ, പാപമു

ണ്ടെങ്കിലല്ലാതെ വല്ല ശിക്ഷയുമുണ്ടോ? ഇതെല്ലാം 'കർമ്മഫല'മാണ്. നമ്മുടേതു ഭയങ്കരപാപമുള്ളൊരു ജനതയല്ലായിരുന്നെങ്കിൽ പിന്നെ അതെന്തിനു കഴിഞ്ഞ എഴുന്നൂറു കൊല്ലമായി കൂക്കിവിളിക്കപ്പെടുകയും മർദ്ദിക്കപ്പെടുകയും ചെയ്തു?

പിന്നെ, നമ്മുടെ നാട്ടിൽ പെൺമക്കളെ വിവാഹം ചെയ്തയയ്ക്കാൻ മാതാപിതാക്കൾ വളരെ ക്ലേശിക്കുന്നതുപോലെ ഈ നാട്ടിൽ ക്ലേശിക്കുന്നതു പെൺകുട്ടികളാണ്. മാതാപിതാക്കൾ അത്യല്പം മാത്രം. ഭർത്താക്കന്മാരെ കണ്ടുപിടിക്കേണ്ടതു പെൺകുട്ടികളുടെ ജോലിയാണ്. അവരുടെ സർവ്വകാര്യങ്ങളിലും ഞാനിപ്പോൾ അടുത്തു പഴകുന്നുണ്ട്; ഞാൻ സ്ത്രീകൾക്കിടയിൽ സ്ത്രീയെന്നെപോലെയാണ്. അതുകൊണ്ട് ഞാൻ അവരുടെ കളിയെല്ലാം കണ്ടിട്ടുണ്ട്, കാണുകയുമാണ്. വിരുന്നുകൊടുക്കുക, നൃത്തംവയ്ക്കുക, പാട്ടുകച്ചേരിക്കു പോകുക, സ്നാനപാനസ്ഥലങ്ങളിൽ പോകുക – അതെല്ലാം ശരിതന്നെ. പക്ഷേ, ആ സമയമത്രയും യുവതികൾ ഭർത്താക്കന്മാരെ എങ്ങനെ പിടികൂടാമെന്ന് അകമേ കൊണ്ടുപിടിച്ചാലോചിക്കയായിരിക്കും. അവർ ആൺകുട്ടികളുടെ ചുറ്റും തൂങ്ങിക്കൂടും. മറുവശത്ത്, ആൺകുട്ടികൾ വളരെ കരുതലുള്ളവരായിരിക്കും – അവർ പെൺകുട്ടികളുമായി കലരുകയും സദാ കളിച്ചു പെരുമാറുകയും ചെയ്യുമെങ്കിലും കീഴടങ്ങേണ്ട സമയമാകുമ്പോഴേയ്ക്കും പറഞ്ഞുപൊയ്ക്കളയും. ആൺകുട്ടികൾ പെൺകുട്ടികൾക്കു സ്ഥാനമാനങ്ങൾ നല്കുന്നു; അവർക്കു വേണ്ടി അടിമപ്പെടുകയും ചെയ്യുന്നു; പക്ഷേ പെൺകുട്ടികൾ പിടിക്കാൻ കൈ നീട്ടുന്ന നിമിഷം അവർ പിടിക്കപ്പുറം ഓടിക്കളയുന്നു. ഇത്തരം വളരെ പ്രയത്നങ്ങൾക്കുശേഷം ഒരു ബാലിക ഒരു ബാലനെ പിടികൂടുന്നതിൽ വിജയിക്കുന്നു. ബാലികയ്ക്കു പണമുണ്ടെങ്കിൽ പലബാലന്മാരും അവളുടെ താളത്തിനൊത്ത് നൃത്തം വെയ്ക്കും പക്ഷേ, പാവങ്ങൾക്കാണ് വലിയ വിഷമം. ദരിദ്രയായ ഒരു പെൺകുട്ടിക്കു കവിഞ്ഞ സൗന്ദര്യമുണ്ടെങ്കിൽ, വേഗം വിവാഹം ചെയ്യാം; ഇല്ലെങ്കിലോ, ആയുഷ്ക്കാലം മുഴുവൻ കാക്കണം. നമ്മുടെ നാട്ടിലെങ്ങനെയോ അതുപോലെതന്നെ ഇവിടെയും – ആയിരം വിവാഹങ്ങളിലൊന്നു പ്രേമത്തിലും വരണത്തിലും കൂടെ നടക്കുന്നു. ബാക്കിയെല്ലാം പണത്തെ ആശ്രയിച്ചാണ് അതിനു ശേഷം കലഹം. പിന്നെ 'ഇറങ്ങിപ്പോ', വിവാഹമോചനം. ഇതു നമുക്കില്ല. ഒറ്റപ്പോംവഴി തൂങ്ങിച്ചാകലാണ്. എല്ലാ നാടുകളിലും അതുതന്നെ കഥ. ഇവിടെ പെൺകുട്ടികൾ കാര്യം സ്വയം കയ്യേല്ക്കുന്നു; നമ്മുടെ നാട്ടിലാകട്ടെ തങ്ങളുടെ വൈവാഹികജീവിതം വിശിഷ്ടമെന്നു കാട്ടിക്കൂട്ടാൻ മാതാപിതാക്കന്മാരുടെ സഹായം നമുക്കു ലഭിക്കുന്നു. രണ്ടിൽ ഏതായാലും ഫലം ഒന്നുതന്നെ.

ഈയിടെയായി. ഏതായാലും അമേരിക്കൻ ബാലികമാർക്കു വിവാഹം

വേണ്ട. അഭ്യന്തരസമരകാലത്ത് വളരെയേറെ പുരുഷന്മാർ കൊല്ലപ്പെടുകയും എല്ലാത്തരം പ്രവൃത്തികളും ചെയ്യാൻ സ്രീകൾ തുടങ്ങുകയും ചെയ്തു. അതിൽപ്പിന്നെ തങ്ങൾ നേടിയ അവകാശങ്ങൾ കൈവിടണമെന്ന് അവർക്കു തോന്നിയിട്ടില്ല. അവർ തങ്ങളുടെ ജീവിതവൃത്തി സ്വയം സമ്പാദിക്കുന്നു. അക്കാരണത്താൽ "വിവാഹംകൊണ്ട് ഒരു പ്രയോജനവുമില്ല. സത്യമായും പ്രേമബദ്ധരായാൽ അപ്പോൾ ഞങ്ങൾ വിവാഹം ചെയ്യും. അല്ലെങ്കിൽ തന്നെ ത്താൻ സമ്പാദിച്ച് ഞങ്ങളുടെ ചെലവു വഹിച്ചുകൊള്ളാം." എന്നുപറയുകയും ചെയ്യുന്നു. അച്ഛനൊരു കോടീശ്വരനാണെങ്കിൽ മകൻ വിവാഹത്തിനുമുമ്പ് വേണ്ടത്ര സമ്പാദിക്കണം. അച്ഛന്റെ പക്കൽ നിന്നു ചെലവു പറ്റി ആരും വിവാഹം ചെയ്യില്ല. ബാലികമാർക്കും ഇപ്പോൾ അതുതന്നെ വേണം. മകൻ കല്യാണം കഴിക്കുമ്പോൾ തന്റെ കുടുംബത്തിനു താൻ അന്യനെപ്പോലായിത്തീരുന്നു. മറിച്ച് ബാലിക വിവാഹം ചെയ്താൽ തന്റെ പിതൃഗൃഹത്തിലേയ്ക്കു ഭർത്താവിനെ കൊണ്ടുവരുന്നതുപോലെയുമാണ്. പുരുഷന്മാർ ഭാര്യവീട്ടിൽ പത്തുവട്ടം പോയേയ്ക്കാം; എന്നാൽ സ്വന്തം മാതാപിതാക്കളുടെ അടുത്ത് വിരളമായേ പോകൂ. എങ്കിലും തങ്ങളുടെ ശ്വശ്രുമാർ കഴുത്തിൽ കയറിയാലോ എന്നു വളരെ പേടിയുമാണ്.

ഈ നാട്ടിൽ സർവ്വത്ര സമ്പത് സരിത്തുകളും സൗന്ദര്യതരംഗങ്ങളും ജ്ഞാനസമൃദ്ധിയുമാണ്. ഇന്നാട്ടുകാർ അരോഗദൃഢഗാത്രരാണ്. ഈ ലോകഭോഗങ്ങൾ ഭുജിക്കേണ്ടതെങ്ങനെയെന്ന് അവർക്കറിയാം........ യൂറോപ്പിലെ രാജാക്കന്മാർ ദരിദ്രരായാൽ ഇങ്ങോട്ടു വിവാഹം ചെയ്യാൻ വരുന്നു. ഇതൊരു സാധാരണ അമേരിക്കന്നിഷ്ടമല്ല; എങ്കിലും സമ്പന്നകളും സുന്ദരികളുമായ ചില സ്ത്രീകൾ ഇവരുടെ പട്ടപ്പേരുകൾക്കുവേണ്ടി കുടുങ്ങുന്നു. പക്ഷേ അമേരിക്കൻ സ്ത്രീകൾക്ക് യൂറോപ്പിൽ പാർക്കാൻ വലിയ വിഷമമാണ്; എന്നാൽ യൂറോപ്യൻഭാര്യമാർ ഭർത്താക്കന്മാർക്ക് അടിമകളാണ്. ഇത് അമേരിക്കൻ സ്ത്രീ ഇഷ്ടപ്പെടുന്നില്ല. ഇവിടെ ഏതു കാര്യത്തിലും പ്രിയയ്ക്കു പ്രിയമായതേ പറയാവൂ. അല്ലാത്തപക്ഷം അതു ബഹുജനസമക്ഷം ഭാര്യമാർക്കു മാനഹാനിയാണ്.

അമേരിക്കയിൽ സ്ത്രീകൾ വളരെ വികാരപരകളാണ്, പ്രണയലീലയ്ക്കു വലിയ കമ്പവുമാണ്. ഞാനേതായാലും പ്രണയവികാരമൊന്നുമില്ലാത്ത വല്ലാത്ത ഒരു തരം ജന്തുവാണ്; അതുകൊണ്ട് അത്തരമൊരു വികാരവും എന്റെ നേർക്കു പുലർത്താൻ അവർക്കു കഴിയുന്നില്ല. എന്നെ അവർ വളരെ ആദരിക്കുന്നു. ഞാനവരെക്കൊണ്ടെല്ലാം എന്നെ 'അച്ഛ' എന്നോ 'സോദര' എന്നോ വിളിപ്പിക്കുന്നു. മറ്റൊരു വികാരവുമായി എന്നെ സമീപിക്കാൻ ഞാനവരെ അനുവദിക്കുന്നില്ല. അവരുടെ ചിത്തവൃത്തികൾ ക്രമേണ പവിത്രമാക്കപ്പെടുകയും ചെയ്തിരിക്കുന്നു.

ഇവിടുത്തെ മതോപദേശികൾക്ക്..... പാപികളെ നരകത്തിലെറിയാൻ അത്യാഗ്രഹമാണ്. എങ്കിലും അവരിൽ ചുരുക്കം ചിലർ നല്ലവരാണ്... ഈ നാട്ടിലെ സ്ത്രീകൾക്ക് എന്നെക്കുറിച്ചു വലിയ മതിപ്പാണ്. അവിവാഹിക ളുടെ ഇടയ്ക്കു ദുശ്ചരിതയായ ഒരൊറ്റ പെൺകുട്ടിയേയും ഞാനിതുവരെ കണ്ടിട്ടില്ല. വിധവയോ വിവാഹതയോ ആണ് ദുശ്ചരിതയായി മാറുന്നത്. തങ്ങളുടെ ഭാവി ഭാസ്വരമാണെന്നുറപ്പുള്ളതിനാൽ അവിവാഹിതകൾ അത്യന്തം നല്ലവരാണ്.

പഴക്കം ചെന്ന് ഉണങ്ങിശോഷിച്ച പഴംപോലെ, ഭാരത്തിൽ കണ്ടുവരുന്ന ഈ ശോഷിച്ച പാശ്ചാത്യവനിതകൾ ഇംഗ്ലീഷുകാരാണ് ഇംഗ്ലീഷുകാർതന്നെ യുറോപ്പുകാർക്കിടയിലെ ഒരു വികൃതവർഗ്ഗമാണ്. അമേരിക്കയിൽ യൂറോ പ്പിലെ അത്യുത്കൃഷ്ടരക്തധാരകൾ കലർന്നിരിക്കുന്നു. അതിനാൽ അമേ രിക്കൻ സ്ത്രീകൾ അതിസുന്ദരികളുമായിരുന്നു. സൗന്ദര്യത്തെ അവർ എങ്ങനെ കാത്തുരക്ഷിക്കുന്നു! പത്താം വയസ്സുമുതൽ ഓരോ മണിക്കൂറും.... പ്രസവിക്കുന്ന ഒരു സ്ത്രീക്കു തന്റെ സൗന്ദര്യം നിലനിർത്താനാവുമോ? തീരെ അസംബന്ധം! എന്തൊരു ഭയങ്കരപാപം! നമ്മുടെ നാട്ടിലെ അത്യന്തസുന്ദ രിപോലും ഇവിടെ ഒരു കരിമൂങ്ങയെപ്പോലിരിക്കും. എങ്കിലും പഞ്ചാബിസ്ത്രീ കൾക്കു വളരെ നല്ല ആകാരസുഷമയുണ്ടെന്നു സമ്മതിച്ചേ ഒക്കൂ. അമേരി ക്കൻ സ്ത്രീകളിൽ വളരെപ്പേരും വളരെ നല്ല പഠിപ്പുള്ളവരാണ്. അനേകം പണ്ഡിതന്മാരായ അദ്ധ്യാപകന്മാരെപ്പോലും നാണിപ്പിച്ചുകളയുകയും ചെയ്യും. അവർ ആരുടേയും അഭിപ്രായത്തെ വകവെയ്ക്കുന്നതുമില്ല.അവ രുടെ സദ്ഗുണങ്ങളെപ്പറ്റി; എന്തു ദയ, എന്തുത്കൃഷ്ടമായ വിചാരവും പ്രവൃ ത്തിയും! ഇതൊന്നു വിചാരിക്കുക – ഈ നാട്ടിലെ ഒരു പുരുഷൻ ഭാരതം സന്ദർശിയ്ക്കുയാണെങ്കിൽ അയാളെ ഒരുത്തരം ഒന്നു തൊടുകപോലും ചെയ്യില്ല. ഇവിടെയാകട്ടെ അത്യുത്തമകുടുംബങ്ങളിൽ ഞാൻ സ്വന്തം പുത്രനെപ്പോലെ സ്വച്ഛന്ദം പ്രവർത്തിക്കുവാൻ അനുവദിക്കപ്പെടുന്നു! ഞാനൊരു കുഞ്ഞിനെപ്പോലെയാണ്; അവരുടെ സ്ത്രീകൾ എനിക്കുവേണ്ടി പീടികയിൽ പോകുന്നു. കൈങ്കര്യം ചെയ്യുന്നു. ഉദാഹരണത്തിന്: ആ യന്ത്ര ത്തെക്കുറിച്ചുള്ള വിവരണത്തിനുവേണ്ടി ഞാനൊരു പെൺകുട്ടിയ്ക്കെഴുതി യിട്ടുണ്ട്; അവരത് അവധാനപൂർവ്വം സംഭരിച്ച് എനിയ്ക്കയച്ചുതരും. പിന്നെ ഖേത്രി മഹാരാജാവിന് ഒരു (ഫോണോഗ്രാഫ്) സ്വനഗ്രാഹി അയച്ചുകൊടു ക്കയുണ്ടയി; ഒക്കെ ആ പെൺകുട്ടികൾ ബഹുകേമമായി സാധിച്ചു. ഭഗവൻ! ഭഗവൻ! സ്വർഗ്ഗവും നരകവും തമ്മിലുള്ള വ്യത്യാസമാണിത്! 'അവർ സൗന്ദ ര്യത്തിൽ ലക്ഷ്മീദേവിയും ബുദ്ധിസാമർത്ഥ്യത്തിൽ സരസ്വതീദേവിയുമത്രേ ഇതു പുസ്തകപ്പഠിപ്പുകൊണ്ടു നേടാവതല്ല. ഞാൻ ചോദിക്കട്ടെ, നിങ്ങൾക്കു കുറച്ച് ആണുങ്ങളേയും പെണ്ണുങ്ങളേയും ലോകം കാണാനയയ്ക്കാമോ? അപ്പൊഴേ നാടുണരൂ – പുസ്തകവായനയിലൂടെയല്ല. ഇവിടുത്തെ ആണു

ങ്ങൾ ധനസമ്പാദനത്തിൽ ബഹുസമർത്ഥന്മാരാണ്. മറ്റുള്ളവർ പൊടിപോലും കാണാത്തിടത്തു പൊന്നു കാണുന്നവരാണവർ.

ഭാരതത്തിൽനിന്നുപോയി മറ്റൊരു നാടു കാണുന്നവനാരോ അയാൾ വലിയ സുകൃതം സമ്പാദിക്കുന്നു. ജനങ്ങളുടെ സമുദായത്തിനുള്ള ഒറ്റ ക്കാരണം. ഇംഗ്ലീഷുകാർ വന്നതിൽപ്പിന്നെ മറ്റു ജനതകളുമായി വീണ്ടും കൂടിക്കലരുന്നതിൽപ്പിന്നെ മറ്റു ജനതകളുമായി വീണ്ടും കുടിക്കലരുന്നതി ലേയ്ക്കു നിങ്ങളെ അവർ തള്ളിവിടുകയാണ്. കാണെക്കാണെ നിങ്ങൾ വീണ്ടും ഉയരുകയുമാണ്. നാടിനു പുറത്തു പോരുന്ന ഓരോരുവനും ജന തയ്ക്കാകെ ഗുണം ചെയ്യുന്ന; അതു ചെയ്തുതന്നെയല്ലോ നിങ്ങളുടെ ചക്ര വാളം വികസിക്കേണ്ടത്. ഈ സൗകര്യം നേടാൻ സ്ത്രീകൾക്കാവാ ത്തതുകൊണ്ട് അവർ ഭാരതത്തിൽ മിക്കവാറും ഒട്ടും പുരോഗമിച്ചിട്ടില്ല. ഒരു വിശ്രമസ്ഥാനവുമില്ല; ഒന്നുകിൽ നിങ്ങൾ പുരോഗമിക്കുന്നു. ഇല്ലെങ്കിൽ മട ങ്ങിച്ചെന്നു മരിച്ചുപോകുന്നു. ജീവന്റെ ഒരേ ഒരു ലക്ഷണം പുറത്തേയ്ക്കു പോകലും പുരോഗമിക്കലും വികസിക്കലുമത്രേ. സങ്കോചം മരണമാകുന്നു. നിങ്ങളെന്തിനു പരോപകാരം ചെയ്യണം? നിങ്ങൾ നിങ്ങളുടെ ചെറിയ ആത്മാ വിന്നപ്പുറം വികസിക്കുന്നു, നിങ്ങൾ ജീവിക്കയും വളരുകയും ചെയ്യുന്നു. എല്ലാ ഇടുക്കും, എല്ലാ സങ്കോചവും, എല്ലാ തൽകാര്യവും മന്ദമായ ആത്മ ഹത്യമാത്രമാണ്; ഒരു ജനത എപ്പോൾ തന്നെത്താൻ സങ്കോചിക്കയും ജീവി തവികാസത്തെയെല്ലാം മുറിച്ചുതള്ളുകയുമെന്ന മാരകമായ തെറ്റു ചെയ്യു ന്നുവോ, അപ്പോഴതു മരിക്കതന്നെ വേണം. അതു പോലെ സ്ത്രീകൾ മുന്നോട്ടു പോകണം, അല്ലെങ്കിൽ മന്തികളും തങ്ങളുടെ നിപീഡകപ്രഭുക്ക ളുടെ കൈകളിൽ ചൈതന്യമറ്റ ഉപകരണങ്ങളുമായിത്തീരണം. നിപീഡ കനും മന്തിയും ചേർന്നതിന്റെ ഫലമാണ്, കുട്ടികൾ, അവർ അടിമകളും. ഇതാണ് വർത്തമാനഭാരതത്തിന്റെ ചരിത്രം മുഴുവൻ അഹോ, മരണത്തിന്റെ ഭയങ്കരമായ ഈ കല്ലിപ്പിനെ ആരു തകർക്കും? ഭഗവാൻ നമ്മെ രക്ഷിക്കട്ടെ! ഇതെല്ലാം ക്രമേണ ഭവിക്കും; ‘പതുക്കെ കരുതി വേണം പാതമുറിച്ചു കട ക്കാൻ; പതുക്കെ കരുതി വേണം കോസടി തുന്നിക്കൂട്ടാൻ; അതുപോലെ പതുക്കെ കരുതി വേണം മാമല കയറിക്കടക്കാൻ.”

കടലാസുകൾ യഥാകാലം ഭദ്രമായെത്തിച്ചേരുന്നു; അതു ചൊല്ലി വിഷ മമൊന്നുമുണ്ടായില്ല. ശത്രു നിസ്സബ്ദനാക്കപ്പെട്ടു. ഇതു ഓർക്കൂ; അജ്ഞാ തനും യുവാവുമായ എന്നെ അവർ തങ്ങളുടെ പ്രായമായ യുവപുത്രിമാരു ടെയിടയ്ക്കു ജീവിയ്ക്കുവാനനുവദിച്ചു; ഞാനൊരു പോക്കിരിയാണെന്ന് എന്റെ സ്വന്തം നാട്ടുകാരനായ മജുംദാര പറയുമ്പോഴും അവർ തരിമ്പും ശ്രദ്ധിക്കുന്നില്ല. അവരെത്ര മഹതികൾ, എന്തു ദയാലുക്കൾ! ഒരു നൂറു ജന്മം കൊണ്ടുപോലും എനിക്ക് ഇക്കടം വീട്ടാൻ കഴിയില്ല. അമേരിക്കൻ

സ്ത്രീകൾക്കു ഞാനൊരു വളർത്തു പുത്രിയെപ്പോലെയാണ്. അവർ യഥാർത്ഥത്തിൽ അമ്മയാണ്. അവരല്ലെങ്കിൽ പിന്നെ ആർ സർവ്വോത്കഷേണ വർത്തിക്കും?

കുറച്ചിട മുമ്പു ബഹുശതം ബുദ്ധിമാന്മാരും ബുദ്ധിമതികളും ഗ്രീനേക്കാർ എന്ന ഒരു സ്ഥലത്തു കൂടിയിരുന്നു. ഞാനവിടെ രണ്ടു മാസത്തോളം ഉണ്ടായിരുന്നു. എന്നും ഞാനൊരു മരച്ചോട്ടിലിരിക്കും, നമ്മുടെ ഹൈന്ദവസമ്പ്രദായപ്രകാരം; എന്റെ അനുയായികളും ശിഷ്യരും എന്നെ എമ്പാടും ചുഴന്നു പുല്ലിലിരിക്കും. എന്നും പുലർച്ചെ ഞനവരെ ഉപദേശിക്കും, അവരോ എന്തു മാത്രം താല്പര്യമുള്ളവർ! ഞാനിപ്പോൾ ഈ നാടു മുഴുവൻ പ്രസിദ്ധനാണ്. മതോപദേശികൾക്കു മഹാകോപം; എങ്കിലും, സ്വാഭാവികമായി, എല്ലാർക്കുമില്ല ഈ നാട്ടിലെ മതോപദേശികൾക്കിടയിൽ എനിക്കും വളരെ അനുയായികളുണ്ട്. അവരുടെയിടയ്ക്കുള്ള അജ്ഞന്മാരും കടും പിടുത്തക്കാരും യാതൊന്നും മനസ്സിലാക്കുന്നില്ല; ഉപദ്രവം ഉണ്ടാക്കുകമാത്രം ചെയ്യുന്നു; അങ്ങനെ അവർ തന്നെത്താൻ ദ്രോഹിക്കയേ ചെയ്യുന്നുള്ളു. മജ്ജുംദാർക്ക് ഈ നാട്ടിൽ പ്രചാരം തെല്ലു വല്ലതുമുണ്ടായിരുന്നതിന്റെ മുക്കാലും എന്നെ ദുഷിച്ചതുമൂലം നഷ്ടമായിരിക്കയാണ്. അവരെന്നെ ദത്തെടുത്തിരിക്കുന്നു. എന്നെ വല്ലവരും ദുഷിച്ചാൽ അയാളെ സ്ത്രീകൾ സർവ്വത്ര അധിക്ഷേപിക്കുന്നു.

ഞാനെന്നു ഭാരതത്തിലേയ്ക്കു മടങ്ങുമെന്നു പറയാൻ വയ്യ; അടുത്ത ഹേമന്തത്തിലാവാം. അവിടെ എനിക്ക് അലഞ്ഞുതിരിഞ്ഞേ ഒക്കൂ, ഇവിടേയും ഞാൻ അതുതന്നെ ചെയ്യുന്നു.

കൂടുതലൊന്നും എഴുതാനില്ല. ദയവുചെയ്ത് ഈ കത്തു പ്രസിദ്ധപ്പെടുത്തരുത്. നിങ്ങൾക്കറിയാമല്ലോ – ഞാൻ പറയുന്ന ഓരോ വാക്കിനെപ്പറ്റിയും ഞാൻ കരുതിയിരിക്കണം – ഞാനിപ്പോഴൊരു 'പബ്ലിക്കുമാൻ' ആയിരിക്കുന്നു. എല്ലാവരും എന്നെ നിരീക്ഷിക്കയാണ്, വിശേഷിച്ചു പള്ളിക്കാർ.

നിങ്ങളുടെ വിധേയൻ വിവേകാനന്ദൻ

## 113

(മി. ല്യൺ ലാൻഡ്സ് ബർഗിന്)

ഹോട്ടൽ ബെല് വ്യൂ
ബോസ്റ്റൺ
13 സെപ്തംബർ 1894

ക്ഷമിക്കൂ, നിന്റെ ഗുരുവെന്ന നിലയ്ക്കു നിന്നെ ഉപദേശിക്കുവാൻ എനിക്കധികാരമുണ്ട്; ഈ നാട്ടിൽ നിനക്കു വല്ലതും ചെയ്വാൻ തക്ക വസ്ത്രങ്ങൾ വേണ്ടത്രയില്ലാതെ വിഷമമാകയാൽ നിന്റെ ആവശ്യത്തിന് അതു

കുറെ വാങ്ങുവാൻ ഞാൻ നിർബ്ബന്ധിക്കുന്നു. ഒരിക്കൽ ഒരു തുടക്കം കിട്ടിക്കഴിഞ്ഞാൽ നീ നിന്റെ ഇഷ്ടം പോലെ വസ്ത്രധാരണം ചെയ്തോളു. ആളുകളതിനെ എതിർക്കില്ല.

നീ എനിക്കു നന്ദി പറയേണ്ടതില്ല. ഇതെന്റെ കർത്തവ്യം മാത്രമാണല്ലോ. ഹിന്ദുനിയമപ്രകാരം ഗുരു മരിച്ചാൽ തന്റെ ശിഷ്യനാണ് തനിക്കവകാശി, തന്റെ പുത്രൻപോലുമല്ല – സന്ന്യസിക്കുന്നതിനു മുമ്പ് പുത്രനുണ്ടായിരുന്നെന്നു വെച്ചാലും. നിങ്ങൾ ധരിച്ചോളു. ഇതു യഥാർത്ഥത്തിലുള്ള ഒരു അദ്ധ്യാത്മബന്ധമാണ്. അല്ലാതെ യാങ്കികളുടെ 'ട്യൂട്ടർ' വ്യാപാരമൊന്നുമല്ല.

നിന്റെ വിജയത്തിന് എല്ലാ അനുഗ്രഹങ്ങളോടും പ്രാർത്ഥനകളോടും കൂടി.

സ്വന്തം വിവേകാനന്ദൻ

## 114

(മിസ് മേരീ ഹേലിന്)

ഹോട്ടൽ ബെല് വ്യൂ
ബീക്കൺ സ്റ്റ്റീറ്റ്, ബോസ്റ്റൺ
13 സെപ്തംബർ 1894

പ്രിയസോദരി,

സദയം അയച്ച കുറിപ്പ് ഇന്നു രാവിലെ കിട്ടി. ഏതാണ്ടൊരാഴ്ചയായി ഞാനീ ഹോട്ടലിലാണ്. ഞാൻ ബോസ്റ്റണിൽ ഇനി കുറച്ചു സമയംകൂടി ഉണ്ടാവും. എനിക്കു ധാരാളം ഗൗണുകളുണ്ട്. വാസ്തവത്തിൽ എനിക്ക് എളുതായെടുക്കാവുന്നതിലേറെ അനിസ്ക്വാമിൽവെച്ചു വെള്ളത്തിൽ വീണല്ലോ, അപ്പോൾ, നിങ്ങളത്രയേറെ അനുമോദിക്കുന്ന അഴകാർന്ന ആ കറുത്ത സ്യൂട്ടാണ് ഞാൻ വിചാരിക്കുന്നില്ല. അതും ബ്രഹ്മത്തെപ്പറ്റിയുള്ള എന്റെ അഗാധധ്യാനങ്ങൾകൊണ്ടു തുളയ്ക്കപ്പെട്ടിരിക്കുന്നു. നിങ്ങൾക്കു വേനല്ക്കാലം ബഹുരസമായെന്നറിഞ്ഞു സന്തോഷിക്കുന്നു. എന്നെസ്സംബന്ധിച്ചാണെങ്കിൽ ഞാൻ അലഞ്ഞുതിരിയുകയാണ്. ഇന്നാൾ, തിബത്തിലെ അലയും ലാമകളെപ്പറ്റി അബെ ഹ്യൂവിന്റെ വർണ്ണന വായിച്ചു ബഹുകൗതുകം തോന്നി–ഞങ്ങളുടെ സോദരസംഘത്തിന്റെ ഒരു യഥാർത്ഥചിത്രം, അവരൊരു വല്ലാത്ത കൂട്ടരാണെന്ന് അയാൾ പറയുന്നു. അവർ തങ്ങൾക്കു തോന്നുമ്പോൾ വരുന്നു, ക്ഷണമുണ്ടെങ്കിലാകട്ടെ, ഇല്ലെങ്കിലാകട്ടെ, ആരുടേയും മേശയുടെയടുത്തിരിക്കുന്നു, ഇഷ്ടമുള്ളിടത്തു പാർക്കുന്നു, ഇഷ്ടമുള്ളിടത്തു പോകയും ചെയ്യുന്നു. അവർ കയറാത്ത മാമലയില്ല, കടക്കാത്ത പുഴയില്ല. അറിയാത്ത ജനതയില്ല, പറയാത്ത ഭാഷയില്ല. ഗ്രഹങ്ങളെ ശാശ്വതമായി ചുറ്റിത്തിരിക്കുന്ന ആ ശക്തിയുടെ ലേശം ഈശ്വരൻ അവരിൽ നിവേശിപ്പിച്ചിട്ടുണ്ടെന്ന് അയാൾ വിചാരിക്കുന്നു. ഇന്ന് ഈ അലയുംലാമയെപ്പറ്റി

എഴുതിയെഴുതിയങ്ങു പോകുവാൻ, ഒരാഗ്രഹം എന്നെ പിടികൂടി; അതു കൊണ്ട് ഞാനൊരു സ്റ്റോറിൽ ചെന്നു കേറി, സർവ്വലേഖനസമാഗ്രികളും പ്ടേന്ന് അടയുന്നതും മരംകൊണ്ടുള്ള ഒരു ചെറുമക്ഷിക്കുപ്പികൂടിയുള്ളതു മായ ഒരു കടലാസുറയും വാങ്ങി. ഇത്രയും തികച്ചും ആശാവഹംതന്നെ. അതു തുടരുമെന്നു വിശ്വസിക്കുന്നു. കഴിഞ്ഞ മാസം എനിക്കു ഭാരത ത്തിൽനിന്നു വേണ്ടത്ര തപാലുണ്ടായിരുന്നു. എന്റെ പ്രവൃത്തിയെ ഉദാരമാ യനുമോദിച്ചതിൽ എന്റെ നാട്ടുകാരെക്കുറിച്ച് ഞാൻ അതീവ സന്തുഷ്ടനാ യിരിക്കുന്നു. അവരുടെ നിലയ്ക്കു നന്ന് അധികമൊന്നും എഴുതാൻ കാണു ന്നില്ല. പ്രോഫ. റൈറ്റ്, അദ്ദേഹത്തിന്റെ ഭാര്യയും കുട്ടികളും എന്നുമെന്ന പോലെ ഉദാരരായിരുന്നു. അവരോടെനിക്കുള്ള നന്ദി വാക്കുകൾകൊണ്ടു വർണ്ണിക്കാനാവില്ല. ഇത്രത്തോളം എനിക്കു തരക്കേടൊന്നുമില്ല എനിക്കൊരു കെട്ടജലദേഷമുണ്ടായിരുന്നതൊഴിച്ച് ഇപ്പോൾ വിദ്വാൻ പോയെന്നു തോന്നുന്നു ഇത്തവണ, ഞാൻ ഉറക്കമില്ലായ്മയ്ക്കു ക്രിസ്ത്യൻസയൻസ് പരീക്ഷിച്ചുനോക്കി. യഥാർത്ഥത്തിൽ വളരെ നല്ലതുപോലെ ഫലിച്ചതായി കാണുകയും ചെയ്തു. സർവ്വസുഖങ്ങളും നേർന്നുകൊണ്ടു നിർത്തട്ടെ.

നിങ്ങളുടെ നിത്യസ്തിഗ്ദ്ധനായ സോദരൻ വിവേകാനന്ദൻ

പുനശ്ച. എനിക്കൊരു കോട്ടും തല്ക്കാലം വേണ്ടെന്ന് അമ്മയോടു സദയം പറയൂ.

വി.

## 115

(മിസ്സിസ് ഓളി ബുള്ളിന്)

ഹോട്ടൽ ബെല്വ്യൂ
ബീക്കൺ സ്റ്റ്റീറ്റ്, ബോസ്റ്റൺ
16 സെപ്തംബർ 1894

പ്രിയ മദർ സാറ,

ഞാൻ നിങ്ങളെ മറന്നേയില്ല. എന്നെങ്കിലും ഞാൻ അത്രയ്ക്കു നന്ദികെ ട്ടവനാകുമെന്നു വിചാരിക്കൊല്ലേ! നിങ്ങളുടെ മേൽവിലാസം നിങ്ങളെനിക്കു തന്നില്ല, എന്നിട്ടും നിങ്ങളെപ്പറ്റിയുള്ള വൃത്താന്തങ്ങൾ ലാൻഡ്സ് ബർഗിൽ നിന്ന് മിസ് ഫിലിപ്സിലൂടെ എനിക്കു കിട്ടിക്കൊണ്ടിരിക്കയാണ് മിസ് ഫിലി പ്സിലൂടെ എനിക്കു കിട്ടിക്കൊണ്ടിരിക്കയാണ്. മദ്രാസിൽനിന്ന് എനിക്കയ ച്ചുതന്നിട്ടുള്ള സ്മാരകവും അനുമോദനപത്രികയും നിങ്ങൾ പക്ഷേ കണ്ടി ട്ടുണ്ടാവാം. നിങ്ങൾക്ക് എത്തിച്ചു തരുവാൻ ഞാൻ ലാൻഡ്സ്ബർഗിന്റെ അവിടേയ്ക്ക് അവയിൽ ചിലതയച്ചിട്ടുണ്ട്.

ഹിന്ദുപുത്രൻ ഒരിക്കലും തന്റെ അമ്മയ്ക്കു കടം കൊടുക്കുന്നില്ല പിന്നെ

യോ, അമ്മയ്ക്കു മകന്റെമേൽ സർവ്വാവകാശവുമുണ്ട്, അതുപോലെ മകന് അമ്മയിലും. ആ വൃത്തികെട്ട കുറച്ചു ഡോളർ മടക്കിത്തരാമെന്നു പറഞ്ഞതിൽ ഞാൻ വളരെ പരിഭവിച്ചിരിക്കയാണ്. എനിക്കു നിങ്ങളോടുള്ള കടം ഒരു കാലത്തും വീട്ടാനാവില്ല.

ഞാൻ തല്ക്കാലം ബോസ്റ്റണിൽ പല സ്ഥലത്തും പ്രസംഗിക്കയാണ്. ഒന്നു കുത്തിയിരുന്ന് എന്റെ വിചാരങ്ങൾ കുറിച്ചിടാവുന്ന ഒരു സ്ഥലം കിട്ടുകയാണ് എനിക്കു വേണ്ടത്. ഞാൻ വേണ്ടത്ര പ്രസംഗിച്ചു; ഇനി എനിക്ക് എഴുതണം. അതിനു ന്യൂയോർക്കിൽ പോയേ ഒക്കൂ എന്നു ഞാൻ വിചാരിക്കുന്നു. മിസിസ് ഗുൺസി എന്നോടു വളരെ ദയാലുവാണ്, എന്നെ സഹായിക്കാൻ അവർ എന്നും സന്നദ്ധയുമാണ്. അവരുടെ അടുത്തു താമസിച്ചുകൊണ്ട് എന്റെ പുസ്തകം എഴുതാമെന്നു വിചാരിക്കുന്നു.

ഗുൺസികൾ പട്ടണത്തിലേയ്ക്കു മടങ്ങിയോ അതോ ഇപ്പോഴും ഫിഷ്കില്ലിൽത്തന്നെയുണ്ടോ എന്ന് ദയവുചെയ്ത് എനിക്കെഴുതുക.

എന്ന് സ്നേഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 116

യു.എസ്.എ.
21 സെപ്തംബർ 1894

പ്രിയ അളസിംഗ,

........ഞാൻ ഒരിടത്തുനിന്നു മറ്റൊരിടത്തേയ്ക്കു തുടർച്ചയായി യാത്ര ചെയ്ത് മുടങ്ങാതെ പ്രവർത്തിക്കയും പ്രസംഗിക്കയും പഠിപ്പിക്കയും മറ്റം ചെയ്തുകൊണ്ടിരിക്കയാണ്.

ഞാനുദ്ദേശിച്ച പുസ്തകത്തിലേയ്ക്ക് ഒരു വരിപോലും എഴുതാൻ എനിക്കിനിയും കഴിഞ്ഞിട്ടില്ല. പക്ഷേ കുറച്ചു കഴിഞ്ഞു തുടങ്ങാൻ സാധിച്ചേയ്ക്കാം. ഇവിടെ ഉദാരജനങ്ങളുടെയിടയിൽ കുറേ നല്ല സ്നേഹിതന്മാരെ ഞാൻ സമ്പാദിച്ചിട്ടുണ്ട്; യാഥാസ്ഥിതികരുടെയിടയിൽ അല്പം ചിലരേയും വളരെ വേഗം ഭാരതത്തിലേയ്ക്കു മടങ്ങാമെന്നു ഞാനാശിക്കുന്നു. ഈ നാട് എനിക്കു മതിയായി, അമിത പ്രയത്നം നാഡികളെ ദുർബലങ്ങളാക്കുക കൊണ്ടു വിശേഷിച്ചും. അതിമാത്രം പൊതുപ്രസംഗങ്ങളും തുടർച്ചയായി തിരക്കുമാണ് ഈ നാഡീദൗർബല്യത്തെ വരുത്തിവെച്ചിരിക്കുന്നത്. ഈ തിരക്കുപിടിച്ച നിരർത്ഥകമായ ധനാർജ്ജകജീവിതം തുടരാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. അതുകൊണ്ട് ഞാൻ വേഗം മടങ്ങും. എനിക്കു വളരെ പ്രചാരമുള്ളതും എന്നെ എക്കാലവും ഇവിടെക്കിട്ടാനാഗ്രഹിക്കുന്നതുമായി, വളർന്നു വരുന്ന ഒരു വിഭാഗം സ്വാഭാവികമായി ഇവിടെയുണ്ട്. പക്ഷേ, പത്രപ്രശ

സ്തിയും പൊതുജീവിതത്തട്ടിപ്പും എനിക്കു വേണ്ടത്രയായെന്നു ഞാൻ കരുതുന്നു. ഞാനതിനെ ഒട്ടും തന്നെ ആഗ്രഹിക്കുന്നില്ല.

നമ്മുടെ പദ്ധതിക്കു വേണ്ട പണത്തെക്കുറിച്ചു യാതൊരാശയുമില്ല, ആശിക്കുന്നതു വെറുതെ. ഏതു നാട്ടിലും വെറും സഹതാപം കൊണ്ടു മാത്രമല്ല അധികം പേരും നന്മ ചെയ്യുന്നത്. ക്രസ്ത്യൻ നാടുകളിൽ കുറച്ചു പേരെങ്കിലും യഥാർത്ഥത്തിൽ പണം കൊടുക്കുന്നത് പുരോഹിതതന്ത്രവും നരകഭയവുംകൊണ്ടാണ്. "പശുവിനെക്കൊല്ലുക, അതിന്റെ തോലുകൊണ്ട് ഒരു ജോഡി ചെറുപ്പുണ്ടാക്കി ബ്രഹ്മണനു ദാനവും ചെയ്ക" എന്ന് ഞങ്ങളുടെ ബങ്കാളിപ്പഴഞ്ചൊല്ലിൽ പറയുംപോലാണത്. അങ്ങനെയാണിവിടെ, അങ്ങനെതന്നെ എവിടേയും. കൂടാതെ പാശ്ചാത്യർ നമ്മുടെ വംശത്തെക്കാൾ ലുബ്ധന്മാരാണ്. ഏഷ്യക്കാരാണ് ലോകത്തിലേയ്ക്ക് ഏറ്റവും ഉദാരതയുള്ള വംശമെന്ന് ഞാൻ സർവ്വാത്മനാ വിശ്വസിക്കുന്നു. അവർ വളരെ പാവങ്ങളാണ്.

ഞാൻ ന്യൂയോർക്കിൽ കുറച്ചു മാസം പാർക്കാൻ പോകുന്നു. ആ മഹാനഗരമാണ് ഈ നാടിന്റെ തലയും കയ്യും പണപ്പെട്ടിയും. സ്വാഭാവികമായി ബോസ്റ്റൺ ബ്രാഹ്മണനഗരമെന്നു വിളിക്കപ്പെടുന്നു; ഈ അമേരിക്കയിൽ എന്നോടു സഹാനുഭൂതിയുള്ളവർ നൂറായിരമുണ്ടുതാനും...... ന്യൂയോർക്കുകാർ വളരെ തുറന്നമനസ്സുള്ളവരാണ്. അവിടെ, എനിക്കു വളരെ സ്വാധീനമുള്ള കുറച്ചു സ്നേഹിതരുള്ളതുകൊണ്ട് എന്തു ചെയ്യാനാവുമെന്നു നോക്കട്ടെ. ആകപ്പാടെ, ഈ പ്രസംഗത്തൊഴിലുകൊണ്ടു ഞാൻ മടുത്തുവരികയാണ്. ഉന്നതമായ ആദ്ധ്യാത്മികാശയങ്ങൾ മനസ്സിലാക്കാൻ പാശ്ചാത്യർക്ക് വളരെക്കാലം പിടിക്കും. അവർക്ക് എല്ലാം പവൻ-ഷില്ലിങ് - പെൻസാണ്. അവർക്കു സമ്പത്തോ ആരോഗ്യമോ സൗന്ദര്യമോ ദീർഘായുസ്സോ നേടിക്കൊടുക്കുന്നതാണ് മതമെങ്കിൽ അവരതിലേയ്ക്കു കൂട്ടമിട്ടടുക്കും. ഇല്ലെങ്കിലില്ല.....

എന്റെ പരമപ്രേമം ബാലാജിക്കും ജി. ജി.ക്കും നമ്മുടെ സർവ്വ സ്നേഹിതന്മാർക്കും നല്കുക.

ശശ്വത് പ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 117

യു.എസ്.എ.
21 സെപ്തംബർ 1894

പ്രിയ കിഡി,

ഇത്ര വേഗത്തിൽ ലോകം വെടിയാനുള്ള തന്റെ നിശ്ചയം കേട്ടു ഞാൻ വളരെ വ്യസനിക്കുന്നു. ഫലം പാകമാകുമ്പോഴത്രേ മരത്തിൽനിന്നു വീഴുന്നത്. അതുകൊണ്ടു കാലം പാർത്തു കാത്തിരിക്കുക. തിരക്കു കൂട്ടരുത്. മാത്രമല്ല, സ്വന്തം മൂഢപ്രവൃത്തികൊണ്ടു മറ്റുള്ളവരെ കഷ്ടപ്പെടുത്താൻ ആർക്കും അധികാരമില്ല. കാക്കൂ, ക്ഷമിക്കൂ, എല്ലാം യഥാകാലം വന്നുകൊള്ളും.

അനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 118

(സോദരസന്ന്യാസിമാർക്ക്)

ന്യൂയോർക്ക്
25 സെപ്തംബർ 1894

നിങ്ങളുടെ ഏതാനും കത്തുകൾ കിട്ടി, സന്തോഷം. ശശി മുതലായവർ ഇളകിവശായി എന്നറിഞ്ഞു വളരെ സന്തോഷിക്കുന്നു. അങ്ങനെതന്നെ വേണം. അതിൽ കുറഞ്ഞതൊന്നുകൊണ്ടും മതിയാവില്ല; ഒരു ഭയവും വേണ്ട. ലോകത്തെ മുഴുവൻ പ്രകമ്പനം കൊള്ളിക്കണം. ഗുരുദേവൻ വിജയിക്കട്ടെ! ജ്യേഷ്ഠം, ശ്രേയാംസി ബഹുവിഘ്നാനി (നല്ല കാര്യങ്ങൾക്കു പല വിഘ്നങ്ങളുമുണ്ടാകും); ഈ വിഘ്നങ്ങളിൽക്കൂടിയാണ് മഹാന്മാർ സൃഷ്ടിക്കപ്പെടുന്നത്. ചാരു ആരെന്ന് ഇപ്പോൾ മനസ്സിലായി; അയാൾ ബാലനായിരുന്നപ്പോളാണ് ഞാൻ കണ്ടിട്ടുള്ളത്; അതുകൊണ്ടാണ് മനസ്സിലാകാഞ്ഞത്. അയാൾക്ക് എന്റെ ആശീർവാദങ്ങൾ. മോഹൻ, മിഷണറിമാർക്കും മറ്റും ഈ ആഘാതത്തെ തുടക്കാൻ സാധിക്കുമോ? ഇപ്പോൾ അവരുടെ വീട്ടിൽ നരി കേറിയിരിക്കുന്നു ഇവിടത്തെ വലിയ വലിയ പാതിരിമാർ ധാരാളം ശ്രമിച്ചുനോക്കി – ഈ ഗോവർദ്ധനഗിരിയെയുണ്ടോ ഇളക്കാൻ സാധിക്കുന്നു? മുഗളരും പത്താൻകാരും കഴിയുന്നത്ര ശ്രമിച്ചു നോക്കി. ഇനി തയ്യൽക്കാരൻ തുനിഞ്ഞാൽ പറ്റുമോ? അതൊന്നും നടക്കില്ല; സഹോദര, ഒരു പരിഭ്രമവും വേണ്ട. ഏതു പ്രവൃത്തിയിലും ഒരു കൂട്ടർ അനുമോദിക്കും, മറ്റൊരു കൂട്ടർ എതിർക്കയും ചെയ്യും. നിങ്ങളുടെ ജോലി ചെയ്തുകൊണ്ടു മുന്നോട്ടു പോകുക; വല്ലവരും വല്ലതും പറഞ്ഞാൽ മറുപടിപറയേണ്ട ആവശ്യമെന്ത്? 'സത്യമേവ ജയതേ, നാനൃതം, സത്യേനൈവ പന്ഥാ വിതതോ ദേവയാനഃ' (സത്യമേ ജയിക്കൂ, മിത്ഥ്യ ഒരിക്കലും ജയിക്കില്ല. സത്യംകൊണ്ടുമാത്രമാണ് ദേവയാനമാർഗ്ഗത്തിലേയ്ക്ക് പോകുന്നത്.) ഗുരുപ്രസന്നബാബുവിന് ഒരു കത്തെഴുതുന്നു. മോഹൻ, പണത്തെപ്പറ്റി വിഷമിയ്ക്കേണ്ട. എല്ലാം സാവധാനത്തിൽ വന്നുകൊള്ളും.

ഈ നാട്ടിൽ ഗ്രീഷ്മകാലത്ത് എല്ലാവരും സമുദ്രദീരത്തേയ്ക്കു പോകുന്നു. ഞാനും പോയിരുന്നു, മറ്റൊരാളുടെ ചെലവിൽ. ഇവർക്കു ബോട്ടും

നൗകയും തുഴയുന്നതിൽ വലിയ അഭിനിവേശമാണ്. യാറ്റ് എന്നു വിളിക്കുന്ന ഒരുതരം ചെറിയ നൗക, സ്വത്തുള്ളവർക്കെല്ലാം, ആബാലവൃദ്ധം, ഉണ്ട്. അതിൽ പായ് കെട്ടി കടലിലേയ്ക്കു പോകയും മടങ്ങുകയും ചെയ്യുന്നു; തിന്നുകയും കുടിക്കയും ആടുകയും പാടുകയും ചെയ്യുന്നു– സംഗീതം രാവും പകലും ഉണ്ട്. പിയാനോവാദ്യത്തിന്റെ കോലാഹലത്താൽ വീട്ടിനുള്ളിൽ താമസിക്കാൻ പ്രയാസം തന്നെ.

ജി. ഡബ്ല്യൂ. ഹേലിന്റെ മേൽവിലാസത്തിലേയ്ക്കാണല്ലോ നിങ്ങൾ കത്തയയ്ക്കുന്നത്. ആ കുടുംബക്കാരെപ്പറ്റി ചിലതെല്ലാം പറയാം. ഹേലും അദ്ദേഹത്തിന്റെ ഭാര്യയും വൃദ്ധരാണ്. അവർക്കു രണ്ടു പുത്രിമാരും രണ്ടു സഹോദരപുത്രിമാരും ഒരു പുത്രനും ഉണ്ട്. പുത്രൻ ധനം സമ്പാദിപ്പാൻ മറ്റൊരിടത്തു താമസിക്കുന്നു. പുത്രിമാർ ഗ്രഹത്തിലാണ്. ഈ നാട്ടിൽ സ്ത്രീകളിൽക്കൂടിയാണ് ബന്ധം നിലനില്ക്കുന്നത്. മകൻ വിവാഹം കഴിച്ച് അന്യനായിപ്പോകുന്നു. ജാമാതാവ്, ശ്വശുരഗൃഹത്തിൽ പോകയാണ് ഏറെയും ഇവർ പറയാറുണ്ട്–

Son is son till he gets a wife,
The daughter is daughter all her life.

(പുത്രൻ വിവാഹം കഴിയുന്നതുവരെയേ പുത്രനായിരിക്കുന്നുള്ളു; പുത്രിയോ ജീവിതം മുഴുവനും പുത്രിതന്നെ.)

നാലുപേരും യുവതികളാണ്; ഇതുവരെ വിവാഹം കഴിച്ചിട്ടില്ല. വിവാഹം കഴിക്കുക എന്നത് ഈ നാട്ടിൽ വളരെ വിഷമം പിടിച്ച കാര്യമാണ്. ഒന്നാമത്, മനസ്സിനൊത്ത വരൻ വേണം; രണ്ടാമതു സ്വത്തുണ്ടായിരിക്കണം, യുവാക്കൾ സ്നേഹം ഭാവിക്കുന്നതിൽ അതിസമർത്ഥരാണ്; എന്നാൽ വിവാഹം കഴിയ്ക്കേണ്ട ഘട്ടം വരുമ്പോൾ ഓടിക്കളയുന്നു. യുവതിയായ സ്ത്രീ ആടിയും പാടിയുമാണ് ഭർത്താവിനെ സമ്പാദിക്കുന്നത്; യുവാക്കന്മാർക്ക് കുരുക്കിൽ വീഴാൻ തീരെ ഇഷ്ടമില്ല. ഇങ്ങനെ വളരെയെല്ലാം പരിശ്രമിച്ച് ഒരു പ്രേമമുണ്ടാക്കുന്നു. പിന്നെ വിവാഹം നടത്തുന്നു. ഇതാണ് സാധാരണരീതി. എന്നാൽ ഹേലിന്റെ പുത്രിമാർ സുന്ദരിമാരാണ്. ധനവാൻരെ മക്കളാണ്. സർവകലാശാലയിൽ പഠിച്ചിട്ടുണ്ട്; നൃത്തം സംഗീതം പിയാനോവായന മുതലായവയിൽ വിദഗ്ദ്ധകളുമാണ്. പല യുവാക്കളും വ്യർത്ഥമായി വന്നു പോകുന്നു – ഇവർക്ക് ആരേയും ഇഷ്ടമാകുന്നില്ല; അവർ വിവാഹം കഴിക്കില്ലായിരിക്കാം; മാത്രമല്ല, എന്റെ സംസർഗ്ഗത്താൽ തീവ്രവൈരാഗ്യം വന്നിരിക്കയാണ്; അവർ ഇപ്പോൾ ബ്രഹ്മചിന്തയിൽ തല്പരകളായിരിക്കുന്നു.

മേരിയും ഹരിയാവും പുത്രിമാരാണ്; എഫ്. ഹരിയാററും ഇസബെല്ലും

സഹോദരപുത്രിമാർ. രണ്ടു പുത്രിമാരുടേയും തലമുടി സ്വർണ്ണനിറമാണ്. ബ്ലോണ്ട്; സഹോദരപുത്രിമാരുടെ തലമുടി കറുത്തത്, ബ്രൂണററ് ചെരുപ്പു ണ്ടാക്കുകമുതൽ ഉച്ചമായ തത്ത്വചിന്തചെയ്യുകവരെയുള്ള സകലജോലികളും ഇവർക്കറിയാം. സഹോദരപുത്രിമാർക്ക് അത്ര സ്വത്തില്ല അവർ ഒരു കിൻഡർഗാർട്ടൻ സ്കൂൾ നടത്തുന്നു. പക്ഷേ ഹേലിന്റെ പുത്രിമാർ ഒരു തൊഴിലിലും ഏർപ്പെട്ടിട്ടില്ല. ഈ നാട്ടിലെ പല സ്ത്രീകളും ജോലി ചെയ്തു ധനം സമ്പാദിക്കുന്നു. ആരും മറ്റൊരാളെ ആശ്രയിക്കുന്നില്ല. കോടീശ്വരന്റെ മകനും ജോലിചെയ്തു ധനം നേടുന്നു; വിവാഹം കഴിച്ച് സ്വന്തം ഗൃഹം സ്ഥാപിക്കുന്നു. ഈ കന്യകമാർ എന്നെ ജ്യേഷ്ഠനെന്ന് വിളിക്കുന്നു; ഞാൻ അവരുടെ അമ്മയെ അമ്മ എന്ന് വിളിക്കുന്നു. എന്റെ സാമാനങ്ങളെല്ലാം, ഞാൻ എവിടെ പോയാലും, അവരുടെ വീട്ടിലാണ്. അവർ വേണ്ടപോലെ സൂക്ഷിക്കുകയും ചെയ്യുന്നു ഈ നാട്ടിലെ ആൺകുട്ടികൾ ചെറുപ്പം മുതല്ക്കേ ജോലിയന്വേഷിച്ചു വല്ല തൊഴിലിലും ഏർപ്പെടുന്നു. പെൺകുട്ടി കളോ, സർവ്വകലാശാലകളിൽ ചേർന്നു പഠിക്കുന്നു. അതുകൊണ്ട് ഒരു സഭ യിൽ ശ്രോതാക്കളായി തൊണ്ണൂറു ശതമാനവും സ്ത്രീകളായിരിക്കും. പെൺകുട്ടികളോടു കിടനില്ക്കാൻ ആൺകുട്ടികൾക്ക് സാധിക്കില്ല.

ഈ ദേശത്തു ഭൂതവിജ്ഞാനം അഭ്യസിക്കുന്നവരായി പലരുമുണ്ട്. ഭൂതത്തെ പ്രത്യക്ഷമാക്കുന്നതു ഭൂതാവേശമുള്ള മദ്ധ്യമൻ ആണ്. ഈ മദ്ധ്യ മൻ ഒരു മറവിനകത്തിരുന്നു ചെറുതും വലുതുമായ പലതരം ഭൂതങ്ങളെ, വരുത്തുകയും ചെയ്യുന്നു. ഞാൻ ചിലതെല്ലാം കണ്ടു; എന്നാൽ അതെല്ലാം ഒരുതരം കൃത്രിമജാലമാണെന്നു തോന്നി. കുറേക്കൂടി നോക്കിയിട്ടാവാം ഒരു തീരുമാനത്തിലെത്തുക എന്നു വിചാരിക്കുന്നു. ഭൂതവിജ്ഞാനശാസ്ത്രജ്ഞ ന്മാരിൽ പലരും എന്നെ ആദരിക്കുന്നുണ്ട്.

മറ്റൊരുകൂട്ടം ക്രിസ്ത്യൻ സയൻസ് സംഘത്തിൽ ചേർന്നവരാണ്. അവ രത്രേ ഇക്കാലത്തെ ഏറ്റവും വലിയ പ്രമാണികൾ; എവിടേയും അവരെക്കാ ണാം. അതിന് വളരെ പ്രചാരമുണ്ട്; ആ വസ്തുത പഴയ മതസമ്പ്രദായ ക്കാർക്ക് ഹൃദയശല്യമാണ്. ക്രിസ്ത്യൻ സയൻസുകാർ വേദാന്തികളത്രേ; അതായത് അദ്വൈതവേദാന്തത്തിലെ ചില സിദ്ധാന്തങ്ങളെടുത്തു ബൈബി ളിൽ കൂട്ടിച്ചേർക്കുന്നു. സോഹം, സോഹം (ഞാൻ അവൻതന്നെ, ഞാൻ അവൻ തന്നെ) എന്നു പറഞ്ഞു രോഗം ഭേദമാക്കുന്നു, മനോബലത്താൽ അവരെല്ലാം എന്നെ വളരെ ബഹുമാനിക്കുന്നു.

ഇക്കാലത്തു പ്രാചീനമതാവലംബികളായ ക്രിസ്ത്യാനികൾ 'രക്ഷി ക്കണേ' എന്ന് ആർത്തുവിളിക്കയാണ്. 'ചെകുത്താൻപൂജ' എന്നെല്ലാം പറഞ്ഞ് അന്യമതങ്ങളെ ദുഷിക്കുന്ന രീതി ഇപ്പോൾ മിക്കവാറും നിലച്ചിരി ക്കുന്നു. എന്നെ സാക്ഷാൽ യമനായിട്ടാണ് അവർ കരുതുന്നത്. എവിടെ

നിന്നോ ഇയാൾ വന്നു. ഇവിടെയുള്ള പലരും, സ്ത്രീകളും പുരുഷന്മാരും, ഇയാളെ പിൻതുടരുന്നു. നമ്മുടെ പ്രാചീനമതം നശിപ്പിക്കാനാണു ഇയാൾ ഭാവിക്കുന്നത്; എന്നെല്ലാമാണ് അവർ പറയുന്നത്. ഏതായാലും തീ പിടിപ്പിച്ചു കഴിഞ്ഞു; ഗുരുകൃപയാൽ അത് അണഞ്ഞുപോവില്ല. കാലക്രമേണ അവരുടെ അഹങ്കാരം നശിക്കും. ഏതോ നരി വീട്ടിൽ കടന്നതായി അവർ മനസ്സിലാക്കിക്കഴിഞ്ഞു.

തിയോസഫിക്കാർക്ക് വലിയ പ്രഭാവമൊന്നുമില്ല. എങ്കിലും അവരും പ്രാചീനമതക്കാരെ എതിർത്തുകൊണ്ടിരിക്കുന്നു.

ഈ ക്രിസ്ത്യൻ സയൻസ് നമ്മുടെ കർത്താഭജ (ഒരു വൈഷ്ണവ മത സംഘം) ന്മാരുടെ മതം പോലെയാണ്. രോഗം ഇല്ലെന്നു പറഞ്ഞാൽ മതി, രോഗം മാറും. 'സോഹം' എന്നു പറയുക. മതി നിങ്ങൾക്ക് മോക്ഷം കിട്ടി. ഈ നാട്ടിൽ ജഡവാദത്തിനാണ് വലിയ പ്രഭാവം. അതുകൊണ്ടു രോഗം ഭേദമാക്കുക, അദ്ഭുതം പ്രവർത്തിക്കുക, ധനസമ്പാദനമാർഗ്ഗം തുറന്നുകൊടുക്കുക, ഇതെല്ലാം ചെയ്താലേ ഈ ക്രിസ്തീയദേശത്തിലെ ആളുകൾ മതമായി ഗണിക്കൂ; അതല്ലാതെ മറ്റൊന്നും ഇവർക്കത്ര മനസ്സിലാകുന്നില്ല. പക്ഷേ ശരിയായി മനസ്സിലാക്കുന്ന ചുരുക്കം ചിലരുമുണ്ട്. കപടരും വഞ്ചകരുമായ മതപ്രചാരകന്മാർ അവരെ ഞെക്കിപ്പിഴിഞ്ഞു പാപമോചനം നടത്തുന്നു. എന്നെ പുതിയൊരതരം ആളായിക്കണ്ട് പ്രാചീനമതാവലംബികൾപോലും ആശ്ചര്യപ്പെട്ടുപോയി; ഇപ്പോൾ സകലരും ബഹുമാനിക്കുന്നു. വത്സ, ബ്രഹ്മചര്യത്തെക്കാൾ വലുതായ ശക്തിയുണ്ടോ?

ഞാൻ ഇപ്പോൾ മദ്രാസികൾ അയച്ചതും ഇവിടത്തെ എല്ലാ പത്രങ്ങളിലും പ്രസിദ്ധപ്പെടുത്തി വലിയ കോലാഹലമുണ്ടാക്കിയതുമായ മംഗളപത്രത്തിനു മറുപടിയെഴുതുന്ന ജോലിയിൽ ഏർപ്പെട്ടിരിക്കയാണ്. വലിയ ചെലവില്ലെങ്കിൽ അത് അച്ചടിച്ചയയ്ക്കും; ചെലവു കൂടുമെങ്കിൽ ടൈപ്പ് ചെയ്യിച്ച് അയച്ചുകൊടുക്കും. നിങ്ങൾക്കും ഒരു പ്രതി അയച്ചുതരാം. ഇന്ത്യൻ മിറർ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുക.

ഇവിടത്തെ അവിവാഹിതകളായ കന്യകകൾ വളരെ നല്ലവരാണ്. വേണ്ടിടത്തോളം ആത്മാഭിമാനവുമുണ്ട്....... ഇവർ വിരോചനവംശത്തിൽ പെട്ടവരാണ്; ശരീരപൂജയാണ് ഇവരുടെ മതം: അതിനെ കഴുകിയും തുടച്ചും ഭംഗിയാക്കി വെയ്ക്കുന്നതിലാണ് ഇവർ ബദ്ധശ്രദ്ധരായിരിക്കുന്നത്. നഖം മുറിക്കുവാൻ ഒരായിരം യന്ത്രങ്ങൾ; തലമുടി മുറിക്കുവാൻ പതിനായരം യന്ത്രങ്ങൾ; ഡ്രസ്സും പൗഡറും മറ്റും എത്രതരമെന്ന് ആർക്ക് കണക്കു കൂട്ടാം?

ഇവർ നല്ലവരും ദയാശീലരും സത്യസന്ധരുമാണ്. എല്ലാം നന്ന്, പക്ഷേ ഭോഗം തന്നെയാണ് ഇവരുടെ ഭഗവാൻ; നാണയം നദിയും സൗന്ദര്യം തരം

ഗവും വിദ്യ ഓളവും പോലെയാണ്, ഇവിടെ ഭോഗവിലാസത്തിനു മീതെയാണ് ആ നദി ഒഴുകുന്നത്

കാംക്ഷന്തഃ കർമ്മണാം സിദ്ധിം യജന്ത ഇഹ ദേവതാഃ

ക്ഷിപ്രം ഹി മാനുഷേ ലോകേ സിദ്ധിർഭവതി കർമജാ.

(കർമ്മസിദ്ധി ആഗ്രഹിച്ച് ഈ ലോകത്തിൽ ആളുകൾ ദേവന്മാരെ യജിക്കുന്നു; എന്തെന്നാൽ മനുഷ്യലോകത്തിൽ കർമ്മംകൊണ്ടു വേഗത്തിൽ സിദ്ധി ലഭിക്കുന്നു. ഗീത 4.12)

എന്തൊരു അദ്ഭുതകരമായ മനസ്സിന്റേയും ബലത്തിന്റേയും വികാസം, എന്തൊരു ശക്തിയും പ്രവർത്തനസാമർത്ഥ്യവും ഓജസ്സും! ആനയ്ക്കൊത്ത കുതിരകൾ വീടോളം പോന്ന വണ്ടികളെ വലിച്ചു കൊണ്ടുപോകുന്നു; ഇതിൽ നിന്നു മറ്റു കാര്യങ്ങളുടെ പരിമാണവും ഊഹിക്കാമല്ലോ. മഹാശക്തിയുടെ വികാസം; ഇവർ വാമാചാരികളാണ്. ഇവർ സ്ത്രീകളെ സമാദരിക്കുന്നു; ഇവരുടെ ജീവിതത്തിൽ സ്ത്രീകളുടെ പ്രഭവം ഏറ്റവും പ്രബലമത്രേ. ആ സാധനയുടെ സിദ്ധിയാണ് ഇവിടെ കാണുന്നത്. ഇവിടത്തെ സ്ത്രീകളെക്കണ്ട് എനിക്ക് ആശ്ചര്യം തോന്നുന്നു. അവരെന്നെ ഒരു ശിശുവിനെ എന്നപോലെ കടയിലും കമ്പോളത്തിലും കടവിലും എവിടേയും കൊണ്ടുപോകുന്നു. എല്ലാ ജോലികളും നിർവ്വഹിച്ചുതരുന്നു; അതിൽ പതിനാറിലൊരംശംപോലും ചെയ്യാൻ ഞാനാളല്ല. ഇവർ സൗന്ദര്യത്തിൽ ലക്ഷ്മിയും ഗുണത്തിൽ സരസ്വതിയുമാണ്. ഞാൻ ഇവരുടെ വളർത്തുപുത്രൻ; ഇവർ സാക്ഷാത് ജഗദംബ. വത്സ. ഇവരെ പൂജിച്ചാൽ സർവ്വസിദ്ധികളും ലഭിക്കും. രാമ, രാമ! നാം മനുഷ്യരോ? ഇതുപോലെ ഒരായിരം ജഗദംബമാരെ നമ്മുടെ നാട്ടിൽ രൂപപ്പെടുത്തിയശേഷം മരിക്കാൻ സാധിച്ചാൽ എനിക്കു നിശ്ചിന്തനായി മരിക്കാം. എന്നാലേ നമ്മുടെ നാട്ടുകാർ മനുഷ്യരെപ്പോലാകൂ. നമ്മുടെ പുരുഷന്മാർ ഇവിടത്തെ സ്ത്രീകളുടെ അടത്തു നില്ക്കാൻ യോഗ്യരല്ല, പിന്നെയാണോ നമ്മുടെ സ്ത്രീകൾ ശിവ ശിവ! നാം എത്രമാത്രം മഹാപാപികൾ! പത്തു വയസ്സുള്ള ബാലികയ്ക്കു വരനെ തേടുന്നു! പ്രഭോ, പ്രഭോ!

ഞാൻ ഇവിടത്തെ സ്ത്രീകളെക്കണ്ട് ആശ്ചര്യപ്പെടുന്നു ജഗദംബയുടെ കൃപ ഇവരിൽ എത്രമാത്രം! അദ്ഭുതസ്ത്രീകൾ! പുരുഷന്മാരെ മാറ്റി നിർത്താൻ ഒരുമ്പെടുന്ന പുരുഷന്മാർ വിഷമിക്കുന്നു. ജഗദംബേ! അമ്മയുടെ കൃപതന്നെ. ഗോലാപ്മാതാവു ചെയ്യുന്ന കാര്യം അറിഞ്ഞു ഞാൻ വളരെ സന്തോഷിക്കുന്നു. ഗോലാപ്മാതാവോ ഗൗർമാതാവോ ഭക്തകൾക്കു മന്ത്രോപദേശം കൊടുക്കാത്തതെന്ത്? സ്ത്രീപുരുഷഭേദം നിർമ്മൂലമാക്കിയാൽ മാത്രമേ എനിക്കു വിശ്രമമുള്ളു. വത്സ, ആത്മാവിലുണ്ടോ ലിംഗഭേദ? സ്ത്രീപുരുഷഭേദം ദുരീകരിക്കുക. ശരീരാഭിമാനം ത്യജിച്ച് എണീക്കുക.

ഉറച്ചു നിലകൊള്ളുക. അസ്തി, അസ്തി എന്നു പറയുക. നാസ്തി, നാസ്തി എന്നു പറഞ്ഞ് നമ്മുടെ നാടു നാശത്തിലേയ്ക്കുപോകുന്നു സോഹം സോഹം, ശിവോഹം, ശിവോഹം. എന്തൊരധഃ പതനം! ഓരോ ആത്മാവിലും അനന്തശക്തിയുണ്ട്. ഭാഗ്യഹീനരേ, 'ഇല്ല, ഇല്ല' എന്നു പറഞ്ഞ് നിങ്ങൾ പൂച്ചയും നായയുമായിത്തീരണോ? ഇല്ലെന്നു പറയുന്നതെന്തുകൊണ്ട്? ആർക്കാണ് ഇല്ലാത്തത്? ശിവോഹം. ശിവോഹം, 'ഇല്ല, ഇല്ല, എന്നു കേട്ടാൽ എന്റെ തലയിൽ വജ്രായുധം പതിക്കുന്നതുപോലെ തോന്നുന്നു. രാമ, രാമ! തന്നെത്താൻ പഴിച്ചു പറയുന്ന ദീനഹീനഭാവം ഒരു രോഗമാണ്. അതാണോ യഥാർത്ഥവിനയം? അതു ഗുപ്തമായ അഹങ്കാരമത്രേ! 'ന ലിംഗം ധർമ്മ കാരണം, സമതാ സർവ്വഭൂതേഷു, ഏതന്മുക്തസ്യ ലക്ഷണം. 'അസ്തി, അസ്തി, അസ്തി, സോഹം സോഹം, ചിദാനന്ദരൂപഃ ശിവോഹം ശിവോ ഹം. നിർഗച്ഛതി ജഗജ്ജാലാത് പഞ്ജരാദിവ കേസരീ (ബാഹ്യചിഹ്നങ്ങ ളല്ല ധർമ്മത്തിനു കാരണം. സർവഭൂതങ്ങളിലും സമഭാവമത്രേ മുക്തന്റെ ലക്ഷണം. ഉണ്ട്, ഉണ്ട്; അവനുണ്ട്; ഞാൻ തന്നെ അവൻ. ഞാൻ ചിദാനന്ദ സ്വരൂപനായ ശിവനാണ്. സിംഹം കൂട്ടിൽനിന്നെന്നപോലെ അവൻ ജഗത്താ കുന്ന വലയിൽനിന്നു പുറത്തു വരുന്നു.) തന്നെത്തന്നെ പഴിച്ചുകൊണ്ടിരു ന്നാൽ എന്നെന്നേയ്ക്കും അധഃപതിച്ചു കിടക്കേണ്ടിവരും. 'നായമാത്മാ ബല ഹീനേന ലഭ്യഃ (ബലഹീനനു നേടാവതല്ല ഈ ആത്മാവ്). ശശി........ നിങ്ങൾക്ക് എന്നെ അറിയാമല്ലോ. നിങ്ങൾ മതഭ്രാന്തിൽ ഉൾപ്പെടാതിരിക്കു ന്നതു കണ്ട് ഞാൻ വളരെ സന്തോഷിക്കുന്നു. പർവതത്തിൽനിന്നു കുതി ച്ചുവീഴുന്ന വിപുലമായ ഹിമസ്തൂപം പോലെ ലോകത്തിന്മേൽ ചെന്നുവി ഴുക, നിങ്ങളുടെ ഭാരംകൊണ്ട് ലോകം രണ്ടായി പിളരട്ടെ. ഹര ഹര മഹാ ദേവ! ഉദ്ധരേദാത്മനാത്മാനം. (തന്നെ താൻ ഉദ്ധരിക്കണം.)

രാമദയാൽ ബാബു എനിക്ക് ഒരു കത്തയച്ചു, തുളസീരാമിന്റെ ഒരു കത്തും കിട്ടി. നിങ്ങളാരും രാഷ്ട്രീയവിഷയങ്ങളെ സ്പർശിക്കാതിരക്കുക. തുളസീരാമ് ബാബു രാഷ്ട്രീയപത്രം എഴുതാതിരിക്കട്ടെ. ഇപ്പോൾ പബ്ലിക്മാനാണ്, പ്രയോജനം കൂടാതെ ശത്രുക്കളെ വർദ്ധിപ്പിക്കേണ്ട. വത്സ, പരോപകാരം ചെയ്‌വാൻവേണ്ടി പ്രാണനെ ബലികൊടുക്കുന്ന കാലം വരുമോ? ഈ ലോകം കുട്ടിക്കളിയല്ല. സ്വന്തം ഹൃദയരക്തം കൊടുത്തു വഴി തെളിയിക്കുന്നവരാണ് മഹാന്മാർ-ഇങ്ങനെയാണ് എന്നും നടന്നിട്ടുള്ളത്. ഒരു വൻ സ്വശരീരം കൊണ്ടു പാലം നിർമ്മിക്കുന്നു; അനേകായിരം ആളുകൾ അതിനു മീതെ നദി കടക്കുന്നു. ഏവമസ്തു, ഏവമസ്തു (ഇങ്ങനെയാവ ട്ടെ, ഇങ്ങനെയാവട്ടെ,) ശിവോഹം, ശിവോഹം. രാമദയാൽ ബാബു ആവ ശ്യപ്പെട്ടതുപോലെ നൂറു ഫോട്ടോ അയയ്ക്കാം. അതെല്ലാം വില്ക്കാനാണ് അദ്ദേഹം ആഗ്രഹിക്കുന്നത്. രൂപ എനിക്കയയ്ക്കേണ്ട. മഠത്തിലേയ്ക്കു തരാൻ പറയുക. എനിക്ക് ഇവിടെ വേണ്ടിടത്തോളം പണമുണ്ട്. ഒന്നിനും

ഒരു കുറവുമില്ല ഈ എഴുത്തു പരസ്യമാക്കരുത്.

ആശീർവാദപൂർവ്വം, നരേന്ദ്രൻ

പുനശ്ച. ഇനി ജോലി ശരിയായി നടക്കുമെന്നു ഞാൻ കാണുന്നു. ഒരിക്കൽ ഒരു വിജയം കൈവന്നാൽ തടർന്നു മറ്റു വിജയങ്ങൾ വന്നുകൊള്ളും. ശശി, നിങ്ങൾ ഗൃഹത്തെ ഉണർത്തുക. ഇതാണ് നിങ്ങളുടെ ജോലി. കവിനു പക്വമായ ലൗകികജ്ഞാനമുണ്ട്. കാളി കാര്യങ്ങൾ നിർവഹിക്കുന്ന മാനേജരായി ജോലി നടത്തട്ടെ മാതൃദേവിക്ക് ഒരു സ്ഥലം സ്ഥാപിക്കാൻ സാധിച്ചാൽ എനിക്കു വലിയ സമാധാനമാവും. മനസ്സിലായോ? രണ്ടായിരമോ മൂവ്വായിരമോ രൂപയ്ക്ക് ഒരു സ്ഥലം നോക്കുക. സ്ഥലം വലുതായിരിക്കണം. ഉറച്ച ഒരു നില കെട്ടിടമെങ്കിലും വേണം. പിന്നീട് അതിനു മീതേ മാളിക കെട്ടാം. കഴിയുന്നത്ര വേഗം. അതിനു വേണ്ട സ്ഥലം നോക്കിവെയ്കുക. എനിക്ക് അതിനെപ്പറ്റി എഴുതുക. എങ്ങനെയാണ് രൂപ അയയ്ക്കേണ്ടതെന്നു കാളീകൃഷ്ണബാബുവിനോടു ചോദിക്കുക. കുക്ക് കമ്പനിയെക്കൊണ്ട് എങ്ങനെ അയയ്ക്കാൻ സാധിക്കുമെന്ന്. എത്രയും വേഗത്തിൽ ഈ കാര്യം നടത്തണം. ഇതു നിർവ്വഹിച്ചാൽ എനിക്ക് ഒരുവിധം ആശ്വാസമാവും. ആ സ്ഥലം അത്യാവശ്യമാണ്; പിന്നീട് മറ്റു കാര്യങ്ങൾ നോക്കാം. നമുക്കു വേണ്ട മഠത്തെപ്പറ്റി വിഷമിക്കേണ്ട, സാവധാനത്തിൽ എല്ലാം നടക്കും. കല്ക്കത്തയ്ക്ക് എത്രയും അടുത്തു കിട്ടുമോ അത്രയും നന്ന്. സ്ഥലം കിട്ടി മഠം സ്ഥാപിച്ചാൽ മാതൃദേവിയെ കേന്ദ്രമാക്കി ഗൗർമാതാവും ഗോലാപ്മാതാവും ഒന്നു ചുറ്റിസ്സഞ്ചരിച്ച് ഒരു ഇളക്കം സൃഷ്ടിക്കട്ടെ. മദ്രാസിൽ ചലനം ഉണ്ടായിരിക്കുന്നുവെന്നത് നല്ല വർത്തമാനം തന്നെ.

നിങ്ങൾ ഒരു പത്രം പ്രസിദ്ധപ്പെടുത്താൻ പോകുന്നതായി പ്രസ്താവിച്ചിരുന്നല്ലോ. അക്കാര്യം എങ്ങനെയിരിക്കുന്നു? എല്ലാവരോടും യോജിക്കണം. ആരേയും അകറ്റരുത്. അശുഭശക്തികൾക്കെതിരായി ശുഭശക്തികളെല്ലാം ഒത്തുകൂടണം – ഇതാണ് സാരം. വിജയബാബുവിനെ യഥോചിതം സമാദരിക്കണം എല്ലാവരും നമ്മുടെ ഗുരുദേവനെ വിശ്വസിക്കണമെന്നു നിർബന്ധിക്കാതിരിക്കുക.

ഞാൻ ഗോലാപ്മാതാവിനു വേറെ ഒരു കത്തയയ്ക്കുന്നു അത് അവർക്കെതിച്ചുകൊടുക്കണം. ഇപ്പോൾ നിങ്ങൾ നല്ലപോലെ മനസ്സിലാക്കേണ്ടത്. ഇതത്രേ ശശി മഠത്തിൽ സ്ഥിരമായി താമസിക്കണം അവിടം വിട്ടു മറ്റൊരിടത്തും പോകരുത്. കാളി കാര്യങ്ങൾ നിർവ്വഹിക്കയും എഴുത്തുകൾ എഴുതുകയും മറ്റും ചെയ്യണം. ശാരദാപ്രസന്നൻ, ശരത്ത്, കാളി – ഇവരെല്ലാവരും ഒരുമിച്ചു മഠം വിട്ടു പോകരുത്; മഠത്തിൽ എപ്പോഴും ഉണ്ടായിരിക്കണം. വെളിയിൽ സഞ്ചരിക്കുന്നവർ നമ്മോടു സഹാനുഭൂതിയുള്ളവരെ മഠ

വുമായി ബന്ധപ്പെടുത്തണം, കാളി അവരുമായി എഴുത്തുകുത്തു നടത്തണം. ഒരു പത്രം നിങ്ങളുടെ പത്രാധിപത്യത്തിൽ നടത്തണം. പകുതി ബംഗാളിയും, പകുതി ഹിന്ദിയും – കഴിയുമെങ്കിൽ ഒരു ഇംഗ്ലീഷുപത്രവും നടത്തണം. നിങ്ങൾ ലോകം മുഴുവൻ ചുറ്റിസ്സഞ്ചരിക്കുന്നുണ്ടല്ലോ, പത്രത്തിനു വരിക്കാരെ ചേർക്കാൻ വളരെ താമസം വരുമോ? വെളിയിൽ സഞ്ചരിക്കുന്നവർ വരിക്കാരെ ചേർക്കണം. ഗുപ്തൻ ഹിന്ദിഭാഗം എഴുതട്ടെ. അല്ലെങ്കിൽ ഹിന്ദിയിലെഴുതാൻ പലരും കാണും. വ്യർത്ഥമായി ചുറ്റിസ്സഞ്ചരിക്കുന്നതു നന്നല്ല. എവിടെയായാലും ഒരു സ്ഥായിയായ കേന്ദ്രം സ്ഥാപിക്കണം. എന്നാലേ ആളുകളെ നന്നാക്കാൻ സാധിക്കൂ ഞാൻ ഒരു പുസ്തകം എഴുതുന്നു. അതു തീർന്നാലുടൻ ഗൃഹത്തിലേയ്ക്കു മടങ്ങും. എന്റെ സിരകൾ വളരെ ദുർബ്ബലമായിരിക്കുന്നു. അതുകൊണ്ട് കുറേക്കാലത്തേയ്ക്കു പൂർണ്ണ വിശ്രമം അത്യാവശ്യം. മദ്രാസ് കാരുമായി എപ്പോഴും എഴുത്തുകുത്തു നടത്തിക്കൊണ്ടിരിക്കണം. പല സ്ഥലങ്ങളിലും കേന്ദ്രങ്ങൾ സ്ഥാപിക്കാൻ ശ്രമിക്കണം. വേണ്ട ബുദ്ധിയെല്ലാം ഭഗവാൻ നല്കും. ശ്രീരാമകൃഷ്ണൻ ലോകമംഗളത്തിനുവേണ്ടിയാണ് പേരിനും പുകഴിനും വേണ്ടിയല്ലാ അവതരിച്ചതെന്ന് എപ്പോഴും ഓർമ്മിക്കണം. അവിടുത്തെ സന്ദേശം പ്രചരിപ്പിക്കുക. അവിടുത്തെ പേരു പറയേണ്ട ആവശ്യമില്ല – അവിടുത്തെ പേരുതാനേ പ്രചരിച്ചുകൊള്ളും. 'എന്റെ ഗുരുവിനെ മാനിക്കതന്നെ വേണം' എന്ന് നിങ്ങൾ പറഞ്ഞുതുടങ്ങുമ്പോൾത്തന്നെ വേറെ ഒരു മതസമ്പ്രദായം സ്ഥാപിക്കലാവും. എല്ലാം വ്യർത്ഥമാകയും ചെയ്യും. അതുകൊണ്ടു സൂക്ഷിക്കുക. എല്ലാവരോടും സ്നേഹമായി സംസാരിക്കുക; കോപിച്ചാൽ കാര്യമെല്ലാം വ്യർത്ഥമാകും; ആര് എന്തു വേണമെങ്കിലും പറഞ്ഞുകൊള്ളട്ടെ, നിങ്ങളുടെ മാർഗ്ഗത്തിൽ വന്നുചേരും, ഒരു ചിന്തയും വേണ്ട. ഇയാളെ വിശ്വസിക്കുക, അയാളെ വിശ്വസിക്കുക' എന്ന് ആളുകൽ പറയുന്നു. എന്നാൽ ഞാൻ പറയുന്നു–'ആദ്യമായി നിങ്ങളെതന്നെ വിശ്വസിക്കുക; അതാണ് യഥാർത്ഥമായ മാർഗ്ഗം. നിങ്ങളിൽത്തന്നെ വിശ്വസിക്കുക; എല്ലാ ശക്തികളും നിങ്ങളുടെ ഉള്ളിൽത്തന്നെയുണ്ട്. ഇതറിഞ്ഞ് ആ ശക്തികളെ പ്രകാശിപ്പിക്കുക, 'എനിക്ക് എന്തും ചെയ്യാൻ സാധിക്കും' എന്നു പറയുക. നിഷേധിച്ചാൽ സർപ്പത്തിന്റെ വിഷവും നിഷ്ഫലമാകും. സൂക്ഷിക്കുക. സോഹം, സോഹം, എനിക്ക് എല്ലാം ഉണ്ടെന്നു ചിന്തിക്കുക; ആത്മവിശ്വാസം പുലർത്തുക.

> കിന്നാമ രോദിഷി സഖേ ത്വയി സർവ്വശക്തിഃ
> ആമന്ത്രയസ്വ ഭഗവൻ ഭഗദം സ്വരൂപം
> ത്രൈലോക്യമേതദഖിലം തവ പാദമൂലേ
> ആത്മൈവ ഹി പ്രഭവതേ ന ജഡഃ കദാചിത്.1

വലിയ വീര്യശക്തിയോടുകൂടി പ്രവൃത്തികൾ ആരംഭിക്കുക. എന്തിനു

ഭയപ്പെടുന്നു? തടസ്സപ്പെടുത്താൻ ആർക്കു സാധിക്കും?

കർമ്മസ്താരകചർവ്വണം ത്രിഭൂവനമുത് പാടയാമോ ബലാത്
കിം ഭോ ന വിജാനാസ്യസ്മാൻ രാമകൃഷ്ണദാസാ വയം.2
ക്ഷീണാഃ സ്മ ദീനാഃ സകരുണാ ജല്പന്തി മൂഢാ ജനാഃ
നാസ്തികൃന്ത്വിദന്തു അഹഹ ദേഹാത്മവാദാതുരാഃ
പ്രാപ്താഃ സ്മ വീരാ ഗതഭയാ അഭയം പ്രതിഷ്ഠാം യദാ
ആസ്തികൃന്ത്വിദന്തു ചിനുമഃ രാമകൃഷ്ണദാസാ വയം. 3
പീത്വാ പീത്വാ പരമമൃതം വീതസംസാരരാഗാഃ
ഹിത്വാ ഹിത്വാ സകലകലഹപ്രാപിണീം സ്വാർത്ഥസിദ്ധിം
ധ്യാത്വാ ധ്യാത്വാ ഗുരുവരപദം സർവ്വകല്യാണരൂപം
നത്വാ നത്വാ സകലഭൂവനം പാതുമാമന്ത്രയാമഃ.4
പ്രാപ്തം യദ്വൈ ത്വാനാദിനിധനം വേദോദധിം മഥിത്വാ
ദത്തം യസ്യ പ്രകരണേ ഹരിഹരബ്രഹ്മാദിദേവൈർബലം
പൂർണ്ണം യത്തു പ്രാണസാരൈർഭൗമനാരായണാനാം
രാമകൃഷ്ണസ്തനും ധത്തേ തത്പൂർണ്ണപാത്രമിദം ഭോഃ5

1. എന്തേ കരയുന്നേ? സ്നേഹിത! നിന്നിലുണ്ട് സർവ്വശക്തിയും. വിളിച്ചുണർത്തൂ, ഭഗവൻ, ഭഗദമായ ആ സ്വരൂപത്തെ; ഇത് മൂന്നൂ ലോകം മുഴുവൻ നിന്റെ കാലടിയിൽ! എന്തെന്നാൽ ആത്മാവുമാത്രമാണ് സമർത്ഥമാകുന്നത്, ഒരിക്കലും ജഡമല്ല.

2. നക്ഷത്രങ്ങളെ ഞങ്ങൾ ചവച്ചുപൊടിക്കും; മൂലോകത്തെ അടിച്ചുപൊളിക്കും! എന്തു ഹേ! ഞങ്ങളെ അറിയില്ലേ? രാമകൃഷ്ണദാസരാണ് ഞങ്ങൾ!

3. 'ഞങ്ങൾ ക്ഷീണരാണ്, ദീനരാണ് എന്നു ദയനീയരായി കരയുന്നവർ മൂഢരാണ്. ദേഹാത്മവാദമെന്ന രോഗം പിടിപെട്ടവർതന്നെ. അഹോഭയങ്കരം! ഇതുതന്നെ നാസ്തിക്യം! പേടി തീണ്ടാത്ത നിലയുറപ്പെത്തിയിരിക്കെ നാം വീരന്മാരാണ്. നിർഭയന്മാർ ഇതുതന്നെ ആസ്തിക്യം. ഇതാണ് രാമകൃഷ്ണദാസന്മാരായ ഞങ്ങൾ വിചാരിക്കുന്നത്.

4. സംസാരസാഗരം വെടിഞ്ഞ്, പരമമായ അമൃതം കുടിച്ചു കുടിച്ച് സകലകലഹത്തിലും കൊണ്ടുചാടിക്കുന്ന തൻകാര്യത്തെ തള്ളിത്തള്ളി, ഗുരുവരന്റെ സർവ്വമംഗളസ്വരൂപമായ ചരണങ്ങളെ ധ്യാനിച്ചു ധ്യാനിച്ച്, സകലലോകരേയും ഞങ്ങൾ വണങ്ങി വണങ്ങി ക്ഷണിക്കുന്നു (ഈ അമൃതം) പാനം ചെയ്യുവാൻ 5 യാതൊന്ന് ആദിയും അന്തവുമറ്റ വേദസമുദ്രം കടഞ്ഞു കിട്ടിയതുതന്നെയാണോ, യാതൊന്നുണ്ടാകുന്നതിനു ഹരി ബ്രേഹ്മാദിദേവന്മാർ സ്വബലം നല്കിയോ. യാതൊന്നു ഭൂമിയിലെ നാരായനന്മാരുടെ (അവതാരങ്ങളുടെ) പ്രാണസാരംകൊണ്ടു നിറഞ്ഞുമാണോ, അതു (ആ പരമമൃതം) രാമകൃഷ്ണൻ ശരീരമായി ധരിക്കുന്നു; ഹേ ലോകരേ ഇത് അതുകൊണ്ട്

നിറഞ്ഞ പാത്രമാണ്

ഇംഗ്ലീഷു പഠിച്ചിട്ടുള്ള യുവാക്കന്മാരുടെ ഇടയിൽ പ്രവർത്തിക്കണം 'ത്യാഗേനൈകേ അമൃതത്വമാനശുഃ.' (ത്യാഗം കൊണ്ടാണ് ചിലർ അമൃതത്വം പ്രാപിച്ചിട്ടുള്ളത്.) ത്യാഗം, ത്യാഗം. ഇതത്രേ അധികമായി പ്രചരിപ്പിയ്ക്കേണ്ടത് ത്യാഗിയാകാതെ തേജസ്സുസിദ്ധിക്കില്ല. ജോലി ആരംഭിക്കുക നിങ്ങൾ ഒന്നു ദൃഢനിഷ്ഠയോടുകൂടി ജോലിയാരംഭിച്ചാൽ എനിക്കു കുറെ നാൾ വിശ്രമിക്കാമെന്നു തോന്നുന്നു. അതുകൊണ്ടാവാം എനിക്ക് ഒരിടത്തും സ്വസ്ഥമായിരിക്കാൻ സാധിക്കാത്തത്. മദ്രാസിൽനിന്ന് ഇന്നു പല വർത്തമാനങ്ങളും കിട്ടി. മദ്രാസുകാർ നല്ലപോലെ പ്രവർത്തിച്ചിരിക്കുന്നു മദ്രാസിലെ സഭായോഗത്തെപ്പറ്റി 'ഇന്ത്യൻ മിറർ' പത്രത്തിൽ പ്രസിദ്ധപ്പെടുത്തുക. ഇനി അധികമായി ഞാൻ എന്തെഴുതണം? എല്ലാക്കാര്യങ്ങളെപ്പറ്റിയും വിശദമായി എഴുതിയയയ്ക്കുക.

ബാബുരാമും യോഗാനന്ദനും ഇത്രമാത്രം കഷ്ടപ്പെടുന്നത് എന്തുകൊണ്ട? ദീനഹീനഭാവത്തിന്റെ ജ്വാലകൊണ്ടുതന്നെ രോഗവും മറ്റും മാനസികബലംകൊണ്ടു മാറ്റാൻ പറയുക. ഒരു മണിക്കൂറിനകം രോഗങ്ങളെല്ലാം വിട്ടുമാറും. ആത്മാവിനു രോഗം ബാധിക്കുമോ? ദൂരീകരിക്കുക! ഒരു മണിക്കൂർ നേരം തുടർന്ന് ഇങ്ങനെ ധ്യാനിക്കാൻ പറയുക: "ഞാൻ ആത്മാവ്, എന്നെ എങ്ങനെ രോഗം ബാധിക്കും?" രോഗമല്ലാം വിട്ടുമാറിപ്പോകും നിങ്ങൾ എല്ലാവരും ഇങ്ങനെ ആലോചിക്കുക– 'നാം അനന്തബലപൂർണ്ണമായ ആത്മാവാണ്. അപ്പോൾ എന്തൊരു ബലം വരുമെന്നു കാണാം. ഞാൻ ദീനനോ? ഹീനനോ? എന്തിനിങ്ങനെ അകാരണമായി വിചാരിക്കുന്നു? ഇപ്രകാരം വിചാരിക്കണം: 'ഞാൻ ബ്രഹ്മമയിയുടെ സന്താനമാണ്. എനിക്കെങ്ങനെ രോഗമോ ഭയമോ അപുർണ്ണതയോ ഉണ്ടാകും? ദീനഹീനഭാവത്തെ ആട്ടിപ്പറത്തിക്കളയുക. എല്ലാ മംഗളങ്ങളും കൈവരും. നാസ്തിഭാവത്തെ സൂചിപ്പിക്കുന്ന ഒരാശയവും പുലർത്താതിരിക്കുക; അസ്തിഭാവം, ആസ്തിക്യം. പ്രകാശിപ്പിക്കുന്ന ആശയങ്ങളാണാവശ്യം. ഞാനുണ്ട്; ഈശ്വരനുണ്ട്; എല്ലാം എന്നിൽത്തന്നെയുണ്ട്; സ്വാസ്ഥ്യവും, പരിശുദ്ധിയും, ജ്ഞാനവും, എനിക്കു വേണ്ടതെല്ലാം ഞാൻ പ്രകാശിപ്പിക്കും. എന്ത്! ഈ മ്ലേച്ഛന്മാർ ഞാൻ പറയുന്നതു മനസ്സിലാക്കുന്നു. നിങ്ങളോ. ദീനഹീനഭാവത്തിന് അധീനപ്പെട്ടു രോഗങ്ങൾ ബാധിച്ചു കഷ്ടപ്പെടുന്നു! ആർക്കാണ് രോഗം? എങ്ങനെ രോഗം ബാധിക്കും? ദൂരെ അകറ്റുക! 'ഞാൻ നിങ്ങളെപ്പോലെ മൂഢനോ?" എന്നു പറയുക. ആത്മാവിനും ആത്മാവിനും തമ്മിൽ വ്യത്യാസമുണ്ടോ? കഞ്ചാവു സേവിക്കുന്നവർ വെള്ളം തൊടാൻ ഭയപ്പെടും. അതുപോലെയാണ് ദീനഹീനഭാവം. നമുക്കതു വേണ്ട. രോഗവും ക്ഷീണവും! വീര്യസി വീര്യം, ബലമസി ബലം, ഓജോസി ഓജഃ, സഹോസി സഹോ മയി ധേഹി! "നീ വീര്യ

മത്രേ; എനിക്കു വീര്യം നല്കുക; നീ ബലമത്രേ, എനിക്കു ബലം നല്കുക; നീ ഓജസ്സത്രേ, എനിക്കു ഓജസ്സു നല്കുക; നീ സഹനശക്തിയത്രേ, എനിക്കു സഹനശക്തി നല്കുക' ദിവസേന ദേവപൂജ നടത്തുമ്പോൾ ആസന പ്രതിഷ്ഠ അനുഷ്ഠിക്കണം. 'ആത്മാനമച്ഛിദ്രം ഭാവയേത്' (ആത്മാവിനെ അച്ഛിദ്രമായി ഭാവനചെയ്യണം) എന്നു ചൊല്ലുന്നതിന്റെ അർത്ഥമെന്ത്?..... പറയുക. 'എന്നിൽ സകലതും ഉണ്ട്; ഞാൻ ആഗ്രഹിച്ചാൽ അതെല്ലാം പ്രകാശിപ്പിക്കാം.' നിങ്ങൾ തന്നെത്താനേ നിങ്ങളുടെ മനസ്സുകൊണ്ട് പറയുക: 'ബാബുരാമും ആത്മാവ്, യോഗാനന്ദനും ആത്മാവ്. അവർ പൂർണ്ണരാണ്. അവർക്ക് രോഗം ബാധിക്കുന്നത് എങ്ങനെ?' മൂന്നു നാലു നാൾ തുടർച്ചയായി ഒരു മണിക്കൂറോളം ഇങ്ങനെ പറയുക. രോഗങ്ങളെല്ലാം മാറും.

നരേന്ദ്രൻ

## 119

(മിസിസ് ഓലി ബുള്ളിന്) ബോസ്റ്റൺ

26 സെപ്തംബർ 1894

പ്രിയ മിസിസ് ബുൾ

നിങ്ങളുടെ കനിവേറിയ കുറിപ്പ് രണ്ടു കിട്ടി. എനിക്കു ശനിയാഴ്ച മേല്റോസിലേയ്ക്കു മടങ്ങിപ്പോകുകയും തിങ്കളാഴ്ചവരെ അവിടെ താമസിക്കുകയും വേണ്ടിയിരിക്കുന്നു. ചൊവ്വാഴ്ച നിങ്ങളുടെ സ്ഥലത്തു ഞാൻ വരും, പക്ഷേ സ്ഥാനം കൃത്യമായോർക്കുന്നില്ല. സഭയം അത് എഴുതുന്നപക്ഷം നിങ്ങളുടെ കനിവിന് എനിക്കുള്ള നന്ദി വർണ്ണിക്കാനാവതല്ല. എന്തെന്നാൽ, എഴുതാൻ ശാന്തമായൊരു സ്ഥലം, അതുതന്നെയത്രേ എനിക്കു വേണ്ടത്. നിങ്ങൾ എനിക്കു വിട്ടുതരാൻ കനിഞ്ഞു തീരുമാനിച്ചിട്ടുള്ളതിനെക്കാൾ വളരെക്കുറച്ചിടമേ സ്വാഭാവികമായി എനിക്കു വേണ്ടൂ! എനിക്കു എവിടേയും സ്വയം ഒതുങ്ങി ബഹുസുഖമായിരിക്കാനാവും.

എത്രയും വിശ്വസ്തനായ സ്വന്തം വിവേകാനന്ദൻ

## 120

(മിസ് ഇസബെല് മക്കിൻഡ്ലിക്ക്) ബൊസ്റ്റൺ

26 സെപ്തംബർ 1894

പ്രിയസഹോദരി

ഭാരതത്തിൽ നിന്നുള്ള തപാലുകളോടുകൂടിയ നിങ്ങളുടെ കത്ത് ഇപ്പോൾ കിട്ടി. കുറേയേറെ വൃത്താന്തപത്രത്തുണ്ടുകൾ ഭാരതത്തിൽ നിന്ന് എനിക്ക

യച്ചുതന്നിട്ടുണ്ട്. അവ നിങ്ങൾക്കു നോക്കാനും ഭദ്രമായി സൂക്ഷിക്കാനുമായി ഞാൻ മടക്കിയയയ്ക്കുന്നു.

കഴിഞ്ഞ കുറച്ചു ദിവസങ്ങളായി ഞാൻ ഭാരതത്തിലേയ്ക്കു കത്തുകളെഴുതുന്ന തിരക്കിലാണ്. കുറച്ചു ദിവസംകൂടെ ഞാൻ ബോസ്റ്റണിൽ താമസിക്കും.

സ്നേഹാനുഗ്രഹങ്ങളോടെ,

ചിരസ്തിഗ്ദ്ധനായ സ്വന്തം വിവേകാനന്ദൻ

## 121

യു.എസ്.എ.
27 സെപ്തംബർ 1894

പ്രിയ അളസിംഗ,

.......എന്റെ പ്രസംഗങ്ങളും പ്രവചനങ്ങളുമടങ്ങിയ പുസ്തകങ്ങൾ കല്കത്തയിൽ പ്രസിദ്ധപ്പെടുത്തിയവയിൽ ഒരു സംഗതി ഞാൻ കാണുന്നു. അവയിൽ ചിലത് അച്ചടിച്ചിരിക്കുന്നതു രാഷ്ട്രീയക്കാരനോ രാഷ്ട്രീയപ്രക്ഷോഭകാരിയോ അല്ല. ഞാൻ പരമചൈതന്യത്തെ മാത്രമേ ഗൗനിക്കുന്നുള്ളു – അതു ശരിയാകുമ്പോൾ എല്ലാം സ്വയം ശരിപ്പെട്ടുകൊള്ളും..... അതുകൊണ്ട് എന്റെ ലേഖനങ്ങളിലാകട്ടെ, വചനങ്ങളിലാകട്ടെ, യാതൊന്നിനോടും ചേർത്തു യാതൊരു രാഷ്ട്രീയോദ്ദേശ്യവും ഒരു കാലത്തും കല്പിച്ചുപോകരുതെന്നു കല്ക്കത്തക്കാരെ നീ താക്കീതുചെയ്യണം. എന്തൊരസംബന്ധം!..... റവ. കാളീചരൺബാനർജി ക്രിസ്ത്യൻമിഷണറിമാരോടുള്ള ഒരു പ്രസംഗത്തിൽ ഞാനൊരു രാഷ്ട്രീയനിയോഗിയാണെന്നു പറഞ്ഞതായി കേട്ടു. അതു പരസ്യമായി പറഞ്ഞതാണെങ്കിൽ ബാബുവിനോട് എനിക്കുവേണ്ടി പരസ്യമായി ആവശ്യപ്പെടുക, ഏതെങ്കിലും കല്ക്കത്താപത്രത്തിനെഴുതി അതു തെളിയിക്കുവാൻ. ഇതാണവരുടെ സൂത്രം! ക്രിസ്ത്രീയസർക്കാരുകളെപ്പറ്റി സാമാന്യമായി സത്യസന്ധമായി വിമർശിച്ചുകൊണ്ട് ചില പരുഷവാക്കുകൾ ഞാൻ പറഞ്ഞിട്ടുണ്ട്; എന്നുവെച്ചു രാഷ്ട്രീയത്തേയോ അത്തരം സംഗതികളേയോ ഞാൻ കാര്യമാക്കുന്നെന്നോ അവയോടെനിക്കു വല്ല ബന്ധവുമുണ്ടെന്നോ അതിന്നർത്ഥമില്ല. ആ പ്രസംഗങ്ങളിൽനിന്ന് ഉദ്ധരണികൾ അച്ചടിക്കുന്നതു വളരെ മഹനീയമാണെന്നു വിചാരിക്കുകയും ഞാനൊരു രാഷ്ട്രീയപ്രചാരകനാണെന്നു തെളിയിക്കാനാഗ്രഹിക്കയും ചെയ്യുന്നവർ അവരോടു ഞാൻ പറയുന്നു. 'എന്റെ മിത്രങ്ങളിൽ നിന്നെന്നെ രക്ഷിക്കേണമേ' എന്ന്.... എന്റെ വിനിന്ദകന്മാർക്കു എനിക്കുള്ള മറുപടിയാകെ ഏകരൂപമായ നിശ്ശബ്ദതയാണെന്നു എന്റെ സ്നേഹിതരോടു പറയൂ. ഞാൻ അവരുടെ അടിക്ക് ഇടി

കൊടുക്കുന്നപക്ഷം അതു അവരുടെ നിലവാരത്തിലേയ്ക്കു നമ്മെ വലിച്ചു താഴ്ത്തുകയാവും സത്യം തന്നെത്താൻ കാത്തുകൊള്ളുമെന്നും, എനിക്കുവേണ്ടി ആരോടും യുദ്ധം ചെയ്യേണ്ടതില്ലെന്നും അവരോടു പറയൂ. അവർക്കറിയും വളരെ പഠിക്കാനുണ്ട്. അവർ വെറും ശിശുക്കളാണുതാനും. അവരിപ്പോഴും പാഴ്പൊൻകിനാവുകൾ കാണുന്ന വെറും ശിശുക്കൾ!

.........ഈ പൊതുജീവിതവ്യർത്ഥതയും വൃത്താന്തപത്രപ്രകീർത്തനവും കൊണ്ട് എനിക്കു നന്നെ മടുത്തിരിക്കുന്നു. ഞാൻ എന്റെ ഹിമാലയപ്രശാന്തതയിലേയ്ക്കു മടങ്ങിപ്പോകാൻ കൊതിക്കുന്നു.

ചിരസ്നിഗ്ദ്ധനായ സ്വന്തം വിവേകാനന്ദൻ

## 122

യു.എസ്.എ.
29 സെപ്തംബർ 1894

പ്രിയ അളസിംഗ,

നീ അയച്ച വൃത്താന്തപത്രങ്ങൾ തക്ക സമയത്തു വന്നെത്തി; ഇതിനിടയിൽ നിനക്കും അമേരിക്കയിലെ പത്രങ്ങളിൽ വന്ന വൃത്താന്തങ്ങൾ കുറച്ചൊക്കെ കിട്ടിയിരിക്കുമല്ലോ. ഇപ്പോൾ എല്ലാം ശരിയായി. കല്ക്കത്തയുമായി എപ്പോഴും കത്തിടപാടു നടത്തിക്കൊണ്ടിരിക്കണം. കുഞ്ഞേ, ഇതുവരെ നീ പാടുപെട്ടു ചെയ്തുതീർത്ത സാഹസകൃത്യങ്ങളിൽ നിനക്ക് സ്വയം അഭിമാനിക്കാം. ജി. ജി.യും വളരെ അദ്ഭുതകരവും സുന്ദരവുമായ പ്രവൃത്തി ചെയ്തു.

എന്റെ ധീരരും നിസ്സ്വാർത്ഥരുമായ കുഞ്ഞുങ്ങളേ, നിങ്ങളെല്ലാം ഭേഷായി പ്രവർത്തിച്ചിരിക്കുന്നു. ഞാൻ നിങ്ങളെക്കുറിച്ച് അത്യധികം അഭിമാനംകൊള്ളുന്നു. ഭാരതവർഷത്തിനു നിങ്ങളെച്ചൊല്ലി അഭിമാനം കൊള്ളാം. ഒരു മാസിക പുറപ്പെടുവിക്കുവാനുള്ള ആലോചന വിട്ടുകളയരുത്. ഖേത്രി രാജാവിനും ലിംഡി കാത്തിയവാഡ് ഠാകൂർ സാഹിബിനും എന്റെ പ്രവൃത്തികളെസ്സംബന്ധിച്ച വർത്തമാനം കിട്ടിക്കൊണ്ടിരുന്നു; അതു സൂക്ഷിക്കണം. ഞാൻ മദിരാശിയിലെ അഭിനന്ദനത്തിനു ചുരുക്കത്തിൽ ഒരു മറുപടിയെഴുതുകയാണ്. വലിയ ചെലവു വരില്ലെങ്കിൽ അച്ചടിച്ച് അയച്ചുതരാം, അല്ലെങ്കിൽ ടൈപ്പ് ചെയ്യിച്ച് അയച്ചുതരാം. പ്രതീക്ഷാനിർബരരായിരിക്കുക, നിരാശപ്പെടേണ്ട. ഇത്തരമൊരാരംഭത്തിനുശേഷം നിരാശപ്പെടുകയാണെങ്കിൽ നീയൊരു വിഡ്ഢിയാണ്. നമ്മുടെ കാര്യം തുടങ്ങിയത്ര ഭംഗിയായി മറ്റൊരു പ്രവൃത്തിയും നടന്നതായി കാണാനില്ല. നമ്മുടെ കാര്യം ഭാരതത്തിലും ഭാരത്തിനു പുറമേയും വേഗത്തിൽ പരന്നതുപോലെ, ഭാരതത്തിലെ മറ്റൊരു

പ്രസ്ഥാനത്തിനും ആ ഭാഗ്യമുണ്ടായിട്ടില്ല.

ഭാരതത്തിനു പുറമേ വല്ല നിയന്ത്രിതപ്രവർത്തനം നടത്താനോ സമാജസംഘടനകളുണ്ടാക്കാനോ ഞാനുദ്ദേശിക്കുന്നില്ല. നമ്മുടെ കർമ്മക്ഷേത്രം ഭാരതമാണ്. വിദേശീയാനുമോദനങ്ങളുടെ വില ഭാരതത്തെ ഉണർത്തിയെണീപ്പിക്കുന്നതിലാണ്. അത്രമാത്രമേയുള്ളു അമേരിക്കയിലെ സംഘടനകൾ നമുക്കു ഭാരതത്തിൽ പ്രവൃത്തിചെയ്‌വാൻ അധികാരവും സൗകര്യവും തന്നിരിക്കുന്നു. നമുക്കു നിന്നു പടരുവാൻ ഒരുറച്ച താവളം വേണം. മദിരാശിയും കല്ക്കത്തയും – ഇപ്പോൾ ഈ രണ്ടു കേന്ദ്രമായി. വേഗത്തിൽ ഭാരതത്തിന്റെ മറ്റു പലഭാഗത്തും കേന്ദ്രങ്ങളുണ്ടാക്കണം.

കഴിയുമെങ്കിൽ വൃത്താന്തപ്പത്രവും മാസികയും രണ്ടും തുടങ്ങുക. എന്റെ സഹോദരന്മാരുണ്ടല്ലോ നാലുപാടും ചുറ്റിനടക്കുന്നവരായിട്ട്, അവർ വരിക്കാരെ ഉണ്ടാക്കും – ഞാനും കുറെ വരിക്കാരെ ഉണ്ടാക്കുകയും ഇടയ്ക്കിടെ കുറേശ്ശെ രൂപ അയച്ചുതരികയും ചെയ്യാം. ഒരു നിമിഷവും പതറിപ്പോകരുത് – എല്ലാം ശരിയാവും.

ഇച്ഛാശക്തിയാണ് ലോകത്തെ എന്നും നയിക്കുന്നത് എന്റെ കുഞ്ഞേ, യുവാക്കന്മാർ ക്രിസ്ത്യാനികളാകുന്നതിനെപ്പറ്റി നീ വ്യസനിക്കേണ്ട. ഇതു നമ്മുടെതന്നെ കുറ്റംകൊണ്ടു വരുന്നതാണ്. (ഇപ്പോൾ ഒരു കെട്ടു വൃത്താന്തപത്രങ്ങളും 'പരമഹംസദേവന്റെ ജീവിത'വും വന്നു. അതു വായിച്ചിട്ട് വീണ്ടും പേനയെടുക്കുകയാണ്) നിലവിലുള്ള സാമൂഹ്യബന്ധനത്തിൻകീഴിൽ അവർക്കു മറ്റെന്താവാൻ കഴിയും, വിശേഷിച്ചും മദ്രാസിൽ? സ്വാതന്ത്ര്യമാണ് വളർച്ചയുടെ ഒന്നാമത്തെ വ്യവസ്ഥ. നിങ്ങളുടെ പൂർവ്വികന്മാർ സർവ്വസ്വാതന്ത്ര്യവും ആത്മാവിനു നല്കി. മതം വളരുകയും ചെയ്തു. അവർ ശരീരത്തെ സർവ്വബന്ധനങ്ങൾക്കും കീഴ്പ്പെടുത്തി, സമുദായം വളർന്നതുമില്ല. നേരെമറിച്ചാണ് പടിഞ്ഞാറത്തെ സ്ഥിതി. ഇപ്പോൾ പൗരസ്ത്യസമുദായത്തിനറെ കാൽവിലങ്ങുകൾ വീണുപോകയാണ്. പാശ്ചാത്യമതത്തിന്റേതെന്നപോലെ.

ഓരോന്നിനും തനതു മാതൃക വേണം; ഭാരതത്തിൽ മതപരവും ഉള്ളിലേയ്ക്കു നോക്കുന്നതും, പടിഞ്ഞാറ് ഭൗതികവും പുറമേയ്ക്കു നോക്കുന്നതും. പടിഞ്ഞാറിന് ആധ്യാത്മികതയുടെ ഓരോ ശകലവും സാമൂഹ്യാത്കർഷത്തിലൂടെ വേണം കിഴക്കിനു സാമൂഹ്യശക്തിയുടെ ഓരോ ശകലവും ആധ്യാത്മികതയിലൂടെ വേണം. അതുകൊണ്ടത്രേ, ആദ്യം ഭാരതത്തിന്റെ മതത്തെ തകർത്തു പുറത്താക്കിയല്ലാതെ മറ്റൊരു പരിഷ്കരണമാർഗ്ഗവും നവീനപരിഷ്കർത്താക്കൾ കാണാഞ്ഞത്. അവർ ശ്രമിച്ചു. പരാജയപ്പെട്ടു. എന്തുകൊണ്ട്? അവരിൽ അല്പം പേരേ തങ്ങളുടെതന്നെ മത

ത്തെക്കുറിച്ചു വല്ലതും പഠിച്ചിട്ടുള്ളൂ. ഒറ്റയൊരുത്തനും ആ സർവ്വമതമാതാവിനെ മനസ്സിലാക്കാൻ വേണ്ട ശിക്ഷണത്തിനു വിധേയനായില്ല. ഹിന്ദുസമുദായത്തെ മെച്ചപ്പെടുത്താൻ മതസംഹാരമൊന്നും വേണ്ടെന്നും, സമുദായത്തിൻരെ ഈ അവസ്ഥ നിലകൊള്ളുന്നതു മതം കാരണമല്ല, മറിച്ച് മതത്തെ സമുദായത്തിന്മേൽ വേണ്ടവിധം പ്രയോഗിക്കാഞ്ഞിട്ടാണെന്നും ഞാൻ കരുതുന്നു. ഇതു നമ്മുടെ പുരാതനഗ്രന്ഥങ്ങളിൽനിന്നു തെളിയിക്കാൻ ഞാൻ തയ്യാറാണ്, ഇതിലെ ഓരോ വാക്കും. ഇതാണ് ഞാൻ പഠിപ്പിക്കുന്നത്, ഇതു നടപ്പിലാക്കാനാണ് നാം ആയുഷ്ക്കാലമത്രയും മല്ലിടേണ്ടതും. പക്ഷേ ഇതിനു വളരെ കാലമെടുക്കും, പഠിക്കാൻ ദീർഘകാലം, ക്ഷമാപൂർവ്വം പ്രവർത്തിക്കുക.

ഉദ്ധരേദാത്മനാത്മാനം – നിങ്ങളെ നിങ്ങൾതന്നെ രക്ഷിക്കുക.

ഞാൻ നിങ്ങളുടെ അഭിനന്ദനത്തിന് മറുപടി തരുവാൻ നോക്കട്ടെ. ഇത് അച്ചടിക്കാൻ ശ്രമിക്കാം; അതിനു പറ്റിയില്ലെങ്കിൽ 'ഇന്ത്യൻമിറ'റിലും മറ്റു പത്രങ്ങളിലും കുറേശ്ശയായി അച്ചടിപ്പിക്കാം.

സ്വന്തം വിവേകാനന്ദൻ

പുനശ്ച. ഇന്നത്തെ ഹിന്ദുസമുദായം ആദ്ധ്യാത്മികപുരുഷന്മാർക്കു വേണ്ടി മാത്രം സംഘടിതമാണ്. മറ്റുള്ളവരെയെല്ലാം ആശയ്ക്കു ഗതിയില്ലാത്തവിധം തകർത്തു പുറം തള്ളുകയും ചെയ്യുന്നു. എന്തുകൊണ്ട്? ഈ ലോകത്തെ അതിന്റെ ലോലതയോടുകൂടി സ്വല്പം ആസ്വദിക്കണമെന്നുള്ളവർ എവിടെപ്പോകണം. നമ്മുടെ മതം എല്ലാവരേയും ഉൾക്കൊള്ളുന്നുവല്ലോ. അതുപോലെവേണം നമ്മുടെ സമുദായവും. ആദ്യം നമ്മുടെ മതത്തിന്റെ സത്യമായ തത്ത്വങ്ങൾ മനസ്സിലാക്കുകയും പിന്നെ അവയെ സമുദായത്തിന്മേൽ പ്രയോഗിക്കയും ചെയ്തുകൊണ്ടു വേണം അതു സംപ്രവൃത്തമാക്കാൻ. ഇതാണ് മെല്ലെ ആയാലും ചെയ്യേണ്ടിയിരിക്കുന്ന സഫലമായ പ്രവൃത്തി.

വി.

## 123

(മിസ് മേരി ഹേലിന്)

മിസിസ് ഇ. ടോട്ടൺ
1703, 1–ാം സ്റ്റ് റീറ്റ്, വാഷിങ്ടൺ
(1 നവംബർ 1894)

പ്രിയസഹോദരി,

നിങ്ങൾ വളരെ കനിവോടുകൂടി മിനക്കെട്ടെഴുതിയ രണ്ടു കത്തും കിട്ടി. ഞാൻ ഇന്നിവിടെ പ്രസംഗിക്കാൻ പോകുന്നു. നാളെ ബാൾട്ടിമൂറിൽ, പിന്നെ

വീണ്ടും തിങ്കളാഴ്ച ബാൾട്ടിമൂറിൽ, ചൊവ്വാഴ്ച വീണ്ടും വാഷിങ്ടണിലും. അതുകൊണ്ട്, അതു കഴിഞ്ഞു കുറച്ചു നാൾക്കുശേഷം ഞാൻ ഫില ഡെൻഫിയയിലായിരിക്കും. വാഷിങ്ടണിൽനിന്നു പുറപ്പെടുന്നന്നു ഞാൻ നിങ്ങൾക്കെഴുതാം. പ്രൊഫ. റൈറ്റിനെ കാണുവാൻ മാത്രം കുറച്ചു നാളു കൾ ഫിലഡെൽ ഫിയയിൽ ഉണ്ടായിരിക്കും; പിന്നെ ന്യൂയോർക്കിലേയ്ക്കു പോകും. കുറച്ചു സമയം ന്യൂയോർക്കിനും ബോസ്റ്റണുമിടയ്ക്കു സഞ്ചരി ക്കും. അനന്തരം ഡിട്രോയ്റ്റ് വഴി ചിക്കാഗോവിലേയ്ക്കു പോകും. പിന്നെ സെനറ്റർ പാമർ പറയും പോലെ ഠേ....... ന്ന് ഇംഗ്ലണ്ടിലേയ്ക്കും.

"ധർമ്മ"മെന്ന വാക്കിനു മതമെന്നർത്ഥം. അവർ കല്ക്കത്തയിൽ പെട്രോ വിനോടു തീരെ മോശമായി പെരുമാറിയതിൽ ഞാൻ വളരെ വ്യസനിക്കു ന്നു. ഇവിടെ എന്നോടു വളരെ നന്നായി പെരുമാറുന്നു, ഞാൻ സുഖമായിരി ക്കയും ചെയ്യുന്നു. ഭാരതത്തിൽനിന്നു വരുന്ന വൃത്താന്തപ്പത്രച്ചുമടു കൾകൊണ്ടു കഴിക്കുന്നതല്ലാതെ അസാധാരണമായൊന്നുമില്ല, അതു കൊണ്ട് ഒരു വണ്ടി ഭാരം മദർ ചർച്ചിനും വേറൊന്നു മിസിസ് ഗുൺസിക്കും അയച്ചശേഷം തങ്ങളുടെ വൃത്താന്തപ്പത്രങ്ങളയയ്ക്കുന്നത് ഇനി നിർത്താൻ അവർക്കെഴുതേണ്ടിവന്നു. എനിക്കു ഭാരത്തിൽ വേണ്ടത്ര "ബൂ" (പെട്ടെ ന്നുള്ള വിലക്കയറ്റം) കിട്ടിയിരിക്കുന്നു. അളസിംഗൻ എഴുതുകയാണ്, നാടാ കെയുള്ള എല്ലാ നാട്ടുപുറങ്ങളും, എന്നെക്കുറിച്ചു കേട്ടിരിക്കുന്നെന്ന്. കൊള്ളാം, ആ പഴയ ശാന്തി എന്നേയ്ക്കും പൊയ്പോയിരിക്കുന്നു. ഇനി മേൽ എങ്ങും വിശ്രമമില്ല. എനിക്കു തീർച്ചയാണ്. ഭാരതത്തിലെ ഈ വൃത്താ ന്തപ്പത്രങ്ങളായിരിക്കും എന്റെ കാലൻ. ഇനി അവർ പറയും, ഇന്ന തീയതി ഞാനെന്തു തിന്നു. ഞാനെങ്ങനെ തുമ്മി എന്നൊക്കെ. ഭഗവാൻ അവരെ അനുഗ്രഹിക്കട്ടെ, അതെല്ലാം എന്റെ വിഡ്ഢിത്തമായിരുന്നു. ഞാനിവിടെ വന്നതു യഥാർത്ഥത്തിൽ സ്വകാര്യമായി കുറച്ചു പണമുണ്ടാക്കി മടങ്ങിപ്പോ കാനാണ്; പക്ഷേ കുരുക്കിൽ പെട്ടല്ലോ, ഇനിയങ്ങോട്ട് ഒതുങ്ങിയ ജീവിത മെന്നാണ് ഇല്ലതാനും. സർവ്വസുഖങ്ങളും ആശംസിച്ചുകൊണ്ട് ഞാൻ വിര മിക്കുന്നു.

ചിരസ്നിഗ്ദ്ധനായ സ്വന്തം വിവേകാനന്ദൻ

## 124

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്ക്) ചിക്കാഗോ

സെപ്തംബർ 1894

പ്രിയ ദിവാൻജി സാഹിബ്,

അങ്ങ് സദയം അയച്ച കത്തു കുറെനാൾ മുമ്പു തന്നെ കിട്ടി. എന്നാൽ

യാതൊന്നും എഴുതാനില്ലാഞ്ഞതുകൊണ്ടു മറുപടി താമസിച്ചു എന്നുമാത്രം.

ജി. ഡബ്ല്യു. ഹേലിന് അങ്ങയുടെ കനിവാർന്ന കുറിപ്പു വളരെ സന്തോഷാവഹായിരുന്നു; ഞാൻ അദ്ദേഹത്തോട് അത്രമാത്രം കടപ്പെട്ടവനാണല്ലോ ഇക്കാലമത്രയും ഞാൻ ഈ തീരുമാനത്തിലെത്തിയിരിക്കയാണ്, മതം മനസ്സിലാകുന്ന ഒറ്റ രാജ്യമേ ഈ ലോകത്തിലുള്ളു-അതു ഭാരതമാണ്. ഹിന്ദുക്കൾക്കീ കുറ്റമൊക്കെയുണ്ടെങ്കിലും അവർ സദാചാരത്തിലും ആധ്യാത്മികതയിലും മറ്റു ജനതയുടെയെല്ലാം മേലെ തലയും തോളുമുയർന്നവരാണ്; തന്റെ നിഷ്കാമ സന്താനങ്ങളുടെയെല്ലാം സമുചിതശ്രദ്ധയും സംരംഭവും തീവ്രയത്നവുമുണ്ടെങ്കിൽ ഹിന്ദുവിന്റെ ശാന്തഗുണങ്ങളോടു പടിഞ്ഞാറിന്റെ കർമ്മണ്യവും സാഹസികവുമായ ഘടകങ്ങൾകൂടി സംയോജിപ്പിച്ചാൽ ലോകത്തിൽ എക്കാലപ്പുമുണ്ടായിട്ടുള്ള ഏതുതരം മനുഷ്യരെക്കാളും അതിമാത്രം ഉത്കൃഷ്ടമായ ഒരു മാതൃക ഉളവാകുന്നതാണ്.

ഞാൻ എന്നു മടങ്ങിവരുമെന്ന് എനിക്കറിഞ്ഞുകൂടാ; പക്ഷേ, ഈ നാടു വേണ്ടുവോളം കണ്ടുകഴിഞ്ഞെന്നു ഞാൻ വിചാരിക്കുന്നു. അതുകൊണ്ടു വേഗം യൂറോപ്പിലേയ്ക്കു പോകും. പിന്നെ ഭാരതത്തിലേയ്ക്കും.

അത്യുത്തമപ്രേമത്തോടെ, അങ്ങയോടും അങ്ങയുടെ എല്ലാ സോദരന്മാരോടും നന്ദിയോടെ ഞാൻ വിരമിക്കുന്നു.

വിധേയൻ സ്വന്തം വിവേകാനന്ദൻ

## 125

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്ക്) ചിക്കാഗോ

(37) സെപ്തംബർ 1894

പ്രിയ ദിവാൻജി സാഹിബ്,

എന്റെ ആരോഗ്യത്തേയും സൗകര്യത്തേയും കുറിച്ചന്വേഷിച്ചുകൊണ്ട് ഒരാളെ അയച്ചത് അങ്ങയുടെ വലിയ കനിവുതന്നെ. പക്ഷേ അത് അങ്ങയുടെ പിതൃതുല്യസ്വഭാവത്തിനു തികച്ചും ചേരുന്നതത്രേ. എനിക്കിവിടെ ഒക്കെ ക്ഷേമംതന്നെ. അങ്ങയുടെ കനിവുകൊണ്ട് യാതൊരാവശ്യവും നിറവേറാതിരിക്കുന്നില്ല. അങ്ങയെ കുറച്ചുനാൾക്കകം കാണാമെന്നു ഞാനാശിക്കുന്നു. താഴോട്ടു പോകുമ്പോൾ യാതൊരു വാഹനവും എനിക്കാവശ്യമില്ല. ഇറക്കം വളരെ എളുപ്പമാണ്, കയറ്റമോ അത്യന്തം വിഷമവും. ലോകത്തിലെന്തു സംഗതിക്കും അതങ്ങനെതന്നെ. അങ്ങയ്ക്ക് എന്റെ ഉള്ളിൽത്തട്ടിയ കൃതജ്ഞത.

അങ്ങയുടെ വിധേയൻ വിവേകാനന്ദൻ

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്)

ബാൾട്ടിമൂർ. അമേരിക്ക
22 ഒക്ടോബർ 1894

നിങ്ങളുടെ കത്തിൽനിന്നു വർത്തമാനങ്ങളെല്ലാം മനസ്സിലാക്കി. ശ്രീമാൻ അക്ഷയകുമാരബോസിന്റെ ഒരു കത്തു ലണ്ടൻനഗരത്തിൽ നിന്നു കിട്ടി. അതിൽനിന്നു പല കാര്യങ്ങളുമറിഞ്ഞു.

നിങ്ങളുടെ ടൗൺഹാൾ മീറ്റിങ്ങിലെ മംഗളപത്രം ഇവിടത്തെ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. കമ്പി അയയ്ക്കേണ്ട ആവശ്യമില്ലായിരുന്നു. ഏതായാലും സകലകാര്യങ്ങളും മംഗളമായി നടന്നതു വളരെ നന്ന്. ഈ മീറ്റിങ്ങിന്റേയും മംഗളപത്രത്തിന്റേയുമെല്ലാം ഉദ്ദേശ്യം ഈ നാട്ടിനു വേണ്ടിയല്ല ഭാരതവർഷത്തിനുവേണ്ടിയാണ് ഇപ്പോൾ നിങ്ങൾ നിങ്ങളുടെ ശക്തി മനസ്സിലാക്കിയല്ലോ; ഇരുമ്പു പഴുത്തിരിക്കുമ്പോൾ അടിക്കുക. മഹോത്സാഹത്തോടുകൂടി ശക്തിപൂർവ്വം കർമ്മരംഗത്തിലിറങ്ങുക, ആലസ്യം പാടില്ല. ഈർഷ്യയും അഹങ്കാരവും അസൂയയും നിശ്ശേഷം ഉപേക്ഷിച്ച് മഹാബലത്തോടുകൂടി പ്രവൃത്തിയിലേർപ്പെടുക. ഭഗവാൻ വഴി കാണിച്ചുതരും. പ്രളയപ്രവാഹത്തിൽ ലോകം മുഴുവനും ഒഴുകിപ്പോകും. മാസ്റ്റർ മഹാശയന്റേയും ജി. സി. ഘോഷ് മുതലായവരുടേയും രണ്ടു വലിയ കത്തുകൾ കിട്ടി. അവരോടു നാം എന്നും കൃതജ്ഞരാണ്. എന്നാൽ പ്രവൃത്തി പ്രവൃത്തി എന്നതായിരിക്കണം നിങ്ങളുടെ മൂലമന്ത്രം. ഞാൻ മറ്റൊന്നും കാണുന്നില്ല. ഇവിടെ ജോലിക്ക് ഒരു വിരാമവുമില്ല; ഞാൻ നാടു നീളെ സഞ്ചരിക്കയാണ്. എവിടെ അവിടുത്തെ തേജോബീജം വീഴുന്നുവോ അവിടെയെല്ലാം അതു മുളയ്ക്കും; 'ആദ്യ വാബ്ദശതാന്തേ വാ' 'ഇന്നോ നൂറുവർഷം കഴിഞ്ഞോ.' ആരോടും തർക്കിക്കേണ്ടതില്ല. എല്ലാവരോടും സഹകരിച്ചു പ്രവർത്തിക്കണം. എന്നാലേ വേഗം ഫലമുണ്ടാകൂ.

മീറത്തിലെ യജ്ഞേശ്വരമുഖോപാദ്ധ്യായന്റെ ഒരു കത്തുകിട്ടി. നിങ്ങളെക്കൊണ്ട് അദ്ദേഹത്തിനു വല്ല സഹായവും ചെയ്യാൻ കഴിയുമെങ്കിൽ, അങ്ങനെ ചെയ്യുക. ലോകഹിതം ചെയ്യുക എന്നതാണ് നമ്മുടെ ഉദ്ദേശം, സ്വന്തം പേരു കൊട്ടിഘോഷിക്കയല്ല. യോഗാനന്ദനും ബാബുരാമും ഇതിനകം നല്ല സ്വാസ്ഥ്യം പ്രാപിച്ചിരിക്കുമെന്നു വിശ്വസിക്കുന്നു. നിരഞ്ജൻ സിലോണിൽനിന്നു മടങ്ങിവന്നിരിക്കുമല്ലോ. അദ്ദേഹം അവിടെവെച്ചു പാലി പഠിച്ച് ബുദ്ധമതഗ്രന്ഥങ്ങൾ വായിച്ചു മനസ്സിലാക്കാഞ്ഞതെന്തേ? വ്യർത്ഥമായി അലഞ്ഞുതിരിയുന്നതെന്തിന്? ഭാരതത്തിൽ മുമ്പു നടത്തിയിട്ടില്ലാത്ത വിധം ഇത്തവണത്തെ ശ്രീരാമകൃഷ്ണജയന്തി ആഘോഷിക്കണം. ഇപ്പോൾ മുതല്ക്കേ അതിനു ശ്രമിക്കുക. ഉത്സവദിവസത്തിനകം പലരും അല്പാല്പം

സഹായിച്ചാൽ നമുക്ക് ഒരു മാവും സ്ഥാപിക്കാം. ധനസഹായം ചെയ്യാൻ കഴിവുള്ളവരെയെല്ലാം സമീപിക്കണം. എന്റെ കത്തുകളും, പത്രത്തിൽ എന്നെസ്സംബന്ധിച്ചു പ്രസ്താവിക്കുന്നതുമെല്ലാം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തരുത്; വിവാദശൂന്യവും രാഷ്ട്രീയബന്ധമില്ലാത്തതും മാത്രം പ്രസിദ്ധപ്പെടുത്താം.

നിങ്ങൾ മാതൃദേവിക്കുവേണ്ടി ഒരു സ്ഥലം നോക്കിവെച്ചു കഴിയുന്നത്ര വേഗത്തിൽ എനിക്കെഴുതണമെന്ന് ഞാൻ മുൻകത്തിൽ എഴുതിയിരുന്നുവല്ലോ. താല്പര്യത്തോടുകൂടി ജോലി നടത്തുന്ന ഒരാളെങ്കിലും വേണം. ഗോപാലിന്റേയും സാണ്ടെലിന്റേയും കടം തീർന്നിട്ടില്ലെങ്കിൽ അവർ കൊടുത്തു തീർക്കേണ്ട കടം എത്രത്തോളമുണ്ടെന്ന് എഴുതിയയ്ക്കുക. ഭഗവാനെ ശരണം പ്രാപിച്ചിട്ടുള്ളവരുടെ പാദതലത്തിലാണ് ധർമ്മാർത്ഥകാമമോക്ഷങ്ങൾ. 'മാ 'ഭൈഃ. മാ ഭൈഃ' – ഭയപ്പെടേണ്ട. എല്ലാം സാവധാനം നടക്കും. അഹങ്കാരവും മത്സരവും ഈഷ്യയും ഒരിക്കലും നിങ്ങളെ ബാധിക്കരുത്. ഭൂമിയെപ്പോലെ എല്ലാം സഹിക്കുക. അങ്ങനെ ക്ഷമാശീലന്മാരായാൽ ലോകം നിങ്ങളുടെ കാല്ക്കൽ വരും.

ഈ പ്രാവശ്യത്തെ ജന്മോത്സവത്തിൽ എനിക്കു പങ്കുകൊള്ളുവാൻ സാധിക്കുമെന്നു തോന്നുന്നു. ഞാൻ പങ്കുകൊണ്ടാലും ഇല്ലെങ്കിലും ഇപ്പോൾ മുതൽ ആരംഭിച്ചാലേ അതു മഹോത്സവമായിത്തീരൂ. അനേകം പേർ കൂടുകയാണെങ്കിൽ ഒരുമിച്ചിരുന്ന് ഊണുകഴിക്കുക എളുപ്പമല്ല. അങ്ങനെ ചെയ്താൽ ഊണു കഴിക്കുന്നതിൽത്തന്നെ ആ ദിവസം കഴിഞ്ഞുപോകും. അതുകൊണ്ട് അനവധിപേർ കൂടുകയാണെങ്കിൽ നിന്നു കഴിക്കത്തക്കവണ്ണം ലൂച്ചി മുതലായ പ്രസാദങ്ങൾ മൺപാത്രത്തിലാക്കി കയ്യിൽ കൊടുത്താൽ മതി. മഹോത്സവാദികളിൽ ഉദരത്തിനുള്ള പ്രസാദം കുറച്ച് തലയ്ക്കു വേണ്ട പ്രസാദം ഏറെ കൊടുക്കാൻ ശ്രമിക്കുക. ഇരുപതിനായിരംപേർ നാലണ വീതം തന്നാൽ അയ്യായിരും രൂപയാകും. ശ്രീരാമകൃഷ്ണദേവന്റെ ജീവിതം ഉപദേശം മറ്റു ശാസ്ത്രങ്ങൾ മുതലായവയെപ്പറ്റി പറഞ്ഞു കേൾപ്പിക്കുക. ബംഗാളിലെ മിക്ക ഗ്രാമങ്ങളിലും ഹരിസഭകളുണ്ട്. അവയെ പതുക്കെ ആത്മസാത്കരിക്കണം. വർത്തമാനങ്ങൾക്ക് എപ്പോഴും എനിക്കു കത്തയച്ചുകൊണ്ടിരിക്കണം. അധികം പത്രങ്ങൾ അയയ്ക്കേണ്ട.

വിവേകാനന്ദൻ

## 127

വാഷിങ്ടൺ
23 ഒക്ടോബർ 1894

പ്രിയ വെഹേമിയ ചന്ദ് ലിംബ്ഡി,

....... ഈ നാട്ടിൽ എനിക്കു ബഹുക്ഷേമംതന്നെ. ഇപ്പോഴേയ്ക്കു ഞാനിവരുടെ സ്വന്തം ആചാര്യന്മാരിലൊരുവനായിരിക്കുന്നു. അവരെല്ലാം എന്നേയും എന്റെ ഉപദേശങ്ങളേയും ഇഷ്ടപ്പെടുന്നു..... ഭാരതത്തിൽ എന്റെ ശീലമായിരുന്നതുപോലെ ഈ നാടാകെ ഞാൻ ഉടനീളം സഞ്ചരിക്കുന്നു. പ്രസംഗിക്കയും പഠിപ്പിക്കയും ചെയ്യുന്നു. ആയിരമായിരമാളുകൾ ഞാൻ പറയുന്നതു ശ്രദ്ധിച്ചു കേട്ടിട്ടുണ്ട്, അത്യാർദ്രഭാവത്തോടെ എന്റെ ആശയങ്ങളെ കൈക്കൊണ്ടിട്ടുമുണ്ട്. അങ്ങേയറ്റത്തെ ചെലവു വരുന്ന നാടാണിത്, പക്ഷേ ഞാൻ പോകുന്നിടത്തൊക്കെ ഭഗവാൻ എനിക്ക് എല്ലാം തന്നരുളുന്നുണ്ട്.

നിങ്ങൾക്കും അവിടെ (ലിംബ്ഡി, രാജപുത്താന)യുള്ള എന്റെ എല്ലാ സ്നേഹിതന്മാർക്കും സ്നേഹപൂർവ്വം,

സ്വന്തം വിവേകാനന്ദൻ

## 128

(മിസ് ഇസബെല് മക്കിൻഡ്ലിക്ക്)

വാഷിങ്ടൺ മിസിസ് റ്റി. ടോട്ടൺ
1708, ഡബ്ല്യു. 1 സ്റ്റ്രീറ്റ്
26 ഒക്ടോബർ 1894

പ്രിയസോദരി,

എന്റെ ദീർഘമൗനത്തെ ക്ഷമിക്കൂ; പക്ഷേ, ഞാൻ മദർ ചർച്ചിനു മുറയ്ക്കെഴുതിക്കൊണ്ടിരിക്കുന്നു. നിങ്ങളെല്ലാം ഹേമന്തസുഖം ആസ്വാദിക്കയാണെന്ന് എനിക്കറിയാം. ഞാൻ ബൾട്ടിമൂറും വാഷിങ്ടണും വളരെയേറെ ഇഷ്ടപ്പെട്ടു. ഇവിടെനിന്ന് ഞാൻ ഫിലഡൽഫിയയിലേയ്ക്കു പോകും. മിസ് മേരി ഫിലഡൽഫിയയിലാണെന്നു വിചാരിച്ച് ഞാൻ അവരുടെ മേൽവിലാസമാവശ്യപ്പെട്ടു. പക്ഷേ അവർ ഫിലഡൽഫിയയ്ക്കടുത്തു മറ്റെവിടയോ ആയതുകൊണ്ട്, മദർ ചർച്ച് പറയുംപോലെ, എന്നെ വന്നു കാണുകയെന്ന ദ്രോഹം അവർക്കേർപ്പെടുത്താൻ ഞാനാഗ്രഹിക്കുന്നില്ല.

ഞാനൊരു മഹതിയുടെ കൂടെ പാർക്കുകയാണല്ലോ, അവർ മിസിസ് ടോട്ടനാണ്, മിസ് ഹോവിന്റെ അനന്തരവൾ, ഇനിയും ഒരാഴ്ചകൂടെ ഞാനവരുടെ അതിഥിയായിരിക്കും; അതുകൊണ്ട് അവരുടെ -ൽ എനിക്കെഴുതിക്കോളൂ.

ഈ ഹേമന്തകാലത്ത് ജനുവരിയിലോ ഫെബ്രുവരിയിലോ ഞാൻ ഇംഗ്ല

ണ്ടിലേയ്ക്കു പോകണമെന്നു വിചാരിക്കുന്നു. എന്റെ സ്നേഹിതരിലൊരാൾ ലണ്ടനിൽ ഒരു മഹതിയോടൊപ്പം പാർക്കുന്നുണ്ട്; ആ മഹതി തന്റെ അതിഥിയായി അങ്ങോട്ടു ചെല്ലാൻ ക്ഷണിച്ചിട്ടുണ്ട്. ഭാരത്തിലേയ്ക്കു മടങ്ങിച്ചെല്ലാൻ അവരെന്നെ ദിവസേന നിർബ്ബന്ധിക്കയുമാണ്.

ആ ഹാസ്യചിത്രത്തിൽ പിറ്റുവിനെ നിങ്ങൾക്കെന്തുമാത്രം ഇഷ്ടപ്പെട്ടു? അതാരേയും കാണിക്കരുത്. അപ്രകാരം പിറ്റൂവിനെ ഹാസ്യചിത്രമാക്കുന്നതു നമ്മുടെ ആളുകൾക്കു വളരെ മോശമാണ്.

നിങ്ങളുടെ വിവരങ്ങൾ അറിയാൻ എനിക്ക് അതിയായ ആഗ്രഹമുണ്ട്; പക്ഷേ കയ്യക്ഷരം അല്പംകൂടി നന്നാക്കാൻ ശ്രമിക്കുക. പറഞ്ഞതിനു ദേഷ്യപ്പെടരുത്.

ചിരസുഹൃത്തായ സ്വന്തം സോദരൻ വിവേകാനന്ദൻ

## 128

(അളസിംഗപ്പെരുമാൾക്ക്) വാഷിങ്ടൺ

27 ഒക്ടോബർ 1894

പ്രിയ അളസിംഗ,

നിനക്ക് എന്റെ ശുഭാശംസകൾ. ഇതിനിടയ്ക്കു നിനക്ക് എന്റെ കത്തു കിട്ടിയിരിക്കും. കത്തുകൾവഴിയ്ക്ക് ഞാൻ ഇടയ്ക്കിടെ നിങ്ങളെ ശകാരിക്കാറുണ്ട്. അതുകൊണ്ട് വെറുപ്പൊന്നും തോന്നരുത്. നിങ്ങളെല്ലാവരേയും ഞാൻ എത്രമാത്രം സ്നേഹിക്കുന്നു വെന്ന് നിങ്ങൾക്കുതന്നെ നല്ലപോലെ അറിയാം.

എന്റെ കാര്യപരിപാടികളെസ്സംബന്ധിച്ച പൂർണ്ണവിവരങ്ങൾ അറിയാൻ നിങ്ങളാഗ്രഹിക്കുന്നു: ഞാൻ എവിടെയൊക്കെ പോയി, എന്തു ചെയ്തുകൊണ്ടിരിക്കുന്നു എന്നൊക്കെ. എന്റെ പ്രസംഗങ്ങളുടെ സാരാംശം അറിയാനും നിങ്ങൾക്കാഗ്രഹമുണ്ട്. ഞാൻ ഭാരതത്തിലെന്തു ചെയ്തിരുന്നോ അതുതന്നെ ഇവിടേയും ചെയ്യുന്നു. എപ്പോഴും ഭഗവാനെ ആശ്രയിച്ചുകൊണ്ടു മുൻകൂട്ടി പദ്ധതിയൊന്നും ചമയ്ക്കാതിരിക്കുന്നു...... മാത്രമല്ല, ഇവിടെ എനിക്ക് അവിരതം പ്രവർത്തിയ്ക്കേണ്ടിയിരിക്കുന്നെന്നും, എന്റെ ചിന്തകളെല്ലാം പുസ്തകരൂപത്തിൽ സംയോജിപ്പിക്കാൻ നേരമില്ലെന്നും നീ ഓർക്കണം; ഈ തുടർന്നുള്ള പാച്ചിൽകൊണ്ട് എന്റെ നാഡികൾ തളർന്നിരിക്കയാണ്; അതെനിക്കനുഭവപ്പെടുന്നുമുണ്ട്. എനിക്കു വേണ്ടി അത്യന്തം നിസ്സ്വാർത്ഥവും സുധീരവുമായ കർമ്മം ചെയ്തതിനു നിങ്ങളോടും ജി.ജി. യോടും മദ്രാസിലെ സർവ്വസ്നേഹിതരോടുമുള്ള കടപ്പാടു വർണ്ണിക്കാൻ എനിക്കു കഴിവില്ല. പക്ഷേ അതൊന്നും എന്റെ പ്രസിദ്ധിക്കുവേണ്ടിയായിരു

ന്നില്ല. മറിച്ച് നിങ്ങളുടെ സ്വന്തം ബലത്തെപ്പറ്റി നിങ്ങൾക്കു ബോധമുണ്ടാക്കുവാനായിരുന്നു. ഞാനൊരു നല്ല സംഘാടകനല്ല. പ്രയേണ ജ്ഞാനകുതുകിയും, അന്തർമ്മുഖനുമാണ്. ഞാൻ വേണ്ടത്ര പ്രവർത്തിച്ചിരിക്കുന്നെന്നു ഞാൻ വിചാരിക്കുന്നു; ഇനിയെനിക്കു വിശ്രമം വേണം, എന്റെ ഗുരുദേവന്റെ അടുത്തുവന്ന് ശരണം പ്രാപിച്ചവരെ കുറച്ചു പഠിപ്പിക്കയും വേണം. നിങ്ങൾക്കെന്തു ചെയ്യാനാവുമെന്ന് നിങ്ങളിപ്പോളറിഞ്ഞു; വാസ്തവത്തിൽ നിങ്ങളാണ് എല്ലാം ചെയ്തത്, മദ്രാസിലെ ചെറുപ്പക്കാർ; ഞാൻ തലപ്പത്തുള്ള വെറുമൊരു കോലം. ഞനൊരു ത്യാഗിയായ സംന്യാസി ആണ്. എനിക്കൊരു വസ്തുവേ വേണ്ടു. വിധവയുടെ കണ്ണീരൊപ്പാനോ അഗതിയുടെ വായിലേയ്ക്ക് ഒരപ്പക്കഷ്ണം കൊടുക്കാനോ കഴിയാത്ത ഒരീശ്വരനിലോ മതത്തിലോ ഞാൻ വിശ്വസിക്കുന്നില്ല. സിദ്ധാന്തങ്ങൾ എത്രയും ഉദാത്തങ്ങളാകട്ടെ, തത്ത്വജ്ഞാനം എത്രയും നന്നായി നൂറ്റെടുത്തതാകട്ടെ- ഒക്കെ ഗ്രന്ഥങ്ങളിലും വിശ്വാസങ്ങളിലും മാത്രം വെച്ചിരിക്കുന്നിടത്തോളം കാലം ഞാനതിനെ മതമെന്നു പറയില്ല. കണ്ണുനെറ്റിയിലാണ്. പിൻവശത്തല്ല. മുന്നോട്ടു പോവുക, യാതൊന്നിനെ നിങ്ങളുടെ മതമെന്ന് വലിയ അഭിമാനത്തോടെ വിളിക്കുന്നുവോ അതു പ്രായോഗികമാക്കുക.... ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ!

എന്റെ നേർക്കു നോക്കണ്ട, നിങ്ങളിലേയ്ക്കു നോക്കുക. ഒരുത്സാഹത്തെ ഉണർത്തിവിടുന്നതിനു നിമിത്തമായിത്തീർന്നതിൽ എനിക്കു സന്തോഷമുണ്ട്. അതിനെ പ്രയോജനപ്പെടുത്തുക, അതിന്റെ കൂടെ മുന്നേറുക, എല്ലാം ശരിയായിക്കൊള്ളും. എന്റെ കുഞ്ഞേ, പ്രേമം ഒരിക്കലും പരാജയപ്പെടുന്നില്ല; ഇന്നോ നാളെയോ യുഗങ്ങൾക്കു ശേഷമോ സത്യം ജയിക്കും. പ്രേമം വിജയിക്കും. നിങ്ങൾ നിങ്ങളുടെ സോദരരെ സ്നേഹിക്കുന്നുവോ? ഈശ്വരനെ ത്തേടി നിങ്ങളെവിടെപ്പോകണം? - ഈ ദരിദ്രരും ദുഃഖിതരും ദുർബ്ബലരുമെല്ലാം ഈശ്വരന്മാരല്ലേ? അവരെ എന്തുകൊണ്ട് ആദ്യം ആരാധിച്ചുകൂടാ? ഗംഗാദീരത്തെന്തിനു കിണർ കുഴിക്കണം? പ്രേമത്തിന്റെ സർവ്വസമർത്ഥമായ ശക്തിയിൽ വിശ്വസിക്കുക. പേരിന്റെ പളപളപ്പിനെ ആരു കാര്യമാക്കുന്നു? വൃത്താന്തപത്രങ്ങളെന്തു പറയുന്നുവെന്നു ഞാൻ ഒരിക്കലും നോക്കിയിരിക്കുന്നില്ല. പ്രേമമുണ്ടോ? നിങ്ങൾ സർവ്വശക്തനാണ്. തികച്ചും നിസ്സ്വാർത്ഥനാണോ? ആണെങ്കിൽ നിങ്ങൾ അധൃഷ്യനാണ്. സ്വഭാവമാണ് എവിടേയും വിലപ്പെട്ടത്. കടലിന്റെ ആഴങ്ങളിലും തൻകുഞ്ഞുങ്ങളെ കാക്കുന്നതു ഭഗവാനാണ്. നിങ്ങളുടെ നാടിനു വീരന്മാരെ ആവശ്യമുണ്ട്; വീരന്മാരാകുവിൻ. ഈശ്വരൻ നിങ്ങളെ അനുഗ്രഹിക്കട്ടെ!

ഞാൻ ഭാരതത്തിലേയ്ക്കു മടങ്ങാൻ എല്ലാവരും ആവശ്യപ്പെടുന്നു. ഞാനങ്ങു വന്നാൽ നമുക്കു കൂടുതൽ ചെയ്യാനാവുമെന്നാണ് അവർ വിചാ

രിക്കുന്നത്. എന്റെ സ്നേഹിത, അവർക്കു തെറ്റിയിരിക്കുന്നു. ഇപ്പോഴത്തെ ഉത്സാഹം ഒരല്പം സ്വദേശസ്നേഹം മാത്രമാണ് അതിനൊരർത്ഥവുമില്ല. അതു സത്യവും ശുദ്ധവുമാണെങ്കിൽ കുറഞ്ഞ കാലത്തിനകം നൂറുകണക്കിനു വീരന്മാർ മുന്നോട്ടു വന്നു പ്രവൃത്തി തുടർന്നു കൊണ്ടുപോകുന്നത് നിങ്ങൾക്കു കാണാം. അതുകൊണ്ട് നിങ്ങളെല്ലാം യഥാർത്ഥത്തിൽ ഭേഷായി ചെയ്തിരിക്കുന്നെന്നു ധരിക്കുക. എന്നെ പ്രതീക്ഷിയ്ക്കേണ്ട. അക്ഷയകുമാർഷാ ലണ്ടനിലാണ്. മിസ്മുള്ളവരുടെ വീട്ടിലേയ്ക്കു ചെല്ലുവാൻ അദ്ദേഹം ലണ്ടനിൽനിന്ന് സ്നേഹപൂർവ്വം ക്ഷണിച്ചിരിക്കുന്നു. അടുത്ത ജനുവരിയിലോ മറ്റോ പോകാമെന്നു ഞാൻ ആശിക്കയും ചെയ്യുന്നു. അങ്ങോട്ടു വരാൻ ഭട്ടാചാര്യൻ എനിക്കെഴുതിയിട്ടുണ്ട്. ഇവിടം ഒരു മികച്ച കർമ്മക്ഷേത്രമാണ്. ഈ "മത"ത്തോടോ ആ "മത"ത്തോടോ എനിക്കെന്തു കാര്യം? ഞാൻ ഭഗവദ്ദാസനാണ്, എല്ലാ ഉന്നതാശയങ്ങളും പ്രചരിപ്പിക്കാൻ – ഇവിടെ, ഒരുവൻ എതിരാണെങ്കിൽ നൂറു കരങ്ങൾ എന്നെ സഹായിക്കാനുള്ളിടത്ത്; ഇവിടെ മനുഷ്യൻ മനുഷ്യനോടു സഹതപിക്കയും സ്ത്രീകൾ ദേവിമാരായിരിക്കയും ചെയ്യുന്നേടത്ത് – ഇവിടെയുള്ളതിലും മെച്ചമായ ഒരു കർമ്മക്ഷേത്രം ഈ ഭൂമിയിലെവിടെയുണ്ട്? വാഴ്ത്തുന്നതു കേൾക്കുവാൻ വിഡ്ഢികളും എണീറ്റു നിന്നേയ്ക്കാം. എല്ലാം നന്നായിക്കലാശിക്കുമെന്നു തീർച്ചയുള്ളിടത്ത് ഭീരുക്കളും വീരന്റെ ഭാവം അവലംബിച്ചേയ്ക്കാം; പക്ഷേ യഥാർത്ഥ വീരൻ നിശ്ശബ്ദമായി പ്രവർത്തിക്കുന്നു. ഒരു ബുദ്ധൻ ആവിർഭവിക്കുന്നതിനുമുമ്പ് എത്രയേറെ ബുദ്ധന്മാർ മരിക്കുന്നു! എന്റെ കുഞ്ഞേ, ഞാൻ ഈശ്വരനിലും മനുഷ്യനിലും വിശ്വസിക്കുന്നു. ദുഃഖിതരെ സഹായിക്കുന്നതിൽ വിശ്വസിക്കുന്നു, മറ്റുള്ളവരെ രക്ഷിക്കാൻ നരകത്തിലും പോകുന്നതിൽ വിശ്വസിക്കുന്നു. പാശ്ചാത്യരെക്കുറിച്ചു പറയുകയോ? അവർ, അങ്ങേയറ്റത്തെ യാഥാസ്ഥിതക്രിസ്ത്യാനികൾപോലും, എനിക്കു ഭക്ഷണവും അഭയവും സഖ്യവും സംരക്ഷണവും നല്കി. അവരുടെ പുരോഹിതന്മാരാരാനും നമ്മുടെ നാട്ടിൽ വരുന്നെങ്കിൽ നമ്മുടെ ആളുകൾ എന്തു ചെയ്യുന്നു? നിങ്ങൾ അവരെ തൊടില്ല. അവർ മ്ലേച്ഛന്മാരാണ്? ഒരു മനുഷ്യന്നും, ഒരു ജനതയ്ക്കും, എന്റെ കുഞ്ഞേ, മറ്റുള്ളവരെ ദ്വേഷിച്ചു ജീവിക്കുക സാധ്യമല്ല. മ്ലേച്ഛൻ എന്ന വാക്കു കണ്ടുപിടിക്കയും മറ്റുള്ളവരുമായി സമ്പർക്കം നിർത്തലാക്കുകയും ചെയ്ത ആ ദിവസംതന്നെ ഭാരതത്തിന്റെ വിനാശം തികച്ചും തീർച്ചപ്പെട്ടു; ഈ ആശയത്തെ നിങ്ങളെങ്ങനെ പോറ്റുന്നുവെന്നതെപ്പറ്റി സൂക്ഷിച്ചിരിക്കുക. വേദാന്തത്തെപ്പറ്റി മിനുസമായി പറയുന്നതു നല്ലതുതന്നെ, പക്ഷേ, ഉപദേശം ലവലേശമെങ്കിലും അനുഷ്ഠിക്കുക എത്ര കഠിനം!

ശശ്വദനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

പുനശ്ച. ഈ രണ്ടു കാര്യങ്ങളെക്കുറിച്ചു സൂക്ഷിച്ചിരിക്ക.... അധികാര

മോഹവും അസൂയയും. എപ്പോഴും തന്നിൽത്തന്നെ വിശ്വാസം വളർത്തുക.

## 130

മിസിസ് ഇ. ടോട്ടൻ

1708, 1 സ്റ്റ്റീറ്റ്, വാഷിങ്ടൺ ഡി.സി.
27 ഒക്ടോബർ 1894

പ്രിയ മിസിസ് ബുൾ,

മി. ഫ്രെഡറിക്ഡഗ്ലസ്സിനെ പരിചയപ്പെടുത്തിക്കൊണ്ട് സദയം അയച്ചു തന്ന നിങ്ങളുടെ കത്തിനു വളരെ നന്ദി. ബാൾട്ടിമൂറിലെ ഒരു രണ്ടാംകിട ഹോട്ടലക്കാരന്റെ പക്കൽനിന്ന് എനിക്കു കിട്ടിയ മര്യാദകെട്ട പെരുമാറ്റത്തെ ച്ചൊല്ലി നിങ്ങൾ വ്യസനിക്കേണ്ട. അതു വ്രൂമാൻ സോദരന്മാരുടെ കുറ്റമാണ്, അവരെന്നെ എന്തിന് അത്തരം ഒരു ഹോട്ടലിലേയ്ക്കു കൊണ്ടുപോയി?

അപ്പോഴും അമേരിക്കൻ സ്ത്രീകൾ, എവിടെയുമെന്നപോലെ, എന്നെ രക്ഷപ്പെടുത്താനെത്തി; എനിക്കു ക്ഷേമവുമായി.

വാഷ്ങ്ടണിൽ ഞാൻ സ്വാധീനതയുള്ള ഒരു മഹതിയും പരതത്ത്വചിന്തകയുമാണ്. കൂടാതെ ചിക്കാഗോവിലെ എന്റെ ഒരു സ്നേഹിതന്റെ അനന്തരവളുമാണ്. അതുകൊണ്ട് ഒക്കെ ക്ഷേമമായിക്കഴിയുന്നു. ഇവിടെ മി. കേൾവിലിനേയും മിസ്സ് യങ്ങിനേയും കാണുകയുണ്ടായി.

ശാശ്വതസ്നേഹത്തോടും കൃതജ്ഞതയോടും കൂടി നിർത്തട്ടെ.

സ്വന്തം വിവേകാനന്ദൻ

## 131

(മിസിസ് ജോർജ് ഡബ്ല്യൂ, ഹേലിന്

1125 സെന്റ് പോൾ സ്റ്റ്റീറ്റ്, ബാൾട്ടിമൂർ
ഒക്ടോബർ 1894

പ്രിയ മദർ,

ഇപ്പോൾ ഞാനെവിടെയാണെന്നു മനസ്സിലായല്ലോ. ഭാരതത്തിൽനിന്നുള്ള ഒരു കമ്പി 'ചിക്കാഗോ ട്രിബ്യൂ'ണിൽ കണ്ടോ? അവർ കല്ക്കത്തയിൽനിന്നുള്ള അനുമോദനപത്രിക അച്ചടിച്ചോ? ഇവിടെനിന്ന് ഞാൻ വാഷ്ങ്ടണിലേയ്ക്കു പോകുന്നു; അവിടെ നിന്ന് ഫിലഡെൽഫിയയിലേയ്ക്കും പിന്നെ ന്യൂയോർക്കിലേയ്ക്കും. മിസ് മേരിയുടെ ഫിലഡെൽഫിയയിലെ മേൽവിലാസം അയച്ചു തരൂ, ന്യൂയോർക്കിലേയ്ക്കു പോകുംവഴി കയറിക്കാണാ

മല്ലോ. നിങ്ങളുടെ വ്യാകുലത തീർന്നെന്നു വിശ്വസിക്കുന്നു.

## 132

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്കു) ചിക്കാഗോ

15 നവംബർ 1894

പ്രിയ ദിവാൻജി സാഹിബ്,

അങ്ങ് സദയം അയച്ച കുറിപ്പ് ഇവിടെകിട്ടി. ഇവിടേയും എന്നെ സ്മരിച്ചത് അങ്ങയുടെ വലിയ കനിവുതന്നെ. അങ്ങയുടെ നാരായൺഹേമ്ചന്ദ്രനെ ഞാൻ കണ്ടിട്ടില്ല. അയാൾ അമേരിക്കയിലില്ലെന്നു ഞാൻ വിശ്വസിക്കുന്നു. ഞാൻ വളരെ അസാധാരണദൃശ്യങ്ങളും മഹത്തായ സംഗതികളും കണ്ടിരിക്കുന്നു. അങ്ങയ്ക്കു യൂറോപ്പിലേയ്ക്കു വരുവാൻ നല്ല സാധ്യതയുണ്ടെന്നറിഞ്ഞു സന്തോഷിക്കുന്നു. ആ അവസരം എങ്ങനെയും വിനിയോഗിക്കുക. മറ്റു ലോകജനതകളിൽ നിന്ന് ഒറ്റപ്പെടലാണ് നമ്മുടെ അധഃപതനത്തിനു ഹേതു; അതിനുള്ള ഒറ്റ പ്രതിവിധി ബാക്കി ലോകജനതകളുടെ പ്രവാഹത്തിലേയ്ക്കു തിരിച്ചെത്തുകമാത്രമാണ്. ചലനമാണ് ജീവന്റെ ലക്ഷണം. അമേരിക്ക ഒരു മഹനീയരാജ്യമാണ്. ഇതു ദരിദ്രരുടേയും സ്ത്രീകളുടെയും നന്ദനവനമാണ്, ഇവിടെ മിക്കവാറും ഒരു ദരിദ്രനുമില്ല; ലോകത്തിൽ മറ്റെങ്ങും തന്നെ സ്ത്രീകൾ ഇത്ര സ്വതന്ത്രരും ഇത്ര അഭ്യസ്തവിദ്യരും ഇത്ര സംസ്കൃതചിത്തരുമായിട്ടില്ല. അവരാണ് സമുദായത്തിലെ സർവ്വവും.

ഇതൊരു വലിയ പാഠമാണ്. സന്ന്യാസിക്ക് തന്റെ സന്ന്യാസിവ്രതത്തിന്റെ ലേശവും നഷ്ടമായിട്ടില്ല. തന്റെ ജീവിതരീതിപോലും. അത്യന്തം ആതിഥ്യമര്യാദയുള്ള ഈ നാട്ടിൽ സകലഭവനവും എനിക്കു തുറന്നുകിടക്കുകയത്രേ. എന്നെ ഭാരതത്തിൽ നയിച്ച ഭഗവാൻ, അവിടുന്ന് എന്നെ ഇവിടെ നയിക്കയില്ലേ? അതേ, അവിടുന്നു നയിച്ചിരിക്കുന്നു.

ഒരു സന്ന്യാസി എന്തിന് അമേരിക്കയിലുണ്ടായിരിക്കണമെന്ന് അങ്ങയ്ക്കു മനസ്സിലാവുന്നില്ലായിരിക്കാം; പക്ഷേ അത് ആവശ്യമായിരുന്നു. നിങ്ങൾ ലോകത്തിന്റെ മുഴുവൻ അംഗീകാരത്തെ അവകാശപ്പെടുന്നത് മതംകൊണ്ടുമാത്രമാണ്. ഭാരതം മരിച്ചിട്ടില്ലെന്ന് മറ്റു ജനതകൾക്കു മനസ്സിലാക്കിക്കൊടുക്കാൻ നമ്മുടെ മതനിഷ്ഠന്മാരുടെ നല്ല മാതൃകകളെ പുറത്തേയ്ക്കേണ്ടിയുമിരുന്നു – അതുകൊണ്ട്.

ഭാരതത്തിൽനിന്നു കുറെ പ്രതിപുരുഷന്മാർ പുറത്തുവന്ന് ഭൂമിയിലുള്ള സർവ്വജനതകൾക്കിടയിലും എത്തണം, നിങ്ങൾ കടന്മാരല്ലെന്നെങ്കിലും കാണിക്കാൻ. നിങ്ങളുടെ ഭാരതീയഭവനത്തിൽവെച്ച് അതിന്റെ ആവശ്യകത മനസ്സിലായെന്നു വരില്ല; പക്ഷേ എന്നെ വിശ്വസിക്കൂ, നിങ്ങളുടെ ജനതയ്ക്കു

വേണ്ടതേറെയും അതിനെ ആശ്രയിച്ചാണിരിക്കുന്നത്. തന്റെ കൂട്ടർക്കു നന്മ ചെയ്യാൻ ഒരു വിചാരവുമില്ലാത്ത സന്ന്യാസി മൃഗമാണ്. സന്ന്യാസിയല്ല.

ഞാൻ കാഴ്ചകൽ കാണാൻ വന്ന ഒരു സന്ദർശകനോ അലസസഞ്ചാരിയോ അല്ല. പക്ഷേ അങ്ങയ്ക്കു കാണാം. കാണാൻ അങ്ങു ജീവിച്ചിരിപ്പുണ്ടെങ്കിൽ – ജീവിതകാലം മുഴുവൻ എന്നെ അനുഗ്രഹിക്കയും ചെയ്യും.

മി. ദ്വിവേദിയുടെ പ്രബന്ധങ്ങൾ മഹാസമ്മേളനത്തിനുവേണ്ടതിലുമധികം നീണ്ടതായിരുന്നു. അവയെ വെട്ടിച്ചുരുക്കേണ്ടിവന്നു.

ഞാൻ മതമഹാസമ്മേളനത്തിൽ പ്രസംഗിച്ചു; അത് എത്രഫലപ്രദമായിരുന്നു എന്നുള്ളത് കൈവശം തയ്യാറുള്ള ചില വൃത്താന്തപത്രങ്ങളിൽനിന്നും മാസികകളിൽനിന്നും വ്യക്തമാക്കിത്തരാം. ഞാൻ ആത്മപ്രശംസ ചെയ്യുകയല്ല. അങ്ങയ്ക്ക് എന്നോടു സ്നേഹമുള്ളതുകൊണ്ട് സ്വകാര്യമായി ഞാൻ പറയട്ടെ, മുമ്പൊരിക്കലും ഒരു ഹിന്ദുവും ഇതുപോലൊരു മുദ്ര അമേരിക്കയുടെ മേൽ പതിപ്പിച്ചിട്ടില്ല. എന്റെ വരവ്, ഒന്നുമില്ലെങ്കിൽ ഇതെങ്കിലും ചെയ്തിട്ടുണ്ട്. നാഗരികജനതകൾക്കുപോലും മതത്തിന്റെയും സദാചാരത്തിന്റേയും പാഠങ്ങൾ യാതൊരു മഹാപുരുഷന്മാരെ ഇന്നും ഭാരതം സൃഷ്ടിക്കുന്നുണ്ടെന്ന് അമേരിക്കക്കാർ അറിഞ്ഞുവശായിരിക്കുന്നു. ഹിന്ദുജനത തങ്ങളുടെ സന്ന്യാസിയെ ഇങ്ങോട്ടയച്ചതിന് ഇത്രയും പറഞ്ഞാൽ മതിയെന്ന് അങ്ങു വിചാരിക്കുന്നില്ലേ? വിശദവിവരങ്ങൾ വീർചന്ദ്ഗാന്ധിയിൽ നിന്ന് അങ്ങയ്ക്കറിയാം.

പത്രങ്ങളിൽ നിന്ന് ഇത്രയും ഉദ്ധരിക്കട്ടെ; "ചെറുപ്രസംഗങ്ങൾ പലതും വാചാലങ്ങളായിരുന്നെങ്കിലും, മതമഹാസമ്മേളനത്തിന്റെ ചേതനയേയും പരിമിതിയേയും ഈ ഹിന്ദുസന്ന്യാസിയെപ്പോലെ ഒരുത്തനും പ്രകാശിപ്പിച്ചില്ല. ഞാനദ്ദേഹത്തിന്റെ പ്രസംഗം മുഴുവൻ പകർത്തുന്നു; എങ്കിലും ശ്രോതാക്കളുടെമേൽ അതിന്റെ സ്വാധീനതയെ സൂചിപ്പിക്കുവാനേ എനിക്കു കഴിയൂ. കാരണം. ഈശ്വരാനുഗ്രഹമുള്ള ഒരു മഹാവാഗ്മിയാമണദ്ദേഹം; മാത്രമല്ല അരുണാഭമായ ശിരോവേഷ്ടിതത്താൽ അലംകൃതവും, ഉജ്ജ്വലവീര്യവും അധൃഷ്യപ്രതിഭയുംകൊണ്ട് ഗംഭീരവും ആയ അദ്ദേഹത്തിന്റെ മുഖം, ആ മുഖത്തിൽനിന്നുമുതിർന്ന ഭാവഭരിതവും സംഗീതാത്മകവുമായ വശ്യവചസ്സുകളെക്കാൾ ഒട്ടും ആകർഷണം കുറഞ്ഞതായിരുന്നില്ല. (ഇവിടെ പ്രസംഗം മുഴുവൻ ഉദ്ധരിച്ചിരിക്കുന്നു.) ന്യൂയോർക്ക് ക്രിട്ടിക്.

'തന്റെ മതം ഞങ്ങൾക്കു പരിചയമാകുംവരെ അദ്ദേഹം ക്ലബ്ബുകളിലും പള്ളികളിലും പ്രസംഗിച്ചു....... അദ്ദേഹത്തിന്റെ സംസ്കാരവും അദ്ദേഹത്തിന്റെ വാഗ്വൈഭവവും അദ്ദേഹത്തിന്റെ ചമത്കാരമുള്ള പൗരുഷവും ഞങ്ങൾക്കു ഹിന്ദുനാഗരികതയുടെ ഒരു നവബോധം നല്കിയിരിക്കുന്നു.....

ആരേയും തനിലേയ്ക്കു ഹഠാദാകർഷിക്കുന്ന ആ സുന്ദരവും തേജസ്സുറ്റതുമായ മുഖവും സംഗീതാത്മകമായ ശബ്ദവും..... അദ്ദേഹം കുറിപ്പു കൂടാതെ പ്രസംഗിക്കുന്നു.

“താൻ മുന്നോട്ടു വെയ്ക്കുന്ന വസ്തുതകളേയും തന്റെ നിഗമനങ്ങളേയും തികഞ്ഞ കലാവൈഭവത്തോടും ഏവർക്കും ബോധ്യമാകത്തക്ക ആർജ്ജവത്തോടുംകൂടി അവതരപ്പിച്ചുകൊണ്ട് അന്തസ്സും ആവേശവും മുറ്റിയ വാഗ്ധോരണിയിലേയ്ക്ക് പലപ്പോഴും കാണെക്കാണെ ഉയരുന്നു, കുറിപ്പൊന്നും കൂടാതെതന്നെ.

“മതമഹാസമ്മേളനത്തിലെ ഏറ്റവും മഹാനായ ആൾ വിവേകാനന്ദൻതന്നെ, സംശയമില്ല. അദ്ദേഹത്തെ അറിഞ്ഞതിനുശേഷം, ഈ പണ്ഡിതജനതയുടെ ഇടയിലേയ്ക്കു മിഷണറിമാരെ അയയ്ക്കുന്നത് എന്തു മൂഢതയാണെന്നു ഞങ്ങൾക്കു തോന്നുന്നു.” ഹിറാൾഡ് (ഇവിടത്തെ ഏറ്റവും വലിയ പത്രം.)

ഞാൻ ഗർവ്വിഷ്ഠനെന്ന് അങ്ങു വിചാരിക്കരുതല്ലോ എന്നുവെച്ച് കൂടുതൽ ഉദ്ധരിക്കുന്നില്ല; പക്ഷേ നിങ്ങൾക്കിതാവശ്യമായിരുന്നു- മിക്കവാറും കൂപമണ്ഡൂകങ്ങളായി, മറ്റുള്ളിടത്ത് ലോകമെങ്ങനെ പുരോഗമിക്കുന്നു എന്നു കാണാൻ കൂട്ടാക്കാത്ത നിങ്ങൾക്ക്. വ്യക്തിപരമായി ഞാനങ്ങയെയല്ല ഉദ്ദേശിക്കുന്നത്, എന്റെ വലിയ സ്നേഹിത, പൊതുവെ നമ്മുടെ ജനതയെയാണ്.

ഭാരതത്തിലെന്നപോലെ തന്നെയാണ് ഞാനിവിടെയും; ഉന്നതസംസ്കാരമുള്ള ഈ നാട്ടിൽ നമ്മുടെ അജ്ഞന്മാരായ വിഡ്ഢികൾ ഒരിക്കലും കിനാവു കാണാത്ത മതിപ്പും സഹഭാവവുമുണ്ടെന്നുമാത്രം. അവിടെ നമ്മുടെ ആളുകൽ ഞങ്ങൾക്ക്, സന്ന്യാസിമാർക്ക്, ഒരു കഷ്ണം റൊട്ടി തരുന്നതു സഹിക്കില്ല, ഇവിടെ ഒരു പ്രസംഗത്തിന് ഒരായിരം രൂപ തരാൻ തയ്യാറാണ്, എന്നിട്ട് ആ ഉപദേശങ്ങൾക്ക് എക്കാലവും കൃതജ്ഞരായിരിക്കയും ചെയ്യും.

എന്നെങ്കിലും ഭാരതത്തിലുണ്ടായതിലേറെ ഞാനിവിടെ ഈ അപരിചിതരിൽ മതിക്കപ്പെടുന്നു. വേണമെന്നുവെച്ചാൽ ആയുഷ്ക്കാലമത്രയും അത്യന്താഡംബരപൂർവ്വം എനിക്കിവിടെ ജീവിക്കാം; പക്ഷെ ഞാനൊരു സന്ന്യാസിയാണ്; മാത്രമല്ല, ഭാരതമേ, കുറ്റങ്ങളൊക്കെ ഉണ്ടെങ്കിലും ഞാൻ നിന്നെ പ്രേമിക്കുന്നു. അതുകൊണ്ട് കുറച്ചുമാസത്തിനുശേഷം ഞാൻ വരുന്നു, എന്നിട്ട്, ഇക്കാലമത്രയും ചെയ്തുകൊണ്ടിരുന്നതുപോലെ, നഗരംതോറും മതത്തിന്റേയും പുരോഗതിയുടേയും വിത്തു വിതച്ചുകൊണ്ട് ഞാൻ മുന്നോട്ടു പോകും- മതിപ്പും കൃതജ്ഞതയും എന്തെന്നറിഞ്ഞുകൂടാത്ത ഒരു ജനത്തിന്റെ ഇടയ്ക്കാണ് എന്നറിഞ്ഞുകൊണ്ടുതന്നെ.

ഒരു വിദേശീയമതപ്രതിനിധിയായ എനിക്ക് അമേരിക്കർ കാട്ടുന്ന സാഹായ്യവും ആതിഥ്യവും സഹഭാവവും ആദരവും താരതമ്യപ്പെടുത്തുമ്പോൾ എനിക്കെന്റെ ജനതയെക്കുറിച്ചുതന്നെ ലജ്ജ തോന്നുന്നു - അവരുടെ യാചകർക്കൊത്തതും സ്വാർത്ഥപരവും മതിപ്പു കെട്ടതും അറിവുകെട്ടതുമായ നന്ദികേടിനെക്കുറിച്ച്. അതുകൊണ്ട് നാട്ടിനു പുറത്തു വരുവിൻ. മറ്റുള്ളവരെ കാണുവിൻ, താരതമ്യപ്പെടുത്തുവിൻ.

ഇനി, ഈ ഉദ്ധാരണങ്ങൾക്കുശേഷം, ഒരു സന്ന്യാസിയെ അമേരിക്കയ്ക്കയച്ചതു നന്നായി എന്ന് അങ്ങയ്ക്കു തോന്നുന്നുണ്ടോ?

ദയവുചെയ്ത് ഇതു പ്രസിദ്ധപ്പെടുത്തരുത്. ഭാരതത്തിലെന്നപോലെതന്നെ കുപ്രസിദ്ധിയെ ഞാൻ വെറുക്കുന്നു.

ഞാൻ ഭഗവാന്റെ പ്രവൃത്തി ചെയ്കയാണ്, അവിടുന്നെന്നെ നയിക്കുന്നിടത്തേയ്ക്ക് ഞാൻ പോകുന്നു. മൂകം കരോതി വാചാലം........ മൂകനെ വാചാലനാക്കുന്നവനും മുടന്തനെ മലകയറ്റുന്നവനും ആരാണോ, അവിടുന്ന് എന്നെ സഹായിക്കും. മാനവസഹായത്തെ ഞാൻ കാര്യമാക്കുന്നില്ല. ഭാരതത്തിലും അമേരിക്കയിലും ഉത്തരധ്രുവത്തിലും, വേണമെന്നുവെച്ചാൽ, അവിടുന്നു സഹായിക്കാൻ തയ്യാറാണ്. അവിടുന്നെന്നെ സഹായിക്കുന്നില്ലെങ്കിൽ ആർക്കുമാവില്ല. എന്നെന്നും ഭഗവാനു മഹിമ.

അനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 133

(ശ്രീ ഹരിദാസ് വിഹാരിദാസ് ദേശായിക്ക്)

541, ഡീയർബോൺ അവന്യു ചിക്കാഗോ<br>നവംബർ (?) 1984

പ്രിയ ദിവാൻജി,

അങ്ങയുടെ കത്തു കിട്ടി. വളരെ സന്തോഷം. സ്വാഭാവികമായി, ആ തമാശ എനിക്കു മനസ്സിലാകുന്നു. പക്ഷേ ഞാൻ ഒരു തമാശുകൊണ്ട് ഒഴിവാക്കാലവുന്ന കുട്ടിയല്ല; ഇനി കുറേക്കൂടി പിടിച്ചോളൂ.

പാശ്ചാത്യരുടെ വിജയത്തിന്റെ രഹസ്യം സംഘടിക്കുവാനും ഒന്നിച്ചുകൂടുവാനുള്ള ശക്തിയിലാണ്. പരസ്പരവിശ്വാസവും സഹകരണവും സഹായവും കൊണ്ടേ അതു സാധിക്കൂ. ഇപ്പോഴിതാ ഇവിടെ ജൈനൻ വീർചന്ദ് ഗാന്ധിയുണ്ട്. അദ്ദേഹത്തെ അങ്ങയ്ക്കു ബോംബെയിൽവെച്ചു നന്നായറിയാം. ഈ മനുഷ്യൻ, ഈ ഭയങ്കരതണുപ്പുള്ള കാലാവസ്ഥയിൽപ്പോലും, ശുദ്ധസസ്യാഹാരമല്ലാതെ ഒന്നും കഴിയ്ക്കില്ല. തന്റെ നാട്ടുകാരേയും മത

ത്തേയും പരാക്രമണത്തിൽനിന്നു രക്ഷിക്കുവാൻ അശ്രാന്തപരിശ്രമം ചെയ്കയും ചെയ്യുന്നു. ഈ നാട്ടിലെ ആളുകൾ അദ്ദേഹത്തെ വളരെയേറെ ഇഷ്ടപ്പെടുന്നു. പക്ഷേ അദ്ദേഹത്തെ ഇങ്ങോട്ടയച്ചവർ, അവരെന്താണ് ചെയ്യുന്നത്? അവരദ്ദേഹത്തെ പുറംതള്ളാൻ നോക്കുകയാണ്. അടിമകളിൽ അവശ്യം ഉളവാകുന്ന ദോഷമാണ് അസൂയ. ആ അസൂയതന്നെയാണ് അവരെ താഴ്ത്തിനിർത്തുന്നതും.

– ഇവിടെ ഉണ്ടായിരുന്നു; അവരെല്ലാം പ്രസംഗിക്കാനും അങ്ങനെ പണ മുണ്ടാക്കാനും പരിശ്രമിക്കയായിരുന്നു. അവർ ചിലതെല്ലാം ചെയ്തു; പക്ഷേ ഞാൻ അവരെക്കാൾ വിജയിച്ചു – എന്തുകൊണ്ട്? അവരുടെ വിജയത്തിനു ഞാനൊരു വിലങ്ങായി നിലകൊണ്ടില്ല. അത് ഈശ്വരന്റെ ഇച്ഛയാണ്. പക്ഷേ.... ഇവരെല്ലാം...... ഒഴികെ ഈ നാട്ടിൽ എന്റെ പിറകിൽ നിന്ന് എന്നെ പ്പറ്റി അത്യന്തഭയങ്കരങ്ങളായ നുണകൾ കെട്ടിച്ചമച്ചു പ്രചരിപ്പിച്ചു. അമേരി ക്കർ അത്തരം നീചത്വത്തിലേയ്ക്ക് ഒരിക്കലും താഴുന്നവരല്ല.

ഇവിടെ വല്ലവരും മുന്നോട്ടു പോകാൻ ശ്രമിക്കുന്നെങ്കിൽ എല്ലാവരും അയാളെ സഹായിക്കും. ഭാരതത്തിൽ നമ്മുടെ വല്ല(ഹിന്ദു) പത്രത്തിലും എന്നെ സ്തുതിച്ച് ഒരൊറ്റ വരി എഴുതി നാളെ അങ്ങയ്ക്കു പരീക്ഷിക്കാം, അടുത്ത ദിവസംതന്നെ അവരെല്ലാം എനിയ്ക്കെതിരായിരിക്കും എന്തു കൊണ്ട്? അത് അടിമകളുടെ പ്രകൃതിയാണ്. സ്വസോദരരിലാരെങ്കിലും തങ്ങ ളുടെ അണിയിൽനിന്നു ലേശമെങ്കിലും തലയുയർത്തിപ്പിടിച്ചാൽ അവർക്കതു സഹിച്ചുകൂടാ........ അത്തരം അല്പന്മാരെ, സ്വാതന്ത്ര്യത്തിന്റേയും സ്വാവ ലംബത്തിന്റേയും സോദരപ്രേമത്തിന്റേയും സന്താനങ്ങളായ ഇവരോടു താര തമ്യപ്പെടുത്താൻ അങ്ങുദ്ദേശിക്കുന്നുവോ? നമ്മുടെ ആളുകളോട് ഏറ്റവും അടുത്തുവരുന്നത് യു.എസ്.എ.യിലെ സ്വതന്ത്രരാക്കപ്പെട്ട നീഗ്രോകളാണ്. ഏ്, അവർ തെക്ക് ഏതാണ്ടു രണ്ടു കോടിയുണ്ട്, ഇപ്പോൾ സ്വതന്ത്രരുമാ ണ്. വെള്ളക്കാർ ഒരു പിടിയേ ഉള്ളു എങ്കിലും, വെള്ളക്കാർ അവരെ സദാ സമയം താഴ്ത്തിനിർത്തുകയാണ്. എന്തുകൊണ്ട്? അവർക്കു നിയമപ്രകാരം സർവ്വാവകാശവും ഉണ്ടെങ്കിലും, ഈ അടിമകളെ സ്വതന്ത്രരാക്കാൻ സോദ രന്മാർ തമ്മിൽ ഒരു ശോണിതയുദ്ധം വേണ്ടിവന്നു. അതേ ദോഷം – അസൂയ: തന്റെ സോദരനീഗ്രോ വാഴ്ത്തപ്പെടുന്നതോ തള്ളിക്കയറുന്നതോ ഈ നീഗ്രോ കളിൽ ഒറ്റയൊരുത്തനും സഹിക്കില്ല. ഉടനെ അവനെ അടിച്ചമർത്താൻ അവർ വെള്ളക്കാരോടു കൂട്ടുകൂടും. നിങ്ങൾ ഭാരതത്തിനു പുറത്തു കടക്കും വരെ ഇതേപ്പറ്റി ഒരു ബോധവും ഉണ്ടാവില്ല ധാരാളം പണവും പദവിയുമുള്ളവർക്ക് ലോകമങ്ങനെ ഉരുണ്ടു പോയ്ക്കൊള്ളട്ടെ എന്നു വെയ്ക്കുന്നതു യോജിച്ച തുതന്നെ; പക്ഷേ, പണിയെടുക്കുന്നവരും ചവുട്ടിമെതിക്കപ്പെട്ടവരുമായ കോടി ക്കണക്കു പാവങ്ങളുടെ ഹൃദയരക്തംകൊണ്ട് അഭ്യസ്തവിദ്യനായി സമ്പ

ദ്ധിയിൽ എത്തിപ്പെട്ടിട്ടും അവർക്കുവേണ്ടി ഒരു വിചാരംപോലും ഇല്ലാത്തവനെ ഞാൻ രാജ്യദ്രോഹിയെന്നു വിളിക്കും. എവിടെ, ചരിത്രത്തിന്റെ ഏതു കാലഘട്ടത്തിലാണ്, നിങ്ങളുടെ പണക്കാരും പ്രഭുക്കന്മാരും നിങ്ങളുടെ പുരോഹിതന്മാരും പ്രമാണികളും, സ്വപ്രതാപത്തിന്റെ ജീവിതരക്തം തന്നെ യാതൊരുവരെ ചൂഷണം ചെയ്തു നേടിയതാണോ ആ പാവങ്ങൾക്കുവേണ്ടി എന്തെങ്കിലും ചിന്തിച്ചിട്ടുള്ളത്? പക്ഷേ ഭഗവാൻ മഹിമയുറ്റവൻ, നേരത്തേ, അഥവാ വൈകിയിട്ട്, പ്രതീകാരം സംഭവിച്ചു - യാതൊരുവരുടെ ചെലവിലായിരുന്നുവോ തങ്ങളുടെ വിദ്യാഭ്യാസം യാതൊവരുടെ ദാരിദ്ര്യത്തിന്മേലാണോ തങ്ങളുടെ പ്രഭാവംതന്നെ പടുത്തുയർത്തപ്പെട്ടിരുന്നത്. ആ പാവങ്ങളുടെ ജീവിതരക്തം കടിച്ചിരുന്നവർ, അവർ അവരുടെ ഊഴത്തിനു നൂറും ആയിരവും കണക്കിന് അടിമകളായി വില്ക്കപ്പെട്ടു. അവരുടെ ഭാര്യമാരും പുത്രിമാരും അപമാനിതരായി, കഴിഞ്ഞ ആയിരം കൊല്ലമായി അവരുടെ സ്വത്തുക്കൾ കൊള്ളയടിക്കപ്പെട്ടു; അതു വെറുതെയായിരുന്നെന്ന് അങ്ങു വിചാരിക്കുന്നുണ്ടോ?

ഭാരതത്തിലെ പാവങ്ങളുടെ ഇടയ്ക്ക് ഇത്ര വളരെ മുഹമ്മദീയരുള്ളതെന്ത്? വാളുകൊണ്ടു മതം മാറ്റപ്പെട്ടവരാണെന്നു പറയുന്നത് അസംബന്ധം.... സെമിന്ദാർമാരിൽനിന്നും...... പുരോഹിതരിൽ നിന്നും സ്വാതന്ത്ര്യം നേടുന്നതിനായിരുന്നു. അതിന്റെ ഫലമായി ബംഗാളിലെ കൃഷ്ണക്കാരുടെ ഇടയിൽ ഹിന്ദുക്കളെക്കാളധികം മുഹമ്മദരുള്ളതു കാണാം കാരണം അവിടെ അത്ര വളരെ സെമിന്ദാർമാരുണ്ടായിരുന്നു. അടിച്ചമർത്തപ്പെട്ടവരും താണുകിടക്കുന്നവരുമായ ഈ കോടിക്കണക്കിനുള്ള ആളുകളെ ഉയർത്തുന്നതെപ്പറ്റി ആരുവിചാരിക്കുന്നു? കുറച്ചായിരം ബിരുദ്ധധാരികൾ ഒരു ജനതയാവില്ല. കുറച്ചു പണക്കാർ ഒരു ജനതയാവില്ല വാസ്തവും നമുക്കവസരങ്ങൾ കുറവാണ്; എങ്കിലും ഇപ്പോഴും മുപ്പതു കോടിപ്പേരെ ഊട്ടാനും ഉടുപ്പിക്കാനും കൂടുതൽ സുഖിപ്പിക്കാനും - പോരാ. സുഖസമൃദ്ധരാക്കാനും - വേണ്ടത്രയുണ്ട്. നമ്മുടെ ആളുകളിൽ തൊണ്ണൂറു ശതമാനത്തിനും വിദ്യാഭ്യാസമില്ല - അതാരു വിചാരിക്കുന്നു? ഈ ബാബുമാരോ, സ്വദേശാഭിമാനികളെന്നു പറയപ്പെടുന്ന ഇവരോ?

എന്നാൽ ഞാൻ പറയട്ടെ, ഒരീശ്വരനുണ്ട്. തമാശയല്ല. അവിടുന്നാണ് നമ്മുടെ ജീവിതത്തെ നിയമിക്കുന്നത്; അടിമകളുടെ ഒരു ജനത മരുന്നു കൊടുക്കാനാഗ്രഹിക്കുന്ന കൈയ്ക്കു കടിക്കാനേ നോക്കൂ എന്നെനിക്കറിയാം എന്നാലും, അങ്ങ് എന്റെ കൂടെ പ്രാർത്ഥിക്കൂ - സത്തായ എല്ലാത്തിനോടും, മഹത്തായ എല്ലാത്തിനോടും യഥാർത്ഥമായ സഹഭാവമുള്ള ചുരുക്കം പേരിലൊരുവനായ, സത്യമായ മട്ടും മഹത്തായ പ്രകൃതിയും ശിരസ്സിനും ഹൃദയത്തിനും തികഞ്ഞ ആർജ്ജവവും ഉള്ളവനെന്ന് എനിക്കറിയാവുന്ന

ഒരുവനെങ്കിലുമായ, അങ്ങ് എന്റെ കൂടെ പ്രാർത്ഥിക്കൂ.

നയിക്കണേ കാരുണികപ്രകാശമേ,

ചുഴന്നെഴുന്നീയിരുളിന്റെയുള്ളിലും.

അവരെന്തു പറയുന്നെന്നു ഞാൻ വകവെയ്ക്കുന്നില്ല. ഞാനെന്റെ ഈശ്വരനെ പ്രേമിക്കുന്നു, എന്റെ മതത്തെ, എന്റെ നാടിനെ, സർവ്വോപരി എന്നെ, ഈ പാവപ്പെട്ട പിച്ചക്കാരനെ. ഞാൻ പാവങ്ങളെ, അജ്ഞന്മാരെ, ചവുട്ടിമെതിക്കപ്പെട്ടവരെ പ്രേമിക്കുന്നു, അവരെപ്പറ്റി തപിക്കുന്നു – എത്രമാത്രമെന്നു ഭഗവാന്നറിയാം. ആ വീടുന്നെനിക്കു വഴി കാട്ടും. മനുഷ്യന്റെ അനുമോദനത്തേയോ വിമർശനത്തേയോ ഞാൻ തരിമ്പും വകവെയ്ക്കുന്നില്ല അവരിൽ മിക്കവരേയും അറിവില്ലാത്ത ബഹളക്കാരായ കട്ടികളെന്നു ഞാൻ വിചാരിക്കുന്നു. സഗതാപത്തിന്റെ അന്തഃപ്രകൃതിയിലേയ്ക്ക് സർവ്വ പ്രേമമയമായ ചേതനയിലേയ്ക്ക്, അവർ തുളച്ചു കടന്നിട്ടില്ല.

രാമകൃഷ്ണദേവന്റെ അനുഗ്രഹംകൊണ്ട് എനിക്ക് ആൾ ഉൾക്കാഴ്ചയുണ്ട്. എന്റെ ചെറുസംഘത്തെക്കൊണ്ടു പ്രവർത്തിപ്പിക്കാൻ ഞാൻ വിചാരിക്കുന്നു. അവരെല്ലാം എന്നെപ്പോലത്തെ പാവപ്പെട്ട പിച്ചക്കാർ. അങ്ങ് അവരെ കണ്ടിട്ടുണ്ടല്ലോ. പക്ഷേ ഭഗവാന്റെ പ്രവൃത്തികൾ എപ്പോഴും ചെയ്തിട്ടുള്ളത് എളിയവരും പാവങ്ങളുമാണ്. എനിക്കെന്റെ ഗുരുവിലും എന്റെ ഈശ്വരനിലും എന്നിൽത്തന്നേയും വിശ്വാസമുണ്ടാകുവാൻ അങ്ങ് അനുഗ്രഹിക്കൂ.

ഒറ്റ വഴി പ്രേമവും സഹഭാവവുമാണ്. ഒറ്റ ആരാധന പ്രേമമത്രേ.

ഭഗവാൻ അങ്ങയേയും അങ്ങയ്ക്കുള്ളോരേയും എന്നെന്നും അനുഗ്രഹിക്കട്ടെ.

പ്രാർത്ഥനകളോടും അനുഗ്രഹങ്ങളോടുംകൂടി, വിവേകാനന്ദൻ

## 134

യു.എസ്.എ.
30 നവംബർ 1894

പ്രിയ അളസിംഗ,

ഫോണോഗ്രാഫും കത്തും നിങ്ങൾക്കു ഭദ്രമായി കിട്ടിയെന്നറിഞ്ഞു സന്തോഷിക്കുന്നു. ഇനിയൊട്ടും വൃത്താന്തപത്രത്തുണ്ടുകളയയ്ക്കേണ്ട. ഞാനവയുടെ പ്രളയത്തിൽ മുങ്ങിപ്പോയിരിക്കുന്നു; മതിയായി. ഇനി സംഘടനയ്ക്കുവേണ്ടി പ്രവർത്തിക്കുവിൻ ഞാനിതാ ന്യൂയോർക്കിലൊരു സംഘടന തുടങ്ങിക്കഴിഞ്ഞു; അതിന്റെ വൈസ്പ്രസിഡണ്ട് വേഗംതന്നെ

നിങ്ങൾക്കതും അവരുമായി എഴുത്തുകത്തു നടത്തിക്കൊണ്ടിരിക്കുക. മറ്റു സ്ഥലങ്ങളിലും സംഘങ്ങൾ സ്ഥാപിക്കണമെന്നു ഞാനാശിക്കുന്നു. വിഭാഗീയചിന്തവരാതിരിക്കാൻ നാം സംഘടിക്കണം. മതപരമായ കാര്യങ്ങളിലല്ല, ലൗകികവ്യാപാരകാര്യങ്ങളിൽ. നല്ല ഉണർവ്വുണ്ടാക്കത്തക്ക ഒരു പ്രചണ്ഡപ്രചരണപരിപാടി സമാരംഭിക്കണം. നിങ്ങൾ ഒന്നിച്ചാലോചിച്ചു സംഘടിപ്പിക്കുവിൻ!

രാമകൃഷ്ണന്റെ അദ്ഭുതസിദ്ധിയെപ്പറ്റി എന്തൊരസംബന്ധം!..... അദ്ഭുതങ്ങൾ എനിക്കറിഞ്ഞുകൂടാ, മനസ്സിലാകുന്നുമില്ല. വീണ്ട് 'ഗുപ്ത'ന്റെ മരുന്നാക്കുകയല്ലാതെ രാമകൃഷ്ണന് ഈ ലോകത്തിലൊരു പണിയുമില്ലായിരുന്നോ? അത്തരം കല്ക്കത്തക്കാരിൽനിന്ന് ഭഗവാനെന്നെ രക്ഷിക്കട്ടെ! എന്തദ്ഭുതങ്ങൾ പ്രവർത്തിക്കാൻ! ശ്രീരാമകൃഷ്ണൻ എന്തു പ്രവർത്തിക്കാനും പഠിപ്പിക്കാനും വന്നു എന്നു കാണിച്ചു കൊടുക്കുവാൻവേണ്ടി അവിടുത്തെ സർവ്വമത സാരസംഗ്രഹണവാദവും മറ്റും വിവർത്തനംചെയ്യട്ടെ. ഇതാണ് പ്രതിപാദ്യവിഷയം. സ്വപ്രഭയിൽ ഹിന്ദുമതത്തിന്റെ വ്യാപ്തി മുഴുവനും ഒരുവനു യഥാർത്ഥത്തിൽ മനസ്സിലാക്കാൻ കഴിയുമാറുള്ള ഒരസാധാരണഗവേഷണദീപമായിരുന്നു ശ്രീരാമകൃഷ്ണന്റെ ജീവിതം. ശാസ്ത്രങ്ങളിലുള്ള സിദ്ധാന്തപരമായ സർവ്വജ്ഞാനത്തിന്റെയും വിഷയപാഠമായിരുന്നു അവിടുന്ന് ഋഷിമാരും അവതാരങ്ങളും യഥാർത്ഥത്തിൽ പഠിപ്പിക്കാനുദ്ദേശിച്ചത് അവിടുന്നു തന്റെ ജീവിതം കൊണ്ടു വെളിപ്പെടുത്തി. ഗ്രന്ഥങ്ങൾ സിദ്ധാന്തങ്ങളായിരുന്നു, അവിടുന്നു സാക്ഷാത്കാരമായിരുന്നു. ഈ മനുഷ്യൻ ജനതയുടെ അയ്യായിരം കൊല്ലത്തെ അധ്യാത്മജീവിതം അമ്പത്തൊന്നു കൊല്ലം കൊണ്ടു ജീവിക്കയും, അങ്ങനെ താൻ ഭാവിതലമുറകൾക്കുള്ള ഉന്നതവിഷയപാഠമായി സ്വയം ഭവിക്കുകയും ചെയ്തു. അതായത് നാം മറ്റുള്ളവരെ പൊറുക്കണമെന്നുമാത്രമല്ല, അവരെ വാസ്തവമായി ആശ്ലേഷിക്കണം, സർവ്വമതങ്ങളുടേയും അധിഷ്ഠാനം സത്യമാണ് എന്ന അവിടുത്തെ അവസ്ഥാസിദ്ധാന്തം കൊണ്ടുമാത്രമേ വേദങ്ങളെ വ്യാഖ്യാനിക്കാനും ശാസ്ത്രങ്ങളെ പൊരുത്തപ്പെടുത്താനും സാധിക്കൂ. ഇപ്പോൾ ഈ വഴിയ്ക്ക് അത്യന്തം ഉദ്ബോധകവും സുന്ദരവുമായ ഒരു ജീവിതം രേഖപ്പെടുത്താവുന്നതാണ്. ശരി, എല്ലാം യഥാകാലം സംഭവിക്കും. ക്രമംകെട്ട അസഭ്യമായ ലൈംഗിക വചനങ്ങളൊന്നും കൂടാതെ കഴിക്കുക; കാരണം അത്തരം കാര്യങ്ങൾ പ്രസ്താവിക്കുന്നത് തികഞ്ഞ അസഭ്യതയായിട്ടാണ് മറ്റു ജനതകൾ വിചാരിക്കുന്നത്; മാത്രമല്ല ഇംഗ്ലീഷിലുള്ള അവിടുത്തെ ജീവചരിത്രം ലോകം മുഴുവൻ വായിക്കാനും പോകുകയാണ്. ബംഗാളിയിലുള്ള ജീവിതചരിത്രം അയച്ചുതന്നതു ഞാൻ വായിച്ചു. അതു മുഴുവൻ... ത്തരം വാക്കുകളാണ്. അതുകൊണ്ടു കരുതിയിരിക്കുക, അത്തരം വാക്കുകളും വചനങ്ങളും മനഃപൂർവ്വം ഒഴിവാക്കുക. കല്ക്കത്താസ്നേഹിതന്മാർ ഒരു കാശിനു വിലപിടിപ്പില്ലാത്ത

വരാണ്. പക്ഷേ അവർക്കവരുടെ വ്യക്തിത്വത്തിൽ പൊങ്ങച്ചങ്ങളുണ്ട്. അതുകൊണ്ട് അവർ മറ്റുള്ളവരുടെ ഉപദേശമൊന്നും ചെവിക്കൊള്ളുകയുമില്ല. ഈ അദ്ഭുതമാന്യന്മാരെക്കൊണ്ട് എന്തുചെയ്യേണ്ട എന്ന് എനിക്കറിയില്ല. ആ ഭാഗത്തു നിന്ന് എനിക്കു വളരെ ആശയില്ല 'അവിടുത്തെ ഇച്ഛ നടക്കട്ടെ.' ആ ബംഗാളിപ്പുസ്തകത്തെസ്സംബന്ധിച്ച് ഞാൻ തികച്ചും ലജ്ജിക്കുന്നു. പരമഹംസരുപയോഗിച്ച അതേ ഭാഷ നിലനിർത്തിക്കൊണ്ട് ഒന്നുമൊളിക്കാതെ രേഖപ്പെടുത്തുകയാണ് താൻ ചെയ്തതെന്ന് എഴുതിയ ആൾ പക്ഷേ വിചാരിച്ചിരിക്കാം. എന്നാൽ ഒരു കാലത്തും രാമകൃഷ്ണൻ സ്ത്രീകളുടെ മുമ്പിൽ ആ ഭാഷ ഉപയോഗിക്കില്ലെന്ന് അയാൾക്ക് ഓർമ്മയില്ലായിരിക്കാം. തന്റെ കൃതി പുരുഷന്മാരും സ്ത്രീകളും ഒരുപോലെ ഉപയോഗിക്കുമെന്ന് ഇയാൾ പ്രതീക്ഷിക്കയും ചെയ്യുന്നു! ഭഗവൻ, വിഡ്ഢികൾ വിചാരിക്കയാണ്, തങ്ങൾ വിജ്ഞന്മാരാണെന്ന്! ചെറ്റ അടിമകൾ വിചാരിക്കയാണ്. തങ്ങൾ ഉടമകളാണെന്ന്. ഇതാണവരുടെ സ്ഥിതി. എനിക്കറിഞ്ഞുകൂടാ, എന്തു ചെയ്യണമെന്ന് ഭഗവാൻ എന്നെ രക്ഷിക്കട്ടെ. എന്റെ ആശയെല്ലാം മദ്രാസിലാണ്. നിങ്ങളുടെ പ്രവർത്തിയുമായി മുന്നേറുക; കല്കത്തക്കാരാൽ ഭരിക്കപ്പെടരുത്. അവരിൽ വല്ലവരും നന്നായെങ്കിലോ എന്ന ആശകൊണ്ട് അവരെ സൗമനസ്യത്തിൽ നിലനിർത്തുക. പക്ഷേ നിങ്ങൾ സ്വതന്ത്രമായി നിങ്ങളുടെ പ്രവർത്തിയുമായി കുതിച്ചുകയറുക. 'സദ്യ കാലമായാൽ ഉണ്ണാൻ പലരം വരും.' കരുതിയിരിക്കുക, പ്രവർത്തിയിൽ മുഴുകുക.

ചിരാനുഗ്രഹങ്ങളോടെ സ്വന്തം വിവേകാനന്ദൻ

## 135

(ശ്രീ ശിങ്കാരവേലുമതലിയാർക്ക്) യു.എസ്.എ.
30 നവംബർ 1894

പ്രിയ കിഡി,

...ശ്രീരാമകൃഷ്ണനെപ്പറ്റി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള അദ്ഭുത കഥകളെപ്പറ്റിയാണെങ്കിൽ, അവയിൽനിന്നും അവ എഴുതിയ വിഡ്ഢികളിൽനിന്നും ഒഴിഞ്ഞുമാറിക്കൊള്ളുവാൻ ഞാനുപദേശിക്കുന്നു. അവ ശരിയാണ്, പക്ഷേ വിഡ്ഢികൾ അവയെക്കൊണ്ടൊക്കെ കുഴപ്പം സൃഷ്ടിക്കും. അവിടുത്തേയ്ക്ക് ജ്ഞാനത്തിന്റെ ഒരു ലോകം തന്നെ ഉപദേശിക്കാനുണ്ടായിരുന്നു; അപ്പോൾ, എന്തിനു യഥാർത്ഥത്തിൽ അനാവശ്യങ്ങളായ അദ്ഭുതങ്ങൾക്കു പ്രാധാന്യം കല്പിക്കണം? അവയെക്കൊണ്ട് ഒന്നും സാധിക്കുന്നില്ല. ജഡം ചൈതന്യത്തെ പ്രമാണമാക്കുന്നില്ല. ഈശ്വരന്റേയും ആത്മാവിന്റെയും അമൃതത്വത്തിന്റേയും അസ്തിത്വവും അദ്ഭുതപ്രവർത്തനവും തമ്മിൽ എന്തു ബന്ധമുള്ള?...... ശ്രീരാമകൃഷ്ണാദർശം പ്രചരിപ്പിക്കുക. നിങ്ങളെ തൃപ്തി

പ്പെടുത്തിയ അമൃതത്തെ കൈമാറുക..... യഥാർത്ഥഭക്തി പ്രചരിപ്പിക്കുക. കടിച്ചാൽ പൊട്ടാത്ത തത്ത്വദർശനവ്യാഖ്യാനങ്ങൾകൊണ്ട് നിങ്ങളുടെ തലയ്ക്കു സ്വൈരക്കേടുണ്ടാക്കേണ്ട; നിങ്ങളുടെ മതഭ്രാന്തുകൊണ്ട് മറ്റുള്ള വർക്കും തലവേദന ഉണ്ടാക്കേണ്ട.

ചിരാനുഗ്രഹങ്ങളോടെ സ്വന്തം വിവേകാനന്ദൻ

## 136

(ഡാ. നഞ്ചുണ്ടറാവുവിന്) യു.എസ്.എ.

30 നവംബർ 1894

പ്രിയനേ, പ്രിയപ്പെട്ടവനേ,

നിങ്ങളുടെ മനോഹരമായ കത്ത് ഇപ്പോൾ കിട്ടി. നിങ്ങൾ ശ്രീരാമകൃഷ്ണനെ അറിയാനിടയായതിൽ ഞാൻ വളരെ സന്തോഷിക്കുന്നു. നിങ്ങളുടെ തീവ്രവൈരാഗ്യത്തിൽ എനിക്കു വളരെ സന്തോഷമുണ്ട്. അത് ഈശ്വരപ്രാപ്തിക്ക് പ്രഥമവും പ്രധാനവുമായ സാധനമാണ്. എനിക്കൊന്നും മദ്രാസിനെക്കുറിച്ച് വലിയ പ്രത്യാശയുണ്ടായിരുന്നു. ഭാരതത്തെ ആനന്ദിപ്പിക്കാനുള്ള ആധ്യാത്മിക തരംഗം മദ്രാസിൽനിന്നു വരുമെന്ന ഉറച്ച വിശ്വാസം ഇപ്പോഴുമെനിക്കുണ്ട്. നിങ്ങളുടെ സത്സങ്കല്പങ്ങൾക്ക് ഈശ്വരാനുഗ്രഹം നേരാനേ എനിക്കു സാധിക്കൂ; പക്ഷേ ഇവിടെയാണ്, കുഞ്ഞേ, ബുദ്ധിമുട്ടുകൾ. ഒന്നാമത്, ആരും തിടുക്കത്തിൽ ഒന്നിനും ചാടിപ്പുറപ്പെടരുത്. രണ്ടാമത് നിങ്ങളുടെ അമ്മയുടേയും ഭാര്യയുടേയും മനോഭാവത്തെക്കുറിച്ചു ചിന്തിക്കേണ്ടതുണ്ട്. ശ്രീരാമകൃഷ്ണശിഷ്യന്മാരായ ഞങ്ങൾ ഞങ്ങളുടെ അച്ഛനമ്മമാരുടെ ഭാര്യയുടേയും മനോഭാവത്തെക്കുറിച്ചു ചിന്തിക്കേണ്ടതുണ്ട്. ശ്രീരാമകൃഷ്ണശിഷ്യന്മാരായ ഞങ്ങൾ ഞങ്ങളുടെ അച്ഛനമ്മമാരുടെ അഭിപ്രായങ്ങളെ അത്ര ആദരിച്ചിരുന്നില്ലല്ലോ എന്ന് നിങ്ങൾ പറയുമായിരിക്കും. എനിക്കറിയാം, തീർച്ചയായറിയാം, വലിയ ത്യാഗങ്ങൾകൊണ്ടേ മഹാകാര്യങ്ങൾ ചെയ്യാനാവൂ. എനിക്കു നിശ്ചയമായറിയാം, ഭാരതത്തിന് തന്റെ ഉത്തമന്മാരുടെയും സത്തമന്മാരുടേയും ത്യാഗം ആവശ്യമാണ്, അവരിലൊരുവനാകവാനുള്ള സൗഭാഗ്യം നിങ്ങളുടേതായിരിക്കുമെന്ന് ഞാൻ സർവ്വാത്മനാ വിശ്വസിക്കയും ചെയ്യുന്നു.

ലോകചരിത്രത്തിലുടനീളം നിങ്ങൾക്കു കാണാം. മഹാന്മാർ മഹാത്യാഗങ്ങൾ അനുഷ്ഠിക്കുന്നതും മനുഷ്യമഹാരാശി അതിന്റെ സത്ഫലം അനുഭവിക്കുന്നതും. സ്വന്തം മോക്ഷത്തിനാണ് സർവ്വവും ത്യജിക്കാൻ 'നിങ്ങൾ ആഗ്രഹിക്കുന്നതെങ്കിൽ അതു തുച്ഛം. ആത്മമോക്ഷംപോലും ലോകഹിതത്തിനായി കൈയൊഴിക്കാൻ നിങ്ങൾ ആഗ്രഹിക്കുന്നുവോ? എങ്കിൽ നീ

ഈശ്വരനാണ്. അതോർക്കുക. ഒരു ബ്രഹ്മചാരിയുടെ ജീവിതം നയിക്കുവാനാണെന്റെ ഉപദേശം; അതായത് സർവ്വലൗകികഭോഗങ്ങളും വെടിഞ്ഞ് കുറേക്കാലം നിന്റെ അച്ഛന്റെ വീട്ടിൽ താമസിക്കുക; ഇതാണ് 'കുടീചകാ'വസ്ഥ. ലോകഹിതത്തിനുവേണ്ടിയുള്ള മഹാത്യാഗത്തിന് ഭാര്യയുടെ അനുമതി നേടാൻ നോക്കുക. ജ്വലിക്കുന്ന ശ്രദ്ധയും വിശ്വവശ്യമായ പ്രേമവും സർവ്വശക്തമായ ശുദ്ധിയും നിനക്കുള്ള പക്ഷം നീ അല്പകാലംകൊണ്ടു വിജയിക്കുമെന്നതിൽ എനിക്കു സംശയമേ ഇല്ല. ശ്രീരാമകൃഷ്ണന്റെ ഉപദേശങ്ങൾ പ്രചരിപ്പിക്കുന്നതിൽ ദേഹദേഹികളെ സ്വയം സമർപ്പിക്കുക; എന്തെന്നാൽ കർമ്മമാണ് ഒന്നാം ഘട്ടം. സംസ്കൃതം മിനക്കെട്ടു പഠിക്കുക, ഭക്തി പരിശീലിക്കുകയും ചെയ്ക. കാരണം നീയൊരു വലിയ ജഗദ്ഗുരുവാകേണ്ടതുണ്ട്, എന്റെ ഗുരുമഹാരാജ് പറയാറുമുണ്ട്: 'ആത്മഹത്യക്കു പേനക്കത്തിമതി, പരഹത്യക്കു തോക്കും വാളും വേണം.' കാലം തികയുമ്പോൾ സ്വച്ഛന്ദം നിനക്കു നിശ്ചയിക്കാറുമാകും. എപ്പോഴാണ് ലോകത്തിൽനിന്ന് ഇറങ്ങിച്ചെന്ന് അവിടുത്തെ തിരുനാമം പ്രചരിപ്പിക്കേണ്ടതെന്ന് നിൻരെ നിശ്ചയം പവിത്രവും ശുഭവുമാണ് ലോകത്തിൽനിന്ന് ഇറങ്ങഇച്ചെന്ന് അവിടുത്തെ തിരുനാമം പ്രചരിപ്പിക്കേണ്ടതെന്ന്. നിന്റെ നിശ്ചയം പവിത്രവും ശുഭവുമാണ്. ഈശ്വരാനുഗ്രഹം നിനക്കു ഭവിക്കട്ടെ. പക്ഷേ തിടുക്കത്തിലൊരു ചുവടുവെയ്ക്കരുത്. ആദ്യം കർമ്മവും ഭക്തിയുംകൊണ്ട് നിന്നെ സ്വയം ശുദ്ധമാക്കുക. ഭാരതം ദീർഘകാലം കഷ്ടപ്പെട്ടു, സനാതനധർമ്മം വളരെക്കാലം കഷ്ടപ്പെട്ടു. എങ്കിലും ഭഗവാൻ കരുണാനിധിയത്രേ. ഒരിക്കൽക്കൂടി അവിടുന്നു തന്റെ സന്താനങ്ങളെ സഹായിക്കാൻ വന്നിരിക്കുന്നു. ഒരിക്കൽക്കൂടി പതിതഭാരതത്തിന് ഉയരാൻ അവസരം തന്നിരിക്കുന്നു. ശ്രീരാമകൃഷ്ണന്റെ പാദങ്ങളിലിരുന്നേ ഭാരതത്തിനുയരാനാവൂ. അവിടുത്തെ ജീവിതവും ഉപദേശങ്ങളും അകലേയും പരക്കേയും പ്രചരിപ്പിക്കേണ്ടിയിരിക്കുന്നു; ഹിന്ദുസമുദായത്തിൽ എല്ലായിടത്തും എത്തിക്കേണ്ടിയിരിക്കുന്നു; അതാരു ചെയ്യും? ശ്രീരാമകൃഷ്ണപതാകയുമേന്തി ലോകമോക്ഷത്തിനുവേണ്ടി അങ്ങനെ നടക്കുവാനാരുണ്ട്? പേരും പെരുമയും ധനവും ഭോഗവും മാത്രമല്ല, ഇഹത്തേയോ പരത്തേയോ കുറിച്ചുള്ള എല്ലാത്തരം ആശകളും – ത്യജിച്ച് ഈ അപകർഷപ്രവാഹത്തെ തടുത്തുനിർത്താനാരുണ്ട്? കുറച്ചു ചെറുപ്പക്കാർ ആ പ്രവാഹത്തിൽ എടുത്തുചാടിയിട്ടുണ്ട്, തങ്ങളെത്തന്നെ യജിച്ചിട്ടുണ്ട്. അവർ കുറച്ചു മാത്രം; അത്തരക്കാർ കുറച്ചായിരങ്ങൾ വേണം. അവർ വരികതന്നെ ചെയ്യും. അവരിലൊരുവനാകുവാനുള്ള ആഗ്രഹം നമ്മുടെ നാഥൻ നിൻരെ തലയിൽ കടത്തിവിട്ടതിൽ ഞാൻ സന്തോഷിക്കുന്നു ഭഗവാൻ ആരെ വരിക്കുന്നുവോ അവനത്രേ മഹിമ. നിന്റെ നിശ്ചയം ശുഭമത്രേ. നിന്റെ ആശകൾ ഉന്നതങ്ങൾ. നിന്റെ ലക്ഷ്യം – ഇരുളിലാണ്ടു കിടക്കുന്ന ദശലക്ഷങ്ങളെ ഈശ്വരപ്രകാശത്തിലേയ്ക്കു കൊണ്ടുവരൽ – ലോകോത്തരം.

പക്ഷേ, എന്റെ കുഞ്ഞേ, കുഴപ്പമിവിടെയാണ്. ഒന്നും തിടുക്കത്തിൽ ചെയ്യരുത്. പരിശുദ്ധി, ക്ഷമ, സ്ഥിരോത്സാഹം, സർവ്വോപരി പ്രേമം, ഇവയത്രേ വിജയത്തിന്നാവശ്യം കാലമത്രയും നിന്റേത്, കൊള്ളരുത്താത്ത തിടുക്കം വേണ്ട. നീ പരിശുദ്ധനും ആർജ്ജവശാലിയുമാണെങ്കിൽ എല്ലാം ശരിയായി വരും. സമുദാദയത്തിന്റെമേൽ പൊട്ടിവീഴുകയും, പോകുന്നേടത്തെല്ലാം (പരമ) ചൈതന്യത്തിന്റെ നവജീവിതോത്സാഹങ്ങൾ കൊണ്ടുചെല്ലുകയും ചെയ്യുന്ന നിന്നെപ്പോലുള്ള നൂറുകണക്കിനാളുകളെ നമുക്കാവശ്യമുണ്ട്. ഈശ്വരൻ നിന്നെ അനുഗ്രഹിക്കട്ടെ.

അനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 137

C/o. ജി. ഡബ്ല്യു. ഹേല്, ചിക്കാഗോ
യു.എസ്.എ.

പ്രിയഗോവിന്ദസഹായ്,

നിങ്ങൾ കല്ക്കത്തയിലെ എന്റെ ഗുരുഭായിമാരുമായി കത്തിടപാടു നടത്തുന്നുണ്ടോ? നിങ്ങൾ ചാരിത്രപരമായും ആദ്ധ്യാത്മികമായും ലൗകികമായും പുരോഗമിക്കുന്നുണ്ടോ? ഞാൻ അമേരിക്കയിൽ ഒരു കൊല്ലത്തിലേറെയായി ഹിന്ദുമതപ്രഭാഷണം നടത്തിക്കൊണ്ടിരിക്കുന്നത് പക്ഷേ നിങ്ങൾ അറിഞ്ഞിരിക്കാം എനിക്കിവിടെ ബഹുക്ഷേമംതന്നെ. കഴിയുന്നത്ര വേഗത്തിലും കഴിയുന്നത്ര കൂടുതൽ തവണയും നിങ്ങൾ എനിക്കെഴുതുക

പ്രേമപൂർവ്വം വിവേകാനന്ദൻ

## 138

168, ബ്രാറ്റില്സ്റ്റ്റീറ്റ്, കേംബ്രിഡ്ജ്
8 ഡിസംബർ 1894

പ്രിയസോദരി,

അനിവിടെയായിട്ടു മൂന്നു ദിവസമായി ലേഡി ഹെൻറി സോമർസെറ്റിന്റെ ഒരു രസികൻ പ്രഭാഷണം ഞങ്ങൾ കേട്ടു. വേദാന്തത്തേയും മറ്റു വിഷയങ്ങളേയും പറ്റി എന്നും രാവിലെ എനിക്കൊരു ക്ലാസ്സുണ്ട്. ഒരു പക്ഷേ, ഇപ്പോഴേയ്ക്കു നിങ്ങൾക്കയച്ചുതരാനായി മദർ ടെമ്പിളിന്റെ പക്കൽ ഞാൻ വെച്ചി

രുന്ന 'വേദാന്തിസ'മെന്ന പുസ്തകം നിങ്ങൾക്കു കിട്ടിയിരിക്കാം വേറൊരു ദിവസം സ്പാൾഡിങ്ങുകളുടെയവിടെവിരുന്നുണ്ണാൻ ഞാൻ പോയിരുന്നു അവർ അന്ന്, എന്റെ ആവർത്തിച്ചുള്ള പ്രതിഷേധങ്ങൾക്കെതിരെ അമേരിക്കരെ വിമർശിക്കാൻ എന്നെ നിർബ്ബന്ധിച്ചു. അവർക്കതു രുചിച്ചില്ലെന്നു ഞാൻ ഭയപ്പെടുന്നു. അതെപ്പോഴും സാധ്യവുമല്ലല്ലോ. മദർ ചർച്ചും ചിക്കാഗോവിലെ കുടുംബവും എങ്ങനെ ഇരിക്കുന്നു? കുറേകാലമായി അവരിൽനിന്നൊരു കത്തുമില്ല. സമയമുണ്ടായിരുന്നെങ്കിൽ നിങ്ങളെക്കാണുവാൻ ഇതിനു മുമ്പ് നഗരത്തിലേയ്ക്ക് ഓടിവരുമായിരുന്നു. പകൽ മുഴുവൻ ഞാൻ നല്ല തിരക്കിലാണ്. പിന്നെ, നിങ്ങളെ കണ്ടില്ലെങ്കിലോ എന്ന ഭയവുമുണ്ട്.

നിങ്ങൾക്കു നേരമുണ്ടെങ്കിലെഴുതൂ. നിങ്ങളെക്കാണാൻ ആദ്യത്തെ അവസരം ഉപയോഗിക്കാം. ഞാനിവിടെ ഉള്ളിടത്തോളം കാലം, അതായത് ഈ മാസം 27-ാനുയോ 28ഡാനുയോ വരെ, രാവിലെ 12, 1 മണി വരെ വളരെ തിരക്കായിരിക്കും. സ്വാഭാവികമായി എനിക്കു (പറ്റിയ) സമയം ഉച്ചയ്ക്കു ശേഷമാണ്.

നിങ്ങൾക്കെല്ലാം സ്നേഹത്തോടെ,

ചിരസ്നിഗ്ദ്ധനായ സ്വന്തം സോദരൻ വിവേകാനന്ദൻ

## 139

(മിസ് മേരി ഹേലിന്)

കേംബ്രിഡ്ജ്
ഡിസംബർ 1894

പ്രിയസോദരി,

നിങ്ങളുടെ കത്ത് ഇപ്പോൾ കിട്ടി. നിങ്ങളുടെ സമുദായനിയമങ്ങൾക്കു വിരുദ്ധമല്ലെങ്കിൽ, എന്തുകൊണ്ട്, മിസ്സിസ് ഓളിബുള്ളിനേയും മിസ് ഫർമറിനേയും ചിക്കാഗോവിൽനിന്നു വന്ന കായികപരിശീലനവിദഗ്ദ്ധയായ മിസ്സിസ് ആഡംസിനേയും കാണാൻ വരുന്നില്ല?

അവരെ അവിടെ ഏതു ദിവസവും കാണാം.

ചിരസ്നിഗദ്ധനായ സ്വന്തം സോദരൻ വിവേകാനന്ദൻ

## 140

(മിസ് മേരി ഹേലിന്)

കേംബ്രിഡ്ജ്
21 ഡിസംബർ 1894

പ്രിയസോദരി,

കഴിഞ്ഞ കത്തിനുശേഷം നിങ്ങളുടെ ഒരെഴുത്തും കിട്ടിയില്ലല്ലോ. വരുന്ന ചൊവ്വാഴ്ച ഞാൻ ന്യൂയോർക്കിലേയ്ക്കു പോകുന്നു. നിങ്ങൾക്ക് ഇതിനിടെ മിസിസ് ബുള്ളിന്റെ കത്തു കിട്ടിയിരിക്കണം. അതു നിങ്ങൾക്കു സ്വീകരിക്കാൻ വയ്യെങ്കിൽ എന്നു വേണമെങ്കിലും അങ്ങു വരാൻ എനിക്കു സന്തോഷമായിരിക്കും. പ്രസംഗങ്ങൾ കഴിഞ്ഞിരിക്കയാൽ വരുന്ന ഞായറാഴ്ചയൊഴിച്ച് എനിക്കിപ്പോൾ സമയമുണ്ട്.

ചിരസ്നിഗ്ദ്ധനായ സ്വന്തം വിവേകാനന്ദൻ

## 141

യു.എസ്.എ.

1894

പ്രിയഗോവിന്ദസഹായ്,

......... സത്യസന്ധതയാണ് ഉത്തമനയം, ധർമ്മിഷ്ഠൻ ഒടുവിൽ ജയിക്കയും വേണം.......... എന്റെ കുഞ്ഞേ, ഞാനെത്ര തിരക്കിലോ ദൂരത്തോ എത്രതന്നെയും ഉന്നതമായ പദവിയുള്ളവരുടെ കൂടെയോ ആണെങ്കിലും ഞാനെപ്പോഴും എന്റെ സ്നേഹിതരായ നിങ്ങളിലോരോരുത്തനും വേണ്ടി, എത്ര താണനിലയിലുള്ളവനായാലും, പ്രാർത്ഥിക്കയും അവരെ സ്മരിക്കയും അനുഗ്രഹിക്കയും ചെയ്യുന്നുണ്ട്.

അനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 142

(രാമകൃഷ്ണനന്ദസ്വാമികൾക്ക്) ജോർജ്ജ് ഡബ്ല്യു ഹേല്

541, ഡീയർ ബാറൺ അവന്യു, ചിക്കാഗോ

(ജനു/ഫെബ്രു) 1894

നിങ്ങളുടെ കത്തു കിട്ടി, വളരെ സന്തോഷിക്കുന്നു. മജുംദാരുടെ ലീലകൾ കേട്ട് വളരെ ദുഃഖം തോന്നുന്നു. അന്യരെ തള്ളിയിട്ട് മുന്നേറാൻ ശ്രമിക്കുന്നവരുടെ പണികൾ അങ്ങനെതന്നെയാണ്. ഞാൻ വലിയ കുറ്റമൊന്നും ചെയ്തിട്ടില്ല. മജ്ജുംദാർ പത്തു വർഷം മുൻപ് ഇവിടെ വന്നു; വലിയ പേരും ബഹുമാനവും കിട്ടി. ഇപ്പോൾ എനിക്കാണ് ഭാഗ്യം. ഗുരുദേവന്റെ ഇച്ഛ! ഞാൻ എന്തു ചെയ്യട്ടെ? ഇതിൽ മജുംദാർ കോപിക്കുന്നതു ബാലിശംതന്നെ 'ഉപേക്ഷിതവ്യം തദ്വചനം ഭവത്സദൃശാനാം മഹാത്മനാം അപികീടദംശനഭീരുകാവയം രാമകൃഷ്ണതനയാസ്തദ്ധൃദയരുധിരപോഷിതാഃ? 'അലോകസാമാന്യ

മചിന്ത്യഹേതുകം നിന്ദന്തി മന്ദാശ്ചരിതം മഹാത്മനാം' ഇത്യാദീനി സംസ്മൃത്യ ക്ഷന്തവ്യോ്ഽയം ജാല്മഃ മജുംദാരാഖ്യഃ' (നിങ്ങളെപ്പോലുള്ള മഹാത്മാക്കൾ അയാളുടെ വാക്കിനെ വകവെയ്ക്കരുത്. നമ്മൾ രാമകൃഷ്ണ തനയന്മാർ. അദ്ദേഹത്തിന്റെ ഹൃദയരക്തംകൊണ്ടു വളർത്തപ്പെട്ടവർ, നാം പുഴുക്കടിയെ ഭയപ്പെടാമോ? മന്ദബുദ്ധികൾ മഹാപുരുഷന്മാരുടെ അലോക സാമാന്യവും അചിന്ത്യഹേതുകവുമായ ചരിതത്തെ നിന്ദിക്കുന്നു എന്നും മറ്റുമുള്ള മഹദ്വചനങ്ങൾ ഓർത്ത്. മജുംദാർ എന്നു പേരുള്ള ഈ മൊയ നോടു ക്ഷമിക്കണം.) അവിടുത്തെ ഗതിയെ തടയാൻ മജുംദാർ മുതൽപേർക്കു സാധ്യമോ? എനിക്കു പേരു വേണ്ട. നിരാകാരമായ ശബ്ദ മായിരിപ്പാനാണ് ഞാനാഗ്രഹിക്കുന്നത്. പരമോഹൻമുതലായവരാരും എന്നെ താങ്ങേണ്ട ആവശ്യമില്ല. 'കോഽഹം തത്പാദപ്രസരം പ്രതിരോദ്ധും സമർത്ഥ യിതും വാ, കേ വാന്യേ ഹര മോഹനാദയഃ' തഥാപി മമ ഹൃദയകൃതജ്ഞതാ താൻ പ്രതി. 'യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ' നൈഷപ്രാപ്തവാൻ തത് പദവീമിതി മത്വാ കരുണാദൃഷ്ട്യാ ദ്രഷ്ടവ്യോഽയമിതി.' (അദ്ദേഹത്തിന്റെ പ്രഭാവപ്രചാരഗതിയെ തടയാനോ സമർത്ഥിക്കാനോ ഞാനാര്? ഹരമോഹനപ്രഭൃതികളാര്? എങ്കിലും അവർക്കെന്റെ ഹാർദ്ദമായ കൃതജ്ഞത ഏതൊരുവസ്ഥയിലെത്തിയാൽ ആരും ഗുരുതരമായ ദുഃഖത്തിലും ചഞ്ചലപ്പെടാതിരിക്കുമോ ആ സ്ഥിതി യിൽ അയാൾ എത്തിച്ചേർന്നിട്ടില്ലെന്നറിഞ്ഞ് അയാളെ കാരുണ്യദൃഷ്ടിയോ ടുകൂടി നോക്കേണ്ടതാണ്.) ഭഗവദിച്ഛയാൽ ഇന്നുവരെ പേരിനും പുകഴിനും എന്റെ ഹൃദയത്തിൽ ആഗ്രഹമുണ്ടായിട്ടില്ല. ഒരിക്കലുമുണ്ടാകയില്ലെന്നും തോന്നുന്നു. ഞാൻ യന്ത്രം, അവിടുന്നു യന്ത്രി. അവിടുന്ന് ഈ യന്ത്രം കൊണ്ട് അനേകായിരമാളുകളുടെ ഹൃദയങ്ങളിൽ ആദ്ധ്യാത്മികഭാവം ഉദ്ദീ പിപ്പിക്കുന്നു. ഈ നാട്ടിലെ ബഹുസഹസ്രം സ്ത്രീകളും പുരുഷന്മാരും എന്നെ അത്യന്തം സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്നു; ഏതാനും പാതിരിമാരും, മതഭ്രാന്തരായ ക്രിസ്ത്യാനികളും എന്നെ ചെകുത്താൻരെ സഹോദരനായി ഗണിക്കുന്നുമുണ്ട്. 'മൂകം കരോതി വാചാലം പംഗും ലംഘ യതേ ഗിരിം.' അവിടുത്തെ കൃപ ആലോചിച്ച് ഞാൻ ആശ്ചര്യപ്പെട്ടു പോകു ന്നു. ഏതു നഗരത്തിൽ ഞാൻ പോകുന്നുവോ അവിടെയെല്ലാം ഒരാവേശം തന്നെ. ഇവർ എന്നെ ചുഴലിക്കാറ്റുപോലത്തെ ഹിന്ദു എന്നു വിളിക്കുന്നു. ഭഗവാന്റെ ഇച്ഛ! ഞാൻ ഒരു നിരാകാരമായ ശബ്ദം മാത്രം.

ഇംഗ്ലണ്ടിലോ യമലാണ്ടിലോ എവിടെയാണ് ഞാൻ പോകുന്നതെന്ന് ഭഗ വാന്നറിയാം. അവിടുന്ന് എല്ലാം വ്യവസ്ഥപ്പെടുത്തിത്തരും. ഈ നാട്ടിൽ ഒരു ചുരുട്ടിന് ഒരു രൂപ വിലയാണ്. ഒന്നു ക്യാബ്‌വാഹനത്തിൽ കയറിയാൽ മൂന്നു രൂപ! ഒരു കുപ്പായത്തിനു നൂറു രൂപ. ഹോട്ടൽച്ചാർജ്ജോ, ഒരു ദിവസം ഒമ്പതു രൂപ. ഭഗവാൻ എല്ലാം ഏർപ്പാടുചെയ്യുന്നു. ഈ നാട്ടിലെ ധനവാ

ന്മാർ എന്നെ അതിഥിയായി സ്വഗൃഹങ്ങളിലേയ്ക്കു കൂട്ടിക്കൊണ്ടുപോകുന്നു. വിശിഷ്ടമായ ആഹാരവും വസ്ത്രവുമെല്ലാം തരുന്നു. ജയപ്രഭോ, എനിക്ക് ഒന്നും അറിയേണ്ട. 'സത്യമേവ ജയതേ നാനൃതം സത്യേനൈവ പന്ഥാ വിതതോ ദേവയാനഃ.' നിർഭയനായിരിക്കണം. ദുർജനങ്ങളാണ് ഭയപ്പെടുന്നതും 'ആത്മസമർത്ഥനം' ചെയ്യുന്നതും. നമ്മളിലാരും എന്നെ സമർത്ഥിക്കാൻ പുറപ്പെടേണ്ട. മദ്രാസിലേയും രാജപുത്താനയിലേയും വർത്തമാനങ്ങൾ ഇടയ്ക്കിടെ കിട്ടുന്നുണ്ട്. കുതിരപ്പന്തിയിലെ ഭൂതം കുരങ്ങിനെ തലയിലേറ്റി നടക്കുക എന്ന പഴമൊഴിയെ അർത്ഥവത്താക്കിക്കൊണ്ട് 'ഇന്ത്യൻ മിറർ' എന്നെ നല്ലവണ്ണം ചൊട്ടിയിരിക്കുന്നു. ആരുടേയോ വാക്കു കേട്ട് ആരുടേയോ മേലിടുക. എല്ലാ വർത്തമാനങ്ങളും ഞാൻ അറിഞ്ഞുകൊണ്ടിരിക്കുന്നു ജ്യേഷ്ഠം, പതിന്നാലായിരം നാഴിക ദൂരെയുള്ള കാര്യങ്ങളും കാണുന്ന കണ്ണുകളുണ്ട്. ഇതു പരമാർത്ഥമത്രേ. തല്ക്കാം മിണ്ടാതിരിക്കുക. കാലക്രമേണ സകലതും, അവിടുന്നാഗ്രഹക്കുന്നിടത്തോളം, പ്രകടമാകും. അവിടുത്തെ ഒരു വാക്കും പൊളിയല്ലെന്നു കാണുന്നു. ജ്യേഷ്ഠം, പൂച്ചയും നായും കടിപിടി കൂടുന്നതു കണ്ട് മനുഷ്യൻ ദുഃഖിക്കാറുണ്ടോ? അതുപോലെ സാമാന്യജനങ്ങളുടെ ഈഷ്യയും ഹിംസയും കലഹവും കണ്ടു നിങ്ങളുടെ മനസ്സിൽ ഒരു വികാരവും ഉണ്ടാകരുത്. മറ നീങ്ങി സൂര്യൻ ഉദിക്കുന്നു എന്ന് കഴിഞ്ഞ ആറു മാസമായി ഞാൻ പറഞ്ഞുകൊണ്ടിരിക്കയാണല്ലോ. മെല്ലെ മെല്ലെ, പക്ഷേ, തീർച്ചയായി, തക്ക കാലത്തു തെളിഞ്ഞുവരും. അവിടുത്തേയ്ക്കറിയാം മനസ്സിൽ തോന്നുന്നത് എങ്ങനെ പറയും. പറയാൻ പാടില്ലെന്നുമുണ്ട്. ജ്യേഷ്ഠം, ഇതൊന്നും എഴുതാനോ പറയാനോ പാടില്ല. എന്റെ കത്തു നിങ്ങളൊഴിച്ചാരും വായിക്കരുത്. തുഴകൈ വിടരുത്, മുറുകെ പിടിച്ചിരിക്കുക; ശരിയായ ദിക്കിലേയ്ക്കു തന്നെയാണ് പോകുന്നത്. അതിൽ തെറ്റു പറ്റീട്ടില്ല. എത്തിച്ചേരുന്നത് ഇന്നോ നാളെയോ എന്നുമാത്രമേ ഉള്ളു. ജ്യേഷ്ഠം, നേതാവിനെ സൃഷ്ടിക്കാൻ സാധിക്കുമോ? നേതാവു പിറക്കുകയാണ്, മനസ്സിലായോ? നേതാവായി ജോലി നോക്കുന്നതു വളരെ പ്രയാസമാണ്. ദാസസ്യ ദാസഃ (ദാസന്നു ദാസൻ) ആകണം. അനേകായിരം ആളുകളുടെ മനസ്സുകളെ രഞ്ജിപ്പിക്കണം. ഈർഷ്യയും സ്വാർത്ഥപരതയും ഒട്ടുമുണ്ടാകരുത്. അപ്പൊഴേ നേതാവാകൂ. ആദ്യം ജന്മംകൊണ്ട്, പിന്നെ നിഃസ്വാർത്ഥതകൊണ്ട്, എന്നാലേ നേതാവാകൂ. എല്ലാം ശരിയായി നടക്കുന്നു, എല്ലാം ശരിയായി വരും. അവിടുന്നു ശരിക്കു വല വീശുന്ന, ശരിയ്ക്കു തിരിച്ചെടുക്കുന്നു; വയമനുസരാമഃ, വയമനുസരാമഃ, പ്രീതിഃ പരമസാധനം (നാം അനുസരിക്കുന്നു, നാം അനുസരിക്കുന്നു. പ്രീതിയത്രേ പരമസാധനം.) ഒടുക്കം പ്രേമമാണ് വിജയിക്കുക. അക്ഷമരായതുകൊണ്ടു കാര്യം നടക്കില്ല. ധൈര്യം പൂണ്ടിരുന്നാൽ സാഫല്യം കൈവരും യോഗാനന്ദനെപ്പറ്റി നിങ്ങൾ ഒന്നു എഴുതിയിട്ടില്ല. രാഖാൽ രാജാ ചുറ്റിത്തിരിഞ്ഞു

വീണ്ടും വൃന്ദാവനത്തിലേയ്ക്കു പോകട്ടെ! ജേഷ്ഠ, നിങ്ങളോടു പറയുന്നു, നടക്കുന്നതുപോലെ നടക്കട്ടെ, പക്ഷേ ചടങ്ങുകൾ അപരിഹാര്യമാകാതിരിക്കാൻ സൂക്ഷിച്ചുകൊള്ളുക. നാനാത്വത്തിൽ ഏകത്വം! സാർവജനീനതയ്ക്കു ഒരുതരത്തിലും ശൈഥില്യം വരരുത്. ആ ഒരു ഭാവത്തിനുവേണ്ടി, സാർവജനീനഭാവത്തിനുവേണ്ടി, വേണ്ടിവന്നാൽ മറ്റെല്ലാം ബലികൊടുക്കണം. ഞാൻ മരിച്ചാലും ജീവിച്ചാലും, സ്വദേശത്തേയ്ക്കു മടങ്ങിയാലും ഇല്ലെങ്കിലും, നിങ്ങൾ സാർവജനീനത എന്ന ഭാവം വിശേഷേണ ഓർമ്മിക്കണം. മറ്റുമതങ്ങളെ വിദ്വേഷിക്കാതിരിക്കണമെന്നതല്ല. പൂർണ്ണമായി സ്വീകരിക്കണമെന്നതാണ് നാം ഉപദേശിയ്ക്കയും അനുഷ്ഠിക്കയും ചെയ്യുന്നത്. മറ്റുള്ളവരുടെ അല്പമായ അവകാശത്തെന്മേൽപ്പോലും കൈവെക്കാതിരിയ്ക്കാൻ നന്നായി സൂക്ഷിച്ചുകൊള്ളുക. ഈ ചുഴലിയിൽ അകപ്പെട്ടിട്ടാണ് പല പേരുംകപ്പലുകളും മുങ്ങിപ്പോയത്. മതഭ്രാന്തുകൂടാതെ പൂർണ്ണമായ ഭക്തി. ഇതാണ് നാം കാണിക്കേണ്ടതെന്ന് ഓർത്തുകൊൾക. അവിടുത്തെ കൃപയാൽ എല്ലാം ശരിയായി വരും. മഠത്തിന്റെ സ്ഥിതിയെങ്ങനെ? ഉത്സവകാര്യങ്ങൾ എങ്ങനെ പുരോഗമിക്കുന്നു? വൃദ്ധഗോപാലനും ഹുട്കോഗോപാലനും എവിടെയാണ്? ഗുപ്തൻ എവിടെ താമസിക്കുന്നു? എല്ലാ വർത്തമാനങ്ങളും എഴുതുക. മാസ്റ്റർ എന്തു പറയുന്നു? ഘോഷിന്റെ അഭിപ്രായമെന്ത്? രാമ്ജ്യേഷ്ഠൻ ശാന്തഭാവം പ്രാപിച്ചുവോ? ജ്യേഷ്ഠ, എല്ലാവരും നേതാക്കളാകാൻ ആഗ്രഹിക്കുന്നു. എന്നാൽ നേതാവ് പിറക്കയാണെന്നറിയാത്തതുകൊണ്ടാണ് ഇത്രമാത്രം അനിഷ്ടങ്ങൾ സംഭവിക്കുന്നത്. ഭഗവത്കൃപയാൽ രാമ്ജ്യേഷ്ഠൻ വേഗം തണുത്ത് ഈ പരമാർത്ഥം മനസ്സിലാക്കും ഭഗവാന്റെ കൃപ ആരേയും ഉപേക്ഷിക്കില്ല ജി. സി. ഘോഷ് എന്തു ചെയ്യുന്നു?

നമ്മുടെ അമ്മമാർക്കു കുശലമല്ലേ? ഗൗർമാതാവെവിടെ? ഒരായിരം ഗൗർമാതാക്കൾ വേണം; ആ ഉത്കൃഷ്ടവും തേജോമയവുമായ ഭാവം ആവശ്യമാണ്. യോഗിൻമാതാവും മറ്റും കുശലമായിരിക്കുന്നു എന്നു വിശ്വസിക്കുന്നു. ജ്യേഷ്ഠ എന്റെ വയറു വല്ലാതെ വീർത്തിരിക്കുന്നു; അതുകൊണ്ട് കുറെ കഴിഞ്ഞാൽ വാതിലും മറ്റും വെട്ടിപ്പൊളിക്കേണ്ടിവരുമെന്നു തോന്നുന്നു. മഹിമചക്രവർത്തി എന്തു ചെയ്യുന്നു? അദ്ദേഹത്തിൻരെ ഗൃഹത്തിൽ പോയിക്കൊണ്ടിരിക്കണം. അദ്ദേഹം നല്ല മനുഷ്യനാണ്. നമുക്ക് എല്ലാവരും വേണം. നമ്മുടെ ഗുരുദേവനോട് നമുക്കുള്ളത്ര വിശ്വാസം എല്ലാവർക്കും ഉണ്ടായിക്കൊള്ളണമെന്നില്ല.

നന്മയുടെ ശക്തികളെയെല്ലാം ഒരുമിച്ചുചേർത്തു തിന്മയുടെ ശക്തികളെ എതിർക്കണമെന്നതാണ് നമ്മുടെ ആഗ്രഹം. മഹേന്ദ്രമാസ്റ്ററോടു ഞാൻ അന്വേഷിച്ചതായി പറയുക. അദ്ദേഹത്തിന് അതു ചെയ്യാൻ കഴിയും. നമ്മുടെ വലിയൊരു ദോഷം സന്ന്യാസിമാരാണെന്നുള്ള അഭിമാനമത്രേ. അത് ആദ്യ

മാദ്യം ആവശ്യമായിരുന്നു എന്നാൽ ഇപ്പോൾ നമുക്കു പക്വത വന്നിരിക്ക യാൽ ഇനിയതു തീരെ ആവശ്യമില്ല മനസ്സിലായോ? സന്ന്യാസിമാരും ഗൃഹ സ്ഥരും തമ്മിൽ ഒരു വ്യത്യാസവും കാണാത്തവനേ യഥാർത്ഥസന്ന്യാസി യാകൂ. എല്ലാവരേയും വിളിച്ചുകൂട്ടി മനസ്സിലാക്കിക്കൊടുക്കുക. മാസ്റ്റർ, ജി. സി. ഘോഷ്, രാമ്ജ്യേഷ്ഠൻ, അതുല തുടങ്ങിയവരെയെല്ലാം ക്ഷണിച്ചു വരു ത്തുക. ഒറ്റപ്പൈസയും കയ്യിലില്ലാത്ത അഞ്ചാറു കുട്ടികൾ ചേർന്ന് ആരം ഭിച്ച ഒരു കാര്യം ഇപ്പോൾ ക്രമേണ വളർന്നു വലിയ ഗതിവേഗത്തോടെ പുരോഗമിച്ചുകൊണ്ടിരിക്കുന്നു. ഇത് ഒരു വെറും പിത്തലാട്ടമോ, ഈശ്വര ച്ഛയോ? ഈശ്വരച്ഛയാണെങ്കിൽ, ഈഷ്യയും കക്ഷിമത്സരവും വെടിഞ്ഞ് ഒത്തു ചേർന്നു സംഘടിതഭാവത്തിൽ പ്രവർത്തിക്കുക. നാം സാർവജനീന ധർമ്മം ഉപദേശിച്ചുംകൊണ്ടു കക്ഷിമനോഭാവം പുലർത്തിയാൽ, അതു ലജ്ജാകരം തന്നെ. ഗിരീശ്ഘോഷും മാസ്റ്ററും രാമ്ബാബുവും സാവജനീ നഭാവം പുലർത്തി പ്രവർത്തച്ചാൽ അഭിനന്ദനീയരും ഈശ്വരവിശ്വാസമു ള്ളവരുമാണെന്നു പറയാം; അല്ലെങ്കിൽ എല്ലാം വ്യത്ഥം തന്നെ.

താൻ വലിയവനെന്നു ഭാവിച്ചതുകൊണ്ടുമാത്രം ആരും വലിയ വനാക യില്ലെന്നും, ഈശ്വരൻ ഉയർത്തിയാൽ മാത്രമേ വലിയവനാകൂ എന്നും അവി ടുന്നു താഴ്ത്തിയാൽ താണുപോകുമെന്നും ദിവസേന ക്ഷണനേരമെങ്കിലും മനസ്സിലാക്കിയാൽ എല്ലാ വിഷമങ്ങളും  തീരും. എന്നാൽ ഈ അഹന്ത, മിത്ഥ്യയായ പൊള്ളയായ അഹന്ത, ഒരു വിരലനക്കാൻ ശക്തിയില്ലാത്ത അഹ ന്ത, ഞാൻ ആരേയും ഉയരാൻ സമ്മതിക്കില്ലെന്നു പറഞ്ഞാൽ അതു സാദ്ധ്യമോ? ഈ ഈർഷ്യയും സംഘടിതമായി പ്രവർത്തിക്കാനുള്ള ശക്തി യുടെ അഭാവവും ഇടമജനതയുടെ സ്വഭാവമത്രേ നാം ഇതിനെ നശിപ്പി ക്കാൻ ശ്രമിക്കേണ്ടതാണ്. നമ്മുടെ, വിശേഷിച്ചും ബംഗാളികളുടെ, ഒരു സവി ശേഷ സ്വഭാവമാണ് ഈ ഭയങ്കരമായ ഈർഷ്യ. എന്തെന്നാൽ നാം ഹിന്ദു ക്കളിൽവെച്ച് ഏറ്റവും അയോഗ്യരും അന്ധവിശ്വാസികളും ദുഷിച്ചവരും കാമാ ധീനരുമത്രെ. മറ്റേതാനും നാടുകൾ കണ്ടാൽ ഇതു മനസ്സിലാകും. ഇക്കാ ര്യത്തിൽ നമുക്കു തുല്യന്മാരാണ് ഇവിടത്തെ സ്വാതന്ത്ര്യം കിട്ടിയ നീഗ്രോ ജാതിക്കാർ. അവരിൽ ഒരുവൻ ഉയർന്നാൽ മറ്റുള്ളവരെല്ലാം അയാളെ എതിർക്കുകയും, വെള്ളക്കാരോടുകൂടിച്ചേർന്ന് അയാളെ താഴ്ത്താൻ ശ്രമി ക്കയും ചെയ്യും. നമ്മളും അതുപോലെയാണ്. അടിമപ്പുഴുക്കൾ, ഒരടി അന ങ്ങാൻ വയ്യ. പെണ്ണുങ്ങളുടെ തുണിത്തുമ്പും പിടിച്ചുകൊണ്ടു ചൂതു കളിച്ചും ഹുക്ക വലിച്ചും ജീവിതം നയിക്കുന്നു. ഇവരിൽ ഒരുവൻ ഒരടി മുന്നോട്ടു വെച്ചുപോയാൽ മറ്റെല്ലാവരും ചേർന്നു കുരച്ചും കൊണ്ട് അയാളെ എതിർക്കു ന്നു. ശിവ! ശിവ!

ഏതുവിധത്തിലും, എന്തു വില കൊടുത്തും, എത്രതന്നെ കഷ്ടപ്പെട്ടേ

ണ്ടിവന്നാലും, ഈ ഭാവം നമ്മുടെ ഉള്ളിൽ കടക്കാതിരിക്കാൻ സൂക്ഷിച്ചു കൊള്ളണം, നമ്മൾ പത്തുപേരായാലുമാകട്ടെ, രണ്ടു പേരായാലുമാകട്ടെ അതു കണക്കാക്കേണ്ട – നമ്മുടെ സംഖ്യ എത്ര കുറവായാലും നമ്മൾ സമ്പൂർണ്ണമായ സ്വഭാവശുദ്ധിയുള്ളവരാകണം. പരസ്പരം രഹസ്യമായി നിന്ദിക്കുന്നവനേയും അതു കേൾക്കുന്നവനേയും നമ്മുടെ ഇടയിൽനിന്ന് അകറ്റണം. ഇങ്ങനെ രഹസ്യമായി പറയുകയാണ് എല്ലാ അനർത്ഥങ്ങളുടേയും മൂലം, മനസ്സിലായോ?...... കൈ കഴയ്ക്കുന്നു. ഇനി ഏറെ എഴുതാൻ സാധിക്കുന്നില്ല. 'അച്ഛനോടുപോലും അപേക്ഷിക്കുന്നതു നന്നല്ല. രഘുവീരൻ രക്ഷിക്കും.' ജ്യേഷ്ഠ, രഘുവീരൻ രക്ഷിക്കും, അക്കാര്യത്തിൽ നിങ്ങൾ നിശ്ചിന്തനായി വർത്തിക്കുക. ബംഗാൾദേശത്ത് അവിടുത്തെ പേർ പ്രചരിക്കുന്നോ ഇല്ലയോ എന്ന് ഞാൻ ഗണിക്കുന്നില്ല. രാജപുത്താന, പഞ്ചാബ്, ഉത്തരപശ്ചിമപ്രാന്തം, മദ്രാസ് ഈ ദേശങ്ങളിലെല്ലാം അവിടുത്തെ പ്രചരിപ്പിക്കണം. രാജപുത്താനയിൽ, 'രഘുകുലരീതി എപ്പോഴും ഇതത്രേ; പ്രാണൻ പോയാലും പറഞ്ഞ വാക്കുപോവില്ല' എന്ന രീതി ഇപ്പോഴും നിലനില്ക്കുന്നു.

പക്ഷി പറന്ന് ഉയരത്തിലെത്തുന്നു; അവിടെനിന്ന് അത്യന്തം ശാന്തമായി കീഴോട്ടു നോക്കുന്നു; നിങ്ങൾ ആ ഉയർച്ചയിൽ എത്തിക്കഴിഞ്ഞുവോ? അവിടെ എത്താത്തവന് അന്യരെ പഠിപ്പിക്കാൻ അധികാരമില്ല. കൈയും കാലും കടയാതെ പ്രവാഹത്തിൽ ഒഴുകുക; ഉദ്ദിഷ്ടസ്ഥാനത്ത് എത്തിച്ചേരും.

ശൈത്യം പതുക്കെ കുറഞ്ഞുവരുന്നു; ശീതകാലം ഞാൻ ഇവിടെ കഴിച്ചുകൂട്ടി. ശീതകാലത്ത് ഈ നാട്ടിൽ സവാംഗത്തിലും വിദ്യുച്ഛക്തി നിറയുന്നു. കൈപിടിച്ചു കുലുക്കിയാൽ ഷോക്കു തട്ടി, ശബ്ദവും കേൾക്കാം. വിരൽകൊണ്ടു ഗ്യാസ് കത്തിക്കാം. ഇവിടത്തെ ശൈത്യത്തെപ്പറ്റി മുന്നെഴുത്തുകളിൽ എഴുതിയിട്ടുണ്ടല്ലോ. ഈ നാടു മുഴുവനും ഞാൻ ചുറ്റിസഞ്ചരിക്കുന്നു; എന്നാൽ ചിക്കാഗോ തന്നെയാണ് എന്റെ മഠം എവിടെ ചുറ്റിക്കറങ്ങിയാലും ചിക്കാഗോവിൽ മടങ്ങിവരുന്നു. ഇപ്പോൾ കിഴക്കൻദിക്കിലേയ്ക്കു പോകുന്നു; എവിടെച്ചെന്നാണ് നില്ക്കുക എന്ന് ഈശ്വരനറിയാം. മാതൃദേവി സ്വന്തം നാട്ടിൽ (ജയറാംവാടിയിൽ) പോയിരിക്കുകയാണ്, അവർ പൂർണ്ണസ്വാസ്ഥ്യം പ്രാപിച്ചിരിക്കുന്നുവെന്നു വിശ്വസിക്കുന്നു. നിങ്ങളുടെ കാര്യങ്ങൾ എങ്ങനെ നടക്കുന്നു? ആരുണ്ട് സഹായിക്കാൻ? രാമകൃഷ്ണൻ, അയാളുടെ അമ്മ തുളസീരാമ് മുതലായവർ ഒറീസ്സയിലായിരിക്കാം.

ദമ്ദമ്മാസ്റ്റർ എങ്ങനെയിരിക്കുന്നു? ദാശുവിന് നിങ്ങളോടു മുമ്പത്തെപ്പോലെതന്നെ സ്നേഹമില്ലേ? അയാൾ കൂടെക്കൂടെ വരുന്നില്ലേ? ഭവനാഥിന്റെ സ്ഥിതിയെങ്ങനെ? അദ്ദേഹം എന്തു ചെയ്യുന്നു? നിങ്ങൾ അദ്ദേഹത്തെ കാണാൻ പോകാറില്ലേ? അദ്ദേഹത്തെ ആദരിക്കുന്നില്ലേ?

കേൾക്കൂ, സന്ന്യാസിയെന്നും കിന്യാസിയെന്നുമുള്ളതു വ്യർത്ഥമാണ്. 'മൂകം കരോതി' ഇത്യാദി, ആരുടെ ഉള്ളിൽ എന്തുണ്ടെന്ന് അറിഞ്ഞുകൂടാ. അവിടുന്ന് അദ്ദേഹത്തെ വാഴ്ത്തിയിരുന്നു; അദ്ദേഹം നമുക്കു പൂജനീയൻ തന്നെ. ഇതെല്ലാം കണ്ടിട്ടും കേട്ടിട്ടും നിങ്ങൾക്കു വിശ്വാസം വന്നിട്ടില്ലെങ്കിൽ കഷ്ടം തന്നെ ഭവനാഥ് നിങ്ങളെ സ്നേഹിക്കുന്നില്ലേ? അദ്ദേഹത്തെ എന്റെ ആന്തരമായ സ്നേഹാദരങ്ങൾ അറിയിക്കണം. കാളീകൃഷ്ണബാബുവിന് എന്റെ സ്നേഹം; അദ്ദേഹം ഉദാരചിത്തനാണ്. രാമ്‌ലാല് എങ്ങനെയുണ്ട്? അദ്ദേഹത്തിന്നല്പമെങ്കിലും ഭക്തിയും വിശ്വാസവും ഉണ്ടായിട്ടുണ്ടോ? അദ്ദേഹത്തിനെനന്റെ സ്നേഹനമസ്കാരങ്ങൾ. സാണ്ടെൽ പ്രാരബ്ധങ്ങളുടെ മധ്യത്തിലും ധീരനായിരിക്കുന്നു എന്നു വിശ്വസിക്കുന്നു. അദ്ദേഹത്തോട് ക്ഷമയോടെ കാത്തിരിക്കാൻ പറയൂ. എല്ലാം യഥാകാലം ശരിയാകും. എല്ലാവർക്കും എന്റെ ഹാർദ്ദമായ സ്നേഹം.

അനുരാഗൈകഹൃദയൻ നരേന്ദ്രൻ

പുനശ്ച. മാതൃദേവിക്ക് അവരുടെ ജന്മജന്മാന്തരദാസനായ എന്റെ സാഷ്ടാംഗപ്രണാമങ്ങൾ – അവരുടെ ആശീർവാദത്താൽ എനിക്കു സർവ്വതോ മംഗളം തന്നെ.

## 143

(അഖണ്ഡാനന്ദസ്വാമികൾക്ക്) 1894

ഓം നമോ ഭഗവതേ രാമകൃഷ്ണായ

നിങ്ങളുടെ കത്തു കിട്ടി. അത്യന്തം ആഹ്ലാദിക്കുന്നു. നിങ്ങൾ ഖേത്രിയിൽ താമസിച്ച് മിക്കവാറും സ്വാസ്ഥ്യം പ്രാപിച്ചിരിക്കുന്നുവെന്നതു വളരെ ആനന്ദകരമത്രേ.

താരക്ജ്യേഷ്ഠൻ മദ്രാസിൽ പല കാര്യങ്ങളും നിർവ്വഹിച്ചു. അതും അത്യാനന്ദപ്രദമായ വർത്തമാനംതന്നെ. അദ്ദേഹത്തെപ്പറ്റി മദ്രാസുകാർ വളരെ വാഴ്ത്തിപ്പറയുന്നു. രാഖാലും ഹരിയും ലക്നോവിൽനിന്ന് ഒരു കത്തയച്ചിരിക്കുന്നു, അവർക്കു ശരീരസുഖമുണ്ട്. ശശിയുടെ കത്തുകളിൽനിന്നു മഠത്തെസ്സംബന്ധിച്ച വർത്തമാനങ്ങൾ അറിയുന്നുണ്ട്.

രാജപുത്താനയിലെ പലേടത്തുമുള്ള മാന്യപ്രഭുക്കളിൽ ആദ്ധ്യാത്മികഭാവും പരഹിതതാത്പര്യവും വർദ്ധിപ്പിക്കാൻ ശ്രമിക്കുക. പ്രവർത്തിക്കുക തന്ന വേണം. അലസനായി കാലം കഴിച്ചിട്ട് ഒരു പ്രയോജനവുമില്ല. അവിടത്തെ മാൽസിസർ, ആൽസിസർ മുതലായ എല്ലാ 'സർ' പ്രദേശങ്ങളിലും സഞ്ചരിക്കണം. സംസ്കൃതവും ഇംഗ്ലീഷും നല്ലപോലെ പഠിക്കണം. ഗുണ

നിധി പഞ്ചാബിലുണ്ടെന്നു തോന്നുന്നു; അയാളെ എന്റെ സവിശേഷസ്നേഹം അറിയിച്ച് ഖേത്രിയിലേയ്ക്കു വരുത്തുക. അയാളുടെ സഹായത്തോടു കൂടി സംസ്കൃതം പഠിക്കുക; അയാളെ ഇംഗ്ലീഷും പഠിപ്പിക്കുക. എങ്ങനെയെങ്കിലും അയാളുടെ മേൽവിലാസം എന്നെ അറിയിക്കുക. ഗുണനിധി അച്യുതാനന്ദസരസ്വതിയത്രേ.......

ഖേത്രിനഗരത്തിൽ താണ ജാതികളുടെ വീടുതോറും നടന്ന് മതോപദേശം ചെയ്യുക; മറ്റു വിഷയങ്ങളും, ഭൂമിശാസ്ത്രം മുതലായവയും പറഞ്ഞു കൊടുക്കുക. പാവങ്ങൾക്ക് ഒരുപകാരവും ചെയ്യാതെ ഒരു മൂലയിലിരുന്നു രാജഭോഗങ്ങളും അനുഭവിച്ച് ഇടയ്ക്കിടയ്ക്ക് 'ഹേ രാമ കൃഷ്ണപ്രഭോ' എന്നു പറഞ്ഞിട്ട് ഒരു ഫലവുമില്ല. ഇടയ്ക്കിടയ്ക്കു മറ്റു ഗ്രാമങ്ങളിലും ചെന്ന് ഉപദേശം നല്കുക; വിദ്യാദാനം ചെയ്യുക. കർമ്മം, ഉപാസന, ജ്ഞാനം; കർമ്മം ചെയ്താലേ ചിത്തശുദ്ധി വരൂ, അല്ലാഞ്ഞാൽ എല്ലാം ചാരത്തിൽ നെയ്യൊഴിക്കുംപോലെ നിഷ്ഫലം തന്നെ. ഗുണനിധി വന്നാൽ രണ്ടുപേരും ചേർന്ന് രാജപുത്താനയിലെ ഗ്രാമങ്ങളിലെ പാവപ്പെട്ട ദരിദ്രരുടെ വീടുതോറും സഞ്ചരിക്കണം. മാംസം കഴിക്കുന്നതുകൊണ്ട് ജനങ്ങൾക്കു വെറുപ്പു തോന്നുകയാണെങ്കിൽ തത്ക്ഷണം അത് ഉപേക്ഷിക്കണം; പരോപകാരത്തിനായി പുല്ലു തിന്നു ജീവിതം നയിക്കുന്നതും കൊള്ളാം. കാഷായവസ്ത്രം ഭോഗത്തിനുള്ളതല്ല, മഹാകാര്യത്തിന്റെ പതാകയാണത്. മനോവാക്കായങ്ങൾ ലോകഹിതത്തിനായി സമർപ്പിക്കണം. 'മാതൃദേവോ ഭവ, പിതൃദേവോ ഭവ' എന്നു വായിച്ചിട്ടുണ്ടല്ലോ. ഞാൻ പറയുന്നു. 'ദരിദ്രദേവോ ഭവ, മൂർഖദേവോ ഭവ' – ദരിദ്രരും അജ്ഞരും പീഡിതരും നിങ്ങളുടെ ദേവതയാവട്ടെ, അവരുടെ സേവനം തന്നെയാണ് പരമമായ ധർമ്മം എന്നറിയുക.

ആശീർവാദപൂർവ്വം വിവേകാനന്ദൻ

## 144

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്) ഗ്രീഷ്മകാലം 1894

ഓം നമോ ഭഗവതേ രാമകൃഷ്ണായ

നിങ്ങളുടെ കത്തു കിട്ടി വർത്തമാനങ്ങൾ അറിഞ്ഞു. ബലരാം ബാബുവിന്റെ ഇച്ഛ. ഇതു കർമ്മക്ഷേത്രമാണ്, ഭോഗക്ഷേത്രമല്ല, ജോലി തീർന്നാൽ എല്ലാവരും സ്വഗൃഹങ്ങളിലേയ്ക്കു മടങ്ങും; ചിലർ നേരത്തെ, മറ്റു ചിലർ പിന്നീട്. ഫക്കീർ മരിച്ചു പോയി, ഭഗവാന്റെ ഇച്ഛ.

മഹോത്സവം (ശ്രീരാമകൃഷ്ണജന്മോത്സവം) വളരെ ഭംഗിയായി നടന്നു, അല്ലേ? വളരെ നന്ന് അവിടുത്തെ പേര് എത്രത്തോളം പ്രചരിക്കുന്നുവോ അത്രയ്ക്കും നല്ലതുതന്നെ. എന്നാൽ ഒരു കാര്യം ഓർമ്മിക്കണം. മഹാപു

രുഷന്മാർ അവതരിക്കുന്നത്, അതതു വിശിഷ്ടസന്ദേശം നല്കാനാണ്, അവരുടെ പേർ പ്രചരിപ്പിക്കാനല്ല. അവരുടെ ശിഷ്യന്മാരോ മഹാപുരുഷന്മാരുടെ ഉപദേശങ്ങളെ വെള്ളത്തിലൊഴുക്കി ആ ഗുരുക്കന്മാരുടെ പേരും പറഞ്ഞു കലഹിക്കുന്നു; ഇതാണ് ഭൂലോകചരിത്രം. അവിടുത്തെ പേർ ആളുകൾ സ്വീകരിക്കുന്നോ ഇല്ലയോ എന്ന കാര്യം ഞാൻ തീരെ വകവെയ്ക്കുന്നില്ല; അവിടുത്തെ ഉപദേശങ്ങൾ, ജീവിതം, സന്ദേശം ഇവ ലോകത്തിൽ പ്രചരിപ്പിക്കുന്നതിനായി എന്റെ ജീവിതം സമർപ്പിക്കാൻ ഞാൻ സന്നദ്ധനാണ്.

എന്റെ വലിയ ഭയം പൂജാഗൃഹത്തെപ്പറ്റിയാണ്. പൂജാഗൃഹം നല്ലതു തന്നെ; എന്നാൽ അതിനെമാത്രം സാരസർവസ്വമാക്കി പഴഞ്ചൻ രീതി കൊണ്ടുവരാൻ ചിലർക്കു ഒരു താല്പര്യമുണ്ട്. അതാണ് എനിക്കുള്ള ഭയം ജീർണ്ണിച്ചുപോയ ആ പഴഞ്ചൻ സമ്പ്രദായത്തിൽ അവർക്കു താല്പര്യം എന്തുകൊണ്ടുളവായതാണെന്ന് എനിക്കറിയാം. അവരുടെ മനസ്സു പ്രവർത്തിക്കാൻ ആഗ്രഹിക്കുന്നുണ്ട്; അതിനു മറ്റു മാർഗ്ഗം കാണാതെ അവർ മണിയടിച്ചും മറ്റും ശക്തിയെ പാഴാക്കിക്കളയുന്നു.

ഞാൻ പുതിയൊരാശയം നല്കാം. അതു നിങ്ങൾക്കു പ്രവൃത്തിയിൽ കൊണ്ടുവരാൻ കഴിയുമെങ്കിൽ, നിങ്ങൾ ആണുങ്ങളാണെന്നും കാര്യമായി വല്ലതും നടത്താൻ നിങ്ങൾ ഉതകുന്നവരാണെന്നും ഞാൻ മനസ്സിലാക്കും. ഹരമോഹൻ, ഭവനാഥ്, കാളീകൃഷ്ണബാബു, തരക് ജ്യേഷ്ഠൻ മുതലായ സകലരും ചേർന്ന് ഒരു സംഘടിതമായ പദ്ധതി രൂപവത്കരിക്കുക. ഏതാനും ക്യാമറ, പടം, ഗ്ലോബ്, കുറേ രാസദ്രവ്യങ്ങൾ മുതലായവ വേണം. പിന്നീട് ഒരു വലിയ കുടിലും. എന്നിട്ട് ചില ദരിദ്രരെ ഒത്തുചേർക്കണം. അതു കഴിഞ്ഞ് അവരെ, ജ്യോതിശ്ശാസ്ത്രം ഭൂമിശാസ്ത്രം മുതലായവ പടം കാണിച്ചു പഠിപ്പിക്കണം; ശ്രീരാമകൃഷ്ണനെപ്പറ്റി ഉപദേശിക്കയും ചെയ്യണം. ഏതേതുരാജ്യത്ത് എന്തെന്തു നടന്നുവെന്നും നടക്കുന്നുവെന്നും ഈ ലോകം എന്തെന്നും മറ്റുമുള്ള വിഷയങ്ങളിൽ അവരുടെ കണ്ണു തുറക്കത്തക്കവിധം വേണ്ടതെല്ലാം ചെയ്യണം. ഉച്ചയ്ക്കും, വൈകീട്ടും ഗൃഹത്തിൽവെച്ച് പഠിപ്പിക്കുക. വരാഹനഗരത്തിൽ എത്രയോ ദരിദ്രരും അജ്ഞരുമുണ്ട്. വീടുതോറും ചെന്ന് അവരുടെ കണ്ണു തുറപ്പിക്കുക. ഇതു പുസ്തകങ്ങളും മറ്റും കൊണ്ടു ചെയ്യേണ്ടതല്ല. പറഞ്ഞു മനസ്സിലാക്കേണ്ടതാണ്. പിന്നീട് ഇത്തരം സ്ഥാപനങ്ങൾ വ്യാപിപ്പിക്കുക. ഇതു സാധിക്കുമോ? അതോ മണിയടിച്ചു കാലം കഴിക്കുമോ?

താരക് ജ്യേഷ്ഠന്റെ വർത്തമാനങ്ങൾ മദ്രാസിൽനിന്നു വന്ന കത്തുകൾ വഴി മനസ്സിലാക്കി. അവിടെയുള്ളവർക്ക് അദ്ദേഹത്തോട് വളരെ സ്നേഹമാണ്. താരക്ജ്യേഷ്ഠം, നിങ്ങൾ കുറേനാൾ മദ്രാസിൽ ചെന്നു താമസിച്ചാൽ പല കാര്യങ്ങളും നടക്കും. എന്നാൽ ഞാൻ പറഞ്ഞ കാര്യം വരാഹനഗഹ

ത്തിൽനിന്നുതന്നെ ആരംഭിച്ചിട്ടു വേണം പോകാൻ യോഗിൻമാതാവ് ഗോപാലമാതാവ് മുതലായവർക്ക് ഏതാനും വിധവകളെ ശിഷ്യകളാക്കിക്കൂടേ? അവരുടെ തലയിൽ കുറേ അറിവു പകർന്നുകൂടേ? പിന്നീട് അവരെ വീടുതോറും ശ്രീരാമകൃഷ്ണദേവനെപ്പറ്റി ഉപദേശിക്കാനും അതോടൊപ്പം വിദ്യ പ്രചരിപ്പിക്കാനും അയച്ചുകൂടേ?

എണീറ്റ് ഉത്സാഹമായി പ്രവർത്തിയിലേർപ്പെടുക. കഥ പറഞ്ഞു മണിയടച്ചും കൊണ്ടിരിക്കാനുള്ള കാലം കഴിഞ്ഞു; ഇപ്പോൾ പ്രവർത്തിക്കയാണ് വേണ്ടത്. നോക്കട്ടെ, ഒരു ബംഗാളിയുടെ മതം എത്രത്തോളം പോകുമെന്ന്. ലാട്ടുവിന് ശൈത്യം മാറ്റുന്ന ചൂടുള്ള വസ്ത്രങ്ങൾ വേണമെന്ന് നിരഞ്ജൻ എഴുതിയിരിക്കുന്നു. ഇവിടെയുള്ളവർ യൂറോപ്പിലും ഭാരതത്തിലും നിന്നാണ് അത്തരം വസ്ത്രങ്ങൾ വരുത്തുന്നത്. ആ കമ്പിളിവസ്ത്രങ്ങൾ ഇവിടത്തെക്കാൾ നാലിലൊന്നു വിലയ്ക്കു കല്ക്കത്തയിൽ കിട്ടും. ലാട്ടുവിന് ഇരിക്കാൻ സ്റ്റൂളും ഉപയോഗിക്കാൻ ഗ്ലാസ്സും മറ്റും വേണമല്ലോ. അതിനു വേഗം നിവഡത്തിവരുത്താം. ഞാൻ എപ്പോൾ യൂറോപ്പിലേയ്ക്കു പോകുമെന്ന് എനിക്കറിയാൻ വയ്യ; ഈ നാട്ടിൽ ഒരുവിധം കഴിഞ്ഞുകൂടുന്നുവെന്നുമാത്രം.

ഇതു വളരെ രസകരമായ നാടാണ്. ഇപ്പോൾ ഗ്രീഷ്മകാലമാണ്; ഇന്നു രാവിലെ നമ്മുടെ മേടമാസച്ചൂടിയിരുന്നു; ഇപ്പോഴാകട്ടെ അലഹബാദിലെ മകരത്തണുപ്പു തോന്നുന്നു! നാലു മണിക്കൂറിനുള്ളിൽ ഇത്ര വ്യത്യാസം! ഇവിടത്തെ ഹോട്ടലുകളെപ്പറ്റി എന്തു പറയട്ടെ. ആഹാരച്ചെലവു കണക്കാക്കാതെ ഒരു മുറിയ്ക്ക് ഒരു ദിവസത്തെ വാടകയായി 5000 രൂപ കൊടുക്കേണ്ട ഒരു ഹോട്ടലുണ്ട് ന്യൂയോർക്കിൽ. യൂറോപ്പിൽ ഇത്രത്തോളം ഭോഗവിലാസങ്ങളുള്ള രാജ്യമില്ല. ലോകത്തിലെ ഏറ്റവും വലിയ സ്വത്തുള്ള രാജ്യം ഇതാണ്. ധനം വെള്ളംപോലെ ചെലവാകുന്നു. ഞാൻ ചുരുക്കമായേ ഹോട്ടലിൽ താമസിക്കാറുള്ളു; മിക്കവാറും ഇവിടത്തെ ഏതെങ്കിലുമൊരു ധനവാന്റെ അതിഥിയായിട്ടാണ് കവിഞ്ഞുകൂടുന്നത്. ഇവിടെയുള്ളവർക്കെല്ലാം എന്നെ അറിയാം. അതുകൊണ്ട് എവിടെച്ചെന്നാലും ആളുകൾ എന്നെ ഹാർദ്ദമായി അവരുടെ വീട്ടിലേയ്ക്കു സ്വീകരിക്കുന്നു. മിസ്റ്റർ ഹേലിന്റെ ഗൃഹത്തിലാണ് ഞാൻ ചിക്കാഗോവിൽ താമസിക്കുന്നത്. അദ്ദേഹത്തിന്റെ ഭാര്യയെ ഞാൻ അമ്മയെന്നു വിളിക്കുന്നു; അദ്ദേഹത്തിന്റെ പുത്രിമാർ എന്നെ ചേട്ടനെന്നും വിളിക്കുന്നു. ഇത്രയും പരിശുദ്ധിയും ദയയുമുള്ള കുടുംബങ്ങളെ ഞാൻ വളരെയധികം കണ്ടിട്ടില്ല. അങ്ങനെയല്ലെങ്കിൽ ഇവരിൽ ഇത്രമാത്രം ഈശ്വരകൃപ പൊഴിയുമോ? ഇവർക്കു എന്തൊരു ദയ! വല്ലേടത്തും വല്ല ദരിദ്രനും കഷ്ടത്തിലായരിക്കുന്നുവെന്നറിഞ്ഞാൽ ഇവരെല്ലാം – സ്ത്രീകളും പുരുഷന്മാരും – ഉടനേ ചെന്ന് അയാൾക്ക് ആഹാരവും വസ്ത്രവും നല്കുന്നു; ഒരു ജോലിയിൽ ഏർപ്പെടുത്തുകയും ചെയ്യുന്നു. നാമോ? നാം

എന്തു ചെയ്യുന്നു?

ഇവർ ഗ്രീഷ്മകാലത്ത് വീടുവിട്ട് വിദേശങ്ങളിലോ സമുദ്രതീരത്തോ പോകുന്നു. ഞാനും ഏതെങ്കിലും സ്ഥലത്തു പോകും. എവിടെയെന്നു തീർച്ചപ്പെടുത്തിയില്ല. മറ്റു കാര്യങ്ങളിൽ ഇവർ ഇംഗ്ലീഷുകാരെപ്പോലെതന്നെ. ഇവർക്കു പുസ്തകങ്ങളും മറ്റുമുണ്ട്; എന്നാൽ എല്ലാത്തിനും വില കൂടുതലാണ്. കല്ക്കത്തയിൽ അതേ വിലയ്ക്ക് അത്തരത്തിൽ അഞ്ചു മടങ്ങു സാമാനം കിട്ടും. എന്നാൽ ഇവിടെ വിദേശസാമാനങ്ങൾ ഇറക്കുമതി ചെയ്യാൻ ഇവർ സമ്മതിക്കില്ല. അവയ്ക്കു വലിയ ചുങ്കം ചുമത്തുന്നതുകൊണ്ട് വില നിലവാരം വളരെ വർദ്ധിക്കുന്നു. ഇവർ വസ്ത്രാദികളല്ല അധികമായി തയ്യാറാക്കുന്നത്. യന്ത്രങ്ങളും യന്ത്രോപകരണങ്ങളുമാണ്. ഗോതമ്പും നെല്ലും പഞ്ഞിയും മറ്റും കൃഷിചെയ്യുന്നു.

ഇവിടെയിപ്പോൾ ധാരാളം ഇൽസാമത്സ്യം കിട്ടുന്നുണ്ട്. വയർ നിറയെ കഴിച്ചാലും എല്ലാം ദഹിക്കും. പഴവർഗ്ഗങ്ങൾ പ്രചുരമായുണ്ട് – വാഴപ്പഴം, നാരങ്ങ, പേരയ്ക്ക ആപ്പിൾ, ബദാംകൊട്ട, കിസ്മിസ്, മുന്തിരിങ്ങ മുതലായവ ധാരാളം കിട്ടും. മറ്റനേകം തരം പഴങ്ങൾ കാലിഫോർണിയയിൽനിന്നു വരുന്നു. കടച്ചക്ക ധാരാളമായി കിട്ടുമെങ്കിലും, മാങ്ങ, ലിച്ചി തുടങ്ങിയവ ഇല്ലതന്നെ.

സ്പിനാക് എന്നൊരു ചീരവർഗ്ഗമുണ്ട് – അത് വേവിച്ചാൽ നമ്മുടെ ബംഗാളിലെ നടേച്ചീരയുടെ രുചി തോന്നും. മറ്റൊരു വർഗ്ഗത്തെ ഇവർ അസ്പരാഗസ് എന്നു വിളിക്കുന്നു; അതു നമ്മുടെ പച്ചഡെങ്ങോ ഇലപോലെ രുചിക്കും; പക്ഷേ അതുകൊണ്ട് നമ്മുടെ ഗോപാലമാതാവ് പാകംചെയ്യുന്ന ചച്ചടി ഉണ്ടാക്കുക ഇവിടെ സാദ്ധ്യമല്ല, കലായി മുതലായ പയരുവർഗ്ഗങ്ങൾ ഇവിടെയില്ല. ഇവർക്ക് അതിനെപ്പറ്റി ഒരറിവുമില്ല. ചോറും റൊട്ടിയും ഉണ്ട്; പലതരം മത്സ്യമാംസങ്ങളും കാണുന്നു. ഇവരുടെ ആഹാരരീതി ഫ്രഞ്ചുകാരുടേതുപോലാണ്. പാലുണ്ട്; തൈരു ചുരുക്കം; എന്നാൽ വേ (whey) ധാരാളമായി കിട്ടും. പാലപ്പാട ഇവർ എപ്പോഴും ഉപയോഗിക്കുന്നുണ്ട്. തേയിലയിലും കാപ്പിയിലും മറ്റും ചേർത്തുപയോഗിക്കുന്നു. പാലു കുറുക്കിയെടുത്ത ഘലദ്രവമല്ല, പാടതന്നെയാണ് ഇവരുപയോഗിക്കുന്നത്. വെണ്ണ.ും ഐസ്‌വാട്ടറും ഉണ്ട്; താണുപ്പായാലും വേനലായാലും രാവും പകലും കടുത്ത ജലദോഷവും പനിയുമുള്ളപ്പോഴും ഇവർ ധാരാളം ഐസ്‌വാട്ടർ ഉപയോഗിക്കുന്നു. ഇവർ വിജ്ഞാനവിശാരദരാണ്. അതുകൊണ്ട് ഐസ് വാട്ടർ കുടിച്ചാൽ ജലദോഷം വർദ്ധിക്കുമെന്നു കേട്ടാൽ പരിഹസിക്കും. എത്രത്തോളം ഐസ്‌വാട്ടർ കുടിക്കുന്നുവോ അത്രയും നന്ന്. ഐസ്ക്രീമും പലതരത്തിലുണ്ട്.

നയാഗ്രാവെള്ളച്ചാട്ടം ഈശ്വരച്ഛയാൽ ഏഴെട്ടു വട്ടം കണ്ടു. വളരെ

ഉത്കൃഷ്ടം തന്നെ; എങ്കിലും കേൾക്കുന്നിടത്തോളം ഒന്നുമില്ല; ഒരു ദിവസം ശീതകാലത്തു സുമേരുജ്യോതിസ്സ് (autora borealis) തിളങ്ങി.

മാതൃദേവിയുടെ ഉപജീവനം എങ്ങനെ നടക്കുന്നുവെന്നു നിങ്ങൾ എഴുതിയില്ല. ബാലിശപ്രലാപം മാത്രം. അതെല്ലാം കേൾക്കാൻ ഈ ജന്മത്തിൽ എനിക്ക് അധികം അവസരമില്ല; അടുത്ത ജന്മത്തിൽ നോക്കാം.

യോഗാനന്ദന്ന് ഇപ്പോൾ പൂർണ്ണസ്വാസ്ഥ്യം കിട്ടിയിരിക്കുമല്ലോ. ശാരദാപ്രസന്നന്റെ സഞ്ചാരയോഗം ഇപ്പോഴും ശമിച്ചിട്ടില്ലെന്നു തോന്നുന്നു. സംഘടനാശക്തിയാണ് ആവശ്യം. അതു മനസ്സിലായോ? നിങ്ങളുടെ തലയിൽ അത്രയ്ക്കു തലച്ചോറുണ്ടോ? ഉണ്ടെങ്കിൽ ബുദ്ധി പ്രവർത്തിക്കട്ടെ. താരക് ജ്യേഷ്ഠൻ ശരത് ഹരി ഇവർക്ക് അതു സാധിക്കും. ശശിക്കു സ്വതന്ത്രചിന്ത കുറവാണ്; എന്നാൽ വളരെ നല്ലവണ്ണം ജോലിചെയ്യാൻ ത്രാണിയുണ്ട്; നല്ല പ്രയത്നശീലനുമാണ്; അതു വളരെ ആവശ്യമത്രേ. ശശി നല്ലപോലെ പ്രവർത്തിക്കും; ഇവർ പറയുന്നതുപോലെ പ്രവർത്തിക്കട്ടെ. ചില ശിഷ്യന്മാരും വേണം, അത്യുജ്ജ്വലസ്വഭാവമുള്ള യുവാക്കൾ, മനസ്സിലായോ? അവർ ബുദ്ധിമാന്മാരും ധൈര്യശാലികളുമാകണം; യമന്റെ വായിൽ കേറാൻപോലും ധൈര്യമുണ്ടാകണം; നീന്തി കടൽകടക്കാൻ സന്നദ്ധരാകണം! മനസ്സിലായോ? ഇങ്ങനെ നൂറു നൂറാളുകൾ വേണം; സ്ത്രീകളും പുരുഷന്മാരും, രണ്ടു കൂട്ടരും വേണം. അതിനായി കഴിയുന്നത്ര ശ്രമിക്കുക. ശിഷ്യരാക്കി നമ്മുടെ പവിത്രതാസാധനയന്ത്രത്തിൽ വാർക്കുക.

നിങ്ങൾക്ക് ഒരു വിവരവുമില്ലല്ലോ. 'ഇന്ത്യൻ മിറർ' പത്രത്തിൽ പരമഹംസദേവൻ നരേന്ദ്രനെപ്പറ്റി അതു പറഞ്ഞു ഇതു പറഞ്ഞു എന്നെല്ലാം പ്രസിദ്ധപ്പെടുത്തിയതെന്തിന്? എല്ലാത്തരം അദ്ഭുതകഥകളും! പരമഹംസനു വേറെ ജോലിയൊന്നും ഇല്ലായിരുന്നുവെന്നു തോന്നും. അന്യരുടെ മനസ്സിലുള്ളതു മനസ്സിലാക്കുകകയും നിരർത്ഥകമായ അദ്ഭുതങ്ങൾ പ്രദർശിപ്പിക്കയും മാത്രം! ഒട്ടും തലച്ചോറില്ലാതെപോയല്ലോ! വെറുപ്പു തോന്നിപ്പോകുന്നു. നിങ്ങളുടെ സ്വന്തം ബുദ്ധി ഏറെ പ്രയോഗിക്കേണ്ട. ലളിതമായ ബംഗാളിഭാഷയിൽ എഴുതുക. ബാബുരാമിന്റെ നീണ്ട കത്തു വായിച്ചു.... നിങ്ങൾ താമസിക്കുന്നേടത്ത് മലമ്പനി വരാൻ എളുപ്പമുണ്ടെന്ന് രാഖാലും ഹരിയും എഴുതിയിരിക്കുന്നു. രാജാവിനും ഹരിക്കും എന്റെ അനേകം സാഷ്ടാംഗപ്രണാമങ്ങൾ സമർപ്പിക്കുക. ബാബുരാം പലതും പുലമ്പിയിരിക്കുന്നു. സാണ്ടെൽ കൂടെക്കൂടെ വരുന്നുവെന്നതു വളരെ നന്ന്. ഗുപ്തൻ നിങ്ങൾ കത്തയയ്ക്കുക; എന്റെ സ്നേഹം അറിയിക്കുക; അയാളെ നല്ലപോലെ കാത്തുയയ്ക്കുക; എന്റെ സ്നേഹം അറിയിക്കുക; അയാളെ നല്ലപോലെ കാത്തുകൊള്ളുക. എല്ലാം ക്രമേണ ശരിയാകും. എനിക്ക് എഴുത്തെഴുതാൻ ഏറെ അവസരം കിട്ടുന്നില്ല. പ്രസംഗം മുൻകൂട്ടി എഴുതി തയ്യാറാക്കുന്നില്ല;

ഒന്നുമാത്രമേ എഴുതി വായിച്ചുള്ളു; അതു നിങ്ങൾ അച്ചടിച്ചു കഴിഞ്ഞതാണ്. മറ്റെല്ലാം എണീറ്റുനിന്ന് എപ്പോൾ തോന്നുംപോലെ പറയുകയാണ്; ഗുരുദേവൻ തോന്നിച്ചതരുന്നു. കടലാസ്സുമായി ഒരു ബന്ധവുമില്ല. ഒരിക്കൽ ഡിട്രോയ്റ്റിൽ വെച്ചു മൂന്നു മണിക്കൂർ പ്രസംഗിച്ചു. ഇടയ്ക്കിടയ്ക്കു ഞാൻ തന്നെ അദ്ഭുതപ്പെട്ടുപോകുന്നു. എന്റെ തലയിൽ ഇത്രയെല്ലാം ഉണ്ടായിരുന്നോ എന്നു വിചാരിച്ച്. ഒരു പുസ്തകമെഴുതണമെന്ന് ഇവരെല്ലാം പറയുന്നു. അങ്ങനെയൊന്ന് എഴുതിയേ മതിയാകയുള്ളു എന്ന് ഇപ്പോൾ തോന്നുന്നുമുണ്ട്. എന്നാൽ കടലാസ്സും പേനയുമായി ആരു മിനക്കെടും?

എന്റെ കത്തൊന്നും തെരുവിൽ കൊട്ടിഘോഷിക്കരുത്. അങ്ങനെ ചെയ്യുന്നതു ബാലിശബുദ്ധിയാണ്. ഞാൻ ചെയ്യാൻ പറയുന്നതു കഴിയുമെങ്കിൽ ചെയ്യുക; കഴിയില്ലെങ്കിൽ വൃഥാ പ്രലപിക്കാതരിക്കുക. നിങ്ങളുടെ താമസസ്ഥലത്ത് എത്ര മുറിയുണ്ട്., എല്ലാകാര്യങ്ങളും എങ്ങനെ നടക്കുന്നു, പാചകനും മറ്റും ഉണ്ടോ എന്നെല്ലാം വിവരിച്ചെഴുതുക. മാതൃദേവിക്ക് എന്റെ അനേകമനേകം സാഷ്ടാംഗപ്രണാമങ്ങൾ. താരക്ജേഷ്ഠനോടും ശരത്തിനോടും ആലോചിച്ച് ഞാൻ പറഞ്ഞ കാര്യം നടത്താൻ ശ്രമിക്കുക; എത്രത്തോളം സാധിക്കുമെന്നു നോക്കട്ടെ. ഇത്രയെങ്കിലും ചെയ്യാൻ സാധിച്ചില്ലെങ്കിൽ നിങ്ങളെപ്പറ്റിയുള്ള എന്റെ വിശ്വാസങ്ങളും പ്രതീക്ഷകളും പൊയ്പോകും. വൃഥാപ്രലാപം ചെയ്യുന്ന ഒരു സംഘം സ്ഥാപിക്കണമെന്ന് എനിക്കില്ല. അങ്ങനെയുള്ളവരുമായി എനിക്ക് ഒരു ബന്ധവുമില്ല.

സമുദായത്തെ, ലോകത്തെ, വൈദ്യുതശക്തികൊണ്ടെന്നപോലെ ഉണർത്തണം, കുത്തിയിരുന്നു വെടിപറകയും മണിയടിക്കയും ചെയ്യുകയോ! മണിയടിക്കുക മുതലായ ബാഹ്യക്രിയകളും ചടങ്ങുകളും ഗൃഹസ്ഥാശ്രമികൾക്കുള്ളതാണ്. അതു മഹേന്ദ്രമാസ്റ്റർ, രാമ്ബാബു മുതലായവർ ചെയ്തുകൊള്ളട്ടെ. നിങ്ങളുടെ കർത്തവ്യം ആശയപ്രവാഹങ്ങൾ സൃഷ്ടിച്ചു. വ്യാപിപ്പിക്കയാണ്. അതു നിങ്ങൾ ചെയ്താൽ നന്ന്, അല്ലെങ്കിൽ ഒരു പ്രയോജനവുമുണ്ടാവില്ല. പ്രവർത്തിച്ച് ആഹാരം കഴിക്കുക. പ്രയാസം കൂടാതെ കിട്ടുന്ന ഭിക്ഷാന്നം കഴിച്ചു ജീവിക്കുക നിരർത്ഥകമത്രേ; മനസ്സിലായോ?

നരേന്ദ്രൻ

പുനശ്ച. സ്വഭാവം രൂപവത്കരിക്കുക. പിന്നീടു ഞാൻ വരും; മനസ്സിലായോ? രണ്ടായിരും മൂവ്വായിരം ഇരുപതിനായിരം സന്ന്യാസിമാർ വേണം. സ്ത്രീകളും പുരുഷന്മാരും; മനസ്സിലായോ? ഗൗർമാതാവ്, യോഗിൻമാതാവ്, ഗോലാപ്മാതാവ് ഇവർ എന്തു ചെയ്യുന്നു? എങ്ങനെയായാലും. ശിഷ്യന്മാരെ വേണം, അവരോടു പറയുക; നിങ്ങളും കഴിയുന്നത്ര ശ്രമിക്കുക. ഗൃഹസ്ഥാശ്രമികളായ ശിഷ്യന്മാരെയല്ല, സന്ന്യാസം സ്വീകരിച്ചവരെ. ഓരോ

രുത്തരും വിദ്യാസമ്പന്നരായ നൂറു യുവാക്കളെ വീതം സന്ന്യാസിമാരാക്കണം; അജ്ഞരെയല്ല, അങ്ങനെ ചെയ്താൽ നിങ്ങൾ വീരന്മാർ തന്നെ. ഒരു കുലുക്കമുണ്ടാക്കണം; ആലസ്യം ഉപേക്ഷിച്ച് കർമ്മതത്പരരാവുക. താരക്ജ്യേഷ്ഠം, മദ്രാസിനും കല്ക്കത്തയ്ക്കുമിടയ്ക്ക് വൈദ്യുതിപോലെ കുറേ സർക്കീട്ടു ചെയ്യുക. ഓരോ സ്ഥലത്തും കേന്ദ്രം സ്ഥാപിക്കുക; ശിഷ്യന്മാരെ ചേർക്കുക. അർത്ഥികളായി വരുന്ന സ്ത്രീകളേയും പുരുഷന്മാരേയും സന്ന്യാസിമാരാക്കുക. പിന്നീടു ഞാൻ വരാം. ആദ്ധ്യാത്മികമായി ഒരു പെരുവെള്ളം വരുന്നു; അവിടുത്തെ കൃപകൊണ്ട്, താഴ്ന്നവർ മഹാന്മാരാകും; അജ്ഞൻ മഹാപാണ്ഡിതന്മരാടേയും ഗുരുവാകും.

ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത.

ജീവിതമെന്നാൽ വികാസമാണ്, സങ്കോചം മരണവുമത്രേ, സ്വാർത്ഥപരന്ന്, സ്വസുഖസൗകര്യങ്ങൾമാത്രം തേടി അലസനായി ജീവിതം നയിക്കുന്നവന്ന്, നരകത്തിലും സ്ഥാനമില്ല. സ്വയം നരകത്തിൽ പോയും സകലജീവികൾക്കും വേണ്ടി വേദനകൾ സഹിക്കുന്നവൻ, അവരുടെ നന്മയ്ക്കായി ശ്രമിക്കുന്നവൻ, ശ്രീരാമകൃഷ്ണന്റെ സന്താനമാണ്; ഇതരേ കൃപണാഃ. (മറ്റുള്ളവർ കൃപണർതന്നെ.) ഈ മഹാസന്ധിയിൽ പൂർണ്ണധൈര്യത്തോടെ എണീറ്റുചെന്നു ഗ്രാമം തോറും. അവിടുത്തെ സന്ദേശം പ്രചരിപ്പിക്കുന്നവൻ എന്റെ സോദരനും അവിടുത്തെ പുത്രനുമാകുന്നു. അതിനു കഴിവില്ലാത്തവർ ഇപ്പോൾത്തന്നെ മാറിപ്പോകയാണ് നല്ലത്. ഈ കത്ത് നിങ്ങൾ വായിക്കണം, യോഗിൻമാതാവ്. ഗോലാപ്മാതാവ് മുതലായകലരേയും വായിച്ചു കേൾപ്പിക്കണം. ഇതാണ് ലക്ഷണം; ശ്രീ രാമകൃഷ്ണന്റെ സന്താനങ്ങൾ സ്വാർത്ഥം കൊതിക്കില്ല; 'പ്രാണാത്യയേഽപി പരകല്യാണചികീഷവഃ' (പ്രാണൻ പോകുമ്പോഴും പരമംഗളം ചെയ്‌വാൻ വെമ്പും). സ്വസുഖാഭിലാഷികൾ, ആലസ്യപരന്മാർ, സ്വാഭിലാഷം സാധിക്കാൻ മറ്റുള്ളവരുടെ തല ബലികഴിക്കാൻ മടിക്കാത്തവർ, ഇത്തരക്കാർ നമ്മുടെ കൂട്ടത്തിൽ പെട്ടവരല്ല; അവർ ഇപ്പോൾതന്നെ അകന്നുപോകന്നതാണ് നല്ലത്. അവിടുത്തെ ഭാവം, അവിടുത്തെ ഉപദേശം, അവിടുത്തെ മതം നാലുപാടും പ്രചരിപ്പിക്കുക – ഇതത്രേ സാധന, ഇതത്രേ ഭജനം, ഇതത്രേ സിദ്ധി. എണീക്കുക, എണീക്കുക, മഹാതരംഗം വരുന്നു, മുന്നോട്ടു പോകുക, മുന്നോട്ടു പോകുക, സ്ത്രീകളും പുരുഷന്മാരും, ആചണ്ഡാളം സകലരും, അവിടുത്തെ സമക്ഷത്തിൽ പരിശുദ്ധരാണ്. പുരോഗമിക്കുക, പുരോഗമിക്കുക. പേരിനോ പുകഴിനോ മുക്തിക്കോ ഭക്തിക്കോ ഇപ്പോൾ സമയമില്ല; അതെല്ലാം പിന്നീടു നോക്കാം. ഇപ്പോൾ, ഈ ജന്മത്തിൽ, അവിടുത്തെ ഭാവത്തെ, അവിടുത്തെ മഹത്തായ ജീവിതത്തെ, അവിടുത്തെ അനന്തമായ ആത്മാവിനെ, അനന്തമായി വ്യാപിപ്പിക്കാം. ഇത്രമാത്രമാണ് നമ്മുടെ കർത്തവ്യം, മറ്റൊന്നുമല്ല. അവിടുത്തെ പേരെ

ത്തുന്ന ദിക്കിൽ പുഴുപാറ്റകൾപോലും ദിവ്യത്വം പ്രാപിക്കും; പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു; കണ്ണുണ്ടായിട്ടും കാണുന്നില്ലേ? ഇതു കുട്ടിക്കളിയോ പ്രലാപമോ ബാലിശബുദ്ധിയോ? ഉത്തിഷ്ഠത, ജാഗ്രത. ഹരേ ഹരേ, അവിടുന്നു പിന്നിലുണ്ട്. എനിക്കു കൂടുതൽ എഴുതാൻ വയ്യ. പുരോഗമനം മുന്നോട്ടു പോകുക എന്നുമാത്രം പറയുന്നു; ഈ കത്തു വായിക്കുന്നവരുടെയുള്ളിൽ എന്റെ ശക്തി വന്നുചേരും, വിശ്വസിക്കുക. മുന്നോട്ടു പോകുക, ഹരേ ഹരേ, ഈ കത്തു പരസ്യമാക്കരുത്. ആരോ എന്റെ കൈപിടിച്ച് എഴുതിക്കയാണ്. മുന്നോട്ടു പോകുക, ഹരേ ഹരേ. എല്ലാം ഒഴുകിപ്പോകും, ശ്രദ്ധിക്കുക. അവിടുന്നു വരുന്നു; അവിടുത്തെ സേവനത്തിനുവേണ്ടി, അവിടുത്തെയല്ല, അവിടുത്തെ സന്താനങ്ങളുടെ – ദരിദ്രരുടേയും പാപികളുടേയും താപികളുടേയും പുഴുപാറ്റകൾവരെയുള്ള സകലരുടേയും – സേവനത്തിനുവേണ്ടി, സന്നദ്ധരാകുന്നവരുടെ നാവിൽ സരസ്വതി വർത്തിക്കും; അവരുടെ വക്ഷസ്സിൽ മഹാമായ, മഹാശക്തി, സിംഹാസനമുറപ്പിക്കും. നാസ്തികരും അവിശ്വാസികളും നരാധമരും ഭോഗലോലുപരും നമ്മുടെ കൂട്ടത്തിൽ കൂടുന്നതെന്തിന്? അവർ മാറിപ്പോകട്ടെ.

കൂടുതൽ എഴുതാൻ വയ്യ ബാക്കി വേണ്ടതെല്ലാം അവിടുന്ന് സ്വയമേവ അരുളിച്ചെയ്യട്ടെ.

നരേന്ദ്രൻ

പുനഃ. സംഘടന എന്നുവെച്ചാൽ, ജോലികൾ പകുത്തു വ്യവസ്ഥപ്പെടുത്തലാണ്. ഓരോരുത്തനും അവനവൻരെ കൃത്യം നിർവഹിക്കുക; എല്ലാ വിഭാഗങ്ങളും ഒത്തു ചേർന്ന് ഏകതാനമായ ഒരാദർശം പ്രകാശിപ്പിക്കുക.

## 145

(ശ്രീ അളസിംഗപ്പെരുമാൾക്ക്) യു.എസ്.എ.

26 ഡിസംബർ 1894

പ്രിയനേ, അനുഗൃഹീതനേ,

ശുഭാശംസകൾ, നിങ്ങളുടെ കത്ത് ഇപ്പോൾ കിട്ടിയതേയുള്ളൂ. നരസിംഗ ഭാരതത്തിലെത്തിയിട്ടുണ്ടെന്നറിഞ്ഞു; സന്തോഷമായി. ഡോ. ബാറോസ് മതമഹാസമ്മേളനത്തെപ്പറ്റി എഴുതിയ പുസ്തകം നിങ്ങൾക്ക് അയയ്ക്കാൻ കഴിയാത്തതിൽ ഖേദമുണ്ട്. അയയ്ക്കാൻ ശ്രമിക്കാം. മതമഹാസമ്മേളനത്തിന്റെ കഥയെല്ലാം ഇന്നിവിടെ പഴകിപ്പോയിരിക്കുന്നു. അടുത്ത കാലത്ത് അദ്ദേഹം വല്ല പുസ്തകവും എഴുതിയിട്ടുണ്ടോ ഇല്ലയോ എന്ന് എനിക്കറിയില്ല; അതുപോലെ താങ്കൾ സൂചിപ്പിച്ച വർത്തമാനപ്പത്രത്തെസ്സംബന്ധിച്ചും എനിക്കൊന്നുമറിയില്ല. ഡോ. ബാറോസ്, മതമഹാസമ്മേളനം, മേല്പറഞ്ഞ പത്രം

മുതലായവയൊക്കെ പുരാതന ചരിത്രം പോലെയായിട്ടുണ്ട് ഇന്ന്. അതു കൊണ്ട് ഇവയെ അതീതകാലകഥകളായി നിങ്ങൾക്കും കണക്കാക്കാം.

മിഷണറിപ്പത്രങ്ങളിൽ എന്നെക്കുറിച്ച് കൂടെക്കൂടെ ആക്രമണം ഉണ്ടാ കാറുണ്ട് എന്ന് ഞാൻ കേൾക്കുന്നു. പക്ഷേ അതു കാണാൻ ഞാൻ ഒരി ക്കലും മിനക്കെടാറില്ല. ഭാരതത്തിലേതു വല്ലതും നിങ്ങളയയ്ക്കുന്ന പക്ഷം ഞാനതു ചവറ്റുകുട്ടയിലേയ്ക്കെറിയും. നമ്മുടെ പ്രവർത്തനത്തിനു കുറച്ചു ഒച്ചപ്പാടു വേണ്ടിയിരുന്നു. നമുക്കതു വേണ്ടത്രയായി. എന്നെപ്പറ്റി ആളുകൾ പറയുന്നത് ഇനി ഒട്ടും ശ്രദ്ധിക്കേണ്ട, നന്നായിരിക്കട്ടെ ചീത്തയായിരിക്കട്ടെ. നിങ്ങൾ പ്രവർത്തിയുമായി മുന്നോട്ടു പോവുകയും, 'ന ഹി കല്യാണകൃത് കശ്ചിദ് ദുർഗ്ഗതിം താത ഗുച്ഛതി' നല്ലതു ചെയ്യാൻ ശ്രമിക്കുന്നവന് ദോഷം വരില്ലാ എന്ന് ഓർക്കുകയും ചെയ്യുക.

ആളുകൾ എന്നെ ഇവിടെ അനുദിനം ബഹുമതിക്കയാണ്. നമ്മൾ രണ്ടു പേരറിഞ്ഞിരുന്നാൽ മതി, നിങ്ങൾ സ്വപ്നം കാണുന്നതിലും കവിഞ്ഞ ഒരു സ്വാധീനതാശക്തിയാണ് ഞാനിവിടെ. എല്ലാം പതുക്കെ മുന്നോട്ടു പോക ണം.........വൃത്താന്തപ്പത്രങ്ങളിലെ യാതൊരു വിമർശത്തേയും പ്രശംസയേയും ഞാൻ ശ്രദ്ധിക്കില്ലെന്ന് നിങ്ങൾക്കെഴുതിയിട്ടുണ്ട്, വീണ്ടും (ഇതാ) എഴുതു ന്നു, അവയെ തീയിലിട്ടിരിക്കയാണ്. നിങ്ങളും അതുതന്നെ ചെയ്യുക. വൃത്താ ന്തപ്പത്രങ്ങളുടെ വിഡ്ഢിത്തത്തേയോ വിമർശനത്തേയോ ലവലേശവും ശ്രദ്ധിക്കരുത്. ആർജ്ജവശാലികളാകുക, സ്വകർത്തവ്യം ചെയ്യുക, എല്ലാം ശരിയായി വരും, 'സത്യമേവ ജയതേ'........ മിഷണറിമാരുടെ മിഥ്യാബോധ നങ്ങൾ നിങ്ങളുടെ ശ്രദ്ധയ്ക്കു വിഷയമായിക്കൂടാ....... തികഞ്ഞ നിശ്ശബ്ദ തയാണ് അവർക്കുള്ള ഉത്തമ നിരാകരണം; അതു നിങ്ങൾ പാലിക്കുമെന്നും ഞാൻ വിശ്വസിക്കുന്നു. .......മീ. സുബ്രഹ്മണ്യയ്യരെ നിങ്ങളുടെ സമാജത്തിന്റെ പ്രസിഡണ്ടാക്കുക. എനിക്കറിയാവുന്ന അത്യന്തശുദ്ധമനസ്കരും അത്യുത്കൃഷ്ടവ്യക്തികളുമായവരിൽ ഒരുവനാണദ്ദേഹം. അദ്ദേഹത്തിൻരെ ബുദ്ധിയും വികാരവും സമഞ്ജസമായി സമ്മേളിച്ചിരിക്കുന്നു. എന്നെ ഏറെ ആശ്രയിക്കാതെ പ്രവൃത്തിയുമായി സ്വയം മുന്നേറുക; നിങ്ങളുടെ സ്വന്തം നിലയ്ക്കുതന്നെ പ്രവർത്തിച്ചുപോകുക. ഇപ്പോഴെനിക്കു പൂർണ്ണവിശ്വാസ മായി, മദ്രാസിൽനിന്നാണ് ശക്തിതരംഗം ഉയരുക എന്ന്. എന്നെസ്സംബന്ധി ച്ചാണെങ്കിൽ എന്നു മടങ്ങുമെന്നെനിക്കറിയില്ല; ഞാനിവിടേയും അതുപോ ലെതന്നെ ഭാരതത്തിലും രണ്ടിടത്തും പ്രവർത്തിക്കയുമാണ്. വല്ലപ്പോഴു മൊക്കെ ധനസഹായം ചെയ്യാൻ എനിക്കു കഴിയും. എല്ലാവർക്കും എന്റെ പ്രേമം.

ശശ്വദനുഗ്രഹങ്ങളോടെ സ്വന്തം വിവേകാനന്ദൻ

## 146

(മിസിസ് ഓളി ബുള്ളിന്)

ബ്രൂക്‌ലിൻ
28 ഡിസംബർ 1894

പ്രിയ മിസിസ് ബുൾ,

ഞാൻ ന്യൂയോർക്കിൽ സുഖമായെത്തി; അവിടെ ഡെപ്പോവിൽ ലാൻഡ്സ്ബർഗ് എന്നെ വന്നുകണ്ടു. ഞാനുടനെ ബ്രൂക്‌ലിനിലേയ്ക്കു പോവുകയും അവിടെ സമയത്തിനെത്തുകയും ചെയ്തു.

സായാഹ്നം രസകരമായിരുന്നു. എന്നെ കാണാൻ സാന്മാർഗ്ഗിക സംസ്കാരസമിതിയിലെ പല മാന്യന്മാരും വന്നിരുന്നു.

അടുത്ത ഞായറാഴ്ച ഞങ്ങൾക്കൊരു പ്രസംഗമുണ്ട്. ഡോ. ജെയിൻസ് പതിവിൻപടി കനിവും നന്മയുള്ളവനായിരുന്നു; മി. ഹിഗ്ഗിൻസ് എന്നത്തേയുംപോലെ കർമ്മപരനാണ്. ഇവിടെ ന്യൂയോർക്കിൽമാത്രമാണ്, മറ്റ് ഏതു നഗരത്തിലേയുംകാൾ കൂടുതൽ പുരുഷന്മാർ മതത്പരരായി കാണപ്പെടുന്നത്. എന്തുകൊണ്ടാണിവിടെ സ്ത്രീകളെക്കാൾ പുരുഷന്മാർക്കു കൂടുതൽ താത്പര്യമെന്നറിഞ്ഞുകൂടാ. എന്നെപ്പറ്റി മി. ഹിഗ്ഗിൽസ് പ്രസിദ്ധപ്പെടുത്തിയ ചെറുപുസ്തകത്തിന്റെ ഒരു പ്രതി ഇക്കൂട്ടത്തിലയയ്ക്കുന്നു. മേലിൽ കൂടുതലയ്ക്കാമെന്നാശിക്കുന്നു.

മിസ് ഫാർമറോടും ആ പവിത്രകുടുംബത്തോടൊക്കെയും സ്നേഹത്തോടെ വിരമിക്കട്ടെ. നിങ്ങളുടെ ആജ്ഞാനുവർത്തിയായ

സ്വന്തം വിവേകാനന്ദൻ

## 147

541 ഡീയർബോൺ അവന്യൂ. ചിക്കാഗോ
1984

പ്രിയ അളസിംഗ,

നിന്റെ കത്ത് ഇപ്പോൾ കിട്ടി..........ഞാനയച്ചുതന്നെ തുണ്ടുകൾ പ്രസിദ്ധപ്പെടുത്താൻ നിങ്ങളുടെ പറഞ്ഞതിൽ എനിക്കു തെറ്റിപ്പോയി. എനിക്കു പറ്റിയ ഏറ്റവും ഭയങ്കരമായ തെറ്റുകളിലൊന്നാണത്. ഒരു നിമിഷത്തെ ദൗർബല്യത്തെയത്രേ അതു കാണിക്കുന്നത്. ഇവിടെ രണ്ട് മൂന്നോ കൊല്ലത്തെ പ്രസംഗംകൊണ്ടു പണമുണ്ടാക്കാം. എങ്കിലും വളരെക്കുറച്ചേ ഞാൻ പരീക്ഷിച്ചുള്ളു; എന്റെ പ്രവർത്തനത്തെപ്പറ്റി ബഹുജനങ്ങൾക്കു വളരെ മതിപ്പുണ്ടെങ്കിലും അതെനിക്കു തീരെ ചേരാത്തതും അപകർഷകരവുമത്രേ

അതുകൊണ്ട്, കുട്ടി, ഈ ഗ്രീഷ്മകാലത്തുതന്നെ യൂറോപ്പിലൂടെ ഭാരതത്തിലേയ്ക്കു മടങ്ങുവാൻ നിശ്ചയിച്ചിരിക്കുന്നു ഇതിന്റെ ചെലവിലേയ്ക്കു എന്റെ കയ്യിൽ യഥേഷ്ടം പണമുണ്ട് – അവിടുത്തെ ഇച്ഛ നിറവേറട്ടെ.'

ഭാരതീയപത്രങ്ങളെപ്പറ്റി നിങ്ങൾ പറയുന്നതും അവരുടെ വിമർശങ്ങളും ഞാൻ വായിച്ചു. അവ സ്വാഭാവികമാണ്. ഏത് അടിമവംശത്തിന്റേയും പ്രധാനദോഷം അസൂയയാണ്. അസൂയയും സംഘടനാരാഹിത്യവുമാണ് നിത്യമായ അടിമത്തത്തെ ഉളവാക്കുന്നതും. ഭാരതത്തിൽനിന്നു പുറത്തു വരാതെ ഈ നിരൂപണത്തിന്റെ സത്യം നിങ്ങൾക്ക് ഉള്ളിൽ തട്ടുന്നതല്ല. പാശ്ചാത്യരുടെ വിജയത്തിന്റെ രഹസ്യം അവർക്ക് സംഘടിക്കാനുള്ള കഴിവാണ്. അതിന്റെ ചുവടാകട്ടെ പരസ്പരവിശ്വാസവും മതിപ്പുമത്രേ. ഒരു ജനത എത്രയേറെ ദുർബ്ബലവും ഭീരുവുമാകുന്നുവോ അത്രയേറെ ഈ പാപം പ്രകടമായിരിക്കും........ പക്ഷേ, എന്റെ കുഞ്ഞേ, ഒരടിമവംശത്തിൽനിന്ന് യാതൊന്നും പ്രതീക്ഷിച്ചുകൂടാ. സംഗതി നിരാശാജനകമാണ്, സംശയമില്ല; എങ്കിലും വസ്തുത നിങ്ങളുടെയെല്ലാം മുമ്പിൽ ഞാൻ തുറന്നുവെയ്ക്കട്ടെ. ഏതാണ്ടെല്ലാ ഉത്കർഷേച്ഛയുടേയും എല്ലാ ഭാവിസാധ്യതകളുടേയും നേർക്ക് നിർജ്ജീവമായി പ്രതികരണശേഷി നശിച്ച്, തങ്ങൾക്കു നന്മ ചെയ്യാൻ ശ്രമിക്കുന്നവരുടെ മേൽ ചാടി വീഴാൻ സദാ സന്നദ്ധമായിരിക്കുന്ന ഈ നിർജ്ജീവജനതയിലേയ്ക്ക് നിങ്ങൽ അല്പം ജീവൻ പ്രസരിപ്പിക്കാമോ? മരുന്നു കഴിക്കാൻ കൂട്ടാക്കാതെ ശാഠ്യം പിടിച്ചു കുതറുന്ന കുട്ടിയെ ബലം പ്രയോഗിച്ചു മരുന്നു കഴിപ്പിക്കുന്ന ഒരു വൈദ്യന്റെ നിലപാട് നിങ്ങൾക്കു കൈകൊള്ളാമോ?........ സമ്പാദകനെസ്സംബന്ധിച്ച് എനിക്കിത്രയേ പറയാനുള്ളൂ: ഞങ്ങളുടെ ഗുരുദേവനിൽനിന്ന് അദ്ദേഹത്തിന്ന് അല്പം ശകാരം കിട്ടിയിരുന്നു. അതുകൊണ്ട് അദ്ദേഹം ഞങ്ങളുടെ നിഴല്പാടിൽനിന്നുപോലും ദൂരെ ഓടിയൊളിക്കുന്നു. അമേരിക്കനായാലും യൂറോപ്യനായാലും തന്റെ നാട്ടുകാരനെ മറുനാട്ടിൽ സർവ്വദാ സഹായിക്കുന്നു. ഒരു ഹിന്ദുവാകട്ടെ, വിശേഷിച്ചും ബംഗാളി, തൻരെ നാട്ടുകാരൻ അപമാനിതനാകുന്നതു കണ്ട് ആനന്ദിക്കുന്നു.

ഞാൻ വീണ്ടും നിങ്ങളെ ഓർമ്മിപ്പിക്കട്ടെ, 'കർമ്മണ്യേവാധി കാരസ്തേ മാ ഫലേഷു കദാചന.' (കർമ്മത്തിനേ നിനക്കധികാരമുള്ളു, അതിന്റെ ഫലത്തിന്നില്ല.) പാറപോലെ ഉറച്ചുനില്ക്കുക. സത്യം സദാപി ജയിക്കുന്നു. ശ്രീരാമകൃഷ്ണസന്താനങ്ങൾ ആത്മാർത്ഥതയുള്ളവരായിരിക്കട്ടെ, എല്ലാം ശരിയായിക്കൊള്ളും. ഫലം കാണാൻ നാം ജീവിച്ചിരുന്നെന്നു വരില്ല; പക്ഷേ, നാം ജീവിക്കുന്നെന്നപോലെതന്നെ സത്യമായി, അതു വരികതന്നെ ചെയ്യും, നേരത്തെയാകാം. താമസിച്ചാകാം. ദേശീയസിരകളിൽ പുതുവീര്യത്തെ ഇളക്കിവിടുന്ന ഒരു നവവൈദ്യുതാഗ്നിയാണ് ഭാരതത്തിനുവേണ്ടത്. ഇത് എക്കാലത്തും വളരെ സാവധാനംമാത്രം ചെയ്യാവുന്ന ഒരു പ്രവൃത്തിയാണ്. കർമ്മ

നിരതനായിരിക്കുന്നതിൽ തൃപ്തനായിരിക്കുക. സർവ്വോപരി ആത്മാർത്ഥ തയുള്ളവനായിരിക്കുക. ശുദ്ധനും, സ്ഥിരനിഷ്ഠനും, നട്ടെല്ലുമുട്ടെ ആർജ്ജ വമുള്ളവനും ആയിരിക്കുക. എല്ലാം ശരിയായി വരും. ശ്രീരാമകൃഷ്ണശി ഷ്യരിൽ വല്ലതും നിങ്ങൾ സ്പഷ്ടമായി കണ്ടിട്ടുണ്ടെങ്കിൽ അതിതാണ് – അവർ നട്ടെല്ലുമുട്ടെ ആർജ്ജവമുള്ളവരാണ്. അത്തരം ഒരു നൂറുപേരെ സൃഷ്ടിച്ച് ഭാരത്തിൽ കർമ്മനിരതരാക്കാൻ കഴിഞ്ഞാൽ മതി; എനിയ്ക്ക് കൃതകൃത്യനായി പൂർണ്ണസംതൃപ്തിയോടെ മരിക്കാം. സർവ്വേശ്വരന് എല്ലാം അറിയാം. അറിവില്ലാത്തവർ അസംബന്ധം പുലമ്പട്ടെ. നാം സഹായം തേടു ന്നുമില്ല. ഒഴിവാക്കുന്നുമില്ല – നാം സർവ്വേശ്വരന്റെ ദാസന്മാരല്ലെ! അല്പന്മാ രുടെ ക്ഷുദ്രസംരംഭങ്ങൾ നാം കണക്കിലെടുക്കേണ്ട കാര്യമില്ല. മുന്നോട്ട്! സ്വഭാവരൂപവത്കരണം ദീർഘകാലത്തെ നിരന്തരപ്രയത്നംകൊണ്ടേ സാധി ക്കൂ. നിരുത്സാഹരാകരുത്. സത്യമായ ഒരു വാക്കും നഷ്ടമാവാൻ വയ്യ. സത്യം അനേകകാലം ചപ്പുചവറിനുള്ളിൽ മറഞ്ഞു കിടന്നേയ്ക്കാം. പക്ഷേ അതു സ്വയം പ്രകാശിക്കുകതന്നെ ചെയ്യും. നേരത്തേയാവാം. കാലം കുറേ കഴിഞ്ഞിട്ടാവാം. സത്യം അനശ്വരമാണ്, നന്മ അനശ്വരമാണ്, പവിത്രത അന ശ്വരമാണ്. ഒരു യഥാർത്ഥമനുഷ്യനെ എനിക്കു തരിക, മതം മാറിയ ജന ക്കൂട്ടങ്ങൾ എനിക്കു വേണ്ട. വത്സ, സ്ഥൈര്യമവലംബിക്കുക, നീ ആരുടേയും സഹായം പ്രതീക്ഷിക്കേണ്ട. സർവ്വേശ്വരന്റെ സഹായം സർവ്വമനുഷ്യരു ടേയും സഹായത്തേക്കാളും വലുതല്ലേ? പവിത്രനായിരിക്കുക – ഭഗവാനിൽ വിശ്വസിക്കുക, അവിടുത്തെ സദാ ആശ്രയിക്കുക. അപ്പോൾ നിങ്ങൾ നേർവഴി യിലാണെന്നുറപ്പിച്ചോളൂ. നിങ്ങൽക്കെതിർനിൽക്കാൻ ആർക്കുമാവതല്ല. പിന്നെ വിസ്തരിച്ചെഴുതാം.

ഈ ഗ്രീഷ്മകാലത്ത്. യൂറോപ്പിലേയ്ക്കു പോകണമെന്നും ശീതകാലം തുടങ്ങിയാൽ ഭാരതത്തിലേയ്ക്കു മടങ്ങണമെന്നും ഞാൻ വിചാരിക്കുന്നു. ബോംബെയിൽ ഇറങ്ങി ഒരുപക്ഷേ രാജപുത്താനയിലേയ്ക്കു പോകും. അവി ടെനിന്നു കല്ക്കത്തയിലേയ്ക്കും. കല്ക്കത്തയിൽ നിന്നു കപ്പൽവഴിയായി മദ്രാസിലേയ്ക്കു പോകും.

'നയിക്കണേ കാരുണികപ്രകാശമേ' എന്ന് നമുക്കു പ്രാർത്ഥിക്കാം–ഇരു ളിലൂടെ ഒരു കതിർവരും, നമ്മെ നയിക്കാൻ ഒരു കരം നീണ്ടുവരികയും ചെയ്യും. ഞാൻ സദാ നിങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുന്നു: നിങ്ങൾ എനി ക്കുവേണ്ടി പ്രാർത്ഥിക്കണം. നമുക്കോരോരുവനും ദാരിദ്ര്യത്തന്റേയും പുരോ ഹിതതന്ത്രത്തിന്റേയും നിപീഡനങ്ങളുടേയും ഉരുക്കുമുഷ്ടിയിലകപ്പെട്ട ഭാര ത്തിലെ ചവിട്ടിമെതിക്കപ്പെട്ട ദശലക്ഷണങ്ങൾക്കുവേണ്ടി രാപ്പകൽ പ്രാർത്ഥിക്കാം; രാപ്പകൽ. ഉന്നതരേയും ധനികരേയും കാൾ അവരോടു മതം പ്രവചിക്കാനാണു ഞാൻ അധികം ഇഷ്ടപ്പെടുന്നത്. ഞാൻ പരതത്ത്വശാ

സ്ത്രവിത്തല്ല, ദാർശനികനല്ല, സിദ്ധനല്ലേയല്ല. പക്ഷേ ഞാൻ ദരിദ്രനാണ്, ഞാൻ ദരിദ്രരെ സ്നേഹിക്കുന്നു. ഈ നാട്ടിൽ, അവർ പാവങ്ങളെന്നു വിളിക്കുന്നവരെ ഞാൻ കാണുന്നു, എത്രപേരാണ് ഇവിടെ അവർക്കുവേണ്ടി തപിക്കുന്നത്! ഭാരത്തിൽ എന്തൊരു വ്യത്യാസം? ദാരിദ്ര്യത്തിലും അജ്ഞതയിലും നിത്യനിമഗ്നരായ ഇരുപതു കോടി സ്ത്രീപുരുഷന്മാരെക്കുറിച്ച് ആരു തപിക്കുന്നു? അവർക്കു വെളിച്ചമോ വിദ്യാഭ്യാസമോ കിട്ടാൻ നിവൃത്തിയില്ല. അവർക്കാരു വെളിച്ചം കൊണ്ടുകൊടുക്കും, ആരു പടിതോറും നടന്നു അവർക്കു വിദ്യാഭ്യാസം കൊടുക്കും? അവരായിരിക്കട്ടെ നിങ്ങളുടെ ഈശ്വരൻ. അവരെക്കുറിച്ചു ചിന്തിക്കുക, അവർക്കുവേണ്ടി പ്രവർത്തിക്കു വഴി കാട്ടും. ആരുടെ ഹൃദയമാണോ പാവങ്ങൾക്കുവേണ്ടി രക്തം ഒഴുക്കുന്നത് അവനെ ഞാൻ മഹാത്മാവെന്നു വിളിക്കുന്നു; മറിച്ചായാൽ അവനൊരു ദുരാത്മാവാണ്. അവരുടെ നന്മയ്ക്കുവേണ്ടിയുള്ള സന്തതപ്രാർത്ഥനയിൽ നമുക്കു നമ്മുടെ ആഗ്രഹങ്ങളെ ഏകീകരിക്കാം. നാം അറിയപ്പെടാത്തവരായി നമുക്കുവേണ്ടി ആരും ദുഃഖിക്കാനില്ലാതെ, കരയാനില്ലാതെ, യാതൊന്നും നേടാതെ മരിച്ചുപോയേയ്ക്കാം – എന്നാലും ഒറ്റ വിചാരവും നഷ്ടമാകുന്നതല്ല. അതു ഫലിക്കും, നേരത്തെയാവാം, ചിലപ്പോൾ താമസിച്ചാവാം. വർണ്ണിക്കാനാകാത്തവിധം എന്റെ ഹൃദയം ദുഃഖപൂരിതമാണ്. നിങ്ങൾക്കറിയാം, നിങ്ങളെ ഭാവനചെയ്തു കൊള്ളുക. ദശലക്ഷങ്ങൾ പട്ടിണിയിലും അജ്ഞതയിലും കഴിയുന്നിടത്തോളം കാലം, അവരുടെ ചെലവിൽ അഭ്യസ്തവിദ്യനായിട്ട് അവരെക്കുറിച്ച് ലവലേശം താത്പര്യമില്ലാത്ത ഓരോരുത്തനേയും ഞാൻ ജനദ്രോഹിയെന്നു മുദ്രയടിക്കുന്നു! പട്ടിണിപ്പാവങ്ങളായ ആ ഇരുപതു കോടി ആളുകൾക്കുവേണ്ടി ഒന്നും ചെയ്യാത്തിടത്തോളം കാലം, ആ പാവങ്ങളെ അരച്ച് തങ്ങളുടെ പണമെല്ലാം നേടി മോടി നടിക്കുന്ന ആ മനുഷ്യരെ ഞാൻ പാപികളെന്ന് വിളിക്കുന്നു! നമ്മൾ പാവങ്ങളാണ്, എന്റെ സോദരരേ, നമ്മൾ നിസ്സാരരാണ്; എന്നാൽ എക്കാലവും. സർവ്വേശ്വരന്റെ ഉപകരണങ്ങൾ അത്തരക്കാരായിരുന്നു. ഭഗവാൻ നിങ്ങളെയെല്ലാം അനുഗ്രഹിക്കട്ടെ.

സമ്പൂർണ്ണപ്രേമപൂർവ്വം വിവേകാനന്ദൻ

## 148

യു.എസ്.എ.
1894

പ്രിയ ധർമ്മപാല,

അങ്ങയുടെ കല്ക്കത്തയിലെ മേൽവിലാസം ഞാൻ മറന്നുപോയി; അതുകൊണ്ട് ഞാനിതു മഠത്തിലേയ്ക്കയയ്ക്കുന്നു. അങ്ങയുടെ കല്ക്കത്തയിലെ

പ്രസംഗങ്ങളെപ്പറ്റിയും അവ ഉളവാക്കിയ ഫലമെത്ര ആശ്ചര്യകരമായിരുന്നെന്നും കേട്ടു. തിരിച്ചുപോന്ന ഒരുമിഷണറി ഇവിടെവെച്ച് 'സോദരാ' എന്നു സംബോധനചെയ്തുകൊണ്ട് എനിക്കൊരു കത്തയയ്ക്കുകയും എന്റെ ചെറുതായ മറുപടി പ്രസിദ്ധപ്പെടുത്തി ഒരു പ്രകടനം നടത്തുവാൻ തിടുക്കപ്പെടുകയും ചെയ്തു. അത്തരം ആളുകളെപ്പററി ഇവിടെ ജനങ്ങളെന്തു വിചാരിക്കുന്നുവെന്ന് അങ്ങയ്ക്കറിയാമല്ലോ. കൂടാതെ, അതേ മിഷണറി എന്റെ ചില മിത്രങ്ങളുടെ അടുത്തു സ്വകാര്യമായിച്ചെന്നു; എന്റെ മിത്രമാകരുതെന്നു പറയുവാൻ. സ്വാഭാവികമായി എല്ലായിടത്തുനിന്നും അയാൾക്ക് നിന്ദയാണ് നേരിടേണ്ടിവന്നത്. ഈ മനുഷ്യൻരെ പെരുമാറ്റത്തെപ്പറ്റി എനിക്കു തികഞ്ഞ അദ്ഭുതമാണ്. ഒരു മതപ്രചാരകൻ അത്തരം കപടപ്രവൃത്തിയിലേർപ്പെടുക! ഭാഗ്യക്കേടിന് അത് എല്ലാ നാടുകളിലും എല്ലാ മതങ്ങളിലു ം അധികമായിരിക്കുന്നു. കഴിഞ്ഞ ഹേമന്തകാലത്ത് ഞാനീ നാട്ടിൽ കുറേയേറെ യാത്ര ചെയ്കയുണ്ടായി, കാലാവസ്ഥ വളരെ മോശമായിരുന്നിട്ടും. അതു ഭയാനകമായിരിക്കുമെന്നു ഞാൻ വിചാരിച്ചു. പക്ഷേ, ആകെപ്പാടെ അങ്ങനെ അനുഭവപ്പെട്ടില്ല. കർണ്ണൽ നിഗ്ഗിൻസണെ - സ്വതന്ത്രമതസമാജപ്രസിഡണ്ട് - ഓർമ്മയുണ്ടല്ലോ അദ്ദേഹം വളരെ കനിവോടെ അങ്ങയെപ്പറ്റി അന്വേഷിക്കുന്നു. ഓക്സ ഫോർഡി (ഇംഗ്ലണ്ട്) ലെ ഡോ. കാർപ്പന്റെറെ ഇന്നാളൊരു ദിവസം കാണുകയുണ്ടായി. അദ്ദേഹം പ്ലിമത്തിൽവെച്ച് ബുദ്ധമതത്തിലെ സദാചാരത്തെപ്പറ്റി ഒരു പ്രസംഗം ചെയ്യുകയുണ്ടായി. അതു വളരെ സഹഭാവപൂർവ്വും പണ്ഡിതോചിതവമായിരുന്നു. അദ്ദേഹം അങ്ങയേയും അങ്ങയുടെ പ്രബന്ധത്തേയും കുറിച്ചന്വേഷിച്ചു. അങ്ങയുടെ മഹാപ്രവർത്തനം വിജയിക്കുമെന്നാശിക്കുന്നു. അങ്ങു 'ബഹുജനഹിതായ ബഹുജനസുഖായ' (ബഹുജനത്തിന്റെ ഹിതത്തിനും ബഹുജനത്തിൻരെ സുഖത്തിനും) വന്ന സർവ്വേശ്വരന്നു ചേർന്ന ഭൃത്യൻ തന്നെ.

........ഭാരതത്തിൽ പ്രചരിപ്പിക്കപ്പെടുന്ന ക്രിസ്തുമതം ഇവിടെ കാണപ്പെടുന്നതിൽനിന്നു തുലോം വ്യത്യസ്തമത്രേ. അങ്ങയുടെ മതത്തിൽത്തന്നെ അങ്ങെന്നപോലെ അത്ര വിശാലഹൃദയരും അത്ര ഉദാരചിത്തരും അത്ര നെറിയുള്ളവരുമായ മിത്രങ്ങൾ, എപ്പിസ്കോപ്പൽപള്ളിയിലേയും പ്രിസ്ബിറേറ്റിയൻ പള്ളിയിലെതന്നേയും പുരോഹിതന്മാരുടെയിടയ്ക്കുണ്ടെന്നു കേൾക്കാൻ ധർമ്മപാലാ, അങ്ങയ്ക്കദ്ഭുതം തോന്നും. യഥാർത്ഥത്തിൽ ആദ്ധ്യത്മികപരുഷൻ എവിടേയും വിശാലഹൃദയനത്രേ... അയാളുടെ പ്രേമം അയാളെ അതിനുബലാൽ പ്രേരിപ്പിക്കുന്നു. ആർക്ക് മതം ഒരു കച്ചവടമായിരിക്കുന്നുവോ, അവർ മതത്തിലേയ്ക്ക് ലോകത്തിന്റെ സ്പർദ്ധാ-യുദ്ധ-സ്വാർത്ഥ-മാർഗ്ഗങ്ങളെ അവതരിപ്പിക്കകാരണം സങ്കുചിതരും ദ്രോഹികളുമായിത്തീരാൻ ബലാൽ പ്രേരിതരായിരിക്കുന്നു.

ശശ്വത് സാഹോദര്യപ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 149

യു.എസ്.എ.
1894

പ്രിയ അളസിംഗ,

ഒരു പഴംകഥ കേട്ടോളു. മടിയനായ ഒരു നാടുതെണ്ടി പതുക്കെ വഴി നടക്കവേ, പടിവാതില്ക്കൽ കത്തിയിരിക്കുന്ന ഒരു വയസ്സനെക്കണ്ട് അവിടെ നിന്നു. ഏതോ ഒരു സ്ഥലത്തിന്റെ ചുറ്റുപാടുകളെപ്പറ്റി അയാളോടന്വേഷിച്ചു. 'ഇന്ന ഗ്രാമം എന്തു ദൂരെയാണ്?' എന്നയാൾ ചോദിച്ചു. വയസ്സൻ മിണ്ടാതെയിരുന്നു. ഇയാൾ തന്റെ അന്വേഷണം പലവട്ടം ആവർത്തിച്ചു. എന്നിട്ടും മറുപടിയില്ല. ഇതു കണ്ട മടുത്ത് പഥികൻ പോയ്ക്കളയാൻ തിരിഞ്ഞു. അപ്പോൾ വയസ്സൻ എണീറ്റു പറഞ്ഞു: 'ആ ഗ്രാമത്തിലേയ്ക്ക് ഇവിടെനിന്ന് ഒരു നാഴികയേ ഉള്ളു.' 'എന്ത്!' നാടുതെണ്ടി ചോദിച്ചു. 'ഞാൻ മുമ്പേ ചോദിച്ചപ്പോഴെന്തേ പറഞ്ഞില്ല?' 'എന്തുകൊണ്ടെന്നാൽ.' വൃദ്ധൻ പറഞ്ഞു. 'അപ്പോൾ മുന്നോട്ടു പോകാൻ നിനക്കു മടിയും അശ്രദ്ധയുമായിരുന്നു; ഇപ്പോഴാകട്ടെ നീ ശരിക്കും പുറപ്പെട്ടിരിക്കുന്നു, നിനക്കു മറുപടി കിട്ടാൻ അർഹതയായി.'

എന്റെ കുഞ്ഞേ, ഈ കഥ നീ ഓർക്കുമോ? കർമ്മനിരതനാകുക. ബാക്കിയൊക്കെ വന്നുകൊള്ളും. 'ആരാണോ മറ്റൊന്നിലും വിശ്വസിക്കാനെ എന്നെത്തന്നെ ശരണം പ്രാപിക്കുന്നത്, അവനുവേണ്ടതെല്ലാം ഞാൻ കൊടുക്കുന്നു.' (ഗീത 9.22) ഇതു സ്വപ്നമൊന്നുമല്ല.

.......തല്ക്കാലം പ്രവൃത്തി പ്രവചനത്തിന്റേയും സേവനത്തിന്റേയും വഴിക്കായിരിക്കണം. എല്ലാ ആഴ്ചയും ഒന്നിച്ചുകൂടി പൂജ നടത്താനും ഉപനിഷത്തുകൾ ഭാഷ്യങ്ങളോടുകൂടി പാരായണം ചെയ്യാനും ഒരു യോഗസ്ഥലം തിരഞ്ഞെടുക്കുക, അങ്ങനെ പുതുക്കെ പഠിച്ചും പ്രവർത്തിച്ചും പോകുക. കഠിനപ്രയത്നത്തിനു തയ്യാറാകുമെങ്കിൽ നിങ്ങൾക്കു സർവ്വവും വന്നുചേരും.....

ഇപ്പോൾ പ്രവൃത്തി ചെയ്യുവിൻ! ജി.ജി.യുടെ പ്രകൃതി വികാരപ്രധാനമാണ്, നിങ്ങളാകട്ടെ സമചിത്തനാണ്. അതുകൊണ്ട് ഒന്നിച്ചു പ്രവർത്തിക്കുക; ചാടി മുങ്ങുക; ഇതു തുടക്കംമാത്രം. ഏതുജനതയും തന്നെത്താൻ രക്ഷിക്കണം; ഹിന്ദുമതത്തിന്റെ നവീകരണത്തിന് നാം അമേരിക്കൻ സഹായത്തെ ആശ്രയിക്കരുത്; അതൊരു വ്യാമോഹമത്രേ. ഒരു കേന്ദ്രമുണ്ടായിരിക്കുകയെന്നതു വലിയ കാര്യമാണ്; അത്തരമൊരു സ്ഥലം മദ്രാസിനെപ്പോലൊരു

വലിയ നഗരത്തിൽ സമ്പാദിക്കാൻ നോക്കുക, ഒരു സജീവശക്തിയെ എമ്പാടും പ്രസരിപ്പിച്ചുകൊണ്ടുപോകാനും ശ്രമിക്കുക. പതുക്കെ ആരംഭിക്കുക. കുറച്ചു ഗൃഹസ്ഥമിഷണറിമാരെക്കൊണ്ടു തുടങ്ങുക; ജീവിതം മുഴുവൻ പ്രവൃത്തിക്കർപ്പിക്കുന്ന മറ്റുള്ളവർ ക്രമേണ വന്നുകൊള്ളും. നേതാവാകാൻ നോക്കരുത്, നന്നായി സേവിക്കുന്നവനാണ് ഉത്തമനേതാവ്. മരണം വരേയ്ക്കും സത്യസന്ധനായിരിക്കുക–പ്രവൃത്തിയാണു നമുക്കു വേണ്ടത്. നാം ധനമോ മാനമോ കീർത്തിയോ തേടുന്നില്ല...... ധീരരായിരിക്കുക..... അതിനായി ഫണ്ടു പിരിക്കാൻ മദ്രാസുകാർക്കു താല്പര്യമുണ്ടാക്കാൻ പ്രയത്നിക്കുക, എന്നിട്ട് പുതുക്കെ ഒരു തുടക്കമിടുക...... സമ്പൂർണ്ണനിസ്സ്വാർത്ഥനായിരിക്കുക, നിങ്ങൾ വിജയിക്കുമെന്നു തീർച്ച....... പ്രവർത്തനസ്വാതന്ത്ര്യം നഷ്ടമാകാതെ സർവ്വാദരങ്ങളും ഗുരുജനങ്ങൾക്കു നല്കുക യോജിച്ചു പ്രവർത്തിക്കുക...... സ്വകൃത്യം നിറവേറ്റാൻ വേണ്ടിവന്നാൽ എന്റെ കുട്ടികൽ തീയിൽ ചാടാനും തയ്യാറായിരിക്കണം. ഇപ്പോൾ പ്രവൃത്തി, പ്രവൃത്തി, പ്രവൃത്തി ! നമുക്ക് പിന്നീട് സാവധാനം തമ്മിൽ തട്ടിച്ചു നോക്കാം. ക്ഷമയും സ്ഥിരോത്സാഹവും പരിശുദ്ധിയും ഉണ്ടായിരിക്കണം.

ഹിന്ദുമതത്തെപ്പറ്റി ഞാനിപ്പോൾ പെട്ടെന്ന് ഒരു പുസ്തകവുമെഴുതുന്നില്ല. എന്റെ ചിന്തകളെ ഞാൻ കുത്തിക്കുറിച്ചിടുന്നെന്നുമാത്രം. അതു ഞാൻ പ്രസിദ്ധപ്പെടുത്തുമോ എന്നെനിക്കറിവില്ല. ഗ്രന്ഥങ്ങളിലെന്തുണ്ട്? ഇപ്പോഴേ ഈ ലോകം വിഡ്ഢിത്തരങ്ങൾ കൊണ്ടു നിറഞ്ഞുകഴിഞ്ഞു. ഒരു വേദാന്ത മാസിക തുടങ്ങാമെങ്കിൽ അതു നമ്മുടെ ഉദ്ദേശ്യങ്ങൾ മുന്നേറുന്നതിനു സഹായിക്കും. സർഗ്ഗാത്മകഭാവം അവലംബിക്കുക, അന്യരെ വിമർശിക്കരുത്. നിങ്ങളുടെ സന്ദേശം നല്കുക, നിങ്ങൾക്കു പഠിപ്പിക്കാനുള്ളതു പഠിപ്പിക്കുക, അവിടെ നിർത്തുക. ബാക്കി ഭഗവാന്നറിയാം....

ഇനി വൃത്താന്തപത്രങ്ങളൊന്നുമയയ്ക്കേണ്ട; കാരണം, എന്നെക്കുറിച്ചുള്ള മിഷനറിമാരുടെ വിമർശനങ്ങളെ ഞാൻ ഗണിക്കുന്നില്ല, അക്കാരണംകൊണ്ട് എന്നെപ്പറ്റിയുള്ള ബഹുജനസമ്മതി ഇവിടെ കൂടുതൽ മെച്ചവുമാണ്.

......നിങ്ങൾ യഥാർത്ഥത്തിലെന്റെ കുട്ടികളാണെങ്കിൽ നിങ്ങളൊന്നിനേയും ഭയപ്പെടില്ല; ഒന്നുകൊണ്ടും മടങ്ങുകയുമില്ല. നിങ്ങൾ സിംഹസദൃശരായിരിക്കും. നമുക്കു ഭാരതത്തേയും ലോകത്തെ മുഴുവൻ തന്നേയും ഉണർത്തണം. ഭീരുത്വമരുത് ദൗർബ്ബല്യം ഞാൻ പൊറുപ്പിക്കില്ല. മനസ്സിലായോ? മരണംവരെ സത്യസന്ധരായിരിക്കുക....ഇതിന്റെ രഹസ്യം ഗുരുഭക്തിയാണ് – ആമരണം ഗുരുവിലുള്ള വിശ്വാസം! അതുണ്ടോ? നിങ്ങൾക്കതുണ്ടെന്നു ഞാൻ തികച്ചും വിശ്വസിക്കുന്നു, നിങ്ങളിലെനിക്കു വിശ്വാസമുണ്ടെന്നു നിങ്ങൾക്കറികയും ചെയ്യാം – അതുകൊണ്ട് കർമ്മനിരതരാവുക, നിങ്ങൾ വിജയശ്രീലാളിതരാകും. നിങ്ങളുടെ ഓരോ അടിവെയ്പിലും എന്റെ പ്രാർത്ഥ

നകളും ആശീർവാദങ്ങളും ഉണ്ട്. എല്ലാവരോടും ക്ഷമയുള്ളവനായിരിക്കുക. എല്ലാവർക്കും എന്റെ പ്രേമം. ഞാൻ നിങ്ങളെ സദാ ഉറ്റുനോക്കുന്നു. മുന്നോട്ട്! മുന്നോട്ട്! ഇതു തുടക്കം മാത്രം. എന്റെ ഇവിടത്തെ അല്പമായ പ്രവൃത്തി ഭാരതത്തിൽ വലിയ പ്രതിധ്വനി ഉളവാക്കുന്നുണ്ട്. അറിയാമോ? അതുകൊണ്ട് ഞാനങ്ങോട്ട് തിടുക്കത്തിൽ മടങ്ങിക്കൂടാ. എന്റെ ഇച്ഛ ഇവിടെ ശാശ്വതമായതു വല്ലതും ചെയ്യണമെന്നാണ്, ആ ഉദ്ദേശ്യത്തോടെ ഞാൻ നാൾക്കുനാൾ പ്രവർത്തിക്കയുമാണ്. അമേരിക്കൻജനങ്ങളുടെ വിശ്വാസത്തെ ഞാൻ നാൾതോറു നേടുകയാണ്.... നിങ്ങളുടെ ഹൃദയത്തേയും ആകാംക്ഷയേയും വിശ്വവിശാലമാക്കി വികസിപ്പിക്കുക. സംസ്കൃതം പഠിക്കുക, വിശേഷിച്ചും വേദാന്തത്തിന്റെ മൂന്നു ഭാഷ്യങ്ങൾ. സന്നദ്ധരായിരിക്കൂ, ഭാവിയിലേയ്ക്ക് എനിക്കു വളരെ പദ്ധതികളുണ്ട്. ശ്രോതാക്കളെ ആകർഷിക്കാൻ കഴിവുള്ള എല്ലാവരുമായി പൊരുത്തപ്പെടണം. പ്രഭാഷകനാകാൻ യത്നിക്കുക. ജനങ്ങളെ വീരന്മാരാക്കുക. ശ്രദ്ധയുള്ള പക്ഷം നിനക്കെല്ലാം വന്നുചേരും ഇതുപോലെ കിഡിയോടു പറയുക. വാസ്തവത്തിൽ, അവിടെയുള്ള എന്റെ കുട്ടികളോടെല്ലാം പറയുക, അവർ യഥാകാലം ലോകവിസ്മാപകങ്ങളായ വലിയ കാര്യങ്ങൾ ചെയ്യും. ധൈര്യം അവലംബിക്കൂ, പ്രവർത്തിക്കൂ. നിങ്ങൾ എന്തു ചെയ്യുന്നു എന്നു കാണട്ടെ. ഒരമ്പലവും, ഒരു പ്രസ്സും, ഒരു പത്രവും. താമസിക്കാനൊരു വീടും എനിക്കു കാണിച്ചുതരിക. എനിക്കൊരു വീടു മദ്രാസിലുണ്ടാക്കാനാവില്ലെങ്കിൽ ഞാനെവിടേയ്ക്കാണ് വരേണ്ടത്? ജനങ്ങളെ ഉദ്ബുദ്ധരാക്കുക. ഫണ്ടു പിരിക്കുക, ആയശങ്ങൾ പ്രചരിപ്പിക്കുക. നിങ്ങളുടെ ആദർശത്തോടു കൂറുള്ളവരായിരിക്കൂ. ഇത്രത്തോളം നിങ്ങൾ പ്രതീക്ഷയ്ക്കൊത്തുയർന്നിരിക്കുന്നു. ഇങ്ങനെതന്നെ തുടർന്നുപോവുക, ഇതിലേറെ മെച്ചത്തിൽ, ഇനിയും മെച്ചത്തിൽ പ്രവർത്തിക്കുക.

ജനങ്ങളോടു കലഹിക്കരുത്; ആരേയും പിണക്കരുത്. ജാക്കോ ജോണോ ക്രിസ്ത്യനാകുന്നെങ്കിൽ നാമെന്തിനു ഗൗനിക്കണം? അവരവർക്കു ചേർന്ന മതത്തെ അനുസരിച്ചുകൊള്ളട്ടെ. എന്തിനു വാദപ്രതിവാദങ്ങളിൽ ചെന്നുപെടണം? ഓരോരുവരുടേയും ഭിന്നാഭിപ്രായങ്ങളെ മാനിക്കുക, ക്ഷമയും പരിശുദ്ധിയും സ്ഥിരോത്സാഹവും നിങ്ങളെ വിജയത്തിലെത്തിക്കും.

സ്വന്തം വിവേകാനന്ദൻ

## 150

(മിസിസ് ഓളി ബുള്ളിന്)

541 ഡീയർബോൺ അവന്യു,
ചിക്കാഗോ
3 ജനുവരി 1895

പ്രിയ മിസിസ് ബുൾ,

കഴിഞ്ഞ ഞായറാഴ്ച ഞാൻ ബ്രൂക്ലിനിൽ പ്രസംഗിച്ചു. ഞാൻ എത്തിയന്നു സായാഹ്നത്തിൽ മിസിസ് ഹിഗ്ഗിൽസ് എനിക്കൊരു ചെറുസ്വീകരണം നല്കി; ഡാ. ജയിൻ (ജേയിൻസ്) ഉൾപ്പെടെ എത്തിക്കൽ സൊസൈറ്റിയിലെ പ്രമുഖാംഗങ്ങളിൽ കുറേപ്പേരും അവിടെയുണ്ടായിരുന്നു. അവരിൽ ചിലർ വിചാരിച്ചു, അത്തരം പൗരസ്ത്യമതവിഷയങ്ങൾ ബ്രൂക്ലിൻ പൊതുജനത്തെ തത്പരരാക്കില്ലെന്ന്.

പക്ഷേ ഭഗവദനുഗ്രഹത്താൽ പ്രഭാഷണം ഒരുഗ്രൻ വിജയമായിട്ടാണ് പരിണമിച്ചത്. ബ്രൂക്ലിനിലെ പ്രമാണികളിൽ ഏതാണ്ട് എണ്ണൂറു പേർ സന്നിഹിതരായിരുന്നു; അതു വിജയമായി പരിണമിക്കില്ലെന്നു വിചാരിച്ച അതേ മാന്യന്മാർതന്നെ ബ്രൂക്ലിനിൽ എന്റെ ഒരു പ്രസംഗപരമ്പര സംഘടിപ്പിക്കാൻ പരിശ്രമിക്കയാണ്. ന്യൂയോർക്കിലുള്ള എന്റെ പാഠപദ്ധതി മിക്കവാറും തയ്യാറായിരിക്കുന്നു; പക്ഷേ മിസ് തഴ്സ്ബി ന്യൂയോർക്കിൽ വരുന്നതുവരെ തീയതികൾ നിശ്ചയിക്കാൻ ഞാൻ വിചാരിക്കുന്നില്ല. അതിൽപ്രകാരം മിസ് തഴ്സ്ബിയു ന്യൂയോർക്കിൽ വരുന്നതുവരെ തീയതികൾ നിശ്ചയിക്കാൻ ഞാൻ വിചാരിക്കുന്നില്ല. അതിൻപ്രകാരം മിസ് തഴ്സ്ബിയുടെ ഇഷ്ടയും എനിക്കുവേണ്ടി ന്യൂയോർക്കിൽ വല്ലതും ഏർപ്പെടുത്തണമെങ്കിൽ, മിസ് തഴ്സ്ബിയോടൊപ്പം പ്രവർത്തിച്ചുകൊള്ളും.

ഞാൻ ഹേല്കുടുംബത്തോടു വളരെ കടപ്പെട്ടവനാണ്. നവവത്സരദിവസം അപ്രതീക്ഷിതമായി അവിടെ എത്തി അവരെ ഒട്ടൊന്നദ്ഭുതപ്പെടുത്താൻ ഞാൻ വിചാരിക്കുന്നു. ഒരു പുതിയ ഗൗൺ കിട്ടാൻ ശ്രമിക്കയാണ്. പഴയ ഗൗൺ ഇവിടെയുണ്ടെങ്കിലും, നനച്ചു നനച്ചു വളരെ ചുരുങ്ങിപ്പോയിരിക്കയാൽ അതു ബഹുജനസമക്ഷം ധരിക്കാൻ കൊള്ളുകയില്ല. ചിക്കാഗോവിലെ സ്ഥിതിഗതി കൃത്യമായി കണ്ടെത്താമെന്ന് എനിക്കു മിക്കവാറും വിശ്വാസമുണ്ട്.

ഇപ്പോഴേയ്ക്കു നിങ്ങളുടെ അച്ഛനൊക്കെ സുഖമായിരിക്കുമെന്നു വിശ്വസിക്കുന്നു.

മിസ് ഫാർമറിനും ഗിബ്ബൺസ് ദമ്പതിമാർക്കും പവിത്രകുടുംബത്തിലെ മറ്റുള്ളോർക്കും പ്രേമപൂർവ്വം, എന്നും.

സസ്നേഹം വിവേകാനന്ദൻ

പുനശ്ച. മിസ് കൗറിങ്ങിനെ ബ്രൂക്ലിനിൽവെച്ച് കണ്ടു. അവർ എന്നത്തെയും പോലെ കനിവുള്ളവരായിരുന്നു. അവർക്ക് അടുത്ത് എഴുതുന്ന പക്ഷം അവർക്കെന്റെ സ്നേഹം നല്കുക. വി.

(ശ്രീ. ജി.ജി. നരസിംഹാചാര്യർക്ക്) ചിക്കാഗോ

11 ജനുവരി 1895

പ്രിയ ജി.ജി.

നിങ്ങളുടെ കത്തിതാ കിട്ടി......... മറ്റു വിശ്വാസരൂപങ്ങൾക്കു മേലേ ക്രിസ്തീയമതത്തിന്റെ ഉൽകൃഷ്ടത തെളിയിക്കുവാനുള്ള ഉദ്ദേശ്യത്തോടെയാണ് മത മഹാസമ്മേളനം സംഘടിപ്പിക്കപ്പെട്ടത്; എന്നിരുന്നാലും, ഹൈദവദാർശനികമതത്തിനു തൻനില നിലനിർത്താൻ കഴിഞ്ഞു. ഡാ. ബാറോസും ആ തരത്തിലുള്ള മനുഷ്യരും ബഹു യാഥാസ്ഥിതികരാണ്, സാഹായ്യത്തിനു ഞാനവരെ ആശ്രയിക്കുന്നില്ല..... ഈ നാട്ടിൽ ഭഗവാൻ എനിക്കു വളരെ സ്നേഹിതരെ അയച്ചുതന്നിരിക്കുന്നു, അവരെപ്പോഴും പെരുകിക്കൊണ്ടിരിക്കയും ചെയ്യുന്നു. എന്നെ ദ്രോഹിക്കാൻ ശ്രമിച്ചവരെ ഭഗവാൻ അനുഗ്രഹിക്കട്ടെ..... ഞാനിക്കാലമത്രയും, ഈ നാട്ടിലെ രണ്ടു മഹാകേന്ദ്രങ്ങളായ ബോസ്റ്റണിനും ന്യൂയോർക്കിനുമിടയ്ക്ക് ഓടിക്കൊണ്ടിരിക്കയാണ്. ഇതിൽ ബോസ്റ്റൺ അമേരിക്കയുടെ മസ്തിഷ്കവും ന്യൂയോർക്ക് പഴ്സുമാണെന്നു പറയാം. രണ്ടിലും എന്റെ വിജയം അസാധാരണമെന്നുതന്നെ പറയാം. ഞാൻ പത്രറിപ്പോർട്ടുകളിൽ ഉദാസീനനാണ്, അതൊന്നും അയച്ചു കിട്ടാൻ നിങ്ങൾ കാത്തിരിക്കയുമരുത്. പ്രവൃത്തി തുടങ്ങാൻ ഒരല്പം പ്രസിദ്ധി വേണ്ടിയിരുന്നു. അതു വേണ്ടതിലേറെ നമുക്കു കിട്ടിക്കഴിഞ്ഞു.

ഞാൻ മണിഅയ്യർക്കെഴുതിയിട്ടുണ്ട്. നിങ്ങൾക്കെന്റെ നിർദ്ദേശങ്ങൾ ഞാൻ നേരത്തെതന്നെ തന്നിട്ടുണ്ട്. ഇപ്പോൾ നിങ്ങൾക്കെന്തു കഴിയുമെന്ന് എനിക്കു കാണിച്ചുതരൂ. മൂഢജല്പനമൊന്നും ഇനിയില്ല, യഥാർത്ഥപ്രവൃത്തിമാത്രം. അവർക്കു വയ്യെങ്കിൽ അവരൊന്നും അർഹിക്കുന്നില്ല; അത്രതന്നെ. അമേരിക്ക നിങ്ങളുടെ ഭ്രാന്തുകൾക്കു പണം തരാൻ പോകുന്നില്ല. അവരെന്തിനു തരണം? എന്നെ സ്സംബന്ധിച്ചാണെങ്കിൽ, എനിക്കു സത്യം പഠിപ്പിക്കണം; ഇവിടെയെന്നോ മറ്റെവിടെയെന്നോ ഞാൻ കാര്യമാക്കുന്നില്ല.

മേലിൽ എന്നേയോ നിങ്ങളേയോ അനുകൂലിച്ചോ പ്രതികൂലിച്ചോ ആളുകളെന്തു പറഞ്ഞാലും ഒട്ടും ശ്രദ്ധിക്കേണ്ട. പ്രവൃത്തിയിൽ മുഴുകുക, സിംഹതുല്യം ധീരരാകുക; അപ്പോൾ ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കും. ഞാൻ ആമരണം അവിരതം പ്രവർത്തിക്കും; മരണശേഷവും ജഗദ്ധിതത്തിനായി പ്രവർത്തിക്കും. സത്യം അസത്യത്തെക്കാൾ അളവറ്റധികം കനപ്പെട്ടതാണ്; അങ്ങനെതന്നെ നന്മയും. ഇവ നിങ്ങൾക്കുള്ള പക്ഷം അവയുടെ ഗരുത്വം കൊണ്ടുതന്നെ അവ നിങ്ങളുടെ മാർഗ്ഗം തെളിയിക്കും.

എനിക്കു തിയോസഫിക്കാരുമായി യാതൊരു ബന്ധവുമില്ല. ജഡ്ജ് എന്നെ സഹായിക്കുമത്രേ–ഫൂ!..... ഉത്തമന്മാർ ആയിരക്കമെക്കിന് എന്റെ

കാര്യം നോക്കുന്നുണ്ട്; നിങ്ങളിതറിയുക. ഭഗവാനിൽ വിശ്വസിയ്ക്കുക. വർത്തമാനപ്പത്രമാധ്യമത്തിലൂടെ നേടാവുന്നതിലും വളരെ മഹത്തായ ഒരു ജനസ്വാധീനം ഞാൻ സാവധാനം ഇവിടെ നേടിക്കൊണ്ടിരിക്കുകയാണ്. യഥാസ്ഥിതികർക്കതു മനസ്സിലാകുന്നുണ്ട്. പക്ഷേ അവർക്കതു തടഞ്ഞുകൂടാ. അതു സ്വഭാവത്തിന്റേയും പരിശുദ്ധിയുടേയും സത്യത്തിന്റേയും ശക്തിയാണ് – പൗരുഷത്തിന്റെ. ഇത്രയും എനിക്കുള്ള കാലത്തോളം നിങ്ങൾക്കു സ്വസ്ഥമായിരിക്കാം; എന്റെ ഒരു തലനാരിഴപോലും തൊടാൻ ഒരുത്തന്നും കഴിയില്ല. അവർ ശ്രമിച്ചാൽ അവർ തോല്കും. ഭഗവാന്റെ മൊഴി..... പുസ്തകങ്ങളും സിദ്ധാന്തങ്ങളും വേണ്ടതായി. ജീവിതമാണ് പ്രധാനം, ജനഹൃദയത്തെ ഇളക്കിമറിക്കുന്ന ഒറ്റ വഴിയും അതുതന്നെ; അതു പൗരുഷത്തിന്റെ അയസ്കാന്തശക്തിയെ ആവഹിക്കുന്നു. ഭഗവാനെനിക്കു നാൾതോറും കൂടുതൽ കൂടുതൽ ആഴത്തിലുള്ള ഉൾക്കാഴ്ച നല്കുന്നു പ്രവൃത്തി, പ്രവൃത്തി, പ്രവൃത്തി. മൂഢജല്പനങ്ങളെ കെട്ടിവെയ്ക്കുക. ഭഗവാനെപ്പറ്റി പറയുക. ചതിയന്മാരേയും ഭ്രാന്തന്മാരേയും പറ്റി പറഞ്ഞു പാഴാക്കാനാവാത്തത്ര അതിഹ്രസ്വമാണ് ജീവിതം.

ഏതു ജനതയും തന്നത്താൻ രക്ഷിച്ചുകൊള്ളണമെന്നു നിങ്ങൾ സദാ സ്മരിക്കണം; അങ്ങനെ വേണം ഓരോ മനുഷ്യനും; സാഹായത്തിനു മറ്റുള്ളവരെ ആശ്രയിക്കരുത്. ഇവിടത്തെ കുടംപരിശ്രമം കൊണ്ടു വല്ലപ്പോഴും കുറച്ചു പണം നിങ്ങളുടെ പ്രവർത്തനത്തിനയച്ചു തരാൻ എനിക്കു കഴിയും; അത്രയേയുള്ളു. നിങ്ങൾക്ക് അതും കാത്തിരിക്കേണ്ടിവരികയാണെങ്കിൽ പ്രവർത്തനം നിർത്തുകയാണ് ഭേദം. മാത്രമല്ല, ഇത് എന്റെ ആശയങ്ങൾക്കുള്ള വിളഭൂമിയാണെന്നും, അവർ ഹിന്ദുക്കളോ മുഹമ്മദരോ ക്രിസ്ത്യരോ എന്നു ഞാൻ വകവെയ്ക്കുന്നില്ലെന്നും, ഈശ്വരനെ പ്രേമിക്കുന്നവരെല്ലാംതന്നെ എന്റെ സേവനത്തിന്നർഹരാണെന്നും അറിഞ്ഞുകൊൾക.

.......ശാന്തമായു നിശ്ശബ്ദമായും പ്രവർത്തിക്കാനാണ് എനിക്കിഷ്ടം; ഭഗവാനെപ്പോഴും എന്റെകൂടെയുണ്ടുതാനും. നിനിക്കിഷ്ടമെങ്കിൽ തീവ്രമായ ആർജ്ജവത്തോടെ, സമ്പൂർണ്ണമായ നിസ്സാർത്ഥതയോടെ, സർവ്വോപരി സമ്പൂർണ്ണമായ പരിശുദ്ധിയോടെ എന്നെ അനുഗമിക്കൂ. എന്റെ അനുഗ്രഹങ്ങൾ നിന്റെ കൂടെയുണ്ട്. ഈ ഹ്രസ്വജീവിതത്തിൽ അനുമോദനങ്ങൾ കൈമാറാൻ നേരമില്ല യുദ്ധം തീർന്നശേഷം നമുക്ക് ഉള്ളംനിറയെ അന്യോന്യം തട്ടിച്ചുനോക്കുകയും അനുമോദിക്കുകയും ചെയ്യാം. ഇപ്പോൾ മിണ്ടരുത്; പ്രവൃത്തി, പ്രവൃത്തി, പ്രവൃത്തി! നിങ്ങൾ ഭാരത്തിൽ ശാശ്വതമായി ഒന്നും ചെയ്തതായി ഞാൻ കാണുന്നില്ല–നിങ്ങളുണ്ടാക്കിയ ഒരു കേന്ദ്രവും ഞാൻ കാണുന്നില്ല – നിങ്ങൾ പടുത്തുയർത്തിയ ഒരമ്പലമോ ഹാളോ ഞാൻ കാണു

ന്നില്ല – ആരും നിങ്ങളോടും സഹകരിക്കുന്നതും ഞാൻ കാണുന്നില്ല. വായാട്ടം കുറേ കൂടിപ്പോയി! നമ്മൾ വലിയവർ, നമ്മൾ വലിയവർ! അസംബന്ധം ! നമ്മൾ നപുംസകരാണ്, അതാണ് നമ്മൾ! പേരിന്റേയും യശസ്സിന്റേയും മറ്റു സകല ഭോഷ്കുകളുടേയും പിന്നാലെയുള്ള ഈ പരക്കം പാച്ചിൽ – അവ എനിക്കെന്തിന്? എനിക്കവരെ വേണം, എനിക്കവരെ കാണണം. നിങ്ങളവരെ തേടിക്കണ്ടുപിടിക്കണം. നിങ്ങളെനിക്കു പേരും കീർത്തിയും മാത്രം തരുന്നു, പേരും കീർത്തിയും മതിയാക്കൂ; പ്രവൃത്തിയിലേയ്ക്ക്! എന്റെ ധീരപുരുഷന്മാരേ, പ്രവൃത്തിയിലേയ്ക്ക്! എന്റെ ആവേശം നിങ്ങൾക്കിനിയും പിടികിട്ടിയിട്ടില്ല. നിങ്ങൾക്കെന്നെ മനസ്സിലാകുന്നില്ല! നിങ്ങൾ ഇപ്പോഴും ആ പഴയ നിഷ്ക്രിയതയുടേയും, ഭോഗലാലസതയുടേയും മാർഗ്ഗത്തിലാണ്. ഇഹപരലോകങ്ങളിലുള്ള ഭോഗേച്ഛയും ആലസ്യവും പൂർണ്ണമായും ത്യജിക്കുക. ത്യാഗോജ്ജ്വലരാവുക, ജനങ്ങളെ ഭഗവാങ്കലേയ്ക്കു നയിക്കുക.

നിങ്ങൾക്കെന്റെ ആത്മവീര്യം ലഭിക്കുമാറാകട്ടെ, നിങ്ങൾക്കത്കടമായ ഭവശുദ്ധി ഉണ്ടാകട്ടെ, നിങ്ങൾക്കു പടക്കളത്തിൽ വീരമൃത്യു ലഭിക്കുമാറാകട്ടെ എന്ന നിതാന്തപ്രാർത്ഥനയോടുകൂടി,

വിവേകാനന്ദൻ

പുനശ്ച. അളസിംഗനോടും കിഡിയോടും ഡാ. ബാലാജിയോടും മറ്റെല്ലാവരോടും പറയൂ. അവനോ ഇവനോ നമ്മെ അനുകൂലിച്ചോ പ്രതികൂലിച്ചോ പറയുന്നതിൽ ശ്രദ്ധയൂന്നാതെ തങ്ങളുടെ സർവശക്തിയും പ്രവർത്തിയിൽത്തന്നെ കേന്ദ്രീകരിക്കാൻ,

വിവേകാനന്ദൻ

## 152

യു.എസ്.എ.
12 ജനുവരി 1895

പ്രിയ അളസിംഗ,

നിങ്ങളിപ്പോഴും വൃത്താന്തപത്രങ്ങളും പത്രികകളും അയച്ചു കൊണ്ടേ ഇരിക്കുന്നതിൽ ഞാൻ വ്യസനിക്കുന്നു; അതരുതെന്നു നിങ്ങൾക്കു പലതവണ എഴുതിയതാണ്. എനിക്കതു സൂക്ഷിച്ചു വായിക്കാനും ശ്രദ്ധിക്കാനും തീരെ നേരമില്ല. ദയവുചെയ്ത് അവ ഇനിമേൽ അയയ്ക്കരുത്. എന്നെപ്പറ്റി മിഷനറിമാരോ തിയോസഫിക്കാരോ പറയുന്നതിനെ ഞാൻ പുല്ലോളം വക വെയ്ക്കുന്നില്ല. അവർ ഇഷ്ടംപോലെ ചെയ്യട്ടെ. അവരെ ശ്രദ്ധിക്കുന്ന

തുതന്നെ അവർക്കു പ്രാധാന്യം നല്കുകയാണ്. കൂടാതെ, മിഷണറിമാർ നിന്ദിക്കയല്ലാതെ ഒരിക്കലും വാദിക്കയില്ലെന്നറിയാമല്ലോ.

ഞാൻ പേരിനെയോ കീർത്തിയെയോ അത്തരം വല്ല കാപട്യത്തയോ ഗൗനിക്കുന്നില്ലെന്നു നിങ്ങളിനി എന്നെന്നേയ്ക്കുമായി ധരിച്ചുകോൾക. എനിക്കെന്റെ ആശയങ്ങൾ ജഗദ്ധിതത്തിനായി വാരിവിതരണം. നിങ്ങളൊരു വലിയ പ്രവൃത്തി ചെയ്തിരിക്കുന്നു, പക്ഷേ, എനിക്കു പേരും കീർത്തിയും നല്കുന്നേടത്തോളമേ അതിനിയും എത്തിയിട്ടുള്ളു. എന്റെ ജീവിതം ലോകപ്രശംസ നേടാൻ ചെലവാക്കുന്നതിൽപരം വിലയുള്ളതാണ്. അത്തരം വിഡ്ഢിത്തത്തിനൊന്നും എനിക്കു സമയമില്ല. ഭാരതത്തിൽ ആശയപ്രക്ഷേപണത്തിലും സംഘടനാപ്രവർത്തനത്തിലും നിങ്ങളെന്തു ചെയ്തിട്ടുണ്ട്? നാസ്തി, നാസ്തി, നാസ്തി!

ഹിന്ദുക്കളെ പരസ്പരം സഹായിക്കാനും അഭിനന്ദിക്കാനും സംഘടന ഏറ്റവും ആവശ്യമാണ്, എന്റെ ഇവിടുത്തെ പ്രവർത്തനത്തിന് അനുമോദനം പ്രകടിപ്പിക്കാൻ കല്ക്കത്തയിൽ ചേർന്ന യോഗത്തിൽ അയ്യായിരം പേർ പങ്കെടുത്തു. മറ്റിടങ്ങളിൽ നൂറുകണക്കിനും – കൊള്ളാം, നല്ലത്! പക്ഷേ ഒരോരുവനോടും ഓരോ അണ ചോദിച്ചിരുന്നെങ്കിൽ അവരതു കൊടുക്കുമായിരുന്നോ? ശിശുക്കൾക്കു ചേർന്ന പരാശ്രയബോധമാണ്. ജനതയെ ബാധിച്ചിരിക്കുന്നത്. ഉരുള ഉരുട്ടി വായിലിട്ടുകൊടുത്താൽ അവർ ഉണ്ണാൻ തയ്യാറാണ്. ചിലർക്ക് തൊണ്ടയിലേയ്ക്ക് തള്ളിക്കൊടുത്താലും വിരോധമില്ല... സ്വാശ്രയശീലരല്ലാത്ത നിങ്ങൾക്കു ജീവിക്കാൻ അർഹതയില്ല.....

എന്റെ ബഹുജനവിദ്യാഭ്യാസപദ്ധതി തല്ക്കാലം ഞാൻ ഉപേക്ഷിച്ചിരിക്കുന്നു. അതു ക്രമേണ വരും, ഇപ്പോഴെനിക്കു വേണ്ടത് വീര്യമുള്ള ഒരു കൂട്ടം ധർമ്മപ്രചാരകരെയാണ്, മതതാരതമ്യപഠനത്തിനും, സംസ്കൃതവും വേദാന്തവും അഭ്യസിക്കുന്നതിനും, യൂറോപ്യൻ ഭാഷകൾ വശമാക്കുന്നതിനും മദ്രാസിൽ നമുക്കൊരു കലാലയം വേണം. കൂടാതെ ഒരു പ്രസ്സും. ഇംഗ്ലീഷിലും നാട്ടുഭാഷകളിലും അച്ചടിച്ച പത്രങ്ങളും നമുക്കു വേണം. ഇതു ചെയ്താൽ, അപ്പോൾ, നിങ്ങൾ വല്ലതും നേടിയെന്ന് ഞാൻ മനസ്സിലാക്കും. 'ചെയ്യാൻ' തങ്ങൾ തയ്യാറാണെന്നു ജനത കാട്ടിത്തരട്ടെ. അതൊന്നും നിങ്ങൾക്ക് ഭാരതത്തിൽ ചെയ്യാൻ കഴിവില്ലെങ്കിൽ, പിന്നെ ഞാൻ ഒറ്റയ്ക്ക് ആയിക്കൊളാം. എനിക്കൊരു സന്ദേശം നല്കാനുണ്ട്, അതിനെ അനുമോദിക്കുന്നവർക്കും പ്രാവർത്തികമാക്കുമെന്നുള്ളവർക്കും ഞാനതു നല്കട്ടെ. ആരാണ് കൈക്കൊള്ളുന്നതെന്ന് ഞാൻ ഗൗനിക്കുന്നില്ല. 'എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവ' നത്രേ എന്റെ സ്വന്തം........

എന്റെ പേരിന് പ്രാധാന്യം കൊടുക്കേണ്ടതില്ല. എന്റെ ആശയങ്ങളാണ്

സാക്ഷാത്കരിക്കപ്പെടേണ്ടത്. എല്ലാ പ്രവാചകന്മാരുടേയും ശിഷ്യന്മാർ എക്കാലവും ഗുരുനാഥന്റെ ആശയത്തെ 'ആളി'നോട് അഭേദ്യമാംവിധം കൂട്ടിക്കലർത്തിയിട്ടുണ്ട്; ഒടുവിൽ 'ആളിനുവേണ്ടി' ആശയത്തെ കൊലചെയ്തിട്ടുമുണ്ട്. ശ്രീരാമകൃഷ്ണന്റെ ശിഷ്യന്മാർ അതുതന്നെ ചെയ്യാതിരിക്കാൻ കരുതണം. 'ആശയ'ത്തിനുവേണ്ടി പ്രവർത്തിക്കുക, 'ആളിനു'വേണ്ടിയല്ല. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ.

എന്നും അനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 153

(ത്രിഗുണാതീതാനന്ദസ്വാമികൾക്ക്)

228 ഡബ്ല്യൂ. 39, ന്യൂയോർക്ക്
17 ജനുവരി 1895

പ്രിയശാരദ,

നിങ്ങളുടെ രണ്ടു കത്തു കിട്ടി; അതുപോലെ രാമ്ദയാല്ബാബുവിന്റെ രണ്ടും. കപ്പലിൽനിന്നു സാമാനമിറക്കാനുള്ളു ബില്ലുകിട്ടി; പക്ഷേ സാമാനം വരുമ്പോഴേയ്ക്കു കാലം കുറെപിടിക്കും. സാമാനങ്ങൾ സത്വരം അയയ്ക്കാൻ ഏർപ്പാടു ചെയ്യാഞ്ഞാൽ അതു വരാൻ ആറുമാസവം പിടിക്കും. രുദ്രാക്ഷമാലയും കുശാസനങ്ങളും അയച്ചെന്ന് ഹരമോഹൻ എഴുതിയിട്ടു മാസം നാലായി; ഇനിയും അതിന്റെ ഗതിയെപ്പറ്റി ഒരു വാർത്തയുമില്ല. സംഗതിയിതാണ്; ഇംഗ്ലണ്ടിൽ സാമാനമെത്തുമ്പോൾ കമ്പനിയുടെ ഏജന്റ് എനിക്കിവിടെ നോട്ടീസ് തരുന്നു; ഒരു മാസം കഴിഞ്ഞു സാമാനമെത്തുകയും ചെയ്യുന്നു. സാമാനമിറക്കാനുള്ള നിങ്ങളുടെ ബില്ല് മൂന്നാഴ്ച മുമ്പു കിട്ടി, പക്ഷേ നോട്ടീസിന്റെ ഒരു ലക്ഷണവുമില്ല! ഖേത്രി രാജാവയയ്ക്കുന്ന സാമാനങ്ങൾമാത്രം വേഗം എത്തുന്നുണ്ട്. മിക്കവാറും അദ്ദേഹം അതിന്മേൽ വളരെ പണം ചെലവാക്കുന്നുണ്ടാവാം. ഈ പാതാളത്തിൽ, ഗോളത്തിന്റെ മറ്റേ അറ്റത്ത്, സാമാനങ്ങളെത്തുന്നെങ്കിലുമുണ്ടല്ലോ എന്നത് ആഹ്ലാദകരംതന്നെ സാമാനം വന്നാലുടൻ വിവരമറിയിക്കാം, ഇനി മൂന്നു മാസത്തേയ്ക്കെങ്കിലും അടങ്ങിയിരിക്കുക!......

ഇതാണ് നിങ്ങൾ മാസികതുടങ്ങാൻ പരിശ്രമിക്കേണ്ട കാലം രാമ്ദയാല്ബാബുവിനോടു പറയൂ, അദ്ദേഹം പറഞ്ഞപ്പോൾ പ്രാപ്തനാണെങ്കിലും തല്ക്കാലം അമേരിക്കയിൽ ആരേയും പുലർത്താവുന്ന നിലയിലല്ല ഞാനെന്ന് രൂപ, എടോ, രൂപയെവിടെ?

തിബത്തിനെക്കുറിച്ചുള്ള നിങ്ങളുടെ ലേഖനമെന്തായി? അതു 'മിറ'റിൽ

പ്രസിദ്ധപ്പെടുത്തിയാൽ ഒരു കോപ്പി എനിക്കയച്ചുതരിക..... വരിക, നിങ്ങൾക്കൊരു ജോലി ഇതാ, മാസിക നടത്തുക. ആളുകളുടെമേൽ അതു പിടിച്ചേല്പിക്കുക, അവരെ വരിക്കാരാക്കുക, പേടിക്കയേ വേണ്ട. അല്പ ഹൃദയന്മാരിൽ നിന്ന് എന്തു ജോലിയാണ് നിങ്ങൾ പ്രതീക്ഷിക്കുന്നത്? ഈ ലോകത്തിൽ യാതൊന്നുമില്ല! കടൽ കടക്കണമെങ്കിൽ പ്രബലമായ ഇച്ഛ വേണം. പർവ്വതം പിളർക്കാനുള്ള കരുത്തു വേണം. അടുത്ത ഹേമന്തത്തിൽ ഞാൻ വരുന്നു. നമുക്കു ജനങ്ങളെ ഉത്തേജിപ്പിക്കാം. ഇഷ്ടമുള്ളവർ കൂടെ ട്ടെ, അനുഗൃഹീതരുമാവട്ടെ; വരാൻ കൂട്ടാക്കാത്തവർ പിന്നിലടിയും, എന്നെ ന്നും-അവരങ്ങനെ ചെയ്യട്ടെ. കച്ച കെട്ടി തയ്യാറായിരിക്കുക..... ഒന്നും വക വെയ്ക്കണ്ട! നിന്റെ ചുണ്ടത്തും കയ്യിലും സരസ്വതീദേവി വിളയാടും, അന ന്തശക്തനായ ഭഗവാൻ നിന്നുള്ളത്തിലിരുന്നരുളും, ലോകത്തെ ആശ്ചര്യ പ്പെടുത്തുന്ന പ്രവൃത്തി നീ ചെയ്യും. പിന്നേയ്, നിനക്കു നിന്റെ പേരൊന്നു ചുരുക്കിക്കൂടേ, എന്റെ കുട്ടീ? എന്തൊരു നെടുനെടുങ്കൻ പേര്! – ഒരു പുസ്തകം നിറയ്ക്കാൻ പോന്ന ഒരു പേര്! കൊള്ളാം, നീ കേട്ടിട്ടുണ്ടല്ലോ ഭഗവന്നാമം മൃത്യുവെ ദൂരീകരിക്കുന്നുവെന്ന്! അതു വെറും ഹരിനാമം മാത്ര മല്ല, ഓർത്തോളൂ. 'അഘഭഗനരകവിനാശന. ത്രിപുരമദഭഞ്ജന, അശേ ഷനിഃശേഷ കല്യാണകര' മുതലായ അഗാധസുസ്വരങ്ങളായ ആ നാമങ്ങ ളാണ് യമനേയും കിങ്കരസംഘത്തേയും ഓടിച്ചുകളഞ്ഞത്. നിന്റേതു ലേശം ലഘൂകരിക്കുന്നതു നന്നായിരിക്കില്ലേ! പക്ഷേ വളരെ താമസിച്ചുപോയി, അതു പ്രസിദ്ധമായ്ക്കഴിഞ്ഞു. എങ്കിലും, എന്നെ വിശ്വസിക്കൂ, നിങ്ങൾക്കുള്ളത് ലോകമനോഹരവും മൃത്യധിക്കാരകവുമായ നാമമാണ്!

പ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

പുനശ്ച, ബംഗാളിൻരെ മുഴുവൻ, എന്നുവേണ്ട ഭാരതത്തെ മുഴുവൻതന്നെ, കിടിലം കൊള്ളിക്കണം! പല സ്ഥലങ്ങളിലും കേന്ദ്രങ്ങളാരംഭിക്കുക.

ഭാഗവതം അയച്ചതു കിട്ടി – വളരെ നല്ല ഒരു പതിപ്പുതന്നെ; ആ നാട്ടിലെ ആളുകൾക്കു സംസ്കൃതം പഠിക്കാൻ ലേശവും കൗതുകമില്ല; അതുകൊണ്ട് അതിന്റെ വില്പനയ്ക്ക് അത്യല്പമേ ആശിക്കേണ്ടൂ. ഇംഗ്ലണ്ടിൽഅല്പമു ണ്ടാവാം; കാരണം, സംസ്കൃതപഠനത്തിൽ താല്പര്യമുള്ളവർ അവിടെ വളരെപ്പേരുണ്ട്. അതിന്റെ പ്രസാധകനെ എന്റെ സവിശേഷകൃതജ്ഞത അറി യിക്കുക. അദ്ദേഹത്തിന്റെ മഹനീയസംരംഭം പൂർണ്ണവിജയമാകുമെന്നു വിശ്വാ സിക്കുന്നു. അദ്ദേഹത്തിന്റെ പുസ്തകത്തിന്റെ പ്രചരണത്തിന്ന് ഞാൻ പര മാവധി ശ്രമിക്കാം. അതിന്റെ വിജ്ഞാപനം ഞാൻ പല സ്ഥലങ്ങളിലേയ്ക്കും അയച്ചിട്ടുണ്ട്. രാമ്ദയാല്ബാബുവിനോടു പറയൂ, ഇംഗ്ലണ്ടും അമേരിക്കയു മായി ചെറുപയർ. തുവര മുതലായവയിൽ സമൃദ്ധമായ കച്ചവടം സാധിക്കു മെന്ന്. വേണ്ടവണ്ണം അവതരിപ്പിച്ചാൽ ദാൾ സൂപ്പിനു നല്ല പ്രചാരം കിട്ടും.

പാകവിധി പുറത്തു കുറിച്ചിട്ടുള്ള ചെറുപൊതികൾ വീടുതോറും എത്തിക്കുകയും അതു സംഭരിക്കാൻ നല്ല ഒരു സ്റ്റോർ തുടങ്ങുകയും ചെയ്യാമെങ്കിൽ ഈ സാധനങ്ങൾക്കു ധാരാളം ആവശ്യമുണ്ടാവും. അതുപോലെ ബർഹിസ്സിനും (ദാൾ പൊടിച്ചുണ്ടാക്കിയ ചെറിയ ഉണ്ടകൾ) നല്ല വിപണി കിട്ടും. നമുക്കു സാഹസികമായ ഉത്സാഹം വേണം. ചുമ്മാ വീട്ടിലിരുന്നാൽ ഒന്നും നടക്കില്ല. വല്ലവരും ഒരു കമ്പനി തുടങ്ങി ഭാരതീയസമാനങ്ങൾ ഇങ്ങോട്ടും ഇംഗ്ലണ്ടിലേയ്ക്കും കയറ്റിയയ്ക്കുകയാണെങ്കിൽ അതൊരു നല്ല കച്ചവടമായിരിക്കും. പക്ഷേ അവർ ഒരു അലസവർഗ്ഗമാണ്. അവർക്കു പത്തു വയസ്സുമാത്രം പ്രായമായ പെൺകുഞ്ഞുങ്ങളെ വിവാഹം ചെയ്യാനല്ലാതെ മറ്റെന്തറിയാം?

വിവേകാനന്ദൻ

## 154

(മിസിസ് ഓളി ബുള്ളിന്)1 ബ്രൂക്‌ലിൻ

20 ജനുവരി 1895

.......നിങ്ങളുടെ അച്ഛൻ തന്റെ വൃദ്ധശരീരം ഉപേക്ഷിക്കുന്നതിനെപ്പറ്റി എനിക്ക് ഒരു പൂർവ്വജ്ഞാനമുണ്ടായിരുന്നു; മായയുടെ അനുരഞ്ജകമാവില്ലാത്ത അല ചെന്നു തട്ടുന്ന അവസരത്തിൽ ആർക്കും ഞാനെഴുതാറില്ല. ഇവയാണ് ജീവിതത്തിലെ മഹത്തായ പരിവർത്തനസ്ഥാനങ്ങൾ. നിങ്ങൾ അചഞ്ചലയാണെന്നെനിക്കറിയാം താനും. സമുദ്രത്തിന്റെ ഉപരിതലം മാറി മാറി പൊങ്ങുകയും താഴുകയും ചെയ്യുന്നു, പക്ഷേ നിരീക്ഷിക്കുന്ന ആത്മാവിനു - ജ്യോതിഃ സന്താനത്തിന് - ഓരോ താഴ്ചയും അത്രയ്ക്കത്രയ്ക്ക് ആഴത്തേയും മുത്തും പവിഴവും ചേർന്ന അടിത്തട്ടിനേയും വെളിപ്പെടുത്തിക്കൊടുക്കുന്നു. വരവും പോക്കുമെല്ലാം ശുദ്ധവ്യാമോഹം. ആത്മാവൊരിക്കലും വരുന്നില്ല, പോകുന്നുമില്ല. എല്ലാ ദേശവും 'ആത്മാവിൽ' ആയിരിക്കെ അതിനു പോകാൻ ഇടമെവിടെ? എല്ലാ കാലവും 'ആത്മാവിൽ' ആയിരിക്കെ അകത്തു കടക്കാനും വിട്ടുപോകാനും കാലമെപ്പോൾ?

സൂര്യൻ ചലിക്കുന്നെന്ന വ്യാമോഹമുളവാക്കിക്കൊണ്ട് ഭൂമി ചലിക്കുന്നു; പക്ഷേ സൂര്യൻ ചലിക്കുന്നില്ല, അതുപോലെ പ്രകൃതി, അഥവാ മായ ചലിക്കുന്നു, പരിണമിക്കുന്നു, മറകളോരോന്നു തുറക്കുന്നു, ഈ മഹാഗ്രന്ഥത്തിന്റെ താളുകളോരോന്നു മറിക്കുന്നു - അതേ സമയം സാക്ഷിയായ ആത്മാവ് അചലനും അപരിണാമിയുമായി ജ്ഞാനം പാനം ചെയ്യുന്നു. എന്നെങ്കിലും ഉണ്ടായിരുന്നതോ ഉള്ളതോ ഉണ്ടാകാനിരിക്കുന്നതോ ആയ എല്ലാ ആത്മാക്കളും, സർവ്വരും വർത്തമാനകാലത്തിലത്രേ; ഒരു ഭൗതികോപമ ഉപയോഗിച്ചാൽ, ഒരു ക്ഷേത്രഗണിതബിന്ദുവിലത്രേ സർവ്വരും നിലകൊ

ള്ളുന്നത്. ദേശമെന്ന ആശയം ആത്മാവിലുള്ളതിനാൽ നമ്മുടേതായിരുന്നവരും ആയിരിക്കുന്നവരും ആകാനിരിക്കുന്നവരും സർവ്വദാ നമ്മുടെ കൂടെയാണ്, സർവ്വദാ നമ്മുടെ കൂടെ ആയിരുന്നു, സർവ്വദാ നമ്മുടെ കൂടെ ആയിരിക്കയും ചെയ്യും. നാം അവയിലാണ്. അവ നമ്മിലാണ്. ഈ അറകളെ ഉദാഹരിക്കാം. അവ വേറാണെങ്കിലും അവയെല്ലാം എ.ബിയിൽ അഭേദ്യമായി യോജിപ്പിക്കപ്പെട്ടിരിക്കുന്നു. അവിടെ അവ ഒന്നാണ്. ഓരോന്നും ഓരോ വ്യക്തിയാണെങ്കിലും എല്ലാം എ.ബി. എന്ന അച്ചുതണ്ടിങ്കൽ ഒന്നത്രേ. ആ അച്ചുതണ്ടിൽനിന്ന് ആർക്കും വിട്ടുപോകാനാവില്ല; പരിധി എത്രതന്നെ ഛിന്നഭിന്നമായാലും അച്ചുതണ്ടിങ്കൽനിന്ന് ഏതൊരു മുറിയിലേയ്ക്കും നമുക്കു കടക്കാം. ഈ അച്ചുതണ്ടാണ് ഈശ്വരൻ. അവിടെ നാം അവനോടൊന്നത്രേ. സർവ്വം സർവ്വത്തിലും, സർവ്വം ഈശ്വരനിലും.

മേഘം ചന്ദ്രബിംബത്തിനു മുന്നിൽ ചലിക്കുമ്പോൾ ചന്ദ്രൻ ചലിക്കുമെന്ന വ്യാമോഹമുളവാക്കുന്നു. അതുപോലെ പ്രകൃതി, ശരീരം ദ്രവ്യം ചലിച്ചുകൊണ്ടേയിരിക്കുന്നു, എന്നിട്ട് ആത്മാവു ചലിക്കയാണെന്ന വ്യാമോഹമുളവാക്കുന്നു. അങ്ങനെ, ഉയർന്നതോ തഴ്ന്നതോ ആയ സർവ്വവംശത്തിലേയും മനുഷ്യർക്ക്, പരേതസാന്നിധ്യത്തെ ബോധിക്കുവാനുണ്ടായിരുന്ന ആ സഹജവാസന (അതോ ആവേശമോ?) ബുദ്ധിപരമായും ശരിയത്രേ എന്നു നാം ഒടുവിൽ കണ്ടെത്തുന്നു.

ഓരോ ആത്മാവും ഓരോ നക്ഷത്രമാണ്, എല്ലാ നക്ഷത്രങ്ങളും ആ അനന്തനീലിമയിൽ, ശാശ്വതാകാശത്തിൽ, ഈശ്വരനിൽ, ഉറപ്പിക്കപ്പെട്ടിരിക്കുന്നു. അവിടെയത്രേ സർവ്വരുടേയും മൂലം, യാഥാർത്ഥ്യം, യഥാർത്ഥവ്യക്തിത്വം. നമ്മുടെ ചക്രവാളത്തിനപ്പുറം പോയ ഈ നക്ഷത്രങ്ങളിൽ ചിലതിന്റെ അന്വേഷണത്തോടുകൂടി മതം ആരംഭിച്ചു; അവയെയൊക്കെ ഈശ്വരനിൽ, നമ്മേയും അവിടെത്തന്നെ, കണ്ടെത്തുന്നതിൽ അവസാനിക്കയും ചെയ്തു. ഇതത്രേ രഹസ്യം മുഴുവൻ: നിങ്ങളുടെ അച്ഛൻ, ധരിച്ചിരുന്ന പഴയ വസ്ത്രം കളഞ്ഞിരിക്കുന്നു. നിത്യതയിലൂടയത്രയും നിന്നിടത്തുതന്നെ നിലകൊള്ളുകയും ചെയ്യുന്നു. അദ്ദേഹം ഈ ലോകത്തിലോ വേറെയെവിടെയെങ്കിലുമോ ഇത്തരം വേറൊരു വസ്ത്രം ആവിഷ്കരിക്കുമോ? അരുതേ–പൂർണ്ണബോധത്തോടെ സ്വയം അങ്ങനെ ചെയ്യുംവരെ – എന്ന് ഞാൻ സർവ്വാത്മനാ പ്രാർത്ഥിക്കുന്നു. തന്റെ പൂർവ്വകർമ്മങ്ങളുടെ അദൃഷ്ടശക്തികൊണ്ട് ആരും വലിച്ചിഴയ്ക്കപ്പെടരുതേ എന്ന് ഞാൻ പ്രാർത്ഥിക്കുന്നു. സർവ്വരും സ്വതന്ത്രരാകേണമേ – അതായത്, തങ്ങൾ സ്വതന്ത്രരാണെന്നറിയേണമേ – എന്ന് ഞാൻ പ്രാർത്ഥിക്കുന്നു. അവരിനിയും സ്വപ്നം കാണേണ്ടിയിരിക്കുന്നെങ്കിൽ തങ്ങളുടെ സ്വപ്നമെല്ലാം ശാന്തിയേയും ആനന്ദത്തേയും കുറിച്ചായിരിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം......

സ്വന്തം വിവേകാനന്ദൻ

## 155

യു.എസ്.എ.
23 ജനുവരി 1895

പ്രിയ അളസിംഗ,

...............

മരണപര്യന്തം സത്യവും ശ്രദ്ധയുമുള്ളവരേ എന്നെ അനുഗമിക്കേണ്ട. ഞാൻ വിജയത്തേയോ പരാജയത്തേയോ വകവെയ്ക്കുന്നില്ല...... എനിക്കെന്റെ പ്രസ്ഥാനത്തെ പരിശുദ്ധമാക്കിവെയ്ക്കണം. അല്ലെങ്കിൽ പ്രസ്ഥാനമേ വേണ്ട.....

പ്രേമപൂർവ്വം വിവേകാനന്ദൻ

## 156

(മിസ് ഇസബെല് മക്കിൻഡ്‌ലിക്ക്) 528 5-ാം അവ്, ന്യൂയോർക്ക്
24 ജനുവരി 1895

പ്രിയ മിസ് ബെല്,

നിങ്ങൾക്കൊക്കെ സുഖമെന്നു വിശ്വസിക്കുന്നു.....

എന്റെ കഴിഞ്ഞ പ്രസംഗത്തെ പുരുഷന്മാർ വളരെയേറെ അനുമോദിച്ചില്ല. പക്ഷേ സ്ത്രീകൾ അതിഭയങ്കരമായനുമോദിക്കയും ചെയ്തു. നിങ്ങൾക്കറിയാമല്ലോ, ഈ ബ്ലൂക്‌ലിൻ വനിതാവകാശവിരുദ്ധപ്രസ്ഥാനത്തിന്റെ കേന്ദ്രമാണെന്ന് സ്ത്രീകൾ എല്ലാറ്റിനും അർഹകളും യോഗ്യകളുമാണെന്ന് ഞാനവരോട് പറഞ്ഞപ്പോൾ സ്വഭാവികമായും അതവർക്ക് പിടിച്ചില്ല. സാരമില്ല. സ്ത്രീകൾക്ക് പരമാനന്ദമായി.

എനിക്കു വീണ്ടും ലേശം ജലദോഷം പിടിച്ചു. ഞാൻ ഗുൺസികളുടെ അവിടേയ്ക്കു പോകുന്നു. എനിക്കു കീഴ്നഗരത്തിലും ഒരു മുറിയുണ്ട്; അവിടെ വളരെ മണിക്കൂറുകൾ ക്ലാസെടുക്കാൻ ഞാൻ പോകും മദർ ചർച്ചിന് ഇപ്പോഴേയ്ക്ക് ഒക്കെ സുഖമായിരിക്കുമല്ലോ; ഈ സുഖമായ കാലാവസ്ഥ നിങ്ങളൊക്കെ ആസ്വാദിക്കയുമാണല്ലോ. മിസിസ് ആഡംസിനെ അടുത്തു കാണുമ്പോൾ എന്റെ അത്യധികമായ പ്രേമാദരങ്ങൾ നല്കുക.

പതിവുപോലെ എന്റെ കത്തുകൾ ഗുൺഡികളുടെ അങ്ങോട്ടയയ്ക്കുക.

എല്ലാവരോടും പ്രേമപൂർവ്വം,

സ്വന്തം സോദരൻ വിവേകാനന്ദൻ.

## 157

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്) യു.എസ്.എ.

ഓം നമോ ഭഗവതേ രാമകൃഷ്ണായ 1985

പ്രിയ ശശി,

നിങ്ങളുടെ ഒരു കത്ത് ഇന്നലെ കിട്ടി, അതിൽനിന്ന് ഏതാനും വർത്തമാനങ്ങളറിഞ്ഞു വിശദമായിട്ടൊന്നുമില്ലായിരുന്നു എന്നു മാത്രം. എന്റെ ശരീരത്തിന് ഇപ്പോൾ സ്വാസ്ഥ്യമുണ്ട്. ഈയാണ്ടത്തെ പ്രചണ്ഡമായ ശൈത്യവും ഭഗവാന്റെ കൃപയാൽ എന്നെ ഒട്ടും വിഷമിപ്പിച്ചില്ല. എന്തൊരു കൊടിയ ശൈത്യം! എന്നാൽ ഇവർ സാങ്കേതികവിദ്യകൊണ്ട് സകലതും നിയന്ത്രിക്കുന്നന്നു. ഓരോ ഗൃഹത്തിന്റേയും താഴത്തേ നില ഭൂമിക്കടിയിലാണ്, അവിടെ ഒരു വലിയ ബോയിലറുണ്ട്. അവിടെനിന്ന് ചൂടുള്ള വാതകം എല്ലാ മുറികളിലും രാവും പകലും പ്രവേശിക്കുന്നു അതുകൊണ്ട് എല്ലാ മുറികളിലും ചൂടുണ്ട്. എന്നാൽ ഇതിൽ ഒരു ദോഷമമുള്ളത്, മുറിക്കുള്ളിൽ ചൂടും വെളിയിൽ തണുപ്പ് പൂജ്യത്തിനു താഴെ മുപ്പതോ നാല്പതോ ഡിഗ്രിയും! ഈ നാട്ടിലെ ധനവാന്മാർ ശീതകാലത്ത് യൂറോപ്പിൽ പോകുന്നു. യൂറോപ്പ് ഇവിടെത്തേക്കാൾ ചൂടുള്ള ഭൂഖണ്ഡമാണ്.

ഇനി ഞാൻ നിങ്ങൾക്കു ചില ഉപദേശങ്ങൾ തരാം ഈ കത്തു നിങ്ങൾക്കു വേണ്ടി എഴുതുന്നതാണ്. നിങ്ങൾ ഈ ഉപദേശങ്ങൾ നിത്യവും ഒരിക്കൽ വായിച്ച് അതുപോലെ പ്രവർത്തിക്കണം. ശാരദാപ്രസന്നന്റെ കത്തു കിട്ടി. അദ്ദേഹം നല്ല കാര്യമാണ് ചെയ്യുന്നത്. എന്നാൽ ഇനി നമുക്കു സംഘടന വേണം. അദ്ദേഹത്തിന് എന്റെ സവിശേഷമായ പ്രേമാലിംഗനവും ആശീർവാദവും. താരക് ജ്യേഷ്ഠൻ മുതലായ സകലർക്കും അതുപോലെ. നിങ്ങൾക്ക് ഈ ഉപദേശങ്ങൾ നല്കാൻ കാരണമുണ്ട്. നിങ്ങളിൽ സംഘടനയുണ്ടാക്കുവാനുള്ള ശക്തിയുണ്ടെന്ന് ശ്രീരാമകൃഷ്ണദേവൻ എന്നോടു പറഞ്ഞിട്ടുണ്ട്. എന്നാൽ ഇതുവരെ അതു പ്രകാശിച്ചിട്ടില്ല. അവിടുത്തെ അനുഗ്രഹത്താൽ വേഗം പ്രകാശിക്കും. നിങ്ങൾ നിങ്ങളുടെ മുഖ്യവാസസ്ഥാനം വിട്ടുപോകാൻ ആഗ്രഹിക്കുന്നില്ല എന്നതാണതിനു തെളിവ്. പക്ഷേ ഗംഭീരവും ഉദാരവും ആകേണ്ടതാവശ്യമാണ്. (പുറത്തിറങ്ങി പ്രവർത്തിയ്ക്കാനും തയ്യാറാകണം.)

1. ഈ ലോകത്തിലുള്ള ത്രിവിധദുഃഖങ്ങളും നൈസർഗ്ഗികമല്ലെന്നാണ് സകലശാസ്ത്രങ്ങളുടേയും സിദ്ധാന്തം അതുകൊണ്ട് അവയെ മാറ്റാൻ

കഴിയും.

2. ബുദ്ധാവതാരത്തിൽ ഭഗവാൻ പറഞ്ഞു. ഈ ആധിഭൗതികദുഃഖത്തിനു കാരണം ജാതിയാണെന്ന്. അതായത്, ജന്മഗതമോ ഗുണഗതമോ ധനഗതമോ ആയ ജാതിവ്യത്യാസമത്രേ ഈ ദുഃഖത്തിനു കാരണം. ആത്മാവിൽ സ്ത്രീപുരുഷഭേദമോ വർണ്ണാശ്രമാദിഭാവമോ ഇല്ല. ചെളിയെ ചെളികൊണ്ടു കഴുകിക്കളയാൻ വയ്യാത്തതുപോലെ, ഭേദബുദ്ധികൊണ്ട് അഭേദം സാധിക്കുക സാദ്ധ്യമല്ല.

3. കൃഷ്ണാവതാരത്തിൽ ഭഗവാൻ പറഞ്ഞു. എല്ലാത്തരം. ദുഃഖത്തിനും കാരണം അവിദ്യയാണെന്ന്. നിഷ്കാമകർമ്മം കൊണ്ട് ചിത്തശുദ്ധി ഉണ്ടാകുന്നു; എന്നാൽ 'കിം കർമ്മ കിമകർമ്മേതി' (ഏതാണ് കർമ്മം ഏതാണ് അകർമ്മം എന്നതിനെപ്പറ്റി) ജ്ഞാനികളും കുഴങ്ങുന്നു.

4. ഏതൊരു കർമ്മംകൊണ്ട് ആത്മഭാവം വികസിക്കുന്നുവോ അതു കർമ്മം; ഏതുകൊണ്ട് അനാത്മഭാവം വികസിക്കുന്നുവോ അത് അകർമ്മം.

5. ഇക്കാരണത്താലാണ് വ്യക്തിഗതവും ദേശഗതവും കാലഗതവുമായ കർമ്മാകർമ്മങ്ങളുടെ സാധന ആവശ്യമായിരിക്കുന്നത്.

6. യാഗാദികൾ പ്രാചീനകാലത്തു പ്രയോജനകരമായിരുന്നു അതുപോലെ ജാതി മുതലായവയും; ഇക്കാലത്തേയ്ക്കു. അതൊന്നും പറ്റില്ല.

7. രാമകൃഷ്ണവതാരത്തിന്റെ ജന്മദിനംമുതൽ സത്യയുഗം ആവിർഭവിച്ചിരിക്കുന്നു.

8. രാമകൃഷ്ണാവതാരത്തിൽ ജ്ഞാനമാകുന്ന വാൾകൊണ്ട് നാസ്തികതയാകുന്ന മ്ലേച്ഛക്കൂട്ടം നശിക്കും; ഭക്തിയും പ്രേമവും കൊണ്ടു ലോകം എല്ലാം ഒന്നാകും. മാത്രമല്ല, ഈ അവതാരത്തിൽ രജോഗുണം-പേരിലും പെരുമയിലും മറ്റുമുള്ള ആഗ്രഹം – തീരെയില്ല; അവിടുത്തെ ഉപദേശം സ്വീകരിക്കുന്നവർ ധന്യർ, അവിടുത്തെ ബഹുമാനിച്ചാലും ഇല്ലെങ്കിലും ഒരു ഹാനിയുമില്ല.

9. പണ്ടുകാലത്തും ഇക്കാലത്തുമുള്ള മതസംഘങ്ങൾ തെറ്റുചെയ്തിട്ടില്ല. അവർ നല്ലതേ ചെയ്തുള്ളു. പക്ഷേ കുറക്കൂടി നന്നായി പ്രവർത്തിക്കണം മംഗളം, മംഗളതരം, മംഗളതമം.

10. അതുകൊണ്ട് ആർ ഏതു പടിയിലെത്തിയിട്ടുണ്ടോ അവിടെവെച്ചുതന്നെ അവരെ കൈക്കൊള്ളണം. അതായത് ആരുടേയും മനോഭാവത്തിനു പരിക്കേല്പിക്കാതെ ഉച്ചതരഭാവത്തിനലേയ്ക്കു നയിക്കണം. അതുപോലെ സാമൂഹ്യവ്യവസ്ഥിതിയിലും ഇപ്പോഴുള്ളത് ഉത്കൃഷ്ടംതന്നെ; എന്നാൽ

ഉത്കൃഷ്ടതരവും ഉത്കൃഷ്ടതമവുമാക്കണം.

11. ലോകമംഗളം സ്ത്രീകളുടെ അഭ്യുദയം കൂടാതെ സംഭാവ്യമല്ല; ഒറ്റ ച്ചിറകുകൊണ്ടുമാത്രം പക്ഷിക്കു പറക്കാൻ സാധിക്കില്ല.

12. അതുകൊണ്ടത്രെ രാമകൃഷ്ണാവതാരത്തിൽ സ്ത്രീഗുരുവിനെ സ്വീക രിച്ചതും. സ്ത്രീഭാവത്തിൽ സാധനചെയ്തതും മാതൃഭാവം പ്രചരിപ്പിച്ചതും.

13. അതുകൊണ്ടത്രേ എന്റെ ആദ്യത്തെ ഉദ്യമം സ്ത്രീകളുടെ മഠം സ്ഥാപി ക്കാനായത് ആ മഠത്തിൽനിന്ന് ഗർഗ്ഗിമാരും മൈത്രേയിമാരും അതിലും ഉച്ച തരഭാവമുള്ള സ്ത്രീകളും ഉണ്ടായിവരണം.

14. കൗശലംകൊണ്ട് ഒരു മഹാകാര്യവും നടക്കില്ല. പ്രേമം, സത്യാനുരാ ഗം, മഹാവീര്യം ഇവയുടെ സഹായത്താലാണ് സകലകാര്യങ്ങളും നിറവേ റുക. 'തത് കുരു പൗരുഷം' (അതുകൊണ്ട് പൗരുഷം പ്രകാശിപ്പിക്കുക).

15. ആരോടും വഴക്കു കൂടേണ്ടതില്ല. നിങ്ങളുടെ സന്ദേശം നല്കി മറ്റു ള്ളവർ അവരുടെ ഇഷ്ടംപോലെ ചിന്തിച്ചുകൊള്ളട്ടെ 'സത്യമേവ ജയതേ നാനൃത്തം' തദാ കിം വിവാദേന?"

ഇനി കുറേ ലൗകികകാര്യം ഉപദേശിക്കാം. ആദ്യമായി പറയാനുള്ളത് എനിക്കോ മറ്റു വല്ലവർക്കോ കത്തെഴുതുമ്പോൾ അവരുടെ മുൻകത്തു വായിച്ച് എല്ലാ ചോദ്യങ്ങൾക്കും ഉത്തരം നല്കണം. പ്രയോജനമില്ലാത്ത വർത്തമാനം നല്കേണ്ടതില്ല. ഗംഭീരഭാവം പുലർത്തണം. ബാല്യഭാവവും ഗംഭീരഭാവവും ഒത്തുചേർന്നിരിക്കണം. എല്ലാവരുമായി യോജിച്ചു കാര്യങ്ങൾ നടത്തണം. അഹംഭാവം ദൂരീകരിക്കണം. മാമൂൽപ്പിടുത്തം ഉണ്ടായിരിക്ക രുത്; വൃഥാവിവാദം മഹാപാപമത്രേ.

മാക്സ്മുള്ളർ നിങ്ങൾക്ക് ഒരു കത്തയച്ചിട്ടുണ്ട്. അദ്ദേഹത്തിനു വിനീത മായ മറുപടി അയച്ചുവോ ഇല്ലയോ എന്നതിനെപ്പറ്റി നിങ്ങൾ എഴുതിയിട്ടി ല്ല. ഞാൻ ആർക്കാണ് രൂപ അയയ്ക്കേണ്ടതെന്നു നിങ്ങൾ അറിയിച്ചിട്ടില്ല; പിന്നെ എങ്ങനെയാണ് അയയ്ക്കുക?

ഏകദേശം ഒന്നര മാസം കൂടുമ്പോഴാണ് ഒരു കത്തു വരുന്നത്. ഒരു തെറ്റു തിരുത്താൻ മൂന്നുമാസം താമസിക്കുന്നു. ഈ സംഗതി എപ്പോഴും ഓർമ്മിക്കണം. ന – ഘോഷ് എന്നെ യേശുക്രിസ്തുവിനോടു സാമ്യപ്പെടു ത്തിയിരിക്കുന്നു എന്നു ശാരദാപ്രസന്നന്റെ എഴുത്തിൽ നിന്നറിയുന്നു. അതെല്ലാം നമ്മുടെ നാട്ടിൽ കൊള്ളാം; എന്നാൽ ഈ നാട്ടിലേയ്ക്കത് അച്ച ടിച്ചയച്ചാൽ എന്നെ അപമാനിച്ചേക്കാൻ ഇടയുണ്ട്. അതായ്ത് എനിക്ക് ആരുടെ ഭാവത്തേയും ഭംഗംചെയ്യണമെന്നില്ല. ഞാൻ മിഷണറിയാണോ? കാളി ആ വർത്തമാനപത്രങ്ങളൊന്നും ഈ നാട്ടിലേയ്ക്കയച്ചിട്ടില്ലെങ്കിൽ അയ

യ്ക്കരുതെന്നു വിലക്കുക, മംഗളപത്രംമാത്രം അയച്ചാൽ മതി; യോഗനടപടികളുടെ വിവരം അയയ്ക്കേണ്ട, ഇപ്പോൾ ഈ നാട്ടിലെ ബഹുമാന്യരായ പല സ്ത്രീകളും പുരുഷന്മാരും എന്നെ ബഹുമാനിക്കുന്നു. മിഷണറിമാരും മറ്റും വളരെ ശ്രമിച്ചുനോക്കി; എങ്കിലും തോറ്റുപോയതുകൊണ്ട് ഇപ്പോൾ മൗനംപൂണ്ടിരിക്കയാണ്. എല്ലാ കാര്യങ്ങൾക്കും വിഘ്നങ്ങൾ തരണംചെയ്യേണ്ടതുണ്ട്, ശാന്തഭാവം അവലംബിച്ചാലേ സത്യം വിജയിക്കൂ. ഹഡ്സൺ എന്നൊരാൾ എന്തോ പ്രലപിച്ചതിനു മറുപടി നല്കേണ്ട ഒരാവശ്യവും എനിക്കില്ല. ഒന്നാമത് അത് അനാവശ്യം; രണ്ടാമത് അങ്ങനെ മറുപടി നല്കിയാൽ, ഹഡ്സന്റേയും വഴിക്കടിക്കയോ? ഭഗവാന്റെ കൃപയാൽ ഹഡ്സനേക്കാൾ വളരെ ഉയർന്ന പദവിയിലുള്ളവർ എന്റെ വാക്കുകൾ ഭക്തിപൂർവ്വം സ്വീകരിക്കുന്നുണ്ട്. നിങ്ങൾക്കു ഭ്രാന്തോ? ഇനി വൃത്താന്തപത്രങ്ങളും മറ്റും അയയ്ക്കേണ്ട. നമ്മുടെ നാട്ടിൽ അതെല്ലാം പ്രചരിക്കുന്നതിൽ ഹാനിയല്ല, ഭഗവത്കാര്യത്തിനുവേണ്ടി കുറച്ചുകാലത്തേയ്ക്ക് അതൊക്കെ ആവശ്യമായിരുന്നു. അതു നിറവേറിയിരിക്കെ ഇനി ആവശ്യമില്ല, എന്റെ കത്തുകളും മറ്റും ഗോപ്യമായിരിക്കട്ടെ; ഉടനടി പത്രങ്ങളിൽ അച്ചടിപ്പിക്കേണ്ട. പേരും പുകഴുംകൊണ്ടു വരുന്ന വിഷമമാണിത്, ഒന്നും ഗോപ്യമായി വെയ്ക്കാൻ കഴിയില്ല. എന്റെ കത്തുകൾ മുമ്പത്തെപ്പോലെ ചന്തയിൽ കൊട്ടിഘോഷിക്കാതിരിക്കാൻ സൂക്ഷിക്കണം. ചെവിയിൽ പിറുപിറുക്കുന്നതും പരസ്യമാകും എന്നോർമ്മിക്കുക. ഈ കത്തു കിട്ടിയാലുടൻതന്നെ ശ്രീമാതൃദേവിക്കുള്ള സ്ഥലം അന്വേഷിക്കുക.

ഏതു കാര്യം ചെയ്യുമ്പോഴും ആദ്യമായി ഭഗവാന്റെ സന്നിധിയിൽ പ്രാർത്ഥിക്കുക; അവിടുന്നു ശരിയായ മാർഗ്ഗം കാണിച്ചുതരും. ആദ്യമായി, നമുക്കു വലിയൊരു പറമ്പു വേണം; പിന്നീട് ഗൃഹങ്ങളും മറ്റും ഉണ്ടായിക്കൊള്ളും. നമ്മുടെ മഠം പതുക്കെ പ്രതിഷ്ഠിതമാകും, അതിനെപ്പറ്റി വിചാരപ്പെടേണ്ട. എനിക്കു കത്തെഴുതുമ്പോൾ നല്ലതുപോലെ ആലോചിച്ച് ആവശ്യമായ വർത്തമാനങ്ങൾ വിസ്തരിച്ചെഴുതണം; അനാവശ്യമായതു കേൾക്കാൻ എനിക്കു സമയമില്ല.

കാളി മുതലായവരെല്ലാം നല്ല കാര്യങ്ങൾ ചെയ്യുന്നു. എല്ലാവർക്കും എന്റെ പ്രേമാലിംഗനം മദ്രാസുകാരുമായി യോജിച്ചു പ്രവർത്തിക്കണം. ഇടയ്ക്കിടയ്ക്ക് അങ്ങോട്ട് ഒരാളെ അയയ്ക്കണം. പേരിനും പുകഴിനനും ആധിപത്യത്തിനുമുള്ള ആഗ്രഹം എന്നേയ്ക്കുമായി നിശ്ശേഷം വെടിയുക. ഞാൻ ലോകത്തിലുള്ളേടത്തോളം കാലം അവിടുന്ന് (ശ്രീരാമകൃഷ്ണദേവൻ) എന്നിലൂടെ പ്രവർത്തിക്കുന്നു എന്ന വിശ്വാസം നിങ്ങൾക്കുണ്ടായാൽ ഒരമംഗളവും സംഭവിക്കില്ല.

അക്ഷയ് (അക്ഷയകുമാരസേൻ) അയച്ച ശ്രീരാമകൃഷ്ണചരിത കാവ്യം

പരമസുന്ദരമായിരിക്കുന്നു. എന്നാൽ പ്രരംഭത്തിൽ ശക്തിയെ വാഴ്ത്താഞ്ഞതു മഹാദോഷമാണ്. രണ്ടാം പതിപ്പിൽ ആ ന്യൂനത പരിഹരിക്കാൻ പറയണം. നാം ഇപ്പോൾ ലോകസമക്ഷം നില്ക്കയാണെന്നും, നമ്മുടെ ഓരോ പ്രവൃത്തിയും ലോകം കാണുന്നെന്നും., ഓരോ വാക്കും കേൾക്കുന്നെന്നും സദാ ഓർമ്മിക്കണം. അത് ഓർമ്മിച്ചുകൊണ്ടുവേണം എല്ലാ കാര്യങ്ങളും നടത്താൻ.

രൂപ ആരുടെ പേർക്കയയ്ക്കണമെന്ന് എഴുതിയയച്ചാൽ ഉടനടി അയയ്ക്കാം. രൂപ കിട്ടിയാലുടൻ ശ്രീമാതൃദേവിക്കു വേണ്ടി ഭൂമി വാങ്ങുക. നമ്മുടെ മഠത്തിനും ഒരു വസ്തു നോക്കുക. അടുത്തിരിയ്ക്കണം. അതായതു രണ്ടും വളരെ അടുത്തിരിയ്ക്കത്തക്കവണ്ണം ശ്രമിച്ചു നോക്കുക. കല്ക്കത്തയിൽനിന്നു കുറെ അകന്നായാലും വിഷമമില്ല. നാം മഠം സ്ഥാപിക്കുന്നിടത്ത് ഉത്സവാഘോഷങ്ങൾ കൊണ്ടുപിടിക്കും. മഹിമചക്രവർത്തിയെപ്പറ്റി കേട്ട് ഞാൻ വളരെ സന്തോഷിക്കുന്നു; ആൻഡിസ്പർവ്വതത്തിൽ ഇപ്പോൾ ഗയാക്ഷേത്രം സ്ഥാപിച്ചിരിക്കുന്നു എന്ന് അദ്ദേഹം ഇപ്പോൾ എവിടെ? അദ്ദേഹത്തിനും വിജയഗോസ്വാമിക്കും നമ്മുടെ മറ്റു സ്നേഹിതന്മാർക്കും എന്റെ സവിശേഷസ്നേഹം.

ശത്രുവിനെ തോല്പിക്കാൻ വാളും പരിചയും വേണം; അതുകൊണ്ട് ഇംഗ്ലീഷും സംസ്കൃതവും നല്ലപോലെ പഠിക്കണം കാളിയുടെ ഇംഗ്ലീഷ് നാൾക്കുനാൾ വളരെ നന്നാകുന്നുണ്ട്; ശാരദാപ്രസന്നന്റേതു മോശമാവുകയാണ്; അദ്ദേഹത്തോട് ആലങ്കാരികഭാഷ ഉപേക്ഷിക്കാൻ പറയണം. വിദേശിഭാഷയിൽ അങ്ങനെയെഴുതാൻ വളരെ പ്രയാസമാണ്. അദ്ദേഹത്തിന് എന്റെ ലക്ഷം സബാഷ്! അതുതന്നെയാണ് പുരുഷത്വം. താരക്ജ്യേഷ്ഠനോടു വ്യാകരണം ഒന്നു മറിച്ചുനോക്കാൻ പറയണം. അദ്ദേഹത്തിന്റെ ഇംഗ്ലീഷ് ക്രമേണ ദുർഗ്രഹമായിത്തീരുന്നു. എല്ലാവരും നന്നായി പ്രവർത്തിച്ചിരിക്കുന്നു. സബാഷ്, കുഞ്ഞുങ്ങളെ, പ്രാരംഭം അതിസുന്ദരമായിരിക്കുന്നു. ഈ രീതിയിൽ നടന്നാൽ മതി. ഈർഷ്യയാകുന്ന സർപ്പം പ്രവേശിക്കാതിരുന്നാൽ ഒരു ഭയവും വേണ്ട, 'മാഭൈഃ.' 'മദ്ഭക്താനാഞ്ച യേ ഭക്താസ്തേ മേ ഭക്തതമാ മതാഃ' (എന്റെ ഭക്തന്മാരുടെ ഭക്തമാർ എന്റെ ശ്രേഷ്ഠഭക്തന്മാരത്രേ) എല്ലാവരും അല്പം ഗംഭീരഭാവം അവലംബിക്കണം. ഞാൻ ഇപ്പോൾ ഹിന്ദുമതത്തെപ്പറ്റി ഒരു പുസ്തകവും എഴുതുന്നില്ല. എന്നാൽ എന്റെ ആശയങ്ങൾ കുറിച്ചിടുന്നുണ്ട്. എല്ലാ മതങ്ങളും ഒരേ സത്യത്തെ അഭിവ്യഞ്ജിപ്പിക്കാനുള്ള മാർഗ്ഗങ്ങൾ, ഭാഷകൾ, ആണ് ഓരോരുത്തരോടും അവരവരുടെ ഭാഷയിൽ വേണം നാം സംസാരിക്കാൻ. ശാരദാപ്രസന്നൻ ഇതു നല്ലപോലെ മനസ്സിലാക്കിയിരിക്കുന്നു എന്നതു നന്നുതന്നെ. ഹിന്ദുമതത്തെപ്പറ്റി പിന്നീട് ആലോചിക്കാൻ സമയം വരും ഞാൻ ഹിന്ദുമതത്തെപ്പ

ററി ചർച്ച ചെയ്താൽ ഈ നാട്ടുകാരെ ആകർഷിക്കാൻ പറ്റുമോ? സങ്കുചിത ബുദ്ധി എന്നു വിചാരിച്ച് എല്ലാവരും അകന്നുകളയും. യാഥാർത്ഥ്യം ഭഗവാന്റെ മതംതന്നെ; ഹിന്ദുക്കൾ ഹിന്ദുമതം എന്നു പറഞ്ഞുകൊള്ളട്ടെ. 'തദ്വത്സർവ്വേ' (അതുപോലെ മറ്റുള്ള മതസ്ഥരും പറഞ്ഞുകൊള്ളട്ടെ.) പക്ഷേ, സാവധാനത്തിൽ, 'ശനൈഃ പന്ഥാഃ.' (ദൂരയാത്രയ്ക്കു പുറപ്പെടുന്നവൻ സാവധാനത്തിൽ നടക്കണം.) പുതുതായി വന്നുചേർന്ന ദീനനാഥന് എന്റെ ആശീർവാദം നല്കണം. എഴുതാൻ സമയം വളരെ കുറവ്, എപ്പോഴും പ്രസംഗം, പ്രസംഗം, പ്രസംഗം. പരിശുദ്ധിയും ക്ഷമയും നിരന്തരപരിശ്രമവും വേണം. മഹേന്ദ്രമാസ്റ്റർ മുതലായവർക്ക് എന്റെ പ്രേമാലിംഗനം. ശ്രീമാതൃദേവിക്ക് എന്റെ കോടി സാഷ്ടാംഗപ്രണാമങ്ങൾ. ഗോലാപ്മാതാവ്, യോഗിമാതാവു മുതലായ സകലർക്കും എന്റെ നമസ്കാരം. എന്റെ കത്തു കേൾക്കുന്നവരോട് അല്പം ധനസഹായം ചെയ്യാൻ പറണം. ഇങ്ങനെ വല്ലതും കിട്ടിയില്ലെങ്കിൽ മഠം നിലനില്ക്കുന്നതെങ്ങനെ? ഈ കാര്യം എല്ലാവരോടും തുറന്നുപറയാം.

വിദേശത്തുനിന്നു വല്ലവരും എന്റെ പേർ പറഞ്ഞ് വല്ലതും അയച്ചുതന്നാൽ അവരുടെ കത്തുകൾക്കു മറുപടിയയയ്ക്കണം. അതു സാമാന്യമര്യാദ മാത്രമാണ്. ഭവനാഥ്, കാളികൃഷ്ണബാബു മുതലായവരോട് ഒത്തുചേർന്നു ജോലി നടത്തണം. സാണ്ടെൽ പണമില്ലായ്മയെപ്പറ്റി എഴുതിയിരിക്കുന്നു. അതുപോലെ താരക്ജ്യേഷ്ഠനും. ഇത്രയും ആളുകൾക്ക് അവിടുത്തെ അറിയാമെങ്കിൽ ഒരു മഠത്തിന്റെ കാര്യം നിർവ്വഹിക്കാൻ സാധിക്കില്ലേ/ നിങ്ങളിൽ ചിലർക്കു പരസ്പരം സ്വകാര്യം പറയുന്ന ഭാവം ഇപ്പോഴുമുണ്ട്. അതു നിശ്ശേഷം മാറുന്ന ദിവസം മുതല്ക്ക് എല്ലാത്തരം മംഗളവും കൈവരും.

ഈ നാട്ടിൽനിന്നു വേഗം സ്വദേശത്തു മടങ്ങിവന്നിട്ട് ഒരു പ്രയോജനവുമില്ല. ഒന്നാമത്, ഈ നാട്ടിൽ അല്പം ഒച്ചയുണ്ടായാൽ നമ്മുടെ നാട്ടിൽ വലിയ മാറ്റൊലിയുണ്ടാകും. പിന്നെ ഈ നാട്ടുകാർ വലിയ ധനവാന്മാരും ഉദാരഹൃദയരുമാണ്. നമ്മുടെ നാട്ടുകാർക്കു ധനമോ ഇല്ല, സാഹസികത ഒട്ടുമില്ല.

ക്രമേണ എല്ലാം നിങ്ങൾക്കു മനസ്സിലാകും. ശ്രീരാമകൃഷ്ണൻ ഭാരതത്തിന്റെ ഭഗവാൻമാത്രമോ? ഈ സങ്കുചിതമനഃസ്ഥിതികൊണ്ടാണ് ഭാരതം അധഃപതിച്ചത്. ആ മനഃസ്ഥിതി മാറാതെ മംഗളം ഉണ്ടാവില്ല. എന്റെ കയ്യിൽ ധനമുണ്ടായിരുന്നെങ്കിൽ, ഞാൻ നിങ്ങളിൽ ഓരോരുത്തരേയും ലോകപര്യടനത്തിന് അയയ്ക്കുമായിരുന്നു. നാം നമ്മുടെ മൂലയിൽനിന്നു വെളിയിൽ വരാതെ ഒരു വലിയ ഭാവവും ഹൃദയത്തിൽ ഉദിക്കില്ല. ഇതു കാലംകൊണ്ടു തെളിയും. ഭഗവാന്റെ ഇച്ഛ ഓരോ വലിയ കാര്യവും പതുക്കെയേ നടക്കൂ. ഞാൻ പറഞ്ഞ രണ്ടു ഭൂമിയുടെ കാര്യം മറക്കരുത്. ഈ കാര്യഭാരം ഏറ്റെടുക്കുന്നത് ആരാണെന്നും എഴുതുക. ഗിരീശ്ഘോഷിനോടും അതുലിനോടും

ആലോചിക്കണം. ഭൂമി എന്റെ പേരിൽ വാങ്ങുക. ചുരുക്കിപ്പറഞ്ഞാൽ അർത്ഥം അനർത്ഥമാണ്. അതുകൊണ്ട് അത് ആരുടെ കൈവശമിരുന്നാൽ ഈർഷ്യയുണ്ടാകയില്ലയോ, അവരുടെ കയ്യിൽ ഇരിക്കയാണ് നല്ലത്. ലാട്ടുവിന് അദ്ദേഹത്തിന്റെ ഇഷ്ടം പോലെ തണുപ്പു പോക്കാനുള്ള വസ്ത്രം വാങ്ങിക്കൊടുക്കാനും ഗോപാല്ജ്യോഷ്ഠനു രൂപ അയച്ചുകൊടുക്കാനും ഹുട്കോവിനു കടം വീട്ടാൻ രൂപ കൊടുക്കാനും ഞാൻ സാണ്ടെലിന് എഴുതിയയച്ചിട്ടുണ്ട്.

ഭക്ഷന്റേയും ഹരീശന്റേയും വർത്തമാനങ്ങൾ ആരും എഴുതിയയയ്ക്കാഞ്ഞതെന്തേ? അവരെപ്പറ്റി നിങ്ങൾ അന്വേഷിക്കുന്നില്ലേ? സന്ന്യാൽ ദുഃഖിക്കുന്നു; അതിനു കാരണം, അദ്ദേഹത്തിന്റെ മനസ്സ് ഇപ്പോഴും ഗംഗാജലം പോലെ സ്വച്ഛമായിട്ടില്ല എന്നതത്രേ. ഇപ്പോഴും നിഷ്കാമനായിട്ടില്ല. ക്രമേണ അങ്ങനെയാവും. വക്രത മാറി ഒന്നു നേരെയായാൽ ഒരു ദുഃഖവും ബാധിക്കില്ല. രാഖാലിനും ഹരിക്കും എന്റെ ആലിംഗനവും പ്രണാമവും. അവരെ നല്ലപോലെ നോക്കിക്കൊള്ളണം. നിങ്ങൾ രാഖാലിനെക്കൊണ്ട് രണ്ടു ദിവസം ബലാൽക്കാരമായി വ്രതം അനുഷ്ഠിപ്പിച്ചു. ഇല്ലേ? അതു നന്നായില്ല. പോകട്ടെ, മേദസ്സു കുറഞ്ഞുപോകും. രാഖാൽ ഭഗവാന്റെ വാത്സല്യഭാജനമായിരുന്നു എന്നതു വിസ്മരിക്കരുത്.

ഒന്നുകൊണ്ടും ഭയപ്പെടേണ്ട. എന്റെ തലയിൽ അവിടുന്നു കൈവെച്ചിരിയ്ക്കുന്നിടത്തോളം കാലം ആർക്ക് എന്നെ അമർത്താൻ സാധിയ്ക്കും? 'ഭവേയുഃ കണ്ഠഗതാഃപ്രാണാഃ' (പ്രാണൻ തൊണ്ടയിലെത്തിയാലും) ഭയപ്പെടരുത്. സിംഹവിക്രമത്തോടും അതോടൊപ്പം കസുമകോമളതയോടും കൂടി പ്രവർത്തിക്കണം. ഈ പ്രാവശ്യത്തെ മഹോത്സവം കൊണ്ടുപിടിക്കണം. മഹാപ്രസാദം, മഹാനൈവേദ്യം മുതലായവ അതിസാമാന്യമായിരുന്നാൽ മതി. പരമഹംസദേവന്റെ ജീവിതചരിതം പാരായണം ചെയ്യണം. വേദവും വേദാന്തവും ശ്രീരാമകൃഷ്ണചരിതകാവ്യവും ഒരുമിച്ചുവെച്ച് ദീപാരാധന നടത്തണം. കുറേ ധനവും ശേഖരിക്കണം. പഴയരീതിയിലുള്ള ക്ഷണക്കത്ത് ഉപേക്ഷിക്കണം. 'ആമന്ത്രയേ ഭവന്തം സാശീവാദം ഭഗവതോ രാമകൃഷ്ണസ്യ ബഹുമാനപുരഃസരഞ്ച' എന്നിങ്ങനെ കുറെ വരികൾ എഴുതി ഭഗവാന്റെ ജന്മതിഥിമഹോത്സവത്തിനും മഠത്തിലെ ചെലവിനുമായി നിങ്ങൾ സഹായിക്കണമെന്ന് അറിയിയ്ക്കുക. നിങ്ങൾക്കു സമ്മതമാണെങ്കിൽ ഇന്ന മേൽവിലാസത്തിൽ പണം അയയ്ക്കണമെന്നും അറിയിക്കണം. എന്റെ പേരിൽ അറിയിച്ചാൽ ജനങ്ങൾ പണം തരുമെന്നു തോന്നുവെങ്കിൽ അങ്ങനെ ചെയ്തുകൊൾക. അല്ലെങ്കിൽ സാമാന്യരീതിയിൽ 'രാമകൃഷ്ണസേവകാഃ സംന്യാസിനഃ' എന്നോ അതുപോലെ എന്തെങ്കിലുമോ എഴുതുക മറ്റൊരു ഖണ്ഡിക ഇംഗ്ലീഷിലും എഴുതണം. എന്നതിന് ഒരർത്ഥവുമില്ല; അങ്ങനെ

എഴുതാതെ ഇംഗ്ലീഷക്ഷരത്തിൽ 'രാമകൃഷ്ണസേവകഃ സംന്യാസിനഃ' എന്നോ അതുപോലെ എന്തെങ്കിലുമോ എഴുതുക മറ്റൊരു ഖണ്ഡിക ഇംഗ്ലീഷിലും എഴുതണം. Lord Ramakrishna എന്നതിന് ഒരർത്ഥവുമില്ല; അങ്ങനെ എഴുതാതെ ഇംഗ്ലീഷക്ഷരത്തിൽ 'ഭഗവാൻ' എന്നെഴുതുക. അനന്തരം ഇംഗ്ലീഷിൽ കുറേ വരികൾ ചേർക്കുക.

## The Anniversary of Bhagavan Sri Ramakrishana

Sir,

We have great pleasure in inviting you to join u in clebrating the....... th anniversary of Bhagavan Sri Ramakrishna Paramahamsa. For the celebration of this great occasion and for the maintenance of the Alambazar Math, funds are absolutely necesary. If you think that the cause is worthy of your sympathy, we shall be very grateful to receive your contribution to the great work.

Yours obediently

Place, Date (name)

## ഭഗവാൻ ശ്രീരാമകൃഷ്ണന്റെ ജന്മോത്സവം

മാന്യരേ,

ഭഗവാൻ ശ്രീരാമകൃഷ്ണപരമഹംസദേവന്റെ ജന്മദിനോത്സവത്തിൽ ഞങ്ങളുമായി സഹകരിയ്ക്കാൻ സാഹ്ലാദം നിങ്ങളെ ക്ഷണിച്ചുകൊള്ളുന്നു. ഈ പുണ്യദിനാഘോഷത്തിവും ആലംബസാർമഠത്തിന്റെ നടത്തിപ്പിനും ധനം അത്യാവശ്യമാണ്. ഈ ഉദ്ദേശ്യം നിങ്ങളുടെ സഹാനുഭൂതിയ്ക്കു യോഗ്യമെന്നു കരുതുന്നെങ്കിൽ ഈ മഹാകാര്യത്തിൽ സഹായിച്ചാൽ ഞങ്ങൾ വളരെ കൃതജ്ഞരാകും.

(സ്ഥലം) വിധേയൻ

(തിയ്യതി) (പേര്)

കൂടുതൽ പണം കിട്ടിയാൽ കുറച്ചു ചെലവുചെയ്തിട്ട് ബാക്കി ഒരു ഫണ്ടായി മാറ്റിവെയ്ക്കുക; അതിൽനിന്ന് നിങ്ങളുടെ ചെലവു നിർവ്വഹിക്കാം.

നൈവേദ്യമെന്നും പറഞ്ഞ് ആളുകളുടെ വിശപ്പു കെടുവോളം താമസിപ്പിച്ച് തണുത്ത ചോറു കഴിപ്പിക്കാതിരിക്കുക. രണ്ടു ഫിൽറ്റർ വേണം. അതുകൊണ്ട് അരിച്ച വെള്ളത്തിൽ വേണം ആഹാരം പാകം ചെയ്യാൻ. കുടിക്കുവാനും ആ വെള്ളം ഉപയോഗിക്കണം. ഫിൽറ്ററിൽ ഒഴിക്കുന്നതിനുമുമ്പ് വെള്ളം തിളപ്പിക്കണം. അങ്ങനെ ചെയ്താൽ രോഗങ്ങളുടെ ബീജാണുക്കൾ

നശിക്കും. എല്ലാവരുടേയും സ്വാസ്ഥ്യത്തിൽ വിശേഷൽ ശ്രദ്ധിക്കണം. തറയിൽ കിടക്കാതിരിക്കാൻ സാധിച്ചാൽ, അതായതു കട്ടിലിൽ കിടക്കാൻ വേണ്ടത്ര ധനം കിട്ടിയാൽ, വളരെ നന്ന്. മലിനവസ്ത്രധാരണവും രോഗത്തിനു പ്രധാനകാരണമാണ്. ഇതിനെല്ലാം ധനം വേണം. ശാരദാപ്രസന്നൻ അദ്ദേഹത്തിന്റെ സ്നേഹിതന്മാർക്ക് കത്തുകളയയ്ക്കട്ടെ. നിങ്ങളെല്ലാവരും കഴിയുന്നത്ര ശ്രമിക്കുക. ഞാനും ഇവിടെ ശ്രമിച്ചുനോക്കുന്നുണ്ട്. എന്നാൽ എല്ലാ കാര്യത്തിലും എന്നെമാത്രം ആശ്രയിച്ചു മിണ്ടാതിരിക്കരുത്. നൈവേദ്യത്തെപ്പറ്റി: കുറേപായസാന്നംമാത്രം മതി എന്നാണ് ഞാൻ പറയുന്നത്. അവിടേയ്ക്കു പായസമാണിഷ്ടം. പൂജാഗൃഹം പലരേയും സഹായിക്കുന്നുണ്ട്. എന്നാൽ രാജസവും താമസവുമായ ആഹാരംകൊണ്ട് ഒരു പ്രയോജനവുമില്ല. വിരൽ വളയ്ക്കുകയും മണിയടിച്ചു വികടശബ്ദം പുറപ്പെടുവിയ്ക്കയും ചെയ്യുന്നത് അല്പം കുറച്ച്, ഗീതയും ഉപനിഷത്തും മറ്റും കുറേ വായിയ്ക്കുക. അതായത് ജഡോപാസന കഴിയുന്നതും കുറച്ച് ആദ്ധ്യാത്മികഭാവം വർദ്ധിപ്പിയ്ക്കുക. ആയിരമായിരം ആളുകൾ മണിയടിക്കുന്നതും മറ്റും കാണാനാണ് വരുന്നതെന്ന് സാണ്ടെൽ എഴുതിയിരിയ്ക്കുന്നു. അതു ശരിയാണെങ്കിൽ അങ്ങനെയുള്ളവർ വരാതിരിയ്ക്കയാണ് നല്ലത്. അവർ മധുരപലഹാരങ്ങളും മറ്റും കഴിയ്ക്കാനാണ് വരുന്നത്; മഠത്തിൽ താമസിക്കുന്നവരോ ആഹാരം കിട്ടാതെ ചത്തുപോകുന്നു. ആ സമയത്ത് ഈ ആയിരമായിരം ആളുകൾ എവിടെ? നമ്മളോ സകലതും വെടിഞ്ഞു വന്നതു സാണ്ടെലിനുവേണ്ടി മണിയടിക്കാനാണോ? മണിയടിക്കുന്നതു കേൾക്കാൻ സാണ്ടെലിന് ഇത്ര ഇഷ്ടമാണെങ്കിൽ, അദ്ദേഹം മണിഗ്രാമത്തിൽ ചെന്നു താമസിക്കട്ടെ. സാരമെന്തെന്നാൽ, ശ്രീരാമകൃഷ്ണദേവൻ അവിടുത്തെ സന്താനങ്ങളിലൂടെയാണ് ആഹാരം കഴിക്കുന്നത്, നിങ്ങൾ മണിയടിയ്ക്കുന്നതിനകത്തല്ല അവിടുത്തെ വാസം. ആ സന്താനങ്ങളെ അല്പം കഷ്ടപ്പെടുത്തിയാൽ നിങ്ങൾ മണിയടിയ്ക്കുന്നതും മറ്റും വിഫലം തന്നെ, എന്നല്ല നിങ്ങൾക്കുതന്നെ അമംഗളവുമാണ്. ഈ പരമാർത്ഥം ദിവസേന ഒരു പ്രാവശ്യം ഓർക്കണം. അവിടുന്നു നിങ്ങളിലൊരാൾക്കുമാത്രമായോ സാണ്ടെലിനുവേണ്ടിയോ വന്നതാണോ, അതോ ലോകഹിതത്തിനുവേണ്ടിയോ? ലോകഹിതത്തിനുവേണ്ടിയാണെങ്കിൽ ലോകം അവിടുത്തെ മനസ്സിലാക്കത്തക്ക ഭാവത്തിൽ അവിടുത്തെ പ്രകാശിപ്പിയ്ക്കണം. അതുകൊണ്ട് സുരേശ്ദത്തിന്റെ ഗ്രന്ഥത്തിലുള്ള പ്രലാപങ്ങൾ എടുത്തുകളയണം. മനസ്സിലായോ? അവ, മ-ബാബുവിന്റെ ബുദ്ധിയനുസരിച്ച് സുരേശ്ദത്ത് എഴുതിയതാണെന്നു തോന്നുന്നു. ശിവ, ശിവ! ഏതായാലും അദ്ദേഹത്തിന്റെ ഉദ്ദേശ്യം നല്ലതുതന്നെ; അല്പബുദ്ധി എന്ന ന്യൂനതമാത്രമേ ഉള്ളൂ. ദക്ഷിണേശ്വരത്തിലെ ഭട്ടാചാര്യന്റെ (പുരോഹിതന്റെ) ജീവിതചരിത്രം സുരേശ്ബാബു എഴുതണമെന്ന് മാസ്റ്റർമഹാശയൻ ആഗ്രഹിച്ചു; അവർ ഇപ്പോഴും

രാമകൃഷ്ണപരമഹംസനെ ശരിയായി അറിഞ്ഞിട്ടില്ല. ദക്ഷിണേശ്വരത്തിലെ മുറിയാണ് അവരുടെ ലോകം. എന്നാൽ മറ്റുള്ളവർ എഴുതിയിട്ടുള്ള ശ്രീരാമ കൃഷ്ണചരിത്രത്തിൽ നിങ്ങൾ പങ്കുകൊള്ളുകയോ അനുമോദനം നല്കുകയോ ചെയ്യരുത്. നമ്മുടെ പേരുമായി ബന്ധപ്പെടുത്താതെ പ്രസിദ്ധപ്പെടുത്തിയാൽ ഭയപ്പെടേണ്ട. ഇതെല്ലാം നിങ്ങൾ ആരോടും പറയരുത്. സുരേശ്ദത്തിന്റെ ഉദ്ദേശ്യം നന്ന്. പുസ്തകവും നന്നായി എഴുതിയിട്ടുണ്ട്; പ്രചരിച്ചുകൊള്ളട്ടെ; കുറേ പ്രയോജനപ്പെടും. എന്നാൽ അവർ അവിടുത്തെപ്പറ്റി എന്തു മനസ്സിലാക്കി? ശ്രീമാതൃദേവിയോടു ഭക്തി പുലർത്തണമെന്നും അവർ എന്നോട് എത്ര ദയ കാണിച്ചിരിക്കുന്നുവെന്നും എനിക്കു മൂന്നുപുറങ്ങളിൽ ഒരു പ്രസംഗം സാണ്ടെൽ അയച്ചിരിക്കുന്നു. സാണ്ടെലിന്റെ ഈ പെരിയ കണ്ടുപിടുത്തത്തിനു വന്ദനം. വല്ലതും മറുപടി അയയ്ക്കാമെന്നു വിചാരിച്ചു. എന്നാൽ സങ്കോചത്താൽ പിൻവാങ്ങുന്നു. ഭഗവാൻരെ ഇച്ഛയുണ്ടെങ്കിൽ യഥാവസരം എല്ലാം നടക്കും. മഹേന്ദ്രബാബു മഠത്തെ ഒരുവിധം നടത്തിക്കൊണ്ടുപോകുന്നു. അദ്ദേഹത്തിനു വളരെ വന്ദനം; അദ്ദേഹം വലിയ മഹാനാണ്, ഭഗവദിച്ഛയുണ്ടെങ്കിൽ സാണ്ടെലിന്റെ അല്പശമ്പളവും അല്പബുദ്ധിയും മാറുമെന്ന് അദ്ദേഹത്തോട് പറയണം. അദ്ദേഹത്തിന്റെ കർത്തവ്യം ചന്തയിൽ ചെന്നു സാമാനങ്ങൾ വാങ്ങുകയും മറ്റുമാണ്. അതു മനസ്സിരുത്തി ചെയ്താൽ, അതായത് ഭഗവാന്റെ സന്താനങ്ങളെ സേവിച്ചാൽ, അദ്ദേഹത്തിനു പരമമംഗളം സിദ്ധിക്കും. പ്രസംഗവും മറ്റും ഈ ജന്മത്തേയ്ക്കു നിർത്തിവെയ്ക്കട്ടെ; അടുത്ത പ്രാവശ്യം അതിനെപ്പറ്റി ആലോചിക്കാം. അദ്ദേഹത്തോട് സ്വബുദ്ധി ദുരുപയോഗപ്പെടുത്താരിക്കാൻ പറയുക. ഞാൻ പറയുന്നതു പകർത്തിയാൽ മതി, അല്ലെങ്കിൽ വിപരീതം വരാൻ ഇടയുണ്ട്. അതേ എന്നു പറയുക. പക്ഷേ സ്വനിഷ്ഠയിൽ ഉറച്ചിരിക്കണം.

യോഗേന്ദ്രൻ എങ്ങനെയിരിക്കുന്നു? ഹുട്കോ എന്തു വേലയ്ക്കാണ് പോകുന്നത്? എന്തു ചെയ്യുന്നു? ഹുട്കോവിനെ കുറെ പഠിപ്പിക്കുക; ഇപ്പോഴും പഠിക്കാനുള്ള പ്രായം കഴിഞ്ഞിട്ടില്ല. എല്ലാം വിശദമായി എഴുതണമെന്നു നല്ലവണ്ണം ഓർമ്മിക്കുക. ഗുപ്തൻ പഠിക്കുന്നതിലും മറ്റും ശ്രദ്ധിക്കുന്നുണ്ടോ? തുളസി, ലാട്ടു ഇവരെ ഉറങ്ങാൻ അനുവദിക്കുക. എന്തെല്ലാം തിന്നണമെന്നാഗ്രഹിക്കുന്നുവോ അതെല്ലാം കൊടുക്കുക; ഒന്നിലും ഒട്ടും തടസ്സപ്പെടുത്തരുത്. ബാബുരാം എന്തു ചെയ്യുന്നു? ഹരിയും രാഖാലും എങ്ങനെയിരിക്കുന്നു എന്നു വിശദമായെഴുതണം. എല്ലാം സ്പഷ്ടമായി കേട്ടു മനസ്സിലാക്കണം. ഹരമോഹന്റെ രീതിയിൽ ആർ എന്തു പറഞ്ഞു എന്നൊന്നും എഴുതേണ്ട. ഹരമോഹന്റെ കുടുംബസ്ഥിതി എങ്ങനെയിരിക്കുന്നു? താരക്ജ്യേഷ്ഠൻ വളരെ ജോലി ചെയ്തിരിക്കുന്നു. ഭേഷ്, ഭേഷ്, സബാഷ്! അങ്ങനെതന്നെ ചെയ്യണം. ഓരോ നക്ഷത്രം പോലെ ശീഘ്രഗതിയിൽ പറന്നുപോകുക. ഗംഗാധർ എന്തു ചെയ്യുന്നു? രാജപുത്താനയിലെ ചില ജമി

ന്ദാർമാർക്ക് അദ്ദേഹത്തെ അറിയാം. അവരുടെ അടുക്കൽ നിന്നും ധനം ശേഖ രിച്ചു മഠത്തിലേയ്ക്കയയ്ക്കാൻ പറയുക. അങ്ങനെ ചെയ്താൽ അദ്ദേഹം ഒര യഥാർത്ഥമനുഷ്യൻതന്നെ, അല്ലെങ്കിൽ എന്തു പ്രയോജനം?

ശംകചുന്നിയുടെ പുസ്തകം ഇപ്പോൾ വായിച്ചുനോക്കി. അദ്ദേഹത്തിന് എന്റെ ലക്ഷലക്ഷാധികപ്രേമാലിംഗനങ്ങൾ. അദ്ദേഹത്തിന്റെ കണ്ഠത്തിൽ ഭഗവാൻ ആവിർഭവിച്ചിരിക്കുന്നു. ശാംകചുന്നി ധന്യൻതന്നെ; ശാംകചുന്നി ഈ പുസ്തകം എല്ലാവരേയും വായിച്ചു കേൾപ്പിക്കട്ടെ. മഹോത്സവാവസര ത്തിൽ ശാംകചുന്നിയുടെ പുസ്തകം സർവ്വസമക്ഷം പാരായണം ചെയ്യ ണം. പുസ്തകം വളരെ വലുതാണ്; സാരമെടുത്തു ചുരുക്കിപ്പറഞ്ഞാൽ മതി. ശാംകചുന്നി ഒരബദ്ധവും എഴുതിയിട്ടില്ല. അദ്ദേഹത്തിന്റെ പുസ്തകം വായിച്ച് എനിക്ക് എന്താനന്ദം തോന്നി എന്നു പറഞ്ഞാലാവില്ല. ശാംകചുന്നിയുടെ പുസ്തകം ധാരാളം ചെലവാക്കാൻ നിങ്ങളെല്ലാം ഉറ്റു ശ്രമിക്കണം. ഓരോ ഗ്രാമത്തിലും ചെന്നു പ്രചരിപ്പിക്കാൻ ശാംകചുന്നിയോടു പറയണം. ഭേഷ്, സബാഷ്! ശാംകചുന്നി, അവിടുത്തെ ജോലി നടത്തുകയാണല്ലോ, ഗ്രാമ ങ്ങൾതോറും ചെന്ന് ഭഗവാന്റെ ചരിതം കേൾപ്പിക്കട്ടെ; ഇതിനേക്കാൾ എന്തു ഭാഗ്യമാണ് ശാംകചുന്നിക്കു കൈവരേണ്ടത്? ശശി, ശാംകചുന്നിയുടെ പുസ്തകവും ശാംകചുന്നതന്നെയും സാമാന്യജനങ്ങളെ പ്രബുദ്ധരാക്കണം.

എന്റെ ശാംകചുന്നി, നിങ്ങളെ ഞാൻ ഉള്ളഴിഞ്ഞ് ആശീർവ്വദിക്കുന്നു. സോദര, ഭഗവാൻ നിങ്ങളുടെ കണ്ഠത്തിൽ വസിക്കട്ടെ; വീടുതോറും ചെന്ന് ഭഗവാന്റെ നാമം കേൾപ്പിക്കുക. സന്ന്യാസിയാകേണ്ട ആവശ്യമില്ല. ശശി, സാമാന്യജനം സന്ന്യാസിമാരാകുന്നത് ഉചിതമല്ല. ശാംകചുന്നി വംഗദേശ ത്തിലെ സാമാന്യജനത്തിനു സന്ദേശവാഹകനായി വരും. ശാംകചുന്നിയെ നല്ലപോലെ നോക്കുക; അദ്ദേഹത്തിൻരെ വിശ്വാസവും ഭക്തിയും സഫല മായിരിക്കുന്നു. ശാംക ചുന്നിയോട് ഇതെല്ലാം എഴുതാൻ പറയുക, പുസ്ത കത്തിന്റെ രണ്ടാം ഭാഗത്തിൽ, പ്രചാരഖണ്ഡത്തിൽ, വേദവും വേദാന്തവും, മറ്റവതാരങ്ങൾ ചെയ്തിട്ടുള്ളതും എല്ലാം ശ്രീരാമകൃഷ്ണദേവൻ തനിയെ സ്വജീവിതത്തിൽ ചെയ്തുകാണിച്ചിരിക്കുന്നു. അവിടുത്തെ ജീവിതം മന സ്സിലാക്കാതെ വേദവേദാന്തങ്ങളേയും അവതാരങ്ങളേയും മറ്റും മനസ്സിലാ ക്കാൻ സാധിക്കില്ല. എന്തെന്നാൽ അവിടുന്ന് അവയുടെ വ്യാഖ്യാനമാണ്. അവിടുന്ന് ആവിർഭവിച്ച ദിവസംമുതൽ സത്യയുഗം ആരംഭിച്ചുകഴിഞ്ഞു. ഇപ്പോൾ സകലഭേദങ്ങളും മാറി ആചണ്ഡാലം സകലർക്കും പ്രേമം ലഭി ക്കും. സ്ത്രീ പുരുഷഭേദം, മുതലായതെല്ലാം അവിടുന്നു ദുരീകരിച്ചിരിക്കു ന്നു. അവിടുന്നു വിവാദഭഞ്ജകനുമാണ്; ഹിന്ദുമുസൽമാൻ വിവാദം, ക്രിസ്ത്യൻഹിന്ദുവിവാദം തുടങ്ങിയതും നീങ്ങിയിരിക്കുന്നു. ഈ വ്യത്യാ സങ്ങൾമൂലമുള്ള കലഹം മറ്റു യുഗങ്ങളിലേതാണ്. ഈ സത്യയുഗത്തിൽ

ശ്രീരാമകൃഷ്ണഭഗവാന്റെ പ്രേമപ്രവാഹം കൊണ്ടു സകലരും യോജിക്കും. മേല്പറഞ്ഞ ഭാവങ്ങൾ, ആശയങ്ങൾ അദ്ദേഹത്തിന്റെ സ്വന്തം ഭാഷയിൽ വിസ്തരിച്ചെഴുതാൻ പറയുക. ശ്രീരാമകൃഷ്ണദേവനെ പൂജിക്കുന്ന ആൾ സ്ത്രീയായാലും പുരുഷനായാലും വളരെ താഴ്ന്നവനെങ്കിലും ഒരു നിമിഷ ത്തിനുള്ളിൽ വലിയ മഹാനായിത്തീരും. ഇത്തവണത്തെ മാതൃഭാവംമൂലം – ശ്രീരാമകൃഷ്ണദേവൻ സ്ത്രീരൂപം ധരിച്ചിരുന്നു – അവിടുന്നു നമ്മുടെ മാതാവിനെപ്പോലെയാണ്. അതുപോലെ സകലസ്ത്രീകളേയും മാതൃരൂപ ങ്ങളായി കാണണം. ഭാരതത്തിൽ രണ്ടു മഹാപാപങ്ങളുണ്ട്. സ്ത്രീകളെ ചവുട്ടിത്താഴ്ത്തുന്നതും ജാതിയുടെ പേരിൽ ദരിദ്രരെ അരച്ചുവിടുന്നതും. ശ്രീരാമകൃഷ്ണദേവൻ സ്ത്രീകളുടേയും സാമാന്യജനങ്ങളുടേയും ഉയർന്ന വരുടേയും താഴ്ന്നവരുടേയും രക്ഷകനായിരുന്നു. ശാംകചുന്നി ഓരോ ഗൃഹ ത്തിലും ശ്രീരാമകൃഷ്ണപൂജ നടപ്പാക്കട്ടെ. ബ്രാഹ്മണർ, ചണ്ഡാലർ, സ്ത്രീകൾ, പുരുഷന്മാർ, സകലർക്കും അവിടുത്തെ പൂജിക്കാൻ അധികാര മുണ്ട്. കലശം സ്ഥാപിച്ചോ, വിഗ്രഹം പ്രതിഷ്ഠിച്ചോ, മന്ത്രപൂർവ്വമായോ, മന്ത്രഹീനമായോ ഏതുവിധത്തിലും ഏതു ഭാഷയിലും ആരു പൂജിക്കുന്നു വോ, ഭക്തിപൂർവ്വമാണെങ്കിൽ, അയാൾ ധന്യൻതന്നെ. ഈ രീതിയിൽ എഴു താൻ പറയുക, ഒരു ശങ്കയും വേണ്ട; ഭഗവാൻ ശാംകചുന്നിയെ സഹായി ക്കും.

പുനശ്ച. നിങ്ങൾ അയച്ചുതന്ന ലഘുലേഖ നാലഞ്ചു സ്നേഹിതന്മാർക്ക യച്ചിരിക്കയാണ്. എന്തു ഫലമുണ്ടാകുമെന്നറിഞ്ഞുകൂടാ. നാരദസൂത്രവും ശാണ്ഡില്യസൂത്രവും കല്ക്കത്തയിൽ തർജ്ജമചെയ്തിരിക്കുന്ന യോഗവാ സിഷ്ഠവും അയച്ചുതരാൻ സാണ്ടെലിനോടു പറയണം. യോഗവാസിഷ്ഠ ത്തിന്റെ ഇംഗ്ലീഷ് തർജ്ജമയാണ് വേണ്ടത്, ബംഗാളിത്തർജ്ജമയല്ല.

ശാംകചുന്നി എന്റെ അഭിപ്രായം അദ്ദേഹത്തിന്റെ പുസ്തകത്തിൽ പ്രസി ദ്ധപ്പെടുത്തരുത്. അദ്ദേഹത്തിന്റെ അടുക്കൽ ഞാൻ എഴുതിയിട്ടുള്ളതിന്റെ സാരം പറയുകയോ വായിച്ചു കേൾപ്പിക്കയോ ചെയ്യാം. എന്റെ കത്തുകൾ വിവേചനംകൂടാതെ സർവ്വസമക്ഷം പരസ്യമാക്കരുത്. ഇതെല്ലാം ഗോപ്യമാ യിരിക്കണം.

നരേന്ദ്രൻ

## 158

(മിസ് മേരി ഹേലിന്)

54 വെസ്റ്റ് 33-ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്
1 ഫെബ്രുവരി 1895

പ്രിയ സോദരി,

നിങ്ങളുടെ മനോഹരമായ കത്ത് ഇതാ കിട്ടി...... ശരി, കർമ്മഫലമനുഭവിക്കാൻ അനുവദിക്കപ്പെടാതെയായാലും കർമ്മത്തിനുവേണ്ടി കർമ്മം ചെയ്യുക എന്നത് ഒരു നല്ല സാധനയാണ്..... നിങ്ങളുടെ വിമർശനങ്ങളിൽ ഞാൻ വളരെ സന്തോഷിക്കുന്നു. തീരെ ദുഃഖിക്കുന്നില്ല. ഇന്നാളൊരു ദിവസം മിസ് തഴ്സിബിയുടെയവിടെ വെച്ച് ഒരു പ്രിസ്ബിറേറിയൻ മാന്യനുമായി എനിക്കു ക്ഷുബ്ധനായി തർക്കിക്കേണ്ടിവന്നു; അയാൾ പതിപുപോലെ വളരെ ചൂടുപിടിക്കയും കോപിക്കയും അധിക്ഷേപിക്കയും ചെയ്തു. ഏതായാലും തദനന്തരം മിസിസ് ബുൾ എന്നെ ഇതിനു കലശലായി ശകാരിച്ചു; അത്തരം കാര്യങ്ങൾ എന്റെ പ്രവർത്തനത്തിനു വിഘാതമാകുമല്ലോ എന്ന്. നിങ്ങളുടെ അഭിപ്രായവും അതുപോലെതന്നെയെന്നു തോന്നുന്നു.

നിങ്ങൾ അതേപ്പറ്റി ഇപ്പോൾത്തന്നെ എഴുതിയതിൽ സന്തോഷം. കാരണം അതേപ്പറ്റിത്തന്നെയാണ് ഞാൻ ഗാഢമായി ചിന്തിച്ചുകൊണ്ടിരുന്നത്. ഒന്നാമതായി ഈ സംഗതികളെക്കുറിച്ചു ഞാൻ അശേഷം വ്യസനിക്കുന്നില്ല. ഒരുപക്ഷേ അത് നിങ്ങൾക്കു രുചിക്കുന്നില്ലായിരിക്കാം – ആയിരിക്കാം. മധുരഭാഷിയായിരിക്കുന്നത് ഒരുവന്റെ ലൗകികാഭ്യുദയത്തിന് എത്രയോ മെച്ചമാണെന്ന് എനിക്കു നന്നായറിയാം. മധുരഭാഷിയാകാൻ ഞാൻ സർവ്വവും ചെയ്യുന്നുണ്ട്; പക്ഷേ അന്തഃസത്യവുമായി ഒരു ഭയങ്കരമായ വിട്ടുവീഴ്ചയിലേയ്ക്കു വരുമ്പോൾ, അപ്പോൾ ഞാൻ നിർത്തുന്നു. ഞാൻ കപടമായ വിനയത്തിൽ വിശ്വസിക്കുന്നില്ല. ഞാൻ സമർദശിത്വത്തിൽ വിശ്വസിക്കുന്നു – സർവ്വരോടും സമമായ മനഃസ്ഥിതിയിൽ. സാധാരണമനുഷ്യന്റെ കർത്തവ്യം തന്റെ 'ഈശ്വരസ്വരൂപമായ സമുദായത്തിന്റെ' ആജ്ഞയെ അനുസരിക്കയാണ്; പക്ഷേ ജ്യോതിഃസന്താനങ്ങൾ ഒരിക്കലും അങ്ങനെ ചെയ്യുന്നില്ല ഇതൊരു ശാശ്വതനിയമമാണ്. ഒരുവൻ പരിസരങ്ങളോടും സമുദായത്തിന്റെ അഭിപ്രായത്തോടും പൊരുത്തപ്പെടുന്നു. അത്തരക്കാർക്കു സർവ്വശുഭപ്രദമായ സമുദായത്തിൽനിന്നു നല്ല വസ്തുക്കളൊക്കെ കിട്ടുകയും ചെയ്യുന്നു. മറ്റേക്കൂട്ടർ ഒറ്റയ്ക്കു നില്ക്കുന്നു. സമുദായത്തെ തങ്കലേയ്ക്കു വലിച്ചുയർത്തുകയും ചെയ്യുന്നു. പൊരുത്തപ്പെടുന്ന മനുഷ്യൻ പൂവിരിച്ച വഴി കണ്ടെത്തുന്നു; പൊരുത്തപ്പെടുന്ന മനുഷ്യൻ പൂവിരിച്ച വഴി കണ്ടെത്തുന്നു; പൊരുത്തപ്പെടാത്തവൻ മുള്ളവരിച്ചതും. 'ജനശബ്ദ'ത്തിന്റെ ആരാധകന്മാർ ക്ഷണത്തിനുള്ളിൽ നശിച്ചുപോകുന്നു; സത്യത്തിന്റെ സന്താനങ്ങൾ വളരെക്കാലം ജീവിക്കുന്നു.

ഞാൻ സത്യത്തെ അനന്തശക്തിയുള്ള ഒരു ദാഹകദ്രവ്യത്തോടുപമിക്കും. അതു വീഴുന്നിടത്തെല്ലാം തൻവഴി ദഹിപ്പിച്ചുപോകുന്നു – മൃദുവസ്തുക്കളിൽ പെട്ടെന്ന്, കുടുംകരിങ്കല്ലിൽ പതുക്കെ; എങ്കിലും തീർച്ച. എഴുതിയത്

എഴുതിയതുതന്നെ. സോദരി, ഞാൻ വളരെ വളരെ വ്യസനിക്കുന്നു, എനിക്ക് എല്ലാ കരിംകളവിനോടും മാധുര്യപ്പെടാനും പൊരുത്തപ്പെടാനും വയ്യല്ലോ. എനിക്കു വയ്യ. അതിന് ആയുഷ്ക്കാലം മുഴുവൻ ഞാൻ കഷ്ടപ്പെട്ടു. എങ്കിലും എനിക്കു വയ്യ ഞാൻ ശ്രമിക്കുകയും വീണ്ടും ശ്രമിക്കുകയും ചെയ്തു. എങ്കിലും എനിക്കു വയ്യ. ഒടുക്കം ഞാനതു കയ്യൊഴിച്ചിരിക്കുന്നു. ഭഗവാൻ മഹിമയുള്ളവൻ. കപടനാവാൻ അവിടുന്നെന്നെ അനുവദിക്കില്ല. ഇനി അകത്തുള്ളതു പുറത്തുവരട്ടെ. എല്ലാവരേയും പ്രീതിപ്പെടുത്തുന്ന ഒരു വഴി ഞാൻ കണ്ടിട്ടില്ല, എനിക്കു ഞാനായിരിക്കാതെ, എന്റെ തന്നെ ആത്മാവോടു നേരായിരിക്കാതെ, വയ്യതാനും. 'യൗവനവും സൗന്ദര്യവും മായുന്നു, ജീവിതവും സമ്പത്തും മായുന്നു. പേരും പെരുമയും മായുന്നു, പർവ്വതങ്ങൾപോലും ഉടഞ്ഞുപൊടിയുന്നു. സൗഹൃദവും സ്നേഹവും മായുന്നു. കേവലം സത്യം നിലനില്ക്കുന്നു.' സത്യസ്വരൂപനായ ഈശ്വര, അവിടുന്നു മാത്രം എനിക്കു വഴികാട്ടിയായിരിക്കൂ! പാലും തേനുമായിത്തീരാൻ ഇനി വയ്യാത്തത്ര, മധുരഭാഷിയാവാൻ വയ്യാത്തത്ര ഞാൻ മുത്തുപോയിരിക്കുന്നു എന്നെ ഇതുപോലെ തന്നെയിരിക്കാൻ അനുവദിച്ചാലും "ഹേ സന്ന്യാസിൻ, പേടി കൂടാതെ, വിലപേശൽ കൂടാതെ, മിത്രത്തെയോ ശത്രുവേയോ കാര്യമാക്കാതെ, സത്യത്തെത്തന്നെ മുറുകെപ്പിടിക്കൂ; ഈ നിമിഷംമുതൽ ഇഹവും പരവും ഭവിഷ്യത്തുമെല്ലാം – അവയുടെ ഭോഗങ്ങളും അവയുടെ വ്യർത്ഥതകളും – സംത്യജിച്ചാലും. സത്യമേ. നീമാത്രം എന്റെ വഴികാട്ടിയായിരിക്കൂ." എനിക്കു സമ്പത്തിലോ പേരിലോ പെരുമയിലോ ഭോഗങ്ങലിലോ കൊതിയൊട്ടുമില്ല. സോദരീ, അവയൊക്കെയെനിക്കു നിസ്സാരമാണ്. എന്റെ സോദരരെ സഹായിയ്ക്കാൻ ഞാനാഗ്രഹിച്ചു എനിക്കു പണം സമ്പാദിക്കാനുള്ള നയം ഇല്ല, ഭഗവാൻ ജയിക്കട്ടെ! അന്തഃസത്യത്തെ അനുസരിക്കാതെ എന്നെച്ചുഴന്നുള്ള ലോകത്തിൻരെ ചാപല്യത്തോടു ഞാനെന്തിനു പൊരുത്തപ്പെടണം? സോദരീ, മനസ്സ് ഇപ്പോഴും ദുർബ്ബലംതന്നെ, അതു ചിലപ്പോൾ യാന്ത്രികമായി ബാഹ്യസഹായത്തെ കയറിപ്പിടിക്കുന്നു. പക്ഷേ, എനിക്കു ഭയമില്ല. എന്റെ മതം പഠിപ്പിക്കുന്ന ഏറ്റവും വലിയ പാപം ഭയമാണ്.

പ്രിസ്ബിറേറ്റിയൻ പുരോഹിതനുമായുണ്ടായ കഴിഞ്ഞ വാദവും തദനന്തരം മിസ്സിസ് ബുള്ളുമായുണ്ടായ നീണ്ട വാഗ്വാദവും, ഏകാകിയായി ജീവിയ്ക്കുക, ഏകാകിയായി നടക്കുക എന്നു സന്ന്യാസിയ്ക്കുള്ള1 മനുവിന്റെ നിർദ്ദേശത്തെ എനിക്കുവ്യക്തമാക്കിത്തന്നു. സർവ്വസൗഹൃദവും സർവ്വസ്നേഹവും പരിമിതീകരണമാണ്. തട്ടിപ്പറിക്കുന്നതല്ലാത്ത ഒരു സൗഹൃദവും ഉണ്ടായിരുന്നില്ല, വിശേഷിച്ചും സ്ത്രീകളുടെ. ഹേ മഹർഷിമാരേ, നിങ്ങൾ പറഞ്ഞതു ശരിയാണ്. വല്ലവരേയും അവലംബിയ്ക്കുന്ന ഒരുവന് സത്യസ്വരൂപനായ ഈശ്വരനെ സേവിക്കുക സാദ്ധ്യമല്ല, എന്റെ ആത്മാവേ, ശാന്തനാക്കൂ! നിസ്സംഗനാകൂ! ഭഗവാനുണ്ട് നിൻരെ കൂടെ. ജീവിതം നിസ്സാരം!

മൃത്യു വെറും വ്യാമോഹം! ഇതെല്ലാം ഇല്ലാത്തത്, ഈശ്വരൻമാത്രമുണ്ട്! എന്റെ ആത്മാവേ, ഭയപ്പെടരുത്! ഏകാകിയാകൂ സോദരി വഴി ദീർഘം. സമയം ഹ്രസ്വം. അന്തി അടുത്തു വരുന്നു എനിക്കു വേഗം വീട്ടിൽ പോക ണം. എനിക്കെന്റെ രീതികളെ മിനുക്കാൻ നേരമില്ല. എനിക്കെന്റെ സന്ദേശം നല്കുന്നതിനു സമയം കാണാൻ കഴിയുന്നില്ല. നിങ്ങൾ നല്ലവൾ, നിങ്ങൾ വളരെ കനിവുള്ളവൾ. നിങ്ങൾക്കുവേണ്ടി ഞാനെന്തും ചെയ്യും! കോപിക്കൊ ല്ലേ, നിങ്ങളെയെല്ലാം വെറും ശിശുക്കളായത്രേ ഞാൻ കാണുന്നത്.

എന്റെ ആത്മാവേ, നീയിനി കിനാവു കാണരുത്! ഒരിക്കലും കിനാവു കാണരുത് ചുരുക്കി പറഞ്ഞാൽ എനിക്കൊരു സന്ദേശം നല്കാനുണ്ട് ലോകത്തെ പ്രീണിപ്പയ്ക്കാൻ വേണ്ടി മധുരഭാഷയാകാൻ എനിയ്ക്കു നേര മില്ല; അതിനുള്ള ഓരോ ശ്രമവും എന്നെ മിത്ഥ്യാചാരിയാക്കുന്നു. കടൽച്ചൊറിയെപ്പോലെ നിരുദ്ദേശപരമായ ജീവിതം നയിക്കുകയും മൂഢമായ ഈ ലോകത്തിന്റെ - അത് എന്റെ സ്വന്തം ദേശമാകട്ടെ അഥവാ വിദേശമാ കട്ടെ - ആവശ്യത്തിനൊത്തു വഴങ്ങുകയും ചെയ്യുന്നതിനേക്കാൾ ആയിരം മരണം വരിക്കാൻ ഞാൻ തയ്യാറാണ്. മിസിസ് ബുൾ വിചാരിക്കുന്നതുപോലെ എനിക്കൊരു കർത്തവ്യമുണ്ടെന്ന് നിങ്ങൾ കരുതുന്നെങ്കിൽ നിങ്ങൾക്കു പിഴ ച്ചിരിക്കുന്നു, തീരെ പിഴച്ചിരിക്കുന്നു. ഈ ലോകത്തിലോ പരലോകത്തിലോ എനിക്കൊരു കർത്തവ്യവുമില്ല. എനിക്കൊരു സന്ദേശമുണ്ട്, അതു ഞാൻ എന്റെ സ്വന്തം രീതിയിൽ നല്കുകയും ചെയ്യും. എന്റെ സന്ദേശത്തെ ഞാൻ ഹൈന്ദവീകരിയ്ക്കുകയോ, ക്രൈസ്തവീകരിയ്ക്കുകയോ, ലോകത്തിലുള്ള മറ്റെന്തെങ്കിലുമായി 'കരി'യ്ക്കയോ ഇല്ല. അതു ഞാൻ മാമകമാക്കുകയേ ഉള്ളൂ.അത്രതന്നെ, സ്വാതന്ത്ര്യം, മുക്തി, അതാണെന്റെ മതസർവ്വസ്വം. അതിനെ നിരോധിക്കാൻ ശ്രമിക്കുന്ന എന്തിനേയും ഞാനൊഴിവാക്കും - പയറ്റിയാലും പറന്നാലും, ഫൂ! പുരോഹിതന്മാരെ സമാധാനിപ്പിക്കാൻ ഞാൻ പരിശ്രമിക്കുക!! സോദരീ, ഇതു മറിച്ചുധരിക്കേണ്ട. പക്ഷേ നിങ്ങൾ ശിശു ക്കളാണ്. ശിശുക്കൾ ശിക്ഷണത്തിനു വഴങ്ങുകയും വേണം. 'യുക്തിയെ അയുക്തിയായും മർത്ത്യത്തെ അമർത്ത്യമായും ഈ ലോകത്തെ ശൂന്യ മായും മനുഷ്യനെ ഈശ്വരനായും' തീർക്കുന്ന ആ ഉറവിൽനിന്ന് നിങ്ങളി നിയും പാനം ചെയ്തിട്ടില്ല.

ലോകമെന്ന് അവർ വിളിക്കുന്ന മൂഢതയുടെ ഈ ജാലത്തിൽ നിന്നു പുറത്തു വരൂ; നിങ്ങൾക്കാവുമെങ്കിൽ. അപ്പോൾ നിങ്ങളെ ധീരയെന്നും സ്വത ന്ത്രയെന്നും ഞാൻ വിളിക്കും. കഴിയില്ലെങ്കിൽ. ഈ പാഴ്ദേവതയെ, സമുദാ യത്തെ, നിലത്തുടച്ച് അതിന്റെ അക്ഷീണകാപട്യത്തിന്മേൽ ചവിട്ടാൻ ധൈര്യ പ്പെടുന്നവരെ അനുമോദിക്കുക; അവരെ അനുമോദിയ്ക്കാനും വയ്യെങ്കിൽ, ഞാൻ പ്രാർത്ഥിക്കുന്നു, മൗനം ഭജിക്കുക. പക്ഷേ അവരെ, വിട്ടുവീഴ്ച

യെന്നും നല്ല പിള്ള ചമയലെന്നും മധുരഭാഷണമെന്നുമുള്ള പിഴച്ച അസം ബന്ധം കൊണ്ടു വലിച്ചു ചളിക്കുണ്ടിലിടാൻ ശ്രമിക്കാതിരിക്കുക.

ഞാനീ ലോകത്തെ വെറുക്കുന്നു, ഈ സ്വപ്നത്തെ, ഈ ഭയങ്ക രദുഃസ്വപ്നത്തെ - അതിലെ പള്ളികളേയും കള്ളത്തരങ്ങളേയും, അതിന്റെ പുസ്തകങ്ങളേയും തെമ്മാടിത്തങ്ങളേയും, അതിന്റെ സുന്ദരമുഖങ്ങളേയും കപടഹൃദയങ്ങളെയും, അതിന്റെ ഉപരിതലത്തിലെ കൂക്കിവിളിക്കുന്ന ധർമ്മ ത്തേയും അടിയിലെ തനിപ്പൊള്ളത്തരത്തേയും, സർവ്വോപരി അതിന്റെ പവി ത്രമാക്കിച്ചെയ്യപ്പെട്ട കച്ചവടത്തേയും എന്ത്! ഈ ലോകത്തിലെ ബദ്ധദാസ ന്മാർ പറയുന്ന പ്രകാരം എന്റെ ആത്മാവിനെ അളക്കുകയോ? ഫൂ! സോദരീ, നിങ്ങൾക്കു സന്ന്യാസിയെ അറിഞ്ഞുകൂടാ. 'അയാൾ വേദങ്ങളുടെ ശിരസ്സിൽ നിലകൊള്ളുന്നു!' എന്നു വേദങ്ങൾ പറയുന്നു; കാരണം അയാൾ പള്ളിക ളിൽനിന്നും വിഭാഗങ്ങളിൽനിന്നും മതങ്ങളിൽ നിന്നും പ്രവാചകന്മാരിൽ നിന്നും പുസ്തകങ്ങളിൽനിന്നും അത്തരം എല്ലാറ്റിൽനിന്നും മുക്തനത്രേ! മിഷനറിയാവട്ടെ മിഷനറിയല്ലാതിരിക്കട്ടെ, അവർ കൂക്കിവിളിക്കയും എന്നെ കഴിവതെല്ലാം കൊണ്ടും ആക്രമിക്കയും ചെയ്യട്ടെ, ഭർത്തൃഹരി പറയും വണ്ണം ഞാനവരെ കണക്കാക്കും. 'സന്ന്യാസിൻ! നീ നിന്റെ വഴിയ്ക്കു പോകൂ. ചിലർ പറയുന്നു: 'ഇത് എന്തു ഭ്രാന്ത'ണെന്ന്, വേറെ ചിലർ 'ഇത് ഏതു ചണ്ഡാല'നെന്ന്, മറ്റു ചിലരാകട്ടെ നിന്നെ സിദ്ധനെന്നറിയും. ലൗകികരുടം ജല്പനത്തിൽ സന്തോഷിക്കൂ.' അവർ അക്രമിക്കുമ്പോഴാകട്ടെ, 'ആന തെരു വിലൂടെ പോകുമ്പോൾ നായ്ക്കുട്ടികൾ എപ്പോഴും കുരയ്ക്കും; പക്ഷേ ആന കാര്യമാക്കുന്നില്ല. അവൻ തനതു വഴിക്കുതന്നെ നേരെ പോകുന്നു. അതു പോലെ തന്നെ ഒരു മഹാത്മാവിനെ കാണുമ്പോൾ വളരെപ്പേർ അദ്ദേഹ ത്തിന്റെ പിന്നാലെ കുരയ്ക്കും' എന്നറിയുക.

ഞാൻ ലാൻഡ്സ് ബർഗ്ഗിന്റെ കൂടെ 54 വെസ്റ്റ് 33-ാം സ്റ്റ്റീറ്റിൽ താമ സിക്കുന്നു. അയാൾ ഉദാരനും ധീരാത്മാവുമാണ്. ഭഗവാൻ അയാളെ അനു ഗ്രഹിക്കട്ടെ. ചിലപ്പോൾ ഞാൻ ഗുൺസികളുടെ അവിടെ ഉറങ്ങാൻ പോകും.

ഭഗവാൻ നിങ്ങളെയെല്ലാം എന്നെന്നും അനുഗ്രഹിക്കട്ടെ! അവിടുന്ന് ഈ പെരുത്ത പിത്തലാട്ടത്തിൽനിന്ന്, ഈ ലോകത്തിൽ നിന്ന്, നിങ്ങളെ വേഗം പുറത്തേയ്ക്കു നയിക്കുമാറാകട്ടെ! ഈ ജഗത്താകുന്ന വൃദ്ധമന്ത്രവാദിനി യെക്കൊണ്ട് നിങ്ങളൊരിക്കലും മയങ്ങിപ്പോകാതിരിക്കട്ടെ! ശങ്കരൻ നിങ്ങളെ സഹായിക്കട്ടെ. ഉമസത്യകവാടം നിങ്ങൾക്കു തുറന്നുതരികയും നിങ്ങളുടെ വ്യാമോഹങ്ങളെയെല്ലാം നീക്കിക്കളയുകയും ചെയ്യുമാറാകട്ടെ!

സ്നേഹാശീർവാദങ്ങളോടുകൂടി, സ്വന്തം വിവേകാനന്ദൻ.

(ശ്രീവൈകുണ്ഠനാഥസന്ന്യാലിന്)

54 വെസ്റ്റ് 33-ാം സ്റ്റ്റീറ്റ്
ന്യൂയോർക്ക്
9 ഫെബ്രുവരി 1895

പ്രിയസന്ന്യാൽ,

നിങ്ങളുടെ ഒരു കത്തു കിട്ടി. പണം കിട്ടിയ വർത്തമാനവും അതിൽ എഴുതിയിട്ടുണ്ട്. എന്നാൽ ബോസ്റ്റണിൽനിന്നു ചില സ്നേഹിതന്മാർ അയച്ചിരുന്ന പണം കിട്ടിയ വർത്തമാനം ഇതുവരെ എത്തിച്ചേർന്നില്ല; ഒന്നുരണ്ടാഴ്ചക്കുള്ളിൽ ആ വർത്തമാനം എത്തിച്ചേരുമായിരിക്കാം. ഗോപാല്ജ്യേഷ്ഠൻ കാശിയിൽനിന്ന് ഒരു കത്തയച്ചിരിക്കുന്നു. വസ്തുവിനെപ്പറ്റി നിങ്ങൾ എഴുതിയയച്ചതിൽ കാര്യമൊന്നുമില്ല. രാഖാൽ ഒരു കത്തിൽ ഭൂമിയെപ്പറ്റി പ്രസ്താവിച്ചതിലും വിശേഷിച്ചൊന്നുമില്ലായിരുന്നു. നിങ്ങൾ രണ്ടു വീടുള്ള ഒരു ഭൂമിയെപ്പറ്റി എഴുതിയിരന്നല്ലോ; അതിനെപ്പറ്റി എനിക്കു തോന്നുന്ന തടസ്സം, വീടുകളുള്ളതുകൊണ്ട് പുരയിടം കുറഞ്ഞുപോയേക്കുമെന്നാണ്. വലിയ പുരയിടം കിട്ടാൻ ശ്രമിക്കണം. നിങ്ങൾക്കു തമ്മിൽ, പരസ്പരം ദ്വേഷബുദ്ധി, പോരെങ്കിൽ മതഭ്രാന്തും. അതിനാൽ നിങ്ങളെക്കൊണ്ടു വല്ലതും നടത്താൻ സാധിക്കുമെന്ന് എനിക്കു തോന്നുന്നില്ല. ശ്രീരാമകൃഷ്ണദേവൻ എന്റെ ഗുരുവായിരുന്നു എന്നതുകൊണ്ട് ഞാൻ അവിടുത്തെപ്പറ്റി വിചാരിക്കുംപോലെ ലോകവും വിചാരിക്കണമെന്നുണ്ടോ? അങ്ങനെ നിർബ്ബന്ധിച്ചാൽ എല്ലാം വ്യർത്ഥമാകും. ഗുരുവിനെ ഈശ്വരനായി പൂജിക്കുന്ന രീതി ബംഗാളിലേ ഉള്ളു; മാത്രമല്ല മറ്റുള്ളവർ ആ ഭാവം സ്വീകരിക്കാൻ സന്നദ്ധരല്ല........

മാതൃദേവിക്കുള്ള ഭൂമി വാങ്ങിക്കഴിഞ്ഞാൽ ഞാൻ സ്വയം ഋണമുക്തനെന്നു കരുതും. പിന്നീട് മറ്റൊന്നിനെപ്പറ്റിയും എനിക്കു ചിന്തയില്ല. ആവശ്യം വന്നാൽ ഞാൻ നിങ്ങളിലൊരാളാണെന്നു പറയാൻ നിങ്ങൾ തയ്യാർ; എന്നാൽ എന്തെങ്കിലും ചെയ്യാൻ ഞാൻ പറയുമ്പോൾ നിങ്ങൾ ഉദാസീനരായി പുറകോട്ടു മാറുന്നു.

നിങ്ങളും ത്യാഗികൾ; ഞാനും ത്യാഗി. സങ്കുചിതമായ സംഘഭാവമോ മതമോ പുലർത്തുന്നതെന്തിന്? ഏതു ദേശത്തിലും ഈശ്വരേച്ഛയനുസരിച്ചു പോകുക......!

എനിക്കു ബംഗാളും ഭാരതവും അറിയാം. വളരെയെല്ലാം സംസാരിക്കാൻ പലരുമുണ്ട്; ജോലി ചെയ്യാനോ ആരുമില്ല......

ഞാൻ ഇവിടെ വസ്തു വാങ്ങുകയോ ബാങ്കിൽ പണം നിക്ഷേപിക്കുകയോ ചെയ്തിട്ടില്ല. ഈ ഘോരമായ ശീതകാലത്ത് ഹിമബാധയുമേറ്റ് പർവ്വതങ്ങൾ കടന്നു രാത്രിയിൽ ഒരു മണി രണ്ടു മണിവരെ സഞ്ചരിച്ചു പ്രസംഗം

നടത്തി കുറേ പണം ശേഖരിച്ചിരിക്കുന്നു; അതുകൊണ്ട് മാതൃദേവിക്ക് ഒരു സ്ഥലം വാങ്ങാൻ സാധിച്ചാൽ ഞാൻ വിചാരമുക്താനാകും.

ഇനിമേൽ കത്തുകൾ മുകളിൽ കൊടുത്ത മേൽവിലാസത്തിൽ അയയ്ക്കണം. കഴിയുമെങ്കിൽ യോഗവസിഷ്ഠരാമായണത്തിന്റെ ഒരു ഇംഗ്ലീഷ് തർജ്ജമ അയച്ചുതരിക. മുമ്പ് എഴുതിയിരുന്ന സംസ്കൃതഗ്രന്ഥങ്ങളുടെ, നാരദസൂത്രങ്ങളുടേയും ശാണ്ഡില്യസൂത്രങ്ങളുടേയും കാര്യം മറക്കരുത്.

'ആശാ ഹി പരമം ദുഃഖം, നൈരാശ്യം പരമം സുഖം.'

നരേന്ദ്രൻ

## 160

54 വെസ്റ്റ് 33-ാം സ്റ്റ്റീറ്റ്, ന്യൂയോർക്ക്
14 ഫെബ്രുവരി 1895

പ്രിയ മിസിസ് ബുൾ,

നിങ്ങളുടെ മാതൃനിർവ്വിശേഷമായ പരാമർശത്തിന് എന്റെ ഉള്ളഴിഞ്ഞ നന്ദി സ്വീകരിച്ചാലും. അതെന്റെ ജീവിതത്തിൽ പ്രയോഗികമാക്കാൻ സാധിക്കുമെന്നു ഞാനാശിക്കുന്നു.

എനിക്കും എന്റെ പ്രവൃത്തിക്കും വേണ്ടി ഇപ്പൊഴേ നിങ്ങൾ ചെയ്തിട്ടുള്ളതിനു കൃതജ്ഞതയും, ഇക്കൊല്ലം കുറേക്കൂടെ ചെയ്യാൻ നേർന്നതിനു ശശ്വത്കൃതജ്ഞതയും ഞാനെങ്ങനെ വർണ്ണിക്കേണ്ടു? പക്ഷേ ഞാൻ സർവ്വാത്മനാ വിശ്വസിക്കുന്നു, ഇക്കൊല്ലം നിങ്ങളുടെ സഹായം മുഴുവൻ മിസ് ഫാർമറുടെ ഗ്രീനേക്കർ പ്രവൃത്തിയിലേയ്ക്കു തിരിക്കണമെന്ന്. ഭാരതത്തിനു കാക്കാം. നൂറ്റാണ്ടുകളായി കാക്കുകയുമാണല്ലോ. എപ്പോഴും തൊട്ടടുത്തുള്ള പ്രവൃത്തിക്കാണ് മുൻഗണന വേണ്ടതും.

പിന്നെ, മനുവിന്റെ അഭിപ്രായപ്രകാരം, നല്ല കാര്യത്തിനായാലും സംന്യാസി ധനം സമ്പാദിക്കുന്നതു നല്ലതല്ല; പഴയ മഹർഷിമാർ ശരിയാണെന്ന് എനിക്കു തോന്നിത്തുടങ്ങിയിരിക്കുന്നു, 'ആശയത്രേ പരമദുഃഖം, നൈരാശ്യമത്രേ പരമസുഖം.' ഇതെല്ലാമൊരു ബുദ്ധിഭ്രമം പോലിരിക്കുന്നു. ഞാൻ അവയിൽ നിന്നു പുറത്തു കടക്കുകയാമ്. ഞാൻ ഇതുമതും ചെയ്കയെന്ന ബാലിശാശയങ്ങളിൽ പെട്ടിരിക്കയായിരുന്നു.

"ആശകളെല്ലാം കൈവിട്ടു ശാന്തിയെ ഭജിക്കുക. മിത്രങ്ങളോ ശത്രുക്കളോ ഇല്ലാതെ ഒറ്റയ്ക്കു പാർക്കുക. അങ്ങനെ മിത്രങ്ങളും ശത്രുക്കളുമില്ലാതെ, സുഖവും ദുഃഖവുമില്ലാതെ, ആശയും അസൂയയുമില്ലാതെ, ഒരു

ജന്തുവിനെയും ഹിംസിക്കാതെ, ഒരു ജിന്തുവിന്റേയും ഹിംസയ്ക്കു നിമിത്തവുമാകാതെ, ഗിരിയിൽനിന്നു ഗിരിയിലേയ്ക്ക്, ഗ്രാമത്തിൽ നിന്നു ഗ്രാമത്തിലേയ്ക്ക്, ഭഗവന്നാമം ഉച്ചരിച്ചുകൊണ്ടു ഞങ്ങൾ സഞ്ചരിക്കും."

ഉയരെനിന്നോ താഴനിന്നോ മേലെനിന്നോ കീഴെനിന്നോ ഒരു സഹായവും തേടാതിരിക്കുക. ഒന്നും ആശിക്കായ്ക – മാഞ്ഞു പോകുന്ന ഈ ദൃശ്യപരമ്പരയെ സാക്ഷിയായി കണ്ടുകൊൾക, അതു കടന്നുപോകട്ടെ."

എന്നെ ഈ നാട്ടിലെത്തിക്കാൻ ഈ ഭ്രാന്താശയങ്ങൾ വേണ്ടിയിരുന്നിരിക്കാം; ഈ അനുഭൂതിക്കു ഞാൻ ഭഗവാനോടു നന്ദി പറകയും ചെയ്യുന്നു.

എനിക്കിപ്പോൾ ബഹുസുഖംതന്നെ. മി. ലാൻഡ്സ് ബർഗും ഞാനും കൂടി കുറച്ചരിയോ പയറോ യവമോ വെച്ച് ശാന്തമായി കഴിക്കും. വല്ലതും എഴുതുകയോ ചെയ്യും, അഥവാ വല്ലതും പഠിക്കണമെന്നുള്ള പാവപ്പെട്ട സന്ദർശകരെ സ്വീകരിക്കും – അങ്ങനെ അമേരിക്കയിൽ വന്നശേഷം എന്റെ സന്ന്യാസിധർമ്മം ഇപ്പോഴാണ് ഏറ്റവും കൂടുതൽ പാലിക്കപ്പെടുന്നതെന്നു തോന്നുന്നു.

"സമ്പത്തിൽ ദാരിദ്ര്യഭയം, ജ്ഞാനത്തിൽ അജ്ഞാനഭയം, സൗന്ദര്യത്തിൽ ജരാഭയം, യശസ്സിൽ പിശുനഭയം, ശരീരത്തിൽത്തന്നെ മരണഭയം. ഈ ഭൂമിയിലെല്ലാം ഭയാന്വിതമാണ്. സർവ്വം ത്യജിച്ചവൻമാത്രമാണ് ഭയമില്ലാത്തവൻ."1

ഇന്നാൾ ഞാൻ മിസ് കോർബിനെ കാണാൻ പോയിരുന്നു; മിസ് ഫാർമറും മിസ് തഴ്സ്ബിയും അവിടെ ഉണ്ടായിരുന്നു. ബഹുരസമായി അരമണിക്കൂറവിടെ കഴിഞ്ഞു; മിസ് കോർബിൻ അടുത്ത ഞായറാഴ്ച മുതൽ അവരുടെ വീട്ടിൽവെച്ചു കുറച്ചു ക്ലാസുകൾ എടുക്കണമെന്ന് എന്നോടാവശ്യപ്പെടുന്നു.

ഇനിയൊട്ടും ഞാനിവയെ തേടുന്നില്ല. അവ വരുന്നെങ്കിൽ ഭഗവാൻ വെല്ക; ഇല്ലെങ്കിൽ ഭഗവാൻ വെല്ക വെല്ക.

എന്റെ ശശ്വത്കൃതജ്ഞത വീണ്ടും കൈക്കൊണ്ടാലും.

നിങ്ങളുടെ ഭക്തനായ പുത്രൻ, വിവേകാനന്ദൻ.

161

(മിസ് മേരി ഹേലിന്)        ന്യൂയോർക്ക്

15 ഫെബ്രുവരി 1895

കൊടുതാമഭിഘാതങ്ങൾ ഞാൻ നിന്മേൽ ചേർത്തകാരണം

.................................................................................................

അത്യന്തം സത്യമന്തസ്സുമുള്ളോർ സുസ്ഥിരചിത്തകൾ!2

പടം വിരിപ്പൂ മുറിവേറ്റ നാഗം;

.................................................

..............................ധരിക്ക സോഽഹം3

ശരി, ഇത്രയുമെന്റെ കവിത. നിങ്ങൾക്കൊക്കെ ക്ഷേമമെന്നു വിശ്വസിക്കുന്നു. മദറിനും ഫാദർ പോപ്പിനും എന്റെ പ്രേമം നൽകുക. എനിക്കു മരിക്കാൻപോലും നേരമില്ല, ഒരു വരിപോലും എഴുതാൻ പ്രായേണ നേരമില്ല. അതുകൊണ്ടു ഞാൻ ഇനിയങ്ങോട്ടു എഴുതാൻ കുറച്ചു വൈകുന്നപക്ഷം ക്ഷമിക്കുമല്ലോ.

ശശ്വത് സ്വന്തം വിവേകാനന്ദൻ4

1. വൈരാഗ്യശതകം 31. നെ അനുവർത്തിച്ച്

2. 'സങ്കടമരുത്' എന്ന കവിത. വി. സാ. സ. പുറം 172, 173

3. 'സ്വതന്ത്ര്യഗീതം' എന്ന കവിത. വി. സ. സ. പുറം 155, 156

4. ഈ കത്തിനെ തുടർന്നു മിസ് മേരിയുടെ കത്തുകൾക്കു സ്വാമിജിയുടെ മറുപടികളാണ്. 'തെറ്റിദ്ധരിച്ചിരിക്കുന്നു,' (വി.സാ. സ. പുറം 178). 'തർക്കുത്തരം' (വി.സാ. സ. പു. 174) എന്ന രണ്ടു കവിതകൾ.

## 162

(അളസിംഗപ്പെരുമാൾക്ക്)

19, വെസ്റ്റ് 38, സ്റ്റ്റീറ്റ്
ന്യൂയോർക്ക്
1895

പ്രിയ അളസിംഗ,

........സമദുദായപരിഷ്കാരമെന്നു പറയപ്പെടുന്നതിനെ തൊട്ടു കളിക്കരുത്; കാരണം, ആദ്യം ആദ്ധ്യാത്മികപരിഷ്കാരമില്ലാതെ ഒരു പരിഷ്കാരവും സംഭാവ്യമല്ല. എനിക്കു സമുദായപരിഷ്കാരം വേണമെന്നുണ്ടെന്നു നിങ്ങളോടു പറഞ്ഞതാര്? ഞാനല്ല. ഈശ്വരനെപ്പറ്റി പ്രഭാഷണം ചെയ്യുക. അന്ധവിശവിശ്വാസങ്ങളേയും ആഹാരങ്ങളേയും കുറിച്ചു നല്ലതും ചീത്തയും പറയേണ്ട. ധൈര്യം വിടരുത്, നിങ്ങളുടെ ഗുരുഭക്തിയും വിടയരുത്, ഈശ്വരവിശ്വാസവും വിടരുത്. ഈ മൂന്നും ഉള്ള കാലത്തോളം, എന്റെ വത്സ, നിന്നെ ദ്രോഹിക്കാൻ ഒന്നിനും കഴിവില്ല. എനിക്കു നാൾക്കുനാൾ ബലം കൂടി വരുന്നു. എന്റെ ചുണക്കുട്ടികളേ, തുടർന്നു പ്രവർത്തിക്കുവിൻ.

ശശ്വദനുഗ്രഹപൂർവ്വം, സ്വന്തം വിവേകാനന്ദൻ

## 163

(മിസ് മക്കിൻഡ്‌ലിക്ക്)

54 വെസ്റ്റ് 33, ന്യൂയോർക്ക്
25 ഫെബ്രുവരി 1985

പ്രിയ സോദരി,

നിങ്ങൾക്കു രോഗം ബാധിച്ചതിൽ വ്യസനിക്കുന്നു.* നിങ്ങളുടെ (രോഗം ബാധിച്ചെന്ന) ഏറ്റുപറച്ചിൽ എന്റെ മനസ്സിൽനിന്നു പകുതി കരുത്തിനെ കവരുന്നെങ്കിലും ഞാൻ നിങ്ങൾക്കൊരു വിദൂരചികിത്സ ചെയ്യാം.

അതിൽ നിന്നു നിങ്ങൾ പുറത്തേക്കുരുണ്ടുപോന്നതൊക്കെ നന്നായി. ശുഭാന്തമൊക്കെ ശുഭം തന്നെ.

പുസ്തകങ്ങൾ ഭദ്രമായെത്തി, വളരെ നന്ദി.

നിങ്ങളുടെ ചിരസ്നേഹിയായ സോദരൻ, വിവേകാനന്ദൻ.

## 164

(അളസിംഗപ്പെരുമാൾക്ക്)

യു.എസ്.എ.
6 മാർച്ച് 1895

പ്രിയ അളസിംഗ,

.......'യാങ്കി'കൾ മതത്തിൽ പ്രായോഗികരാണെന്ന് ഒരു നിമിഷംപോലും വിചാരിക്കരുത്. അതിൽ ഹിന്ദുക്കൾമാത്രമാണ് പ്രയോഗികർ; യാങ്കി പണമുണ്ടാക്കുന്നതിൽ അതുകൊണ്ടു ഞാൻ വിട്ടുപോയാലുടൻ സർവ്വവും മറഞ്ഞുപോകും. അതിനാൽ വിട്ടുപോകുംമുമ്പേ കനത്ത ഒരടിത്തറ എനിക്കു വേണം. സർവ്വപ്രവൃത്തിയും തികവുറ്റതാക്കണം........ ശ്രീരാമകൃഷ്ണന്റെ പേരു പ്രചരിപ്പിയ്ക്കുന്നതിൽ നിങ്ങൾ നിർബ്ബന്ധം പിടിക്കേണ്ട ആദ്യം അവിടുത്തെ ആശയങ്ങൾ പ്രചരിപ്പിക്കുക, ലോകത്തിനെപ്പോഴും ആശയത്തെക്കാൾ ആദ്യം ആളിനെയാണ് വേണ്ടതെന്ന് എനിക്കറിയാം, എങ്കിലും..... വലിയ പദ്ധതികൾ ആദ്യമേ വരച്ചു കാട്ടരുത്; പക്ഷേ പതുക്കെ പോകുക. നിലം തപ്പിയറിഞ്ഞു മേലോട്ടു കയറുക.

......എന്റെ ചുണക്കുട്ടികളേ; തുടർന്നു പണിയെടുക്കുക. ഒരു നാൾ നാം വെളിച്ചം കാണും.

രഞ്ജനയും ശാന്തിയും!.......സംഗതികൾ പതുക്കെ വളരട്ടെ. റോം ഒരു നാൾകൊണ്ടു പണിതതല്ല മൈസൂർ മഹാരാജാവ് മരിച്ചുപോയിരിക്കുന്നു. അദ്ദേഹത്തിൽനിന്നായിരുന്നു പലതും നാം പ്രതീക്ഷിച്ചത്. ശരി! ഭഗവാൻ

മഹിമയുറ്റവർ പ്രസ്ഥാനത്തെ സഹായിക്കുവാൻ അവിടുന്നു മാറ്റൊരെയെ ങ്കിലും അയയ്ക്കും.

കഴിയുമെങ്കിൽ കുറച്ചു കുശാ (ദർഭ)സനങ്ങൾ അയച്ചുതരിക.

ശശ്വദനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 165

(മിസിസ് ഓലി ബുള്ളിന്)

54, വെസ്റ്റ് 33-ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്
21 മാർച്ച് 1895

പ്രിയ മിസിസ് ബുൾ,

എന്നെക്കുറിച്ച് രമാബായിയും കൂട്ടരും പറഞ്ഞുപരത്തുന്ന അപവാദങ്ങൾ കേട്ടിട്ട് ആശ്ചര്യം തോന്നുന്നു. ഒരു മനുഷ്യൻ എത്ര നന്നായി പെരുമാറിയാലും അയാളെക്കുറിച്ചു പച്ചക്കള്ളങ്ങൾ തട്ടിവിടുന്നവർ എപ്പോഴും ഉണ്ടായിരിക്കുമെന്ന്, അല്ലയോ മിസിസ്ബുൾ, നിങ്ങൾ കാണുന്നില്ലേ? ചിക്കാഗോവിൽവച്ച് എന്നും എനിയ്ക്ക് അമ്മാതിരി അനുഭവങ്ങൾ ഉണ്ടാകുമായിരുന്നു.

ഈ സ്ത്രീകളാകട്ടെ, സർവ്വദാ, ക്രിസ്ത്യാനികളിൽവെച്ച് തനിക്രിസ്ത്യാനികളുമാണ്! ഞാൻ എന്റെ മുറിയിൽ (താഴത്തെ നിലയിൽ)വെച്ച് പിരിവു വെച്ചുള്ള ഒരു പ്രസംഗപരമ്പര നടത്താൻ പോകയാണ്; ആ മുറിയിൽ ഏതാണ്ടു നൂറുപേർക്കിരിക്കാം. അതുകൊണ്ട് ചെലവൊക്കെ നടക്കുകയും ചെയ്യും. ഭാരതത്തിലേയ്ക്കു പണമയയ്ക്കുന്നതുസംബന്ധിച്ച് എനിക്കൊരു തിടുക്കവുമില്ല കുറച്ചു കഴിയട്ടെ. മിസ് ഫാർമർ നിങ്ങളുടെകൂടെ ഉണ്ടോ? മിസിസ് പീക് ചിക്കാഗോവിലാണോ? ജോസഫൈൻലോക്കിനെ കണ്ടുവോ? മിസ് ഹാമ്ലിൻ എന്നോടു വളരെ കനിവുള്ളവരാണ്. എന്നെ സഹായിക്കാൻ കഴിവതെല്ലാം ചെയ്യുന്നുമുണ്ട്.

എന്റെ ഗുരുനാഥൻ പറയാറുണ്ടായിരുന്നു, 'ഹിന്ദു, ക്രിസ്ത്യൻ' മുതലായ വിശേഷണങ്ങൾ മനുഷ്യനും മനുഷ്യനും തമ്മിലുള്ള സർവ്വസാഹോദര്യഭാവങ്ങൾക്കും വൻതടസ്സമായി നിലകൊള്ളുകയാണെന്ന്, അവയെ നശിപ്പിക്കാൻ നാം ശ്രമിക്കണം. അവയ്ക്കുണ്ടായിരുന്ന എല്ലാ നല്ല ശക്തികളും നഷ്ടമായിരിക്കുന്നു; അവ ഇപ്പോൾ വെറും അശുഭപ്രഭാവങ്ങളായി നിലനില്ക്കുന്നു - അതിന്റെ ദുർമന്ത്രവാദത്തിൽപ്പെട്ട് നമ്മളിൽ അത്യുത്തമന്മാർപോലും പിശാചുക്കളെപ്പോലെയല്ലേ പെരുമാറുന്നത്? ആവട്ടെ, നമുക്കു കഠിനമായി പണിയെടുക്കാം. തീർച്ചയായും വിജയിക്കും.

അതുകൊണ്ടാണ് ഒരു കേന്ദ്രമുണ്ടായിരിക്കാൻ ഞാൻ അത്രയേറെ ആഗ്രഹിക്കുന്നത്. സംഘടനയ്ക്ക് അതിന്റെ കുറ്റങ്ങളുണ്ട്. സംശയമില്ല; പക്ഷേ അതില്ലാതെ ഒന്നും ചെയ്യാനാവില്ല. ഇവിടെയാകട്ടെ, എനിക്കു നിങ്ങളിൽനിന്നു വിയോജിച്ചേ ഒക്കൂ എന്ന് ഞാൻ ശങ്കിക്കുന്നു-സമുദായത്തെ പ്രീണിപ്പിക്കാനും, അതേ സമയം, വലിയ കാര്യങ്ങൾ പ്രവർത്തിക്കാനും ഒരുത്തനും ഒരിക്കലും കഴിഞ്ഞിട്ടില്ല. മനസ്സാക്ഷിയനുസരിച്ചു പ്രവർത്തിക്കണം; അതു ശരിയും നല്ലതുമാണെങ്കിൽ സമുദായം നിശ്ചയമായും അതിനെ അനുസരിക്കും, പക്ഷേ താൻ മരിച്ചു നൂറ്റാണ്ടുകൾ കഴിഞ്ഞിട്ടായേയ്ക്കാം. ഈ പ്രവൃത്തിയിൽ നാം സർവ്വാത്മനാ മുങ്ങണം. ഒരാദർശത്തിനുവേണ്ടി, അതിനുവേണ്ടിത്തന്നെ, മറ്റെല്ലാം ത്യജിക്കാൻ സന്നദ്ധനാകുന്നതുവരെ നാം ഒരിക്കലും പ്രകാശം കാണുകയില്ല. കദാപി ന.

മനുഷ്യസമുദായത്തെ സഹായിക്കാൻ ആഗ്രഹിക്കുന്നവർ സുഖം ദുഃഖം, പേര് പെരുമ മുതലായ എല്ലാത്തരം സ്വാർത്ഥതാല്പര്യങ്ങളേയും എടുത്തു ഭാണ്ഡം കെട്ടി കടലിലെറിയണം. എന്നിട്ട് ഭഗവാങ്കുലേയ്ക്കു വരണം അതാണ് എല്ലാ ഗുരുക്കന്മാരും പറഞ്ഞതും പ്രവർത്തിച്ചതും.

ഞാൻ മിസ് കോർബിന്റെ വീട്ടിൽ കഴിഞ്ഞ ശനിയാഴ്ച പോയിരുന്നു. ഇനി ക്ലാസെടുക്കുന്നതിനു ചെല്ലാൻ എനിക്കാവില്ലെന്ന് അവരോടു പറയുകയും ചെയ്തു. ധനികർ വല്ല വലിയ കാര്യവും ചെയ്തതായി ലോകചരിത്രത്തിൽ എന്നെങ്കിലും ഉണ്ടായിട്ടുണ്ടോ? ഹൃദയവും മസ്തിഷ്കവുമാണ് എന്നെന്നും അതു ചെയ്തിട്ടുള്ളത്! ഒരിക്കലും ധനമല്ല.

ഞാൻ എന്റെ ആശയം എന്റെ ജീവിതത്തൊടൊപ്പം ഇതിനു സമർപ്പിച്ചു സഹായത്തിന് ഈശ്വരനെ ആശ്രയിയ്ക്കുന്നു; മറ്റാരെയും ആശ്രയിയ്ക്കുന്നതല്ല, ഇതാണ് വിജയരഹസ്യം. ഇക്കാര്യത്തിൽ നിങ്ങളും എന്നോടു യോജിയ്ക്കുമെന്നു തീർച്ച. മിസിസ് തഴ്സ്ബിക്കും മിസിസ് ആഡംസിനും എന്റെ സ്നേഹം.

നന്ദി നിറഞ്ഞ സ്നേഹത്തോടെ എന്നും സ്വന്തം വിവേകാനന്ദൻ

## 166

(മിസ്മക്കിൻഡ്ലിക്ക്)

54, വെസ്റ്റ് 33 (ന്യൂയോർക്ക്)
27 മാർച്ച് 1895

പ്രിയ സോദരി,

നിങ്ങളുടെ സ്നേഹംനിറഞ്ഞ കുറിപ്പ് എനിക്ക് അവർണ്ണ്യമായ ആനന്ദം നല്കി. അതു മുഴുവൻ വളരെ എളുപ്പത്തിൽ വായിക്കാനും സാധിച്ചു. ഒടുക്കം

ഓാറഞ്ച് (നിറമുള്ള തുണി) കണ്ടെത്തി, ഒരുകോട്ട് ഉണ്ടാക്കുകയും ചെയ്തു. പക്ഷേ വേനല്ക്കാലത്തേയ്ക്കുള്ളതരം തുണി ഇനിയും കിട്ടിയിട്ടില്ല. അവിടെ വല്ലതും കിട്ടുമെങ്കിൽ സദയം അറിയിക്കുക. ഇവിടെ ന്യൂയോർക്കിൽ തുന്നിച്ചുകൊള്ളാം. നിങ്ങളുടെ ഡിയർബോൺ അവന്യൂവിലെ ഒന്നിനും കൊള്ളാത്ത ഒരു തുന്നല്ക്കാരന്റെ കൂലിപോലും ഒരു സന്ന്യാസിയ്ക്കു കൂടുതലാണ്.

സോദരി ലോക് ഒരു നീണ്ട കത്തെഴുതിയിരിക്കുന്നു; പക്ഷെ എന്റെ മറുപടി താമസിക്കുന്നതിൽ ആശ്ചര്യപ്പെടുകയാവാം. അവർ ഉത്സാഹം കൊണ്ട് അതിർ കവിഞ്ഞുപോകുന്ന മട്ടുകാരിയാണ്; അതുകൊണ്ട് ഞാൻ കാക്കുകയാണ്. എന്തു മറുപടി വേണമെന്നറിഞ്ഞുംകൂടാ ഇപ്പോൾത്തന്നെ എനിക്കൊരു സ്ഥലം നിശ്ചയിക്കാൻ വയ്യെന്നു ഞാൻ പറഞ്ഞതായി സദയം അവരോടു പറയൂ. മിസിസ് പീക് മാന്യയും മഹതിയും വളരെ ആദ്ധ്യാത്മികയുമാണെങ്കിലും എനിക്കൊപ്പമേ ലൗകികവൈദഗ്ദ്ധ്യമുള്ളു: എങ്കിലും ഞാൻ നാൾക്കുനാൾ കൂടുതൽ കൂടുതൽ വിദഗ്ധനായി വരുന്നു. മിസിസ് പീക്കിനോട് ആരോ ഒരാൾ – അയാളെ വാഷിങ്ടണിൽവെച്ച് അവർ അവ്യക്തമായിമത്രമേ അറിയൂ – ഗ്രീഷ്മകാലത്തേയ്ക്ക് ഒരു സ്ഥലം കൊടുക്കാമെന്നേറ്റിട്ടുണ്ട്.

ആർക്കറിയാം, അവരെ കളിപ്പക്കില്ലെന്ന്? ഇത് വഞ്ചനയുടെ ഒരദ്ഭുതരാജ്യമാണ്. 99.9 ശതമാനം ആളുകൾക്കു മറ്റുള്ളവരെക്കൊണ്ടു മെച്ചപ്പെടുക എന്ന വല്ലൊരു സ്വാർത്ഥോദ്ദേശ്യവും പശ്ചാത്തലത്തിലുണ്ട്. ഒരുത്തൻ ഒരു നിമിഷത്തേയ്ക്കു കണ്ണടച്ചാൽ മതി. ആൾ പൊയ്പോയി! സോദരി ജോസഫൈൻ തന്റേടമുള്ളവളാണ്. മിസിസ് പീക് ഒരു സരളയും നല്ലവളും. ഇവിടെയുള്ളവർ എന്നെ വളരെ നല്ലവണ്ണം കൈകാര്യം ചെയ്തിരക്കുന്നതിനാൽ ഞാൻ ഒരു ചുവടെടുക്കുന്നതിനുമുമ്പ് ചുറ്റുപാടും – മണിക്കൂറുകൾ നോക്കും. എല്ലാം ശരിയായി വരും. കുറച്ചു ക്ഷമിക്കാൻ ജോസഫൈൻ സോദരിയോടു പറയൂ.

ഒരു വൃദ്ധസദനം നടത്തുന്നതിനേക്കാൾ കിൻഡർ ഗാർട്ടൻ മെച്ചമാണെന്നു നാൾക്കുനാൾ നിങ്ങൾക്കു തോന്നുന്നുണ്ട്, തീർച്ച. നിങ്ങൾ മിസിസ് ബുള്ളിനെ കണ്ടുവല്ലോ; അവർ അത്ര മെരുങ്ങി ശാന്തമായി കാണപ്പെട്ടതിൽ നിങ്ങൾ വളരെ ആശ്ചര്യപ്പെട്ടിട്ടുണ്ടെന്നും തീർച്ച, നിങ്ങൾ മിസിസ് ആഡംസിനെ വല്ലപ്പോഴും കാണാറുണ്ടോ? മിസിസ് ബുൾ തനിക്കു കിട്ടിയ പാഠങ്ങൾകൊണ്ടു വളരെ മെച്ചപ്പെട്ടിരിക്കുന്നു. എനിക്കാണെങ്കിൽ മെച്ചമൊന്നും ഉണ്ടായില്ല. മിസിസ് ആഡംസ് ആവശ്യപ്പെടും പോലെ മുന്നോട്ടു വളയുവാൻ പെരുകിപ്പെരുകി വരുന്ന മുൻഭാരം എന്നെ അനുവദിക്കുന്നില്ല. നടക്കുമ്പോൾ മുന്നോട്ടു വഴങ്ങാൻ ശ്രമിച്ചാൽ ആകർഷണകേന്ദ്രം ജഠരോ

പരി വരികയും അങ്ങനെ ഞാൻ മുന്നോട്ടു കരണം മറികയും ചെയ്യുന്നു.

ഒരു കോടീശ്വരൻ വരുന്നില്ലേ? കുറച്ചു ലക്ഷപ്രഭുക്കൾപോലുമില്ലേ? വ്യസനിക്കുന്നു വളരെ വ്യസനിക്കുന്നു!!! എന്റെ കഴിവിന്റെ പരമാവധി ഞാൻ നോക്കുന്നുണ്ട്. എന്റെ ക്ലാസ്സുകൾ നിറച്ചു സ്ത്രീകളാണ്. നിങ്ങൾക്കൊരു സ്ത്രീയെ വരിക്കാനും വയ്യല്ലോ. ആവട്ടെ ക്ഷമിക്കൂ, ഞാൻ എന്റെ കണ്ണുകൾ തുറന്നുവെയ്ക്കാം; അവസരമൊന്നും വിട്ടുകളയുമില്ല നിങ്ങൾക്കൊരാളെ കിട്ടുന്നില്ലെങ്കിൽ, അത് അലസതകൊണ്ടായിരിക്കില്ല. എന്റെ ഭാഗത്തെങ്കിലും.

ജീവിതം പഴയപോലെതന്നെ പോയ്ക്കൊണ്ടിരിക്കുന്നു. നിത്യപ്രസംഗങ്ങളും ഭാഷണങ്ങളും കൊണ്ടു ചിലപ്പോൾ മടുത്തു പെകുന്നു. വളരെനാൾ മൗനമായിരിക്കാൻ ഞാൻ ആഗ്രഹിക്കയും ചെയ്യുന്നു.

നിങ്ങൾക്ക് ഉത്തമസ്വപ്നങ്ങൾ (സുഖിക്കാനുള്ള ഒറ്റ വഴി അതാണല്ലോ ആശംസിച്ചുകൊണ്ടു നിർത്തട്ടെ.

ചിരസ്നേഹിയായ സ്വന്തം സോദരൻ, വിവേകാനന്ദൻ.

## 167

(അളസിംഗപ്പെരുമാൾക്ക്) യു.എസ്.എ.

4 ഏപ്രിൽ 1895

പ്രിയ അളസിംഗ,

നിങ്ങളുടെ കത്ത് ഇപ്പോൾ കിട്ടി. എന്നെ വല്ലവരും ദ്രോഹിക്കാൻ ശ്രമിക്കുന്നതിനെപ്പറ്റി നിങ്ങൾ ഭയപ്പെടേണ്ട. എന്നെ ഭഗവാൻ രക്ഷിക്കുന്നിടത്തോളം കാലം ഞാൻ അഭേദ്യനായിരിക്കും. അമേരിക്കയെക്കുറിച്ചു നിങ്ങളുടെ ആശയങ്ങൾ വളരെ അവ്യക്തങ്ങളാണ്. ഇതൊരു മഹാരാജ്യമാണ്. ഭൂരിപക്ഷവും മതത്തെപ്പറ്റി അത്ര ഗൗനിക്കുന്നില്ല. ക്രിസ്തുമതം പിടിച്ചുനിൽക്കുന്നത് ഒരു സ്വദേശസ്നേഹംമാത്രമായിട്ടാണ്. മറ്റൊന്നുകൊണ്ടുമല്ല ഇപ്പോൾ എന്റെ വത്സ, ധൈര്യം വിടാതിരിക്കുക. എല്ലാ വിഭാഗക്കാരുടേയും ഭാഷ്യങ്ങളോടുകൂടിയ വേദാന്തസൂത്രങ്ങൾ അയച്ചുതരിക..... ഞാൻ ഈശ്വരഹസ്തങ്ങളിലാണ് ഭാരതത്തിലേയ്ക്കു മടങ്ങിയിട്ടെന്തു കാര്യം? എന്റെ ആശയങ്ങളെ ഭാരതത്തിനു പ്രോത്സാഹിപ്പിക്കാൻ വയ്യ. ഈ നാട് എന്റെ ആശയങ്ങളെ കനിവോടെ സ്വീകരിക്കുന്നു. ആദേശം കിട്ടുമ്പോൾ ഞാൻ മടങ്ങിപ്പോരും അതിനിടെ, നിങ്ങളെല്ലാം ശാന്തമായും ക്ഷമയോടുകൂടിയും പ്രവർത്തിക്കുക. എന്നെ ആരെങ്കിലും ആക്രമിക്കുമെങ്കിൽ അവനെ അങ്ങവഗണിച്ചേയ്ക്കുക. ആളുകൾക്ക് ഭാഷ്യസഹിതം വേദങ്ങളും വേദാന്തവും പഠിപ്പിച്ചുകൊടുക്കാവുന്ന ഒരു സമാജം നിങ്ങൾ ആരംഭിക്കണമെന്നാണ്

എന്റെ ആശയം. തല്കാലം ഈ വഴിക്കു പ്രവർത്തിക്കൂ...... തങ്ങൾ ക്ഷീണ തരെന്നു തോന്നുന്ന ഓരോ തവണയും. നിങ്ങൾ നിങ്ങളെ മാത്രമല്ല, നിങ്ങളുടെ (പരമമായ) ഉദ്ദേശ്യത്തേയും ദ്രോഹിക്കുന്നു. അനന്തമായ ശ്രദ്ധയും ശക്തിയും മാത്രമാണ് വിജയത്തിനുള്ള വ്യവസ്ഥകൾ.

ശശ്വദനുഗ്രഹപൂർവ്വം, സ്വന്തം വിവേകാനന്ദൻ.

പുനശ്ച. പ്രസന്നനായിരിക്കുക..... നിങ്ങളുടെ ആദർശത്തെ മുറുകെപ്പിടിക്കുക..... സർവ്വോപരി, അന്യരെ നയിക്കാനോ ഭരിക്കാനോ – യാങ്കികൾ പറയുംപോലെ അന്യരെ 'ബോസ്സ്' ചെയ്യാൻ – ഒരിക്കലും ശ്രമിക്കരുത്. എല്ലാവരുടേയും സേവകനായിരിക്കുക.

വിവേകാനന്ദൻ

## 168

(മി. ഫ്രാൻസിസ് ലെഗ്ഗെറ്റിന്) 10 ഏപ്രിൽ 1895

പ്രിയസ്നേഹിത,

നിങ്ങളുടെ നാട്ടുമ്പുറത്തെ വാസസ്ഥലത്തേയ്ക്ക് എന്നെ സദയം ക്ഷണിച്ചതിനു കൃതജ്ഞത പ്രകാശിപ്പിക്കാൻ എനക്കു കഴിവില്ല. എനിക്കിപ്പോൾ ഒരു തെററു പറ്റിയിരിക്കുന്നു. നാളെ എനിക്കു വരാൻ അസാദ്ധ്യമെന്നു കാണുന്നു. നാളെ 40 വെസ്റ്റ് 9–ാം സ്റ്റ്രീറ്റിലെ മിസ് ആൻഡ്രൂസിന്റെ അവിടെ എനിക്കൊരു ക്ലാസുണ്ട്. ക്ലാസ് മാറ്റിവെയ്ക്കാൻ കഴിയുമെന്ന് മിസ് മക്‌ലയോഡ് എന്നെ ധരിപ്പിച്ചതിൻപടി നാളെ അവരുടെകൂടെ കൂടുന്നതിന് എനിക്കു ബഹുസന്തോഷമേ ഉണ്ടാകുമായിരുന്നുള്ളൂ. പക്ഷേ, മിസ് മക്‌ലിയോഡിനു തെറ്റിപ്പോയി എന്നു കാണുന്നു; മാത്രമല്ല മിസ് ആൻഡ്രൂസ് വന്നു പറയുകയും ചെയ്തു, അവർക്ക് ഒരുവിധത്തിലും നാളെ ക്ലാസ് നിർത്തിവെയ്ക്കാനോ, അമ്പതോ അറുപതോ എണ്ണം വരുന്ന അംഗങ്ങളെ വിവരം ധരിപ്പിക്കാനോ സാദ്ധ്യമല്ലെന്ന്.

ഈ പ്രതിസന്ധിയിൽ എന്റെ കഴിവുകേടിൽ ഞാൻ വളരെ ദുഃഖിക്കുന്നു; നിങ്ങളുടെ സദയക്ഷണം പ്രയോജനപ്പെടുത്തുന്നതിൽ, വഴി വിലങ്ങി നില്ക്കുന്നത് എന്റെ ഇച്ഛയല്ല, മറിച്ച് അപരിഹാര്യമായ ഒരു പരിതഃസ്ഥിതിയാണ് എന്ന് മിസ് മക്‌ലിയോടും മിസിസ് സ്റ്റർഗിസ്സും മനസ്സിലാക്കുമെന്ന് ഞാൻ ആശിക്കുന്നു.

മറ്റന്നാളോ, ഈ ആഴ്ചയിൽ നിങ്ങൾക്കു പറ്റുന്ന മറ്റേതെങ്കിലും ദിവസമോ വരാൻ എനിക്കു വളരെ സന്തോഷമേ ഉള്ളൂ.

എന്നും വിശ്വസ്തനായ, സ്വന്തം വിവേകാനന്ദൻ

## 169

(മിസിസ് ഓളി ബുള്ളിന്)

54, വെസ്റ്റ് 33-ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്
11 ഏപ്രിൽ 1895

പ്രിയ മിസിസ് ബുൾ,

.....കുറച്ചു നാളേയ്ക്കു മിസ്റ്റർ ലെഗ്ഗെറ്റിനോടൊപ്പം താമസിയ്ക്കാൻ ഞാൻ നാളെ നാട്ടിൻപുറത്തേയ്ക്കു പോകുന്നു. കുറച്ചു ശുദ്ധവായു എനിക്കു നന്മ ചെയ്യുമെന്നു വിശ്വസിക്കുന്നു.

ഈ വീട്ടിൽനിന്ന് ഇപ്പോഴേ മാറുകയെന്ന പദ്ധതി ഞാൻ വേണ്ടെന്നു വെച്ചു; കാരണം അത് അധികച്ചെലവായിരിക്കുമെന്നു മാത്രമല്ല ഇപ്പോൾത്തന്നെ മാറുന്നതു ശരിയുമില്ല. ഞാൻ പതുക്കെ കാര്യം ശരിയാക്കിവരികയാണ്.

.......ഇതോടൊന്നിച്ച് ഖേത്രി മഹാരാജാവിന്റെ കത്തു നിങ്ങൾക്കയയ്ക്കുന്നു. കൂട്ടത്തിൽ കുഷ്ഠത്തിനുള്ള തൈലത്തെപ്പറ്റിയുള്ള കുറിപ്പും. മിസ് ഹാമ്ലിൻ എന്നെ വളരെയേറെ സഹായിച്ചുവരികായാണ്. ഞാൻ അവരോടു വളരെ കൃതജ്ഞനാണ്. അവർ 'വളരെ കനിവും ആർജ്ജവും ഉള്ളവളാണെന്നു ഞാൻ വിശ്വസിക്കുന്നു. എന്നെ 'കാര്യത്തിനു പറ്റിയ'വരുമായി പരിചയപ്പെടുത്താൻ അവരാഗ്രഹിക്കുന്നു. ജാഗ്രതയായിരിക്കുക എന്ന ഇടപാടിന്റെ രണ്ടാം പതിപ്പാണിതെന്നു ഞാൻ ശങ്കിയ്ക്കുന്നു. ഭഗവാൻ അയയ്ക്കുന്നവർ മാത്രമാണ് 'കാര്യത്തിനു പറ്റിയ' ആളുകൾ അതാണ് എന്റെ ജീവിതാനുഭവത്തിൽ നിന്നു ഞാൻ മനസ്സിലാക്കുന്നത്. അവർക്കുമാത്രമേ എന്നെ സഹായിക്കാനാവൂ, അവരേ സഹായിക്കയും ചെയ്യൂ. ബാക്കിയുള്ളവരെസ്സംബന്ധിച്ചിടത്തോളം ഭഗവാൻ അവരെ ഒന്നടങ്കം രക്ഷിക്കട്ടെ! എന്നെ അവരിൽ നിന്നും രക്ഷിക്കട്ടെ!

ഞാൻ സ്വയം വീടു കണ്ടുപിടിക്കുന്നതിൽ വിജയിയ്ക്കില്ലെന്നും, മാന്യകളാരും അവിടെ വരികയില്ലെന്നും, എന്റെ സ്നേഹിതരിൽ ഓരോ ആളും വിചാരിച്ചു. അവരും 'കാര്യത്തിനു പറ്റിയ' അവരുടെ ആൾക്കാരും ദരിദ്രവസതിയിൽ ഏകാകിയായിത്താമസിക്കുന്ന ഒരാളുടെ പ്രസംഗം കേൾക്കുന്നതിനു ചെല്ലാൻ പറ്റാത്തവിധം ഉയർന്നവരാണെന്ന് മിസ് ഹാമ്ലിൻ വിശേഷിച്ചും വിചാരിച്ചു. പക്ഷേ അങ്ങനെയൊക്കെയായിട്ടും 'കാര്യത്തിനു പറ്റിയവർ' രാവും പകലും വന്നു; മിസ് ഹാമ്ലിൻ പോലും. 'ഭഗവൻ! നിന്നിലും, നിന്റെ കാരുണ്യത്തിലും വിശ്വസിക്കുകയെന്നത് എത്ര കഠിനമാണ് മനു

ഷ്യർക്ക്! ശിവ! ശിവ! അമ്മേ, എവിടെ പറ്റിയ തരം, എവിടെ പറ്റാത്തത്? അതെല്ലാം അവിടുന്നു! കടുവയിലും ആട്ടിൻകുട്ടിയിലും, പുണ്യവാനിലും പാപിയിലും എല്ലാം അവിടുന്ന്. അങ്ങയെ ഞാനഭയം പ്രാപിക്കുന്നു, ദേഹവും മനസ്സും ആത്മാവും. ജീവിതകാലമത്രയും എന്നെ തൻകരങ്ങളിൽ വഹിച്ചിട്ട് എന്നെ ഇപ്പോൾ നീ വെടിഞ്ഞുകളയുമോ? ഭഗവാൻ കരുണാനിധിയല്ലെങ്കിൽ കടലിൽ ഒരു തുള്ളിയുണ്ടാവില്ല; കൊടുങ്കാട്ടിൽ ഒരു ചുള്ളിയുണ്ടാവില്ല; കുബേരഭവനത്തിൽ ഒരു വാറുണ്ടാവില്ല അവിടുന്ന് ഇച്ഛിക്കുന്നെങ്കിൽ, മരുപ്രദേശത്തു പുഴകളുണ്ടാകും, ഭിക്ഷക്കാരൻ സുഭിക്ഷനാകും. കരിയിലിന്റെ ചലനംപോലും ഈശ്വരൻ കാണുന്നു. അമ്മേ ഇതൊക്കെ വെറും കവിതയോ അഥവാ ജീവിതയാഥാർത്ഥ്യമോ?

ഈ 'പറ്റിയവരെ പരിചയപ്പെടുത്തൽ' തല്ക്കാലം നില്ക്കട്ടെ, ഈശ്വരാ, നീയത്രേ എന്റെ ശരിയും, തെറ്റും ഭഗവൻ കുട്ടിക്കാലം തൊട്ടു നിന്നെ ഞാൻ അഭയം പ്രാപിച്ചിരിക്കുന്നു. ഭൂമദ്ധ്യരേഖയിലും ധ്രുവപ്രദേശത്തും ഗിരിശൃംഗങ്ങളിലും സമുദ്രഗർഭത്തിലും നീ എന്റെ കൂടെ ഉണ്ടായിരിയ്ക്കും. നീ എന്റെ അവലംബം, ജീവിതത്തിലെ മാർഗ്ഗദർശി – എന്റെ അഭയം – എന്റെ മിത്രം – എന്റെ ഗുരു – എന്റെ ഈശ്വരൻ – എന്റെ യഥാർത്ഥ ആത്മാവ്, നീ, എന്നെ ഒരിക്കലും 'വെടിയില്ല – ഒരിക്കലും വെടിയില്ല.' ഇതെനിക്കു തീർച്ചയായറിയാം. എന്റെ ഈശ്വര, ഒറ്റയ്ക്കു വിഷമങ്ങളുമായി മല്ലിടുമ്പോൾ ചിലപ്പോൾ ഞാൻ ദുർബ്ബലനായിപ്പോകുന്നു; മാനവസാഹായ്യത്തെ ചിന്തിക്കയും ചെയ്യുന്നു. ഈ ദൗർബല്യത്തിൽനിന്ന് എന്നെ എന്നും നീ രക്ഷിക്കേണമേ! നീയൊഴിച്ച് ആരിൽനിന്ന് എന്നെ എന്നും നീ രക്ഷിക്കേണമേ! നീയൊഴിച്ച് ആരിൽനിന്നും സഹായം ഒരിക്കലും, ഒരിക്കലും, ഞാൻ തേടാതിരിക്കുമാറാകേണമേ! സദ്വ്യക്തിയിൽ വിശ്വാസമർപ്പിച്ചവൻ ഒരിക്കലും വഞ്ചിതനാകുന്നില്ല, ഒരിക്കലും ഒരിക്കലും, ഞാൻ തേടാതിരിക്കുമാറാകേണമേ! സദ്വ്യക്തിയിൽ വിശ്വാസമർപ്പിച്ചവൻ ഒരിക്കലും വഞ്ചിതനാകാനില്ല, ഒരിക്കലും പരിത്യക്തനാകുന്നില്ല. സകലകല്യാണഗുണഗണനിലയമേ, എന്റെ ആയുഷ്കാലമത്രയും ഞാൻ നിന്റെമാത്രം ദാസനാണെന്നറിവുള്ള നീയെന്നെ പരിത്യജിക്കുമോ? അന്യർക്ക് കളിപ്പാട്ടമാക്കുന്നതിനും ദുഃസ്വഭാവത്തിനു വശംവദനാക്കുന്നതിനും വേണ്ടി നീയെന്നെ കൈവിടുമോ?

അമ്മേ അവിടുന്ന് എന്നെ ഒരിക്കലും വെടിയുകയില്ല. അതെനിക്കു തീർച്ചയാണ്. എന്നും അനുസരണയുള്ള സ്വന്തം പുത്രൻ.

വിവേകാനന്ദൻ

## 170

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്) യൂണൈറ്റഡ് സ്റ്റേറ്റ്സ്

അമേരിക്ക
11 ഏപ്രിൽ 1895

എന്റെ പ്രിയ ശശി,

.......നിങ്ങളുടെ സുഖക്കേടു ഭേദമായെന്നു നിങ്ങളെഴുതിയിരിക്കുന്നു. എന്നാൽ മേലാൽ നിങ്ങൾ വളരെ സൂക്ഷിച്ചിരിക്കണം നേരം വൈകി ഭക്ഷിക്കലും, അപഥ്യം ഭക്ഷിക്കലും, ദുർഗന്ധപൂർണ്ണമായ സ്ഥലത്ത് താമസിക്കലുംകൊണ്ട് രോഗം വീണ്ടും ബാധിക്കാൻ ഇടയുണ്ട്. മലമ്പനിയിൽനിന്നു രക്ഷപ്പെടാനും പ്രയാസമാവും. ആദ്യമായി മുപ്പതോ നാല്പതോ രൂപയ്ക്ക് ഒരു ചെറിയ ഉദ്യാനഗൃഹം വാടകയ്ക്കു വാങ്ങണം. രണ്ടാമത്, കുടിക്കാനും ആഹാരം പാകം ചെയ്യാനും ഉപയോഗിക്കുന്ന വെള്ളം അരിക്കണം. ഒരു വലിയ നാടൻ ഫിൽറ്റർ മതിയാകും. വെള്ളംവഴിക്കാണ് പല രോഗങ്ങളും വരുന്നത്. തെളിഞ്ഞ വെള്ളമാണോ എന്നല്ല രോഗബീജങ്ങൾ ഉണ്ടോ എന്നാണ് സവിശേഷം നോക്കേണ്ടത്. വെള്ളം തിളിപ്പിച്ച് അരിയ്ക്കണം; എല്ലാവരുടേയും സ്വാർത്ഥ്യത്തെപ്പറ്റി വിശേഷാൽ ശ്രദ്ധിക്കണം. ഒരു വെപ്പുകാരൻ, ഒരു ഭൃത്യൻ, വൃത്തിയുള്ള കിടക്കസ യഥാവസരം ആഹാരം കഴിക്കൽ – ഇതെല്ലാം അത്യാവശ്യം. ഞാൻ പറയുന്നതുപോലെ ഇതെല്ലാം നടത്തണം; അത് അന്യഥാ ആകരുത്...... പണം ചെലവാകുന്ന കാര്യം രാഖാൽ മാത്രം നോക്കണം; മറ്റാരും അതിൽ കൈ കടത്തരുത്. ഗൃഹവും ശയ്യയും ഫിൽറ്ററും മറ്റും വേണ്ടവണ്ണം ശുചിയായിവെയ്ക്കുന്ന ചുമതല നിരഞ്ജൻ സ്വീകരിക്കണം ഹുട്കോഗോപാനു ജോലിയൊന്നുമില്ലെങ്കിൽ കടയിലും ചന്തയിലും ചെന്നു സാമാനം വാങ്ങുന്ന ജോലി അയാളെ ഏല്പിക്കണം. അയാൾക്ക് മാസംതോറും പതിനഞ്ചു രൂപ വീതം കണക്കാക്കി കൊടുക്കണം. ആറോ ഏഴോ മാസത്തെ ശമ്പളം ഒരുമിച്ചു കൊടുക്കാം.

ഏതു കാര്യത്തിന്റെ സാഫല്യവും നിങ്ങളുടെ പരസ്പരസ്നേഹത്തെ ആശ്രയിച്ചിരിക്കുന്നു. ദ്വേഷവും ഈർഷ്യയും അഹന്താബുദ്ധിയും ഉള്ളിടത്തോളം കാലം ഒരു മംഗളവും കൈവരില്ല.

.......കാളിയുടെ ലഘുലേഖ വളരെ നന്നായിട്ടുണ്ട്; അതിൽ ഒരതിശയോക്തിയുമില്ല. പിന്നിൽനിന്നു പരദൂഷണം ചെയ്യുന്നതു മഹാപാപമാണ്; അതു നിശ്ശേഷം ത്യജിക്കണം. മനസ്സിൽ പലതും തോന്നാം; എന്നാൽ അതെല്ലാം പുറത്തു പറഞ്ഞാൽ കടുകു മലയാകും. ഒന്നും പുറത്തു പറയാതെ വിഴുങ്ങിക്കളഞ്ഞാലോ അസ്തമിച്ചുപോകും. ശ്രീരാമകൃഷ്ണജന്മോത്സവം വളരെ പൊടിപൊടിച്ചു എന്നതു വളരെ നന്ന്. അടുത്ത തവണ ഒരു ലക്ഷം ആളുകൾ കൂടത്തക്കവണ്ണം ശ്രമിക്കുക. മാസ്റ്റർ മഹാശയൻ തുടങ്ങിയവരും നിങ്ങളും ഒത്തുചേർന്ന് ഒരു പത്രം പ്രസിദ്ധപ്പെടുത്താൻ പ്രയത്നിക്കണം.

ഇനി ലജ്ജിച്ചിരുന്നാൽ പറ്റില്ല. ശാരദാപ്രസന്നനു പല സ്നേഹിതന്മാരുമുണ്ടല്ലോ. അവർ മഠത്തിന് അല്പം ധനസഹായം ചെയ്യാത്തതെന്ത്....... അനന്തമായ സഹിഷ്ണുതയും പരിശ്രമശീലവുമുള്ളവന്നേ കാര്യസിദ്ധിയുണ്ടാകൂ. നല്ലപോലെ പഠിക്കണം. അജ്ഞന്മാരായി കൂട്ടം കൂടിയിരുന്നാൽ പോരാ. മൂന്നോ നാലോ യഥാർത്ഥപുരുഷന്മാർ വേണം. നിങ്ങളാരും വാ തുറക്കുന്നില്ലല്ലോ. മഹോത്സവത്തിൽ കുറേ പലഹാരങ്ങൾ നിങ്ങൾ വിതരണം ചെയ്തു; ചില അലസന്മാർ പാടുകയും ചെയ്തു....... നിങ്ങൾ ആദ്ധ്യാത്മികമായ വല്ല ആഹാരവും കൊടുത്തതായി കേട്ടില്ല. ഒന്നിലും ജിജ്ഞാസയില്ലാത്ത നിങ്ങളുടെ പഴഞ്ചൻ ആലസ്യഭാവം മാറിയില്ലെങ്കിൽ നിങ്ങൾക്ക് ഒന്നും ചെയ്യാൻ സാധിക്കില്ല; നിങ്ങൾക്കു ധൈര്യവും ഉണ്ടാകയില്ല. പരോപദ്രവം ചെയ്യുന്നവർ എപ്പോഴും ഭീരുക്കൾതന്നെ.

എല്ലാവരേയും സഹാനുഭൂതിയോടുകൂടി സ്വീകരിക്കുക, ശ്രീ രാമകൃഷ്ണദേവനെ മാനിച്ചാലും ഇല്ലെങ്കിലും. വൃഥാ തർക്കിക്കാൻ വന്നാൽ മര്യാദയോടുകൂടി സ്വയം പിന്മാറുക. മാസ്റ്റർമഹാശയൻ എത്ര നാളാണ് വായിച്ചുകൊണ്ടിരിക്കാൻ പോകുന്നത്? വായടച്ചും കൊണ്ട് ഒരു ജന്മം കളയുമോ? ഏതു സംഘത്തിൽ ചേർന്നാവരായാലും എല്ലാവരോടും സഹാനുഭൂതി പ്രകാശിപ്പിക്കണം. ഈ മഹാഗുണങ്ങൾ നിങ്ങൾക്കുണ്ടാകുമ്പോൾ മഹാശക്തിയോടുകൂടി പ്രവർത്തിക്കാൻ നിങ്ങൾക്കു സാധിക്കും; അല്ലാതെ 'ജയ ഗുരോ' എന്നു പറഞ്ഞതുകൊണ്ടുമാത്രം ഒരു പ്രയോജനവുമില്ല. ഏതായാലും ഇപ്രാവശ്യത്തെ മഹോത്സവം വളരെ നന്നായി നടന്നു എന്നതിൽ സംശയമില്ല. അതിനു നിങ്ങൾ പ്രത്യേകം പ്രശംസനീയർതന്നെ. എന്നാൽ നിങ്ങൾ മുന്നോട്ടു പോകുക, പുരോഗമിക്കുക. എനിക്കു സുഖംതന്നെ. നാട്ടിലേയ്ക്കു പെട്ടെന്നു മടങ്ങിയിട്ടെന്തു കാര്യം? നിങ്ങൾ ശക്തിമുഴുവൻ സംഭരിച്ചു മനസ്സും ജീവനും വെച്ചു പണിയെടുക്കുക – അതുതന്നെയാണ് മഹിമ, വീരത്വം.

നരേന്ദ്രൻ

## 171

(മി. ഇ. റ്റി. സ്റ്റർഡിക്ക്)

54 വെസ്റ്റ് 33–ാം സ്റ്റ്റീറ്റ്
ന്യൂയോർക്ക്
24 ഏപ്രിൽ 1895

പ്രിയ സ്നേഹിത,

ആധുനികപാശ്ചാത്യരഹസ്യവാദത്തിൽ (mystical thought) ചില അദ്ധ്യാത്മസത്യങ്ങൾ ഉണ്ടെന്നെനിയ്ക്കു നന്നായി അറിയാം. എന്നിരുന്നാലും അവ മിക്കവാറും അനർഹങ്ങളും ഭ്രാന്തങ്ങളുമായ സ്വാർത്ഥോദ്ദേശ്യങ്ങൾ നിറ

ഞ്ഞവയാണ്. ഇക്കാരണത്താൽ ഇന്ത്യയ്ക്കകത്തും പുറത്തും ഇക്കൂട്ടരുമായി എനിക്കു യാതൊരു ബന്ധവുമില്ലായിരുന്നു. രഹസ്യവാദികൾ പൊതുവേ എന്നോട് അനുകൂലരുമല്ല.

മനുഷ്യപ്രകൃതിയ്ക്ക് ശക്തിയും ഉന്മേഷവും നല്കി ചാത്തൻസേവയിൽ നിന്നും അതുപോലുള്ള അന്ധവിശ്വാസങ്ങളിൽനിന്നും മനുഷ്യവർഗ്ഗത്തെ രക്ഷിയ്ക്കാൻ, കിഴക്കായാലും പടിഞ്ഞാറായാലും, അദ്വൈത സിദ്ധാന്ത ങ്ങൾക്കേ കഴിയൂ എന്നതിൽ ഞാൻ നിങ്ങളോടു പൂർണ്ണമായും യോജിക്കു ന്നു. ഭാരതത്തിനുതന്നെ ഇതു വേണ്ടിയിരിക്കുന്നു, പടിഞ്ഞാറിനുവേണ്ടിട ത്തോളമോ അതിലേറെയോ. പക്ഷേ അതൊരു കഠിനപ്രയത്നംതന്നെയാ ണ്. കാരണം, ആദ്യമായി അവർക്കിതിൽ അഭിരുചിയുണ്ടാകണം; പിന്നെ പഠിപ്പിക്കണം; അതിനുശേഷം അദ്വൈതസൗധം കെട്ടിപ്പടുക്കുകയും വേണം.

സമ്പൂർണ്ണമായ ആത്മാർത്ഥത, പവിത്രത, അതിമാനുഷപ്രതിഭ, വിശ്വ വിജയിയായ ഇച്ഛാശക്തി എന്നീ ഗുണങ്ങളുള്ള ഒരു പിടി ആളുകൾ പ്രവർത്തിക്കട്ടെ. ലോകം പരിവർത്തിതമാകും. ഞാൻ കഴിഞ്ഞ കൊല്ലം ഈ നാട്ടിൽ വളരെ പ്രസംഗങ്ങൾ ചെയ്തു; അതിനു നല്ല അനുമോദനവും ലഭിച്ചു; പക്ഷേ ഞാൻ എനിയ്ക്കുവേണ്ടി മാത്രം പ്രവർത്തിയ്ക്കയായിരുന്നെന്നു മന സ്സിലാക്കി. സാവധാനമുള്ള സ്വഭാവരൂപവത്കരണവും സത്യസാക്ഷാത്കാര ത്തിനുള്ള തീവ്രപരിശ്രമവും മാത്രമേ മാനവസമുദായത്തിന്റെ ഭാവിയെ സഫ ലമാക്കൂ. അതുകൊണ്ട് ഈ വർഷം ഒരു ചെറുസംഘം സ്ത്രീപുരുഷന്മാരെ അദ്വൈതസാക്ഷാത്കാരത്തിനു പരിശീലിപ്പിക്കാൻ ഞാൻ ഉദ്ദേശിക്കുന്നു. ഇതിൽ ഞാനെത്രമാത്രം വിജയിക്കുമെന്ന് എനിക്കറിഞ്ഞുകൂടാ. സ്വസമു ദായത്തിനും സ്വന്തം നാടിനും മാത്രമല്ലാതെ മനുഷ്യവർഗ്ഗത്തിനു മുഴുവനു മായിട്ടാണ് പ്രവർത്തിക്കാനുദ്ദേശിക്കുന്നതെങ്കിൽ അതിനു പറ്റിയ കർമ്മ ക്ഷേത്രം പാശ്ചാത്യദേശമാണ്. മാസികയെപ്പറ്റിയുള്ള നിങ്ങളുടെ ആശയ ത്തോടു ഞാൻ പൂർണ്ണമായി യോജിക്കുന്നു. പക്ഷേ ഇമ്മാതിരി പ്രവൃത്തിക ളിൽ എനിക്കു തീരെ പരിചയമില്ല. ഞാൻ പഠിപ്പിക്കാം, പ്രസംഗിക്കാം, എഴു തുകയും ചെയ്യാം സത്യസ്വരൂപനിൽ എനിക്കു ദൃഢമായ വിശ്വാസമുണ്ട്. അവിടുന്നെനിക്ക് സഹായത്തിനു തുകയും, തുണയും അയച്ചുതരും. ഞാൻ സമ്പൂർണ്ണ ശുദ്ധനും, തികച്ചും ആത്മാർത്ഥതയുള്ളവനും, പരമാവധി നിഃസ്വാർത്ഥനും ആയാൽ മതി.

സത്യം മാത്രമാണ് വിജയിക്കുന്നത്, അസത്യമല്ല ഈശ്വരപ്രാപ്തിക്കുള്ള മാർഗ്ഗവും സത്യത്തിലൂടെതന്നെ. സ്വാർത്ഥതവെടിഞ്ഞവന് "വസുധൈവ കുടുംബകം". ഇംഗ്ലണ്ടിലേയ്ക്കു വരുന്നതിനെപ്പറ്റി എനിക്കൊരു തീർച്ചയു മില്ല. എനിക്കവിടെ ആരെയുമറിവില്ല, ഇവിടെയാണെങ്കിൽ ഞാൻ കുറച്ചു പ്രവൃത്തി ചെയ്യുന്നുമുണ്ട്. വേണ്ട സമയത്ത് ഭഗവാൻ എനിക്കു വഴികാണി

ച്ചുതരും.

## 172

(മിസിസ് ഓളി ബുള്ളിന്)

54, വെസ്റ്റ് 33-ാം സ്റ്ററീറ്റ്
ന്യൂയോർക്ക്
25 ഏപ്രിൽ 1895

പ്രിയ മിസിസ് ബുൾ,

മിനിഞ്ഞാന്നു മിസ് ഫാർമർ സദയം അയച്ച ഒരു കുറിപ്പുകിട്ടി, കൂടെത്തന്നെ ബാർബർഹൗസ് പ്രഭാഷണങ്ങൾക്കു നൂറുഡോളറിന്റെ ഒരു ചെക്കും. അവർ അടുത്ത ശനിയാഴ്ച ന്യൂയോർക്കിലേയ്ക്കു വരുന്നുണ്ട്. അവരുടെ വിജ്ഞാപനങ്ങളിൽ എന്റെ പേരുവെയ്ക്കണമെന്നു ഞാൻ സ്വാഭാവികമായും അവരോടു പറയു; മാത്രമല്ല, എനിക്കിപ്പോൾ ഗ്രീനേക്കറിലേയ്ക്കു പോകാനും വയ്യ; ഞാൻ തൗസൻഡ് അയ്‌ലൻഡിലേയ്ക്കു പോകാൻ ഏർപ്പാടാക്കിയിരിക്കയാണ് – അതെവിടെയായാലും. അവിടെ എന്റെ ശിഷ്യരിലൊരുവളായ മിസ് ഡച്ചറുടെ വകയായി ഒരു കുടീരമുണ്ട് ഞങ്ങളിൽ ചിലർ അവിടെയായിരിക്കും – വിശ്രമത്തിലും ശാന്തിയിലും ഏകാന്തതയിലും ആ ക്ലാസിനു വരുന്നവരിൽനിന്നു കുറച്ചു 'യോഗി'മാരെ എനിക്കു വാർത്തെടുക്കണം; അതിനു ഗ്രീനേക്കർപോലുള്ള ഒരു തിരക്കു പിടിച്ച സ്ഥലം തീരെ പറ്റുകയില്ല. അതേ സമയം മറ്റേസ്ഥലം (തൗസൻഡ് ഐലണ്ട് പാർക്ക്) ജനപദത്തിൽ നിന്ന് വളരെ ദൂരത്തുമാണ്; കൗതുകാന്വേഷികളാരും അവിടെ വരാൻ ധൈര്യപ്പെടുകയുമില്ല.

ജ്ഞാനയോഗക്ലാസിനു വച്ച 130 ആളുകളുടെപേർ മിസ്ഹാമ്‌ലിൻ കുറിച്ചെടുത്തതിൽ ഞാൻ വളരെ സന്തോഷിക്കുന്നു. ബുധനാഴ്ചത്തെ യോഗ ക്ലാസിനു വന്നവർ വേറെ അമ്പതുണ്ട്; തിങ്കളാഴ്ചത്തെ ക്ലാസിനു വന്നവർ ഏതാണ്ട് അമ്പതു വേറെയും. മി. ലാൻഡ്സ് ബർഗിനു എല്ലാ പേരുകളും കിട്ടിയിരുന്നു. ഏതായാലും അവർ വരും, പേരുണ്ടായാലും ഇല്ലെങ്കിലും..... അവരില്ലെങ്കിൽ മറ്റുള്ളവർ വരും; അങ്ങനെ അതു നടന്നുപോകും – ഈശ്വരമഹിമയാൽ എല്ലാം നടക്കും.

പേരെഴുതിയെടുക്കലും നോട്ടീസ് കൊടുക്കലും വലിയ വേലതന്നെ, സംശയമില്ല; എനിക്കുവേണ്ടി അതു ചെയ്തതിന് അവരിരുവരോടും ഞാൻ വളരെ കൃതജ്ഞനുമാണ്. അന്യരെ ആശ്രയിക്കയെന്നത് എന്റെ ഭാഗത്തുള്ള അലസതയും അതുകൊണ്ട് അധർമ്മവുമാണ്. അലസതയിൽനിന്ന് എപ്പോഴും ദോഷം ഉണ്ടാകുമെന്ന് എനിക്കും തികച്ചും ബോധ്യമായിരിക്കുന്നു. അതുകൊണ്ട് ഇനിമേൽ അതെല്ലാം ഞാൻതന്നെ ചെയ്യും.

ഏതായാലും മിസ് ഹാമ്‌ലിന്റെ 'പറ്റിയ തരക്കാ'രിൽ നിന്ന് ഏതൊരാളെയും എടുത്തുകോൾവാൻ എനിക്കു അതിമാത്രം സന്തോഷമേ ഉള്ളു; പക്ഷേ, എന്റെ ദൗർഭാഗ്യത്തിന് അത്തരമൊരാൾപോലും, ഇനിയും വന്നു കൂടിയിട്ടില്ല. അത്യന്തം അധാർമ്മികന്മാരെ ധാർമ്മികരാക്കി മാറ്റുകയാണ് ഗുരുവിന്റെ കർത്തവ്യം. 'പറ്റിയതരം ന്യൂയോർക്കുകാർക്ക്' എന്നെ പരിചയപ്പെടുത്തിക്കൊടുക്കാൻ എനിക്കു നല്കിയ വലിയ ആശയ്ക്കും പ്രോത്സാഹനത്തിനും, അവർ എനിക്കു നല്കിയ പ്രായോഗികസഹായത്തിനും ആ യുവതിയോട്, മിസ് ഹാമ്‌ലിനോട്, ഞാൻ വളരെ വളരെ കൃതജ്ഞനാണ്; എങ്കിലും അന്തിമമായി, എന്റെ എളിയ പ്രവൃത്തികൾ എന്റെ സ്വന്തം കൈകൾകൊണ്ടു ചെയ്കയാണ് ഭേദമെന്നു ഞാൻ വിചാരിക്കുന്നു.

നിങ്ങൾക്ക് മിസ് ഹാമ്‌ലിനെക്കുറിച്ച് അത്ര വലിയ അഭിപ്രായമുണ്ടെന്നതിൽ എനിക്കു സന്തോഷമേയുള്ളു. നിങ്ങൾ അവരെ സഹായിക്കുമെന്നറിയുന്നതിൽ സന്തോഷിക്കുന്നവനാണ് ഞാൻ. അവർക്കതാവശ്യവുമാണല്ലോ. എങ്കിലും, അമ്മേ, രാമകൃഷ്ണകൃപകൊണ്ട് ഒരു മനുഷ്യനെ കാണുന്ന മാത്രയിൽത്തന്നെ സ്വാഭാവികമായി അവന്റെ മനോഗതം ശരിയായി മനസ്സിലാക്കാനുള്ള കഴിവ് എനിയ്ക്കുണ്ട്. അതുകൊണ്ട് എന്റെ കാര്യങ്ങളെക്കുറിച്ച് നിങ്ങൾക്കെന്തിഷ്ടമോ അതു ചെയ്യാം; ഞാൻ മുറുമുറുക്കുകപോലുമില്ല; മിസ് ഫാർമറുടെ ഉപദേശത്തെ കൈക്കൊള്ളാൻ എനിക്കു വളരെ സന്തോഷമേ ഉണ്ടായിരിക്കൂ, അവർക്കു ഭൂതങ്ങളും പ്രേതങ്ങളുമൊക്കെയുണ്ടെങ്കിലും ആ ഭൂതവിശ്വാസത്തിന്റെ പിന്നിൽ അപരിമിതപ്രേമമുള്ള ഒരു ഹൃദയം ഞാൻ കാണുന്നു; സ്തുത്യർഹമായ അഭിവാഞ്ഛയുടെ ഒരു നേരിയ പടലംകൊണ്ടു മൂടിയിരിക്കയാണെന്നു മാത്രം – അതു കുറച്ചു കൊല്ലങ്ങൾകൊണ്ടു മായുകതന്നെ ചെയ്യും. എന്നല്ല, ലാൻഡ്സ് ബർഗിനെപ്പോലും. എന്റെ കാര്യങ്ങളിൽ ഇടപെടാൻ കൂടെകൂടെ ഞാനനുവദിക്കും; പക്ഷേ, അത്രമാത്രം. അവരൊഴിച്ചു മറ്റേതൊരാളിൽ നിന്നുമുള്ള സാഹായ്യം എന്നെ ഭയപ്പെടുത്തുന്നു. അത്രയേ എനിക്കു പറയാനാവൂ നിങ്ങൾ എനിക്കു നല്കിയ സഹായംകൊണ്ടുമാത്രമല്ല. എന്റെ സഹജവാസനകൊണ്ടും – അഥവാ ഞാൻ പറയുംവിധം എന്റെ ഗുരുനാഥന്റെ ആവേശംകൊണ്ടും – ഞാൻ നിങ്ങളെ എന്റെ അമ്മയായിക്കരുതുന്നു, എനിക്കുള്ള നിങ്ങളുടെ ഏതുപദേശത്തേയും ഞാനെപ്പോഴും അനുസരിക്കയും ചെയ്യും – പക്ഷേ 'വ്യക്തിപരമായി' മാത്രം. നിങ്ങൾ ഒരു പിണിയാളിനെ തിരഞ്ഞെടുക്കുകയാണെങ്കിലോ, എന്റെ വിവേകം പ്രയോഗിക്കാൻ ഞാൻ നിങ്ങളുടെ അനുമതി യാചിക്കും; അത്രതന്നെ.

ഇതോടൊപ്പം ആ ഇംഗ്ലീഷ് മാന്യന്റെ കത്തും ഞാനയയ്ക്കുന്നു. അതിന്റെ വക്കത്തു ഹിന്ദുസ്ഥാനിവാക്കുകളെ വിശദീകരിക്കുന്ന ചില്ലറ കുറിപ്പുകളും

ഞാൻ കുറിച്ചിട്ടുണ്ട്.

നിങ്ങളുടെ അനുസരണമുള്ള പുത്രൻ, വിവേകാനന്ദൻ.

173

(കല്ക്കത്തയിലെ ഒരാൾക്ക്)യു.എസ്.എ.

2 മെയ് 1895

പ്രിയ കുട്ടികളെ,

ഞാൻ പ്രതീക്ഷിച്ചതുപോലെ വന്നു. പ്രൊഫസ്സർ മാക്സ്മുള്ളർ ഹിന്ദു മതത്തെസ്സംബന്ധിച്ച തന്റെ ലേഖനങ്ങളുടെയെല്ലാം ഒടുവിൽ ഹാനികരമായ ഒരു നിരൂപണം ചേർക്കാറുണ്ടെങ്കിലും അദ്ദേഹം ദീർഘകാലം കൊണ്ടു പൂർണ്ണസത്യം ദർശിക്കതന്നെ ചെയ്യുമെന്നു ഞാനെപ്പോഴും വിചാരിച്ചു. 'വേദാന്തിസം' എന്ന അദ്ദേഹത്തിന്റെ ഒടുവിലത്തെ പുസ്തകം കഴിയുന്നത്ര വേഗം സനാദിക്കുക; അതിലദ്ദേഹം പുനർജ്ജന്മം മുതലായ സകലതിനേയും പൂർണ്ണമായി സ്വീകരിക്കുന്നതു കാണാം.

അത് ഇക്കാലമത്രയും ഞാൻ നിങ്ങളോടു പറഞ്ഞുകൊണ്ടിരുന്നിട്ടുള്ളതിന്റെ ഒരംശം മാത്രമാകയാൽ, സ്വാഭാവികമായി, അതു മനസ്സിലാക്കാൻ നിങ്ങൾക്കൊരു വിഷമവും ഉണ്ടാവില്ല.

പല സംഗതികളിലും എന്റെ ചിക്കാഗോ പ്രബന്ധത്തിൻരെ മണമുതിരും.

ആ വൃദ്ധൻ ഇപ്പോൾ സത്യം ദർശിച്ചല്ലോ എന്നു ഞാൻ സന്തോഷിക്കുന്നു. കാരണം ആധുനികഗവേഷണത്തിന്റേയും സയൻസിന്റേയും വെളിച്ചത്തിൽ മതം കൈവരാനുള്ള വഴി അതുമാത്രമാണ്.

റേറാഡിന്റെ 'രാജസ്ഥാൻ' നിങ്ങൾക്കു രസിക്കുന്നെന്നു ഞാൻ വിശ്വസിക്കുന്നു.

സമസ്തപ്രേമപൂർവ്വം, സ്വന്തം സോദരൻ, വിവേകാനന്ദൻ.

പുനശ്ച. എന്നാണ് മിസ് മേരി ബോസ്റ്റണിലേയ്ക്കു വരുന്നത്?

## 176

(അളസിംഗപ്പെരുമാൾക്ക്) യു.എസ്.എ.

6 മെയ് 1895

പ്രിയ അളസിംഗ,

ഇന്നു രാവിലെ നിങ്ങളുടെ ഒടുവിലത്തെ കത്തും രാമാനുജഭാഷ്യത്തിന്റെ

ഒന്നാം ഭാഗവും കിട്ടി കുറച്ചു ദിവസം മുമ്പ് നിങ്ങളുടെ വേറൊരു കത്തു കിട്ടി. മി മണിഅയ്യരുടെയടുക്കൽ നിന്നും ഒരു കത്തു കിട്ടി. എനിക്കു സുഖം തന്നെ, ഒക്കെ പഴയപടിപോകുന്നു. മി. ലുണ്ഡിന്റെ പ്രസംഗത്തെപ്പറ്റി നിങ്ങൾ പ്രസ്താവിക്കുന്നു. അയാളാരെന്നോ എവിടെയെന്നോ എനിക്കറിവില്ല. പള്ളികളിൽ പ്രസംഗിക്കുന്ന വല്ലവരുമാവാം അയാൾക്കു വലിയ പ്രസംഗവേദികൾ കിട്ടിയിരുന്നെങ്കിൽ ഞങ്ങളറിഞ്ഞേനേ അയാൾ അതു വല്ല വൃത്താന്തപത്രങ്ങളിലും റിപ്പോർട്ടു ചെയ്യിച്ചിട്ട് ഭാരതത്തിലേയ്ക്കുയയ്ക്കുന്നുണ്ടാവാം; മിഷണറിമാർ അതുകൊണ്ടു കച്ചവടവും നടത്തുന്നുണ്ടാവാം. ഇത്രയം നിങ്ങളുടെ കത്തിന്റെ സ്വരത്തിൽ നിന്നൂഹിക്കുന്നു. നാം എതിർക്കേണ്ടത്ര വലിയ ഒരു വലിയ കാര്യമൊന്നും ഇവിടെയുണ്ടായിട്ടില്ല. ഇതിനെയൊക്കെ എതിർക്കാൻ തുടങ്ങിയാൽ നൂറുകണക്കിനാൾക്കോരോടു എന്നും എതിർക്കേണ്ടിവരും ഒന്നാമത് ഇപ്പോൾ ഇവിടെ ഭാരതം വളരെ പ്രസിദ്ധമാണ്; അതിന്റെ പ്രശസ്തിയെ ധ്വംസിയ്ക്കാൻ ഡാക്ടർ ബാരോഡ് അടക്കമുള്ള എല്ലാ യാഥാസ്ഥിതികരും ഉറ്റു ശ്രമിയ്ക്കുകയാണ്. രണ്ടാമത് ഭാരതത്തിനെതിരെയുള്ള അവരുടെ ഈ പ്രസംഗങ്ങളിലെല്ലാം എന്റെ നേർക്ക് ഉതിർക്കപ്പെടുന്ന അനവധി അപവാദങ്ങൾ ഉണ്ടായിരിക്കും. ഈ യാഥാസ്ഥിതികരായ സ്ത്രീപരുഷന്മാർ എനിയ്ക്കെതിരായി കെട്ടിച്ചമച്ച അശ്ലീലപവാദങ്ങൾ കേട്ടാൽ നിങ്ങൾ ആശ്ചര്യപ്പെട്ടു പോകം. ഈ സ്വാർത്ഥപരായണരായ സ്ത്രീപുരുഷന്മാരുടെ മൃഗീയവും ഭീരുസഹജവുമായ ആക്രമണങ്ങളെ ഖണ്ഡിയ്ക്കാൻ സന്ന്യാസിയായ ഞാൻ ശ്രമിക്കണമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ? ചുട്ട മറുപടി കൊടുത്തു അവരെ നിശ്ശബ്ദരാക്കുന്ന നല്ല സ്വാധീനമുള്ള സ്നേഹിതന്മാർ എനിയ്ക്കിവിടെയുണ്ട്. പിന്നെ, ഹിന്ദുക്കളെല്ലാം ഉറങ്ങാൻ പോകയാണെങ്കിൽ ഹിന്ദുമതസംരക്ഷണത്തിനുവേണ്ടി ഞാനെന്തിനെന്റെ ശക്തി കളയണം. സ്വന്തം പഠിപ്പിൽ വളരെ അഭിമാനികളായ നിങ്ങൾ മുപ്പതുകോടി ആളുകൾ അവിടെ എന്തു ചെയ്യുന്നു? ഈ വാദകോല ഹലം നിങ്ങൾ ഏറ്റെടുത്തിട്ട് എന്നെ അദ്ധ്യാപനത്തിനും പ്രഭാഷണത്തിനുമായി എന്തുകൊണ്ട് വിടുന്നില്ല? അപരിചിതരുടെ മദ്ധ്യത്തിൽ ഞാനിതാ രാവും പകലും പാടുപെടുന്നു...... എന്തു സഹായമാണ് ഭാരതം തരുന്നത്? ഭാരതീയരെക്കാൾ സ്വദേശാഭിമാനം കുറഞ്ഞ ഒരു ജനതയെ ലോകം കണ്ടിട്ടുണ്ടോ? അഭ്യസ്തവിദ്യരായ ഒരു ഡസൻ ധീരയുവാക്കളെ അമേരിയ്ക്കയിലും യൂറോപ്പിലും പ്രഭാഷണത്തിനയയ്ക്കുകയും അവരുടെ ചെലവുകൾ വഹിക്കുകയും ചയ്യാമെങ്കിൽ നിങ്ങൾ ധാർമ്മികമായും രാഷ്ട്രീയമായും ഭാരതത്തിന് അളവറ്റ സേവനം ചെയ്കയായിരിയ്ക്കും. മാനസികമായെങ്കിലും ഭാരതത്തിന്റെ ബന്ധുവായിത്തീരുന്നു. നിങ്ങൾ അർദ്ധനഗ്നരായ കാട്ടാളജനതയാണെന്നും അതുകൊണ്ട് നിങ്ങൾ ബലാൽക്കാരേണ സംസ്കാരസമ്പന്നരാക്കപ്പെടേണ്ടവരാണെന്നുമാണ് പാശ്ചാത്യരിൽ വളരെ

പ്പേരും കരുതുന്നത്. മുപ്പതുകോടിയുള്ള നിങ്ങൾ വാക്കുരിയാടാൻപോലും ധൈര്യപ്പെടുന്നുമില്ലെങ്കിൽ, വിദേശത്ത് ഒറ്റയ്ക്കൊരുവനെന്തു ചെയ്യാനാകും? ഞാൻ ചെയ്തിട്ടുള്ളതുപോലും നിങ്ങൾ അർഹിക്കുന്നില്ല.

നിങ്ങളുടെ പ്രതിഷേധങ്ങൾ (defences) എന്തുകൊണ്ട് അമേരിക്കൻ മാസികകൾക്ക് അയച്ചുകൊടുക്കുന്നില്ല. നിങ്ങൾക്കെന്താണ് തടസ്സം? ശാരീരികമായും മാനസികമായും ആദ്ധ്യാത്മികമായും ഭീരുത്വം നിറഞ്ഞൊരു വംശക്കാരാണ് നിങ്ങൾ. കാമകാഞ്ചനങ്ങൾ എന്ന രണ്ടാശയങ്ങൾ മാത്രം വെച്ചു പുലർത്തുന്ന നിങ്ങൾ മൃഗങ്ങളോടുള്ള പെരുമാറ്റമേ അർഹിക്കുന്നുള്ളൂ. ഒരു സന്ന്യാസിയെ ജീവിതവിഷമങ്ങളിലേയ്ക്കു തള്ളിയിടാൻ നിങ്ങൾ ആഗ്രഹിക്കുന്നു – 'സായ്പുമേധാവികളെ' പേടിയുമാണ് നിങ്ങൾക്ക്: മിഷണറിമാരെപ്പോലും! നിങ്ങൾ വലിയ കാര്യം ചെയ്യും പോലും! ഫൂ! നിങ്ങളാരെങ്കിലും ഒരു നല്ല പ്രതിഷേധക്കുറിപ്പെഴുതി 'ബോസ്റ്റൺ അരീനാ പബ്ലിഷിങ് കമ്പനി'യ്ക്ക് എന്തുകൊണ്ട് അയയ്ക്കുന്നില്ല. അതു സസന്തോഷം പ്രസിദ്ധപ്പെടുത്തുന്ന ഒരു മാസികയാണ് 'അരിനനാ', ഒരു പക്ഷേ, നിങ്ങൾക്കു കനത്ത തുകയും തന്നേയ്ക്കും. ഇത്രകൊണ്ടത് അവസാനിക്കുന്നു. ഒരു വിഡ്ഢിയായിപ്പോകാൻ സാദ്ധ്യതയുള്ളപ്പോൾ ഇതോർക്കുക; ഇന്നുവരെ പാശ്ചാത്യനാടുകളിലേയ്ക്കു വന്നിട്ടുള്ള ഹിന്ദുവെന്ന ഓരോ തട്ടിപ്പുകാരനും പേരും പണവും കിട്ടാൻവേണ്ടി സ്വന്തം മതത്തേയും രാജ്യത്തേയും സാധാരണ അപലപിച്ചിട്ടേയുള്ളൂ. പേരും പെരുമയും തേടിയില്ല ഞാനിവിടെ വന്നതെന്നു നിങ്ങൾക്കറിയാം. അവ എന്നിൽ അടിച്ചേൽപ്പിക്കപ്പെടുകയാണുണ്ടായത്. ഞാനെന്തിനു ഭാരതത്തിലേയ്ക്കു മടങ്ങണം? ആരെന്നെ സഹായിക്കും?....... നിങ്ങൾ ശിശുക്കളാണ്. നിങ്ങൾ ചിലയ്ക്കുന്നതെന്തെന്നു നിങ്ങൾക്കറിഞ്ഞുകൂടാ. ധർമ്മപ്രചരണാർത്ഥം സർവ്വവും ത്യജിക്കാൻ സന്നദ്ധരായവർ മദ്രാസിൽ ആരുണ്ട്? സംസാരാസക്തിയും ഈശ്വരസാക്ഷാത്കാരവും ഒരുമിച്ചു പോവില്ല. ഇവിടെ സ്വരാജ്യാഭിമാനം രക്ഷിക്കാൻ തയ്യാറായ ഒരേയൊരു വ്യക്തി ഞാനാണ്; ഒരു ഹിന്ദുവിൽനിന്നും പ്രതീക്ഷിക്കാത്തതരം നല്ല ആശയങ്ങൾ ഞാനവർക്കു നല്കിയിട്ടുമുണ്ട്. എനിയ്ക്കെതിരായി വളരെപ്പേരുണ്ട്; പ്രാണൻ കളഞ്ഞ് എന്നെ അനുഗമിക്കുന്നവരും നൂറുകണക്കിനുണ്ട്. ഓരോ കൊല്ലവും അവരുടെ സംഖ്യ വർദ്ധിക്കും. ഞാനവരോടൊത്തു താമസിച്ചു പ്രവർത്തിച്ചാൽ എന്റെ ജീവിതാദർശങ്ങളും ധർമ്മവും സഫലമാകും. മനസ്സിലായോ?

അമേരിയ്ക്കയിൽ പണിയാനുദ്ദേശിച്ചിരുന്ന സാർവ്വലൗകിക ക്ഷേത്രത്തെക്കുറിച്ച് ഇപ്പോൾ വളരെയൊന്നും കേൾക്കുന്നില്ല. അമേരിയ്ക്കൻ ജീവിതത്തിന്റെ കേന്ദ്രസ്ഥാനമായ ന്യൂയോർക്കിൽ എനിയ്ക്കൊരു സ്ഥാനം കിട്ടിയിട്ടുണ്ട്. അതുകൊണ്ട് എന്റെ പ്രവൃത്തി നടന്നോളും. യോഗത്തിലും ഭക്തി

യിലും ജ്ഞാനത്തിലും പരിശീലനം കൊടുക്കാൻവേണ്ടി ഈ ഗ്രീഷ്മകാലത്ത് എന്റെ ചില ശിഷ്യരെ ഒരു ഏകാന്തനികേതത്തിലേയ്ക്ക് ഞാൻ കൂട്ടിക്കൊണ്ടുപോകുന്നുണ്ട്. പിന്നെ എന്റെ പ്രവർത്തനം തുടർന്നുകൊണ്ടുപോകുന്നതിൽ സഹായിയ്ക്കാൻ അവർക്കു കഴിയും. ഞാൻ നിങ്ങളെ കുറേ ശകാരിച്ചു; അതിന്റെ ആവശ്യമുണ്ടായിരുന്നു ശരി. കുട്ടികളെ നിങ്ങളിനി പ്രവൃത്തിയിൽ വ്യാപൃതരാകൂ.

ഒരു മാസത്തിനുള്ളിൽ പത്രത്തിനുവേണ്ടി കുറച്ചു പണമയ്ക്കാൻ എനിയ്ക്കു കഴിഞ്ഞേയ്ക്കും. യാചകസമാനരായ ഹിന്ദുക്കളിൽനിന്ന് ഒന്നും യാചിയ്ക്കേണ്ട. ഞാനെന്റെ ബുദ്ധിയും ശക്തിയുമുപയോഗിച്ചു തന്നത്താൻ എല്ലാക്കാര്യവും ചെയ്യും. എനിയ്ക്കിവിടെയായാലും ഭാരതത്തിലായാലും ആരുടേയും സഹായമാവശ്യമില്ല....... ശ്രീരാമകൃഷ്ണന്റെ അവതാരത്വത്തെക്കുറിച്ചു നിർബ്ബന്ധബുദ്ധി കാണിയ്ക്കരുത്.

ഞാനെന്റെ നൂതനാശയം പറയാം. എല്ലാ ധർമ്മതത്ത്വങ്ങളും വേദാന്തത്തിലടങ്ങിയിട്ടുണ്ട്. അതായത്, ദ്വൈതം, വിശിഷ്ടാ ദ്വൈതം, അദ്വൈതം എന്നീ മൂന്നും വേദാന്തദർശനത്തിൽ ക്രമാനുഗതമായ്വരുന്ന മൂന്നു ഘട്ടങ്ങളാണ്. അദ്ധ്യാത്മവളർച്ചയിലെ മൂന്നു പടവുകളാണവ. ഇതോരോന്നും ആവശ്യമാണ്. ഇതാണ് മതസാരം: ഭാരതത്തിലെ നാനാവംശങ്ങളുടെ ആചാരവിശ്വാസങ്ങളിൽ പ്രയുക്തമായ വേദാന്തമാണ് ഹിന്ദുമതം. അതിലൊന്നാമത്തെ പടവ് അതായത് ദ്വൈതം യൂറോപ്പിലെ പല വർഗ്ഗങ്ങളിലും പ്രയുക്തമായപ്പോൾ ക്രിസ്തുമതമായി; അതുതന്നെ സെമിറ്റിക്വംശത്തിൽ പ്രയുക്തമായപ്പോൾ മഹമ്മദുമതവും. അദ്വൈതം അതിന്റെ യോഗാനുഭൂതിയുടെ രൂപത്തിൽ പ്രയുക്തമായതാണ് ബുദ്ധമതവും മറ്റും. അപ്പോൾ മതമെന്ന ശബ്ദംകൊണ്ട് ഞാൻ വിവക്ഷിയ്ക്കുന്നത് വേദാന്തത്തെയാണ്. നാനാജനതകളുടെ വിവിധങ്ങളായ ആവശ്യങ്ങളും ചുറ്റുപാടുകളും സന്ദർഭങ്ങളുമനുസരിച്ച് അതിന്റെ പ്രയോഗം മാറണം. തത്ത്വശാസ്ത്രം ഒന്നുതന്നെയെങ്കിലും ശാക്തർ, ശൈവർ മുതലായവർ അവരവരുടെ സമ്പ്രദായങ്ങളും അനുഷ്ഠാനപദ്ധതികളുമനുസരിച്ച് അതിനെ നാനാതരത്തിൽ പ്രയോഗിക്കുന്നു. അതുകൊണ്ട് പരമ്പര എഴുതണം. അതിന്റെ ഇവ ക്രമത്തിൽ ഒന്നു മറ്റൊന്നിന്റെ തുടർച്ചയാണെന്നും പരസ്പരം സമന്വയിക്കുന്നവയാണെന്നും കാണിച്ചുകൊണ്ടും കർമ്മകലാപങ്ങളെ തീരെ ഒഴിവാക്കിക്കൊണ്ടും വേണം എഴുതാൻ. അതായത് തത്ത്വത്തെ, അദ്ധ്യാത്മഭാഗത്തെ, പ്രചരിപ്പിക്കൂ; ആളുകൾ അവരുടെ അനുഷ്ഠാനപദ്ധതികളനുസരിച്ച് അതു യോജിപ്പിച്ചുകൊള്ളട്ടെ. എനിയ്ക്കീവിഷയത്തെക്കുറിച്ച് ഒരു പുസ്തകമെഴുതണമെന്നുണ്ട്. അതിനുവേണ്ടിയാണ് മൂന്നു ഭാഷ്യവും ഞാനാവശ്യപ്പെട്ടത്. പക്ഷേ രാമാനുജചാര്യരുടെ ഭാഷ്യം മാത്രമേ ഇവിടെ എത്തിയിട്ടുള്ളു.

അമേരിക്കൻ തിയോസഫിക്കാർ മറ്റവരിൽനിന്നു പിരിഞ്ഞിരിയ്ക്കുന്നു; അവരിപ്പോൾ ഭാരതത്തെ വെറുക്കുന്നു. പാവങ്ങൾ! ഈയിടെ ഭാരതം സന്ദർശിച്ച് എന്റെ സഹോദരനായ ശിവാനന്ദനെ കണ്ട ഇംഗ്ലണ്ടിലെ സ്റ്റർഡി ഞാൻ എന്ന് ഇംഗ്ലണ്ടിലേയ്ക്കു ചെല്ലുമെന്നറിയാൻ എനിയ്ക്കൊരു കത്തയച്ചു. അദ്ദേഹത്തിന് ഞാൻ ഒരു നല്ല മറുപടി അയച്ചിട്ടുണ്ട്. ബാബു അക്ഷയകുമാർഘോഷ് എങ്ങനെയുണ്ട്? അദ്ദേഹത്തിൽനിന്ന് പിന്നെയൊന്നും ഞാനറിയാറില്ല. മിഷണറിമാർക്കും മറ്റുള്ളവർക്കും യഥാർഹം മറുപടി കൊടുത്തേയ്ക്കണം. ഭാരതത്തിലെ ഇന്നത്തെ മതനവോത്ഥാനത്തെപ്പറ്റി മനോജ്ഞവും ശക്തവും മധുരവുമായ ഒരു ലേഖനം നമ്മുടെ നല്ല എഴുത്തുകാരിൽ വല്ലവരേയും കൊണ്ട് എഴുതിച്ച് ചില അമേരിക്കൻ മാസികകൾക്കയയ്ക്കുക. അവയിൽ ഒന്നോ രണ്ടോ എണ്ണത്തോടു മാത്രമേ ഞാൻ പരിചയപ്പെട്ടിട്ടുള്ള ഞാനത്രവലിയ എഴുത്തുകാരനല്ലെന്നു നിങ്ങൾക്കറിയാമല്ലോ. പടിതോറും പോയി യാചിക്കുന്ന സ്വഭാവം എനിക്കില്ല. ഞാൻ അലയാതെ ഒരിടത്തിരിയ്ക്കുന്നു. വരേണ്ടതെല്ലാം എന്റെയടുത്തുവരട്ടെ എന്നു വെയ്ക്കുകയം ചെയ്യുന്നു...... പിന്നെ, എന്റെ കുട്ടികളേ, ഞാനൊരു ലൗകികമിത്ഥ്യാചാരിയായിരുന്നെങ്കിൽ സംഘടനാപരമായി എനിയ്ക്കു വലിയ വിജയം. ഉണ്ടായേനെ. ഹാ! അതത്രേ ഇവിടുത്തെ മതം മുഴുവൻ. പണം + പേര് = പുരോഹിതൻ. പണം+കാമം= സാധാരണൻ. ഈശ്വരനിൽ ദൃഢവിശ്വാസമുള്ളതും ലോകത്തെ തെല്ലും കാര്യമാക്കാത്തതുമായ ഒരു നവമാനവസമൂഹത്തെ ഞാനിവിടെ സൃഷ്ടിക്കാനിരിക്കുന്നു. ഇതു പതുക്കെയായിരിക്കണം. വളരെപ്പതുക്കെ. അതിനിടെ, നിങ്ങളുടെ പ്രവർത്തനവുമായി നിങ്ങൾ മുന്നോട്ടു പോകുവിൻ. ഞാനെന്റെ തോണി നേരെ മുന്നോട്ടു തുഴയുകയും ചെയ്തോളാം. മാസിക പ്രകൃതമാവരുത്. പക്ഷേ, സ്ഥിരവും ശാന്തവും ഉച്ചസ്വരവുമായിരിക്കണം...... എഴുതിത്തഴക്കം വന്ന ഒരു സംഘം ലേഖകരെ കണ്ടുപിടിക്കുക....... സമ്പൂർണ്ണം നിസ്സ്വാർത്ഥനായും സ്ഥിരനായും പ്രവർത്തിക്കുക. നാം മഹത്കാര്യങ്ങൾ ചെയ്യും. പേടിക്കേണ്ട..... ഒരു കാര്യംകൂടെ- എല്ലാവരുടേയും ദാസനാവുക, മറ്റുള്ളവരെ ഭരിക്കാൻ ലവലേശം ശ്രമിക്കപോലുമരുത്. അത് അസൂയയെ ഇളക്കിവിടും, എല്ലാത്തിനേയും നശിപ്പിക്കയും ചെയ്യും.... അങ്ങനെ പോകുവിൻ. നിങ്ങൾ വളരെ നന്നായി പ്രവർത്തിച്ചിരിക്കുന്നു. നാം സഹായം പ്രതീക്ഷിയ്ക്കാതെ പ്രവർത്തിയ്ക്കും. എന്റെ കുഞ്ഞേ, ആത്മാവലംബിയും ശ്രദ്ധാലുവും ക്ഷമാവാനുമാവുക. എന്റെ മറ്റു മിത്രങ്ങളെ പിമക്കരുത്. എല്ലാവരുമായി ഇണങ്ങിക്കഴിയുക. എന്റെ ശശ്വത്പ്രേമം എല്ലാവർക്കും.

എന്നും അനുഗ്രഹപൂർവ്വം, സ്വന്തം വിവേകാനന്ദൻ.

പുനശ്ച. നീ തന്നെത്താൻ ഒരു നേതാവായി മുന്നോട്ടു ചെല്ലുന്ന പക്ഷം

നിന്നെ സഹായിക്കാൻ ആരും വരില്ല...... നിനക്കു വിജയിക്കണമെങ്കിൽ അഹന്തയെ ആദ്യം നശിപ്പിയ്ക്കുക.

## 177

(മിസിസ് ഓളി ബുള്ളിന്)

54 വെസ്റ്റ് 33, ന്യൂയോർക്ക്
7 മെയ് 1895

പ്രിയ മിസിസ് ബുൾ,

.....ഡോ. ബാറോസിന് ഭാരതത്തിൽനിന്ന് നന്ദി അയച്ചുകൊടുത്തിരുന്നു. അതിന്റെ ചെറുമറുപടി പ്രസിദ്ധപ്പെടുത്തിയ ഒരു വൃത്താന്തപ്പത്രം ഭാരതത്തിൽ നിന്ന് എനിക്കു കിട്ടി. അതു മിസ് തഴ്സ്ബി നിങ്ങൾക്കയച്ചുതരാം. അമേരിക്കർക്കു നന്ദി പറയുന്നതും എനിക്ക് ഒരു ആശംസാപത്രമയയ്ക്കുന്നതുമായ വേറൊരു കത്ത് മദ്രാസ് സമ്മേളനത്തിന്റെ അദ്ധ്യക്ഷനിൽനിന്ന് ഇന്നലെ കിട്ടി. ....ഈ മാന്യൻ മദ്രാസിലെ മുഖ്യപൗരനും സുപ്രീംകോർട്ടിലെ ജഡ്ജിയുമാണ്; അതു ഭാരതത്തിലെ ഒരത്യുന്നതപദവിയാണ്.

മോട്ട്സ്മാരകമന്ദിരത്തിന്റെ മുകളിലത്തെ ഹാളിൽവെച്ച് ഞാൻ ന്യൂയോർക്കിൽ രണ്ടു പൊതുപ്രഭാഷണങ്ങൾകൂടെ ചെയ്യുവാൻ പോകുന്നു. ആദ്യത്തേത് അടുത്ത തിങ്കളാഴ്ചയായിരിക്കം. വിഷയം ഒന്ന്; മതത്തിൻരെ ശാസ്ത്രീയത, അടുത്തത് യോഗത്തിന്റെ യുക്തി യുക്തതയും. ഭാരതത്തിന്റെ സാമ്പത്തികാവസ്ഥയെക്കുറിച്ചുള്ള പുസ്തകം മിസ് ഹാമ്ലിൻ അയച്ചുതന്നുവോ? അതു നിങ്ങളുടെ സോദരൻ വായിക്കുമെന്ന് ഞാനാശിക്കുന്നു. അപ്പോൾ ഭാരതത്തിലെ ഇംഗ്ലീഷ് ഭരണമെന്നാലെന്തെന്ന് അയാൾക്കു മനസ്സിലാകും.

എന്നും നന്ദിപൂർവ്വം, സ്വന്തം പുത്രൻ വിവേകാനന്ദൻ

## 178

(അളസിംഗപ്പെരുമാൾക്ക്)

ന്യൂയോർക്ക്
14 മെയ് 1895

പ്രിയ അളസിംഗ.

എനിക്കിപ്പോൾ ന്യൂയോർക്കിൽ അല്പം സ്വാധീനം കിട്ടിയിട്ടുണ്ട്. മാത്രമല്ല ഞാൻ ഈ നാടു വിടുമ്പോൾ എന്റെ പ്രവർത്തനം കൊണ്ടുനടക്കാനുള്ള ഒരു സംഘം സ്ഥിരം പ്രവർത്തകരെ കിട്ടുമെന്നു ഞാനാശിക്കയും ചെയ്യുന്നു. എന്റെ കുട്ടി, ഈ വൃത്താന്തപ്പത്രഘോഷണമെല്ലാം വെറും ശൂന്യമെന്നു നീ കാണുന്നില്ലേ? ഞാൻ ഈ നാടു വിടുന്നതിനുമുമ്പേ ശാശ്വതമാ

യതെന്തെങ്കിലും കൊടുത്തിട്ടു പോകാൻ എനിക്കുകഴിയണം; ഈശ്വരാനുഗ്രഹത്താൽ അതു വേഗം സംഭവിക്കുകയും ചെയ്യും. ലോകത്തിലെ സമ്പത്തിനെക്കാളെല്ലാം കൂടുതൽ വിലപ്പെട്ടവർ മനുഷ്യരാണ്.

എന്നെക്കുറിച്ച് നീ വിഷമിക്കേണ്ട എന്നെ ഭഗവാൻ സദാ രക്ഷിക്കുന്നു. എന്റെ ഇങ്ങോട്ടുള്ള വരവും എന്റെ പ്രവർത്തനങ്ങളും ഒന്നും വിഫലമാകാൻ പാടില്ല.

ഈശ്വരൻ കൃപാമയനാണ്. എന്നെ ദ്രോഹിക്കാൻ പലരും അവരാലാവതു ശ്രമിക്കുന്നുണ്ടെങ്കിലും അതിലും കൂടുതലാളുകൾ എന്നെ മരണപര്യന്തം സ്നേഹിക്കുന്നുമുണ്ട്. അളവറ്റ ക്ഷമ, അളവറ്റ പരിശുദ്ധി, അളവറ്റ സ്ഥിരോത്സാഹം – ഇതാണ് ഒരു നല്ല കാര്യത്തിലെ വിജയത്തിന്റെ രഹസ്യം.

ശശ്വദനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 179

(അളസിംഗപ്പെരുമാൾക്ക്) 1895

പ്രിയ അളസിംഗ,

നമുക്ക് ഒരു സംഘടനയുമില്ല, ഒന്ന് ഉണ്ടാക്കണമെന്നുമില്ല. ഓരോരുത്തർക്കും, പുരുഷനായാലും സ്ത്രീയായാലും അവരവർക്കിഷ്ടമുള്ളതു പ്രചരിപ്പിയ്ക്കാനും പഠിപ്പിക്കാനും പൂർണ്ണസ്വാതന്ത്ര്യമുണ്ട്.

അകത്തു കരുത്തുണ്ടെങ്കിൽ ആളുകളെ ആകർഷിക്കുന്നതിൽ നിങ്ങൾ വിജയിക്കാതിരിക്കില്ല. തിയോസഫിക്കാരുടെ മാർഗ്ഗം ഒരിക്കലും നമ്മുടേതാവാൻ നിവൃത്തിയില്ല. നമ്മളല്ല, എന്ന അതിസരളമായ കാരണംകൊണ്ടുതന്നെ. അവർ ഒരു സംഘടിതവിഭാഗമാണ്.

വ്യക്തിത്വമാണ് എന്റെ ആദർശം. വ്യക്തികളെ വാർത്തെടുക്കുന്നതിൽ കവിഞ്ഞ ആഗ്രഹമൊന്നും എനിയ്ക്കില്ല. എന്റെ അറിവ് വളരെ പരിമിതമാണ്. ആ അറിവിലൊട്ടും മറച്ചുവെയ്ക്കാതെ മുഴുവൻ ഞാൻ പഠിപ്പിക്കും. എനിക്കറിവില്ലാത്ത വിഷയങ്ങളെപ്പറ്റിയുള്ള എന്റെ അജ്ഞത ഞാൻ അപ്പടി സമ്മതിക്കുന്നു. തിയോസഫിക്കാരും ക്രൈസ്തവരും മുഹമ്മദീയരും എന്നല്ല മറ്റേതൊരുവനും ജനങ്ങളെ സഹായിക്കുന്നതു കാണുമ്പോഴുള്ളത്ര ആനന്ദം എനിക്ക് മറ്റൊരു സമയത്തും ഉണ്ടാകാറില്ല. ഞാനൊരു സന്ന്യാസിയാണ്. അതിനാൽ ഞാൻ എന്നെ സകലരുടേയും സേവകനായിട്ടാണ് കരുതന്നതും. പ്രഭുവായിട്ടല്ല...... ആളുകൾ എന്നെ സ്നേഹിക്കുന്നെങ്കിൽ അവർക്കു സ്വാഗതം, വെറുക്കുന്നെങ്കിൽ അവർക്കും സ്വാഗതം.

ഉദ്ധരേദാത്മനാത്മാനം; സ്വധർമ്മം ഓരോരുത്തനും തന്നത്താൻ ചെയ്യണം. ഞാൻ ആരുടേയും സഹായം അപേക്ഷിക്കുന്നില്ല, വരുന്നത് ഉപേക്ഷിക്കുന്നുമില്ല. ലോകത്തിൽ സഹായിക്കപ്പെടുവാൻ എനിക്കർഹതയുമില്ല. വല്ലവരും എന്നെ സഹായിച്ചിട്ടുണ്ടെങ്കിൽ അഥവാ സഹായിക്കുമെങ്കിൽ അതവരുടെ കരുണയാണ്; എന്റെ അവകാശമല്ല. ആ നിലയ്ക്ക് ഞാനവരോടൊന്നും കൃതജ്ഞനുമാണ്.

ഞാനൊരു സന്ന്യാസിയായത് ബോധപൂർവ്വമാണ്; എനിക്കറിയാമായിരുന്നു ഈ ശരീരം പട്ടിണികൊണ്ടു നരകിക്കുമെന്ന്. അതുകൊണ്ടെന്ത്? ഞാനൊരു യാചകനാണ്. എന്റെ മിത്രങ്ങൾ ദരിദ്രരാണ്, ഞാൻ ദരിദ്രരെ സ്നേഹിക്കുന്നു, ഞാൻ ദാരിദ്രത്തെ സ്വാഗതം ചെയ്യുന്നു. ചിലപ്പോൾ പട്ടിണികിടക്കേണ്ടിവരുന്നതിൽ ഞാൻ സന്തുഷ്ടനാണ്. ഞാൻ ആരുടേയും സഹായം യാചിക്കുന്നില്ല. എന്തു പ്രയോജനം? സത്യം സ്വയം പ്രകാശിക്കും. എന്റെ തുണയില്ലെന്നുവെച്ച് അതു നശിച്ചുപോവില്ല. “സുഖവും ദുഃഖവും സമമാക്കി, ജയവും പരാജയവും സമമാക്കി നീ യുദ്ധം ചെയ്താലും.” ആ ശാശ്വതപ്രേമവും സകലസന്ദർഭങ്ങളിലും അചഞ്ചലമായ സമഭാവവും അസൂയാ–ദ്വേഷങ്ങളിൽ നിന്നുമുള്ള സമ്പൂർണ്ണ വിമുക്തിയുമാണ് സഫലമാകുന്നത്. അവ മാത്രമേ സഫലമാകൂ, മറ്റൊന്നുമല്ല......

സ്വന്തം വിവേകാനന്ദൻ

## 180

54, വെസ്റ്റ് 33, ന്യൂയോർക്ക്
മെയ് 1895

പ്രിയ –,

നിങ്ങൾക്കെഴുതിയതിൽപ്പിന്നെ എന്റെ ശിഷ്യർ സഹായവുമായി വന്നു. ഇനി ക്ലാസ്സുകൾ ശരിയായി നടക്കും. സംശയമില്ല.

ഞാനതിൽ വളരെ സന്തോഷിക്കുന്നു. കാരണം, അധ്യാപനം എന്റെ ജീവിതത്തിന്റെ ഒരു ഭാഗമായിരിക്കയാണ്, ഭക്ഷണവും ശ്വാസവുംപോലെ എന്റെ ജീവിതത്തിന് അതത്യാവശ്യമാണ്.

സ്വന്തം വിവേകാനന്ദൻ

പുനശ്ച. ബോർഡർലാൻഡ് എന്നൊരു ഇംഗ്ലീഷ് പത്രത്തിൽ –നെക്കുറിച്ച് ഞാൻ പലതും കണ്ടു. – ഭാരത്തിൽ ഹിന്ദുക്കളെക്കൊണ്ട് സ്വമതാസ്വാദനം ചെയ്യിക്കുന്നതിൽ നല്ല പ്രവൃത്തിയാണ് ചെയ്യുന്നത്........ ന്റെ ലേഖനങ്ങളിൽ ഒരു പാണ്ഡിത്യവും ഞാൻ കാണുന്നില്ല..... ഒരുതരം ആദ്ധ്യാത്മി

കതയും കാണുന്നില്ല. ഏതായാലും ലോകത്തിനു നന്മ ചെയ്യാനാഗ്രഹിക്കുന്ന ആർക്കും ഈശ്വരാനുഗ്രഹം ഭവിക്കട്ടെ.

എത്ര എളുപ്പത്തിലാണ് തട്ടിപ്പുകാർക്ക് ഈ ലോകത്തെ പറ്റിക്കാൻ സാധിക്കുന്നത്; നാഗരികതയുടെ ഉദയം മുതൽ ധർമ്മതല്പരരും പാവപ്പെട്ടവരുമായ മനുഷ്യരുടെ മേൽ എന്തൊരു വഞ്ചനാപടലമാണ് ഏകീഭവിച്ചിരിക്കുന്നത്.

## 181

(മിസിസ് ഓളി ബുള്ളിന്)

54, വെസ്റ്റ് 33-ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്
മെയ് 1895, വ്യാഴാഴ്ച

പ്രിയ മിസിസ് ബുൾ,

ക്ലാസ്സുകൾ നടന്നുപോകുന്നുണ്ട്; പക്ഷേ, ക്ലാസ്സിൽ വരുന്നവരുടെ സംഖ്യ വലുതാണെങ്കിലും വാടകയ്ക്കുള്ള ചെലവുപോലും കിട്ടുന്നില്ല എന്ന് ഖേദപൂർവ്വം പറയേണ്ടിയിരിക്കുന്നു. ഈ ആഴ്ചകൂടി നോക്കിയിട്ട് വേണ്ടെന്നു വെയ്ക്കും.

ഈ വേനല്ക്ക് ഞാൻ തൗസൻഡ് അയ്‌ലൻഡ് പാർക്കിലേയ്ക്കു പോകുന്നു, എന്റെ ഒരു ശിഷ്യയായ മിസ്ഡച്ചറുടെ വീട്ടിലേയ്ക്ക്. വേദാന്തത്തെസ്സംബന്ധിക്കുന്ന നാനാഗ്രന്ഥങ്ങൾ ഭാരതത്തിൽനിന്ന് എന്റെ പേർക്കയച്ചുകൊണ്ടിരിക്കയാണ്. വേദാന്തത്തിന്റെ മൂന്നു പടവുകളെപ്പറ്റി ഇംഗ്ലീഷിലൊരു പുസ്തകം തൗസൻഡ് അയ്‌ലൻഡ്സിൽവെച്ച് എഴുതാമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു; പിന്നെ ഞാൻ ഗ്രിനേക്കറിലേയ്ക്കു പോയേയ്ക്കും. ഈ വേനല്ക്കാലത്ത് ഞാനവിടെ പ്രസംഗിക്കണമെന്ന് മിസ് ഫാർമർ ആവശ്യപ്പെടുന്നു.

പ്രസ് അസോസ്യേഷനുവേണ്ടി വാഗ്ദാനം ചെയ്യപ്പെട്ട 'അമൃതത്വം' എന്ന വിഷയത്തെപ്പറ്റി ലേഖനമെഴുതുന്ന തിരക്കിലാണ് ഞാനിപ്പോൾ.

വിവേകാനന്ദൻ

## 182

(അളസിംഗപ്പെരുമാൾക്ക്)

മിസ് ഫിലിപ്സ്,
19, വെസ്റ്റ് 39-ാം സ്റ്റ്റീറ്റ്, ന്യൂയോർക്ക്
28 മെയ് 1895

പ്രിയ അളിസംഗ,

ഇതോടൊന്നിച്ചു നൂറു ഡോളർ, അഥവാ ഇംഗ്ലീഷ് നാണയത്തിൽ 20 പവൻ 8 ഷില്ലിങ് 7 പെൻസ് അയയ്ക്കുന്നു. നിങ്ങളുടെ പത്രം തുടങ്ങുന്നതിൽ ഇതു ലേശമെങ്കിലും ഉപകരിക്കുമെന്നു വിശ്വസിക്കുന്നു. ക്രമേണ കൂടുതൽ ചെയ്യാമെന്നാശിച്ചുകൊണ്ടു നിർത്തുന്നു.

ശശ്വദനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

പുനശ്ച. മേൽക്കാണിച്ച വിലാസത്തിലേയ്ക്ക് ഉടനെ മറുപടി അയയ്ക്കൂ. ഇനിമേൽ എന്റെ തലസ്ഥാനം ന്യൂയോർക്കായിരിക്കും.

അവസാനം, ഈ നാട്ടിൽ വല്ലതും ചെയ്യുന്നതിൽ ഞാൻ വിജയിച്ചിരിക്കുന്നു.

## 183

(മിസിസ് ഓളി ബുല്ലിന്) പെഴ്സി, ന്യൂ ഹാംപ്ഷയർ

7 ജൂൺ 1895

പ്രിയ മിസിസ് ബുൾ,

ഒടുക്കം, ഞാനിതാ ഇവിടെ, മി. ലെഗ്ഗെറ്റിന്റെകൂടെ. ഞാൻ കണ്ടിട്ടുള്ളതിൽവെച്ച് ഏറ്റവും മനോഹരമായ ഒരു സ്ഥാനമാണിത്. ഒരു തടാകത്തെ ഭാവന ചെയ്യൂ. അതിനു ചുറ്റും നിബിഡവനങ്ങൾ നിറഞ്ഞ കുന്നുകളും. അവിടെ ഞങ്ങൾ മാത്രം, മറ്റൊരുമില്ല. ഒന്നു ഭാവന ചെയ്യൂ! എത്ര സുന്ദരം, എത്ര ശാന്തം, എത്രസ്വസ്ഥം! പട്ടണങ്ങളിലെ ബഹളങ്ങൾ കഴിഞ്ഞ് ഇവിടെ കൂടുന്നതിൽ എനിയ്ക്കെത്ര ആനന്ദമാണെന്നു ഭാവന ചെയ്തോളു.

ഇവിടെ പാർക്കുന്നതുകൊണ്ട് എനിക്ക് ആയുസ്സു നീട്ടിക്കിട്ടിയിരിക്കയാണ്. വനാന്തരത്തിൽപോയി ഏകാകിയായിരുന്ന് ഗാതാപാരായണം ചെയ്യുന്നതിൽ എനിയ്ക്ക് വലിയ ആനന്ദം ഉണ്ട്. ഏതാണ്ട് പത്തു ദിവസത്തിനകം ഞാനിവിടംവിട്ട് തൗസൻഡ് അയ്ലൻഡ് പാർക്കിലേയ്ക്കു പോകും. അവിടെ ദീർഘനേരം ധ്യാനിക്കുകയും ഏകാകിയായി ജീവിയ്ക്കുകയും ചെയ്യും. ആ ആശയം തന്നെ എത്ര ഉദാത്തമാണ്.

വിവേകാനന്ദൻ

## 184

(മിസ് ജോസഫൈൻ മക്ലിയോഡിന്) 21, വെസ്റ്റ് 34-ാം സ്റ്റട്രീറ്റ്,

ന്യൂയോർക്ക്

ജൂൺ 1895

പ്രിയ ജോ,

നിങ്ങൾക്കു വളരെ വിഷമങ്ങൾ അനുഭവപ്പെടുന്നല്ലോ. അവ നിങ്ങളുടെ അനവധി അജ്ഞാനാവരണങ്ങളെ തീർച്ചയായും മാറ്റിത്തരും.

മി. ലെഗ്ഗെറ്റ് നിങ്ങളുടെ ഫോണോഗ്രാഫിനെപ്പറ്റി പറഞ്ഞു. കുറച്ചു സിലിണ്ടർ വാങ്ങിക്കാനും – വല്ലവരുടേയും ഫോണോഗ്രാഫിൽകൂടെ ഞാനതിൽ സംസാരിക്കാം – എന്നിട്ടതു ജോവിന് അയച്ചുകൊടുക്കാനും ഞാനദ്ദേഹത്തോടു പറഞ്ഞു; 'ജോ എന്നോട് ആവശ്യപ്പെടുന്നതു ഞാനെപ്പോഴും ചെയ്യു'ന്നതുകൊണ്ട് ഒന്നു വാങ്ങിച്ചയയ്ക്കാനാവുമെന്ന് അദ്ദേഹം മറുപടി പറഞ്ഞു. അദ്ദേഹത്തിൽ ഒരു നല്ല കവി ഒളിഞ്ഞിരിപ്പുണ്ടെന്നറിഞ്ഞു ഞാൻ സന്തോഷിക്കുന്നു.

ഡാക്ടറ്ക്ക് എന്നെ പരിശോധിക്കയും ചികിത്സിക്കയും വേണ്ടതുകൊണ്ട് ഞാൻ ഇന്നു ഗുൺസികളുടെകൂടെ താമസിക്കാൻ പോകുന്നു, ഡാക്ടർ ഗുൺസി മറ്റു പരിശോധനകൾ കഴിഞ്ഞ് എന്റെ നാഡി പിടിച്ചുനോക്കുകയായിരുന്നു; അപ്പോൾ പെട്ടെന്നു ലാൻഡ്സ്ബർഗ് (അയാൾക്ക് അവർ ആ വീട് നിഷേധിച്ചിരന്നു) വന്നു കയറുകയും എന്നെക്കണ്ട ഉടൻ പിന്നാക്കം വെയ്ക്കുകയും ചെയ്തു. ഡാക്ടർ ഗുൺസി പൊട്ടിച്ചിരിക്കുകയും അപ്പോൾത്തന്നെ ആ മനുഷ്യൻ വന്നതിനു താൻ പണം കൊടുക്കുമായിരുന്നു എന്നു വിളിച്ചു പറയുകയും ചെയ്തു കാരണം, എന്റെ രോഗത്തിനു താൻ ചെയ്ത നിദാനനിർണ്ണയത്തിൽ അദ്ദേഹത്തിന് തീർച്ചവന്നിരുന്നു. നാഡിമിടിപ്പു അതിനുമുമ്പേ  വളരെ ക്രമത്തിലായിരുന്നു, എങ്കിലും ലാൻഡ്സ് ബർഗിനെ കണ്ടയുടൻ അതു വികാരംകൊണ്ട് ഏതാണ്ടു നിന്നുപോയി. തീർച്ചയായും അതൊരു നാഡീദൗർബ്ബല്യം മാത്രമായിരുന്നു. ഡാക്ടർ ഹെല്മറുടെ ചികിത്സ തുടരുവാൻ അദ്ദേഹം എന്നെ നിർബ്ബന്ധിക്കുകയും ചെയ്തു. ഡാക്ടർ ഹെല്മർ എനിക്കു വളരെ വളരെ ഗുണം ചെയ്യുമെന്നും അതാണ് എനിക്കിപ്പോൾ ആവശ്യമെന്നും അദ്ദേഹം വിചാരിക്കുന്നു. അദ്ദേഹം വിശാലഹൃദയനല്ലേ?

ഇന്നു പട്ടണത്തിൽ ആ 'പുണ്യപശു'വിനെ കാണാമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. കുറച്ചു ദിവസം കൂടെ ഞാൻ ന്യൂയോർക്കിലുണ്ടായിരിക്കും. നാലാഴ്ചത്തേയ്ക്ക് ആഴ്ചയിൽ മൂന്നു ചികിത്സയും പിന്നെ നാലാഴ്ചത്തേയ്ക്ക് ആഴ്ചയിൽ രണ്ടു ചികിത്സയും ഞാൻ സ്വീകരിക്കണമെന്ന് ഹെല്മർ ആവശ്യപ്പെടുന്നു. അപ്പോൾ എനിക്കു ഒക്കെ സുഖമാകും. ഞാൻ ബോസ്റ്റണിലേയ്ക്കു പോകുന്നപക്ഷം അവിടെയുള്ള വളരെ നല്ല ഒരു ഒസ്താദി (വിദഗ്ദ്ധ)നെ അദ്ദേഹം എനിക്ക് ശുപാർശ ചെയ്യുന്നുണ്ട്; അയാൾക്കു വേണ്ട വിവരങ്ങൾ അദ്ദേഹം പറഞ്ഞുകൊടുത്തുകൊള്ളും.

പാവം ലാൻഡ്സ്ബർഗിനെ സംഭ്രമിപ്പിയ്ക്കരുതല്ലോ എന്നുവെച്ച് കുറച്ചു നല്ല വാക്കുകൾ അദ്ദേഹത്തോടു പറഞ്ഞിട്ട് മദർ ഗുൺസിയെ കാണാൻ ഞാൻ മുകളിലത്തെ നിലയിലേയ്ക്കു പോയി.

എന്നും ഭഗവത്പരായണനായ സ്വന്തം വിവേകാനന്ദൻ

## 185

(മിസ്മേരി ഹേലിന്
ഭൂർജ്ജപത്രത്തിൽ എഴുതിയത്) പെഴ്സി, എൻ. എഛ്.
17 ജൂൺ 1895

പ്രിയ സോദരി,

നാളെ തൗസൻഡ് അയലൻഡിലേയ്ക്കു പോകുന്നു. മിസ് ഡച്ചർ. തൗസൻഡ് അയ്ലൻഡ് പാർക്ക്. ന്യൂയോർക്ക്. നിങ്ങളിപ്പോൾ എവിടെയാണ്? വേനല്ക്കാലത്ത് എവിടെയായിരിക്കും? ആഗസ്റ്റിൽ യൂറോപ്പിലേയ്ക്കു പോകാൻ എനിക്കൊരവസരം കിട്ടിയിട്ടുണ്ട്. പോകുന്നതിനു മുമ്പ് ഞാൻ കാണാൻ വരും. അതുകൊണ്ട് എനിക്കെഴുതു. കൂടാതെ, ഭാരതത്തിൽനിന്ന് പുസ്തകങ്ങളും കത്തുകളും ഞാൻ പ്രതീക്ഷിക്കുന്നുണ്ട്. അവ മിസ് ഫിലിപ്പ്സ് 19, വെസ്റ്റ് 38-ാം സ്റ്റ്റീറ്റ്, ന്യൂയോർക്കിലേയ്ക്കു സദയം അയയ്ക്കുക. എല്ലാ ശുഭാശംസകളും ഈ ഭൂർജ്ജപത്രത്തിലാണ് പണ്ട് എഴുതാറു പതിവ്. അതുകൊണ്ട് ഞാൻ സംസ്കൃതം എഴുതുന്നു. ഉമാപതി നിങ്ങളെ സദാ രക്ഷിക്കട്ടെ.

നിങ്ങളെയെല്ലാം ഭഗവാൻ അനുഗ്രഹിയ്ക്കട്ടെ. വിവേകാനന്ദൻ

## 186

(മി. ഫ്രാൻസിസ് ലെഗ്ഗെറ്റിന്) മിസ് ഡച്ചർ,
തൗസൻഡ് അയ്ലൻഡ് പാർക്ക്, ന്യൂയോർക്ക്
18 ജൂൺ 1895

പ്രിയ സ്നേഹിത,

മിസിസ് സ്റ്റർഗിസ് പോയതിന്റെ തലേന്നാൾ അവരിൽ നിന്ന് ഒരു കത്തു കിട്ടി. അതിൽ 50 ഡോളറിന്റെ ഒരു ചെക്കുമുണ്ടായിരുന്നു. കിട്ടിയ വിവരം അടുത്ത ദിവസംതന്നെ അറിയിക്കുക അസാദ്ധ്യമായിരുന്നു; അതുകൊണ്ടു അവർക്കിനി നിങ്ങൾ എഴുതുമ്പോൾ കത്തും ചെക്കും കിട്ടിയ വിവരവും എന്റെ നന്ദിയും അവരെ അറിയിക്കുവാൻ അപേക്ഷിക്കുന്നു.

ഞങ്ങൾക്കിവിടെ സുഖംതന്നെ. പക്ഷേ "ഉലക്ക സ്വർഗ്ഗത്തിൽപ്പോയാലും

നെല്ലുകുത്തണം" എന്ന ഹിന്ദുക്കളുടെ പഴഞ്ചൊല്ലനുസരിച്ച് ഇവിടേയും എനിയ്ക്കു കഠിനപ്രയത്നം ചെയ്യേണ്ടിയിരിക്കുന്നു. ആഗസ്റ്റ് ആദ്യം ഞാൻ ചിക്കാഗോവിലേയ്ക്കു പോകുന്നു. നിങ്ങളെന്നാണ് പുറപ്പെടുന്നത്?

ഇവിടെയുള്ള നമ്മുടെ എല്ലാ സ്നേഹിതരും തങ്ങളുടെ ആദരങ്ങൾ നിങ്ങളെയറിയ്ക്കുന്നു. നിങ്ങൾക്കു പരമസുഖവും ആനന്ദവും ആരോഗ്യവും ആണെന്നു വിശ്വസിച്ചുകൊണ്ടും അതിനുവേണ്ടി എന്നും പ്രാർത്ഥഇച്ചു കൊണ്ടും നിർത്തുന്നു.

സസ്നേഹം സ്വന്തം വിവേകാനന്ദൻ

## 187

(മിസ് മേരി ഹേലിന്)

54, വെസ്റ്റ് 33-ാം സ്റ്റ്റീറ്റ്
ന്യൂയോർക്ക്
22 ജൂൺ 1895

പ്രിയസോദരി,

ഭാരതത്തിൻനിന്നുള്ള കത്തുകളും പുസ്തകക്കെട്ടും ഭദ്രമായെത്തി. മി. സാമിന്റെ വരവിനെക്കുറിച്ചറിഞ്ഞു വളരെ സന്തോഷിക്കുന്നു...... ഒരു ദിവസം തെരുവിൽവെച്ച് മി. സാമിന്റെ ഒരു സ്നേഹിതനെ ഞാൻ കാണുകയുണ്ടായി. 'നി'യിൽ പേരവസാനിക്കുന്ന ഒരു ഇംഗ്ലീഷുകാരനാണയാൾ. വളരെ നല്ലവൻ. ഓഹിയോവിൽ എവിടെയോ ഒരിടത്ത് ഒരേ വീട്ടിൽ സാമിനോടൊപ്പമാണ് താൻ താമസമെന്ന് അയാൾ പറഞ്ഞു.

ഏതാണ്ടു പഴയ ആ രീതിയിൽത്തന്നെയാണ് ഞാൻ കഴിയുന്നത്– കഴിയുമ്പോൾ സംസാരിച്ചും നിർബ്ബന്ധനായാൽ നിശ്ശബ്ദനായും. ഞാൻ ഈ വേനല്ക്കാലത്തു ഗ്രീനേക്കറിൽ പോകുമോ എന്നു നിശ്ചയമില്ല. മിസ് ഫാർമറെ ഇന്നാളൊരു ദിവസം ഞാൻ കണ്ടു. അവർ പോകാനുള്ള തിരക്കിലായിരുന്നു. അതുകൊണ്ട് വളരെക്കുറച്ചേ സംസാരിക്കാൻ പറ്റിയുള്ളു. അവർ ഒരു മഹാമഹതിയാണ്.

ക്രിസ്ത്യൻ സയൻസ് പാഠങ്ങളിലെ പുരോഗതി എങ്ങനെയുണ്ട്? നിങ്ങൾ ഗ്രീനേക്കറിൽ പോകുന്നുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു. അവിടെ അവരെ കുറെയേറെപ്പേരെ കാണാൻ പറ്റും; ആത്മവിദ്യക്കാർ, മേശമറിക്കാർ, കൈനോട്ടക്കാർ, ജ്യോതിഷക്കാർ മുതലായവരൊക്കെ മിസ് ഫാർമർ അദ്ധ്യക്ഷയായുള്ള എല്ലാ "വൈദ്യ"ങ്ങളും "വിദ്യ"കളും നിങ്ങൾക്കു കിട്ടും.

ലാൻഡ്സ്ബർഗ് മറ്റെവിടെയോ താമസിക്കാൻ പോയിരിക്കയാണ്; അതുകൊണ്ടു ഞാൻ ഒറ്റയ്ക്കായിരിക്കുന്നു. ഞാൻ മിക്കവാറും കായും കനിയും

പാലും കഴിച്ചു കഴികയാണ്; അതു വളരെ രസവും ആരോഗ്യകരവുമായിരിക്കുന്നു. ഈ വേനല്ക്കാലത്ത് 30 മുതൽ 40 വരെ റാത്തൽ തൂക്കം കുറയണമെന്നു ഞാൻ ആശിക്കുന്നു. അതെന്റെ വലിപ്പത്തിനു തികച്ചും പാകമായിരിക്കും. നടക്കുന്നതിനെസ്സംബന്ധിച്ച് മിസിസ് ആഡമിന്റെ പാഠങ്ങൾ ഞാൻ മറന്നുപോയെന്നു ഭയപ്പെടുന്നു. അവർ വീണ്ടും ന്യൂയോർക്കിൽ വരുമ്പോൾ അതെനിക്കു പുതുക്കേണ്ടിയിരിക്കുന്നു. ഗാന്ധി ബോസ്റ്റണിൽനിന്നു ഭാരതത്തിലേയ്ക്കു പോകും വഴി ഇംഗ്ലണ്ടിലേക്കു പോയിരിക്കുന്നെന്നു ഞാൻ കരുതുന്നു.

അയാളുടെ തുണക്കാരിയായ മിസിസ് ഹോവാർഡിനേയും അവരുടെ വിരഹാവസ്ഥയേയും കുറിച്ച് അറിഞ്ഞാൽകൊള്ളാം. ആ കമ്പിളിപ്പുതപ്പുകൾ അറ്റ്ലാന്റ്റിക് സമുദ്രത്തിന്റെ അടിയിലേയ്ക്കു താണുപോകാതെ ഒടുക്കം ഇങ്ങോട്ടെത്തുന്നുണ്ടെന്നു കേട്ടു വളരെ സന്തോഷിക്കുന്നു.

ഇക്കൊല്ലം എനിക്കു തല പൊക്കിപ്പിടിക്കാൻ പ്രായേണ കഴിഞ്ഞില്ല. പ്രസംഗിച്ചു നടന്നുമില്ല. വേദാന്തദർശനത്തിന്റെ മഹത്തായ ദ്വൈത–വിശിഷ്ടാദ്വൈത–അദ്വൈതഭാഷ്യങ്ങൾ ഭാരതത്തിൽ നിന്ന് എന്റെ പേർക്കയച്ചിട്ടുണ്ട്. അവ ഭദ്രമായി എത്തിച്ചേരുമെന്നു വിശ്വസിക്കുന്നു. അപ്പോൾ കിട്ടും ബുദ്ധിക്കൊരു മികച്ച സദ്യ. ഈ വേനല്ക്കാലത്തു വേദാന്തദർശനത്തെക്കുറിച്ച് ഒരു പുസ്തകമെഴുതാൻ ഞാനുദ്ദേശിക്കുന്നു. ഈ ലോകം എപ്പോഴും ഒരു മിശ്രമായിരിക്കും – നന്മതിന്മകളുടേയും സുഖദുഃഖങ്ങളുടേയും; ഈ ചക്രം സദാ ഉയരുകുയം താഴുകയും ചെയ്തുകൊണ്ടിരിക്കും. പ്രലയപ്രഭവങ്ങളാണ് അനിവാര്യനിയമം. ദ്വന്ദ്വങ്ങൾക്ക് അപ്പുറം പോകാൻ പണിപ്പെടുന്നവർ അനുഗൃഹീതരത്രേ. ശരി, എല്ലാ ബേബിമാർക്കും സുഖമെന്നറിഞ്ഞു സന്തോഷിക്കുന്നു.

ഇക്കൊല്ലം എനിക്കു തല പൊക്കിപ്പിടിക്കാൻ പ്രായേണ കഴിഞ്ഞില്ല. പ്രസംഗിച്ചു നടന്നുമില്ല. വേദാന്തദർശനത്തിന്റെ മഹത്തായ ദ്വൈത–വിശിഷ്ടാദ്വൈത–അദ്വൈതഭാഷ്യങ്ങൾ ഭാരതത്തിൽ നിന്ന് എന്റെ പേർക്കയച്ചിട്ടുണ്ട്. അവ ഭദ്രമായി എത്തിച്ചേരുമെന്നു വിശ്വസിക്കുന്നു. അപ്പോൾ കിട്ടും ബുദ്ധിക്കൊരു മികച്ച സദ്യ. ഈ വേനല്ക്കാലത്തു വേദാന്തദർശനത്തെക്കുറിച്ച് ഒരു പുസ്തകമെഴുതാൻ ഞാനുദ്ദേശിക്കുന്നു. ഈ ലോകം എപ്പോഴും ഒരു മിശ്രമായിരിക്കും– നന്മതിന്മകളുടേയും സുഖദുഃഖങ്ങളുടേയം; ഈ ചക്രം സദാ ഉയരുകയും താഴുകയും ചെയ്തുകൊണ്ടിരിക്കും. പ്രലയപ്രഭവങ്ങളാണ് അനിവാര്യനിയമം. ദ്വന്ദ്വങ്ങൾക്ക് അപ്പുറം പോകാൻ പണിപ്പെടുന്നവർ അനുഗൃഹീതരത്രേ. ശരി, എല്ലാ ബേബിമാർക്കും സുഖമെന്നറിഞ്ഞു സന്തോഷിക്കുന്നു എങ്കിലും ഈ ഹേമന്തത്തിൽപ്പോലും (ഇരയിടിട്ടുണ്ട്) ഒന്നും പിടികിട്ടിയില്ലല്ലോ എന്നു വ്യസനിക്കുന്നു;

സസ്നേഹം സ്വന്തം വിവേകാനന്ദൻ

## 188

(ശിങ്കാരവേലുമുതലിയാർക്ക്)

19 വെസ്റ്റ് 38-സ്റ്റ്റീറ്റ്,
22 ജൂൺ 1895

പ്രിയ കിഡി,

ഒരു വരിക്കു പകരം ഒരു മുഴുക്കത്തുതന്നെ നിങ്ങൾക്കെഴുതാം. നിങ്ങൾ പുരോഗമിക്കുന്നതിൽ ഞാൻ സന്തോഷിക്കുന്നു. ഞാൻ ഭാരതത്തിലേയ്ക്കു മടങ്ങാൻ ഭാവമില്ലെന്നു നിങ്ങൾ വിചാരിക്കുന്നതു തെറ്റാണ്; ഞാൻ വേഗം വരുന്നുണ്ട്. ഞാൻ പരാജയത്തിനു വഴങ്ങുന്നില്ല. ഇവിടെയാണെങ്കിൽ ഞാനൊരു വിത്തിട്ടിട്ടുണ്ട്. അതൊരു മരമാകാൻ പോകയാണ്. ആകുകയും വേണം. അതിവേഗം അതിനെ വിട്ടുകളഞ്ഞാൽ ഞാൻ അതിന്റെ വളർച്ചയെ തടസ്സപ്പെടുത്തുകയായിരിക്കും.

എന്റെ ചങ്ങാതി, തുടർന്നു പ്രവർത്തിക്കൂ. റോം ഒരു ദിവസം കൊണ്ടുണ്ടാക്കിയതല്ല. എന്നെ ഈശ്വരനത്രേ നയിക്കുന്നത്. അതുകൊണ്ട് എല്ലാം ശുഭമായി വരും.

എന്നെന്നും പ്രേമത്തോടുകൂടിയ ശുദ്ധഭാവനായ സ്വന്തം

വിവേകാനന്ദൻ

## 189

(മിസ് മേരി ഹേലിന്)

മിസ്. ഡച്ചർ
തൗസൻഡ് അയ്‌ലൻഡ് പാർക്ക്, എൻ.വൈ.
26 ജൂൺ 1895

പ്രിയ സോദരി,

ഭാരതത്തിൽനിന്നുള്ള തപ്പാലിനു വളരെ നന്ദി. അതു വളരെയേറെ നല്ല വാർത്തകൾ കൊണ്ടുവന്നിരിക്കുന്നു. നിങ്ങൾ ഇപ്പോഴേയ്ക്ക് ഞാൻ മദർ ചർച്ചിനയച്ചുകൊടുത്ത പ്രൊഫസർ മാസ്ക്മുള്ളറുടെ "ആത്മാവിന്റെ അമൃതത്വം" എന്ന ലേഖനങ്ങൾ ആസ്വദിക്കയാണല്ലോ, ആ വൃദ്ധൻ വേദാന്തം സമഗ്രമായി ഉൾക്കൊണ്ട് ധീരനായിരിക്കുന്നു (വേദാന്തത്തെ അഭിരക്ഷിക്കാൻ). കമ്പിളിപ്പുതപ്പു വന്നതറിഞ്ഞു വളരെ സന്തോഷിക്കുന്നു. വല്ല ചുങ്കവും കൊടുക്കേണ്ടിവന്നോ? എങ്കിൽ അത് ഞാൻതന്നെ കൊടുത്തുകൊള്ളാം. ഖേത്രി രാജാവിന്റെ പക്കൽ നിന്നു വേറൊരു വലിയ കെട്ടു വരും. കുറെ സാൽവകളും പട്ടാംബരങ്ങളും അല്ലറ ചില്ലറകളും ഒക്കെ; അതെന്റെ

മിതങ്ങൾക്കു സമ്മാനിക്കാനുള്ളവയാണ്. പക്ഷേ, കുറച്ചു മാസത്തിനക മൊന്നും അതു വരാൻപോകുന്നില്ല, എനിക്കു തീർച്ചയാണ്.

ഞാൻ ഭാരതത്തിലേയ്ക്കു ചെല്ലണമെന്ന് അവർ വീണ്ടും വീണ്ടും ആവ ശ്യപ്പെടുന്നതായി അവരുടെ കത്തുകളിൽ കാണുന്നുണ്ട്! അവർ അക്ഷമ രായിരിക്കുന്നു. ഇപ്പോൾ ഞാൻ യൂറോപ്പിലേയ്ക്കു പോകുകയാണെങ്കിൽ ന്യൂയോർക്കിലെ മി. ഫ്രാൻസിസ് ലെഗ്ഗെറ്റിന്റെ അതിഥിയായിട്ടാവും. അദ്ദേഹം ജർമ്മനിയിലും ഇംഗ്ലണ്ടിലും ഫ്രാൻസിലും സ്വിറ്റ്സർലണ്ടിലും ആകെ ആറാഴ്ച യാത്രചെയ്യും. അവിടെ നിന്ന് ഞാൻ ഭാരതത്തിലേയ്ക്കു പോകും. അഥവാ അമേരിക്കയ്ക്കു മടങ്ങിയേയ്ക്കാം. ഇവിടെ ഞാനൊരു വിത്തുപാ കിയിട്ടുണ്ട്, അതു വളരണമെന്ന് ആഗ്രഹിക്കുന്നുമുണ്ട്. ന്യൂയോർക്കിൽ ഈ ഹേമന്തത്തിലെ പ്രവർത്തനം വളരെ നന്നായിരുന്നു. ഞാൻ പെട്ടെന്ന് ഭാര തത്തിലേയ്ക്കു പോയ്ക്കളഞ്ഞാൽ അതു നശിച്ചു പോയേയ്ക്കും. അതു കൊണ്ട് ഭാരതത്തിലേയ്ക്കു വേഗം പോകുന്നതിനെക്കുറിച്ച് എനിക്കു തീർച്ച യില്ല.

തൗസൻഡ് അയ്ലൻഡിലേയ്ക്കുള്ള ഈ യാത്രയിൽ ശ്രദ്ധാർഹമായ തൊന്നും സംഭവിച്ചിട്ടില്ല. ദൃശ്യം വളരെ മനോഹരമാണ്. എനിക്കിവിടെ കുറെ സ്നേഹിതരുണ്ട്, അവരോട് ഞാൻ ഈശ്വരനേയും ആത്മാവിനേയും പറ്റി ഇഷ്ടംപോലെ സംസാരിക്കുന്നു. ഞാൻ പാലും പഴവും കഴിക്കുന്നു ഭാരത ത്തിൽനിന്ന് അവർ സദയം അയച്ചുതന്നിട്ടുള്ള സംസ്കൃതത്തിലുള്ള കൂറ്റൻ വേദാന്തഗ്രന്ഥങ്ങൾ പഠിക്കയും ചെയ്യുന്നു.

ഞാൻ ചിക്കാഗോവിലേയ്ക്കു വരികയാണെങ്കിലും ആറോ അതിലേ റെയോ ആഴ്ചയ്ക്കകം അതു സാധിക്കില്ല. ബേബി എനിക്കുവേണ്ടി സ്വന്തം പരിപാടിയൊന്നും മാറ്റേണ്ട. പോകുന്നതിനുമുമ്പു നിങ്ങളെയെല്ലാം ഞാനെ ങ്ങനെയെങ്കിലും കാണും.

മദ്രാസിനുള്ള എന്റെ മറുപടിയെക്കുറിച്ച് നിങ്ങൾ ഏറെ ഒച്ചപ്പാടുണ്ടാ ക്കിയല്ലൊ. എന്നാൽ അവർക്കതുകൊണ്ട് മികച്ച പ്രയോജനമാണുണ്ടായ ത്. മദ്രാസ് ക്രിസ്ത്യൻകോളേജ് പ്രസിഡണ്ട് മി. മില്ലറിന്റെ കഴിഞ്ഞ ഒരു പ്രസംഗം എന്റെ പല ആശയങ്ങളും ഉൾക്കൊള്ളുന്നുണ്ട്; അദ്ദേഹം ഈശ്വ രനേയും മനുഷ്യനേയും പറ്റിയുള്ള ഹൈന്ദവാശയങ്ങൾ പടിഞ്ഞാറിന് ആവ ശ്യമാണെന്നു പ്രഖ്യാപിക്കുകയും യുവാക്കന്മാർ പാശ്ചാത്യദേശത്തുപോയി ഈ ആശയങ്ങൾ പ്രചരിപ്പിക്കണമെന്ന് ഉദ്ബോധിപ്പിക്കുകയും ചെയ്യുന്നു. അതു സ്വാഭാവികമായും മിഷണറിമാരിൽ ഒരു വെകിളി തന്നെ ഉണ്ടാക്കിയി രിക്കുന്നു. 'അരീണ'യിൽ പ്രസിദ്ധപ്പെടുത്തിവരുന്നെന്നു നിങ്ങൾ സൂചിപ്പി ക്കുന്നത് ലേശവും ഞാൻ കണ്ടിട്ടില്ല. സ്ത്രീകൾ ന്യൂയോർക്കിൽ എന്റെ

പേരിൽ ഒരു ബഹളവും കൂട്ടിയിട്ടില്ല. നിങ്ങളുടെ സ്നേഹിതന്റെ ഭാവനാവിലാസം മാത്രമാണത്. അവർ കുതിരകയറുന്ന തരക്കാരേയല്ല. ഫാദർ പോപ്പും മദർ ചർച്ചും യൂറോപ്പിലേയ്ക്കു പോകുമെന്ന് ഞാൻ വിശ്വസിക്കുന്നു. യാത്ര ചെയ്യലാണ് ജീവിതത്തിലേയ്ക്ക് ഏറ്റവും ഉത്തമമായ കാര്യം. ഒരു സ്ഥലത്ത് ദീർഘകാലം പറ്റിയിരിക്കാൻ നിർബ്ബന്ധനായാൽ മരിച്ചുപോകുമെന്ന് ഞാൻ ഭയപ്പെടുന്നു. പരിവ്രജനത്തിനൊപ്പം യാതൊന്നുമില്ല.

ചുറ്റുപാടുകൾ ക്ലേശഭൂമിയിഷ്ഠമാകുമ്പോൾ, അന്ത്യം അടുക്കാറാകുമ്പോൾ ജീവിതയാഥാർത്ഥ്യമെന്താണെന്ന്, അതു വെറുമൊരു സ്വപ്നമാണെന്ന്, കൂടുതൽ കൂടുതൽ വ്യക്തമാകുന്നു. പിന്നെ, അതു ഗ്രഹിക്കുന്നതിൽ ആളുകൾക്കു പറ്റുന്ന പരാജയം നമുക്കു മനസ്സിലാകുന്നു – അവരുടെ പരിശ്രമമത്രയും അർത്ഥമില്ലാത്തതിൽനിന്ന് അർത്ഥം കിട്ടുവാനായിരന്നല്ലോ. ഒരു സ്വപ്നത്തിൽനിന്നു യാഥാർത്ഥ്യം തേടുന്നതു ബാലിശോത്സാഹമാണ്. “സർവ്വവും ക്ഷണഭംഗുരം, സർവ്വവും പരിണാമി” – ഇതറിഞ്ഞ് യോഗി സുഖദുഃഖങ്ങൾ രണ്ടും വെടിഞ്ഞ് ഒന്നിലും ഒട്ടാതെ ഈ ദൃശ്യപരമ്പരയുടെ സാക്ഷിയായി ഭവിക്കുന്നു.

“ഏകരസമായ ആത്മതത്ത്വത്തിൽ ബുദ്ധിയുറപ്പിച്ചവർ ഇവിടെത്തന്നെ സ്വർഗ്ഗീയ സുഖങ്ങളെ അതിക്രമിച്ചവരാകുന്നു. ഈശ്വരൻ നിർദ്ദോഷനും സമനുമത്രേ, അതുകൊണ്ട് അവർ ഈശ്വരനിലാണെന്നു പറയപ്പെടുന്നു.1” കാമവും അജ്ഞാനവും അസമത്വവും – ഇവയത്രേ മൂന്നു ബന്ധകാരണങ്ങൾ.

ജീവിതേച്ഛാനിഷേധം, ജ്ഞാനം, സമദൃഷ്ടി – ഇവയത്രേ മോക്ഷത്തിന്നുള്ള മൂന്നു കാരണങ്ങൾ.

സ്വാതന്ത്ര്യമാണ് സർവ്വസൃഷ്ടിയുടേയും ലക്ഷ്യം.

“രാഗമല്ല ദ്വേഷമല്ല, സുഖമല്ല ദുഃഖമല്ല, മരണമല്ല ജീവിതമല്ല, ധർമ്മമല്ല അധർമ്മമല്ല ഇതല്ല, ഇതല്ല.”

എന്ന് സ്വന്തം വിവേകാനന്ദൻ

## 190

(മിസ് മേരി ഹേലിന്) മിസ് ഡച്ചർ

തൗസൻഡ് അയ്‌ലൻഡ് പാർക്ക്, ന്യൂയോർക്ക്

26 ജൂൺ 1895

പ്രിയ സോദരി,

ഭാരതത്തിൽനിന്നുള്ള തപാലിനു വളരെ നന്ദി. എനിക്കു നിങ്ങളോടുള്ള കൃതജ്ഞത പ്രകാശിപ്പിക്കാനാവുന്നതല്ല. ഞാൻ മദർ ചർച്ചിന് അയച്ചുകൊടുത്ത മാക്സ്മുള്ളറുടെ 'അമൃതത്വം' എന്ന ലേഖനത്തിൽ, ഈ ജന്മം സ്നേഹിക്കുന്ന ആളുകളെ മുമ്പും നാം സ്നേഹിച്ചിരുന്നിരിക്കണമെന്ന് അദ്ദേഹം വിചാരിക്കുന്നതായി നിങ്ങൾ ഇപ്പോഴേയ്ക്കും വായിച്ചുകഴിഞ്ഞിരിക്കും. അതുപോലെ ഏതോ പൂർവ്വജന്മത്തിൽ ഞാൻ 'ഹോളി ഫാമിലി'യിൽ പെട്ടിരുന്നിരിക്കണമെന്നു തോന്നുന്നു. ഭാരതത്തിൽനിന്ന് കുറേ പുസ്തകങ്ങൾ ഞാൻ പ്രതീക്ഷിക്കുന്നുണ്ട്. അവ വന്നു കഴിഞ്ഞെന്നും ഞാൻ വിചാരിക്കുന്നു. അങ്ങനെയാണെങ്കിൽ നിങ്ങൾ സദയം അവ എനിക്കയച്ചുതരുമോ? തപാൽച്ചെലവ് കൂടുതൽ വല്ലതും വന്നെങ്കിൽ വിവരമറിഞ്ഞാലുടൻ ഞാനയച്ചുതരാം. പുതപ്പിൻരെ മേലുള്ള ചുങ്കത്തെപ്പറ്റി നിങ്ങൾ ഒന്നും എഴുതിയില്ലല്ലോ; പരവതാനികളും സാൽവകളും പട്ടാംബരങ്ങളും മറ്റല്ലറച്ചില്ലറകളും അടങ്ങുന്ന വേറൊരു വലിയ കെട്ട് ഖേത്രിയിൽനിന്നു വരും. കഴിയുമെങ്കിൽ ബോംബയിലെ അമേരിക്കൻപ്രതിനിധിയിലൂടെ ചുങ്കം അവിടെ കൊടുക്കാൻ ഞാനവർക്കെഴുതിയിട്ടുണ്ട്. ഇല്ലാത്തപക്ഷം അതു ഞാനിവിടെ കൊടുക്കേണ്ടിയിരിക്കും. കുറേ മാസത്തേയ്ക്ക് അതു വന്നുചേരുമെന്ന് എനിക്കു തോന്നുന്നില്ല. പുസ്തകങ്ങളെക്കുറിച്ച് എനിക്കുൽക്കണ്ഠയുണ്ട്. അവ വന്നു ചേർന്നാലുടൻ സദയം അയച്ചുതരിക.

മദറിനും ഫാദർ പോപ്പിനും എല്ലാ സോദരിമാർക്കും എന്റെ പ്രേമം. ഈ സ്ഥലം ഞാൻ അളവറ്റാസ്വദിക്കുന്നു. ഏറ്റവും കുറച്ച് ആഹാരം, വളരെയേറെ ചിന്തയും പ്രഭാഷണവും പഠനങ്ങളും. ഒരദ്ഭുത ശാന്തി എന്റെ ആത്മാവിൽ അനുഭവപ്പെടുന്നു. ഓരോ ദിവസവും തോന്നുന്നു, എനിക്കു, ചെയ്യേണ്ടതായി ഒന്നുമില്ലെന്ന്; ഞാൻ സദാ ശാശ്വതമായ സ്വാസ്ഥ്യത്തിലും ശാന്തിയിലുമാണ്. അവിടുന്നാണ് പ്രവർത്തിക്കുന്നത്. നമ്മളെല്ലാം ഉപകരണങ്ങൾ മാത്രം. അവിടുത്തെ നാമം അനുഗൃഹീതമാവട്ടെ. കാമകാഞ്ചന കീർത്തികളെന്ന മുപ്പിണിക്കെട്ടു തല്ക്കാലത്തേയ്ക്ക് എന്നിൽനിന്നു പൊഴിഞ്ഞതുപോലെ തോന്നുന്നു; "എന്നിൽനിന്ന് എല്ലാ ഭേദബുദ്ധിയും പൊഴിഞ്ഞിരിക്കുന്നു. ശരിയും തെറ്റും, വ്യാമോഹവും അജ്ഞാനവുമെല്ലാം മാഞ്ഞിരിക്കുന്നു. ഞാൻ നടക്കുന്നത് ഗുണാതീതമാർഗ്ഗത്തിലത്രേ"* എന്ന് ഭാരതത്തിൽവെച്ചു ചിലപ്പോൾ തോന്നിയിരുന്നതുപോലെ, ഒരിക്കൽക്കൂടെ, ഇവിടേയും, എനിക്കു തോന്നുന്നു. എന്തു നിയമം ഞാൻ അനുസരിക്കുന്നു, എന്തു നിഷേധിക്കുന്നു. ആ ഉന്നതനിലയിൽ നിന്ന് ഈ വിശ്വം ചളിക്കുണ്ടുപോലെ കാണപ്പെടുന്നു. 'ഹരിഃ ഓം തത് സത്.' അവിടുന്നു വർത്തിക്കുന്നു. മറ്റൊന്നും ഇല്ല. ഞാൻ നിന്നിലും നീ എന്നിലും. ഭഗവൻ, അവിടുന്നെനിക്കാശ്രയമാക! 'ശാന്തിഃ ശാന്തിഃ ശാന്തിഃ!'

എന്നും പ്രേമാശിർവ്വാദങ്ങളോടെ, സ്വന്തം വിവേകാനന്ദൻ

## 191

(മിസിസ് ഓളി ബുള്ളിന്)

54, വെസ്റ്റ് 83-ാം സ്റ്റ്റീറ്റ്,
ന്യയോർക്ക്
ജൂൺ 1895

പ്രിയ മിസിസ് ബുൾ,

ഇതാ ഇപ്പോൾ വീട്ടിലെത്തിയേ ഉള്ളു. യാത്ര ഹിതകരമായിരുന്നു. ഗ്രാമവും മലകളും ഞാൻ ആസ്വാദിച്ചു. വിശേഷിച്ചും മി. ലെഗ്ഗറ്റിനു ന്യൂയോർക്കിലുള്ള ഗ്രാമവസതി. പാവം ലാൻഡ്സ് ബർഗ് ഈ വീട്ടിൽനിന്നു പോയിരിക്കുന്നു; മേൽവിലാസംപോലും ഇല്ല. അയാൾ എവിടെപ്പോയാലും ഭഗവാൻ അയാളെ അനുഗ്രഹിക്കട്ടെ! എനിക്കീ ജന്മം കണ്ടുമുട്ടാൻ ഭാഗ്യമുണ്ടായ ചുരുക്കം ചില സംശുദ്ധാത്മാക്കളിൽ ഒരുവനാണയാൾ.

എല്ലാം നല്ലതിനുതന്നെ. 'സംയോഗാ വിപ്രയോഗാന്താഃ.' എനിക്കൊറ്റയ്ക്കു പ്രവർത്തിക്കാൻ തികച്ചും സാധിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. മനുഷ്യരിൽനിന്ന് സഹായം എത്ര കുറവോ അത്ര കൂടുതലത്രേ ഈശ്വരനിൽനിന്ന്! എന്റെ സഹോദരന്മാരിൽ രണ്ടുപേരുടെകൂടെ ഹിമാലയത്തിൽ പാർത്തിരുന്ന ലണ്ടനിലെ ഒരിംഗ്ലീഷുകാരനിൽനിന്ന് ഒരു കത്ത് എനിക്കിപ്പോൾ കിട്ടി. ലണ്ടനിലേയ്ക്കു ചെല്ലാൻ അദ്ദേഹം ആവശ്യപ്പെടുന്നു.

സ്വന്തം വിവേകാനന്ദൻ

## 192

(അളസിംഗപ്പൊരുമാൾക്ക്)

യു.എസ്.എ.
1 ജൂലായ് 1895

പ്രിയ അളസിംഗ,

.......ഞാൻ പറയട്ടേ, അളസിംഗ, നിങ്ങളെ നിങ്ങൾതന്നെ രക്ഷിക്കണം. നിങ്ങളെന്തേ ശിശുക്കളെപ്പോലെ പെരുമാറുന്നു? വല്ലവരും നിങ്ങളുടെ മതത്തെ ആക്രമിക്കുന്നെങ്കിൽ നിങ്ങൾക്കെന്തുകൊണ്ട് അതിനെ ചെറുത്തുകൂടാ? എന്നെസ്സംബന്ധിച്ചാണെങ്കിൽ, എനിക്കിവിടെ ശത്രുക്കളെക്കാളേറെ മിത്രങ്ങളുണ്ട്; ഈ നാട്ടിലാകട്ടെ മൂന്നിലൊന്ന് കൃസ്ത്യാനികളാണ്. അഭ്യസ്തവിദ്യരിൽ കുറച്ചുപേർ മാത്രമേ മിഷണറിമാരെ കാര്യമാക്കുന്നുള്ളു കൂടാതെ മിഷണറിമാർ വല്ലതിനും എതിരാണെന്ന വസ്തുതതന്നെ അതിനെ ഇഷ്ടപ്പെടാൻ അഭ്യസ്തവിദ്യരെ പ്രേരിപ്പിക്കുന്നു. അവരുടെ സ്വാധീനത

തുലോം പരിമിതമാണ്. ഉള്ളതുതന്നെ ദിനംപ്രതി കുറഞ്ഞുവരികയുമാണ്. അവരുടെ ആക്രമം നിങ്ങളെ വേദനിപ്പിക്കുന്നെങ്കിൽ ഭീരുവും ദുരവാശിക്കാരനുമായ ഒരു കുട്ടിയെപ്പോലെ എന്നോടു പരാതി പറയുന്നതെന്തിന്?..... ഭീരുത്വം ഒരു ഗുണമേ അല്ല.

ഇവിടെ എനിക്കു സാമാന്യം നല്ലൊരു സംഘം അനുയായികളുണ്ട്. അടുത്ത കൊല്ലം പ്രവർത്തനത്തിന്റെ അടിസ്ഥാനത്തിൽ അതു ഞാൻ സംഘടിപ്പിക്കും. പിന്നെ പ്രവർത്തനം മുന്നോട്ടു നടന്നുകൊള്ളും. ഞാൻ ഭാരതത്തിലേയ്ക്കങ്ങു പോന്നുകഴിഞ്ഞാലോ, ഇവിടെ എന്നെ പിൻതാങ്ങാനും ഭാരതത്തൽപ്പോലും എന്നെ സഹായിക്കാനും സ്നേഹിതന്മാരുണ്ട്; അതുകൊണ്ട് നിങ്ങൾ ഭയപ്പെടേണ്ട. മിഷണറിമാരുടെ സംരംഭങ്ങൾ നിലവിളിക്കയും, ഒന്നും ചെയ്യാനാവാതെ ചീറ്റുകയും ചീറുകയും ചെയ്യുന്നിടത്തോളം കാലം ഞാൻ നിങ്ങളെ പരിഹസിക്കും; നിങ്ങൾ വെറും പാവക്കുട്ടികളാണ്. നിങ്ങൾ യഥാർത്ഥത്തിൽ അതാണ്...... ബാലിശബുദ്ധികളായ കിഴവന്മാർക്കുവേണ്ടി സ്വാമിക്കെന്തു ചെയ്യാനാവും?

എന്റെ കുഞ്ഞേ, നിങ്ങളുടെ ഇടയിൽനിന്ന് പൗരുഷമുള്ള ഒരു ജനതയെ സൃഷ്ടിയ്ക്കേണ്ടതുണ്ടെന്ന് ഞാനറിയുന്നു. ഭാരതത്തിൽ ഇപ്പോൾ വെറും കാപുരുഷന്മാരും സ്ത്രീകളും മാത്രമാണുള്ളത്. ക്ഷോഭിച്ചിട്ടു കാര്യമില്ല. അവിടെ പവർത്തിക്കാനുള്ള സാമഗ്രികൾ (ആളും അർത്ഥവും) എനിക്കു കിട്ടേണ്ടിയിരിക്കുന്നു. ചുണകെട്ട നിങ്ങളെ ഞാനാശ്രയിക്കുന്നില്ല. നിങ്ങൾ ക്ലേശിക്കേണ്ട, നിങ്ങൾക്കാവുന്നതു ചെയ്യുക. അടിമുടി ഞാനൊറ്റയ്ക്കു ചെയ്യേണ്ടിയിരിക്കുന്നു. 'നായമാത്മാ ബലഹീനേന ലഭ്യഃ' – ഈ ആത്മാവിനെ ഭീരുക്കൾക്കു കിട്ടാവതല്ല, നിങ്ങൾ എന്നെച്ചൊല്ലി ഭയപ്പെടേണ്ട. ഭഗവാൻ എന്റെ കൂടെയുണ്ട്; നിങ്ങൾ സ്വയം ആത്മരക്ഷ നിർവ്വഹിക്കുക. അതിനു പോന്നവരാണ് നിങ്ങൾ സ്വയം ആത്മരക്ഷ നിർവ്വഹിക്കുക. അതിനു പൊന്നവരാണ് നിങ്ങൾ എന്നു കാണിച്ചുതരിക; എങ്കിൽ ഞാൻ തൃപ്തിപ്പെടും. വല്ലവരും എന്നെപ്പറ്റി ചെയ്യുന്ന ദോഷാരോപണങ്ങളെക്കുറിച്ച് വല്ല വിഡ്ഢികളുടേയും വിധി കേൾക്കാൻ ഞാൻ കാത്തിരിക്കയല്ല. വലിയ ഫലങ്ങൾ പ്രാപിക്കുന്നതു വലിയ ക്ഷമകൊണ്ടും ധൈര്യംകൊണ്ടും പരിശ്രമംകൊണ്ടും മാത്രമാണ്...... കിഡി കൂടെക്കൂടെ അഭിപ്രായസ്ഥിരത ഇല്ലാതെ പെരുമാറുന്നതായിത്തോന്നുന്നു.....

ധീരന്മാർ മാത്രമാണ് മഹാകാര്യങ്ങൾ ചെയ്യുന്നത്, ഭീരുക്കളല്ല, ശ്രദ്ധാലുക്കളല്ലാത്ത നിങ്ങൾ എന്നേയ്ക്കുമായി അറിഞ്ഞുകൊൾക, ഞാൻ ഭഗവത്കരങ്ങളിലാണെന്ന്. ഞാൻ പരിശുദ്ധനും അവിടുത്തെ ഭൃത്യനുമായിരിക്കുന്ന കാലത്തോളം എന്റെ ഒരു തലനാരുപോലും ഒരുത്തനും തൊടില്ല..... ജനതയ്ക്കുവേണ്ടി വല്ലതും ചെയ്യുക, അപ്പോൾ അവർ നിങ്ങളെ സഹായി

ക്കും, അപ്പോൾ ജനത നിങ്ങളുടെ കൂടെയുണ്ടാവും. ധീരരാവുക, ധീരരാവുക! മനുഷ്യൻ ഒരിക്കലേ മരിക്കൂ. എന്റെ ശിഷ്യന്മാർ ഭീരുക്കളായിക്കൂടാ.

ശശ്വത്പ്രേമപൂർവ്വം, സ്വന്തം വിവേകാനന്ദൻ

## 193

(മിസിസ് വില്യം സ്റ്റർഗിസ്സിന്) തൗസൻഡ് അയ്‌ലൻഡ് പാർക്ക്

29 ആഗസ്റ്റ് ജൂലായ് 1895

പ്രിയപ്പെട്ട അമ്മേ,

നിങ്ങൾക്കു മംഗളാശംസകൾ. ഈ കത്തു കിട്ടുന്ന വേളയിൽ നിങ്ങൾ ആരോഗ്യവതിയായിരിക്കുമെന്ന് ഞാൻ തീർച്ചയായും വിശ്വസിക്കുന്നു. അയച്ച അമ്പതു ഡോളർ കിട്ടി. വളരെ നന്ദി. അതു വളരെ ഉപകരിച്ചു.

ഞങ്ങൾക്കിവിടെ ക്ഷേമംതന്നെ. ഇവിടെ ഞങ്ങളുടെ കൂടെ കഴിയാൻ ഡിട്രോയ്റ്റിൽനിന്ന് ഈ ദൂരമെല്ലാം താണ്ടി രണ്ടു മഹതികൾ വന്നുചേർന്നു. അവർ പവിത്രചരിതകളാണ്. ഞാൻ തൗസൻഡ് അയലൻഡിൽനിന്ന് ഡിട്രോയ്റ്റിലേയ്ക്കും അവിടെ നിന്ന് ചിക്കാഗോവിലേയ്ക്കും പോകുന്നു.

ന്യൂയോർക്കിലെ നമ്മുടെ ക്ലാസ് നന്നായി നടക്കുന്നു; ഞാനവിടെ ഇല്ലെങ്കിലും അവർ അത് ധീരതയോടെ നടത്തുന്നു.

പിന്നേയ്, ഡിട്രോയ്റ്റിൽനിന്നു വന്ന ആ രണ്ടു മഹതികൾ ക്ലാസിലുണ്ടായിരുന്നു; ദൗർഭാഗ്യത്തിന് അവർ കുട്ടിച്ചാത്തന്മാരേയും അത്തരം മറ്റു സത്ത്വങ്ങളേയും കൊണ്ട് വളരെ ഭയപ്പെട്ടിരുന്നു. കത്തുന്ന ചാരായത്തിൽ ലേശം ഉറപ്പ്, ലേശം മാത്രം, ഇടുക; അപ്പോൾ ഒരു കറുപ്പ് അടിയുന്നുണ്ടെങ്കിൽ അത് കുട്ടിച്ചാത്തന്മാരുടെ സാന്നിദ്ധ്യത്തെ വെളിവാക്കുന്ന അശുദ്ധിയായിരിക്കണമത്രേ– ഇതാണ് അവരെ പഠിപ്പിച്ചിരുന്നത്. ഏതായാലും ഈ രണ്ടു മഹതികൾക്കും കുട്ടിച്ചാത്തന്മാരെക്കൊണ്ട് വലിയ ഭയമായിരുന്നു. ഈ കുട്ടിച്ചാത്തന്മാർ വിശ്വം മുഴുവൻ നിറഞ്ഞ് സർവ്വത്ര വർത്തിക്കുന്നു എന്നാണ് പറയപ്പെടുന്നത്. നിങ്ങളുടെ അസാന്നിദ്ധ്യത്തിൽ ഫാദർ ലെഗ്ഗെറ്റിന് അത്യന്തവിഷാദമായിരിക്കണം; അദ്ദേഹത്തിന്റെ കത്ത് ഇന്നോളം കിട്ടിയിട്ടില്ല. ശരി, ദുഃഖാനുഭവങ്ങളെ അവയുടെ പാട്ടിനു വിടുന്നതാണ് ഭേദം. അതുകൊണ്ട് ഞാനദ്ദേഹത്തെ ഇനിയേറെ സ്വൈരം കെടുത്തുന്നില്ല.

ഓൺട് ജോ ജോ കടലിൽ വളരെ കഷ്ടപ്പെട്ടിരിക്കണം. ശുഭപര്യവസായിയായതെല്ലാം നല്ലതുതന്നെ.

ഹോളിസ്റ്റർ, ആല്‌ബർട്ടാ എന്നിവർക്ക് ജർമ്മനിയിലെ താമസം വളരെ

സന്തോഷപ്രദമാണെന്നു കരുതുന്നു.

അവർക്ക് കപ്പലുകൾ നിറയെ എന്റെ സ്നേഹം.

നിങ്ങൾക്ക് ഞങ്ങളുടെ സ്നേഹാശംസകൾ; വരും തലമുറകൾക്ക് നിങ്ങളുടെ ജീവിതം വെളിച്ചം പകരട്ടെ.

സ്വന്തം പുത്രൻ വിവേകാനന്ദൻ

## 194

(മിസിസ് ബെറ്റി സ്റ്റർഗിസ്സിന്)

മിസ് ഡച്ചർ
തൗസൻഡ് അയ്‌ലൻഡ് പാർക്ക്
ജൂലായ് 1895

പ്രിയപ്പെട്ട അമ്മേ,

ഇപ്പോൾ നിങ്ങൾ ന്യൂയോർക്കിലായിരിക്കുമെന്നും അവിടെ വലിയ ഉഷ്ണമില്ലെന്നും വിശ്വസിക്കുന്നു.

മഹത്തായ അവസരമാണിവിടെ. മേരി ലൂയി ഇന്നലെ വന്നു. ഇതുവരെ വന്നവരെല്ലാംകൂടെ ഞങ്ങളിപ്പോൾ ഏഴാളുണ്ട്, കൃത്യം.

ലോകത്തിലെ ഉറക്കമെല്ലാം എന്റെമേൽ വന്നുകൂടിയിരിക്കുന്നു. പകൽ രണ്ടു മണിക്കൂറെങ്കിലും ഉറങ്ങുന്നുണ്ട്, രാത്രി ഉടനീളം തടിപോലെ കിടന്നുറക്കംതന്നെ. ന്യൂയോർക്കിലെ ഉറക്കമില്ലായ്മയുടെ തിരിച്ചടിയാണിത് എന്നു തോന്നുന്നു. ഞാൻ കുറച്ച് എഴുതുകയും വായിക്കയും ചെയ്യുന്നുണ്ട്. രാവിലെ പ്രാതൽ കഴിഞ്ഞ് ഒരു ക്ലാസ്സുമുണ്ട്. ആഹാരം നടപ്പിലാക്കിയിരിക്കുന്നത് അത്യന്തനിഷ്കൃഷ്ടമായ സസ്യഭക്ഷണതത്ത്വത്തിനനുസരിച്ചാണ്; ഞാൻ ധാരാളം ഉപവസിക്കുന്നുമുണ്ട്.

ഇവിടം വിടുന്നതിനുമുമ്പ് എന്റെ മേദസ്സ് വളരെ കുറയ്ക്കണമെന്ന് ഞാൻ നിശ്ചയിച്ചിരിക്കുന്നു. ഇതൊരു മെത്തൊഡിസ്റ്റ് സ്ഥലമാണ്, വളരെ മനോഹരമായൊരു സ്ഥലം. ആഗസ്റ്റിൽ അവരുടെ ഒരു സമ്മേളനം ഇവിടെ ഉണ്ടാവും. പക്ഷേ (ഗ്രീഷ്മ) ഋതുവിൽ വളരെ തിരക്കേറുമെന്നു ഭയപ്പെടുന്നു.

മിസ് ജോ ജോവിനെ ഈച്ച കടിച്ചത് ഇതിനുള്ളിൽ നന്നേ ഉണങ്ങിയിരിക്കുമെന്ന് ഞാൻ കരുതുന്നു. എവിടെയാണ്..... മദർ? അടുത്ത് അവർക്കെഴുതുമ്പോൾ സദയം എന്റെ പരമാദരങ്ങൾ അറിയിക്കുക.

പെഴ്സിയിൽ എനിക്കു കൈവന്ന ആനന്ദമയമായ അവസരം ഞാനെന്നും അനുസ്മരിക്കും, ആ സത്കാരത്തിനു മി. ലെഗ്ഗെറ്റിനു ഞാനെന്നും നന്ദി പറയുകയും ചെയ്യും. എനിക്കദ്ദേഹത്തിന്റെ കൂടെ യൂറോപ്പിലേയ്ക്കു

പോകാം. നിങ്ങൾ അദ്ദേഹത്തെ അടുത്ത തവണ കാണുമ്പോൾ സദയം എന്റെ ശശ്വത് പ്രേമവും കൃതജ്ഞതയും നല്കുക. അത്തരക്കാരുടെ പ്രേമം കൊണ്ട് ലോകം എന്നും മെച്ചപ്പെടുകയത്രേ ചെയ്യുന്നത്.

നിങ്ങൾ സ്നേഹിതയായ മിസിസ് ഡോറാ - ജർമ്മൻ പേര് - യുടെ കൂടെയാണോ? അവർ ഒരു മഹതിതന്നെ, യഥാർത്ഥമഹാത്മാവ്. അവർക്ക് എന്റെ സ്നേഹാദരങ്ങൾ സദയം നല്കുക.

ഞാനിപ്പോൾ ഒരു ഉറക്കംതൂങ്ങിയ മടിയന്റെ സുഖാവസ്ഥയിലാണ്. അതിനോടു വെറുപ്പൊട്ടു തോന്നുന്നുമില്ല. മേരി ലൂയി ന്യൂയോർക്കിൽനിന്നു തന്റെ ഓമനയായ ഒരു ചെറിയ ആമയെ കൊണ്ടുവന്നിരുന്നു. ഇവിടെ വന്നപ്പോൾ തന്റെ പ്രകൃതിക്കുപറ്റിയ പരിസരമാണിതെന്ന് ഓമന കണ്ടു അതുകൊണ്ട്, വിടാതെയുള്ള വീഴ്ചയുടേയും ഇഴച്ചിലിന്റേയും ഫലമായി സ്വന്തംകാലിൽ നില്ക്കാമെന്നായപ്പോൾ അതിന് ലൂയിയുടെ തലോടലൊന്നും വേണ്ടെന്നായി, അവർക്ക് ആദ്യം അല്പം വ്യസനംതോന്നി, പക്ഷേ ഊർജ്ജസ്വലമായ ഞങ്ങളുടെ സ്വാതന്ത്ര്യത്തെപ്പറ്റിയുള്ള പ്രഭാഷണം അവരെ വേഗം ദുഃഖനിവൃത്തയാക്കി.

ഭഗവാൻ നിങ്ങളേയും നിങ്ങൾക്കുള്ളോരേയും എന്നെന്നും അനുഗ്രഹിക്കട്ടെ എന്ന നിരന്തരപ്രാർത്ഥനയോടുകൂടി.

വിവേകാനന്ദൻ

പുനശ്ച. ജോ ജോ ആ ചെറിയ ഭൂർജ്ജപുസ്തകം അയച്ചുതന്നില്ലല്ലോ. ഞാനൊന്നയച്ചതു കിട്ടിയിട്ട് മിസിസ് ബുള്ളിനു വളരെ സന്തോഷമായി.

എനിക്കു ഭാരതത്തിൽനിന്ന് ബഹുമനോഹരങ്ങളായ വളരെ കത്തുകളുണ്ടായിരുന്നു. അവിടെയൊക്കെ ക്ഷേമംതന്നെ. അങ്ങേക്കരെയുള്ള സരളബുദ്ധികളായ ബേബിമാർക്ക് എന്റെ സ്നേഹം അയച്ചുകൊടുക്കൂ.

## 195

(മി. ഫ്രാൻസിസ് ലെഗെറ്റിന്) മിസ് ഡച്ചർ,

തൗസൻഡ് അയ്ലൻഡ് പാർക്ക്, ന്യൂയോർക്ക്

7 ജൂലായ് 1895

പ്രിയ സ്നേഹിത,

നിങ്ങൾ ന്യൂയോർക്കിനെ വളരെ ഇഷ്ടപ്പെടുന്നതായി കാണുന്നു; അതുകൊണ്ട് നിങ്ങളുടെ ദിവാസ്വപ്നത്തിലേയ്ക്കു കടന്നുവരുന്നത് സദയം ക്ഷമിക്കുമല്ലൊ.

എനിക്ക് മിസ് മക്‌ലിയോഡിൽനിന്നും മിസിസ് സ്റ്റർഗിസ്സിൽനിന്നും മനോഹരങ്ങളായ രണ്ടു കത്തുകളുണ്ടായിരുന്നു. കൂടാതെ അവർ ഭംഗിയുള്ള രണ്ടു ഭൂർജ്ജപത്രപുസ്തകങ്ങളും അയച്ചിട്ടുണ്ട്. അവ സംസ്കൃതവാക്യങ്ങളും വിവർത്തനങ്ങളുംകൊണ്ട് ഞാൻ നിറച്ചിരിക്കുന്നു; ഇത് ഇന്നത്തെ തപാലിൽ പോകും.

മിസിസ് ഡോറ് മഹാത്മമാർഗ്ഗത്തിൽ നടക്കുന്ന ചില പ്രദർശനങ്ങൾ നടത്തുന്നതായി ഞാൻ കേൾക്കുന്നു.

പേഴ്സി വിട്ടതിനുശേഷം, ലണ്ടനിലേയ്ക്കു ചെല്ലുവാൻ അപ്രതീക്ഷിത സ്ഥാനങ്ങളിൽനിന്ന് എനിക്കു ക്ഷണം കിട്ടിയിട്ടുണ്ട്; അതു ഞാൻ വലിയ പ്രതീക്ഷകളോടുകൂടി ഉറ്റുനോക്കിക്കൊണ്ടിരിക്കയാണ്.

ലണ്ടനിൽ പ്രവർത്തിക്കാനുള്ള ഈ അവസരം നഷ്ടപ്പെടുത്താൻ ഞാൻ വിചാരിക്കുന്നില്ല. അതുകൊണ്ട് ലണ്ടനിൽനിന്നു വന്നതിനോടൊപ്പംതന്നെയുള്ള നിങ്ങളുടെ ക്ഷണത്തെ, തുടർന്നുപ്രവർത്തിക്കാനുള്ള ഈശ്വരന്റെ ആദേശമായി ഞാൻ ധരിക്കുന്നു.

ഈ മാസം മുഴുവൻ ഞാൻ ഇവിടെയായിരിക്കും, ആഗസ്റ്റിൽ വല്ലപ്പോഴും, കുറച്ചു നാളത്തേയ്ക്ക്, ചിക്കാഗോവിലേയ്ക്കു പോകേണ്ടിയിരിക്കുന്നെന്നു മാത്രം.

ഫാദർ ലെഗ്ഗെറ്റ്, പ്രേമനിശ്ചിതനായിരിക്കുന്ന ഈ വേളയിൽ കുതറാതിരിക്കുക. പ്രതീക്ഷിയ്ക്കുള്ള അത്യുത്തമകാലമാണിത്.

ഭഗവാൻ നിങ്ങളെ എന്നെന്നും അനുഗ്രഹിക്കട്ടെ; എന്നെന്നും സർവ്വസുഖങ്ങളും നിങ്ങളുടേതായിരിക്കട്ടെ, അതു നിങ്ങൾ വളരെ അർഹിക്കുന്നുവല്ലോ.

എന്നും പ്രേമസൗഹൃദങ്ങളോടുകൂടിയ വിവേകാനന്ദൻ

## 196

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്) യു.എസ്.എ. അമേരിക്ക

1895

പ്രിയ ശശി,

നിങ്ങളുടെ ഒരു കത്തിൽനിന്ന് പല വർത്തമാനങ്ങളും മനസ്സിലാക്കി. എന്നാൽ എല്ലാവരെപ്പറ്റിയും വിസ്തരിച്ചെഴുതിയിട്ടില്ല. നിരഞ്ജനന്റെ ഒരു കത്തിൽനിന്ന് അദ്ദേഹം സിലോണിൽ പോകുന്നതായറിഞ്ഞു. ശാരദാപ്രസന്നൻ ചെയ്യുന്നത് എനിക്കിഷ്മുള്ള കാര്യംതന്നെ. എന്നാൽ ശ്രീരാമകൃ

ഷ്ണൻ അവതാരമാണെന്നും മറ്റും പ്രചരിപ്പിക്കേണ്ടതില്ല, അവിടുന്നു പരോപകാരം ചെയ്യാനാണ് വന്നത്, തന്റെ പേരു കൊട്ടിഘോഷിക്കാനല്ല. ശിഷ്യന്മാർ ഗുരുവിന്റെ പ്രചരിപ്പിക്കുന്നു; ഗുരുവിന്റെ ഉപദേശങ്ങൾ ഉപേക്ഷിക്കുന്നു; തത്ഫലമായി മതസംഘങ്ങൾ തമ്മിൽ വൈരം വന്നുചേരുന്നു. അക്ഷയ്കുമാർബാബു മതസംഘങ്ങൾ തമ്മിൽ വൈരം വന്നുചേരുന്നു. അക്ഷയ്കുമാർബാബു നിങ്ങളുടെ അടുക്കൽ വന്നിരുന്നു, അല്ലേ? അളസിംഗൻ ചാരുബാബുവിനെപ്പറ്റി എഴുതിയിരിക്കുന്നു; എന്നാൽ ഞാൻ അയാളെ ഓർക്കുന്നില്ല. ചാരുബാബുവിനെപ്പറ്റി സവിശേഷം എഴുതുക; അദ്ദേഹത്തിന് എന്റെ വന്ദനങ്ങൾ. എല്ലാവരെപ്പറ്റിയും വിശദമായെഴുതുക; വൃഥാവാർത്തമാനം പറയാൻ സമയമില്ല. അന്യരുമായി നേരമ്പോക്കു പറഞ്ഞു സമയം ചെലവാക്കുന്നതിനേക്കാൾ എനിക്കു മറ്റു പല കാര്യങ്ങളും ചെയ്യാനുണ്ട്, കർമ്മകാണ്ഡം ത്യജിക്കാൻ ശ്രമിക്കുക; മണിയടിയും മറ്റും സന്ന്യാസിയുടെ കർത്തവ്യമല്ല; ജ്ഞാനം ലഭിക്കുംവരെ മാത്രമേ കർമ്മം വേണ്ടൂ...... ഇങ്ങനെ മണി അടിക്കുകയും മറ്റുമായി ഒരു സംഘം സ്ഥാപിക്കുയും അവിടുത്തെ ഉപദേശം ഉപേക്ഷിക്കയും ചെയ്യും. മണിയടിയും മറ്റും നിങ്ങൾ ഉപേക്ഷിക്കുന്നതാണ് നന്ന്....... സങ്കുചിതസംഘം സ്ഥാപിക്കുക, കൂപമണ്ഡൂകംപോലെ വർത്തിക്കുക മുതലായവയിൽ എനിക്ക് ഒരനുഭാവവുമില്ല. – ജ്യേഷ്ഠൻ തിയോസഫിസ്റ്റായിത്തീർന്നിരിക്കുന്നു, കൊള്ളാം, രുചീനാം വൈചിത്ര്യ: മംഗളമസ്തു തേഷാം, കിമഹം ബ്രവീമി (രുചിവൈചിത്ര്യം! അവർക്കു മംഗളം ഭവിക്കട്ടെ. ഞാൻ എന്തു പറയേണ്ടു.) സാർവ്വജനീനഭ്രാതൃത്വം. വളരെ നന്ന്; ശിവാ വഃ സന്തുപന്ഥാനഃ. അതിനെക്കാൾ സുഖകരമായി മറ്റു വല്ലതുമുണ്ടോ? ശ്രീരാമകൃഷ്ണന്റെ ഉദാരമായ ഭാവത്തെ പ്രചരിപ്പിക്കുക; സങ്കുചിതമായ സംഘമനഃസ്ഥിതി പാടില്ല.... പരോപകാരം ഒന്നുമാത്രമാണ് സുകർമ്മം; മറ്റെല്ലാം കുകർമ്മംതന്നെ. അതുകൊണ്ടാണ് ശ്രീബുദ്ധദേവന്റെ പാദങ്ങളെ ഞാൻ നമിക്കുന്നത്...... ഞാൻ വേദാന്തിയത്രേ. സച്ചിദാനന്ദമാവുന്ന സ്വാത്മാവിന്റെ മഹത്തായ രൂപമില്ലാതെ മറ്റൊരീശ്വരനേയും ഞാൻ കാണുന്നില്ല. അവതാരങ്ങളെന്നുവെച്ചാൽ ആ ബ്രഹ്മത്വം പ്രാപിച്ചാൽ അതായത് ജീവമുക്തർ. അവതാരങ്ങൾ തമ്മിൽ ഒരു വ്യത്യാസവും ഞാൻ കാണുന്നില്ല. ബ്രഹ്മാദിസ്തംഭപര്യന്തം സകലജീവികളും കാലക്രമേണ ജീവന്മുക്തി പ്രാപിക്കും; ആ അവസ്ഥയിലെത്താൻ അവരെ സഹായിക്കയാണ് നമ്മുടെ കർത്തവ്യം. ഇങ്ങനെ സഹായിക്കുന്നതാണ് ധർമ്മം; മറ്റെല്ലാം അധർമ്മമത്രേ. മറ്റൊന്നും ഞാൻ കാണുന്നില്ല. താന്ത്രികമോ വൈദികമോ ആയ മറ്റു കർമ്മങ്ങൾക്കു ഫലമുണ്ടായിരിക്കാം; എന്നാൽ അവയെ അവലംബിക്കുന്നത് ജീവിതത്തെ വൃഥാ വ്യയംചെയ്കയാണ്; കാരണം, കർമ്മഫലമായ പരിശുദ്ധി പരോപകാരമൊന്നുകൊണ്ടുമാത്രം സിദ്ധിക്കുന്നതാണ്. അതിനാൽ സംന്യാസം സ്വീകരിച്ചതിൽപ്പിന്നെ ജീവികൾക്ക് ഉച്ചമായ ഉപ

ദേശം കൊടുക്കാതെ വീണ്ടും അനർത്ഥകരമായ കർമ്മകാണ്ഡത്തെ വർദ്ധിപ്പിക്കുന്നത് എന്റെ അഭിപ്രായത്തിൽ ഗർഹണീയമത്രേ. അജ്ഞന്മാരായ ഗൃഹസ്ഥാശ്രമികൾ കർമ്മതല്പരരായിക്കൊള്ളട്ടെ; അതിൽ ഹാനിയില്ല. എന്നാൽ ത്യാഗികളോ? ഓരോരുത്തന്റേയും ആത്മാവിൽ സകലതുമുണ്ട്; സ്വയം മുക്തനെന്നു പറയുന്നവർ മുക്തനാകും. സ്വയം ബദ്ധനെന്നു പറയുന്നവൻ ബദ്ധനുമാകും. ദീനഹീനഭാവം, എന്റെ അഭിപ്രായപ്രകാരം, പാപവും അജ്ഞതയുമാണ്. നായമാത്മാ ബലഹീനേന ലഭ്യഃ, അസ്തി ബ്രഹ്മ വദതി ചേദസ്തി ഭവിഷ്യതി, നാസ്തി ബ്രഹ്മ വദതിചേത് നാസ്ത്യേവ ഭവിഷ്യതി. (ബ്രഹ്മം ഉണ്ടെന്നു പറഞ്ഞാൽ ഉള്ളതാകും. ബ്രഹ്മം ഇല്ലെന്നു പറഞ്ഞാൽ ഇല്ലാതാകയും ചെയ്യും.) സ്വയം ദുർബ്ബലനെന്ന് എപ്പോഴും വിചാരിക്കുന്നവൻ ഒരിക്കലും ബലവാനാവില്ല. സ്വയം സിംഹതുല്യനെന്നു വിചാരിക്കുന്നവൻ നിർഗച്ഛതി ജഗജ്ജാലാത് പഞ്ജരാദിവ കേസരീ (സിംഹ കൂട്ടിൽ നിന്നു നിർഗ്ഗമിക്കുംപോലെ ലോകജാലത്തിൽനിന്നു വിചാരിക്കുന്നവൻ നിർഗച്ഛതി ജഗജ്ജാലാത് പഞ്ജരാദിവ കേസരീ (സിംഹം കൂട്ടിൽ നിന്നു നിർഗ്ഗമിക്കുംപോലെ ലോകജാലത്തിൽനിന്നു നിർഗ്ഗമിക്കും). രണ്ടാമതായി ശ്രീരാമകൃഷ്ണദേവൻ പുതിയൊരു ശ്രീരാമകൃഷ്ണദേവൻ പുതിയൊരു തത്ത്വം പ്രചരിപ്പിക്കാനല്ല വന്നത്; അവിടുന്നു സനാതനതത്ത്വങ്ങളെ പ്രകാശിപ്പിക്കയാണ് ചെയ്തത്. അതായത്, ഭാരതത്തിലെ സകലപ്രാചീനമതചിന്തകളുടേയും ജീവിക്കുന്ന വിഗ്രഹമായിരുന്നു അവിടുന്ന്. ശാസ്ത്രങ്ങളുടെ യഥാർത്ഥതാല്പര്യവും ഉദ്ദേശവും വ്യാപ്തിയും അവിടുത്തെ ജീവിതപ്രകാശമൊന്നുകൊണ്ടുമാത്രമാണ് എനിക്കു മനസ്സിലാക്കാൻ സാധിച്ചത്.

ഇവിടെ മിഷണറിമാർ തുടങ്ങിയവർക്ക് എനിക്കെതിരായി വളരെയൊന്നും ചെയ്യാൻ സാധിച്ചില്ല. ഇവിടത്തെ ജനങ്ങൾ എന്നെ വളരെ സ്നേഹിക്കുന്നു; മറ്റുള്ളവർ പറയുന്നതു കേട്ടു വഞ്ചിതരാവില്ല. ഇവർ എന്റെ ആശയങ്ങലെ മനസ്സിലാക്കുംപോലെ എന്റെ നാട്ടുകാർക്കു മനസ്സിലാക്കാൻ സാധിക്കില്ല; ഇവർ അത്ര സ്വാർത്ഥതത്പരരുമല്ല. അതായത്, പ്രവർത്തിക്കേണ്ട ഘട്ടത്തിൽ ഇവർ അസൂയയും അഹങ്കാരവും ഉപേക്ഷിക്കുന്നു. ആ അവസരങ്ങളിൽ എല്ലാവരും ഒത്തുചേർന്ന് ഒരു സമർത്ഥന്റെ ആജ്ഞയ്ക്കൊത്തു പ്രവർത്തിക്കുന്നു. അതുകൊണ്ടാണ് ഇവർക്കു ഇത്രത്തോളം ഉന്നതിയുണ്ടായത്. പക്ഷേ ഇവർ ധനദേവതയെ ഉപാസിക്കുന്നവരാണ്. ഏതു കാര്യത്തിലും ധനമാണ് ലക്ഷ്യം. നമ്മുടെ നാട്ടുകാർ ധനം  സംബന്ധിച്ച കാര്യങ്ങളിൽ ഉദാരശീലന്മാരാണ്; ഇവർ അങ്ങനെയല്ല. ഓരോ ഗൃഹത്തിലുമുണ്ട് കൃപണന്മാർ. അതാണ് അവരുടെ മതം. എന്നാൽ ദുഷ്കർമ്മം ചെയ്താൽ പിന്നെ പാതിരിമാരുടെ വലയിൽ അകപ്പെടുന്നു. അപ്പോൾ പണം കൊടുത്തു സ്വർഗ്ഗത്തേക്കു പോകാൻ ചീട്ടു വാങ്ങുന്നു. ഇത്തരം പൗരോഹിത്യസൂത്രങ്ങൾ എല്ലാ ദേശത്തും ഒരുപോലെതന്നെ. ഞാൻ സ്വദേശത്തേയ്ക്കു മട

ങ്ങുന്നുണ്ടോ എന്നും അങ്ങനെയാണെങ്കിൽ എപ്പോഴെന്നും പറയാൻ നിവൃത്തിയില്ല. ഇവിടെ ചുറ്റിക്കറങ്ങുന്നു; അവിടെയും അതു തന്നെ വേണം. എന്നാൽ ഇവിടെ ആളുകൾ ആയിരക്കണക്കിന് എന്റെ പ്രസംഗങ്ങൾ കേൾക്കുന്നു, മനസ്സിലാക്കുന്നു, അവർക്കുപകാരവും ഉണ്ടാകുന്നു. നമ്മുടെ നാട്ടിലോ? .....ശാരദാപ്രസന്നൻ ചെയ്യുന്ന കാര്യത്തിൽ എനിക്കു പൂർണ്ണമായ സഹാനുഭൂതിയുണ്ട്. അദ്ദേഹത്തിന് എന്റെ അനേകം വന്ദനങ്ങൾ...... മദ്രാസിലും ബോംബെയിലും എന്റെ മനസ്സിനൊത്ത ആളുകളുണ്ട്. അവർ വിദ്വാന്മാരും കാര്യങ്ങൾ മനസ്സിലാക്കുന്നവരും ദയാലുക്കളുമാണ്. അതുകൊണ്ട് അവർ പരോപകാരതാല്പര്യം മനസ്സിലാക്കി അഭിനന്ദിക്കും. ശ്രീമാതൃദേവിക്ക് എന്റെ അനേകാനേകം സാഷ്ടാംഗപ്രണാമങ്ങൾ........ ഞാൻ പുസ്തകങ്ങളൊന്നും പ്രസിദ്ധപ്പെടുത്തുന്നില്ല. ഇവിടെ പ്രസംഗിച്ചുകൊണ്ടു സഞ്ചരിക്കുന്നു. ഗുപ്തൻ, തുളസി മുതലായവരെപ്പറ്റി നിങ്ങളെന്താണ് യാതൊന്നും എഴുതാത്തത്? കാളി എന്തു ചെയ്യുന്നു? ശരത്തിന്റേയും യോഗാനന്ദന്റേയും സുഖക്കേടു ഭേദമുണ്ടല്ലോ? എന്റെ ജീവിതത്തെപ്പറ്റി ആലോചിക്കുമ്പോൾ ഒരു പശ്ചാത്താപവും തോന്നുന്നില്ല. പല നാട്ടിലും അല്പമെങ്കിലും ലോകശിക്ഷണം ചെയ്തുകൊണ്ടു സഞ്ചരിക്കുന്നു. അതിനു പകരം അല്പം ആഹാരം കിട്ടുന്നുമുണ്ട്. ഒരു ജോലിയും ചെയ്യുന്നില്ലെന്നും ആളുകളെ കളിപ്പിച്ചു ജീവിക്കുകയാണെന്നും കണ്ടാൽ ഉടനടി മരിക്കും. ലോകശിക്ഷണം നടത്താൻ അയോഗ്യരെന്നു വിചാരിക്കുന്നവർ ഗുരുക്കന്മാരുടെ വേഷം കെട്ടി ജനങ്ങളെ വഞ്ചിച്ച് ഉപജീവനം കഴിക്കുന്നതെന്തിന്? അതൊരു മഹാപാപമല്ലേ? എന്റെ മനസ്സിനൊത്തു പ്രവർത്തിക്കുന്നവരുടെ ശിഷ്യനാണ് ഞാൻ. അങ്ങനെ ചെയ്യാത്തവരുമായി ഒരു ബന്ധവുമില്ല.

നരേന്ദ്രൻ

## 197

(മിസ് ആല്ബെട്ടാ സ്റ്റർഗിസ്സിന്) 19, ഡബ്ല്യൂ. 38, ന്യൂയോർക്ക്

8 ജൂലായ് 1895

പ്രിയ ആല്ബെട്ടാ

നീ ഇപ്പോൾ സംഗീതപാഠങ്ങളിൽ മുഴുകിയിരിക്കയാണല്ലൊ? ഇപ്പോഴേയ്ക്ക് സ്വരഗ്രാമങ്ങളെക്കുറിച്ചെല്ലാം മനസ്സിലാക്കിയിരിക്കുമല്ലോ. അടുത്ത തവണ നാം തമ്മിൽ കാണുമ്പോൾ നിന്റെ അടുത്തുനിന്ന് സ്വരങ്ങളെക്കുറിച്ചു ചിലതു പഠിക്കാൻ എനിക്കു ബഹുസന്തോഷമായിരിക്കും.

അങ്ങേവിടെ, പെഴ്സിയിൽ, മി. ലെഗ്ഗെറ്റിന്റെകൂടെ ഞങ്ങൾക്ക് ഉല്ലാസപ്രദമായ സമയമായിരുന്നു – അദ്ദേഹം ഒരു പുണ്യാത്മാവല്ലെ!

ഹോളിസ്റ്റർക്കും ജർമ്മനി ബഹുരസമായിരിക്കുമെന്നു തീർച്ച. ജർമ്മൻവാക്കുകളുച്ചരിക്കാൻ പ്രയത്നിച്ച് നിങ്ങളാരും നാക്കു തകരാറാക്കിയില്ലെന്നു ഞാൻ വിശ്വസിക്കുന്നു - വിശേഷിച്ച് എന്നുതുടങ്ങുന്ന മധുരപദാർത്ഥങ്ങൾ.

നിങ്ങൾ കപ്പലിൽനിന്ന് അമ്മയ്ക്കയച്ച കത്തു ഞാൻ വായച്ചു. മിക്കവാറും അടുത്ത സെപ്തംബറിൽ ഞാൻ യൂറോപ്പിലേയ്ക്ക് പോകുന്നുണ്ട്. ഇതുവരേയും ഞാൻ യൂറോപ്പിൽ പോയിട്ടില്ല. ഏതായാലും യുണൈറ്റഡ് സ്റ്റേറ്റ്സിൽ നിന്നു വളരെ വ്യത്യസ്തമല്ലല്ലോ. ഈ നാട്ടിലെ ആചാരമര്യാദകളിൽ ഞാനിപ്പോൾ നല്ലവണ്ണം ശിക്ഷണം നേടിയിട്ടുണ്ട്.

പെഴ്സിയിൽ ഞങ്ങൾ ധാരാളം വള്ളം കളിച്ചു. തുഴയുന്നതിൽ ഒന്നു രണ്ടു കാര്യങ്ങൾ ഞാൻ പഠിക്കയും ചെയ്തു. ഓൺട് ജോ ജോ തന്റെ മാധുര്യത്തിനു തക്കവില കൊടുക്കേണ്ടിവന്നു. ഈച്ചകളും കൊതുകുകളും അവരെ ഒരു നിമിഷവും വിട്ടില്ല. അവ എന്നെ തീരെ ഒഴിവാക്കിക്കളഞ്ഞു; കാരണം, അവ ക്രൈസ്തവേതര-യാഥാസ്തികവാദികളായ ഈച്ചകളല്ലേ, വിശ്വാസിയെ തൊടുകപോലുമില്ല! മാത്രമല്ല പേഴ്സിയിൽവെച്ച് ഞാൻ വളരെയേറെ പാടാറുണ്ടായിരുന്നു, അതവരെ പേടിപ്പിച്ചോടിച്ചിരിക്കണം. അവിടെ വളരെ നല്ല ഭ്രർജ്ജവൃക്ഷങ്ങളുണ്ടായിരുന്നു. ഞങ്ങളുടെ നാട്ടിൽ പണ്ടു ചെയ്തിരുന്നതുപോലെ അതിന്റെ തൊലികൊണ്ടു പുസ്തകമുണ്ടാക്കണമെന്നു ഞാൻ നിശ്ചയിച്ചു. എന്നിട്ട് അതിൽ നിങ്ങളുടെ അമ്മയ്ക്കും അമ്മായിക്കും വേണ്ടി സംസ്കൃതശ്ലോകങ്ങളെഴുതിത്തരുന്നതിനും.

ആല്ബെർട്ടാ, നീ തീർച്ചയായും വളരെ വേഗം ഒരു ഗംഭീരപണ്ഡിതയാവാൻ പോകുകയാണ്. നിങ്ങൾക്കിരുവർക്കും പ്രേമത്തോടും ആശീർവ്വാദങ്ങളോടും കൂടി, നിങ്ങളോടെന്നും സ്നേഹമുള്ള

വിവേകാനന്ദൻ

## 198

(ഖേത്രി മഹാരാജാവിന്ന്) യു.എസ്.എ.

9 ജൂലായ് 1895

ഭാരത്തിലേയ്ക്ക് എന്റെ വരവിന്റെ കാര്യം നില്ക്കുന്നതിങ്ങനെയാണ്; ഞാൻ. തിരുമനസ്സിലേക്കറിയാവുന്നപോലെ വിടാപ്പിടുത്തക്കാരനായ സ്ഥിരോത്സാഹിയാണ്. ഈ നാട്ടിൽ ഞാനൊരു വിത്തിട്ടിട്ടുണ്ട്; അതു ഇപ്പോൾത്തന്നെ ഒരു ചെടിയായിരിക്കുന്നു. വളരെ വേഗം മരമാകുമെന്നു പ്രതീക്ഷിക്കയും ചെയ്യുന്നു. എനിക്കു നൂറു കണക്കിന് അനുയായികളെ കിട്ടിയിട്ടുണ്ട്. പലരേയും സന്ന്യാസിമാരാക്കം, പ്രവർത്തനം അവർക്കായി

വിട്ടുകൊടുത്തിട്ടു ഞാൻ ഭാരതത്തിലേയ്ക്കു മടങ്ങും. ക്രിസ്ത്യൻ പുരോഹിതന്മാർ എത്രയേറെ എന്നെ എതിർക്കുന്നുവോ അത്രയേറെ ഞാൻ നിശ്ചയിച്ചിരിക്കയാണ്, അവരുടെ നാട്ടിൽ ഒരു സ്ഥിരമുദ്ര അവശേഷിപ്പിക്കാൻ. ഇപ്പോൾത്തന്നെ എനിക്കു ലണ്ടനിൽ കുറച്ചു സുഹൃത്തുക്കളുണ്ട്. ആഗസ്റ്റ് അവസാനത്തോടുകൂടി ഞാനങ്ങോട്ടു പോകുന്നു...... ഈ ഹേമന്തം ഏതായാലും ലണ്ടനിലും ന്യൂയോർക്കിലുമായി ചെലവാക്കേണ്ടിയിരിക്കുന്നു; പിന്നെ ഭാരതത്തിലേയ്ക്കു വരുവാൻ ഞാൻ സ്വതന്ത്രനാവും. ഭഗവാൻ കൃപാലുവാണെങ്കിൽ ഈ ഹേമന്തത്തിനുശേഷം ഇവിടെ പ്രവർത്തനം തുടർന്നു പോവാൻ വേണ്ടത്ര ആളുകളുണ്ടാവും. ഓരോ പ്രവർത്തനവും ഈ ഘട്ടങ്ങളിലൂടെ കടന്നുപോകേണ്ടിയിരിക്കുന്നു– പരിഹാസം, എതിർപ്പ്, പിന്നെ സ്വീകരണം. വിദൂരഭാവിയെപ്പറ്റി ചിന്തിക്കുന്ന ഓരോരുത്തനും തെറ്റിദ്ധരിക്കപ്പെടുമെന്നു തീർച്ച. അതുകൊണ്ട് എതിർപ്പിനും പീഡനത്തിനും സ്വാഗതം; ഞാൻ സ്ഥിരനും ശുദ്ധനും ഈശ്വരനിൽ അളവറ്റ വിശ്വാസമുള്ളവനും ആയിരിക്കണമെന്നുമാത്രം; എങ്കിൽ ഇതെല്ലാം മാഞ്ഞുപോകും.....

വിവേകാനന്ദൻ

## 199

(മി. ഫ്രാൻസിസ് ലെഗ്ഗെറ്റിന്) മിസ് ഡച്ചർ

തൗസൻഡ് അയ്‌ലൻഡ് പാർക്ക്, ന്യൂയോർക്ക്

31 ജൂലായ് 1895

പ്രിയസ്നേഹിത,

ഇതിനു മുമ്പേ ഞാൻ നിങ്ങൾക്കൊരു കത്തെഴുതിയിരുന്നു. പക്ഷേ, അതു കരുതലോടെ പോസ്റ്റ് ചെയ്തില്ലെന്നു തോന്നുന്നതു കൊണ്ടു വേറൊന്നെഴുതുന്നു.

ഞാൻ സമയത്തിനെത്താം, 14-ാംനുക്കുമുമ്പേ എങ്ങനേയും 11-ാംനുക്കുമുമ്പേ എനിക്കു ന്യൂയോർക്കിലേയ്ക്കു വരേണ്ടിയിരിക്കുന്നു. അതുകൊണ്ട് തയ്യാറാകാൻ വേണ്ടത്ര സമയമുണ്ടാവും.

ഞാൻ നിങ്ങളുടെകൂടെ പാരിസിലേയ്ക്കു വരുന്നു; നിങ്ങളുടെ കൂടെ വരുന്നതിൽ എന്റെ മുഖ്യോദ്ദേശ്യം നിങ്ങളെ വിവാഹിതനായിക്കാണാനാണ്. നിങ്ങൾ യാത്രയ്ക്കു പോകുമ്പോൾ ഞാൻ ലണ്ടനിലേയ്ക്കു പോകും. അത്ര തന്നെ.

നിങ്ങൾക്കും നിങ്ങൾക്കുള്ളോർക്കും എന്റെ ചിരന്തനപ്രേമാശീർവ്വാദങ്ങൾ

ആവർത്തിക്കേണ്ടതില്ലല്ലോ.

എന്നും നിങ്ങളുടെ പുത്രൻ വിവേകാനന്ദൻ

## 200

(മി. ഇ. ഇറ്റി. സ്റ്റർഡിക്ക്)

19, വെസ്റ്റ് 38-ാം സ്റ്ററീറ്റ്
ന്യൂയോർക്ക്
2 ആഗസ്റ്റ് 1895

പ്രിയസ്നേഹിത,

നിങ്ങളുടെ കനിവിയന്ന കുറിപ്പ് ഇന്നു കിട്ടി. ഞാൻ ആദ്യം ഒരു സ്നേഹിതനോടുകൂടി പാരിസിലേയ്ക്കു പോകുന്നു. ആഗസ്റ്റ് 17-ാംനു യൂറോപ്പിലേയ്ക്കു പുറപ്പെടുകയും ചെയ്യുന്നു. ഞാൻ പാരീസിൽ ഏതായാലും ഒരാഴ്ചയേ പാർക്കുന്നുള്ളു, എന്റെ ഒരു സ്നേഹിതനെ വിവാഹിതനായിക്കാണാൻ; പിന്നെ ഞാൻ ലണ്ടനിലേയ്ക്കു വരുന്നു.

സംഘടനയെക്കുറിച്ചുള്ള നിങ്ങളുടെ ഉപദേശം വളരെ നല്ലതുതന്നെ; ആ വഴി പ്രവർത്തിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നുമുണ്ട്.

എനിക്കിവിടെ പല പ്രബലസുഹൃത്തുക്കളും ഉണ്ട്. പക്ഷേ, ദൗർഭാഗ്യത്തിന് അവരിൽ മിക്കവരും ദരിദ്രരാണ്. അതുകൊണ്ട് ഇവിടത്തെ പ്രവർത്തനം മന്ദമായേ ഇരിക്കൂ. മാത്രമല്ല, ന്യൂയോർക്കിൽ കുറച്ചു മാസത്തെ പ്രവർത്തനംകൂടെ ആവശ്യമാണ്. അതിനു വല്ല വിശദരൂപവും കൈവരുത്താൻ; അതിനാൽ ഈ ഹേമന്തത്തിലാദ്യം എനിക്കു ന്യൂയോർക്കിലേയ്ക്കു മടങ്ങണം; എന്നിട്ടു ലണ്ടനിൽ കുറച്ചാഴ്ചകളേ താമസിക്കാൻ കഴിയൂ എന്നു തോന്നുന്നു. എങ്കിലും, ഭഗവാൻ ഇച്ഛിക്കുന്നപക്ഷം, ആ സ്വല്പസമയം വലിയ സംഗതികളുടെ ആരംഭമാണെന്നു വരാം. ഞാൻ ലണ്ടനിൽ എന്നെത്തുമെന്ന് പാരീസിൽ നിന്നു കമ്പിവഴി അറിയിക്കാം.

ചില തിയോസഫിക്കാർ ന്യൂയോർക്കിൽ എന്റെ ക്ലാസ്സിനു വന്നിരുന്നു. എന്നാൽ മനുഷ്യർ വേദാന്തമഹിമ ദർശിക്കുന്ന ഉടൻ പൊള്ളവാക്കുകളൊക്കെ സ്വയം പൊഴിഞ്ഞുപോകുന്നു. ഇതത്രേ എന്റെ ഏകരൂപമമായ അനുഭവം. മനുഷ്യവർഗ്ഗത്തിന് ഉന്നതതരമായ ഒരു ദർശനം കിട്ടുമ്പോഴെല്ലാം തന്നെ ദർശനം സ്വയം മറയുന്നു. ബഹുജനത്തെക്കൊണ്ടു കാര്യമില്ല. ഒരാൾക്കൂട്ടം ഒരു നൂറ്റാണ്ടിൽ ചെയ്യുന്നതിലേറെ, പൂർണ്ണഹൃദയത്തോടുകൂടിയ ഋജുക്കളും ഊർജ്ജസ്വലതമായ കുറച്ചാളുകൾ ഒരു കൊല്ലംകൊണ്ടു ചെയ്യും. ഒരു വസ്തുവിൽ ചൂടുണ്ടെങ്കിൽ, അതിന്റെ അടുത്തു ചെല്ലുന്നവയ്ക്കെല്ലാം ആ ചൂടനുഭവപ്പെടും; ഇതാണ് നിയമം. അതുകൊണ്ട്, ചൂട് –

സത്യസന്ധതയും, ആർജ്ജവവും പ്രേമവും – നിലനിർത്തുന്ന കാലത്തോളം വിജയം നമ്മുടേതത്രേ. എന്റെതന്നെ ജീവിതം വളരെ സുഖദുഃഖസങ്കലമായിരുന്നു. എങ്കിലും 'സത്യമേവ ജയതേ നാനൃതം സത്യേന പന്ഥാ വിതതോ ദേവയാനഃ' എന്ന ശാശ്വതവചനങ്ങൾ എപ്പോഴും അസമ്പൂർണ്ണങ്ങളായി ഞാൻ കണ്ടിരിക്കുന്നു.

നിങ്ങളിലുള്ള സത്ത നിങ്ങൾക്കു സദാ പിഴയ്ക്കാത്ത വഴികാട്ടിയായിരിക്കട്ടെ! ആ പരമപുരുഷൻ (സത്) സത്വരം മുക്തി പ്രാപിയ്ക്കയും അതിനു മറ്റുള്ളവരെ സഹായിക്കയും ചെയ്യട്ടെ!

ആ സത്തിൽ എന്നും സ്വന്തം വിവേകാനന്ദൻ

## 201

(മി. ഇ. റ്റി. സ്റ്റർഡിക്ക്)

19, വെസ്റ്റ് 38–ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്
9 ആഗസ്റ്റ് 1895

പ്രിയ സ്നേഹിത,

എന്റെ ആശയങ്ങൾ ഒരല്പം നിങ്ങളെ മനസ്സിലാക്കാൻ ശ്രമിക്കേണ്ടതു നീതിമാത്രമാണല്ലോ. മാനവസമുദായത്തിൽ ആനുകാലികമായി, ആദ്ധ്യാത്മികമായ നുരഞ്ഞുപൊങ്ങലുകളുണ്ടെന്നും, അത്തരമൊന്ന് അഭ്യസ്തവിദ്യമായ ലോകത്തിന്റെ മേലെ അടിച്ചുപോകയാണെന്നും ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു കൂടാതെ, ഓരോ നുരഞ്ഞുപൊങ്ങലും പല ചെറുകമിളകളായി തകർന്നു കാണപ്പെട്ടാലും ഇവയെല്ലാം അവസാനം തുല്യങ്ങളായിരിക്കും. അവയ്ക്കു പിന്നിലുള്ള ഹേതുക്കളും തുല്യങ്ങളെന്നു കാണിക്കയും ചെയ്യുന്നു. വിചാരശീലരായ മനുഷ്യരുടെമേൽ നാൾതോറും കൂടുതൽ കൂടുതൽ മുറുകെ പിടികൂടിക്കൊണ്ടിരിക്കുന്ന ഇപ്പോഴത്തെ ആ നുരഞ്ഞുപൊങ്ങലിന് ഈ സവിശേഷതയുണ്ട്. യാതൊരു ചെറു ചുഴികളായിട്ടാണോ അതു സ്വയം തകർന്നിരിക്കുന്നത് അവയെല്ലാം സത്തയുടെ ഐക്യത്തിന്റെ ദർശനവും അന്വേഷണവുമെന്ന ഒരേ ഒരു ലക്ഷ്യത്തെ പ്രഖ്യാപിക്കുന്നു. ഭൗതികവും നൈതികവും ആദ്ധ്യാത്മികവുമായ തലങ്ങളിൽ ശാശ്വതൈക്യമെന്ന സങ്കല്പത്തിലേയ്ക്ക് നയിച്ചുകൊണ്ടുവരുന്ന, എന്നും വിസ്തൃതമായിക്കൊണ്ടേ വരുന്ന, ഒരു സമാന്യവത്കരണം അന്തരീക്ഷത്തിലുണ്ട്; ഇതിങ്ങനെയിരിക്കെ, ഇന്നുള്ള എല്ലാ പ്രസ്ഥാനങ്ങളും ഇന്നോളം മനുഷ്യനു കൈവന്നിട്ടുള്ളതിൽവെച്ച് ഉത്തമമായ ഐക്യതത്ത്വജ്ഞാനത്തിന് അദ്വൈതവേദാന്തത്തിന് – അറിഞ്ഞോ അറിയാതെയോ പ്രതിനിധിയായിത്തീരുന്നു എന്നും കരുതാം.

കൂടാതെ, ഒരു നിർദ്ദിഷ്ടയുഗാദിയിലെ നാനാചിന്താശകലങ്ങളുടെ മല്ലിടുത്തത്തിൻഫലമായി ഒരു കുമിള അതിജീവിക്കുന്നതായി എപ്പോഴും നിരീക്ഷിക്കപ്പെട്ടിട്ടുള്ളതാണ്. ബാക്കിയുള്ളവ ഉദിക്കുന്നത് അതിലേയ്ക്കു വിലയിക്കാനും ഒരൊറ്റ മഹാതരംഗമാകാനുമാണ് – അത് അധൃഷ്യശക്തിയോടെ സമുദായത്തിന്മേൽ അടിക്കുകയും ചെയ്യുന്നു.

ഭാരതത്തിലെ അമേരിക്കയിലും ഇംഗ്ലണ്ടിലും (എനിക്കറിയാനിടയായ നാടുകളിൽ) ഈ വർത്തമാനകാലത്ത് ഇവ നൂറ്റുകണക്കുമല്ലടിക്കുന്നുണ്ട്. ഭാരതത്തിൽ ദ്വൈതസമ്പ്രദായങ്ങൾ ഇപ്പോഴേ ക്ഷയോന്മുഖങ്ങളാണ്. അദ്വൈതം, മാത്രമാണ് ബലാൽ കളം കയ്യടക്കിയിരിക്കുന്നത്. അമേരിക്കയിൽ പല പ്രസ്ഥാനങ്ങൾ അധീശത്വത്തിനായി മല്ലടിക്കുകയാണ്. ഇവയെല്ലാം അദ്വൈതചിന്തയ്ക്കു ഏറെക്കുറെ പ്രതിനിധിയായിത്തീരുന്നു, ഏറ്റവും വേഗത്തിൽ പ്രചരിക്കുന്ന ആ നിരയാവട്ടെ മറ്റേതിനേക്കാളുമേറെ അദ്വൈതത്തോട് അടുത്തു ചെല്ലുന്നുമുണ്ട്. അപ്പോൾ, എനിക്കെന്തെങ്കിലും വല്ലതും വ്യക്തമായിരുന്നിട്ടുണ്ടെങ്കിൽ അതിതാണ്; ഇതിലൊന്നു ബാക്കിയെയൊക്കെ വിഴുങ്ങി ഭാവിയിലെ ശക്തിയായി അതിജീവിക്കണം. അതേതാവണം?

ചരിത്രം നോക്കിയാൽ നമുക്കു കാണാം. അർഹമായതുമാത്രമാണ് അതിജീവിക്കുന്നതെന്ന്; സ്വഭാവമല്ലാതെ അതിജീവികാർഹമാക്കുന്നതെന്താണ്? അദ്വൈതമായിരിക്കും വിചാരശീലമായ മനുഷ്യവർഗ്ഗത്തിന്റെ ഭാവിമതം, അതെപ്പറ്റി സംശയമേ ഇല്ല. എല്ലാ വിഭാഗങ്ങളിൽവെച്ചും തങ്ങളുടെ ജീവിതത്തിൽ പരമമായ സ്വഭാവശുദ്ധി വെളിപ്പെടുത്തുന്നവർമാത്രമാണ് വിജയിക്കുവാൻ പോകുന്നത്, അവരെത്ര വിദൂരത്തായിരുന്നാലും സാരമില്ല.

എന്റെ വ്യക്തിപരമായ അനുഭവം അല്പം പറയട്ടെ. എന്റെ ഗുരുനാഥൻ ദേഹം ത്യജിച്ചപ്പോൾ ഞങ്ങൾ ഒരു ഡസൻ ചെറുപ്പക്കാരുണ്ടായിരുന്നു, ദരിദ്രന്മാർ, അജ്ഞാതന്മാർ ഞങ്ങളെ നാമ്പിൽത്തന്നെ നുള്ളാൻ ഞങ്ങൾക്കെതിരെ, കഠിനപ്രയത്നം ചെയ്തുകൊണ്ടിരുന്ന ഒരു നൂറു കരുത്തൻസംഘടനകളുണ്ടായിരുന്നു. പക്ഷേ ശ്രീരാമകൃഷ്ണൻ ഞങ്ങൾക്കൊരു മഹാദാനം നല്കിയിരുന്നു – പറയാൻ മാത്രമല്ല ജീവിതം ജീവിക്കാൻകൂടെയുള്ള ആഗ്രഹവും ആജീവനാന്തപ്രയത്നവും. ഇന്നാകട്ടെ ഭാരതം മുഴുവൻ ആ ഗുരുനാഥനെ അറികയും ആദരിക്കയും ചെയ്യുന്നു. അവിടുന്നുപദേശിച്ച സത്യങ്ങൾ കാട്ടുതീപോലെ പരക്കുകയും ചെയ്യുന്നു. പത്തു കൊല്ലം മുമ്പ് അവിടുത്തെ ജന്മദിനാഘോഷത്തിനു നൂറുപേരെ കിട്ടുമായിരുന്നില്ല. കഴിഞ്ഞ കൊല്ലം അമ്പതിനായിരമുണ്ടായിരുന്നു.

എണ്ണമോ അധികാരമോ സമ്പത്തോ പാണ്ഡിത്യമോ വാചാലതയോ

മറ്റു വല്ലതുമോ അല്ല ശക്തിപ്പെടാൻ പോകുന്നത്; മറിച്ചു പരിശുദ്ധി, ജീവിതം, ഒറ്റവാക്കിൽ അനുഭൂതിമാത്രമാണ്. ഓരോ നാട്ടിലും അത്തരം ഒരു 'ഡസൻ സിംഹാത്മാക്കളുണ്ടാവട്ടെ, തനതു കെട്ടുകൾ പൊട്ടിച്ചവർ, അനന്തത്തെ സ്പർശിച്ചവർ, ബ്രഹ്മഗതപ്രാണന്മാർ, സമ്പത്തിനേയോ അധികാരത്തേയോ യശസ്സിനേയോ ഗൗനിക്കാത്തവർ – അവർ മതിയാകും ലോകത്തെ കുലുക്കുവാൻ.

രഹസ്യമതാണ്. യോഗപ്രണേതാവായ പതഞ്ചലി പറയുന്നു, 'ഒരുവൻ അതിമാനുഷസിദ്ധികളെയെല്ലാം ഉപേക്ഷിക്കുമ്പോൾ ധർമ്മമേഘത്തെ പ്രാപിക്കുന്നു." അയാൾ ഈശ്വരനെ കാണുന്നു. അയാൾ ഈശ്വരനാകുകയും അങ്ങനെയാകുവാൻ മറ്റുള്ളവരെ സഹായിക്കയും ചെയ്യുന്നു. ഇതേ എനിക്കു പറയാനുള്ളൂ. സിദ്ധാന്തങ്ങൾ വേണ്ടത്ര വ്യാഖ്യാതങ്ങളായിട്ടുണ്ട്. ഗ്രന്ഥങ്ങൾ കോടിക്കണക്കിനുണ്ട്. അഹോ, ഒരൗൺസ് അഭ്യാസമുണ്ടായിരുന്നെങ്കിൽ!

സമാജങ്ങളും സംഘടനകളുമാണെങ്കിൽ, അവ സ്വയം വന്നുചേരും. അസൂയാർഹമായൊന്നുമില്ലാത്തിടത്ത് അസൂയ ഉണ്ടാകാനാവുമോ? നമ്മെ ദ്രോഹിക്കാനുമില്ലാത്തിടത്ത് അസൂയ ഉണ്ടാകാനാവുമോ? നമ്മെ ദ്രോഹിക്കാനിച്ഛിക്കുന്നവരുടെ പേരുകൾ അസംഖ്യമായിരിക്കും. നമുക്കു സത്യം ലഭിച്ചിരിക്കുന്നതിന്റെ സുനിശ്ചിത ലക്ഷണമല്ലേ അത്? ഞാൻ എത്രയേറെ എതിർക്കപ്പെട്ടോ അത്രയേറെ എന്റെ ശക്തി പ്രകാശിപ്പിക്കപ്പെടുകയാണുണ്ടായിട്ടുള്ളത്, എപ്പോഴും, ഞാൻ രാജാക്കന്മാരാൽ എഴുന്നള്ളിക്കപ്പെടുകയും ആരാധിക്കപ്പെടുകുയം ചെയ്തിട്ടുണ്ട്. – പുരോഹിതന്മാരും സാമാന്യജനങ്ങളും എന്നെ അധികം ദുഷിച്ചിട്ടുമുണ്ട്. പക്ഷേ അതുകൊണ്ടെന്ത്? അവരെയെല്ലാം അനുഗ്രഹിക്കുക! അവരും എന്റെ ആത്മാവുതന്നെയല്ലെ? എന്റെ എല്ലാ കഴിവുകളേയും ഉണർത്തി ലക്ഷ്യത്തിലേയ്ക്കു കുതിച്ചു കയറുന്നതിനുള്ള ഒരു സ്പ്രിങ്ബോർഡായി അവരെല്ലാം എന്നെ സഹായിക്കയല്ലേ ചെയ്തിട്ടുള്ളത്?

.......ഒരു വലിയ രഹസ്യം ഞാൻ കണ്ടുപിടിച്ചിരിക്കുന്നു  മതം പ്രസംഗിക്കുന്നവരിൽനിന്ന്, എനിക്കൊട്ടും ഭയപ്പെടാനില്ല. സാക്ഷാത്കരിക്കുന്ന മഹാത്മാക്കളാവട്ടെ – അവർ ആർക്കും ശത്രുക്കളായിത്തീരുന്നുമില്ല! പറയുന്നവർ പറയട്ടെ! അതിലും മെച്ചമായൊന്നും അവർക്കറിവില്ല! അവർക്കു തങ്ങളുടേതായ പേരും പുകഴും കാഞ്ചനവും കാമിനിയും നിറയെക്കിട്ടട്ടെ. നമുക്കു സാക്ഷാത്കാരത്തെ തുടർന്നു മുറുകെപ്പിടിക്കാം, ബ്രഹ്മഭാവത്തെ, ബ്രഹ്മാനുഭവത്തെ. മരണംവരേയും ജന്മജന്മാന്തരങ്ങളിലും നമുക്കു തുടർന്നും സത്യത്തെ മുറുകെ പിടിക്കാം. മറ്റുള്ളവർ എന്തു പറയുന്നുവെന്നതിനെ നാം ലവലേശം ശ്രദ്ധിക്കേണ്ട; ഒരായുഴ്ക്കാലത്തെ പ്രയത്നത്തിനുശേഷം ഒരാത്മാവിന്, ഒന്നിനുമാത്രം, ലോകത്തിന്റെ വിലങ്ങുകൾ പൊട്ടിച്ചു മുക്തനാകാൻ കഴിയുന്നെങ്കിൽ നാം നമ്മുടെ ജോലി ചെയ്തിരിക്കുന്നു. ഹരി ഓം!

ഒരു വാക്കുകൂടെ നിശ്ചയമായും ഞാൻ ഭാരതത്തെ സ്നേഹിക്കുന്നു. എങ്കിലും പ്രതിദിനം എന്റെ കാഴ്ച കൂടുതൽ കൂടുതൽ തെളിഞ്ഞു വരുന്നു. നമുക്കെന്തു ഭാരതം, എന്ത് ഇംഗ്ലണ്ട്, എന്ത് അമേരിക്ക? അജ്ഞാനികളാൽ മനുഷ്യനെന്നു വിളിക്കപ്പെടുന്ന ആ ഈശ്വരന്റെ ദാസന്മാരാണ് നാം മരത്തിന്റെ കടയ്ക്കൽ വെള്ളമൊഴിക്കുന്നവൻ മരത്തെ ആകെ നനയ്ക്കുകയല്ലേ ചെയ്യുന്നത്?

സാമൂഹ്യമോ രാഷ്ട്രീയമോ ആദ്ധ്യാത്മികമോ ആയ സുസ്ഥിതിക്ക് ഒരടിസ്ഥാനമേ ഉള്ളു – ഞാനും എൻരെ സോദരനും ഒന്നെന്നറിയുക. ഇതെല്ലാനാടുകൾക്കും ജനങ്ങൾക്കും സത്യമാണ്. ഞാൻ പറയട്ടെ, ഇതു പാശ്ചാത്യർ പൗരസ്ത്യരെക്കാൾ വേഗത്തിൽ സാക്ഷാത്കരിക്കും – അവരാകട്ടെ (പൗരസ്ത്യൻ), ആ ആശയം രൂപപ്പെടുത്തി, കുറച്ചുപേർക്കു വ്യക്തിഗത സാക്ഷാത്കാരം ഉളവാക്കി സ്വയം ഏതാണ്ടു പ്രക്ഷീണരായിരിക്കയാണ്.

പേരോ പുകഴോ അധിനായകത്വമോ ആശിക്കാതെ നമുക്കു പ്രവർത്തിക്കാം. കാമക്രോധലോഭങ്ങളെന്ന മുപ്പിണിക്കെട്ടിൽനിന്ന് നമുക്കു മുക്തരാവാം. സത്യമോ നമ്മുടെ കൂടെയുണ്ടല്ലോ?

എന്നും ഭഗവാന്നിൽ സ്വന്തം വിവേകാനന്ദൻ

## 202

(ശ്രീ അളിസംഗപ്പെരുമാൾക്ക്) യു.എസ്.എ.

ആഗസ്റ്റ് 1895

പ്രിയ അളസിംഗ,

ഈ കത്തു കിട്ടുമ്പോഴേയ്ക്കു ഞാൻ പാരിസിലായിരിക്കും..... ഞാൻ ഇക്കൊല്ലം വളരെയേറെ ജോലി ചെയ്തിരിക്കുന്നു. അടുത്ത കൊല്ലം അതിലുമേറെ ചെയ്യാൻ ആശിക്കയും ചെയ്യുന്നു. മിഷണറിമാരെക്കുറിച്ചു മിനക്കെടേണ്ട. അവർ നിലവിളിക്കുന്നതു തികച്ചും സ്വാഭാവികം തന്റെ അപ്പം കുറഞ്ഞുവരുമ്പോൾ ആരുതന്നെ നിലവിളിക്കില്ല? കഴിഞ്ഞ രണ്ടുകൊല്ലമായി മിഷണറിമാരുടെ ഫണ്ടിനു വലിയൊരു വിടവു സംഭവിച്ചിരിക്കുന്നു. അതു കൂടുതൽ വലുതായി സംഭവിച്ചുകൊണ്ടുമിരിക്കുന്നു. ഏതായാലും ഞാൻ മിഷണറിമാർക്കു സർവ്വവിജയവും ആശംസിക്കുന്നു. നിങ്ങൾക്ക് ഈശ്വരനോടും ഗുരുവിനോടും പ്രേമവും സത്യത്തിൽ ശ്രദ്ധയുമുള്ള കാലത്തോളം, എന്റെ കുഞ്ഞേ, നിങ്ങളെ ദ്രോഹിക്കാൻ ഒന്നിനും കഴിയുകയില്ല. എന്നാൽ ഇതിലൊന്നിന്റെയെങ്കിലും കുറവ് അപകടകരമാണ്. നിങ്ങൾ നിരൂപിച്ചതു ശരിതന്നെ; എന്റെ ആശയങ്ങൾ ഭാരത്തിലെന്നതിലേറെ പ്രവൃത്ത്യുന്മുഖമാണ് പടിഞ്ഞാറ്.... ഭാരതം എനിക്കെന്തെങ്കിലും ചെയ്തിട്ടുള്ളതിലേറെ

ഭാരത്തിനു ഞാൻ ചെയ്തിരിക്കുന്നു..... ഞാൻ സത്യത്തിൽ വിശ്വസിക്കുന്നു, എവിടെയൊക്കെ ഞാൻ പോകുന്നുവോ, അവിടെയൊക്കെ കൂട്ടംകൂട്ടമായി പ്രവർത്തികന്മാരെ ഭഗവാൻ എനിക്കയച്ചുതരുന്നു..... അവരാകട്ടെ – പോലത്തെ ശിഷ്യന്മാരല്ല; അവർ സ്വഗുരുവിനുവേണ്ടി തനതു ജീവിതം ഉപേക്ഷിക്കാൻ തയ്യാറാണ്. സത്യമാണ് എന്റെ ഈശ്വരൻ, വിശ്വം എന്റെ സ്വദേശം. ഞാൻ കർത്താവ്യത്തിൽ വിശ്വസിക്കുന്നില്ല. കർത്തവ്യം സംസാരിക്കുള്ള ശാപമാണ്, സന്ന്യാസിക്കുള്ളതല്ല. കർത്തവ്യം ഒരു തട്ടിപ്പാണ്. ഞാൻ മുക്തൻ, എന്റെ കെട്ടുകൾ മുറിഞ്ഞിരിക്കുന്നു; ഈ ശരീരം എവിടെപ്പോകുന്നു അഥവാ പോകുന്നില്ല എന്ന് ആർ ഗൗനിക്കുന്നു? നിങ്ങളെന്നെ ഉടനീളം നന്നായി സഹായിച്ചിരിക്കുന്നു. ഭഗവാൻ നിങ്ങൾക്കു പ്രതിഫലം നല്കും. ഭാരതത്തിൽ നിന്നാകട്ടെ അമേരിക്കയിൽ നിന്നാകട്ടെ ഞാൻ സ്തുതി തേടിയില്ല, അത്തരം നിസ്സാരവസ്തുക്കളെ തേടുന്നുമില്ല. എനിക്ക് ഒരു സത്യം പഠിപ്പിക്കാനുണ്ട്, ഈശ്വരസന്താനമായ എനിക്ക്. എനിക്കു സത്യത്തെ നല്കിയ ഈശ്വരൻ ഭൂമിയിലെ ധീരതന്മാരിൽനിന്നും ഉത്തമന്മാരിൽനിന്നും സഹപ്രവർത്തകന്മാരേയും അയച്ചുതരും. നിങ്ങൾ, ഹിന്ദുക്കൾ, കുറച്ചു കൊല്ലങ്ങൾക്കകം കാണും, ഭഗവാൻ പടിഞ്ഞാറെന്തു ചെയ്യുന്നുവെന്ന്. നിങ്ങൾ പഴയ ജൂതന്മാരെപ്പോലെയാണ്–പൂൽത്തൊട്ടിയിലെ നായ്ക്കൾ, തിന്നുകയോ തീറ്റുകയോ ചെയ്യാത്തവർ, നിങ്ങൾക്കൊരു മതവുമില്ല, നിങ്ങളുടെ ഈശ്വരൻ അടുക്കളയാണ്, നിങ്ങളുടെ ബൈബിൾ വെപ്പുകലം.... നിങ്ങൾ ധീരന്മാരായ കുറച്ചു ചെറുപ്പക്കാർ..... കുട്ടികളേ, പിടിച്ചുനില്കുക. എന്റെ കുട്ടികളുടെ ഇടയിൽ ഭീരുക്കൾ പാടില്ല.... വലിയ കാര്യങ്ങൾ എന്നെങ്കിലും പ്രയാസമില്ലാതെ നടന്നിട്ടുണ്ടോ? കാലവും ക്ഷമയും അധൃഷ്യമായ ഇച്ഛയും ഫലിക്കണം. നിങ്ങളെ സന്തോഷിപ്പിക്കത്തക്ക വളരെ സംഗതികൾ എനിക്കു പറയാമായിരുന്നു, പക്ഷേ, ഞാൻ ചെയ്യില്ല. ഭയമെന്തെന്നറിയാത്ത ഇരുമ്പുപോലെ സുദൃഢമായ ഇച്ഛാശക്തിയും ഹൃദയങ്ങളുമാണ് എനിക്കു വേണ്ടത്. പിടിച്ചുനില്ക്കുക. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ.

എന്നും അനുഗ്രഹപൂർവ്വം, സ്വന്തം വിവേകാനന്ദൻ

## 203

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

ന്യൂയോർക്ക്
19, വെസ്റ്റ് 28–ാം നമ്പർ സ്റ്റ്റീറ്റ്
ആഗസ്റ്റ് 1895

ശ്രീമാതൃദേവിക്ക് എന്റെ അനേകം സാഷ്ടാംഗപ്രണാമങ്ങൾ സമർപ്പിക്കണം......

ശിവശിവ!

ഞാൻ ഇപ്പോൾ ന്യൂയോർക്ക് നഗരത്തിലാണ്. ഈ നഗരത്തിൽ വേന ല്ക്കാലത്ത് കല്ക്കത്തയിലെപ്പോലെ ചൂടുണ്ട്; ധാരാളം വിയർക്കുന്നു; കാറ്റു ലേശം പോലുമില്ല. രണ്ടു മാസത്തേയ്ക്കു വടക്കു പോയിരുന്നു; അവിടെ നല്ല തണുപ്പാണ്. ഈ കത്തിനു മറുപടി ഇംഗ്ലണ്ടിലേയ്ക്ക് അയയ്ക്കണം. ഈ കത്തു നിങ്ങൾക്ക് കിട്ടുന്നതിനു മുൻപ് ഞാൻ ഇംഗ്ലണ്ടിലേയ്ക്കു പോകും.

നരേന്ദ്രൻ

## 204

(മിസിസ് ഓളി ബുള്ളിന്) തൗസൻഡ് അയ്‌ലൻഡ് പാർക്ക്

ആഗസ്റ്റ് 1895

പ്രിയ മിസിസ് ബുൾ,

......മിസ്റ്റർ സ്റ്റർഡിയിൽ നിന്ന് ഇതാ വേറൊരു കത്ത്. അത് ഞാൻ നിങ്ങൾക്കയയ്ക്കുന്നു. സംഗതികൾ മുൻകൂട്ടി തയ്യാറാകുന്നതു നോക്കൂ. ഇത് മി. ലെഗ്ഗെറ്റിന്റെ ക്ഷണത്തോടുകൂടിച്ചേർന്ന് ഈശ്വരന്റെ ഒരു വിളിയാണെന്ന് നിങ്ങൾക്കു തോന്നുന്നില്ലേ? എനിക്കങ്ങനെ തോന്നുന്നു, അതിനെ ഞാൻ അനുഗമിക്കയും ചെയ്യുന്നു. ആഗസ്റ്റോടുവിൽ മി. ലെഗ്ഗെറ്റിന്റെകൂടെ ഞാൻ പാരീസിലേയ്ക്കുപോകുന്നു, പിന്നെ ലണ്ടനിലേയ്ക്കും. എന്റെ സോദര ന്മാർക്കും എന്റെ പ്രവർത്തനത്തിനുംവേണ്ടി അല്പം വല്ലതും ചെയ്യാമെ ങ്കിൽ അതാണ് നിങ്ങളിൽനിന്ന് എനിക്കിപ്പോൾ വേണ്ട സഹായം. എന്റെ ആളുകളോടുള്ള കർത്തവ്യം ഞാൻ ഏതാണ്ടു നന്നായിച്ചെയ്തുകഴിഞ്ഞി രിക്കുന്നു. ഇനി ഈ ശരീരം തന്നെ ലോകത്തിനുവേണ്ടി – ഈ ആശയ ങ്ങൾ തന്ന നാടിന് – തങ്ങളിലൊരുവനായിരിക്കാൻ എന്നെ അനുവദിക്കുന്ന മനുഷ്യരാശിക്ക്!

പ്രായം കൂടുംതോറും ഹൈന്ദവാശയത്തിനു പിന്നിൽ, മനുഷ്യനാണ് സമ സ്തഭൂതങ്ങളിലും വെച്ചു മഹത്തമനെന്ന് ഞാൻ കാണുന്നു. അങ്ങനെതന്നെ മുഹമ്മദരും പറയുന്നു. ആദാമിന്റെ അടുക്കൽ കമ്പിടാൻ മാലാഖമാരോട് അള്ള ആവശ്യപ്പെട്ടു. ഇബ്ലിസ് ചെയ്തില്ല, അതുകൊണ്ട് അയാൾ ചെകു ത്താനായി. ഈ ഭൂമി സർവ്വസ്വർഗ്ഗങ്ങളെക്കാളും ഉയർന്നതത്രേ; വിശ്വത്തിലെ മഹത്തമവിദ്യാലയമാണിത്; ചൊവ്വയിലെയോ വ്യാഴത്തിലെയോ ആളുകൾ നമ്മെക്കാൾ ഉയർന്നവരാവാൻ നിവൃത്തിയില്ല; കാരണം. അവർക്ക് നമ്മളോട് ആശയവിനിമയം ചെയ്യാനാവില്ല. നമ്മെക്കാൾ ഉയർന്നവരെന്നു പറയപ്പെടു ന്നത് പിതൃക്കൾമാത്രമാണ്; പക്ഷേ, മറ്റൊരു ശരീരമെടുത്ത മനുഷ്യർമാത്ര

മാണവർ. ഇതു സൂക്ഷ്മതരമാണ്. സത്യം; എങ്കിലും മനുഷ്യശരീരംതന്നെ. കൈകാലുകളോടും മറ്റും കൂടിയത്. അവരും ഈ ഭൂമിയിൽത്തന്നെ മറ്റൊരാകാശത്തിൽ തീരെ അദൃശ്യരാവാതെ പാർക്കുന്നു. അവരും വിചാരിക്കുന്നു; അവർക്കും നമ്മെപ്പോലെതന്നെ ബോധവും മറ്റൊക്കെയുമുണ്ട്. അതുകൊണ്ട് അവരും മനുഷ്യരാണ്; അതുപോലെതന്നെ ദേവന്മാരും മാലാഖമാരും. പക്ഷേ മനുഷ്യനുമാത്രമേ ഈശ്വരനാവാൻ കഴിയൂ; അവരെല്ലാതന്നെ ഈശ്വരനായിത്തീരാൻ വീണ്ടും മനുഷ്യരാകേണ്ടിയിരിക്കുന്നു.......

സ്വന്തം വിവേകാനന്ദൻ

## 205

(മി. ഇ. റ്റി. സ്റ്റർഡിക്ക്)

ഹോട്ടൽ കോണ്ടിനൻറൽ
3, റ്യൂ കാസിഗ്ലിയോൺ, പാരീസ്

ഓം തത് സത്

26 ആഗസ്റ്റ് 1895

പ്രിയസ്നേഹിത.

ഞാനിവിടെ മിനിഞ്ഞാന്നു വന്നു. ഞാനീ നാട്ടിലേയ്ക്കു വന്നത് എന്റെ ഒരമേരിക്കൻമിത്രത്തിന്റെ അതിഥിയായിട്ടാണ്; അദ്ദേഹം അടുത്താഴ്ച വിവാഹിതനാകാൻ പോകുന്നു.

അതുവരെ എനിക്കിവിടെ താമസിക്കേണ്ടിയിരിക്കുന്നു; അതിനുശേഷം ലണ്ടനിലേയ്ക്കു വരുവാൻ ഞാൻ സ്വതന്ത്രനായിരിക്കും.

നിങ്ങളുളെ കാണുന്നതിലുള്ള ആനന്ദത്തെ അത്യാകാംക്ഷയോടെ പ്രതീക്ഷിച്ചുകൊണ്ട്,

നിത്യവും സത്തിൽ സ്വന്തം വിവേകാനന്ദൻ

## 206

(മി. ഇ. റ്റി. സ്റ്റർഡിക്ക്)

മിസ് മാക്‌ലിയോഡ്
ഹോട്ടൽ ഹോളണ്ട്, റ്യൂ ഡി ലാ പായ്, പാരീസ്
5 സെപ്തംബർ 1895

പ്രിയനും അനുഗ്രൃഹീതനുമായ സ്നേഹിത,

നിങ്ങളുടെ കനിവിന് എന്റെ കൃതജ്ഞത പ്രകാശിപ്പിക്കുക നിർത്ഥകമാണ്; അതു പ്രകാശിപ്പിക്കാൻ വയ്യാത്തത്ര വലുതത്രേ.......

മിസ് മ്യൂളരിൽനിന്ന് എനിക്കൊരു ഹൃദയംഗമമായ ക്ഷണമുണ്ട്; അവരുടെ സ്ഥലം നിങ്ങളുടേതിന്നടുത്താകയാൽ ഒന്നോ രണ്ടോ നാളത്തേയ്ക്ക്

അവരുടെ അവിടെ ആദ്യം വന്നിട്ട് നിങ്ങളുടെ അടുത്തേയ്ക്കു വരുന്നതു നന്നായിരിക്കുമെന്നു വിചാരിക്കുന്നു.

കുറച്ചു ദിവസമായി എന്റെ ദേഹം തീരെ അസ്വസ്ഥമായിരുന്നു; അതുകൊണ്ടാണ് നിങ്ങൾക്കെഴുതാൻ ഇത്ര താമസിച്ചത്. ഹൃദയത്തിന്റേയും ബുദ്ധിയുടേയും സമഞ്ജസസമ്മേളനം പ്രതീക്ഷിച്ചുകൊണ്ടു വിരമിക്കുന്നു.

എന്നും പ്രേമസൗഹൃദപൂർവ്വം,

സ്വന്തം വിവേകാനന്ദൻ

## 207

(ബ്രഹ്മനന്ദസ്വാമികൾക്ക്) 1895

ഓം നമോ ഭഗവതേ രാമകൃഷ്ണായ

ഇപ്പോൾ പത്രങ്ങളും മറ്റും കെട്ടുകെട്ടായി കിട്ടിക്കഴിഞ്ഞു. കൂടുതൽ അയയ്ക്കേണ്ടതില്ല. ഇനി കോലാഹലമെല്ലാം ഭാരതത്തിൽ മാത്രം മതി. ഇപ്പോൾ നിങ്ങൾ കല്ക്കത്തയിൽ വന്നിരിക്കുമെന്നു വിശ്വസിക്കുന്നു. താരക്ജ്യേഷ്ഠന്റെ മുൻകത്തു കിട്ടിയതിൽപ്പിന്നെ ഒരു വർത്തമാനവും അറിയുന്നില്ല.

കാളി കല്ക്കത്തയിൽ താമസിച്ചു പത്രങ്ങൾ അച്ചടിക്കുന്നതിൽ ഏർപ്പെട്ടിരിക്കുന്നു. വളരെ നന്ന്. എന്നാൽ ഇങ്ങോട്ടയയ്ക്കേണ്ടതില്ല. ഓരോ ദിവസവും കോലാഹലം സൃഷ്ടിക്കേണ്ടതില്ല. എന്നാൽ നാട്ടിൽ എവിടേയും ആവിർഭവിച്ചിട്ടുള്ള പ്രക്ഷോഭണത്തെപ്പിടിച്ച് നിങ്ങൾ എമ്പാടും വ്യാപിക്കുക-അതായത്. ഓരോ സ്ഥലത്തും ശാഖാകേന്ദ്രങ്ങൾ സ്ഥാപിക്കാൻ ശ്രമിക്കുക. വ്യർത്ഥമായ ഒച്ചപ്പാടാകാതിരിക്കട്ടെ. മദ്രാസുകാരുമായി യോജിച്ച് പല സ്ഥലത്തും സഭകളും മറ്റും സ്ഥാപിക്കണം. ഒരു പത്രം പ്രസിദ്ധപ്പെടുത്തുന്നതിനെപ്പറ്റി കേട്ടിരുന്നല്ലോ. അക്കാര്യം എങ്ങനെയിരിക്കുന്നു? പത്രം പ്രസിദ്ധപ്പെടുത്തുന്നതിൽ നിങ്ങൾക്കെന്താണ് വിഷമമെന്നു മനസ്സിലാകുന്നില്ല. ആളുകളുടെ കുറവോ? എഴുത്തയച്ചും മറ്റും എല്ലാവരുടേയും ചുമലിൽ ഭാരമർപ്പിക്കുക, പിന്നീട് കാര്യങ്ങൾ വേഗം പുരോഗമിക്കും. ധീരകൃത്യങ്ങൾ ചെയ്യുക. മോക്ഷം ലഭിച്ചില്ലെങ്കിലെന്ത്? മൂന്നുനാലു പ്രാവശ്യം നരകകണ്ഡത്തിൽ പോയാൽത്തന്നെ എന്ത്? ഈ മഹാവാക്യം അസത്യമോ?

മനസി വചസി കായേ പുണ്യപീയൂഷപൂർണ്ണാ-
സ്ത്രീഭൂവനമുപകാരശ്രേണിഭിഃ പ്രീണയന്തഃ
പരഗുണപരമാണും പർവതീകൃത്യ നിത്യം
നിജഹൃദി വികസന്തഃ സന്തി സന്തഃ കിയന്തഃ.

(മനോവാക്കായങ്ങളിൽ പുണ്യമാകുന്ന അമൃതം നിറച്ചു പല പ്രകാരത്തിലുള്ള ഉപകാരങ്ങൾകൊണ്ട് ത്രിഭുവനത്തേയും പ്രീണിപ്പിക്കുകയും, പരഗുണപരമാണ്ടവിനെ പർവ്വതം പോലെ കണ്ടു സ്വഹൃദയങ്ങളെ വികസിപ്പിക്കുകയും, പരഗുണപരമാണുവിനെ പർവ്വതംപോലെ കണ്ടു സ്വഹൃദയങ്ങളെ വികസിപ്പിക്കുകയും ചെയ്യുന്ന ചില സത്തുക്കൾ ഉണ്ട്.)

നിങ്ങൾക്കു മുക്തി ലഭിച്ചില്ലെങ്കിലെന്തുണ്ട്? എത്ര ബാലിശം! ശിവ ശിവ! ഇല്ല ഇല്ല എന്ന് ശക്തിയിൽ നിഷേധിച്ചാൽ സർപ്പവിഷവും ബാധിക്കില്ലെന്നു പറയുന്നില്ലേ? ഞാൻ നിസ്സാരൻ, എനിക്കൊന്നും അറിഞ്ഞുകൂടാ എന്നു പറയുന്നത് ഏതുതരം വിനയമെന്ന് എനിക്കു മനസ്സിലാകുന്നില്ല. അതാണോ യഥാർത്ഥമായ വൈരാഗ്യവും വിനയവും? അങ്ങനെയുള്ള ദീനഹീനഭാവത്തെ ദൂരീകരിക്കണം. നിങ്ങൾക്ക് അറിഞ്ഞുകൂടെങ്കിൽ ഇത്ര നാളായി എന്താണ് ചെയ്തുകൊണ്ടിരുന്നത്? അതെല്ലാം നാസ്തികന്മാരുടെ, ഭാഗ്യഹീനന്മാരുടെ, വിനയമത്രേ. നമുക്ക് എല്ലാം ചെയ്യാൻ സാധിക്കും. എല്ലാം നാം ചെയ്തു; ഭാഗ്യവാന്മാർ വീര്യശൗര്യപൂർവ്വം നിശ്ചയമായും നമ്മോടും പേരും. ഭാഗ്യഹീനരായ നിസ്സാരന്മാർ മുക്കിലും മൂലയിലുമിരുന്നു പൂച്ചകളെപ്പോലെ കരയും. ഒരു മഹാപരുഷൻ എഴുതുന്നു: 'ഇനിയെന്തിന്? കോലാഹലം ധാരാളമായി. ഗൃഹത്തിലേയ്കു മടങ്ങുക.' ഇനിയെന്തിന്? കോലാഹലം ധാരാളമായി. ഗൃഹത്തിലേയ്ക്കു മടങ്ങുക. 'ഒരു ഗൃഹം നിർമ്മിച്ചാണ് എന്നെ ക്ഷണിച്ചതെങ്കിൽ അയാളെ പുരുഷനെന്നു വിളിക്കാമായിരുന്നു. പത്തുവർഷമായി ഇതെല്ലാം ഞാൻ കണ്ടനുഭവിച്ചിരിക്കുന്നു. വെറും വാക്കുകൾ കൊണ്ടു കാര്യം നടക്കില്ല. മനസ്സിൽ ധൈര്യവും ഹൃദയത്തിൽ സ്നേഹവും ഉള്ളവർ എന്റെകൂടെ വരട്ടെ; മറ്റാരേയും ഞാൻ ആവശ്യപ്പെടുന്നില്ല. ജഗദംബയുടെ കൃപയാൽ ഞാനൊറ്റയ്ക്ക് ഒരു ലക്ഷം പേർക്ക് തുല്യനാകയും ചെയ്യും. എന്റെ ഒരുദ്ദേശ്യം സാധിച്ചാൽ ഞാൻ നിശ്ചിന്തനായിരിക്കും. സഹോദര, നിങ്ങൾ പ്രയത്നിച്ച് അതു സഫലമാക്കണം, മാതൃദേവിക്ക് ഒരു മഠം സ്ഥാപിക്കണം. അതിനു വേണ്ട ധനം എന്റെ കൈവശമുണ്ട്; നിങ്ങൾ ഉത്സാഹിച്ചു ശരിയായ ഒരു സ്ഥലം നോക്കി വാങ്ങുക. ഭൂമിക്കു മൂവായിരമോ നാലോയിരോ അയ്യായിരമോ വേണ്ടിവന്നാലും വിഷമിക്കേണ്ട, തല്ക്കാലം മൺപുര മതി. ഒരൂ നിലക്കെട്ടിടത്തെക്കാൾ മൺപുരയാണ് വളരെ നന്ന്. ക്രമേണ മുറികളും മറ്റും നിർമ്മിക്കാം. ഏതു പേരിൽ, ഏതു രീതിയിൽ ഭൂമി വാങ്ങിയാൽ സ്ഥായിയായിരിക്കും എന്നതിനപ്പറ്റി വക്കീൽമാരുമായി ആലോചിക്കുക. നാട്ടിലേയ്ക്കുള്ള എന്റെ മടക്കം നിശ്ചയിച്ചിട്ടില്ല. അവിടേയും വേണം ചുറ്റിക്കറങ്ങൽ. ഇവിടെയും അങ്ങനെത്തന്നെ; പക്ഷേ ഇവിടെ പാണ്ഡിതന്മാരുടെകൂടെ, അവിടെ മഠയന്മാരുടെകൂടെ എന്നൊരു വലിയ വ്യത്യാസമുണ്ട്. ഈ നാട്ടിലെ ജനങ്ങൾ ഒത്തുചേർന്നു സംഘടിച്ചു പ്രവർത്തിക്കുന്നു. നമ്മുടെ പ്രവൃത്തികൾ വൈരാഗ്യം എന്നു തെറ്റായി വിളി

ക്കുന്ന ആലസ്യവും അസുയയും മറ്റും കൊണ്ടു വ്യർത്ഥമായി നശിക്കുന്നു.

ഹരമോഹൻ ഇടയ്ക്കിടയ്ക്കു നീണ്ടുനീണ്ട കത്തയയ്ക്കുന്നു; അതു പകുതിയും വായിക്കാൻ സാധിക്കുന്നില്ല എന്നുള്ളത് എനിക്കു പരമമംഗളം തന്നെ, കാരണം, മിക്കവർത്തമാനവും ഇത്തരത്തിലാണ്; 'ഇന്ന പലഹാര ക്കടയിൽവെച്ച് ഇന്നാർ അങ്ങയ്ക്കെതിരായി ഇന്നിന്നത്തെല്ലാം പറഞ്ഞു. ഇതു കേട്ടു സഹിക്കവയ്യാതെ ഞാൻ അയാളുമായി കലഹിച്ച്' ഇതാദി എന്റെ പക്ഷം സമർത്ഥിച്ചതിന് അയാൾക്കു അനേകം വന്ദനങ്ങൾ. എന്നാൽ, വല വീശുകാരും മുക്കുവന്മാരും മറ്റും എന്നെപ്പറ്റി പറയുന്നതു കേൾക്കാൻ വലിയ തടസ്സം, സ്വല്പശ്ച കാലോ ബഹവശ്ചവിഘ്നാഃ (സമയം ചുരുക്കം, വിഘ്ന ങ്ങളോ വളരെ) എന്നതത്രെ.....

സംഘടിതമായ ഒരു സമിതിവേണം. ശശി ഗൃഹകാര്യങ്ങൾ നോക്കട്ടെ; സന്ന്യാൽ ധനകാര്യവും സാമാനങ്ങൾ വാങ്ങുന്ന കാര്യവും നിർവ്വഹിക്ക ട്ടെ. ശരത് സെക്രട്ടറിയുടെ ജോലി അതായത് കത്തെഴുതുകയും മറ്റും ചെയ്യട്ടെ. സ്ഥിരമായ ഒരു സ്ഥലം വേണം; വ്യർത്ഥമായി പ്രയത്നിച്ചുകൊ ണ്ടിരിക്കുന്നതെന്തിന? മനസ്സിലായോ? വർത്തമാനപത്രങ്ങൾ ധാരാളമായി; ഇനി വേണ്ട; ഇനി നിങ്ങൾ വല്ലതും പ്രവർത്തിക്കുക, ഒരു മഠം സ്ഥാപി ക്കാൻ സാധിച്ചാൽ നിങ്ങൾ വല്ലതും പ്രവർത്തിക്കുക, ഒരു മഠം സ്ഥാപി ക്കാൻ സാധിച്ചാൽ നിങ്ങൾ വീരന്മാർതന്നെ. മദ്രാസുകാരുമായി ആലോചിച്ചു പ്രവർത്തിക്കുക. അവർക്കു വലുതായ പ്രവർത്തനശക്തിയുണ്ട്. ഇതിനു മുമ്പു നടക്കാത്തവിധം ഇത്തവണ ശ്രീരാമകൃഷ്ണജന്മോത്സവം വളരെ കേമ മായി നടത്തുക. ആഹാരാദികളും ആഡംബരവും എത്രത്തോളം കുറയ്ക്കു ന്നുവോ അത്രയും നന്ന്. നിന്നുകൊണ്ടു കഴിക്കാൻ തക്കവണ്ണമുള്ള പ്രസാദം മൺപാത്രത്തിൽ കൊടുത്താൽ മതി.

സുരേശ്ദത്ത് എഴുതിയ ശ്രീരാമകൃഷ്ണജീവിതം, വളരെ ചുരുക്കമായി എഴുതി അയച്ചുതരാം. അത് അച്ചടിച്ച പ്രതികളും ബംഗാളിയിൽ തർജ്ജമ ചെയ്ത് അച്ചടിച്ച പ്രതികളും മഹോത്സവാവസരത്തിൽ വില്ക്കുക, വെറുതെ വിതരണം ചെയ്താൽ ജനങ്ങൾ വായിക്കില്ല. അല്പം വിലവെയ്ക്കണം, വളരെ ആഘോഷത്തോടുകൂടി മഹോത്സവം നടത്തുക. കുറേ പിരിവും നട ത്തണം. ആയിരമോ രണ്ടായിരമോ രൂപ പിരിഞ്ഞുകിട്ടും അങ്ങനെയായാൽ മാതൃദേവിക്കുവേണ്ടി വാങ്ങുന്ന സ്ഥലത്തു മുറികളും മറ്റും വേണ്ടപോലെ കെട്ടാം.

വളരെ വിശാലമായ ബുദ്ധി വേണം. എന്നാലേ ശരിയായി ജോലി നോക്കൂ. നിങ്ങൾ ചെല്ലുന്ന ഗ്രാമനഗരങ്ങളിലെല്ലാം കുറെ ആളുകളെങ്കിലും ശ്രീരാമ കൃഷ്ണനെ ആദരിക്കുന്നതായി കണ്ടാൽ, ഒരു സഭ സ്ഥാപിക്കണം. നിങ്ങൾ

പല ഗ്രാമങ്ങളിലും സഞ്ചരിച്ചതു വ്യർത്ഥമാകുമോ? ഹരിസഭകളേയും മറ്റും പതുക്കെ സാത്മീകരിക്കണം. എന്താണ് പറയേണ്ടത്? എന്നെപ്പോലെ ഒരു ശിവഭൂതത്തെ കിട്ടിയാൽ! ഭഗവാൻ യഥാവസരം സകലതും ഏർപ്പാടു ചെയ്തുതരും.......... ശക്തിയുണ്ടെങ്കിൽ അതിന്റെ വികാസം പ്രകാശിപ്പിക്കണം....... മുക്തി ഭക്തി എന്ന ഭാവങ്ങളെ ദുരീകരിക്കുക. ലോകത്തിൽ ഒറ്റ മാർഗ്ഗമേയുള്ളു. പരോപകാരായ സതാം ഹിജീവിതം, പരാർത്ഥം പ്രാജ്ഞ ഉത്സൃജേത് (പരോപകാർതിനാണ് സത്തുക്കളുടെ ജീവിതം: പരന്മാർക്കു വേണ്ടി പ്രാജ്ഞൻ സകലതും ഉപേക്ഷിക്കണം). നിങ്ങൾ നന്മ ചെയ്താലേ എനിക്കു നന്മയുള്ളു; മറ്റൊരു വഴിയുമില്ല. തീരെയില്ല ഭഗവാൻ, ഭഗവൻ! ഭഗവാൻ ഇതു ചെയ്യും, അതു ചെയും നിങ്ങളോ കുത്തിയിരുന്ന് എന്തു ചെയ്യുന്നു?....... നിങ്ങൾ ഭഗവാൻ, ഞാൻ ഭഗവാൻ, മനുഷ്യനായ ഭഗവാനാണ് ലോകത്തിൽ സകലതും ചെയ്യുന്നത്: മറ്റു വല്ല ഭഗവാനും മരത്തിന്മേൽ കേറിയിരിപ്പുണ്ടോ? ഇതാണു ബുദ്ധിയുടെ പോക്ക്. പിന്നെ........ മംഗളം വേണമെങ്കിൽ ഹിംസാബുദ്ധിയും കലഹവും മറ്റും ഉപേക്ഷിച്ചു ജോലിയിലേർപ്പെടുക. അങ്ങനെ ചെയ്യാൻ സാധിക്കാത്തവരെ യാത്ര പറഞ്ഞയയ്ക്കുക.

സംന്യാൽ എഴുതിയ ഒരു പുസ്തകം വിമല് അയച്ചുതന്നിരിക്കുന്ന; ശശി ബാബുവിന്റെ കുടുംബസ്ഥിതി വളരെ മോശമാണെന്നും എഴുതിയിരിക്കുന്നു. അതുകൊണ്ട് ആ പുസ്തകത്തെസ്സംബന്ധിച്ച് ഈ നാട്ടിൽ വല്ലവരും സഹായിക്കുമോ എന്നറിയാൻ താല്പര്യപ്പെടുന്നു. പുസ്തകം ബംഗാളിഭാഷയിലായിരിക്കെ ഈ നാട്ടുകാർ എങ്ങനെ സഹായിക്കും? പുസ്തകം വായിച്ചാൽ ലോകത്തിലുള്ള സകലരും അസുദ്ധരെന്നും, അവരുടെ സ്വഭാവമാലിന്യം കൊണ്ട് അവർക്ക് ആദ്ധ്യാത്മികഭാവം കൈവരില്ലെന്നും, ഭാരതവർഷത്തിലെ അല്പം ചില ബ്രാഹ്മണർക്കുമാത്രമേ അതിന്നവകാശമുള്ളുവെന്നും വിമല മനസ്സിലാക്കിയിരിക്കുന്നു. ആ ബ്രാഹ്മണരിൽ ശശി സംന്യാലും വിമല്ചരണനും സോമസൂര്യന്മാരത്രേ. സബാഷ്; എന്തൊരു മതനിഷ്ഠി വിശേഷിച്ച്, ബംഗാൾദേശത്ത് ഇത്തരം മതം വളരെ സുഗമമാണ്. അത്ര സുഗമമായ മാർഗ്ഗം മറ്റൊന്നില്ല. ജപതപങ്ങളുടെ സാരതത്ത്വം ഇതത്രേ; ഞാൻ പരിശുദ്ധൻ; മറ്റെല്ലാവരും അശുദ്ധന്മാർ. പൈശാചികമതം! രാക്ഷസമതം! നരകോചിതമായ മതം! അമേരിക്കക്ക് ആദ്ധ്യാത്മികഭാവം ഉണ്ടാവില്ലെങ്കിൽ ഇവിടെ മതപ്രചാരം ചെയ്യുന്നതു ശരിയല്ല; പിന്നെ ഇവരുടെ സാഹായ്യം അഭ്യർത്ഥിക്കാമോ? അയാചിതവൃത്തിയെടുത്തു കാലക്ഷേപം കഴിക്കുന്നതായി കൊട്ടിഘോഷിക്കുന്നു; അതോടുകൂടി പുസ്തകം നിറച്ച് ആരും തനിക്ക് യാതൊന്നും തരുന്നില്ലെന്നുള്ള പരാതിയും! ഭാരതവർഷത്തിലുള്ളവർ ആകമാനം ശശിസംന്യാലിന്റേയും വിമലിന്റേയും പാദങ്ങളിൽ ധനം സമർപ്പിക്കാത്തതുകൊണ്ട് ഭാരതവർഷത്തിനു സർവ്വനാശം വന്നിരിക്കുന്നുവെന്ന് വിമല് നിശ്ചയിച്ചിരിക്കുന്നു. കാരണം ശശിബാബു

സൂക്ഷ്മാർത്ഥം ധരിക്കയും, വിരല് അതു വായിച്ചു ലോകത്തിൽ താനല്ലാതെ മറ്റൊരു പരിശുദ്ധനില്ലെന്നു മനസ്സിലാക്കുകയും ചെയ്തിരിക്കുന്നു; ഈ രോഗത്തിന് ഔഷധമെന്ത്? ശശിബാബുവിനോട് മലബാറിലേയ്ക്ക് പോകാൻ പറയുക...... അവിടെ ഗ്രാമംതോറും ബ്രാഹ്മണർക്കായി സത്രങ്ങളുണ്ട്; അവിടെ സകലവിഭവങ്ങളോടുംകൂടി സദ്യ കിട്ടും; ദക്ഷിണയും കിട്ടും...... മിഥുനധർമ്മത്തിൽ ബ്രാഹ്മേതരജാതികളെ സ്പർശിക്കുന്നതിൽ ദോഷമില്ല; ഒടുക്കം കുളിച്ചാൽ മതി; എന്തെന്നാൽ ബ്രാഹ്മണേതരന്മാർക്ക് അശുദ്ധിയുണ്ട്. മറ്റു സമയത്ത് അവരെ തൊട്ടുകൂടാ! ഒരു കൂട്ടം സംന്യാസിമാരും ബ്രാഹ്മണരും നമ്മുടെ നാടിനെ നശിപ്പിച്ചിരിക്കുന്നു. കൊള്ളയും കവർച്ചയും ചെയ്യുന്നതിൽ താല്പര്യമുള്ള ഇവരോ മതപ്രചാരകന്മാർ! ധനം വാങ്ങും. സർവ്വനാശവും ചെയ്യും; പിന്നീട് തൊടരുത് തൊടരുത്; അവരുടെ ജോലിയോ 'ഉരുളൻ കിഴങ്ങിനു വഴുതനയുടെ സ്പർശമുണ്ടായാൽ എത്ര നിമിഷംകൊണ്ടാണ് ബ്രഹ്മാണ്ഡം രസാതലത്തിൽ ആണ്ടുപോകുക. പതിന്നാലു പ്രാവശ്യം മണ്ണെടുത്തു കൈകഴുകിയില്ലെങ്കിൽ പതിന്നാലു തലമുറയാണോ നരകത്തിൽ പോകുക, ഇരുപത്തിനാലു തലമുറയോ?' ഇത്തരം ജടിലപ്രശ്നങ്ങൾക്കു കഴിഞ്ഞ രണ്ടായിരം വർഷങ്ങളായി ശാസ്ത്രീയവ്യാഖ്യാനങ്ങൾ നല്കുകയാണ്.  അതേ സമയത്ത് ജനങ്ങളിൽ കാൽഭാഗം പട്ടിണി കിടന്നു ചാകുന്നു. ഏഴു വയസ്സുള്ള കന്യകയെ മുപ്പതു വയസ്സുള്ളവനു വിവാഹം ചെയ്തുകൊടുത്താൽ മാതാപിതാക്കന്മാർക്ക് എന്തൊരാഹ്ലാദം!....... അതിനു തടസ്സം പറഞ്ഞാൽ നമ്മുടെ മതത്തിനു ഹാനി നേരിടുന്നു എന്നു മുറവിളി കൂട്ടുന്നു ഏഴു വയസ്സുള്ള ബാലിക മാതാപവാകണമെന്നതിന് വൈജ്ഞാനികവ്യാഖ്യാനം നല്കുന്നവർക്ക് മതമുണ്ടോ? ഇതിനു പലരും മുഹമ്മദീയരെ കുറ്റപ്പെടുത്തുന്നു! എന്നാൽ ഗൃഹ്യസൂത്രങ്ങളിലെല്ലാം ഇപ്രകാരമാണ് വിധിച്ചുകാണുന്നത്.

വൈദികമായ അശ്വമേധയജ്ഞം സ്മരിക്കുക. അതിൽ ഇതിനേക്കാൾ ബീമത്സമായ കാര്യങ്ങൾ അനുശാസിച്ചിരിക്കുന്നു........ ജാനകി വനത്തിൽ പോയിരുന്നതിനാൽ രാമൻ ഏകാകിയായി അശ്വമേധം നടത്തി എന്നു വായിച്ചപ്പോൾ എനിക്ക് ആശ്വാസം തോന്നി.

സകലബ്രാഹ്മണങ്ങളിലും ഇതു പ്രസ്താവിച്ചിട്ടുണ്ട് ടീകാകാരന്മാരെല്ലാം ഇതിനെ സമ്മതിച്ചിട്ടുമുണ്ട്. സമ്മതിക്കാതിരിക്കാൻ എന്തു നിവൃത്തി?

ഇതെല്ലാം ഞാൻ പറഞ്ഞതിന്റെ ഉദ്ദേശ്യം പ്രാചീനകാലത്തു വളരെ നല്ല കാര്യങ്ങൾ ഉണ്ടായിരുന്നതോടൊപ്പം ചില ചീത്തക്കാര്യങ്ങളും നടപ്പിലിരുന്നു എന്നതാണ്, നല്ലതെല്ലാം പുലർത്തണം. എങ്കിൽ ഭാവിഭാരതവർഷം പ്രാചീനഭാരതവർഷത്തേക്കാൾ വളരെ ഉത്കൃഷ്ടമാകും. ശ്രീരാമകൃഷ്ണൻ അവതരിച്ചതുമുതൽ ആധുനിക ഭാരതത്തിൽ സത്യയുഗം ആവിർഭവിച്ചുക

ഴിഞ്ഞു. ഈ സത്യയുഗത്തിന്റെ ഉദ്ബോധനത്തിനാണ് തങ്ങൾ വന്നിരിക്കുന്നതെന്നു വിശ്വസിച്ചു പ്രവൃത്തിരംഗത്തിറങ്ങുക.

അതുകൊണ്ടാണ്, ശ്രീരാമകൃഷ്ണദേവനെ അവതാരമെന്നു പറയുകയും അതോടൊപ്പം നിങ്ങൾക്കൊന്നുമറിയാൻ പാടില്ലെന്നു പ്രസ്താവിക്കയും ചെയ്യുമ്പോൾ നിങ്ങൾ സത്യസന്ധരല്ലെന്നു ഞാൻ പറയുന്നത്. രാമകൃഷ്ണദേവൻ സത്യമാണെങ്കിൽ നിങ്ങളും സത്യംതന്നെ എന്നാൽ അതിനെ പ്രകാശിപ്പിക്കണം....... നിങ്ങളുടെ എല്ലാവരുടേയും ഉള്ളിൽ മഹാശക്തിയുണ്ട്; നാസ്തികന്റെ ഉള്ളിൽ യാതൊന്നുമില്ല. ആസ്തികന്മാർ വീരന്മാരാണ്; അവരിൽ മഹാശക്തി വികസിക്കും. ലോകം ഒഴുകിപ്പോകും. ദയ വേണം. പാവങ്ങളെസഹായിക്കണം; മനുഷ്യൻ സാക്ഷാൽ നാരായണനാണ്. ആത്മാവിൽ സ്ത്രീപുരുഷാദിഭേദമോ ബ്രഹ്മക്ഷത്രാദിവ്യത്യാസമോ ഇല്ല. ബ്രഹ്മാദിസ്തംബപര്യന്തം സർവവും നാരായണൻതന്നെ. കീടത്തിൽ ശക്തിവികാസം കുറവും ബ്രാഹ്മാവിൽ കൂടുതലുമാണ് എന്നേ ഉള്ളു. സ്വന്തം ദിവ്യഭാവത്തെ കൂടുതൽ കൂടുതൽ പ്രകാശിപ്പിക്കുന്ന പ്രവൃത്തി നന്മയും അതിനെ തടുക്കുന്നതു തിന്മയുമത്രേ.

നമ്മുടെ ദിവ്യഭാവത്തെ പ്രകാശിപ്പിക്കാനുള്ള ഒറ്റ മാർഗ്ഗം, അന്യരെ അപ്രകാരം ചെയ്വാൻ സഹായിക്കുകയത്രേ.

പ്രകൃത്യാ അസമത്യമുണ്ടെങ്കിൽ എല്ലാവർക്കും തുല്യമായ സൗകര്യങ്ങൾ കൊടുക്കേണ്ടതാണ്; ചിലർക്ക് കൂടുതലും ചിലർക്കു കുറവും കൊടുക്കണമെങ്കിൽ ദുർബ്ബലന്നാണ് ബലവാനേക്കാൾ കൂടുതൽ സൗകര്യം നല്കേണ്ടത്.

അതായത്, ചണ്ഡാലന്ന് എത്രത്തോളം വിദ്യാഭ്യാസം വേണമോ, അത്രത്തോളം ബ്രാഹ്മണന്നു വേണ്ട. ബ്രാഹ്മണബാലന്ന് ഒരദ്ധ്യാപകൻ വേണമെങ്കിൽ ചണ്ഡാലനു പത്തദ്ധ്യാപകന്മാർ വേണം. കാരണം, പ്രകൃത്യാ ബുദ്ധിശക്തിക്കു ന്യൂനതയുള്ളവനെ കൂടുതൽ സഹായിക്കണം. എണ്ണയുള്ള തലയിൽ വീണ്ടും എണ്ണയൊഴിക്കുന്നതു ഭ്രാന്തനാണ്. പാവങ്ങൾ, അധഃപതിതർ, അജ്ഞർ ഇവരെല്ലാം നിങ്ങളുടെ ഈശ്വരനായി ഭവിക്കട്ടെ.

വലിയൊരു ചളിക്കുണ്ടുണ്ട് മുൻപിൽ; സൂക്ഷിക്കുക, അതിൽ പലരും വീണു നശിക്കുന്നുണ്ട്. ഇതാണ് ആ കുണ്ട്, ഹിന്ദുക്കളുടെ മതം വേദത്തിലോ പുരാണത്തിലോ ഭക്തിയിലോ മുക്തിയിലോ അല്ല, അതു ചോറ്റുകലത്തിൽ കടന്നിരിക്കുന്നു. ഹിന്ദുമതം തത്ത്വവിചാരത്തിലോ ജ്ഞാനമാർഗ്ഗത്തിലോ അല്ല, 'എന്നെത്തൊടരുത്, എന്നെത്തൊടരുത്' എന്നതിലാണ്. അത്രമാത്രമേ ഉള്ളൂ. ഈ ഘോരമായ വാമാചാരത്തിൽ അസ്പർശക്കുണ്ടിൽ, വീണു നശിക്കാതിരിക്കാൻ സൂക്ഷിച്ചുകൊള്ളുക. ആത്മവത് സർവ്വഭൂതേഷു (സർവ്വഭൂ

തങ്ങളേയും സ്വാത്മാവിനെപ്പോലെ ദർശിക്കണം) എന്നത് പുസ്തകങ്ങളിൽ മാത്രം ഉണ്ടായാൽ മതിയോ? ദരിദ്രർക്ക് ഒരപ്പക്കഷണം കൊടുക്കാൻ സാധിക്കാത്തവരാണോ മോക്ഷം നല്കാൻ പോകുന്നത്! അന്യന്റെ നിശ്വാസത്തിൽ അശുദ്ധരാകുന്നവർക്ക് മറ്റുള്ളവരെ പരിശുദ്ധമാക്കാൻ സാധിക്കുമോ? 'എന്നെ ത്തൊടരുത്' എന്നത് ഒരുതരം മാനസികരോഗമാണ്. വികാസം ജീവിതവും, സങ്കോചം മരണവുമാണ്. സ്നേഹം വികാസവും സ്വാർത്ഥം സങ്കോചവുമാണ്. അതുകൊണ്ട് ഓരൊറ്റ ജീവിതനിയമം സ്നേഹമത്രേ, സ്നേഹിക്കുന്നവൻ ജീവിക്കുന്നു; സ്വാർത്ഥപരൻ മരിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ട് സ്നേഹത്തിനുവേണ്ടി സ്നേഹിക്കുക; എന്തെന്നാൽ ജീവിക്കാൻ ശ്വസിക്കേണ്ടതുപോലെതന്നെ ജീവിതത്തിന്റെ ഒരൊറ്റ നിയമം സ്നേഹമത്രേ. ഇതുതന്നെ നിഷ്കാമപ്രേമം, കർമ്മം മുതലായവയുടെ രഹസ്യം......ശശിസംന്യാലിനു വല്ല ഉപകാരവും ചെയ്തുകൊടുക്കാമെങ്കിൽ അതിനു ശ്രമിക്കുക. അയാൾ അത്യുദാരനും നിഷ്ഠാസമ്പന്നനുമാണ്, പക്ഷേ ഹൃദയം സങ്കുചിതമെന്നേയുള്ളൂ. അന്യരുടെ ദുഃഖം കണ്ട് മനസ്സിൽ ഇളക്കം എല്ലാവർക്കും ഉണ്ടാകുന്നതല്ല. ഭഗവൻ! ഭഗവൻ! എല്ലാ അവതാരങ്ങളിലും വെച്ച് ചൈതന്യമഹാപ്രഭു ശ്രേഷ്ഠനാണ്; എന്നാൽ അവിടുന്നു പ്രേമത്തെപ്പോലെ ജ്ഞാനം പ്രകാശിപ്പിച്ചില്ല. രാമകൃഷ്ണാവതരത്തിൽ ജ്ഞാനവും ഭക്തിയും പ്രേമവും. അനന്തമായ ജ്ഞാനം, അനന്തമായ പ്രേമം, അനന്തമായ കർമ്മം, ജീവികളോടുള്ള ദയയും അനന്തം! നിങ്ങൾക്ക് ഇപ്പോഴും മനസ്സിലാക്കാൻ സാധിച്ചിട്ടില്ല. 'ശ്രുത്വാപ്യേനം വേദ നചൈവ കശ്ചിത്' (കേട്ടിട്ടും അവിടുതതെ പലർക്കും അറിയാൻ സാധിച്ചിട്ടില്ല.) ഹിന്ദുക്കൾ അനേകയുഗങ്ങളായി ചിന്തിച്ചതെല്ലാം അവിടുന്ന് ഒറ്റ ജന്മത്തിൽ ജീവിച്ചു. അവിടുത്തെ ജീവിതം സകലജാതികളുടേയും ശാസ്ത്രങ്ങളുടേയും ജീവദ്വ്യാഖ്യാനമാണ്. ക്രമേണ ജനങ്ങൾ മനസ്സിലാക്കും; ഞാൻ പണ്ടുമുതൽ പറയുന്നതു പോലെ പ്രകാശത്തിലെത്താൻ ധീരധീരം പ്രയത്നിക്കുക.

നരേന്ദ്രൻ

## 208

(അഖണ്ഡാനന്ദസ്വാമികൾക്ക്) ഈ.റ്റി. സ്റ്റർഡി

ഹൈ വ്യൂ. കാവെർഷാം, റീഡിങ്ങ്, ഇംഗ്ലണ്ട്

1895

നിങ്ങളുടെ കത്തിൽനിന്നു വർത്തമാനങ്ങളറിഞ്ഞു. നിങ്ങളുടെ സങ്കല്പം അത്യുത്തമംതന്നെ. എന്നാൽ നമ്മുടെ ജനങ്ങൾക്ക് സംഘടിതമായി പ്രവർത്തിക്കാൻ തീരെ ശക്തിയില്ല. ഈ ഒറ്റ ന്യൂനതയാണ് എല്ലാ അനർത്ഥങ്ങൾക്കും കാരണം. ഏതാനും ആളുകൾ ഒത്തു ചേർന്നു ജോലി ചെയ്യുക

എന്നത് ആർക്കും തീരെ ഇഷ്ടമില്ല. സംഘടനയ്ക്ക് ആദ്യമായി വേണ്ടത് അനുസരണമാണ്; ആജ്ഞാനുസരണം പ്രവർത്തിക്കുക. എനിക്കു തോന്നുമ്പോൾ ജോലി ചെയ്യുക. അല്ലെങ്കിൽ ഒന്നും ചെയ്യാതിരിക്കുക എന്ന രീതി പിടിച്ചാൽ ഒരു കാര്യവും നടക്കില്ല. സ്ഥിരമായ പ്രയത്നവും നിരന്തരമായ പ്രവർത്തനവും വേണം. മുറയ്ക്കു ക്ലിപ്തമായ രീതിയിൽ, എന്തു പ്രവർത്തിച്ചു. എന്തു ഫലമുണ്ടായി എന്ന് മാസത്തിൽ ഒരിക്കലോ, രണ്ടു പ്രാവശ്യമോ മുടങ്ങാതെ എഴുതിയയ്ക്കണം. ഇംഗ്ലീഷും സംസ്കൃതവും നല്ലവണ്ണം അറിയാവുന്ന ഒരു സന്ന്യാസി ഇവിടെ (ഇംഗ്ലണ്ടിൽ) ആവശ്യമാണ്. ഞാൻ പോകുമ്പോൾ ആ സന്ന്യാസി ഇവിടെ ജോലി ചെയ്തുകൊണ്ടിരിക്കണം. ശരത്, ശശി ഇവരെയല്ലാതെ മറ്റാരേയും ഇക്കാര്യത്തിനു യോഗ്യരായി ഞാൻ കാണുന്നില്ല ശരത്തിനു രൂപാ അയച്ചിട്ടുണ്ട്; എന്റെ കത്തു കിട്ടിയാലുടൻ പുറപ്പെടാൻ പറഞ്ഞിട്ടുണ്ട്. ഖേത്രി മഹാരാജാവിന്റെ ബോംബേ ഏജന്റ് ശരത്തിനെ കപ്പൽ കയറ്റിയയ്ക്കാൻ വേണ്ടതെല്ലാം ചെയ്യണമെന്ന് അദ്ദേഹത്തിന് എഴുതിയിട്ടുണ്ട് പണ്ഡിറ്റ് നാരായണൻദാസ്. മാസ്റ്റർ ശങ്കർലാൽ, ഒഝാജി, ഡാക്ടർ മുതലായ സകലരോടും എന്റെ സ്നേഹം അറിയിക്കണം. ഗോപിയുടെ കണ്ണിനുള്ള മരുന്ന് ഇവിടെ കിട്ടുമെന്നു വിചാരിക്കുന്നുവോ? പേറ്റന്റ് ഔഷധങ്ങളെല്ലാം വ്യാജമാണ് അയാൾക്കും, മറ്റു ബാലന്മാർക്കും എന്റെ ആശിർവ്വാദം. യജ്ഞേശ്വർ ബാബു മീറ്ററിൽ ഒരു സഭ സ്ഥാപിച്ചിരിക്കുന്നു. നമ്മോടൊത്തു പ്രവർത്തിക്കാൻ ആഗ്രഹിക്കുന്നു കൊള്ളാം, അദ്ദേഹം ഒരു പത്രവും തുടങ്ങിയിട്ടുണ്ട്. കാളിയെ അങ്ങോട്ടയയ്ക്കുക. കഴിയുമെങ്കിൽ കാളി അവിടെ ഒരു കേന്ദ്രം സ്ഥാപിക്കട്ടെ. ഞാൻ കുറേ പണം അയച്ചുകൊടുക്കാം കാളി മീറ്ററിൽ ചെന്ന് എനിക്കു ശരിയായ റിപ്പോർട്ടയച്ചാൽ ഞാൻ രൂപ അയയ്ക്കാം. ആജ്മീറിൽ ഒരു കേന്ദ്രം സ്ഥാപിക്കാൻ ശ്രമിക്കുക.... സഹറൺപുരിൽ അഗ്നിഹോത്രി ഒരു സഭ സ്ഥാപിച്ചിരിക്കുന്നു. അവർ എനിക്ക് ഒരു കത്തയച്ചിട്ടുണ്ട്. അവരുമായി എഴുത്തുകുത്തു നടത്തുക എല്ലാവരോടും ഒത്തു ചേർന്നു ജോലി ചെയ്യുക; പ്രവർത്തിക്കുക. ഇങ്ങനെ കേന്ദ്രങ്ങൾ സ്ഥാപിക്കുക. കല്ക്കത്തയിലും മദ്രാസിലും ഇപ്പോൾത്തന്നെ ഉണ്ട്. മീറ്ററിലും ആജ്മീറിലും സ്ഥാപിക്കയാണെങ്കിൽ വളരെ നന്ന്. ഇങ്ങനെ സാവധാനത്തിൽ പല സ്ഥലത്തും കേന്ദ്രങ്ങൾ സ്ഥാപിക്കണം. ഇവിടെ എനിക്കുള്ള കത്തുകൾ മിസ്റ്റർ ഈ. റ്റി. സ്റ്റർഡി, ഹൈ വ്യൂസ കാവർഷാം റീഡിങ്, ഇംഗ്ലണ്ട് എന്ന മേൽവിലാസത്തിൽ അയയ്ക്കണം. അമേരിക്കയിലെ മേൽവിലാസം മിസ്. ഫിലിപ്സ് 19 ഡബ്ലു 38–ാം സ്റ്റ്റീറ്റ്, ന്യൂയോർക്ക് എന്നാണ്. ക്രമേണ ലോകം മുഴുവനും വ്യാപിക്കണം. ആജ്ഞാനുസരണമാണ് ആദ്യമായി വേണ്ടത്. തീയിൽ ചാടാനും സന്നദ്ധനാകണം. എന്നാലേ ജോലി നടക്കൂ..... ഇങ്ങനെ രാജപുത്താനയിൽ ഓരോ ഗ്രാമത്തിലും സഭ സ്ഥാപിക്കുക.

## 209

(ബ്രഹ്മനന്ദസ്വാമികൾക്ക്) യു.എസ്.എ.
1985

സുഹൃത്തമ,

സന്ന്യാൽ അയച്ച പുസ്തകങ്ങൾ കിട്ടിയിരിക്കുന്നു എന്ന് എഴുതിയയയ്ക്കാൻ വിട്ടുപോയി. അദ്ദേഹത്തെ അറിയിക്കണം. നിങ്ങൾക്കുവേണ്ടി താഴെപ്പറയുന്ന കാര്യങ്ങൾ എഴുതുന്നു.

1. പക്ഷപാതമാണ് എല്ലാ അനിഷ്ടങ്ങൾക്കും മൂലകാരണം എന്നറിയണം. അതായത്, നിങ്ങൾ മറ്റുള്ളവരോടു കാണിക്കുന്നതിൽ കൂടുതൽ സ്നേഹം ഒരാളോടു കാണിച്ചുപോയാൽ ഭാവിയിൽ വിവാദത്തിനു വിത്തു വിതയ്ക്കുകയാവും.

2. ഒരാൾ നിങ്ങളുടെ അടുത്തു വന്ന് മറ്റൊരു സോദരനെ നിന്ദിക്കാൻ ഭാവിച്ചാൽ അത് ഒരു വിധത്തിലും കേൾക്കരുത്. അങ്ങനെ കേൾക്കുന്നതേ മഹാപാപമാണ്. മേൽ വരുന്ന വഴക്കുകളുടെ മുള അതിലാണ്.

3 മാത്രമല്ല, എല്ലാവരുടേയും ദോഷങ്ങൾ പൊറുക്കണം! ലക്ഷം അപരാധങ്ങളും പൊറുക്കണം; നിങ്ങൾ എല്ലാവരേയും നിഃസ്വാർത്ഥമായി സ്നേഹിച്ചാൽ അവരെല്ലാം ക്രമേണ പരസ്പരം സ്നേഹിച്ചുകൊള്ളും. ഒരുവന്റെ സ്വാർത്ഥം മറ്റൊരുവനെ ആശ്രയിച്ചിരിക്കുന്നു എന്ന വസ്തുത മനസ്സിലാക്കാൻ സാധിച്ചാൽ എല്ലാവരും ഈർഷ്യയെ നിശ്ശേഷം ഉപേക്ഷിക്കും.

പത്തുപേർ ഒത്തുചേർന്ന് ഒരു കാര്യം നടത്തുക എന്നതു നമ്മുടെ ആളുകളുടെ സ്വഭാവമല്ല; അതുകൊണ്ട് ആ ഭാവം വരുത്താൻ വളരെ പ്രയത്നവും കാലവിളംബവും സഹിക്കണം. ഞാൻ നിങ്ങളിൽ വലിപ്പവും ചെറുപ്പവും കാണുന്നില്ല; പ്രവർത്തിക്കാൻ സമയം വരുമ്പോൾ എല്ലാവരും മഹാശക്തി പ്രകാശിപ്പിക്കും എന്ന് ഞാൻ കാണുന്നു. ശശി ഒരു സ്ഥാനം ചൈതന്യമയമാക്കി എത്ര ഉറച്ചു നില്ക്കുന്നു; അദ്ദേഹത്തിന്റെ ദൃഢനിഷ്ഠ ഒരു വലിയ അസ്തിവാരമാണ്. കാളിയും യോഗീന്ദ്രനും ടൗൺഹാൾ മീറ്റിങ് കാര്യം എത്ര ഭംഗിയായി നിർവ്വഹിച്ചു; അത് എത്രയും ഗുരുതരമായ കാര്യമായിരന്നു. നിരഞ്ജൻ സിലോൺ മുതലായ സ്ഥലങ്ങളിൽ പല കര്യങ്ങളും സാധിച്ചിരിക്കുന്നു. ശാരദാപ്രസന്നൻ എത്ര രാജ്യങ്ങളിൽ സഞ്ചരിച്ച് വലിയ വലിയ കാര്യങ്ങളുടെ വിത്തു മുളപ്പിച്ചിരിക്കുന്നു. ഹരിയുടെ അദ്ഭുതകരമായ ത്യാഗവും സ്ഥിരബുദ്ധിയും തിതിക്ഷയും ആലോചിക്കുമ്പോഴൊക്കെ

എനിക്കു പുതിയ ബലം കിട്ടുന്നു. തുളസി ഗുപ്തൻ ബാബുരാമ് ശരത് മുതലായവരിലെല്ലാം ഓരോതരം മഹാശക്തി വർത്തിക്കുന്നുണ്ട്. ഗുരുദേവൻ ഉത്തമനായ രത്നവ്യാപാരിയായിരുന്നു എന്നതിൽ ഇനിയും നിങ്ങൾക്കു സംശയമുണ്ടെങ്കിൽ നിങ്ങളും ഒരു ഭ്രാന്തനും തമ്മിൽ എന്തു വ്യത്യാസം? നോക്കുക, ഇവിടെ പല സ്ത്രീപരുഷന്മാരും ശ്രീരാമകൃഷ്ണദേവനെ എല്ലാ അവതാരങ്ങളിലുംവെച്ചു ശ്രേഷ്ഠനെന്നു ഗണിച്ചു പൂജിച്ചുതുടങ്ങിയിരിക്കുന്നു. മഹാകാര്യങ്ങൾ പതുക്കെയാണ് നിറവേറുന്നത്. പതുക്കെയാണ് വെടിമരുന്നു കൂട്ടുന്നത്. പിന്നീട് ഒരു ദിവസം ഒരഗ്നികണംകൊണ്ട് സകലതും പൊട്ടിത്തെറിയ്ക്കുന്നു.

അവിടുന്നു സമുദ്ധാരകനാണ്; എന്തിനു ഭയപ്പെടുന്നു? നിങ്ങൾ അനന്തശക്തിസമ്പന്നരാണ്; നിസ്സാരമായ ഈർഷ്യയേയും അഹങ്കാരത്തേയം അടക്കാൻ നിങ്ങൾക്ക് എത്ര നാൾ വേണം? അവ വരുമ്പോൾ ഭഗവാനെ ശരണം പ്രാപിക്കുക. ശരീരവും മനസ്സും ഭഗവാന്റെ കാര്യത്തിനായി സമർപ്പിക്കുക. ഉടനടി വിഷമങ്ങൾ നീങ്ങുന്നതായനുഭവപ്പെടും.

നിങ്ങൾ തല്ക്കാലം താമസിക്കുന്ന സ്ഥലം മതിയാവില്ലെന്നു തോന്നുന്നു. വിശാലമായ ഒരു ഗൃഹം വേണം; എല്ലാവരും തിങ്ങിക്കൂടി ഒരു മുറിയിൽ കിടക്കാൻ ഇടയാക്കരുത്. നിവൃത്തിയുണ്ടെങ്കിൽ, രണ്ടുപേരിലേറെ ഒരു മുറിയിൽ താമസിക്കുന്നതു നന്നല്ല. പുസ്തകങ്ങൾ വെയ്ക്കാൻ ഒരു വലിയ ഹാൾ വേണം.

ദിവസേന രാവിലേയും സന്ധ്യയ്ക്കും കാളി ഹരി തുളസി ശശി മുതലായവർ മാറി മാറി അല്പം ശാസ്ത്രം വായിച്ചു കേൾപ്പിക്കണം. രാത്രിയിൽ ഒരു തവണകൂടി ശാസ്ത്രപ്രഭാഷണം. നടത്തി ധ്യാനവും സങ്കീർത്തനാദികളും നടത്തണം. ഇങ്ങനെ ഒരു മുറി വെച്ചാൽ വളരെ മംഗളകരമാകും. അന്തിനേരത്തെ പാരായണാദികളഇൽ പൊതുജനങ്ങൾക്കും പങ്കുകൊള്ളാൻ സൗകര്യം കൊടുക്കണം. ഞായറാഴ്ച തോറും കാലത്തു 10 മണിമുതൽ രാത്രിവരെ തുടർച്ചയായി ശാസ്ത്രപാഠവും സങ്കീർത്തനവും മറ്റും ഉണ്ടായിരിക്കണം. അതു പൊതുജനങ്ങൾക്കുവേണ്ടിയാണ്. ഇങ്ങനെ കുറേ നാൾ ക്ലേശം സഹിച്ചും ക്രമമായി നടത്തിയാൽ പിന്നീട് എല്ലാം മുറയ്ക്കു താനേ നടന്നുകൊള്ളും. ആ ഹാളിൽ പുകവലിക്കാൻ പാടില്ല. പുകവലിക്കുവാൻ വേറെ ഒരു ചിട്ട വരുത്തിയാൽ പല കാര്യങ്ങളും പുരോഗമിക്കുന്നതായി കാണാം.

വിവേകാനന്ദൻ

പുനശ്ച. ഹരമോഹൻ ഒരു പത്രം പ്രസിദ്ധപ്പെടുത്താൻ വട്ടം കൂട്ടിയല്ലോ; അതെങ്ങനെയിരിക്കുന്നു? കാളി ശരത് ഹരി മാസ്റ്റർ ജി. സി. ഘോഷ് മുത

ലായവർ ഒത്തുകൂടി അങ്ങനെ ഒന്നു നിർവ്വഹിച്ചാൽ നന്നായിരിക്കും.

## 210

(ബ്രഹ്മനന്ദസ്വാമികൾക്ക്) യു.എസ്.എ.
1895

അഭന്നഹൃദയ,

നിങ്ങളുടെ കത്ത് ഇപ്പോൾ കിട്ടി. വർത്തമാനങ്ങളറിഞ്ഞു. ഭാരതവർഷത്തിൽ എന്തെല്ലാം നടന്നാലും ഇല്ലെങ്കിലും യഥാർത്ഥമായ കാര്യം ഈ നാട്ടിലാണ്. ആരും ഇപ്പോൾ വരേണ്ടതില്ല. ഞാൻ സ്വദേശത്തു മടങ്ങിവന്നു ചിലരെ പരിശീലിപ്പിക്കാം. പിന്നീടവർക്കു പാശ്ചാത്യദേശത്തു ഒരു ഭയവും ഉണ്ടാവില്ല. ഗുണനിധിയെപ്പറ്റിയാമ് ഞാൻ എഴുതിയത്. ഹരിസിങ് (ജയപൂർരാജ്യത്തിലെ ഒരു സേനാനായകൻ) മുതലായവർക്കെല്ലാം എന്റെ പ്രേമാശീർവ്വാദങ്ങൾ. വഴക്കുകളിൽ പങ്കുകൊള്ളരുത്. ഖേത്രി രാജാവിനെ അമർത്താൻ ആർക്കു സാധിക്കും? അദ്ദേഹത്തിന്റെ ശിരസ്സിൽ ജഗദംബ വസിക്കുന്നു. കാളിയുടെ കത്തും കിട്ടി. കാശ്മീരത്ത് ഒരു കേന്ദ്രം സ്ഥാപിക്കാൻ സാധിച്ചാൽ നന്ന്. സാധിക്കുന്നിടത്തെല്ലാം കേന്ദ്രങ്ങൾ സ്ഥാപിക്കുക. ഇപ്പോൾ ഈ നാട്ടിലും (അമേരിക്കയിലും) ഇംഗ്ലണ്ടിലും വേരുറച്ചുകഴിഞ്ഞു. അതിനെ പിഴുതുമാറ്റാൻ ആർക്കു സാധിക്കും? ന്യൂയോർക്ക് ഈ പ്രാവശ്യം ഇളകിമറിയും; അടുത്ത ഗ്രീഷ്മത്തിൽ ലണ്ടനും വലിയ വലിയ ദിഗ്ഗജങ്ങൾ ഒഴുകിപ്പോകും. പിന്നെയല്ലേ ചെറിയ മത്സ്യങ്ങളും ആടുകളും! നിങ്ങൾ അരയും തലയും മുറുക്കി സന്നദ്ധരാകുക. ലോകം മുഴുവനും നമുക്ക് ആത്മീയശക്തികൊണ്ട് ഇളക്കിമറിക്കാം. സന്ധ്യ ആരംഭിച്ചിട്ടേയുള്ളു. സോദര! നമ്മുടെ നാട്ടിൽ മനുഷ്യരുണ്ടോ? അതു ശ്മശാനപുരിയാണല്ലോ. താഴ്ന്ന വർഗ്ഗക്കാർക്കു വിദ്യാഭ്യാസം നല്കിയാൽ ഒരു നിവൃത്തിമാർഗ്ഗമുണ്ടാകാം. ജ്ഞാനബലത്തേക്കാൾ വലിയ ബലമേതുള്ളു? അവർക്കു വിദ്യാഭ്യാസം നല്കാമോ?

ധനവാന്മാരുണ്ടോ വല്ലപ്പോഴും വല്ലേടത്തും ഉപകാരം ചെയ്തിട്ട്? ദരിദ്രന്മാരാണ് എവിടേയും വലിയ കാര്യങ്ങൾ നിർവ്വഹിച്ചിട്ടുള്ളത്. പണം വന്നു ചേരാൻ എത്ര സമയം വേണം? മനുഷ്യരെവിടെ? നമ്മുടെ നാട്ടിൽ മനുഷ്യരുണ്ടോ? നാട്ടിലുള്ളവരെല്ലാം ബാലന്മാർ; അവരോടു ബാലന്മാരോടെന്നപോലെ പെരുമാറണം. അവരുടെ ബുദ്ധി പത്തു വയസ്സുള്ള കന്യകകളെ വിവാഹം ചെയ്യിക്കുന്നതിൽ ചെലവായിക്കഴിഞ്ഞു. ആരോടും കലഹിക്കാതെ യോജിച്ചു പ്രവർത്തിക്കുക. ഈ ലോകം അതിഭയങ്കരം; ആരേയും വിശ്വസിക്കാൻ നിവൃത്തിയില്ല. ഭയപ്പെടേണ്ട, ജഗദംബ എനിക്കു സഹായമായുണ്ട്. നിങ്ങൾ ആശ്ചര്യപ്പെടുമാറുള്ള ജോലികൾ ഈ പ്രാവശ്യം നടക്കും.

ഭയമെന്തിന്? ആരെ ഭയപ്പെടണം? ഹൃദയം വജ്രതുല്യമാക്കി പ്രവർത്തിക്കുക.

വിവേകാനന്ദൻ

പുനശ്ച. ശാരദാപ്രസന്നൻ ഒരു ബംഗാളിമാസിക പ്രസിദ്ധപ്പെടുത്തുന്ന കാര്യം പറഞ്ഞിരുന്നല്ലോ. അതിലേയ്ക്കു വേണ്ട സഹായം ചെയ്യണം. ആ ഉദ്ദേശ്യം നല്ലതാണ്. എതിർത്തു വിമർശിക്കുന്നതു നിശ്ശേഷം ഉപേക്ഷിക്കണം. നന്നെന്നു തോന്നുന്നതിനെയെല്ലാം സഹായിക്കണം. നന്നെന്നു തോന്നാത്തതിനെ പതുക്കെ പറഞ്ഞു ധരിപ്പിക്കുക. പരസ്പരം എതിർത്തു വിമർശിക്കുന്നതുതന്നെയാണ് എവിടെയും സർവ്വനാശത്തിനു കാരണം. സംഘവിച്ഛേദം വരാൻ ഇതാണു മൂലമന്ത്രം. 'അവന്നെന്തറിയാം ഇവന്നെന്തറിയാം? എന്നെല്ലാം പറയുകയും പരിഹസിച്ചു ചിരിക്കുകയും ചെയ്യുകയെന്നതാണ് എല്ലാ കലങ്ങൾക്കും അടിസ്ഥാനം.

## 211

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

ഈ. റ്റി. സ്റ്റർഡി. റീഡിങ്ങ്,
കാവെർഷാം, ലണ്ടൻ
1895

നിങ്ങളും സന്ന്യാലും അയച്ച കത്തുകളിൽ നിന്ന് വർത്തമാനങ്ങളറിഞ്ഞു. നീങ്ങളെല്ലാം അയയ്ക്കുന്ന കത്തുകളിൽ വിശേഷിച്ചും നിങ്ങളയയ്ക്കുന്ന കത്തുകളിൽ രണ്ടു ന്യൂനത കാണുന്നു. ഒന്നാമത്, ഞാൻ അന്വേഷിക്കുന്ന വിവരങ്ങളിൽ ഒന്നിനും മറുപടിയില്ല – രണ്ടാമത്, മറുപടിയയ്ക്കാൻ വളരെ താമസിക്കുകയും ചെയ്യുന്നു. സോദര, നിങ്ങൾ സ്വദേശത്തു താമസിക്കുകയാണ്. എനിക്കോ വിദേശത്ത് ഉദരനിമിത്തം വേലചെയ്യേണ്ടിയിരിക്കുന്നു; മാത്രമല്ല, പമ്പരം പോലെ ചുറ്റിക്കറങ്ങേണ്ടിയും വരുന്നു. ഞാൻ ഏകാകിയായിത്തന്നെ വേണം ജോലിചെയ്യുക എന്ന് ഇപ്പോൾ നന്നായി മനസ്സിലാക്കുന്നു.

ശശിതന്നെയാണ് ഏറ്റവും യോഗ്യൻ; എന്നാൽ അദ്ദേഹത്തിനു വരാൻ പറ്റുമോ എന്നതിനെപ്പറ്റി നിങ്ങൾ ആലോചിച്ചുകൊണ്ടിരിക്കുന്നേ ഉള്ളൂ. ഈ രാജ്യങ്ങൾ വലിയ ഭോഗവിലാസികളുടേതാണ്. ഒരാളുടെ നഖാഗ്രത്തിൽ അല്പം മാലിന്യം കണ്ടാൽ അയാളെ തൊടില്ല. ശരത്തിനു വരാൻ ഇഷ്ടമില്ലെങ്കിൽ ശാരദാപ്രസന്നനെ അയയ്ക്കുക. അല്ലെങ്കിൽ മദ്രസ്സിലേയ്ക്ക് എഴുതിയയച്ച് ആരെയെങ്കിലും എയപ്പിക്കുക. ഞാൻ ഇതിനെപ്പറ്റി എഴുതിയയച്ചിട്ട് ഏതാണ്ട് രണ്ടു മാസമായി. അടുത്ത തപാലിൽ എഴുതിയയ്ക്കാമെന്നു താരക്ജേഷ്ഠൻ എഴുതിയിരുന്നു. എന്നാൽ ഇന്നുവരെ ഒരു തീരുമാവുമാ

യില്ലല്ലോ. ഞാൻ ഇവിടെയുള്ളപ്പോൾത്തന്നെ വല്ലവരും വന്നുചേരുമെന്ന് ആശിച്ചിരുന്നു. എന്നാൽ നാളിതുവരെ ഒന്നും നിശ്ചയിച്ചുകഴിഞ്ഞില്ലല്ലോ. രണ്ടുവർഷം കൂടുമ്പോളാണ് ഒരു വർത്തമാനം അറിയിയ്ക്കുന്നത്. ബിസിനസ്സ് ബിസിനസ്സാണ്. ജോലിക്കാര്യത്തിൽ ശുഷ്കാന്തി വേണം, ആലസ്യം പാടില്ല. അടുത്ത ആഴ്ച ഒടുവിൽ ഞാൻ അമേരിക്കയിലേയ്ക്കു പോകും. അതുകൊണ്ട് വരുന്ന ആളെ ഇവിടെവെച്ചു കാണാമെന്നാശിക്കുന്നില്ല. ഗിരീശന് എന്റെ കാര്യത്തിൽ എങ്ങനെ സഹായിക്കാൻ സാധിക്കും? സംസ്കൃതം അറിയാവുന്ന ഒരാളെയാണ് ഞാൻ ആവശ്യപ്പെടുന്നത്. അയാൾ വിവർത്തനം ചെയ്യുന്ന കാര്യത്തിൽ സ്റ്റർഡിയെ സഹായിക്കണം.

ഇവിടെ ഇല്ലാതിരിക്കുമ്പോൾ സ്റ്റർഡിയോടൊത്തുചേർന്നു പുസ്തകങ്ങൾ വിവർത്തനം ചെയ്യണം. അതിൽ കൂടുതലായൊന്നും ഞാൻ ആശിക്കുന്നില്ല. ഞാൻ ഇവിടെ ഇല്ലാത്തപ്പോൾ അല്പം സംസ്കൃതം പഠിപ്പിക്കയും പുസ്തകങ്ങൾ വിവർത്തനം ചെയ്യുകയും വേണം. അത്രമതി, അതിൽ കൂടുതൽ എന്താണ് ചെയ്യാവുന്നത്? ഗിരീശൻ ഈ രാജ്യങ്ങളിൽ സഞ്ചരിക്കുന്നതു നന്ന്. ഇംഗ്ലണ്ടിലും അമേരിക്കയിലും സഞ്ചരിക്കാൻ 300 രൂപ മതിയാകും. നമ്മുടെ നാട്ടുകാരിൽ എത്രയേറെപ്പേർ ഇവിടെ വരുന്നുവോ അത്രയും നന്ന്. എന്നാൽ തൊപ്പിയും ധരിച്ചു സായിപ്പുവേഷം ചമയുന്ന ഭാഗ്യഹീനരെക്കണ്ടാൽ എനിക്ക് അസഹ്യത തോന്നുന്നു. കറുത്ത മനുഷ്യർ, എങ്കിലും സായ്പന്മാർ എന്നു നടിക്കുക! മാന്യന്മാരെപ്പോലെ ദേശീയവസ്ത്രം ധരക്കണം. അല്ലാതെ ഇങ്ങനെ മൃഗവേഷം കെട്ടരുത്, ശിവ!ശിവ! ഇവിടെ എല്ലാം ചെലവുതന്നെ, ഒരു പൈസയും കിട്ടില്ല. സ്റ്റർഡി, എനിക്കുവേണ്ടി വളരെയധികം ചെലവാക്കിയിരിക്കുന്നു, ഇവിടെ പ്രസംഗിക്കണമെങ്കിൽ നമ്മുടെ നാട്ടിലെന്നപോലെ കയ്യിൽ നിന്നു പണം ചെലവാക്കണം. എന്നാൽ ഏറിയകാലം പ്രസംഗിച്ചു കീർത്തി നേടിയാൽ ചെലവിനു വേണ്ടതു കിട്ടും. ആദ്യത്തെ വർഷം അമേരിക്കയിൽ കിട്ടിയത് (പിന്നീട് ഒരു പൈസപോലും ഞാൻ വാങ്ങിയിട്ടില്ല) മിക്കവാറും ചെലവായിക്കഴിഞ്ഞു. അമേരിക്കയിലെത്തുവാൻ വേണ്ടതുമാത്രം കൈവശമുണ്ട്. ഇങ്ങനെ ചുറ്റിയലഞ്ഞു പ്രസംഗിച്ചതിന്റെ ഫലമായി നാഡികളുടെ സഹനശക്തിക്കുറവുകൊണ്ടു ശരീരം അത്യന്തം ദുർബ്ബലമായിരിക്കുന്നു. മിക്കവാറും ഉറക്കം വരുന്നില്ല. ഇപ്രകാരമുള്ള വൈഷമ്യങ്ങളുണ്ട്. മാത്രമല്ല, ഞാൻ തനിച്ചുമാണല്ലോ. നമ്മുടെ നാട്ടുകാറെപ്പറ്റി എന്താണ് പറയേണ്ടത? ഒരു പൈസകൊണ്ടുപോലും ഒരാളും ഇന്നോളം സഹായിച്ചിട്ടില്ല, ഒരാളും സഹായിക്കാൻ പുറപ്പെട്ടിട്ടുമില്ല. ഈ ലോകത്തിൽ എല്ലാവരും സഹായം ആവശ്യപ്പെടുന്നു. എത്രത്തോളം സഹായിക്കുന്നുവോ അത്രത്തോളം കൂടുതൽ ആവശ്യപ്പെടുന്നു. അങ്ങനെ സഹായിക്കാൻ സാധിക്കാതെ വന്നാലോ നിങ്ങളെ നിന്ദിച്ചു കുറ്റപ്പെടുത്തുകയും ചെയ്യും. എഴുതേണ്ടതു സ്റ്റർഡിക്ക് എഴുതിയയയ്ക്കുക – ആളെ അയയ്ക്കുന്നതിനെപ്പറ്റിയുള്ള

തീരുമാനം – അടുത്ത യുഗത്തിൽ നിങ്ങൾ തീരുമാനത്തിൽ എത്തിച്ചേരുമ്പോൾ; ശശിയെ ഞാൻ വിശ്വസിക്കുന്നു, സ്നേഹിക്കുന്നു. അവിടെ വിശ്വസ്തനും സത്യനിഷ്ഠനുമായി അദ്ദേഹം ഒരാളേയുള്ളു. അദ്ദേഹത്തിന്റെ രോഗവും മറ്റും ഭഗവാന്റെ കൃപയാൽ മാറും. അദ്ദേഹത്തിന്റെ ഭാരമെല്ലാം ഞാൻ ഏറ്റിരിക്കുന്നു.

വിവേകാനന്ദൻ

## 212

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്) ഈ.റ്റി. സ്റ്റർഡി

ഹൈ വ്യൂ, കാവെർഷാം, റീഡിങ്ങ്, ഇംഗ്ലണ്ട്

1985

പ്രിയശശി,

നിങ്ങളുടേയും ചുനിബാബുവിന്റേയും സാണ്ടലിന്റേയും കത്തുകൾ മുമ്പേ കിട്ടി. രാഖാലിന്റെ കത്ത് ഇന്നു വന്നെത്തി. അദ്ദേഹം Gravel രോഗത്താൽ വിഷമിച്ചു എന്നറിഞ്ഞു ദുഃഖിക്കുന്നു. അജീർണ്ണംകൊണ്ടു വന്നതാവാം.... മാത്തെസ്സംബന്ധിച്ച ജോലികൾ മാസ്റ്റർമഹാശയനു സമ്മതമാണെങ്കിൽ, അദ്ദേഹത്തെക്കൊണ്ടു നടത്തിക്കുക; അല്ലെങ്കിൽ ഹുട്കോഗോപാലനെക്കൊണ്ട്. സാണ്ടലിനോടു സ്വന്തം ഗൃഹജോലികൾ നോക്കാൻ പറയുക; മഠത്തിലെ കാര്യങ്ങൾക്കുവേണ്ടി വൃഥാ സമയം വ്യയം ചെയ്യാതിരിക്കട്ടെ. ഹുട്കോവിന്റെ കടം വീട്ടിക്കഴിഞ്ഞു. ഇനി സംന്യസിക്കാൻ പറയുക. മരിച്ചാലും പോവില്ല ലൗകികബുദ്ധി. അയാൾക്കു കുറെ രൂപ മാസന്തോറും കൊടുക്കുക, അയാൾ മഠത്തിൽ ജോലി ചെയ്യട്ടെ. ലൗകികകാര്യങ്ങളിലേർപ്പെട്ടാൽ പലതരം ദുർബുദ്ധിയും വന്നുചേരും. സംന്യസിക്കാൻ ഇഷ്ടമില്ലെങ്കിൽ മാറിപ്പോകാൻ പറയുക. പകുതി വെള്ളത്തിലും പകുതി കരയിലും എന്ന രീതിയിൽ വർത്തിക്കുന്നവരെ നമുക്കു വേണ്ട. ഇപ്പോൾ അയയ്ക്കത്തക്കവണ്ണം എന്റെ കയ്യിൽ പ്രസംഗങ്ങളൊന്നുമില്ലെന്ന് ഹരമോഹനോടു പറയുക. സുരേശ്ദത്ത് പ്രസിദ്ധപ്പെടുത്തിയ നാരദസൂത്രഗ്രന്ഥം നിങ്ങൾ അയച്ചുതന്നല്ലോ. ലോകത്തിൽ മറ്റൊരിടത്തും അതച്ചടിച്ചിട്ടില്ലേ? അദ്ദേഹം പുസ്തകം പ്രസിദ്ധപ്പെടുത്തുന്നത് ആളുകളെ വഞ്ചിക്കാൻ മാത്രമാണ്. അതു പുസ്തകമേ അല്ല. ഓരോ സൂത്രത്തിലുമുണ്ട് അനവധി തെറ്റുകൾ; അർത്ഥമൊന്നും മനസ്സിലാക്കാൻ സാധിക്കില്ല. അദ്ദേഹം ആകാശത്തിലിരുന്നു വിവർത്തനം ചെയ്തതാണോ ഹരമോഹൻ ഒരു Loard രാമകൃഷ്ണപരമഹംസനെ സൃഷ്ടിച്ചിരിക്കുന്നു. അല്ലേ? Lord എന്നാൽ എന്ത്? ഇംഗ്ലീഷുകാരുടെ ഇടയിലെ എന്നതുപോലെയാണോ? ആളുകൾ എന്തു വേണമെങ്കിലും പറഞ്ഞുകൊള്ളട്ടെ എന്നു രാഖാലിനോടു പറയുക. അങ്ങനെ

വിവേകമില്ലാതെ സംസാരിക്കുന്നവർ കീടതുല്യരാണ്. നിങ്ങൾക്ക് ആർജ്ജവമുണ്ടായിരിക്കണം: പ്രവൃത്തിയും വിചാരവും ഒരുപോലാകണം. ലക്ഷ്യത്തെപ്പോലെ അതു പ്രാപിക്കാനുള്ള മാർഗ്ഗവും പരിശുദ്ധമാകണം. ഞാൻ പഴഞ്ചൻ ആചാരങ്ങൾ അനുഷ്ഠിച്ചുപോരുന്ന ഹിന്ദുവാണെന്ന് വല്ലപ്പോഴും ഭാവിച്ചിട്ടുണ്ടോ, നടിച്ചിട്ടുണ്ടോ? ബംഗാളികൾ എന്നെ സഹായിച്ച് ഇങ്ങോട്ടയച്ചതാണോ? ഇപ്പോഴും അവർ എന്നെ പിൻവാങ്ങിക്കൊണ്ടിരിക്കയാണോ? ബംഗാളികൾ പറയുന്നതു വകവെയ്ക്കണമോ? യാതൊരുവന്റെ ജനനത്താൽ അവരുടെ ദേശം പവിത്രമായോ അവിടുത്തെ സേവനത്തിനായി ഒരു കാൽപ്പൈസപോലും അവർ ചെലവാക്കിയിട്ടില്ല; എങ്കിലും വളരെയെല്ലാം അഹങ്കരിച്ചു പറയുന്നുമുണ്ട്. അവർ എന്തു വേണമെങ്കിലും പറഞ്ഞുകൊള്ളട്ടെ. അവർ ഭാരവർഷത്തിന്റെ പേരു ദുഷിപ്പിച്ചിരിക്കുന്നു....... മഠം പശ്ചിമ പ്രാന്തത്തിലോ രാജപുത്താനയിലോ ബോംബെയിലോ സ്ഥാപിക്കുക. ബംഗാളികൾ!..... ലണ്ടനിൽ ചിലർ കാഴ്ചയിൽ കാപ്പിരിവർഗ്ഗക്കാരെപ്പോലെ; എന്നിട്ട് തൊപ്പിയും ചൂടി ചുറ്റിക്കറങ്ങുന്നതു കണ്ടു. എന്നാൽ അവർ കൈകൊണ്ടു തൊട്ടുപോയ ആഹാരസാധനം ഇംഗ്ലീഷുകാർ കഴിക്കില്ല; അത്രയ്ണ് അവരോട് ഇംഗ്ലീഷുകാർക്കുള്ള ആദരവ്! ഭൃത്യവർഗ്ഗങ്ങളോടുകൂടി സഹവസിച്ചിട്ട് സ്വദേശത്തു മടങ്ങിവന്നു വലിയവരെന്നു നടിക്കുന്നു. രാമ, രാമ!...... ഇവരുടെ അഭിപ്രായത്തിനു വല്ല വിലയുമുണ്ടോ? നിങ്ങൾ നിങ്ങളുടെ ജോലി ചെയ്യുക. മനുഷ്യരുടെ മുഖം നോക്കാതെ ഈശ്വരന്റെ മുഖം നോക്കുക. ശരത്തിനു ഗീതയും ഉപനിഷത്തുകളും മറ്റും നിഘണ്ടുവിന്റെ സഹായത്തോടുകൂടി ഇവരെ പഠിപ്പിക്കാൻ സാധിക്കുമല്ലോ അഥവാ വെറും വൈരാഗ്യം മത്രമോ? അത്തരം വൈരാഗ്യത്തിന് ഇവിടെ അവസരമുണ്ടോ? എല്ലാവർക്കും ശ്രീരാമകൃഷ്ണദേവനെപ്പോലാകുക സാധ്യമോ? ശരത് ഇപ്പോൾ പുറപ്പെട്ടിരിക്കുമെന്നു വിശ്വസിക്കുന്നു. പഞ്ചദശിയുടേയും ഗീതയുടേയും ഓരോ പ്രതിയും, (കിട്ടുന്ന എല്ലാ ഭാഷ്യങ്ങളോടുംകൂടി) കാശിയിൽ അച്ചടിച്ച നാരദസൂത്രവും ശാണ്ഡില്യസൂത്രവും (സുരേശ്ദത്ത് പ്രസിദ്ധപ്പെടുത്തിയതിൽ പല തെറ്റുമുണ്ട്, അർത്ഥം വ്യക്തമാവില്ല) കിട്ടുമെങ്കിൽ പഞ്ചദശിയുടെ ഒരു നല്ല വിവർത്തനും കാളീവരവേദാന്തവാഗീശൻ വിവർത്തനം ചെയ്തിട്ടുള്ള ശങ്കരഭാഷ്യവും, പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടെങ്കിൽ പാണിനിസൂത്രത്തിനോ കാശികാവൃത്തിക്കോ ഫണിഭാഷ്യത്തിനോ ബംഗാളിയിലോ ഇംഗ്ലീഷിലോ ഉള്ള (അലഹബാദിലെ ശ്രീശവസുവിന്റെ) വിവർത്തനവും അയയ്ക്കണം.

നിങ്ങളുടെ ബംഗാളികളോട് എനിക്ക് ഒരു വാചസ്പതി നിഘണ്ടു അയയ്ക്കാൻ പറയുക; അവരുടെ ആർജ്ജവും വെളിപ്പെടും ഇംഗ്ലണ്ടിൽ മതപ്രചാരകാര്യം വളരെ പതുക്കെയേ പുരോഗമിക്കൂ ഇവരെല്ലാം മതാതിനിഷ്ഠരോ നാസ്തികരോ ആണ്. മതാതിനിഷ്ഠയ്ക്കുപോലും (വേണ്ടത്ര) യതാർത്ഥ

മതം വളരെ കുറവാണ്. "സ്വദേശ സ്നേഹമാണ് ഞങ്ങളുടെ മതം" എന്നാണ് അവർ പറയുന്നത്.

പുസ്തകങ്ങൾ അമേരിക്കയിലേയ്ക്കയയ്ക്കണം മിസ് മേരിഫിലിപ്സ്, 19, ഡ്ബ്ല്യൂ 38-ാം സ്റ്റ്റീറ്റ്. ന്യൂയോർക്ക്. അമേരിക്ക എന്ന മേൽവിലാസത്തിൽ ഇതാണ് എന്റെ അമേരിക്കയിലെ മേൽവിലാസം. നവംബർ മാസാവസാനത്തിൽ ഞാൻ അമേരിക്കയിലേയ്ക്കു പോകും. അതുകൊണ്ട് പുസ്തകങ്ങളും മറ്റും അങ്ങോട്ടയയ്ക്കുക. എന്റെ കത്തു കിട്ടിയപാടേ ശരത് പുറപ്പെട്ടാൽ എന്നെക്കാണുവാൻ പറ്റും. അല്ലെങ്കിലില്ല കർത്തവ്യകാര്യങ്ങളിൽ ശുഷ്കാന്തി വേണം; അവ കുട്ടിക്കളിയല്ല. ഞാൻ ഇല്ലെങ്കിലും മി. സ്റ്റർഡി ശരത്തിനെ എതിരേറ്റു സ്വഗൃഹത്തിൽ താമസിപ്പിക്കും. ഈ പ്രാവശ്യം ഞാൻ ഇംഗ്ലണ്ടിൽ വന്നതു സ്ഥിതിഗതികൾ മനസ്സിലാക്കാൻവേണ്ടിമാത്രമാണ്. അടുത്ത വേനല്ക്കാല കുറെയെല്ലാം പ്രക്ഷോഭണം ഉണ്ടാക്കാൻ ശ്രമിക്കും. പിന്നീട്, അതു കഴിഞ്ഞ് ശീതകാലത്തു ഭാരതവർഷത്തിലേയ്ക്കു മടങ്ങും. നിങ്ങളിൽ എനിക്കു വിശ്വാസമുണ്ട്. ഖേത്രി രാജാവ് ആവശ്യപ്പെടുന്ന വർത്തമാനങ്ങൾക്കു നിങ്ങൾതന്നെ മറുപടിയയ്ക്കണം. മറ്റാരെയും അറിയിക്കപോലും ചെയ്യരുത് നമ്മോടു താല്പര്യമുള്ളവരുമായി മുറയ്ക്ക് എഴുത്തുകത്തുകൾ നടത്തണം. അവരുടെ താല്പര്യം ഉണർത്തിക്കൊണ്ടിരിക്കണം. ബംഗാളിലെങ്ങും കേന്ദ്രങ്ങൾ സ്ഥാപിക്കാൻ ശ്രമിക്കണം. നിങ്ങൾ ഇതുവരെ യാതൊന്നും ചെയ്തിട്ടില്ലെന്നു കാണുന്നു, വെറും വർത്തമാനം മാത്രം. നിങ്ങളുടെ ശരീരം അസ്വസ്ഥമാണ്; എന്നാൽ മറ്റുള്ളവർ എന്തു ചെയ്യുന്നു? 'ലോർഡ് രാമകൃഷ്ണന്റെ ശിഷ്യന്മാരാണ് ഞങ്ങൾ എന്നു പറയുകമാത്രം! 'ലോർഡ്' രാമകൃഷ്ണൻ! എന്തൊരു പ്രവർത്തനം! ഹരമോഹൻ അർദ്ധോന്മത്തൻ തന്നെ. ലോർഡ് രാമകൃഷ്ണൻ എന്നു പറഞ്ഞുതുടങ്ങിയിരിക്കുന്നു! ഇതെല്ലാമെന്ത്? ഭ്രാന്തുതന്നെ. തല്ക്കാലം ഇതുമാത്രം. അടുത്ത കത്തിൽ കൂടുതൽ വിവരങ്ങൾ എഴുതാം. മി. സ്റ്റർഡി വളരെ നല്ലവൻ, വളരെ നിഷ്ഠയുള്ള വേദാന്തി, അല്പം സംസ്കൃതവുമറിയാം. വളരെ പരിശ്രമിച്ചാൽ അല്പം വല്ലതും ഇവിടെ ചെയ്യാൻ സാധിക്കും; എന്നാൽ വളരെ പ്രയാസമുള്ള ജോലി. ശൈത്യവും വർഷവും ധാരാളമുണ്ട്. മാത്രമല്ല, നിങ്ങൾത്നനെ പണം ചെലവാക്കി ജോലി നടത്തണം. പ്രസംഗങ്ങൾക്കും മറ്റും ഒരു പൈസപോലും ഇംഗ്ലീഷുകാർ കൊടുക്കില്ല. നിങ്ങളുടെ പ്രസംഗം കേൾക്കാൻ വരുന്നതുതന്നെ നിങ്ങളുടെ ഭാഗ്യം, നമ്മുടെ നാട്ടിലെന്നപോലെ. മാത്രമല്ല, ഈ നാട്ടിലെ സാമാന്യജനങ്ങൾക്ക് ഇപ്പോഴും എന്നെപ്പറ്റി അറിയാൻ പാടില്ല. വിശേഷിച്ച് ഭഗവാനെന്നും മറ്റും പറഞ്ഞാൽ ഇവർ ഓടിക്കളയും; ഇയാലും ഒരു പാതിരിയാണെന്ന് അവർ വിചാരിക്കും. നിങ്ങൾ ക്ഷമാപൂർവ്വം ഒരു കാര്യം ചെയ്യുക. ഋഗ്വേദത്തിൽനിന്നാരംഭിച്ച് സാമാന്യപുരാണങ്ങൾ തന്ത്രങ്ങൾ മുതലായവ വരെയുള്ള ശാസ്ത്രങ്ങളിൽ സൃഷ്ടി, പ്രളയം, ജാതി,

സ്വർഗ്ഗം, നരകം, ആത്മാവ്, മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ, മുക്തി, സംസാരം (പുനർജന്മം) മുതലായവയെപ്പറ്റി പറഞ്ഞിട്ടുള്ളതെല്ലാം ശേഖരിക്കുക. കുട്ടികളെയല്ല, നല്ല പാണ്ഡിത്യപൂർണ്ണമായ പ്രവർത്തനമാണ് ഞാൻ ആവശ്യപ്പെടുന്നത്. ഇതെല്ലാം കണ്ടുപിടിച്ചു ശേഖരിക്കുകയാണ് സർവപ്രധാനമായ കാര്യം. എല്ലാവർക്കും എന്റെ സ്നേഹം.

നരേന്ദ്രൻ

## 213

(അളസിംഗപ്പെരുമാൾക്ക്)

പാരീസ്
9 സെപ്തംബർ 1895

പ്രിയ അളസിംഗ,

.....മിഷണറിമാരുടെ അസംബന്ധത്തെ നിങ്ങളിത്ര ഗൗരവമായെടുക്കുന്നല്ലോ എന്നു ഞാൻ ആശ്ചര്യപ്പെടുന്നു...... ഞാൻ എന്റെ ഹിന്ദുഭക്ഷ്യക്രമത്തെ നിഷ്കർഷമായനുസരിക്കണമെന്നാണ് ഭാരതത്തിലെ ജനങ്ങൾ ആവശ്യപ്പെടുന്നതെങ്കിൽ സദയം അവരോടു പറയൂ, എനിക്കൊരു അരിവെപ്പുകാരനേയും അവന്റെ ചെലവിലേയ്ക്കുള്ള പണവും അയച്ചുതരാൻ. യഥാർത്ഥമായ സഹായം ലവലേശവുമില്ലാതെ ഈ കൊള്ളരുതാത്ത ആഢ്യത്തം പറച്ചിൽകൊണ്ട് ഞാൻ ചിരിച്ചുപോകുന്നു. നേരേമറിച്ച് സന്ന്യാസിയുടെ രണ്ടു മഹാവ്രതങ്ങളായ ബ്രഹ്മചര്യവും അപരിഗ്രഹവും ഞാനെന്നെങ്കിലും ഭഞ്ജിച്ചിട്ടുണ്ടെന്നു മിഷണറിമാർ നിങ്ങളോടു പറയുന്നപക്ഷം, അവരോടു പറയൂ, അവർ വലിയ നുണയന്മാരാണെന്ന്. എന്നിൽ എന്തു ദുർന്നടപടിയാണ് താൻ കണ്ടതെന്നും, അല്ലെങ്കിൽ തനിക്കു വിവരം തന്നവരുടെ പേരുകൾ നല്കണമെന്നും, ആ വിവരം തന്നെ നേരിട്ടോ കൈമറിഞ്ഞോ കിട്ടിയതെന്നും മിഷണറിയായ ഹ്യൂമിനോടു സദയം എഴുതിച്ചോദിക്കുക; പ്രശ്നത്തെ അതു ശമിപ്പിക്കും. സർവ്വവും തുറന്നു കാട്ടുകയും ചെയ്യും.....

എന്നെസ്സംബന്ധിച്ചാണെങ്കിൽ ഞാൻ ആരുടേയും ശാസനത്തിനു വിധേയനല്ലെന്നു നിങ്ങൾ ധരിക്കണം. എനിക്ക് എന്റെ ജീവിതദൗത്യമറിയാം. എന്നെസ്സംബന്ധിച്ചു മൂഢമായ യാതൊരു സ്വദേശാഭിമാനവും വേണ്ട. ഞാൻ എത്രമാത്രം ലോകത്തിന്റെയാണോ, അത്രമാത്രം ഭാരതത്തിന്റേയുമാണ്, അതിനെസ്സംബന്ധിച്ചു യാതൊരു സംശയവും വേണ്ട. എനിക്കാവോളമൊക്കെ ഞാൻ നിങ്ങളെ സഹായിച്ചു. ഇനി നിങ്ങൾത്തന്നെ നിങ്ങളെ സഹായിക്കണം. ഏതു നാടിനാണ് എന്റെമേൽ വല്ല അവകാശവുമുള്ളത്? ഞാൻ വല്ല ജനതയുടേയും അടിമയാണോ? നിങ്ങൾ അശ്രദ്ധാലുക്കളായ വല്ല ജനതയുടേയും അടിമയാണോ? നിങ്ങൾ അശ്രദ്ധാലുക്കളായ നാസ്തികന്മാർ;

കെട്ട വിഡ്ഢിത്തമൊന്നും ഇനിമേൽ പുലമ്പരുത്.

ഞാൻ കഠിനപ്രയത്നം ചെയ്തുകിട്ടിയ പണം മുഴുവൻ കല്ക്കത്തയ്ക്കും മദ്രാസിലേയ്ക്കും അയച്ചു; ഇതെല്ലാം ചെയ്തിട്ട് അവരുടെ നിരർത്ഥകശാസനങ്ങൾക്കു നിന്നുകൊടുക്കുകയും! നിങ്ങൾക്കു നാണമില്ലേ? എനിക്ക് എന്തു കടപ്പാടാണവരോട്? ഞാൻ അവരുടെ പുകഴ്ത്തലിനെ അണുവെങ്കിലും വകവെയ്ക്കുന്നുവോ? അവരുടെ പഴിക്കലിനെ ഭയപ്പെടുന്നുവോ? എന്റെ കുഞ്ഞേ, ഞാൻ ഒരസാമാന്യനാണ്. നിങ്ങൾക്കുപോലും എന്നെ ഇനിയും മനസ്സിലാക്കാന് കഴിഞ്ഞിട്ടില്ല. നിങ്ങളുടെ പ്രവൃത്തിചെയ്യുക; വയ്യെങ്കിൽ നിർത്തുക; എന്നാൽ നിങ്ങളുടെ അസംബന്ധംകൊണ്ട് എന്റെ മേൽ ആധ്യത്തത്തിനു നോക്കണ്ട. ഞാനെന്റെ പിന്നിൽ മനുഷ്യനെക്കാളോ ഈശ്വരനെക്കാളോ പിശാചിനെക്കാളോ മഹത്തരമായൊരു ശക്തിയെ കാണുന്നു. എനിക്ക് ആരുടേയും സഹായം വേണ്ട. ഈ ജീവിതമത്രയും ഞാൻ മറ്റുള്ളവരെ സഹായിക്കയായിരുന്നു...... തങ്ങളുടെ നാട് ഇന്നോളം ഉളവാക്കിയിട്ടുള്ളവരിൽ മഹത്തമനായ രാമകൃഷ്ണപരമഹംസരുടെ പ്രവൃത്തിയെ സഹായിക്കുവാൻ കുറച്ചു രൂപ അവർക്കു ശേഖരിക്കാൻ കഴിവില്ല. എന്നിട്ട് അവർ വിഡ്ഢിത്തം പുലമ്പുകയും, തങ്ങൾ ആർക്കുവേണ്ടി ഒരു വസ്തുവും ചെയ്തില്ലയോ, ആരാണോ തങ്ങൾക്കുവേണ്ടി ആവുന്നതു പ്രവർത്തിച്ചത്, ആ മനുഷ്യനെ ശാസിക്കാൻ ആഗ്രഹിക്കുകയും ചെയ്യുന്നു! അത്തരമാണ് നന്ദികെട്ട ലോകം!

ഞാൻ ജനിച്ചത് അഭ്യസ്തവിദ്യരായ ഹിന്ദുക്കളുടെ ഇടയിൽ മാത്രം കാണുന്ന ജാതിനിർഭര-മൂഢവിശ്വാസമയ-നിർദ്ദിയ-കാപടിക-നാസ്തിക ഭീരുക്കൾക്കുവേണ്ടി ജീവിക്കാനും മരിക്കാനുമാണെന്നു പറയാനോ നിങ്ങൾ വിചാരിക്കുന്നത്? ഞാൻ ഭീരുത്വത്തെ വെറുക്കുന്നു. ഭീരുക്കളോടോ രാഷ്ട്രീയമായ അസംബന്ധത്തോടോ എനിക്ക് ഒരിടപാടുമുണ്ടാവില്ല. ഒരു രാഷ്ട്രതന്ത്രത്തിലും ഞാൻ വിശ്വസിക്കുന്നില്ല. ഈശ്വരനും സത്യവുമാണ് ഈ ലോകത്തിലെ ഒരേ ഒരു രാഷ്ട്രതന്ത്രം, ബാക്കിയെല്ലാം നിരർത്ഥകം.

ഞാൻ നാളെ ലണ്ടനിലേയ്ക്കു പോകുന്നു.....

അനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 214

(മിസ് ജോസഫൈൻ മക്ലിയോഡിന്) ഇ.റ്റി. സ്റ്റർഡി

ഹൈ വ്യൂ, കാവർഷാം, റീഡിങ്ങ്, ഇംഗ്ലണ്ട്

സെപ്തംബർ 1895

പ്രിയ ജോ ജോ,

മുറയ്ക്കു നിങ്ങൾക്കെഴുതാഞ്ഞതിന് ആയിരം മാപ്പ്. ഞാൻ ലണ്ടനിൽ സുഖമായെത്തി, സ്നേഹിതന്നെ കണ്ടു, അദ്ദേഹത്തിന്റെ വീട്ടിൽ തികച്ചും ക്ഷേമമായിരിക്കയും ചെയ്യുന്നു. വീടു മനോഹരം. അദ്ദേഹത്തിന്റെ ഭാര്യ തീർച്ചയായും ഒരു ദേവതതന്നെ; അദ്ദേഹത്തിന്റെ ജീവിതമോ ഭാരതീയ നിറഞ്ഞതും. അദ്ദേഹം അവിടെ കൊല്ലങ്ങളായിട്ടുണ്ടായിരുന്നു – സന്ന്യാസിമാരോടു കൂടിക്കലർന്നും അവരുടെ ആഹാരം കഴിച്ചും മറ്റും മറ്റും അങ്ങനെ എനിക്കു ബഹുസുഖമെന്നു മനസ്സിലായല്ലോ. ഭാരതത്തിൽനിന്നു നിവൃത്തരായ പല സൈന്യാധിപന്മാരേയും ഞാനിപ്പോഴേയ്ക്കും. കണ്ടുകഴിഞ്ഞു. അവർ എന്നോടു വളരെ ഉദാരന്മാരും വിനീതന്മാരുമായിരുന്നു. എല്ലാ കറുത്ത മനുഷ്യനേയും നീഗ്രോവെന്നുതന്നെ എണ്ണുന്ന അദ്ഭുതമായ ആ അമേരിക്കൻ ജ്ഞാനം ഇവിടെ തീരെയില്ല; തെരുവിൽ ആരും എന്നെ തുറിച്ചു നോക്കുന്നുമില്ല.

ഭാരതത്തിനു പുറത്ത് എവിടെയായിരുന്നതിലുമേറെ സ്വഭവനത്തിലെന്ന പോലെ എനിക്കിവിടെ തോന്നുന്നു. ഇംഗ്ലീഷുകാർക്കു ഞങ്ങളെ അറിയാം, ഞങ്ങൾക്ക് അവരേയുമറിയാം. ഇവിടത്തെ വിദ്യാഭ്യാസത്തിന്റേയും നാഗരികതയുടേയും തോതു വളരെ ഉയർന്നതാണ് – അതുകൊണ്ടുള്ള വ്യത്യാസം വലുതാണ്, അതുപോലെ തന്നെ പല തലമുറകളായുള്ള വിദ്യാഭ്യാസംകൊണ്ടും.

കാട്ടുപ്രാക്കൾ മടങ്ങിയെത്തിയോ? അവരേയും അവർക്കുള്ളോരെയും ഭഗവാൻ എന്നെന്നും അനുഗ്രഹിക്കട്ടെ, കുട്ടികളെങ്ങനെ– ആല്ബെർട്ടയും ഹോളിസ്റ്ററും? അവർക്കെന്റെ അളവറ്റ സ്നേഹം നല്കുകയും നിങ്ങളത് സ്വീകരിക്കയും ചെയ്തു.

എന്റെ സ്നേഹിതൻ ഒരു സംസ്കൃതപണ്ഡിതനാകയാൽ ശങ്കരന്റേയും മറ്റും മഹത്തായ ഭാഷ്യങ്ങളിൽ പ്രയത്നിക്കുന്ന തിരക്കാണ്. ഞങ്ങൾക്ക്. ജോ ജോ, ഇവിടെ തത്ത്വജ്ഞാനവും മതവുമല്ലാതെ യാതൊന്നുമില്ല. ഒക്ടോബറിൽ ലണ്ടനിൽ ക്ലാസ്സുകൾ സംഘടിപ്പിക്കുന്നതിനു ഞാൻ ശ്രമിക്കാൻ പോകയാണ്.

പ്രേമാനുഗ്രഹങ്ങളോടുകൂടി ചിരസ്നിഗദ്ധനായ വിവേകാനന്ദൻ

## 215

(ബ്രഹ്മാനന്ദസ്വാമികൾക്ക്) 1895

നിങ്ങളുടെ കത്തിൽനിന്നു രൂപ എത്തിച്ചേർന്നുവെന്നും മറ്റുമുള്ള വിവരങ്ങളറിഞ്ഞ് വളരെ സന്തോഷിക്കുന്നു. സാണ്ടെലിന്റെ കത്തും കിട്ടി. സ്വദേശത്തു മടങ്ങിവരണമെന്നു നിങ്ങൾ എഴുതിയിരിക്കുന്നതു ശരിതന്നെ

എന്നാൽ ഈ നാട്ടിൽ ഒരു വിത്തു വിതച്ചുകഴിഞ്ഞു. പെട്ടെന്നു മടങ്ങിപ്പോന്നാൽ അതു മുളയിലേ നശിച്ചു പോകാനിടയുണ്ട്; അതുകൊണ്ട് അല്പം താമസം വേണ്ടിവരും. അങ്ങനെ ചെയ്താൽ ഇവിടത്തെ കാര്യങ്ങളെല്ലാം ശരിയായി പൂർത്തിയാക്കാം. ഖേത്രി രാജാവും ജൂനഗഡിലെ ദിവാനും മറ്റും സ്വദേശത്തേയ്ക്കു മടങ്ങാൻ എഴുതുന്നുണ്ട്. സത്യംതന്നെ; എന്നാൽ സോദര, പരാശ്രയം ബുദ്ധിമാനു ചേർന്നതല്ല. സ്വന്തം കാലിന്റെ ബലത്തിൽ നടക്കുകയാണ് ബുദ്ധിമാൻ ചെയ്യുന്നത്. എല്ലാം പതുക്കെ നടക്കും. ഇപ്പോൾ ഒരു സ്ഥലം നോക്കിവെയ്ക്കുന്ന കാര്യം മറക്കരുത്. ഒരു വലിയ സ്ഥലം വേണം. പതിനായിരത്തിനുമേൽ ഇരുപതിനായിരംവരെ. ഗംഗാതീരത്തുതന്നെ വേണം. കയ്യിൽ മുതൽ കുറവാണെങ്കിലും ഹൃദയം അതിവിശാലമാണ്. സ്ഥലത്തെപ്പറ്റി ശ്രദ്ധിക്കണം. ഒന്നു ന്യൂയോർക്കിലും ഒന്നു കല്ക്കത്തയിലും ഒന്നു മദ്രാസിലും തല്ക്കാലം ഈ മൂന്നു സ്ഥലത്തും സ്ഥാപിക്കണം, പിന്നീട് പതുക്കെ ഭഗവാൻ സൗകര്യം തരുന്നതുപോലെ നടത്താം.

ആരെന്തു ചെയ്യുന്നുവോ, അതെല്ലാം അനുവദിക്കുക (ഉപദ്രവിക്കുന്ന കാര്യം ഒഴിച്ചുള്ളതെല്ലാം). ചെലവാക്കുന്നതു നിങ്ങളൊരാൾ തന്നെയായിരിക്കണം. അധികമായി ഞാൻ എന്തു പറയേണ്ടു?

നിങ്ങൾ അങ്ങുമിങ്ങും സഞ്ചരിക്കുന്നതു കുറേ നിർത്തിവെയ്ക്കനം. അവിടെ നമ്മുടെ ഗൃഹത്തെ പ്രബുദ്ധമാക്കിക്കൊണ്ടു താമസിക്കുക. സ്വാസ്ഥ്യകാര്യത്തിൽ വിശേഷാൽ ശ്രദ്ധിക്കണം. പിന്നീടു മറ്റു കാര്യങ്ങൾ. നിങ്ങളുടെ അനുമതിയില്ലാതെ ഒറ്റപ്പൈസയും ചെലവാക്കരുത്. താരക്ജ്യേഷ്ഠൻ ദേശപര്യടനം ചെയ്യുന്നതിൽ തല്പരനായിരിക്കുന്നു വളരെ നന്ന്. എന്നാൽ ഈ രാജ്യങ്ങളിൽ വളരെ ചെലവു ചെയ്യേണ്ടിവരും. മാസത്തിൽ 1000 രൂപയിൽ കുറഞ്ഞ് ഒരു മതപ്രചാരകനു ജീവിക്കാൻ പറ്റില്ല. എന്നാൽ ജേഷ്ഠനു ഹൃദയമുണ്ട്. ഭഗവാൻ ആവശ്യമുള്ള നല്കം എല്ലാം ശരിയാകും. എന്നാൽ അല്പം ഇംഗ്ലീഷ് പരിശീലിക്കണം. ഇവരുടെ നാട്ടിലെ വ്യാഘ്രഭല്ലൂകങ്ങളായ പാതിരിപ്പണ്ഡിതന്മാരുടെ വായിൽ നിന്ന് ആഹാരം തട്ടിപ്പറിച്ചു വേണം ജീവിക്കുക. അതായത് വിദ്യാബലത്താൽ ഇവരെ അമർത്തണം. അല്ലെങ്കിൽ പാത്തിക്കളയും. ഇവർ സന്ന്യാസിമാരേയും സത്തുക്കളേയും ത്യാഗവൈരാഗ്യങ്ങളേയും ബഹുമാനിക്കുന്നില്ല. വിദ്യാബലവും പ്രസംഗപാടവവും പരാക്രമവുമാണ് ഇവർ ബഹുമാനിക്കുന്നത്. മാത്രമല്ല, നാട്ടിലുള്ളവരെല്ലാം പഴുതു തേടിക്കൊണ്ടിരിക്കും. പാതിരിമാരേയ്, ഛലബലകൗശലങ്ങൾകൊണ്ടു സദാപി അമർത്തി കീഴടക്കാൻ ശ്രമിക്കും. ഈ വിഘ്നങ്ങളെയെല്ലാം അതിക്രമിച്ചുവേണം മതപ്രചരണം ചെയ്യുക. ജഗദംബയുടെ ഇച്ഛയാൽ സകലതും സാധിക്കും. എന്നാൽ താരക്ജ്യേഷ്ഠൻ പഞ്ചാബിലോ മദ്രാസിലോ ചെന്ന് സംഘടിക്കയും ചെയ്യുന്നതു വളരെ

നന്നായിയിരിക്കുമെന്നാണ് എന്റെ അഭിപ്രായം. ഒരു നൂതനമാർഗ്ഗം തെളിച്ചു വിശാലവും സുന്ദരവുമാകുന്നതും പ്രയാസമേറിയ ജോലിയത്രേ; ഞാൻ ഭഗവത്കാര്യത്തിന്റെ വിത്തു വിതച്ച സ്ഥലങ്ങളിൽ നിങ്ങൾ കുറേക്കാലം താമസിച്ച് ആ വിത്തുകളെ വൃക്ഷങ്ങളാക്കുകയാണെങ്കിൽ എന്നെക്കാൾ കൂടുതലായി പല കാര്യങ്ങളും നിങ്ങൾക്കു ചെയ്യാം. ഉള്ളതിനെ സൂക്ഷിക്കാൻ കഴിവില്ലാത്തവർക്ക് ഇല്ലാത്ത കാര്യത്തിൽ എന്തു ചെയ്യാൻ സാധിക്കും? പാകം ചെയ്തുവെച്ച ആഹാരത്തിൽ സ്വല്പം ഉപ്പോ എണ്ണയോ ചേർക്കാത്തവർ ആഹാരമെല്ലാം സമ്പാദിക്കുമെന്ന് എങ്ങനെ വിശ്വസിക്കാം? അല്ലെങ്കിൽ താരക്ജ്യേഷ്ഠൻ അൽമോറയിൽ ഒരു ഹിമാലയമഠം സ്ഥാപിക്കട്ടെ; ഒരു ഗ്രന്ഥാലയവും ഉണ്ടായിരിക്കണം; നമുക്കു കളുർന്ന സ്ഥലത്തു താമസിച്ച് കുറേക്കാലം സാധനഭജനകൾ ചെയ്യാമല്ലോ. ഏതായാലും ഭഗവാൻ ഓരോരുത്തരുടേയും ബുദ്ധിയെ പ്രേരിപ്പിക്കുന്നതുപോലെ ചെയ്യട്ടെ. അതിനെ ഞാൻ എതിർക്കയില്ല. മംഗളം ഭവിക്കട്ടെ.

ശിവാ വഃ സന്തു പന്ഥാനഃ. സ്വല്പം ക്ഷമിച്ചിരിക്കാൻ പറയുക. ഇത്രബദ്ധപ്പെടുന്നതെന്തിന്? നിങ്ങളെല്ലാം ലോകം മുഴുവൻ ചുറ്റിസഞ്ചരിക്കും. എന്തിനു ഭയപ്പെടുന്നു? താരക് ജ്യേഷ്ഠന്റെ ഹൃദയത്തിൽ നല്ല ഉത്സാഹമുണ്ട്. അതുകൊണ്ട് അദ്ദേഹത്തിൽനിന്നു പലതും ഞാനാശിക്കുന്നു. താരക്ജ്യേഷ്ഠൻ ഒരു തിയോസോഫിസ്റ്റുമായി കൂട്ടിമുട്ടി; അയാൾ ലണ്ടനിൽനിന്ന് എനിക്കൊരു കത്തയച്ചിരുന്നു. പിന്നീട് അയാളുടെ ഒരു വർത്തമാനവുമില്ല. അയാൾ ധനവാനാണ്. താരക്ജ്യേഷ്ഠനോടു ബഹുമാനവുമുണ്ട്. അയാളുടെ പേരു മറന്നുപോയി. അയാൾക്ക് അദ്ദേഹത്തെ ലണ്ടനിലും മറ്റും സഞ്ചരിക്കാൻ സാധിക്കും. ഞാൻ ചെയ്യണമെന്നുദ്ദേശിക്കുന്ന കാര്യം നിറവേറ്റാൻ നിങ്ങളിൽച്ചിലരെ യൂറോപ്പും അമേരിക്കയും കാണിക്കേണ്ടതുണ്ട്. അങ്ങനെയുള്ള സഞ്ചാരം കഴിഞ്ഞാൽ ഹൃദയം ഉദാരമാകും. അപ്പോൾ എന്റെ ആശയം മനസ്സിലാക്കാനും അതനുസരിച്ചു പ്രവർത്തിക്കാനും നിങ്ങൾക്കു സാധിക്കും. എന്നാൽ എന്റെ കയ്യിൽ ധനമില്ല; എന്തു ചെയ്യാം? വേഗം ഭഗവാൻ വഴി ഉണ്ടാക്കുമെന്നാശിക്കുന്നു. ഈ കാര്യങ്ങളെല്ലാം താരക്ജ്യേഷ്ഠനോടു പറയുകയും എന്റെ ഹാർദ്ദമായ സ്നേഹം അറിയിക്കയും വേണം. അല്മോറയിൽ ഒരു കേന്ദ്രം സ്ഥാപിക്കാൻ വിശേഷാൽ ശ്രമിക്കാനും പറയണം.

തന്റെ ശരീരസ്ഥിതിയും കുടുംബസ്ഥിതിയും വളരെ മോശമായിരിക്കുന്നു എന്ന് ചുനിബാബു ഒരു കത്തിൽ അറിയിച്ചിരിക്കുന്നു. അസീമിനു ജോലി കിട്ടട്ടെ എന്നു ഞാനാഗ്രഹിക്കുന്നു. ചുനിബാബു വളരെ വിഷമിക്കുന്നു. അസീമിനെ ഒരു വർഷംകൂടി പഠിപ്പിക്കണമെന്നും വിവാഹം കഴിപ്പിക്കാതിരിക്കണമെന്നും അദ്ദേഹത്തോടു രഹസ്യമായി പറയണം. രണ്ടുമൂന്നു മാസ

ത്തിനകം എനിക്കദ്ദേഹത്തെ സഹായിക്കാൻ സാധിക്കും. പിന്നീട് ഞാൻ നാട്ടിൽ മടങ്ങിയെത്തിയാൽ വേണ്ടതു നോക്കാം. രാഖാൽ, ശ്രീരാമകൃഷ്ണ ദേവന്റെ ദേഹത്യാഗാനന്തരം സകലരും നമ്മെ കൈവെടിഞ്ഞു; തെണ്ടിക്കുട്ടികൾ എന്നു കരുതി. ബലരാമും സുരേശും മാസ്റ്ററും ചുനിബാബുവും മാത്രമാണ് എല്ലാ വിഷമങ്ങളിലും നമ്മുടെ സുഹൃത്തുക്കളായി നിന്നത്. അതുകൊണ്ട് ഇവരോടുള്ള കടപ്പാട് നമുക്കൊരിക്കലും വീട്ടാവതല്ല; ഇതിനെപ്പറ്റി നിങ്ങൾ മറ്റാരോടും പറയേണ്ട. 'ഭയപ്പെടേണ്ട' എന്നു ചുനിബാബുവിനോടു ഗോപ്യമായി പറയുക. ഭഗവാനെ ആശ്രയിക്കുന്നവർക്ക് ഒരു ഭയവുമില്ല. ഞാൻ ഒരല്പജീവൻ; എന്നാൽ ഭഗവാന്റെ ഐശ്വര്യം അനന്തം, മാ ഭൈഃ, മാ ഭൈഃ വിശ്വാസം ഇളകാതിരിക്കണം എന്നേ ഉള്ളൂ. അസീമിനെ ഒരു വർഷം കൂടി പഠിപ്പിക്കണം.

ചുനിബാബുവിനോട് ഇഷ്ടമുള്ള വയർ നിറയെ കഴിക്കാൻ പറയണം. ഈ കത്തു കിട്ടുന്നതിനു മുമ്പുതന്നെ അദ്ദേഹത്തിന്റെ രോഗം മുക്കാലും ഭേദമായിക്കഴിയും. ഭഗവാൻ അതിശീഘ്രം സകലതും വ്യവസ്ഥപ്പെടുത്തും. തികച്ചും നിശ്ചിന്തനായിരിക്കാൻ പറയണം; കടമെല്ലാം പറന്നുപോകും. ഒരു ഭയവും വേണ്ട, ഇരുന്നൂറോ നാന്നൂറോ രൂപയുടെ കടം ഒരു കനത്ത കടമാണോ? മാ ഭൈഃ, വളരെ സന്തോഷമായിരിക്കാൻ പറയുക-ഭഗവാനെ ആശ്രയിക്കുന്നവർക്ക് നാശമുണ്ടാകുമോ, മായ!

സദൈകഹൃദയനായ നരേന്ദ്രൻ

പുനശ്ച, ഹുട്കോവിന്റെ കടം, മുമ്പ് എഴുതിയിരുന്നപോലെ വളരെ ഞെരുക്കുകയാണെങ്കിൽ മഠത്തിലെ ഫണ്ടിൽനിന്നു കൊടുക്കുക. പിന്നീടു ഞാൻ അയച്ചു വീട്ടിക്കൊള്ളാം. രാഖാൽ, നിങ്ങൾ സ്വല്പവും ഭയപ്പെടേണ്ട. രൂപ പറഞ്ഞു പാഞ്ഞു വരും. വെള്ളച്ചാട്ടം തയ്യാറാകുന്നു. സ്വദേശത്തു മടങ്ങി വിരൽകൊണ്ടു തൊട്ടാൽ ഉടനടി ഒഴുകിവരും. അല്ലാതെന്ത്? വിശാലവും മനോഹരവുമായ ഒരു സ്ഥലത്തെപ്പറ്റി ശ്രദ്ധിക്കണം. എന്നാൽ ആ കാര്യം പുറത്തു വിടരുത്.

സുരേന്ദ്രൻ

## 216

(മിസിസ് ഓളി ബുള്ളിന്) ഇ.റ്റി. സ്റ്റർഡി

ഹൈ വ്യൂ, കാവർഷാം, റീഡിങ്ങ്, ഇംഗ്ലണ്ട്

17 സെപ്തംബർ 1895

പ്രിയ മിസിസ് ബുൾ,

മി. സ്റ്റർഡിക്കും എനിക്കും ഒരു സമാജം സ്ഥാപിക്കുന്നതിന് ഇംഗ്ലണ്ടിലെ ഉത്തമന്മാരായ, അതായത് ബലവാന്മാരും ബുദ്ധിമാന്മാരുമായ, ആളുകളെ പിടിക്കൂടണമെന്നുണ്ട്; അതുകൊണ്ട് നമുക്കു പതുക്കെയേ മുന്നോട്ടു പോയ്ക്കൂടു. ആദ്യംതൊട്ടേ തന്നിഷ്ടക്കിറുക്കുകൾകൊണ്ട് അടിപ്പെട്ടുപോകാതിരിക്കാൻ നാം കരുതിയിരിക്കണം. അമേരിക്കയിലും ഇതായിരുന്നു എന്റെ നയമെന്നു നിങ്ങൾക്കറിയാമല്ലോ. മി. സ്റ്റർഡി ഭാരതത്തിൽ സന്ന്യാസിമാരോടൊത്തു കുറേക്കാലം അവരുടെ രീതിയിൽ താമസിച്ചിട്ടുണ്ട്. അദ്ദേഹം ഊർജ്ജസ്വലനും അഭ്യസ്തവിദ്യനും വലിയ സംസ്കൃതപണ്ഡിതനുമാണ്...... അത്രത്തോളം നന്ന്....... പരിശുദ്ധി. സ്ഥിരോത്സാഹം, ഊർജ്ജസ്വലത-ഈ മൂന്നും ഞാൻ ആവശ്യപ്പെടുന്നു. ഇവിടെ അത്തരം അരഡസൻ പേരെ കിട്ടുമെങ്കിൽ എന്റെ പ്രവർത്തനം തനിയെ നടന്നുകൊള്ളും. ഇവിടെ എനിക്കു നല്ല തഞ്ചമാണ്.

വിവേകാനന്ദൻ

## 217

(മിസിസ് ഓലി ബുള്ളിന്) റീഡിങ്, ഇംഗ്ലണ്ട്

24 സെപ്തംബർ 1895

പ്രിയ മിസിസ് ബുൾ,

മി. സ്റ്റർഡിയെ സംസ്കൃതപഠനത്തിൽ സഹായിക്കുന്ന തൊഴിച്ച്, പ്രകടമായ ഒരു പ്രവൃത്തിയും ഞാൻ ഇനിയും ചെയ്തിട്ടില്ല....... ഞാൻ അങ്ങ് അമേരിക്കയിലായിരിക്കുമ്പോൾ, തന്നെ സഹായിക്കാൻ, എന്റെ സോദരന്മാരുടെ ഇടയിൽനിന്ന് ഒരു സന്ന്യാസിയെ വരുത്തിക്കൊടുക്കണമെന്ന് മി. സ്റ്റർഡി ആവശ്യപ്പെടുന്നു. "വർജ്ജിക്കയും വേണ്ട അന്വേഷിക്കയും വേണ്ട -ഭഗവാൻ അയച്ചു തരുന്നതിനെ കാത്തിരിക്കുക" ഇതാണ് എന്റെ മുദ്ര..... ഞാൻ പതിഞ്ഞ എഴുത്തുകാരനാണ് പക്ഷേ ഹൃദയം കൃതജ്ഞതാനിർഭരം ഉത്തമാശംസകളോടെ.

സ്വന്തം വിവേകാനന്ദൻ

## 218

(മിസിസ് എഫ്. എച്. ലെഗ്ഗെറ്റിന്) ഇ.റ്റി. സ്റ്റർഡി

ഹൈ വ്യൂ, കാവർഷം, റീഡിങ്, ഇംഗ്ലണ്ട്

ഒക്ടോബർ 1895

പ്രിയപ്പെട്ട മദർ,

നിങ്ങളുടെ മകനെ മറന്നിട്ടില്ലല്ലോ. നിങ്ങളിപ്പോൾ എവിടെയാണ്?

തന്തിയും ബേബികളും? നിങ്ങളുടെ ദേവാലയത്തിലെ പുണ്യവാനായ പൂജ കനെസ്സംബന്ധിച്ചെന്തുള്ളൂ? ജോ ജോ അത്രവേഗം "നിർവ്വാണ"ത്തിൽ പ്രവേശിക്കയല്ലല്ലോ; പക്ഷേ അവരുടെ അഗാധനിശ്ശബ്ദത ഒരു വലിയ "സമാധിധി"യാണെന്നു തോന്നുന്നു.

നിങ്ങൾ യാത്രയിലാണോ? എനിക്ക് ഇംഗ്ലണ്ടിൽ ബഹുരസം തന്നെ. ഞാൻ എന്റെ സ്നേഹിതനോടുകൂടി തത്ത്വജ്ഞാനചർച്ചയിൽ മുഴുകിയിരിക്കുകയാണ്, തിന്നാരം പുകയ്ക്കാനും ലേശം നേരം ഒഴിച്ചിട്ടുകൊണ്ട്. ദ്വൈതവും അദ്വൈതവും മറ്റുള്ളതൊക്കെയുമല്ലാതെ ഞങ്ങൾക്കു വേറെ യാതൊന്നും കിട്ടുന്നില്ല.

ഹോളിസ്റ്റർ തന്റെ നീണ്ട ട്രൗസറിൽ ബഹുപൗരുഷശാലിയായിത്തീർന്നിരിക്കണമെന്ന് ഞാൻ വിചാരിക്കുന്നു; ആല്ബെട്ട ജർമ്മൻ പഠിക്കയാണെന്നും. ഇംഗ്ലീഷുകാർ ഇവിടെ വളരെ മൈത്രിയിലാണ്. കുറച്ച് ആംഗ്ലോ-ഇന്ത്യന്മാരൊഴികെ ആരും കറുത്ത മനുഷ്യരെ വെറുക്കുന്നേയില്ല. അവരെന്റെനേർക്ക് തെരുവുകളിൽ കൂക്കിവിളിക്കുന്നുമില്ല. എന്റെ മുഖം വെളുത്തുപോയോ എന്നു ഞാൻ ചിലപ്പോൾ ആശ്ചര്യപ്പെടുന്നു; പക്ഷേ കണ്ണാടി സത്യം പറയുന്നു. എന്നിരിക്കിലും അവരെല്ലാം ഇവിടെ (എന്നോടു) വളരെ മൈത്രിയിൽത്തന്നെ........ അതിനും പുറമെ ഭാരതത്തെ പ്രേമിക്കുന്ന ഇംഗ്ലീഷ് സ്ത്രീപുരുഷന്മാർ ഹിന്ദുക്കളെക്കാളും കൂടിയ ഹിന്ദുക്കളാണ്. കേൾക്കുമ്പോൾ നിങ്ങദ്ഭുതപ്പെടും തനി ഇന്ത്യൻരീതിയിൽ എനിക്കു ധാരാളം പച്ചക്കറി പാകം ചെയ്തു കിട്ടുന്നുണ്ട്. ഇംഗ്ലീഷുകാരൻ ഒരു സംഗതി കയ്യേറ്റാൽ അതിന്റെ ആഴത്തോളം തന്നെ ചെല്ലുന്നു. ഇന്നലെ പ്രൊഫസർ ഫ്രെയ്സർ എന്ന ഇവിടത്തെ ഒരുയർന്ന ഉദ്യോഗസ്ഥനെ കണ്ടു. അദ്ദേഹത്തിന്റെ ജീവിതത്തിൽ പകുതിയും ഭാരതത്തിലായിരുന്നു; പൗരാണികമായ വിചാരത്തിലും വിജ്ഞാനത്തിലും അത്രമാത്രം ജീവിച്ചിരിക്കയാൽ ഭാരതത്തിനു പുറത്തുള്ള യാതൊന്നിനും പുല്ലുവിലപോലും അദ്ദേഹം കല്പിക്കുന്നില്ല! കേൾക്കുമ്പോൾ നിങ്ങളദ്ഭുതപ്പെട്ടേയ്ക്കും. വിചാരശീലരായ ഇംഗ്ലീഷ് സ്ത്രീപുരുഷന്മാരിൽ വളരെപ്പേരും സാമൂഹ്യപ്രശ്നങ്ങൾക്കു ഹിന്ദുക്കളുടെ ജാതിയാണ് ഒരേ ഒരു പരിഹാരമെന്നു വിചാരിക്കുന്നു. തലയിൽ ആ വിചാരവുമായി അവർ സോഷ്യലിസ്റ്റുകളേയും മറ്റു സോഷ്യൽ ഡെമോക്രാറ്റുകളേയും എങ്ങനെ വെറുക്കുന്നെന്ന് നിങ്ങൾ ഭാവനചെയ്തുകൊള്ളുക! പിന്നേയും, ഇവിടെ പുരുഷന്മാർ – അത്യുന്നതവിദ്യാഭ്യാസമുള്ളവർ – ഭാരതീയചിന്തയിൽ അത്യന്തം തല്പരരാണ്; സ്ത്രീകളാകട്ടെ വളരെക്കുറച്ചുമാത്രം. ഇവിടെ സ്ത്രീകളുടെ മണ്ഡലം അമേരിക്കയിലേതിനെക്കാൾ കൂടുതൽ ഇടുങ്ങിയതാണ്. ഇത്രത്തോളമെല്ലാം എനിക്കു സുഗമം തന്നെ. ഇതില്പരം വല്ല വികാസങ്ങളുമുണ്ടെങ്കിൽ ഞാൻ നിങ്ങളെ അറിയിക്കാം.

കുടുംബപിതാവിനും ക്വീൻ മദറിനും ജോ ജോവിനും ബേബിമാർക്കും പ്രേമത്തോടുകൂടി ചരിസ്നേഹാനുഗ്രഹങ്ങളോടുകൂടി,

സ്വന്തം വിവേകാനന്ദൻ

## 219

റീഡിങ്, ഇംഗ്ലണ്ട്
4 ഒക്ടോബർ 1895

പ്രിയ–,

......സമരങ്ങളുടേയും വ്യാമോഹഭഞ്ജനങ്ങളുടെയും പരമ്പരയാണ് ജീവിതം...... ജീവിതരഹസ്യം ഭോഗാനുഭവമല്ല, വിദ്യാഭ്യാസത്തിലൂടെയുള്ള അനുഭൂതിയത്രേ. പക്ഷേ, അഹോ, നാം യഥാർത്ഥമായി പഠിക്കാൻ തുടങ്ങുന്ന നിമിഷം നമ്മെ അങ്ങു വിളിക്കുന്നു. അതു പലർക്കും ഭാവിവാഴ്വിനുവേണ്ടിയുള്ള ഒരു പ്രബലയുക്തിയായിത്തോന്നുന്നു........ കർമ്മത്തിന്മേൽ ഒരു ചുഴലിക്കാറ്റ് അടിച്ചുവരുന്നത് എവിടെയായാലും നല്ലതാണ്. അത് അന്തരീക്ഷത്തെ വിശദീകരിക്കുയും വസ്തുക്കളുടെ സ്വഭാവത്തിലേയ്ക്കു നമുക്കൊരു നേരായ ഉൾക്കാഴ്ച നല്കുകയും ചെയ്യുന്നു. കർമ്മം പുതുതായിത്തുടങ്ങിയിരിക്കുന്നു. പക്ഷേ, കടും കല്ലിന്റെ അടിത്തറയിന്മേൽ..... ഉത്തമാശംസകളോടുകൂടി,

സ്വന്തം വിവേകാനന്ദൻ

## 220

റീഡിങ്, ഇംഗ്ലണ്ട്
4 ഒക്ടോബർ 1895

പ്രിയ–,

...പരിശുദ്ധിയും ക്ഷമയും സ്ഥിരോത്സാഹവും സർവ്വവിഘ്നങ്ങളേയും അതിക്രമിക്കുന്നു. മഹത്തായ എല്ലാ കാര്യങ്ങളും അവശ്യം മന്ദഗതിയായിരിക്കണം.

സ്വന്തം വിവേകാനന്ദൻ

## 221

(ബ്രഹ്മാനന്ദസ്വാമികൾക്ക്) ഈ. റ്റി. സ്റ്റർഡി
ഹൈ വ്യൂ, കാവർഷാം, റീഡിങ്

ഞാൻ ഇപ്പോൾ ഇംഗ്ലണ്ടിലാണെന്ന് നിങ്ങൾക്കറിയാമല്ലോ. ഏകദേശം ഒരു മാസം ഇവിടെ താമസിച്ച് അമേരിക്കയിലേയ്ക്കു മടങ്ങും. ഇപ്പോൾ ഇംഗ്ലണ്ടിൽ വിശേഷിച്ചു വല്ലതും നടക്കുമെന്നു പ്രതീക്ഷിക്കുന്നില്ല. എന്നാൽ ഭഗവാൻ സർവ്വശക്തനാണല്ലോ. പതുക്കെ നോക്കാം.

ഇതിനു മുൻപുതന്നെ ശരത്തിന് ഇങ്ങോട്ടു വരാനുള്ള പണം അയച്ചിരിക്കുന്നു; കത്തും അയച്ചിട്ടുണ്ട്. ശരത്തോ ശശിയോ ഒരാൾ ഇവിടെ വരത്തക്കവണ്ണം വേണ്ടതു ചെയ്യുക. ശശിയുടെ സുഖക്കേടു നിശ്ശേഷം ഭേദമായാൽ, അതായത് അതിന്റെ ഒരു ചിഹ്നവുമില്ലെങ്കിൽ, ഇങ്ങോട്ടയയ്ക്കുക. ശീതളദേശത്തു ചർമ്മരോഗം വളരെ പ്രബലമാകയില്ല; ഈ കടുത്ത ശൈത്യത്തിൽ അതു തീരെ മാറാവുന്നതാണ്. ശശിക്കു വരാൻ സാധിച്ചില്ലെങ്കിൽ ശരത്തിനു അയയ്ക്കുക.

–ഇവിടെ വരുക സാദ്ധ്യമല്ല. മി. സ്റ്റർഡിയുടെ പണമാണ്; അയാൾക്ക് ആവശ്യമുള്ള ആൾ വേണം. സ്റ്റർഡി എന്റെ അടുക്കൽനിന്ന് മന്ത്രോപദേശം സ്വീകരിച്ചിരിക്കുന്നു; നല്ലവണ്ണം പരിശ്രമിക്കുന്ന ഒരു ഗുണവാനാണയാൾ. തിയോസഫിസ്റ്റ് പ്രസ്ഥാനത്തിൽ അകപ്പെട്ട്. സമയം വൃഥാ ചെലവാക്കിയതിൽ അയാൾക്കിപ്പോൾ പശ്ചാത്താപമുണ്ട്.

ഇംഗ്ലീഷും സംസ്കൃതവും നല്ലപോലെ അറിയാവുന്ന ഒരാളാണ് വേണ്ടത്. –ഇവിടെ വന്നാൽ വേഗം ഇംഗ്ലീഷു പഠിക്കാൻ സാധിക്കും, ശരിതന്നെ. എന്നാൽ ഇവിടെ വന്നു പഠിക്കാൻ ആളെ കൊണ്ടുവരാൻ തല്ക്കാലം സാധിക്കില്ല. ഇവിടെ വന്നു പഠിക്കാൻ സാധിക്കുന്ന ആളെയാണ് ആദ്യമായി വേണ്ടത്. രണ്ടാമതായി സമ്പത്തിലും വിപത്തിലും എന്നെ ത്യജിക്കാത്ത ആളുകളെയാമ് ഞാൻ വിശ്വസിക്കുന്നത്....... അത്യന്തം വിശ്വാസയോഗ്യന്മാരായ ആളുകളെയാണ് വേണ്ടത്. പിന്നീട് അടിസ്ഥാനമുറച്ചാൽ ആരുവന്ന് ഒച്ചപ്പാടുണ്ടാക്കിയാലും ഭയപ്പെടേണ്ട......... ശ്രീരാമകൃഷ്ണദേവൻ മിഥ്യയെന്നും അവിടുത്തെ ആശ്രയിച്ചതു വളരെ വലിയ തെറ്റായിപ്പോയെന്നും തന്നെ ഇരിക്കട്ടെ. എന്നാൽ ഇനിയിതിനു നിവൃത്തിമാർഗ്ഗമെന്ത്? ഒരു ജന്മം വെറുതെ പോകുന്നെങ്കിൽ പോയ്ക്കൊള്ളട്ടെ; ഒരു പുരുഷൻ തന്റെ വാക്കു മാറുമോ? പത്തു പ്രാണനാഥന്മാരെ സ്വീകരിക്കുകയോ? നിങ്ങളിൽ ആരെങ്കിലും ഏതു സംഘത്തിൽ വേണമെങ്കിലും ചേർന്നുകൊള്ളുക, എനിക്കൊരു വിരോധവുമില്ല. എന്നാൽ ലോകം മുഴുവനും ചുറ്റിസ്സഞ്ചരിച്ചു നോക്കിയതിൽ അവിടുത്തേതൊഴിച്ചുള്ള ഏതു സ്ഥലത്തും ആർജ്ജവം കാണുന്നില്ല. അവിടുത്തെ ആളുകളിൽ എനിക്കു പരമപ്രേമവും പൂർണ്ണവിശ്വാസവുമാണ്. എന്തു ചെയ്യാം? എന്നെ പക്ഷപാതിയെന്നു നിങ്ങൾ വിളിച്ചാലും ഇതാണ് എന്റെ

പരമാർത്ഥം. ഗുരുദേവനിൽ ആത്മസമർപ്പണം ചെയ്ത ഒരുവന്റെ കാലിൽ മുള്ളുകൊണ്ടാൽ എന്റെ അസ്ഥികളിൽ തട്ടുന്നു. മറ്റുള്ളവരെ ഞാൻ സ്നേഹിക്കുന്നു എന്നെപ്പോലെ സങ്കുചിതമായ മനോഭാവമില്ലാത്തവർ വളരെ വിരളമാണ്. എന്നാൽ ഈ ഏകാന്തനിഷ്ഠ എനിക്കുണ്ട്, ക്ഷമിക്കണം. അവിടുത്തെ പേരല്ലാതെ മറ്റാരുടെ പേരാണ് ഞാൻ അവലംബിക്കേണ്ടത്? അടുത്ത ജന്മത്തിൽ വേണമെങ്കിൽ ഒരു വലിയ ഗുരുവിനെ തേടാം; എന്നാൽ, ഈ ജന്മം, ഈ ശരീരം ആ അജ്ഞനായ ബ്രാഹ്മണൻ വിലയ്ക്കു വാങ്ങിക്കഴിഞ്ഞിരിക്കുന്നു.

എന്റെ ഉള്ളിലെ പരമാർത്ഥം ഞാൻ പറഞ്ഞു, കോപിക്കരുത്. നിങ്ങൾ അവിടുത്തെ 'ദാസന്മാരായിരിക്കുന്നിടത്തോളം കാലം ഞാൻ നിങ്ങളുടെ ദാസൻതന്നെ, എന്നാൽ ഒരെള്ളിട മാറിയാൽ നിങ്ങളും ഞാനും ഒന്നുപോലെതന്നെ.

.........സ്വദേശത്തും വിദേശങ്ങളിലും കാണുന്ന സമാജങ്ങളെ അവിടുന്നു ഗ്രസിച്ചുകഴിഞ്ഞിരിക്കുന്നു. 'മയൈവൈതേ നിഹതാഃ പൂർവമേവ, നിമിത്തമാത്രം ഭവ സവ്യസാചിൻ' (ഇവരെയെല്ലാം ഞാൻ മുൻപുതന്നെ ഹനിച്ചുകഴിഞ്ഞു; അർജ്ജുന, നീ നിമിത്തം മാത്രമായി ഭവിക്കുക.) ഇന്നല്ലെങ്കിൽ നാളെ അവയെല്ലാം നിങ്ങളുടെ ശരീരത്തിൽ ലയിച്ചുപോകും. അല്പവിശ്വാസമുള്ളവരെ, കഷ്ടം! അവിടുത്തെ കൃപയാൽ 'ബ്രഹ്മാണ്ഡം ഗോഷ്പദായതേ' (ബ്രഹ്മാണ്ഡം ഗോഷ്പദമാകും.) വിശ്വാസവഞ്ചന ചെയ്യരുത്; ആ പാപത്തിനു പ്രായശ്ചിത്തമില്ല. പേരും പുകഴും, സുകർമ്മങ്ങളും, 'യജ്ജുഹോഷിയത്തപസ്യസി യദശ്നാസി,' (അനുഷ്ഠിക്കുന്ന യാഗങ്ങളും തപസ്സുകളും കഴിക്കുന്ന ആഹാരവും) എല്ലാം അവിടുത്തെ പാദങ്ങളിൽ സമർപ്പിക്കുക, നമുക്കുക, നമുക്കു മറ്റെന്തു വേണം? അവിടുന്നു ശരണം നല്കിയിരിക്കുന്നു; മറ്റെന്തു വേണം? ഭക്തി സ്വയം ഫലസ്വരൂപമാണ്; പിന്നെ എന്തു വേണം? ഭക്തി സ്വയം ഫലസ്വരൂപമാണ്; പിന്നെ എന്തു വേണം? യാതൊരുവൻ നമുക്ക് ആഹാരവസ്ത്രാദികളും ബുദ്ധിയും നല്കി നമ്മെ വളർത്തിയോ, യാതൊരുവൻ നമ്മുടെ ആത്മനയനത്തെ തുറന്നുതന്നുവോ, യാതൊരുവനെ ജീവദ്ഭഗവാനായി നാം രാവും പകലും ദർശിച്ചുവോ, യാതൊരുവന്റെ പരിശുദ്ധി പ്രേമം ഈശ്വരഭാവം ഇവയുടെ ഒരു കണംമാത്രം, രാമൻ കൃഷ്ണൻ യേശു ചൈതന്യൻ മുതലായവരിൽ പ്രകാശിച്ചുവോ, അവിടുത്തോടു വിശ്വാസവഞ്ചന ചെയ്കയോ? ബുദ്ധൻ കൃഷ്ണൻ മുതലായവരുടെ ചരിത്രത്തിൽ ഏറിയ ഭാഗവും കെട്ടുകഥമാത്രം...... അത്ര മഹാനായ ശ്രീരാമകൃഷ്ണഭഗവാന്റെ ദയ വിസ്മരിക്കയോ? ബുദ്ധൻ കൃഷ്ണൻ യേശു ഇവർ ജനിച്ചിരുന്നു എന്നതിന് ഒരു തെളിവുമില്ല; എന്നാൽ സാക്ഷാൽ ഭഗവാനായ ശ്രീരാമകൃഷ്ണദേവനെ കണ്ടിട്ടും നിങ്ങൾക്ക് ഇടയ്ക്കിടയ്ക്കു മതി

ഭ്രമം ഉണ്ടാകുന്നല്ലോ. കഷ്ടം! ഞാൻ എന്തു പറയട്ടെ? വിദേശത്തും സ്വദേശങ്ങളിലുമുള്ള നാസ്തികന്മാരും പാഷണ്ഡന്മാരും അവിടുത്തെ ഛായാപടം പൂജിക്കുന്നു; നിങ്ങൾക്കോ ഇടയ്ക്കിടയ്ക്കു മതിഭ്രമം വരുന്നുവല്ലോ!!! നിങ്ങളെപ്പോലെ ലക്ഷം ലക്ഷം പേരെ അവിടേയ്ക്ക് ഒരു നിശ്വാസത്തിൽ സൃഷ്ടിക്കാം. നിങ്ങളുടെ ജന്മവും കുലവും ദേശവും ധന്യം, അവിടുത്തെ പാദധൂളി നിങ്ങൾക്കു ലഭിച്ചതിനാൽ ഞാൻ എന്തു ചെയ്യട്ടെ? ഞാൻ ഏകാന്തനിഷ്ഠനായിത്തന്നെ ഇരിക്കാതെ എന്തു ചെയ്യും? അവിടുത്തെ ആളുകളിലല്ലാതെ മറ്റാരിലും ഞാൻ പവിത്രതയും നിസ്സ്വാർത്ഥതയും കാണുന്നില്ല. മറ്റൊരിടത്തും ആർജ്ജവം കാണുന്നില്ല. അവിടുന്നു രക്ഷിക്കുന്നു എന്നു ഞാൻ കാണുന്നു. ദേവതല്യരായ സ്ത്രീകളും ലക്ഷോപലക്ഷം രൂപയും മറ്റും എനിക്കു തുച്ഛമായിത്തോന്നുന്നത് എന്റെ സാമർത്ഥ്യംകൊണ്ടോ? അല്ല, അവിടുന്നു രക്ഷിക്കുന്നതുകൊണ്ടല്ലേ? അവിടുത്തെ ആളുകളിലല്ലാതെ മറ്റാരിലും കാമകാഞ്ചനത്യാഗാദികളും കാണുന്നില്ല. അവിടുന്നിൽ വിശ്വാസവും മാതൃദേവിയിൽ ഭക്തിയും ഇല്ലാത്തവർക്ക് സാരമായി യാതൊന്നും ലഭിക്കില്ല.

.......ഹരമോഹൻ തന്റെ ദുരവസ്ഥ അറിയിച്ചിരിക്കുന്നു, വേഗം സ്ഥലം വിട്ടുപോകേണ്ടിവരുമെന്നും എഴുതിയിരിക്കുന്നു. അദ്ദേഹം എന്റെ പ്രസംഗങ്ങൾ ആവശ്യപ്പെട്ടിരിക്കുന്നു. പ്രസംഗങ്ങൾ ഒന്നും ഇപ്പോൾ തയാറായിട്ടില്ല. എന്നാൽ കുറെ രൂപ കയ്യിലുണ്ട്. അദ്ദേഹത്തിനു അതയച്ചുകൊടുക്കാം. ഭയപ്പെടേണ്ട. ഉടൻതന്നെ അയയ്ക്കുമായിരുന്നു, എന്നാൽ മുൻപയച്ച രൂപയും കിട്ടിയില്ലെന്നു സംശയിക്കുന്നു. അതുകൊണ്ടാണ് അയയ്ക്കാത്തത്. രണ്ടാമതായി, ഏതു മേൽവിലാസത്തിൽ അയയ്ക്കണമെന്നറിയുന്നുമില്ല.

മദ്രാസുകാർ പത്രം പ്രസിദ്ധപ്പെടുത്തിയില്ലെന്നു കാണുന്നു. കാര്യസാമർത്ഥ്യം ഹിന്ദുജാതിക്കു തീരെയില്ല. എപ്പോൾ ഏതു കാര്യം ചെയ്യാമെന്ന് ഏൽക്കുന്നുവോ, അപ്പോഴതു ചെയ്യണം, അല്ലെങ്കിൽ ആളുകൾക്കു വിശ്വാസം പൊയ്പോകും. രൂപ എങ്ങോട്ടയയ്ക്കണമെന്ന് ഈ കത്തു കിട്ടിയാലുടൻ അറിയിക്കണം...... മാസ്റ്റർ മഹാശയനു സമ്മതമാണെങ്കിൽ അദ്ദേഹം കല്ക്കത്തയിലെ ഏജൻറാകാൻ പറയുക. കാരണം, അദ്ദേഹത്തിന്റെ എനിക്കു പൂർണ്ണമായ വിശ്വാസമുണ്ട്ച അദ്ദേഹത്തിന് ഇതിനെപ്പറ്റി പലതും അറികയും ചെയ്യാം. ഇതു കുട്ടിക്കളിയല്ല. ഒരു കേന്ദ്രം സ്ഥിരപ്പെടുത്താൻ അദ്ദേഹത്തോടു പറയുക; അതു കൂടെക്കൂടെ മാററുത്; ആ മേൽവിലാസത്തിൽ കല്ക്കത്തയിലുള്ള എന്റെ കത്തുകളും മറ്റും അയച്ചുകൊടുക്കാം.

നരേന്ദ്രൻ

## 222

(മിസിസ് ഓളി ബുള്ളിന്)

റീഡിങ്
5 ഒക്ടോബർ 1895

പ്രിയ മിസിസ് ബുൾ,

.........ധാരാളം ഭാഷ്യങ്ങളോടുകൂടി സ്റ്റർഡിയോടൊപ്പം ഞാനൊരു ചെറു ഭക്തിഗ്രന്ഥം വിവർത്തനംചെയ്കയാണ്; അത് ഉടനെ പ്രസിദ്ധപ്പെടുത്താൻ പോകുന്നു. ഈ മാസം രണ്ടു പ്രസംഗം ലണ്ടനിലും ഒന്നു മെയ്ഡൻ ഹെഡ്ഡിലും ചെയ്യാൻ പോകുന്നു. ഇതു കുറച്ചു ക്ലാസ്സുകൾക്കും പൂമുഖപ്രസംഗങ്ങൾക്കും വഴി തുറന്നുതരും. ഞങ്ങളിവിടെ ഒരു ശബ്ദവുമുണ്ടാക്കാനാഗ്രഹിക്കുന്നില്ല. പക്ഷേ ശാന്തമായി മുന്നോട്ടു പോകണം.

ഉത്തമാശംസകളോടെ സ്വന്തം വിവേകാനന്ദൻ

## 223

(അഭേദാനന്ദസ്വാമികൾക്ക്)

ഈ.റ്റി സ്റ്റർഡി,
ഹൈവ്യൂ, കാവെർഷാം, റീഡിങ്, ഇംഗ്ലണ്ട്
ഒക്ടോബർ 1895

ഇതിനു മുമ്പയച്ച കത്തു കിട്ടിയിരിക്കുമല്ലോ. ഇപ്പോൾ എനിക്കുള്ള കത്തുകളും മറ്റും മുകളിൽ കൊടുത്തിട്ടുള്ള മേൽവിലാസത്തിൽ അയയ്ക്കണം. മിസ്റ്റർ സ്റ്റർഡിയെ താരക്ജ്യേഷ്ഠനു പരിചയമുണ്ട്. അദ്ദേഹമാണ് എന്നെ ഇവിടെ ക്ഷണിച്ചുവരുത്തിയത്. ഞങ്ങൾ രണ്ടുപേരുംകൂടി ഇംഗ്ലണ്ടിൽ കഴിയുന്നത്ര പ്രചാരം നടത്താൻ ശ്രമിക്കുന്നു. ഈ പ്രാവശ്യം ഞാൻ നവംബർ മാസത്തിൽ അമേരിക്കയിലേയ്ക്കു മടങ്ങും. അതുകൊണ്ട് ഇവിടെ സംസ്കൃതവും, വിഷേഷിച്ച് ഇംഗ്ലീഷും അറിയാവുന്ന ഒരാൾ വേണം – ശശിയോ, നിങ്ങളോ, ശാരദാപ്രസന്നനോ നിങ്ങൾക്കു പൂർണ്ണമായ ശരീരസ്വാസ്ഥ്യം കിട്ടിയെങ്കിൽ നിങ്ങൾ വരുന്നതു വളരെ നന്ന്. അല്ലെങ്കിൽ ശരത്തിനെ അയയ്ക്കുക. നിങ്ങൾ ചെയ്യേണ്ട ജോലി ഇതാണ്. എന്റെ ശിഷ്യന്മാരെ പഠിപ്പിക്കയും വേദാന്തം ഉപദേശിക്കയും ശാസ്ത്രഗ്രന്ഥങ്ങളിൽ ചിലത് ഇംഗ്ലീഷിലേയ്ക്കു വിവർത്തനം ചെയ്യുകയും ഇടയ്ക്കിടയ്ക്കു പ്രസംഗിക്കയും ചെയ്യുക.

കർമ്മണാ ബദ്ധ്യതേ ബുദ്ധി (കർമ്മംകൊണ്ടു ബുദ്ധി കെട്ടപ്പെടുന്നു)

–നു വരാൻ വലിയ ആഗ്രഹമുണ്ട്. എന്നാൽ അടിസ്ഥാനം നല്ലപോലെ ഉറപ്പിച്ചു കെട്ടിയില്ലെങ്കിൽ എല്ലാം വ്യർത്ഥമാകും. ഈ കത്തിൽ ഒരു ചെക്ക

യയ്ക്കുന്നു. അതു മാറ്റി വസ്ത്രാദികൾ വാങ്ങണം അതായത് ഇങ്ങോട്ടു വരുന്ന ആൾക്ക്, ചെക്ക് മഹേന്ദ്രബാബുമാസ്റ്റർമഹാശയന്റെ പേരിലാണ്. ഗംഗാധരന്റെ തിബത്തുരീതിയിലുള്ള ഉടുപ്പു മഠത്തിലുണ്ട്; അത്തരം ഒരു ടുപ്പു കാഷായനിറത്തിൽ തയ്പിച്ചു കൊണ്ടുവരണം. കോളർ അല്പം മേലോട്ടു നില്ക്കത്തക്ക വിധത്തിൽ ഇരിക്കണം. സർവ്വോപരി വളരെ ചൂടുള്ള ഒരു ഓവർ കോട്ട് വേണം. ശൈത്യം വളരെ കൂടുതലാണ്. കപ്പലിൽ ഓവർ കോട്ട് വേണം. ശൈത്യം വളരെ കൂടുതലാണ്. കപ്പലിൽ ഓവർ കോട്ട് ഉപ യോഗിച്ചില്ലെങ്കിൽ വളരെ കഷ്ടപ്പെടും. രണ്ടാം ക്ലാസ് ടിക്കറ്റയയ്ക്കുന്നു. ഒന്നാം ക്ലാസും രണ്ടാം ക്ലാസും തമ്മിൽ വലിയ വ്യത്യാസമില്ല. ശശിയാണ് വരുന്നതെങ്കിൽ മുൻകൂട്ടി കപ്പലുദ്യോഗസ്ഥനോടു പറഞ്ഞു സസ്യാഹാര ത്തിന് ഏർപ്പാടു ചെയ്യണം.

ബോംബെയിൽ ഉള്ള മെസേഴ്സ് കിങ് ആൻഡ് കമ്പനി, ഫോർട്ട്, ബോംബേ ആഫീസിൽ ചെന്ന് താൻ മി. സ്റ്റർഡിയുടെ ആളാണെന്നു പറയ ണം. അവർ നിങ്ങൾക്ക് ഇംഗ്ലണ്ടുവരെ എത്താനുള്ള ടിക്കറ്റ് തരും. ഇവിടെ നിന്ന് ഒരു കത്ത് ആ കമ്പനിക്കയയ്ക്കുന്നുണ്ട്. നിങ്ങൾക്കു ഖേത്രി മഹാരാ ജാവിന്റെ ബോംബെ ഏജന്റ് വേണ്ടതു ചെയ്യാനും ബുക്കിങ്ങും മറ്റും നട ത്താനും ഒരു കത്ത് അദ്ദേഹത്തിന്നെഴുതുന്നു. ഇതോടുകൂടി അയയ്ക്കുന്ന 150രൂപയുടെ ചെക്ക് വസ്ത്രാദികൾക്കു തികയുന്നില്ലെങ്കിൽ രാഖാലിനോടു പറഞ്ഞു ബാക്കി വേണ്ടതു വാങ്ങുക. ഞാൻ അദ്ദേഹത്തിന്നയച്ചുകൊടു ത്തുകൊള്ളാം. കൂടാതെ കൈച്ചെലവിന് 50 രൂപ എടുത്തുകൊള്ളണം. രാഖാ ലിന്റെ അടുക്കൽനിന്ന് വാങ്ങിക്കൊൾക. ഞാൻ വീട്ടിക്കൊള്ളാം. ചുനിബാ ബുവിന് അയച്ചുകൊടുത്ത രൂപയെപ്പറ്റി ഒരു വർത്തമാനവും ഇന്നുവരെ കിട്ടി യിട്ടില്ല. മഹേന്ദ്രബാബുവിനോട്, അദ്ദേഹമാണ് എന്റെ കല്ക്കത്തയിലെ ഏജന്റെന്നു പറയണം. അദ്ദേഹം ഈ കത്തു വായിച്ചുകഴിഞ്ഞാലുടൻ, കല്ക്കത്തയെസ്സംബന്ധിച്ചു നമുക്കു ചെയ്യാനുള്ള എഴുത്തുകുത്തും മറ്റും നടത്താൻ സമ്മതിച്ചിരിക്കുന്നതായി മിസ്റ്റർ സ്റ്റർഡി ഇംഗ്ലണ്ടിൽ എന്റെ സിക്ര ട്ടറിയാണ്. മഹേന്ദ്രബാബു കല്ക്കത്തയിലെ, അളസിംഗൻ മദ്രാസിലേയും ഇത്യാദി – മദ്രാസിലേയ്ക്കും ഈ വർത്തമാനം അറിയിക്കണം. എല്ലാവരും ഉത്സാഹപൂർവ്വം പ്രവർത്തിച്ചില്ലെങ്കിൽ ജോലി നടക്കുമോ?

'ഉദ്യോഗിനം പുരുഷസിംഹമുപൈതി ലക്ഷ്മീഃ.' പുറകോട്ടു നോക്കരു ത്, മുന്നോട്ടു പോകുക. അനന്തവീര്യവും അനന്തോത്സാഹവും അനന്തധൈ ര്യവും അനന്തശക്തിയും വേണം, എന്നാൽ മാത്രമേ മഹാകാര്യങ്ങൾ നട ക്കുകയുള്ളു. ലോകം മുഴുവനും അഗ്നികൊണ്ടു പ്രജ്ജ്വലിപ്പിക്കണം.

സ്റ്റീമർ തിട്ടപ്പെടുത്തിക്കഴിഞ്ഞാൽ ഉടൻ "ഞാൻ ഇന്ന സ്റ്റീമറിൽ വരുന്നു" എന്നു മിസ്റ്റർ സ്റ്റർഡിക്ക് എഴുതിയയ്ക്കണം അല്ലെങ്കിൽ ലണ്ടനിലെത്തി

കഷ്ടപ്പെടേണ്ടിവരും. ലണ്ടനിലേയ്ക്കു നേരെ വരുന്ന സ്റ്റീമറിലാണ് കേറേണ്ടത്. കാരണം, അതുകൊണ്ടു മൂന്നു നാലു ദിവസം താമസിച്ചാലും ടിക്കറ്റിന്റെ ചാർജ്ജു കുറവായിരിക്കും. ഇപ്പോൾ നമുക്ക് അധികം രൂപയില്ലല്ലോ. അവസരം വരുമ്പോൾ കൂട്ടംകൂട്ടമായി നാലു വശത്തും അയയ്ക്കാം.

വിവേകാനന്ദൻ

പുനശ്ച. ഈ കത്തു കിട്ടിയാൽ നിങ്ങൾ ബോംബേയ്ക്കു പോകുന്നു എന്നും അദ്ദേഹത്തിന്റെ ആൾ നിങ്ങളെ കപ്പലിൽ കേറ്റണമെന്നും മറ്റും ഖേത്രി രാജാവിന് എഴുതിയയ്ക്കുക. മേൽ കൊടുത്ത മേൽവിലാസം ഒരു പോക്കറ്റ് ബുക്കിൽ എഴുതി കയ്യിൽ വെച്ചുകൊള്ളണം. വിഷമിക്കാതിരിക്കാൻ.

## 224

(മിസ് ജോസഫൈൻ മക്ലിയോഡിന്) ഹൈവ്യൂ, കാവർഷാം,
റീഡിങ്ങ്, ഇംഗ്ലണ്ട്
ഒക്ടോബർ 1895
പ്രിയ ജോ ജോ,

ലെഗ്ഗെറ്റുമാരെ ലണ്ടനിലേയ്ക്കു ക്ഷണിക്കാനാണ് ഇക്കുറിപ്പ്. ഒരർത്ഥത്തിൽ ഇതെന്റെ സ്വന്തം നാടാകയാൽ ഞാനാദ്യം എന്റെ സ്വാഗതം നിങ്ങൾക്കയയ്ക്കുന്നു. നിങ്ങളുടെ സ്വാഗതം വരുന്ന ചൊവ്വാഴ്ച, 22-ാംനു, പ്രിൻസസ് ഹാളിൽവെച്ചു രാത്രി എട്ടു മണിക്കു ഞാൻ സ്വീകരിക്കാം.

വരുന്ന ചൊവ്വാഴ്ചവരെ എനിക്കു ബഹു തിരക്കാണ്; നിങ്ങളെക്കാണാൻ പാഞ്ഞെത്തുക സാധ്യമല്ലെന്നു ഭയപ്പെടുന്നു. ഏതായാലും അതു കഴിഞ്ഞ് ഏതു ദിവസവും ഞാൻ വരാം. പക്ഷേ ഞാൻ ചൊവ്വാഴ്ച വന്നേയ്ക്കാം.

ചിരപ്രേമാനുഗ്രഹങ്ങളോടെ, സ്വന്തം വിവേകാനന്ദൻ

## 226

(അളസിംഗപ്പെരുമാൾക്ക്) ലണ്ടൻ
24 ഒക്ടോബർ 1895

പ്രിയ അളസിംഗ,

എന്റെ ആദ്യത്തെ പ്രസംഗം ഞാൻ ചെയ്തുകഴിഞ്ഞിരിക്കുന്ന അതെത്ര നന്നായി സ്വീകരിക്കപ്പെട്ടിരിക്കുന്നെന്ന് സ്റ്റാൻഡർഡിലെ നിരൂപണത്തിൽനിന്നു നിങ്ങൾക്കറിയാം. സ്റ്റാൻഡാർഡ് ഏറ്റവും സ്വാധീനതയുള്ള ഒരു യാഥാസ്ഥിതികപത്രമാണ്. ഞാൻ ഒരു മാസം ലണ്ടനിലായിരിക്കും, പിന്നെ അമേരിക്കയ്ക്കു പോയിട്ട് അടുത്ത വേനല്ക്കാലത്തു വീണ്ടും മടങ്ങിവരാം.

ഇതിനുള്ളിൽ ഇംഗ്ലണ്ടിൽ വിത്തു നന്നായി വിതയ്ക്കപ്പെട്ടിരിക്കുന്നെന്നു കാണാമല്ലോ.......

ധൈര്യം അവലംബിക്കുക, തുടർന്നു പ്രവർത്തിക്കുക ക്ഷമയും സ്ഥിര പ്രവർത്തനവും – ഇതുമാത്രമാണ് മാർഗ്ഗം. മുന്നോട്ടു പോവുക; ഓർക്കുക. ക്ഷമയും പരിശുദ്ധിയും ധൈര്യവും സ്ഥിരപ്രവർത്തനവും...... നിങ്ങൾ പരി ശുദ്ധനും നിങ്ങളുടെ തത്ത്വങ്ങളോടു നേരുള്ളവനുമായിരിക്കുവോളം കാലം നിങ്ങൾ ഒരിക്കലും പരാജയപ്പെടില്ല – അമ്മ നിങ്ങളെ ഒരിക്കലും വെടിയില്ല, സർവ്വാനുഗ്രഹങ്ങളും നിങ്ങൾക്കുള്ളതായിരിക്കും.

പ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 227

(മിസ് ജോസഫൈൻ മക്ലിയോഡിന്) 80 ഓക്‌ലി സ്റ്റ്റീറ്റ്, ചെല്സീ

31 ഒക്ടോബർ 1895

പ്രിയ ജോ ജോ

അല്ബെർമാളിൽവെച്ച് വെള്ളിയാഴ്ച ഉച്ചയ്ക്കുണിനും മി. കെയ്റ്റിനെ കാണുന്നതിനും വരാൻ എനിക്ക് അതിസന്തോഷമേ ഉള്ളൂ.

ലണ്ടനിൽ താമസിക്കുന്ന രണ്ടമേരിക്കൻമാന്യകൾ, അമ്മയും മകളും, കഴിഞ്ഞ രാത്രി ക്ലാസിനു വന്നിരുന്നു–മിസിസ് നെറ്ററും മിസ് നൈറ്ററും. സ്വാഭാവികമായി അവർ വളരെ അനുഭാവികളുമായിരുന്നു. മി. ചാമിയാരുടെ അവിടെയുള്ള ക്ലാസ് കഴിഞ്ഞു അടുത്ത ശനിയാഴ്ചമുതൽ എന്റെ വസതി യിൽ ആരംഭിക്കുന്നു. എന്റെ ക്ലാസുകൾക്ക് ഒരുവക നല്ല വലിപ്പമുള്ള ഒന്നോ രണ്ടോ മുറികൾ കിട്ടുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. മൊൺ ക്യൂർകോൺവേയ്സിന്റെ എത്തിക്കാൻ സൊസൈറ്റിയിലേയ്ക്കും ഞാൻ ക്ഷണിക്കപ്പെട്ടിരിക്കുന്നു; അവിടെ 10–ാംനു പ്രഭാഷണം ചെയ്യും. അടുത്ത ചൊവ്വാഴ്ച ബല്ബോവാ സൊസൈറ്റിയിൽ എനിക്കൊരു പ്രസംഗമുണ്ട്. ഭഗ വാൻ സഹായിക്കും. അടുത്ത ശനിയാഴ്ച നിങ്ങളൊടൊപ്പം അങ്ങു പോകാൻ പറ്റുമോ എന്നു തീർച്ചയില്ല. എങ്ങനെയും നിങ്ങൾക്കു നാട്ടുമ്പുറം ബഹുര സമായിരിക്കും; സ്റ്റർഡിദമ്പതിമാർ അത്ര രസികരാണുതാനും.

പ്രേമാനുഗ്രഹങ്ങളോടെ വിവേകാനന്ദൻ

പുനശ്ച. എനിക്കുവേണ്ടി സദയം കുറച്ചു പച്ചക്കറികൾ ഏർപ്പാടു ചെയ്യൂ. ചോറിനെപ്പറ്റി ഞാനത്ര ഗൗനിക്കുന്നില്ല – ചപ്പാത്തി അത്രതന്നെ നന്നാണ്. ഞാനിപ്പോൾ ഒരു ഭയങ്കരസസ്യഭുക്കായിരിക്കുന്നു.

## 228

(മി. ഇ. റ്റി സ്റ്റർഡിക്ക്) 80, ഓർക്ലി സ്റ്ററീറ്റ്, ചെല്സീ

(വൈകീട്ട് 5 മണി) 31 ഒക്ടോബർ 1895

പ്രിയസ്നേഹിത,

ഇപ്പോൾ രണ്ടു യുവമാന്യന്മാർ, മി. സിൽവർലോക്കും അയാളുടെ സ്നേഹിതനും, വന്നു കയറി. ഉടൻതന്നെ പോകയും ചെയ്തു. ഈ അപരാഹ്നത്തിൽ മിസ് മ്യൂളരും വന്നിരുന്നു.

ഒരാൾ എഞ്ചിനീയറാണ്, മറ്റേയാൾക്കു ധാന്യക്കച്ചവടമാണ്. അവർ നല്ലൊരളവു നവീനതത്ത്വജ്ഞാനവും സയൻസും വായിച്ചിട്ടുണ്ട്. രണ്ടിന്റേയും പുതുപുത്തൻ നിഗമനങ്ങൾക്കു പുരാതന ഹൈന്ദവചിന്തയോടുള്ള സാദൃശ്യം കണ്ട് വളരെ അദ്ഭുതസ്കബ്ധരായിരിക്കുന്നു. അവർ വളരെ വിശിഷ്ടരും ബുദ്ധിമാന്മാരും അഭ്യസ്തവിദ്യരുമാണ്. ഒരുവൻ പള്ളി വിട്ടിരിക്കുന്നു. താൻ വിടണോ വേണ്ടയോ എന്നു മറ്റവൻ ചോദിച്ചു ഈ കൂടിക്കാഴ്ചയ്ക്കുശേഷം രണ്ടു സംഗതികൾ എന്റെ ഉള്ളിൽത്തട്ടി. ഒന്നാമത്, നാം ആ പുസ്തകത്തെ വേഗം പ്രസിദ്ധീകരിക്കണം. അങ്ങനെ തത്ത്വജ്ഞാനവശാൻ മതപരരായിരിക്കുന്ന ഒരു വർഗ്ഗത്തെ നാം സ്പർശിക്കും, അശേഷം ഗൂഢവിദ്യകൂടാതെ. രണ്ടാമത്, എന്റെ മതത്തിലെ ചടങ്ങുകളെപ്പറ്റി അവർക്കറിയണമെന്നുണ്ട്! ഇതെന്റെ കണ്ണുകൾ തുറന്നു. ലോകത്തിനു സാമാന്യമായി വല്ല ചടങ്ങും വേണം തന്നെ. വാസ്തവത്തിൽ ചടങ്ങുകളിലും പ്രതീകങ്ങളിലും കൂടെ രൂപപ്പെട്ട തത്ത്വജ്ഞാനമാണ് സാധാരണാർത്ഥത്തിലുള്ള മതം.

വല്ല ചടങ്ങും രൂപപ്പെടുത്തുകയും ഒരു പള്ളി ഉണ്ടായിരിക്കയുമെന്നത് അനിവാര്യമായ ആവശ്യമാണ്. അതായത്, കുഴിയും വേഗം നമുക്കു വല്ല ചടങ്ങും നിശ്ചയിക്കണം. ശനിയാഴ്ച രാവിലെയോ അതിലും വേഗത്തിലോ നിങ്ങൾക്കു വരാമെങ്കിൽ നമുക്ക് ഏഷ്യാറ്റിക് സൊസൈറ്റിയുടെ ഗ്രന്ഥശാലയിൽ പോകാം; അഥവാ മഹാദ്രികോശം എന്നു പേരുള്ള ഒരു ഗ്രന്ഥം എനിക്കുവേണ്ടി സമ്പാദിച്ചാലും മതി – അതിൽനിന്നു നമുക്കെന്തു വേണമോ അതു കിട്ടും; സദയം ഉപനിഷത്തുകളും കൊണ്ടുപോരൂ. മഹനീയമായ ചിലതു (ചുടങ്ങുകൾ) നമുക്കുറപ്പിക്കാം, ഒരു മനുഷ്യന്റെ ജനനം തൊട്ടു മരണംവരേയ്ക്ക് വെറുമൊരയഞ്ഞ തത്ത്വജ്ഞാനപദ്ധതിക്കു മനുഷ്യവർഗ്ഗത്തിനുമേൽ തീരെ പിടികിട്ടുകയില്ല.

പാഠങ്ങൾ അവസാനിക്കുന്നതിനുമുമ്പ് നമുക്കതു മുഴുമിപ്പിക്കാമെങ്കിൽ,

അതിൻപ്രകാരം ഒന്നോ രണ്ടോ സമാരാധന പരസ്യമായി നടത്തി അതു പ്രസിദ്ധീകരിക്കയും ചെയ്യാമെങ്കിൽ, അതു തുടർന്നു നടന്നുകൊള്ളും. അവർക്കു സമൂഹം രൂപവത്കരിക്കണം. അവർക്കൊരു ചടങ്ങും വേണം;-ക്ക് പാശ്ചാത്യരുടെമേൽ ഒരിക്കലും ഒരു പിടിയും കിട്ടാതെപോകുന്നതിന് ഒരു കാരണം അതാണ്.

ക്ഷണം സ്വീകരിച്ചതിനു നന്ദി പറഞ്ഞുകൊണ്ടുള്ള വേറൊരു കത്ത് എത്തിക്കാൻ സൊസൈറ്റി എനിക്കയച്ചിരിക്കുന്നു; അവരുടെ ഫാറങ്ങളുടെ ഒരു പ്രതിയും. പത്തുമിനിട്ടു നേരത്തേയ്ക്കു വായിക്കാൻ ഒരു പുസ്തകം കൊണ്ടുചെല്ലാനും അവർ ആവശ്യപ്പെടുന്നു. നിങ്ങൾ ഗീതയും ബൗദ്ധജാതകവും (വിവർത്തനങ്ങൾ) കൊണ്ടുപോരാമോ?

ആദ്യം നിങ്ങളെ കാണാതെ ഇക്കാര്യത്തിൽ ഞാനൊന്നും ചെയ്യില്ല.

പ്രേമപൂർവ്വം വിവേകാനന്ദൻ

## 229

(മി. ഇ.റ്റി. സ്റ്റർഡിക്ക്) 80, ഓക്‌ലി സ്റ്റ്റീറ്റ്, ചെല്സീ

1 നവംബർ 1895

പ്രിയ സ്നേഹിത,

ബല്ലെറൺ (?) സൊസൈറ്റിയുടെ ടിക്കറ്റ് 35 എണ്ണമുണ്ട്. വിഷയം: 'ഭാരതീയതത്ത്വജ്ഞാനവും പാശ്ചാത്യസമുദായവവും'. അദ്ധ്യക്ഷൻ തീർച്ചപ്പെട്ടിട്ടില്ല.

അവ അയയ്ക്കണമെന്നു നിങ്ങൾ ആവശ്യപ്പെടാത്തതുകൊണ്ട് അയയ്ക്കുന്നില്ല.

കത്തുകൾ മുറയ്ക്കു കിട്ടി.

സത്തിൽ സ്വന്തം വിവേകാനന്ദൻ

## 230

(മി. ഇ. റ്റി. സ്റ്റർഡിക്ക്) 2 നവംബർ 1895

പ്രിയസ്നേഹിത,

നിങ്ങൾ ശരിയെന്നു ഞാൻ വിചാരിക്കുന്നു; നമുക്കു നമ്മുടെ സ്വന്തം വഴിക്കു പ്രവർത്തിക്കയും കാര്യങ്ങൾ വളരാൻ അനുവദിക്കയും ചെയ്യാം.

പ്രസംഗക്കുറിപ്പു ഞാനയയ്ക്കുന്നു.

എന്നെ അസാധാരമായൊന്നും തടയാത്തപക്ഷം ഞാൻ ഞായറാഴ്ച

വരാം.

പ്രേമപൂർവ്വം വിവേകാനന്ദൻ

## 231

(അഖണ്ഡാനന്ദസ്വാമികൾക്ക്) ലണ്ടൻ

13 നവംബർ 1895

എന്റെ പ്രിയ അഖണ്ഡാനന്ദ,

നിങ്ങളുടെ കത്തു കിട്ടി വളരെ സന്തോഷിക്കുന്നു. ര-വളരെ വിശാലനും മുക്തഹസ്തനുമാണ്; എന്നുവെച്ച് അദ്ദേഹത്തെക്കൊണ്ടു മുതലെടുക്കരുത്. ശ്രീമാൻ - പണം പിരിക്കുന്ന കാര്യമാണെങ്കിൽ, അതൊരു നല്ല സംരംഭം തന്നെ; പക്ഷേ, എന്റെ സോദര, ജഗദീശ്വരന്മാരായ ബ്രഹ്മാവിഷ്ണുമാർക്കു പോലും കാമകാഞ്ചനാസക്തി വിടുവിക്കാൻ വളരെ വിഷമമുള്ള വല്ലാത്തൊരു ലോകമാണിത്. എവിടെ ലേശമെങ്കിലും ധനപരതയുണ്ടോ അവിടെ തെറ്റിദ്ധാരണയ്ക്ക് അവസരമുണ്ട്. അതുകൊണ്ട് മഠത്തിന്റെ പേരിൽ ആരും പണപ്പിരിവു നടത്താതിരിക്കട്ടെ..... മഠം വെയ്ക്കാനാണെന്നോ മറ്റൊ പറഞ്ഞ് എന്റേയോ നമ്മുടെയോ പേരിൽ വല്ല ഗൃഹസ്ഥനും പണം പിരിക്കുന്നതായി കേൾക്കുമ്പോഴൊക്കെ ആദ്യം നിങ്ങൾ ചെയ്യേണ്ടത്. അയാളെ അവിശ്വസിക്കയാകുന്നു, അല്ലാതെ അനുകൂലിക്കയല്ല. കഴിവു കുറഞ്ഞ ഗൃഹസ്ഥന്മാർ തങ്ങളുടെ ആവശ്യം നിറവേറ്റാൻ പല തന്ത്രങ്ങളും അവലംബിക്കും, അതുകൊണ്ടു വിശേഷിച്ചും അതിനാൽ, ഹൃദയാലുവും ധനാഢ്യനും വിശ്വാസ്യനുമായ ഒരു ഭക്തനോ ഗൃഹസ്ഥനോ മഠസ്ഥാപനംപോലുള്ള ജോലി വല്ലതും ഏല്ക്കുന്നു അല്ലെങ്കിൽ പിരിച്ച പണം വിശ്വാസ്യനും സമ്പന്നനുമായ ഒരു ഗൃഹസ്ഥന്റെ സൂക്ഷിപ്പിൽ വെയ്ക്കുന്നു എങ്കിൽ അതു നല്ലതു തന്നെ; അല്ലാത്തപക്ഷം അതിൽ ഒരു കയ്യും പാടില്ല. നേരെ മറിച്ച് അങ്ങനെ ചെയ്യുന്നതിൽനിന്നു മറ്റുള്ളവരെ നിരുത്സാഹപ്പെടുത്തണം. നിങ്ങൾ വെറും കുട്ടികളാണ്. കാഞ്ചനക്കുടുക്കുകളെക്കുറിച്ചൊന്നും നിങ്ങൾക്കറിവില്ല. അവസാനം ദൃഢധർമ്മിഷ്ഠനെപ്പോലും കള്ളനാക്കി മാറ്റിക്കളയും, ഇതാണ് ലോകഗതി.....

യോജിച്ച് ഒരു പ്രവൃത്തിചെയ്യുക നമ്മുടെ പ്രകൃതിയിലേ ഇല്ല. നമ്മുടെ കഷ്ടാവസ്ഥ ഇതുകൊണ്ടാണ്. അനുസരിക്കാനറിയാവുന്നവന് ആജ്ഞാപിക്കാനുമറിയാം. ആദ്യം അനുസരണം പഠിക്കുക. ഈ പാശ്ചാത്യജനതകളിൽ അത്യുന്നതമായ സ്വാതന്ത്ര്യമനഃസ്ഥിതിയോടൊപ്പം തുല്യബലമായ അനുസരണമനഃസ്ഥിതിയുമുണ്ട്. നമ്മളെല്ലാവരും താൻപ്രധാനരാണ്, അതുകൊണ്ടൊരിക്കലും ഒരു പ്രവൃത്തിയും നടക്കില്ല. വലിയ പരിശ്രമം, അളവറ്റ ധീരത, ഉത്കടമായ ഊർജ്ജം സർവ്വോപരി തികഞ്ഞ അനുസരണം - ഇവമാത്രമാണ് വ്യക്തിപരവും ദേശീയവുമായ നവജീവിതത്തിലേയ്ക്കു നയി

ക്കുന്ന ഗുണങ്ങൾ. ഈ ഗുണങ്ങൾ നമ്മളിൽ തീരെയില്ല.

ഇപ്പോഴത്തെ പ്രവർത്തനം തുടർന്നു നടത്തുക, പക്ഷേ പഠിപ്പിൽ വിശേഷിച്ചും ശ്രദ്ധിക്കണം. എന്റെ ചിക്കാഗോ പ്രസംഗത്തിന് ആൾവാറിലെ പണ്ഡിത – യുടെ – വിവർത്തനം പ്രസിദ്ധീകരിച്ചിട്ടുള്ള ഒരു ഹിന്ദിമാസിക ജ – ബാബു എനിക്കയച്ചു തന്നിട്ടുണ്ട്. അതിന് എന്റെ വിശേഷാൽ കടപ്പാടും കൃതജ്ഞതയും രണ്ടുപേർക്കും നല്കുക.

ഇനി നിങ്ങളോടു ചിലത് – രാജപുത്താനയിൽ ഒരു കേന്ദ്രം തുടങ്ങാൻ വിശേഷിച്ചും മനസ്സിരുത്തുക. ജയ്പൂരോ ആജ്മീറോ പോലുള്ള വല്ല കേന്ദ്രസ്ഥാനത്തുമായിരിക്കണം. പിന്നെ ആൾവാർ, ഖേത്രിപോലുള്ള സ്ഥലങ്ങളിൽ ശാഖകൾ സ്ഥാപിക്കണം നിങ്ങൾ എല്ലാവരുമായി കലരണം, നമുക്കാരോടും കലഹം വേണ്ട. എന്റെ സപ്രേമാലിംഗനം പണ്ഡിതന–നു നല്കുക; ആൾ വളരെ ഊർജ്ജസ്വലനാണ്, കാലം കൊണ്ടു വളരെ പ്രായോഗികനുമായിവരും. എന്റെ പ്രേമാദരങ്ങൾ മി.മ–നും–ജീക്കും കൂടെ നല്കുക. ഒരു മതസമാജമോ അത്തരം ഏതാണ്ടോ ആജ്മീറിൽ നിലവിൽ വന്നിട്ടുണ്ട്; എന്താണത്? അതേപ്പറ്റി എനിക്കെല്ലാമറിയണം. താനും മറ്റുള്ളവരും എനിക്കു കത്തുകളെഴുതിയിട്ടുണ്ടെന്ന് മ – ബാബു എഴുതുന്നു. പക്ഷേ എനിക്കൊന്നും ഇതുവരെ കിട്ടിയിട്ടില്ല..... മഠങ്ങളെയോ കേന്ദ്രങ്ങളെയോ അങ്ങനെ വല്ലതിനെയോ സംബന്ധിച്ചാണെങ്കിൽ, അവ കല്ക്കത്തയിൽ തുടങ്ങുന്നതു നിഷ്പ്രയോജനമാണ്; വാരാണസിയാണ് അവയ്ക്കുള്ള സ്ഥാനം. അങ്ങനെ പല പദ്ധതികളും എനിക്കുണ്ട്; എല്ലാം ഫണ്ടിനെ ആശ്രയിച്ചിരിക്കുന്നു. അവ ക്രമേണ നിങ്ങൾക്കറിയാറാകും. പത്രങ്ങളിൽ നിങ്ങൾ കണ്ടിരിക്കാം, നമ്മുടെ പ്രസ്ഥാനം ഇംഗ്ലണ്ടിൽ സ്ഥായിയായി പിടിച്ചുവരുന്നെന്ന്. ഈ നാട്ടിൽ എന്തു സംരംഭത്തിനും നടപ്പുവരാൻ കുറച്ചു സമയം പിടിക്കും. പക്ഷെ ജോൺ ബുൾ ഒരിക്കൽ ഒരു സംഗതിയിൽ കൈ വെച്ചാൽ അതവൻ കൈവിടില്ല. അമേരിക്കക്കാർ ശീഘ്രഗ്രാഹികളാണ്; പക്ഷേ അവർ ഏതാണ്ടു വയ്ക്കോലിനു തീപിടിച്ചതുപോലെയാണ്. കെടാൻ തയ്യാർ. രാമകൃഷ്ണപരമഹംസൻ അവതാരമായിരുന്നെന്നും മറ്റും ബഹുജനത്തോടു പ്രസംഗിക്കരുത് – ടത്ത് എനിക്കു കുറച്ചനുയായികളുമുണ്ട്, അവരെ കാത്തുകൊൾക.

.......അനന്തശക്തി നിങ്ങൾക്കു കൈവരും – ഒരിക്കലും ഭയപ്പെടേണ്ട. പരിശുദ്ധനായിരിക്കുക, ശ്രദ്ധാലുവായിരിക്കുക, അനുസരണമുള്ളവനായിരിക്കുക.

ബാലന്മാരുടെ വിവാഹത്തിന്നെതിരായി ഉപദേശിക്കുക. ഒരു ശാസ്ത്രവും അതു തീരെ അനുവദിക്കുന്നില്ല. എന്നാൽ തല്ക്കാലത്തേയ്ക്കു കൊച്ചുബാലികമാരുടെ വിവാഹത്തിനെതിരായി ഒന്നും പറയേണ്ട ബാലന്മാരുടെ

വിവാഹം നിർത്തുന്ന മുറയ്ക്കു ബാലികമാരുടെ വിവാഹം സ്വയം നിന്നു പോകും. ബാലികമാർ, തമ്മിൽ വിവാഹം ചെയ്യാൻ പോകുന്നില്ല. തീർച്ച! ലാഹൂറിലെ ആര്യസമാജം സിക്രട്ടറിയൊടെഴുതിച്ചോദിക്കുക, അവരുടെകൂടെ താമസിക്കാറുണ്ടായിരുന്ന അച്യുതാനന്ദനെന്ന സന്ന്യാസിയെപ്പറ്റി. അയാളെപ്പറ്റി വിശേഷിച്ചന്വേഷിക്കുക....... ഒരിക്കലും പേടി വേണ്ട

സപ്രേമം സ്വന്തം വിവേകാനന്ദൻ

## 232

(അളസിംഗപ്പെരുമാൾക്ക്) ലണ്ടൻ

18 നവംബർ 1895

പ്രിയ അളസിംഗ,

.......ഇംഗ്ലണ്ടിലെ എന്റെ പ്രവർത്തനം യഥാർത്ഥത്തിൽ ഉജ്ജ്വലം തന്നെ, ഞാൻതന്നെ അതിൽ ആശ്ചര്യപ്പെട്ടുപോയി. ഇംഗ്ലീഷുകാർ വൃത്താന്തപത്രങ്ങളിൽ അത്രയേറെ പറയാറില്ല, പക്ഷേ അവർ നിശ്ശബ്ദം പ്രവർത്തിക്കുന്നു അമേരിക്കയിലേക്കാളേറെ എനിക്ക് ഇംഗ്ലണ്ടിൽ തീർച്ചയുണ്ട്. ആളുകൾ കൂട്ടം കൂട്ടമായി വരികയാണ്, അത്രപേർക്ക് ഇടവുമില്ല; അതുകൊണ്ട് അവർ, സ്ത്രീകളുമൊക്കെ, നിലത്തു പടിഞ്ഞിരുന്നു. തങ്ങൾ ഭാരതീയാകാശത്തിൽ കീഴിൽ, പടർന്ന ഒരു അരയാലിന്റെ ചോട്ടിൽ, ആണെന്ന ഭാവന ചെയ്യാൻ ഞാനവരോടു പറയുന്നു. അവർക്ക് ആ ആശയം ഇഷ്ടപ്പെടുകയും ചെയ്യുന്നു. എനിക്ക് അടുത്താഴ്ച പോകേണ്ടിയിരിക്കുന്നു, അവർക്ക് അളവില്ലാത്ത സങ്കടം. അത്രവേഗം പൊയ്ക്കളഞ്ഞാൽ എന്റെ ഇവിടത്തെ പ്രവൃത്തിയ്ക്കു തെല്ലു കേടാണെന്നു ചിലർ വിചാരിക്കുന്നു. ഞാനങ്ങളനെ വിചാരിയ്ക്കുന്നില്ല. ഞാൻ മനുഷ്യരേയോ പദാർത്ഥങ്ങളേയോ ആശ്രയിക്കുന്നില്ല. ഭഗവാനെമാത്രം ആശ്രയിക്കുന്നു – അവിടുന്ന് എന്നിലൂടെ പ്രവർത്തിക്കയും ചെയ്യുന്നു.

.......എല്ലാവരേയും പ്രീതിപ്പെടുത്തുക – കപടം കൂടാതെയും ഭീരുവാകാതേയും നിങ്ങളുടെ സ്വന്തം ആശയങ്ങളെ മുറുകെപ്പിടിക്കുക, ശക്തിയോടെ, പരിശുദ്ധിയോടെ; മാർഗ്ഗവിഘ്നങ്ങളിപ്പോൾ എന്തൊക്കെയായാലും ദീർഘകാലാന്തരത്തിൽ ലോകം നിങ്ങളെ ശ്രദ്ധിക്കാൻ നിർബ്ബദ്ധമാണ്.......

ബംഗാളിപ്പഴഞ്ചൊല്ലിൽ പറയുംപോലെ, എനിക്കു മരിക്കാൻ പോലും നേരമില്ല. ഞാൻ പണിയെടുത്തു പണിയെടുത്തു പോകുന്നു. എന്റെ അല്പം നേടുന്നു, എന്റെ നാടിനെ സഹായിക്കുന്നു, ഇതൊക്കെയും ഒറ്റയ്ക്ക് – എന്നിട്ട് അതിനെല്ലാംകൂടെ കിട്ടുന്നതാകട്ടെ ബന്ധുക്കളുടേയും ശത്രുക്കളുടേയും വിമർശനംമാത്രം! ശരി, നിങ്ങളെല്ലാം വെറും കുട്ടികൾ, ഞാനൊക്കെ സഹിക്കതന്നെ. കല്ക്കത്തയിൽ നിന്നൊരു സന്ന്യാസിയെ അയയ്ക്കാൻ ഞാനാ

വശ്യപ്പെട്ടിട്ടുണ്ട്; ഞാനദ്ദേഹത്തെ ലണ്ടനിൽ പ്രവർത്തിക്കാൻ ആർക്കും. അമേരിക്കയിലേയ്ക്ക് ഒരാളെക്കൂടെ വേണം. എനിക്കെന്റെ സ്വന്തം ആളിനെ' വേണം. എല്ലാ ആദ്ധ്യാത്മികവികാസത്തിന്റേയും അടിത്തറ ഗുരുഭക്തിയാണ്.

......നിരന്തരപ്രവൃത്തികൊണ്ട് ഞാൻ യഥാർത്ഥത്തിൽ ക്ഷീണിച്ചിരിക്കുന്നു. എനിക്കു ചെയ്യേണ്ടിവന്നതുപോലെ പ്രവൃത്തിയെടുത്തിരുന്നെങ്കിൽ മറ്റേതു ഹിന്ദുവും മരിച്ചുപോകുമായിരുന്നു....... ഒരു ദീർഘവിശ്രമത്തിന്നായി ഭാരതത്തിലേയ്ക്കു പോകാൻ ഞാനാഗ്രഹിക്കുന്നു.

ചിരപ്രേമാനുഗ്രഹങ്ങളോടെ സ്വന്തം വിവേകാനന്ദൻ

## 233

(മിസിസ് ഓളി ബുള്ളിന്) ലണ്ടൻ

21 നവംബർ 1895

പ്രിയ മിസിസ് ബുൾ,

ഞാൻ 27-ാനു ബുധനാഴ്ച ബ്രിട്ടാനിയാ കപ്പൽ കയറിപ്പോകുന്നു. ഇത്രത്തോളം എന്റെ ഇവിടത്തെ പ്രവർത്തനം വളരെ തൃപ്തികരമാണ്, അടുത്ത വേനല്ക്കാലം ഉജ്ജ്വലപ്രവർത്തനം ചെയ്യാമെന്നു തീർച്ചയുമുണ്ട്.

പ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 234

(മി. ഇ. റ്റി. സ്റ്റർഡിക്ക്) ആർ.എം.എസ്. "ബ്രിട്ടാനിക്"

(5 ഡിസംബർ 1895)

അനുഗ്രഹീതനേ, അതിപ്രിയനേ,

ഇത്രത്തോളം യാത്ര ബഹുമനോഹരമായിരിക്കുന്നു. കപ്പൽക്കാര്യസ്ഥൻ എന്നോടു വളരെ ദയാലുവായിരുന്നു. എനിക്കുമാത്രമായി ഒരു ക്യാബിൻ (മുറി) തരികയും ചെയ്തു. ഒറ്റ വിഷമം ആഹാരമാണ് - മാംസം. മാംസം, മാംസം ഇന്നുകുറച്ചു പച്ചക്കറി തരാമെന്നു അവർ ഏറ്റിട്ടുണ്ട്.

ഞങ്ങളിപ്പോൾ നങ്കൂരമിട്ടിരിക്കുകയാണ്. മൂടൽമഞ്ഞു കപ്പലിനെ മുന്നോട്ടു പോവാൻ വിടാത്തത്രയ്ക്കു കനത്തിരിക്കുന്നു. അതുകൊണ്ട് കുറച്ചു കത്തുകളെഴുതാൻ ഞാനീ അവസരം ഉപയോഗിക്കുന്നു.

ഇത് ഒരസാധാരണമൂടൽമഞ്ഞാണ്, മുന്നോട്ടു പോകാൻ വയ്യ. സൂര്യൻ ഉജ്ജ്വലനായി പ്രസാദിച്ചു പ്രകാശിക്കുന്നുണ്ടെങ്കിലും എന്റെ പേർക്ക് കുഞ്ഞിനൊരുമ്മവെക്കൂ; നിങ്ങൾക്കും മിസിസ് സ്റ്റർഡിക്കും പ്രേമാനുഗ്രഹങ്ങളോടെ, വിരമിക്കട്ടെ.

സ്വന്തം വിവേകാനന്ദൻ

പുനശ്ച. മിസ് മ്യൂളർക്ക് എന്റെ പ്രേമം നല്കുക രാത്രിക്കുപ്പായം ഞാൻ അവന്യൂറോഡിൽ വിട്ടുപോയി. അതുകൊണ്ട് കപ്പലിലെ ചരക്കറയിൽനിന്നും പെട്ടികൊണ്ടുവരും വരെ ഒന്നുംകൂടാതെ കഴിയേണ്ടിയിരിക്കുന്നു.

## 235

(മിസ് ആല്ബെർട്ടാ സ്റ്റാർഗിസ്സിന്) ആർ.എം.എസ്. "ബ്രിട്ടാനിക്"

വ്യാഴാഴ്ച രാവിലെ

5 ഡിസംബർ 1895

പ്രിയ ആല്ബെർട്ടാ,

ഇന്നലെ വൈകിട്ടു നിന്റെ ഇമ്പമാർന്ന കത്തു കിട്ടി. എന്നെ സ്മരിച്ചതു നിന്റെ വലിയ കനിവുതന്നെ. വേഗം തന്നെ "സ്വർഗ്ഗീയദമ്പതിമാരെ" കാണുവാൻ പോകുന്നു. ഞാൻ നിന്നോടു മുമ്പേ പറഞ്ഞിട്ടുള്ളതുപോലെ, മി. ലെഗ്ഗെറ്റ് ഒരു യോഗിയാണ്; നിന്റെ അമ്മ ജന്മനാ തികഞ്ഞ ഒരു രാജകീയ വനിതയാണ്. ഒരു യോഗിഹൃദയം ഉള്ളിലും.

നിനക്ക് ആൽപ്സ് അത്രവളരെ ഇഷ്ടപ്പെട്ടു എന്നതിൽ എനിക്കു ബഹുസന്തോഷം. അവ അദ്ഭുതകരങ്ങളായിരിക്കണം. എപ്പോഴും അത്തരം സ്ഥലങ്ങളിലാണ് മാനവാത്മാവ് സ്വാതന്ത്ര്യത്തിനുവേണ്ടി ഉഴറുന്നത്. ജനത ആദ്ധ്യാത്മികമായി ദരിദ്രമാണെങ്കിലും അതു ഭൗതികസ്വാതന്ത്ര്യത്തിനുവേണ്ടി ഉഴറുന്നു. ഒരു ചെറുപ്പക്കാരനായ സ്വിസ്സിനെ ഞാൻ ലണ്ടനിൽ കണ്ടു. അയാൾ എന്റെ പ്രഭാഷണങ്ങൾ കേൾക്കാൻ വന്നിരുന്നു. എനിക്കു ലണ്ടനിൽ വമ്പിച്ച വിജയമായിരുന്നു; ശബ്ദായമാനമായ ആ നഗരത്തെ ഞാൻ കാര്യമാക്കിയില്ല. എന്നാൽ എനിക്ക് ആളുകളെക്കുറിച്ച് വളരെ പ്രീതിതോന്നി. ആല്ബെട്ടാ, നിങ്ങളുടെ നാട്ടിൽ ആദ്യം വേദാന്തചിന്ത അവതരിപ്പിച്ചത് അറിവുകെട്ട "ഭ്രാന്ത"ന്മാരായിരുന്നു; അത്തരം അവതരണങ്ങൾകൊണ്ടുണ്ടായ ദുർഘടങ്ങളിലൂടെ എന്റെ സ്വന്തം വഴി വെട്ടിപ്പോകേണ്ടിയിരിക്കുന്നു. നീ പക്ഷേ നിരീക്ഷിച്ചിരിക്കാം. അമേരിക്കയിലെ എന്റെ ക്ലാസുകളിൽ എന്നെങ്കിലും ചേർന്നിട്ടുള്ളത് ഉയർന്ന വർഗ്ഗത്തിലെ കുറച്ചു സ്ത്രീപുരുഷന്മാർ മാത്രമായിരുന്നെന്ന്. അമേരിക്കയിൽ ഉയർന്ന വർഗ്ഗം സമ്പന്നമായതുകൊണ്ട് അവരുടെ സമയം മുഴുവൻ തങ്ങളുടെ സമ്പത്താസ്വദിക്കുന്നതിലും യൂറോപ്യരെ അനുകരിക്കുന്നതിലും ചെലവഴിക്കുന്നു. നേരെ മറിച്ചു ഇംഗ്ലണ്ടിൽ, വേദാന്താശയങ്ങൾ അവതരിപ്പിച്ചിട്ടുള്ളത് ആ നാട്ടിലെ ഏറ്റവും വലിയ പണ്ഡിതന്മാരാണ്; എത്രയും വിചാരശീലന്മാരായ വളരെപ്പേർ ഇംഗ്ലണ്ടിലെ ഉയർന്ന വർഗ്ഗത്തിലുണ്ടുതാനും. അതുകൊണ്ടു എന്റെ കളം മുഴുവൻ ഒരുക്കിയിട്ടിരിക്കുന്നതായി ഞാൻ കണ്ടെന്നു കേൾക്കുമ്പോൾ നീ അദ്ഭുതപ്പെട്ടുപോകും; എന്റെ പ്രവർത്തനം അമേരിക്കയിലേക്കാൾ ഇംഗ്ലണ്ടിൽ ആഴ

ത്തിൽ വേരോടുമെന്ന് എനിക്കു ബോധ്യമുണ്ട്. ഇതോടുകൂടി ഇംഗ്ലീഷ് സ്വഭാവത്തിന്റെ ഭയങ്കരമായ മർക്കടമുഷ്ടിയും ചേർക്കുക, എന്നിട്ട് സ്വയം വിധി കല്പിക്കുക. ഇപ്രകാരം ഇംഗ്ലണ്ടിനെക്കുറിച്ചുള്ള അഭിപ്രായം ഞാൻ വളരെയേറെ മാറ്റിയിരിക്കുന്നതായി നിനക്കു കാണാം; അത് ഏറ്റു പറയുന്നതിൽ എനിക്കു സന്തോഷമാണുതാനും. ജർമ്മനിയിൽ നമുക്കിതിലും മെച്ചമായി പ്രവർത്തിക്കാമെന്ന് എനിക്കു തികഞ്ഞ തീർച്ചയുണ്ട്. അടുത്ത വേനല്ക്കാലം ഞാൻ ഇംഗ്ലണ്ടിലേയ്ക്കു മടങ്ങിവരും. ഇതിനിടെ, എന്റെ പ്രവർത്തനം വളരെ സമർത്ഥങ്ങളായ ഹസ്തങ്ങളിലാണ്. ജോ ജോ അമേരിക്കയിലെന്നപോലെ ഇവിടെയും അതേ കനിവുള്ള നല്ല പരിശുദ്ധസ്നേഹിതയാണ്! നിങ്ങളുടെ കുടുംബത്തോട് എന്റെ കടം കേവലം അളവില്ലാത്തതത്രേ! ഹോളിസ്റ്ററിന്നും നിനക്കും പ്രേമാനുഗ്രഹങ്ങൾ. മൂടൽമഞ്ഞു കാരണം കപ്പൽ ഇപ്പോഴും നങ്കൂരമിട്ടു നില്ക്കയാണ്. കപ്പൽക്കാര്യസ്ഥൻ വളരെ കനിവാർന്ന് ഒരു ക്യാബിൻ മുഴുവൻ എനിക്കായി തന്നിരിക്കുന്നു. ഓരോ ഹിന്ദുവും ഒരു രാജാവാണെന്ന് അവർ വിചാരിക്കുകയും വിനീതരായി പെരുമാറുകയും ചെയ്യുന്നു – പക്ഷേ രാജാവ് ദരിദ്രനാണെന്നു കണ്ടെത്തുമ്പോൾ, സ്വാഭാവികമായി, ആ മായ പൊളിഞ്ഞുപോകും.

പ്രേമാനുഗ്രഹങ്ങളോടെ, സ്വന്തം വിവേകാനന്ദൻ

## 236

(മിസിസ് ഓളി ബുള്ളിന്)

228–വെസ്റ്റ് 39–ാം സ്റ്ററീറ്റ്
ന്യൂയോർക്ക്
8 ഡിസമ്പൂർ 1895

പ്രിയ മിസിസ് ബുൾ,

നിങ്ങളുടെ കനിവിയന്ന സ്വാഗതക്കുറിപ്പിനു വളരെ നന്ദി. പത്തു ദിവസത്തെ വളരെ ക്ലേശകരമായ കപ്പൽയാത്രയ്ക്കുശേഷം കഴിഞ്ഞ വെള്ളിയാഴ്ച എത്തിച്ചേർന്നു. യാത്ര ഭയങ്കരമാംവിധം പ്രക്ഷുബ്ധമായിരുന്നു. ജീവിതത്തിലാദ്യമായി കടുത്ത കടൽച്ചൊരുക്കുബാധിക്കയും ചെയ്തു..... കുറെ പ്രബലസ്നേഹിതന്മാരെ ഇംഗ്ലണ്ടിൽ ആക്കിയിട്ടുണ്ട്. അവർ അടുത്ത വേനല്ക്കാലത്തെ എന്റെ വരവിനെ പ്രതീക്ഷിച്ച് എന്റെ അസാന്നിദ്ധ്യത്തിൽ പ്രവർത്തിക്കയും ചെയ്യുന്നു. ഇവിടത്തെ പ്രവർത്തനത്തെക്കുറിച്ച് എന്റെ പരിപാടികൾ ഇനിയും തീർച്ചയായിട്ടില്ല. ഇടവേളയിൽ ഡിട്രോയ്റ്റിലേയ്ക്കും ചിക്കാഗോവിലേയ്ക്കും ഓടിപ്പോയിട്ട് ന്യൂയോർക്കിലേയ്ക്കു മടങ്ങിവരണമെന്ന ഒരു വിചാരമുണ്ടായിരുന്നു എന്നുമാത്രം. പൊതുപ്രഭാഷണപരിപാടി പാടേ ഉപേക്ഷിക്കാൻ വിചാരിക്കുന്നു; കാരണം, പൊതുപ്രഭാഷണങ്ങളിലാകട്ടെ സ്വകാര്യപാഠങ്ങളിലാകട്ടെ പണത്തിന്റെ പ്രശ്നത്തിൽനിന്നു തികച്ചും

ഒഴിവാകുന്നതാണ് എനിക്കു ചെയ്യാവുന്ന ഏറ്റവും നല്ല കാര്യമെന്നു ഞാൻ കാണുന്നു. പണം കാലാന്തരത്തിൽ ദ്രോഹകരമായിത്തീരുകയും ചെയ്യും. ഇംഗ്ലണ്ടിൽ ഈ തത്ത്വമനുസരിച്ചു ഞാൻ പ്രവർത്തിച്ചു. അവർ സ്വയം പിരി ച്ചെടുത്ത സംഭാവനകൾപോലും ഞാൻ നിരാകരിച്ചു മി. സ്റ്റർഡി, ഒരു ധനി കനാകയാൽ, വലിയ ഹാളുകളിൽ പ്രസംഗിക്കുവാനുള്ള ചെലവിന്റെ ഭൂരി ഭാഗം വഹിച്ചു; ബാക്കി ഞാനും. അതു നന്നായി ഫലിച്ചു. കൂടാതെ, ഒരു ഗ്രാമ്യമായ ദൃഷ്ടാന്തം ഉപയോഗിച്ചാൽ മതത്തിൽപ്പോലും വേണ്ടതിലേറെ സംഭരിക്കുന്നത് നിഷ്പ്രയോജനമാണ്. ആവശ്യത്തിനു വേണ്ടതേ, അത്ര മാത്രമേ, സംഭരിക്കാവൂ. ആളുകൾക്ക് വേണമെങ്കിൽ അവർ പ്രസംഗങ്ങൾ ഏർപ്പെടുത്തും. ഇവയെക്കുറിച്ച് ഞാനൊട്ടും മിനക്കെടേണ്ട. മിസിസ് ആഡംസ് മിസ് ലോക്കുമായി ആലോചിച്ചിട്ട്, ഒരു പ്രസംഗപരമ്പരയ്ക്കും ഞാൻ ചിക്കാഗോവിലേയ്ക്കു വരുന്നതു പ്രായോഗികമാണെന്നു നിങ്ങൾ കരുതുന്നപക്ഷം എനിക്കെഴുതുക. സ്വാഭാവികമായും പണത്തിന്റെ പ്രശ്നത്തെ തീരെ കൈവെടിയണം.

നാനാസ്ഥലങ്ങളിൽ സ്വയം ഭരണസ്വഭാവമുള്ള സംഘങ്ങൾ ഏർപ്പെടു ത്തുകയാണ് എന്റെ ആശയം. അവർ സ്വന്തം ചുമതലയിൽ പ്രവർത്തിക്ക ട്ടെ. കഴിവിന്റെ അങ്ങേ അറ്റം പ്രവർത്തിക്കട്ടെ. എന്നെസ്സംബന്ധിച്ചാണെങ്കിൽ ഒരു സംഘടനയിലും സ്വയം കുടുങ്ങാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ശാരീരി കവും മാനസികവുമായി നിങ്ങൾ സ്വസ്ഥരായിരിക്കുന്നു എന്ന് വിശ്വസിച്ചു കൊണ്ട്,

ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 237

(മി.ഇ.റ്റി. സ്റ്റർഡിക്ക്)

228, വെസ്റ്റ് 39–ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്
8 ഡിസംബർ 1895

പ്രിയ സ്നേഹിത

പത്തു ദിവസത്തെ അത്യന്തകഷ്ടവും പുരുഷവുമായ കടൽയാത്ര കഴിഞ്ഞ് ഞാൻ സുരക്ഷിതമായി ന്യൂയോർക്കിലെത്തിച്ചേർന്നു. എന്റെ സ്നേഹിതർ നേരത്തേ മേൽക്കാണുന്നിടത്തു കുറച്ചു മുറികൾ ഏർപ്പാടു ചെയ്തിരുന്നു; അവിടെ ഞാൻ താമസിക്കുന്നു. അധികം താമസിയാതെ ക്ലാസ്സുകൾ നടത്താൻ ഉദ്ദേശിക്കയും ചെയ്യുന്നു. ഇതിനിടെ തിയോസഫി ക്കാർ വളരെ ഭയചകിതരായിരിക്കുന്നു, എന്നെ ദ്രോഹിക്കാൻ ആവോളം ശ്രമിക്കുകയും ചെയ്യുന്ന; പക്ഷേ അവരും അവരുടെ അനുയായികളും

ഇവിടെ യാതൊരു സ്വാധീനവുമുള്ളവരല്ല.

ഞാൻ മിസിസ് ലെഗ്ഗെറ്റിനേയും മറ്റു സ്നേഹിതരേയും കാണുവാൻ പോയി. അവർ എന്നത്തേയും പോലെ കനിവുള്ള വരും ഉത്സാഹികളുമാണ്.

വരാൻ പോകുന്ന സന്ന്യാസിയെക്കുറിച്ച് ഭാരതത്തിൽനിന്നു വല്ലതും കേൾക്കുകയുണ്ടായോ

ഇവിടത്തെ പ്രവർത്തനത്തെക്കുറിച്ച് കുറേക്കൂടെ പൂർണ്ണമായ വിവരങ്ങൾ ഞാൻ പിന്നീടെഴുതാം.

മിസ് മ്യൂളർക്കും മിസിസ് സ്റ്റർഡിക്കും മറ്റെല്ലാ സ്നേഹിതർക്കും എന്റെ ഉത്തമ പ്രേമത്തെ നല്കുക; എന്റെ വാത്സല്യം കുഞ്ഞിനെ അറിയിക്കുക.

എന്നും സത്തിൽ സ്വന്തം വിവേകാനന്ദൻ

238

(മിസ് ജോസഫൈൻ മക്ലിയോഡിന്)

228, വെസ്റ്റ് 39-ാം സ്റ്ററീറ്റ്, ന്യൂയോർക്ക്
8 ഡിസംബർ 1895

പ്രിയ ജോ ജോ,

എനിക്കിതുവരെ ഉണ്ടായിട്ടുള്ളതിലേയ്ക്ക് ഏറ്റവും ദുരിതപൂർണ്ണമായ പത്തുനാളത്തെ കടൽയാത്രയ്ക്കുശേഷം ഞാൻ ന്യൂയോർക്കിലെത്തി. പല ദിവസങ്ങളോളം എനിക്കു തീരെ സുഖമില്ലായിരുന്നു.

ശുചിത്വപൂർണ്ണവും സുന്ദരവുമായിരുന്നു യൂറോപ്യൻനഗരങ്ങൾ. ന്യൂയോർക്ക് വളരെ വൃത്തികെട്ടതും ദുരിതമയവുമായി കാണപ്പെടുന്നു. അടുത്ത തിങ്കളാഴ്ച ഞാൻ പ്രവൃത്തി ആരംഭിക്കാൻ പോകുന്നു. ആല്ബെട്ട് 'സ്വർഗ്ഗീയദമ്പതികൾ' എന്നു വിളിക്കാറുള്ള സുഹൃത്തുക്കൾക്ക് നിങ്ങൾ തന്ന പാക്കറ്റുകൾ എത്തിച്ചുകൊടുത്തു. അവർ പതിവിൻപടി വളരെ കനിവുള്ളവർ. സോളമൻദമ്പതിമാരേയും മറ്റു സ്നേഹിതരേയും കണ്ടു. യദൃച്ഛയാ മിസിസ് ഗുൺസിയുടെ അവിടെ മിസിസ് പീക്കിനെ കണ്ടു; എങ്കിലും മിസിസ് റോത്തിൻബർഗറെപ്പറ്റി ഒരു വിവരവും ഇനിയുമില്ല നന്ദനോദ്യാനത്തിലെ പക്ഷികളെപ്പോലെ റിഡ്ജ്ലിയിലേയ്ക്ക് ഈ ക്രിസ്തുമസ് കാലത്തു പോകുന്നു. നിങ്ങൾ അവിടെ ഉണ്ടായിരുന്നെങ്കിൽ എന്നു ഞാൻ എത്രയും ആഗ്രഹിക്കുന്നു.

ലേഡി ഇസബെല്ലുമായി നല്ലൊരു സന്ദർശനം നിങ്ങൾക്കു സാധിച്ചോ? എല്ലാ സ്നേഹിതർക്കും നിങ്ങൾക്കും എന്റെ സീമാതീതമായ സ്നേഹം.

ഈ ചെറുകത്തിനു മാപ്പ്. അടുത്ത തവണ ഇതിലും വലിയതെഴുതാം.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

239

(മിസിസ് ഓളി ബുള്ളിന്)228, വെസ്റ്റ് 39-ാാം സ്റ്റ്റീറ്റ്,

ന്യൂയോർക്ക്

10 ഡിസംബർ 1895

പ്രിയ മിസിസ് ബുൾ,

.....സിക്രട്ടറിയുടെ കത്തു കിട്ടി. ആവശ്യപ്പെട്ടപ്രകാരം ഹാൽവാർഡ് ഫിലോസഫിക്കൽ ക്ലബ്ബിൽ പ്രസംഗിക്കാൻ സന്തോഷം തന്നെ. തടസ്സം ഇതാണ്. ഞാൻ പോയിക്കഴിഞ്ഞാലത്തെ പ്രവർത്തനത്തിന്നടിസ്ഥാനമായിരിക്കുവാൻ കുറച്ചു പാഠപുസ്തകങ്ങൾ തയ്യാറാക്കണമെന്നുള്ളതുകൊണ്ട് ഞാൻ ആവേശപൂർവ്വം എഴുതാൻ തുടങ്ങിയിരിക്കയാണ് പോകുന്നതിനു മുമ്പ് നാലു പുസ്തകങ്ങൾ തിടുക്കത്തിലെഴുതിത്തീർക്കണം.

ഈ മാസം നാലു ഞായറാഴ്ചപ്രസംഗങ്ങൾക്കു വിജ്ഞാപനങ്ങൾ പുറപ്പെട്ടിരിക്കുന്നു. ബ്രൂക്‌ലിനിൽ ഫെബ്രുവരി ആദ്യത്തെ ആഴ്ചത്തെ പ്രസംഗങ്ങൾ ഡാ. ജെയിൻസും മറ്റുള്ളവരും ഏർപ്പാടു ചെയ്തുവരുന്നു.

ഉത്തമാശംസകളോടെ സ്വന്തം വിവേകാനന്ദൻ

## 240

(മി. ഇ.റ്റി. സ്റ്റർഡിക്ക്)

228, വെസ്റ്റ് 39-ാം സ്റ്റ്റീറ്റ്
ന്യൂയോർക്ക്
16 ഡിസംബർ 1895

അനുഗൃഹീതനേ അതിപ്രിയനേ,

നിങ്ങളുടെ എല്ലാ കത്തുകളും ഒറ്റത്തപാലിൽ ഇന്നു കിട്ടി ഒന്നു മിസ് മ്യൂളറും എഴുതിയിരിക്കുന്നു. അവർ 'ഇന്ത്യൻ മിറ'റിൽ വായിക്കയുണ്ടായത്രേ. കൃഷ്ണാനന്ദസ്വാമി ഇംഗ്ലണ്ടിലേയ്ക്കു വരുന്നെന്ന് അതങ്ങനെയാണെങ്കിൽ അദ്ദേഹമാണ് എനിക്കു കിട്ടാവുന്നതിലേയ്ക്ക് ഏറ്റവും ബലവാൻ.

ഇവിടെ ക്ലാസുകൾ ആഴ്ചയിൽ ആറ്, പുറമേ ഒരു ചോദ്യക്ലാസ്. സാധാരണ ഹാജർ 70നും 120നും മദ്ധ്യേ. കൂടാതെ എല്ലാ ഞായറാഴ്ചയും ഒരു പൊതുപ്രസംഗവും എനിക്കുണ്ട്. കഴിഞ്ഞ മാസം എന്റെ പ്രസംഗങ്ങൾ 500 പേർ കൊള്ളുന്ന ഒരു ചെറിയ ഹാളിലായിരുന്നു. പക്ഷേ നിയമന 900 വരും,

300 നില്ക്കും, സ്ഥലം കിട്ടാതെ 800 പോകും അതുകൊണ്ട് ഈ ആഴ്ച എനിക്കു കുറേക്കൂടെ വലിയൊരു ഹാളുണ്ട്, 1200 പേരെ കൊള്ളും.

ഈ പ്രസംഗങ്ങളിൽ പ്രവേശനത്തിന് ഒന്നും വസൂലാക്കുന്നില്ല, പക്ഷേ ഒരു പിരിവുകൊണ്ടു വാടക കഴിയും. ഈ ആഴ്ച വൃത്താന്തപത്രങ്ങൾ എനിക്കു നല്ല പ്രാധാന്യം നല്കുന്നുണ്ട്. ആകപ്പാടെ ഇക്കൊല്ലാം ഞാൻ ന്യൂയോർക്കിനെ ഗണ്യമായി ഇളക്കിമറിച്ചിരിക്കുന്നു. ഈ വേനല്ക്കാലത്ത് എനിക്കിവിടെ നില്ക്കാനും ഒരു വേനല്ക്കാല വസതി സംഘടിപ്പിക്കാനും കഴിഞ്ഞിരുന്നെങ്കിൽ പ്രവർത്തനം ഉറച്ച അടിത്തറയിൽ നടന്നുകൊള്ളുമായിരുന്നു. പക്ഷേ, മേയിൽ ഇംഗ്ലണ്ടിലേയ്ക്കു പോരുവാൻ ഞാനുദ്ദേശിക്കുന്നതുകൊണ്ട് അതു മുഴുമിക്കാതെ വിടേണ്ടിയിരിക്കുന്നു. കൃഷ്ണനന്ദൻ ഇംഗ്ലണ്ടിലേയ്ക്കു വരികയും അദ്ദേഹം ബലവാനും സമർത്ഥനുമാണെന്നു നിങ്ങൾ കാണുകയും എന്റെ അസാന്നിദ്ധ്യംകൊണ്ടു ലണ്ടനിലെ പ്രവർത്തനത്തിനു തകരാറില്ലെന്നു നിങ്ങൾക്കു ബോദ്ധ്യമാവുകയും ചെയ്യുന്നു എങ്കിൽ, ഈ വേനല്ക്കാലം എനിക്കിവിടെത്തന്നെ കഴിയണമെന്നുണ്ട്.

വീണ്ടും നിരന്തരപ്രവർത്തനംകൊണ്ട് എന്റെ ആരോഗ്യം തകരുകയാണെന്നു ഞാൻ ഭയപ്പെടുന്നു. എനിക്കു കുറച്ചു വിശ്രമം വേണം. പടിഞ്ഞാറൻരീതിയോട്, വിശേഷിച്ചും സമയനിഷ്ഠയോട്, ഞങ്ങൾക്കു തീരെ പരിചയമില്ല. ഇതൊക്കെ തീരുമാനിക്കാനായി നിങ്ങൾക്കു വിട്ടുതരുന്നു. 'ബ്രഹ്മവാദി' ഇവിടെ തൃപ്തികരമായി നടക്കുന്നു ഭക്തിയെക്കുറിച്ചു ലേഖനങ്ങളെഴുതാൻ ഞാൻ തുടങ്ങിയിരിക്കുന്നു; പ്രവർത്തനത്തിന്റെ ഒരു പ്രതിമാസക്കുറിപ്പ് അവർക്കയയ്ക്കുന്നുമുണ്ട്. മിസ് മ്യൂളർക്ക് അമേരിക്കയിലേയ്ക്കു വരണമെന്നുണ്ട്. അവർ വരുമോ ഇല്ലയോ എന്ന് എനിക്കറിയില്ല. ഇവിടെ ചില സ്നേഹിതർ എന്റെ ഞായറാഴ്ചപ്രസംഗങ്ങൾ പ്രസിദ്ധപ്പെടുത്തിവരുന്നു. അതിൽ ആദ്യത്തേതിന്റെ കുറച്ചു പ്രതികൾ ഞാൻ നിങ്ങൾക്കയച്ചിട്ടുണ്ട്. അടുത്ത തപാലിൽ പിന്നത്തെ രണ്ടു പ്രസംഗങ്ങളുടെ കുറച്ചു പ്രതികൾ അയയ്ക്കാം. നിങ്ങൾക്കവ ഇഷ്ടമാണെങ്കിൽ കുറേയേറെ അയയ്ക്കാൻ ഞാൻ അവരോടാവശ്യപ്പെടാം. ഇംഗ്ലണ്ടിൽ കുറേയേറെ പ്രതികൾ വില്ക്കാൻ സൗകര്യപ്പെടുത്താമോ? അതവരെ ബാക്കികൂടി പ്രസിദ്ധപ്പെടുത്താൻ ഉത്സാഹിപ്പിക്കും.

അടുത്ത മാസം ഞാൻ ഡിട്രോയ്റ്റിലേയ്ക്കു പോകുന്നു. പിന്നെ ബോസ്റ്റണിലേയ്ക്കും, പിന്നെ ഹാർവാർഡ് സർവ്വകലാശാലയിലേയ്ക്കും. അതു കഴിഞ്ഞ് എനിക്കു കുറച്ചു വിശ്രമം കിട്ടും. പിന്നെ നിങ്ങൾക്കും കൃഷ്ണാനന്ദനുംകൂടി എന്നെക്കൂടാതെ കാര്യങ്ങൾ നിർവ്വഹിക്കാനാവില്ലെങ്കിൽ ഞാൻ ഇംഗ്ലണ്ടിൽ വരാം.

പ്രേമാനുഗ്രഹങ്ങളോടെ എന്നും സ്വന്തം വിവേകാനന്ദൻ

## 241

(അളസിംഗപ്പെരുമാൾക്ക്)

228, ഡബ്ല്യു 39-ാം സ്റ്റ്റീറ്റ്
ന്യൂയോർക്ക്
20 ഡിസംബർ 1895

പ്രിയ അളസിംഗ,

....ക്ഷമയോടെയിരിക്കുക, മരണംവരേയും ശ്രദ്ധാവാനായിരിക്കുക. തമ്മിൽ തല്ലരുത്. പണമിടപാടുകളിൽ തികച്ചും പരിശുദ്ധി പാലിക്കുക........ ഇനിയും നാം വലിയ കാര്യങ്ങൾ ചെയ്യും....... നിങ്ങൾക്കു ശ്രദ്ധയും സത്യസന്ധതയും ഭക്തിയുമുള്ളേടത്തോളം കാലം എല്ലാം അഭിവൃദ്ധിപ്പെടും.

.........സൂക്തങ്ങൾ വിവർത്തനം ചെയ്യുന്നതിൽ ഭാഷ്യകാരന്മാരെ വിശേഷിച്ചും ശ്രദ്ധിക്കുക. പൗരസ്ത്യവൈജ്ഞാനികന്മാരെ ലവലേശം ശ്രദ്ധിക്കാതെയുമിരിക്കുക. നമ്മുടെ ശാസ്ത്രങ്ങളെസ്സംബന്ധിച്ച് അവർക്ക് ഒരു വസ്തു മനസ്സിലാകുന്നില്ല. ശുഷ്കശാബ്ദികന്മാർക്ക് മനസ്സിലാക്കാവതല്ല തത്ത്വജ്ഞാനവും മതവും....... ഉദാഹരണത്തിന് ഋഗ്വേദത്തിലെ ആനീദവാതം എന്ന വാക്കിനെ 'അവൻ ശ്വസിക്കാതേ ജീവിച്ചു' എന്നു വിവർത്തനം ചെയ്തിരിക്കുന്നു. ഇവിടെയാകട്ടെ, യഥാർത്ഥത്തിൽ മുഖ്യപ്രാണനെയാണ് പരാമർശിക്കുന്നത്; അവാതം എന്നതിന്റെ ധാത്വാർത്ഥം അചലം അതായത് അസ്പന്ദം എന്നാണ്. വൈശ്വസമഷ്ടിശക്തി അഥവാ പ്രാണൻ കല്പാദിക്കുമുമ്പ് ഇരിക്കുന്ന അവസ്ഥയെയാണ് അതു വർണ്ണിക്കുന്നത്. – ഭാഷ്യകാരന്മാർ പറയുന്നതു നോക്കുക. നമ്മുടെ സിദ്ധന്മാരെ അനുസരിച്ചു വ്യാഖ്യാനിക്കുക. അല്ലാതെ യൂറോപ്യൻ പണ്ഡിതന്മാരെന്നു പറയപ്പെടുന്നവരെ അനുസരിക്കരുത്. അവർക്കെന്തറിയാം?

.......ധീരനും നിർഭയനുമായിരിക്കുക. എന്നാൽ വഴി തെളിഞ്ഞുകൊള്ളും...... കരുതിയിരിക്കുക, തിയോസഫിക്കാരുമായി നിങ്ങൾക്കു യാതൊരിടപാടുമില്ല നിങ്ങളെല്ലാം എന്റെ പിന്നിൽ നിലകൊള്ളുകയും ക്ഷമ കൈവിടാതിരിക്കുകയും ചെയ്യുന്ന പക്ഷം ഞാൻ ഉറപ്പു തരുന്നു, നാം ഇതിലും വമ്പിച്ച പ്രവൃത്തി ചെയ്യും. എന്റെ സുഹൃത്തേ, പതുക്കെക്കണ്ട് ഇംഗ്ലണ്ടിലായിരിക്കും വലിയ പ്രവൃത്തി. നിങ്ങൾ ചിലപ്പോൾ നിരാശരാകുന്നതായി എനിക്കു തോന്നുന്നു. തിയോസഫിക്കാരുടെ കളിപ്പാട്ടമായി നിങ്ങൾ പ്രലോഭിതരാകുന്നതായും – ഞാൻ ഭയപ്പെടുന്നു. കരുതിക്കൊൾക. ഗുരുഭക്തൻ ലോകം ജയിക്കും – ഇതാണ് ചരിത്രം തെളിയിക്കുന്നത്.... ശ്രദ്ധയാണ് പുരു

ഷനെ സിംഹതുല്യം ധീരനാക്കുന്നത്...... നിങ്ങളെപ്പോഴുമോർക്കണം, എനിക്കെന്തുമാത്രം ജോലി ചെയ്യേണ്ടിയിരിക്കുന്നു എന്ന് ചിലപ്പോൾ ഒരു ദിവസം രണ്ടോ മൂന്നോ പ്രസംഗങ്ങൾ ചെയ്യേണ്ടിവരും – അങ്ങനെ. എല്ലാ പ്രാതികൂല്യങ്ങൾക്കുമെതിരെ എനിക്കു മുന്നേറേണ്ടിയിരിക്കുന്നു. കഠിനപ്രയത്നം! ദുർബ്ബലനെങ്കിൽ നാശമടഞ്ഞേനെ.

........ശ്രദ്ധാപൂർവ്വം ശക്തിയോടെ പിടിച്ചുനില്ക്കുക. ആർജവവും സത്യസന്ധതയും പരിശുദ്ധിയും പാലിക്കുക. തങ്ങളിൽ തല്ലാതിരിക്കുക; അസൂയയാണു നമ്മുടെ വംശത്തിനു നാശകാരണം. നിങ്ങൾക്കും അവിടെയുള്ള നമ്മുടെ എല്ലാ മിത്രങ്ങൾക്കും പ്രേമത്തോടുകൂടി,

സ്വന്തം വിവേകാനന്ദൻ

## 468

(ശാരദാനന്ദസ്വാമികൾക്ക്)

228, വെസ്റ്റ് 39-ാം സ്റ്റ്റീറ്റ്
ന്യൂയോർക്ക്
23 ഡിസംബർ 1895

പ്രിയ ശരത്,

നിങ്ങളുടെ കത്ത് എന്നെ വ്യസനിപ്പിച്ചതേയുള്ളു. നിങ്ങൾക്കു ഉത്സാഹമെല്ലാം നഷ്ടമായിരിക്കുന്നതായി ഞാൻ കാണുന്നു. എനിക്കു നിങ്ങളെയെല്ലാം അറിയാം; നിങ്ങളുടെ ശക്തികളും നിങ്ങളുടെ പരിമിതികളും. ചെയ്യാൻ നിങ്ങൾ ആളാവാത്ത ഒരു വേലയ്ക്കും നിങ്ങളെ ഞാൻ വിളിക്കുമായിരുന്നില്ല. ഞാൻ തരുമായിരുന്ന ഒരേ ഒരു വേല, പ്രാഥമികസംസ്കൃതം പഠിപ്പിക്കുവാനും സ്റ്റർഡിയെ നിഘണ്ടുക്കളുടേയും മറ്റും സഹായത്തോടുകൂടി, വിവർത്തനങ്ങളിലും പാഠങ്ങളിലും സഹായിക്കുവാനുമാകുമായിരുന്നു. ഞാൻ നിങ്ങളെ അതിലേയ്ക്കു തയ്യാറാക്കുമായിരുന്നു. ഏതൊരുവനും അത് അത്രതന്നെ നന്നായി ചെയ്യാം – കുറച്ചു സംസ്കൃതപരിജ്ഞാനം അത്യന്താപേക്ഷിതമാണെന്നുമാത്രം. ശരി, എല്ലാം പരമനന്മയ്ക്കു തന്നെ, അത് ഈശ്വരന്റെ പ്രവൃത്തിയാണെങ്കിൽ ശരിയായ സ്ഥാനത്തേയ്ക്കുള്ള ശരിയായ മനുഷ്യൻ ശരിയായ സമയത്തുവന്നു കൊള്ളും. നിങ്ങൾക്കാർക്കും സ്വൈരക്കേടു വേണ്ട. സന്ന്യാലിനെപ്പറ്റിയാണെങ്കിൽ, പണം ആര് എടുത്തോ ഇല്ലയോ എന്നു ഞാൻ ഗൗനിക്കുന്നില്ല; പക്ഷേ, ശിശുവിവാഹത്തോട് എനിക്കു ശക്തിയായ വിരോധമുണ്ട്. അതിൽ നിന്നു ഞാൻ ഭയങ്കരമായി കഷ്ടപ്പെടുന്നത്. ആ നിലയ്ക്ക് അത്തരമൊരു പൈശാചികസമ്പ്രദായത്തെ നേരിട്ടോ അല്ലാതെയോ ഞാൻ സഹായിക്കുന്ന പക്ഷം ഞാൻ എന്നെത്തന്നെ

വെറുക്കും. അതുസംബന്ധിച്ച് ഏതാണ്ടു തെളിച്ചുതന്നെ ഞാൻ നിങ്ങൾക്കെഴുതിയതാണ്, സന്ന്യാലിന് തന്റെ കേസിനേയും സ്വതന്ത്രനാകാനുള്ള പ്രയത്നത്തേയും ചൊല്ലി എന്റെ മേൽ ചതി പിണയ്ക്കുവാൻ ഒര വകാശവുമില്ലായിരുന്നു. അയാൾക്ക് യാതൊരു ദ്രോഹവും ഒരിക്കലും ചെയ്തിട്ടില്ലാത്ത എന്റെ നേരെ അയാൾ കൂടതന്ത്രം പ്രയോഗിച്ചതിൽ ഞാൻ വ്യസനിക്കുന്നു. ഇതാണ് ലോകം. വല്ല നന്മയും നിങ്ങൾ ചെയ്താൽ അതിനു വിലയില്ല; പക്ഷേ ചെയ്യുന്നതു നിർത്തിയാലോ, ഈശ്വരോ രക്ഷതു. നിങ്ങളെ ഉടനെ കള്ളനെന്നെണ്ണുകയായി. എന്നെപ്പോലെയുള്ള വികാരപ്രകൃതികൾ എപ്പോഴും ബന്ധുമിത്രങ്ങൾക്ക് ഇരയായിപ്പോകുന്നു. ഈ ലോകം നിർദ്ദയമാണ്. ഈ ലോകം നമുക്കു മിത്രമാണ്. നാം അതിന് അടിമപ്പെടുമ്പോൾ അതിനുപ്പുറമില്ല. ഈ ലോകം എനിക്കു വേണ്ടത്ര വിശാലമാണ്. എനിക്ക് എവിടെയെങ്കിലും ഒരു മൂല എപ്പോഴും കണ്ടുകിട്ടും ഭാരതീയർ എന്നെ ഇഷ്ടപ്പെടുന്നില്ലെങ്കിൽ ഇഷ്ടപ്പെടുന്നവർ വേറെയുണ്ടാകും. ശിശുവിവാഹമെന്ന ഈ പൈശാചികസമ്പ്രദായത്തെ എന്റെ അങ്ങേ അറ്റത്തെ കഴിവുപയോഗിച്ച് ഞാൻ ചവിട്ടിമെതിയ്ക്കും. നിങ്ങൾക്കു പേടിയാണെങ്കിൽ നിങ്ങൾ ഭദ്രമായ ദൂരത്തുനിന്നുകൊള്ളുക, ഞാൻ വ്യസനിക്കുന്നു. വളരെ വ്യസനിക്കുന്നു. ശിശുക്കൾക്കു ഭർത്താക്കന്മാരെ നേടുക മുതലായ അത്തരം ചെയ്തികളിൽ യാതൊരു പങ്കാളിത്തവും എനിക്കു സാദ്ധ്യമല്ല. ഒരിക്കലും സാധിച്ചിട്ടില്ല. ഒരിക്കലും സാധിക്കയുമില്ല. ഈശ്വരോ രക്ഷതു-ബാബുവിന്റെ സംഗതി ആലോചിക്കുക! അതിലേറെ ഭീരുവോ മൃഗീയനോ ആയ ഒരുവനെ കൊല്ലാം, ശിശുവിനു ഭർത്താവിനെ കൊണ്ടുക്കൊടുക്കുന്നവനെ. കാര്യച്ചുരുക്കമിതാണ്. എനിക്ക് എന്നെ സഹായിക്കാൻ ധീര- ധൃഷ്ട-സാഹസിക-തേജസ്വികളെ വേണം. ഇല്ലെങ്കിൽ ഞാനൊറ്റയ്ക്കു പ്രവർത്തിക്കും. എനിക്കു നിറവേറ്റേണ്ട ഒരു ജീവിതകൃത്യമുണ്ട്, ഞാൻ അതൊറ്റയ്ക്കു ചെയ്തു തീർത്തുകൊള്ളാം. ആരു വരുന്നു, ആരു പോകുന്നു എന്ന് ഞാൻ വകവെയ്ക്കുന്നില്ല. സന്ന്യാൽ ഇതാ സംസാരഹതനായിരിക്കുന്നു. സോദര, കരുതിക്കൊൾക. ഞാൻ നിങ്ങൾക്കു നല്കേണ്ടത് എന്റെ കർത്തവ്യമാണെന്നു വിചാരിച്ച ആകെ ഉപദേശം അതാണ്. സ്വാഭാവികമായും നിങ്ങളിപ്പോൾ വലിയ ആളുകളാണ്. എന്റെ വാക്കുകൾക്കു നിങ്ങളെസ്സംബന്ധിച്ച് ഒരു വിലയും ഉണ്ടാവില്ല. പക്ഷേ, നിങ്ങൾ കൂടുതൽ തെളിഞ്ഞു കാണുകയും, കൂടുതൽ നന്നായറിയുകയും ഇപ്പോഴത്തേതിൽനിന്ന് അന്യമായി ചിന്തിക്കുകയും ചെയ്യുന്ന കാലം വരുമെന്നു ഞാൻ വിശ്വസിക്കുന്നു.

സ്വസ്തി! ഇനി ഒട്ടും ഞാൻ നിങ്ങളെ സ്വൈരം കെടുത്തില്ല. സർവ്വാനുഗ്രഹങ്ങളും നിങ്ങളുടെയെല്ലാം കൂടെ വരട്ടെ. വല്ലപ്പോഴും വല്ല സേവനത്തിനും നിങ്ങൾക്കു ഞാൻ ഉതകിയിട്ടുണ്ടെങ്കിൽ - എന്നു നിങ്ങൾ വിചാരിക്കുന്നെങ്കിൽ - എനിക്കു വളരെ സന്തോഷം. എന്റെ ഗുരു എന്റെ മേൽ

അർപ്പിച്ച കർത്തവ്യം നിർവ്വഹിക്കാൻ എന്റെ പരമാവധി ഞാൻ പരിശ്രമിച്ച തിന് എന്റെ പേരിലെങ്കിലും ഞാൻ സന്തുഷ്ടനാണ്; നന്നായിച്ചെയ്താലും ഇല്ലെങ്കിലും പരിശ്രമിച്ചല്ലോ എന്ന് ഞാൻ സന്തോഷിക്കുന്നു. അതുകൊണ്ടു സ്വസ്തി. സന്ന്യാലിനോടു പറയൂ, എനിക്കയാളോടു തീരെ കോപമില്ല, പക്ഷേ, വ്യസനിക്കുന്നുണ്ട്, വളരെ വ്യസനിക്കുന്നുണ്ടെന്ന് പണമല്ല – അതു സാരമില്ല – പക്ഷേ തത്ത്വലംഘനവും എന്റെ മേൽ പ്രയോഗിച്ച കൂചടത ന്ത്രവും – അതാണ് എന്നെ വേദനിപ്പിച്ചത്. അയാൾക്കും സ്വസ്തി, നിങ്ങൾക്കെല്ലാവർക്കും. എന്റെ ജീവിതത്തിന്റെ ഒരദ്ധ്യായം അടച്ചുകഴിഞ്ഞു. മറ്റുള്ളവർ വരട്ടെ, അവരുടെ തനത് ഊഴത്തിൽ; അവർക്കെന്നെ നേരിൽക്കാണാം.

എന്നെക്കുറിച്ച് നിങ്ങൾ അശേഷം അസ്വസ്ഥരാവേണ്ട. എനിക്ക് ഒരു സഹായവും വേണ്ട യാതൊരു നാട്ടിലുമുള്ള യാതൊരു മാനവസത്ത്വത്തിൽ നിന്നും. അതുകൊണ്ടു സ്വസ്തി. നിങ്ങളെയെല്ലാം ഭഗവാൻ എന്നെന്നം അനു ഗ്രഹിക്കട്ടെ!

വിവേകാനന്ദൻ

## 243

(മി. ഇ. റ്റി. സ്റ്റർഡിക്ക്) ന്യൂയോർക്ക്

(23/24 ഡിസംബർ) 1895

ഇവിടത്തെ പ്രവർത്തനം നന്നായി നടക്കുന്നു. ഞാൻ വന്നതിൽപ്പിന്നെ ദിവസേന രണ്ടു പാഠമെന്ന കണക്കിനു വിരാമമില്ലാതെ പ്രവർത്തിച്ചുവരിക യാണ്. നാളെ മി. ലെഗ്ഗെറ്റിന്റെ കൂടെ പട്ടണത്തിന് പുറത്തേയ്ക്ക് ഒരാഴ്ച ത്തേയ്ക്ക് അനദ്ധ്യായമായി പോകയാണ്. നിങ്ങളുടെ ഏറ്റവും വലിയ ഗായി കയായ മാദാം അന്റോയിനെറ്റ് സ്റ്റർലിങ്ങിനെ അറിഞ്ഞിട്ടുണ്ടോ? അവർക്ക് ഈ പ്രവർത്തനത്തിൽ വളരെയേറെ താല്പര്യമുണ്ട്.

പ്രവർത്തനത്തിന്റെ ലൗകികഭാഗങ്ങളെല്ലാം ഞാൻ ഒരു കമ്മറ്റിക്ക് ഏല്പി ച്ചുകൊടുത്തിരിക്കുന്നു. അങ്ങനെ ആ മനിക്കേടിൽനിന്നു വിമുക്തനായിരി ക്കുന്നു. എനിക്കു സംഘടനാചാതുരി ഒട്ടുമില്ല. അതെന്നെ ഛിന്നഭിന്നമാ ക്കുന്നു.

.....നാരദസൂത്രത്തെസ്സംബന്ധിച്ച് എന്തായി? ഇവിടെ ആ പുസ്തകത്തിനു നല്ല വില്പനയുണ്ടാകും. തീർച്ച. ഞാനിപ്പോൾ യോഗസൂത്രങ്ങൾ കയ്യിലെ ടുത്തിരിക്കയാണ്; അവ ഓരോന്നെടുത്ത് എല്ലാ ഭാഷ്യങ്ങളും നോക്കിപ്പോ കുന്നു. ഈ ഭാഷണങ്ങളെല്ലാം എഴുതിയെടുക്കപ്പെട്ടിട്ടുണ്ട്; മുഴുമിക്കുമ്പോൾ

അതു പതഞ്ജലിക്ക് ഇംഗ്ലീഷിലുള്ള ഏറ്റവും തികവുറ്റ ലഘുവ്യാഖ്യാനമായിരിക്കും. സ്വാഭാവികമായി അതൊരു വലിയ കൃതിയായിരിക്കും.

ട്രൂബ്നരുയവിടെ കൂർമ്മപുരാണത്തിന്റെ ഒരു പതിപ്പുണ്ടെന്നു തോന്നുന്നു. ഭാഷ്യകാരനായ വിജ്ഞാനഭിക്ഷു അതിൽ നിന്നു തുടർച്ചയായുദ്ധരിക്കുന്നുണ്ട്. ആ പുസ്തകം ഞാൻതന്നെ ഒരിക്കലും കണ്ടിട്ടില്ല. അതിൽ യോഗത്തെസ്സംബന്ധിച്ചു വല്ല അധ്യായങ്ങളുമുണ്ടോ എന്നു നോക്കുവാൻ നിങ്ങൾക്കു സമയം കണ്ടെത്താൻ കഴിയുമോ? ഉണ്ടെങ്കിൽ ഒരു പ്രതി എനിക്കു സദയം അയച്ചുതരാമോ? അതുപോലെ ഹഠയോഗപ്രദീപികയും ശിവസംഹിതയും യോഗസംബന്ധമായ മറ്റു വല്ല പുസ്തകങ്ങളും? മൂലം തന്നെ, തീർച്ചയായും അവ വന്നു ചേർന്നാലുടൻ അതിനുള്ള പണം ഞാനയച്ചുകൊള്ളാം. ഈശ്വരകൃഷ്ണന്റെ സാംഖ്യകാരികയുടെ, ജോൺ ഡേവിസിന്റെ, ഒരു പ്രതികൂടെ. ഇപ്പോൾതന്നെ ഭാരതത്തിലെ കത്തുകളുടെകൂടെ ഇതാ നിങ്ങളുടെ കത്തും കിട്ടി. സന്നദ്ധനായ ഒറ്റ മനുഷ്യൻ രോഗിയായിരിക്കുന്നു. മറ്റുള്ളവർ പറയുന്നു. തങ്ങൾക്കു തത്ക്ഷണം ഇങ്ങോട്ടു പോരാനാവില്ലെന്ന്. അത്രത്തോളം നിർഭാഗ്യമെന്നു തോന്നുന്നു. അവർക്കു വരാൻ കഴിഞ്ഞില്ലല്ലോ എന്ന് ഞാൻ വ്യസനിക്കുന്നു. എന്തു ചെയ്യാം? ഭാരതത്തിൽ കാര്യങ്ങൾ മന്ദഗതിയാണ്!

ബദ്ധനായ ആത്മാവിന് അഥവാ ജീവന്ന്, തന്റെ പൂർണ്ണത തന്നിൽത്തന്നെ അന്തർഭൂതമാണ്. അന്തർഗതമാണ്; എന്നത്രേ രാമാനുജസിദ്ധാന്തം. ഈ പൂർണ്ണത വീണ്ടും ആവിർഭവിക്കുന്നു, അതു സ്വതന്ത്രമാകയും ചെയ്യുന്നു. ഇതു രണ്ടും നടക്കുന്നതായി കാണപ്പെടുകമാത്രമാണ് ചെയ്യുന്നതെന്ന് അദ്വൈതി പ്രഖ്യാപിക്കുന്നു; അവിടെ അന്തർഭാവമോ ആവിർഭാവമോ ഇല്ല. രണ്ടു പ്രക്രിയകളും മായയത്രേ, അഥവാ പ്രാതിഭാസികം മാത്രം. ഒന്നാമത് ആത്മാവ് വാസ്തവത്തിൽ അറിയുന്നവൻ അല്ല. സച്ചിദാനന്ദം ഒരേകദേശ നിർവ്വചനംമാത്രം, നേതിനേതിയാണ് വാസ്തവനിർവ്വചനം ഷോപ്പനവർ ബൗദ്ധന്മാരിൽനിന്നാണ് 'ഇച്ഛിക്കൽ' എന്ന ഈ ആശയം കൈക്കൊണ്ടത്. ഞങ്ങൾക്കും അതുണ്ട് വാസനയിൽ അഥവാ തൃഷ്ണയിൽ, പാലിയിലെ തൺഹയിൽ. അതു സകലപ്രകാശകങ്ങൾക്കും കാരണമാണെന്നും അവ തന്നെ അതിന്റെ കാര്യങ്ങളാണെന്നും ഞങ്ങളും സമ്മതിക്കുന്നു. പക്ഷേ, കാരണമായിരിക്കെ അതു ബ്രഹ്മത്തിന്റെയും മായയുടെയും സംയുക്തമായിരിക്കണം. ജ്ഞാനം തന്നെ ഒരു സംയുക്തമായിരിക്കെ സ്വയം ബ്രഹ്മമാവാൻ വയ്യ, പക്ഷെ അതാണ് അതിലേയ്ക്കുള്ള ഏറ്റവുമടുത്ത സമീപനം; കൂടാതെ സബോധമോ അബോധമോ ആയ വാസനയെക്കാൾ അതുയരെയുമാണ്. ബ്രഹ്മം ആദ്യം ജ്ഞാനിമിശ്രമാകുന്നു; പിന്നെ രണ്ടാം തരത്തിൽ ഇച്ഛാമിശ്രമാകുന്നു. സസ്യങ്ങൾക്കു ബോധമില്ലെന്ന്, അവ അങ്ങേ അറ്റമാ

യാൽ അബോധമായ ഇച്ഛകളാണെന്ന്, പറയുകയാണെങ്കിൽ അബോധമായ സസ്യേച്ഛപോലും ബോധത്തിന്റെ ഒരു പ്രകാശനംമാത്രമാണ്, ചെടിയുടെയല്ല. സമഷ്ടിയുടെ സാംഖ്യദർശനത്തിലെ മഹത്തിന്റെ, എല്ലാം ഇച്ഛയിലേയ്ക്ക് അപഗ്രഥിക്കുന്ന ബൗദ്ധരീതി അപൂർണ്ണമാണ് കാരണം: ഒന്നാമത് ഇച്ഛസ്വയം ഒരു സംയുക്തമാണ്. രണ്ടാമത് ഒന്നാം തരത്തിലെ സംയുക്തമായ ബോധം അഥവാ ജ്ഞാനം അതിന്റെ പൂർവ്വഗാമിയുമാണ്. ജ്ഞാനം കൃതിയാണ്. ആദ്യം കൃതി പിന്നെ പ്രകൃതി. മനസ്സു ദർശിക്കുമ്പോൾ, അപ്പോൾ, പ്രകൃതിയായി അത് ഇച്ഛിക്കുന്നു. ഇച്ഛ മനസ്സിലാണ്. അതുകൊണ്ട് ഇച്ഛ അവസാനത്തെ അപഗ്രഥനമാണെന്നു പറയുന്നത് അബദ്ധം. ഡ്യൂസ്സെൻ ഡാർവ്വിനിസ്റ്റുകളുടെ കയ്യിലേയ്ക്കു കളിക്കുകയാണ്.

പക്ഷേ ആവിർഭാവത്തെ (പരിണാമത്തെ) സൂക്ഷ്മതരശാസ്ത്രമായ ഭൗതികശാസ്ത്രത്തിനോടൊപ്പിച്ചു കൊണ്ടുവരണം; അതിനാകട്ടെ ഓരോ ആവിർഭാവത്തിനും പൂർവ്വഗാമിയായി ഒരു അന്തർഭവം വേണമെന്നു തെളിയിക്കാൻ കഴിയും. ഇതിങ്ങനെയിരിക്കെ, വാസനയുടെ അഥവാ ഇച്ഛയുടെ ആവീർഭാവത്തിനു പൂർവ്വഗാമിയായി മഹത്തിന്റെ അഥവാ സമഷ്ടിബോധത്തിന്റെ അന്തർഭാവം ഉണ്ടായിരിക്കണം.

ബോധം അഥവാ മഹത്

| | | |
|---|---|---|
| ഉപബോധം | സംബോധം | ബോധാതീതം |
| അബോധം | സബോധ | ബോധാതീത |
| ഇച്ഛ | യഥാർത്ഥ ഇച്ഛ | ഇച്ഛ |

ജ്ഞാനമില്ലാതെ ഒരിച്ഛിക്കലുമില്ല ആശാവിഷയയമറിയാതെ നമുക്കെങ്ങനെ ആശിക്കാനാവും?

ജ്ഞാനത്തെയും ഉപബോധവും സബോധവുമെന്നു രണ്ടായി വിഭജിക്കുന്ന ഉടൻ, ഉണ്ടെന്നു തോന്നുന്ന ഈ വൈഷമ്യം മായുന്നു. എന്തുകൊണ്ടില്ല? ഇച്ഛയോട് അങ്ങനെ പെരുമാറാമെങ്കിൽ അതിന്റെ അച്ഛനോട് എന്തുകൊണ്ടു പാടില്ല?

വിവേകാനന്ദൻ

## 244

(മി. ഇ. റ്റി. സ്റ്റർഡിക്ക്) റിഡ്ജ്‌ലി മാനർ

29 ഡിസംബർ 1895

പ്രിയ സ്നേഹിത,

ഇപ്പൊഴേയ്ക്കു പ്രസംഗങ്ങളുടെ പ്രതികൾ കിട്ടിയിരിക്കുമല്ലോ അവ വല്ല പാടും പ്രയോജനപ്പെടുമെന്നു വിശ്വസിക്കുന്നു.

ഒന്നാമത് കടന്നുകയറേണ്ട വളരെ വിഘ്നങ്ങൾ അവിടയുണ്ടെന്നു ഞാൻ വിചാരിക്കുന്നു. രണ്ടാമത്, തങ്ങൾ ഒന്നിനും കൊള്ളരുതാത്തവരാണെന്ന് അവർ വിശ്വസിക്കുന്നു. അതാണ് ദേശീയ വ്യാധി. മൂന്നാമത് അവർക്കു ഹേമന്തത്തെ പെട്ടെന്നു നേരിടാൻ പേടിയാണ്; ആ തിബത്തുമനുഷ്യൻ, ഇംഗ്ലണ്ടിൽ പ്രവർത്തിക്കാൻ വേണ്ടത്ര കരുത്തനാണെന്ന് അവർ വിചാരിക്കുന്നില്ല. വേഗമോ വൈകിയോ വല്ലവരും വരും.

സത്തിൽ സ്വന്തം വിവേകാനന്ദൻ

പുനശ്ച. നമ്മുടെ എല്ലാ സ്നേഹിതർക്കും എന്റെ ക്രിസ്തുമസ് ആശംസകൾ - മിസിസ് ജോൺസൺ, മി. ജോൺസൺ, ലേഡി മാർഗ്ഗസ്സൺ, മിസിസ് ക്ലാർക്ക്, മിസ് ഹോവ്സ്, മിസ് മ്യൂളർ, മിസ് സ്റ്റീൽ മുതലായ എല്ലാവർക്കും

വി.

## 245

(മിസ് എസ്. ഫാർമർക്ക്)

ന്യൂയോർക്ക്
29 ഡിസംബർ 1895

പ്രിയസോദരി,

ഒന്നും നഷ്ടമാകാത്ത ഈ വിശ്വത്തിൽ, മൃത്യുവിൽ, മൃത്യുവിന്റെ നടുക്കു ജീവിതത്തിൽ, നാം ജീവിക്കുന്നേടത്ത്, ചിന്തയിൽ കടന്നു വരുന്ന ഓരോ വിചാരവും - പരസ്യമായിട്ടാകട്ടെ രഹസ്യമായിട്ടാകട്ടെ, ജനനിബിഡമായ പെരുവഴികളിലാകട്ടെ, ആദിമാരണ്യങ്ങളുടെ അന്തരംഗങ്ങളിലാകട്ടെ-ജീവിക്കുന്നു. അവ സ്വയം ഉടലെടുക്കാൻ തുടർച്ചയായി ശ്രമിക്കുകയാണ്. സ്വയം ഉടലെടുക്കുംവരെ അവ ആവിർഭവിക്കാൻ പണിപ്പെടും; എത്ര മർദ്ദനത്തിനും അവയെ കൊല്ലാൻ കഴിയില്ല ഒന്നു. നശിപ്പിക്കാവതല്ല. ഭൂതകാലത്തിൽ തിന്മയ്ക്കു ഹേതുക്കളായിരുന്ന ആ വിചാരങ്ങളും ഉടലെടുക്കാൻ നോക്കുകയാണ്. ആവർത്തിച്ചുള്ള ആവർഭാവങ്ങളിലൂടെ സംസ്കരിക്കപ്പെടാനും ഒടുവിൽ തികഞ്ഞ നന്മയായി രൂപാന്തരപ്പെടാനും.

അതിൻപ്രകാരം ഈ വർത്തമാനകാലത്ത്, വെളിപ്പെടാൻ പണിപ്പെടുന്ന ഒരു വിചാരമഹാരാശിയുണ്ട്. ഈ നവവിചാരം നമ്മോടു പറയുകയാണ്. സദസദ്ദ്വന്ദ്വമെന്ന സ്വപ്നങ്ങളെയും, മാത്രമല്ല അതിലേറെ പ്രാകൃതമായ മർദ്ദനസ്വപ്നത്തെയും, കയ്യൊഴിക്കുവാൻ ഒന്നത്യത്തിലേയ്ക്കു തിരിച്ചുവിടലാണ്, നശിപ്പിക്കലല്ല നിയമമെന്ന് അതു നമ്മെ പഠിപ്പിക്കുന്നു. ഈ ലോകം നന്മയും തിന്മയും കൂടിയതല്ല, മറിച്ചു നന്മയും കുറേക്കൂടെ നന്മയും, അതി

ലേറെ നന്മയും ചേർന്നതാണെന്ന് അതു നമ്മെ പഠിപ്പിക്കുന്നു. പൂർണ്ണാംഗീകാരത്തിൽ കുറഞ്ഞ ഒരിടത്തും അതവസാനിയ്ക്കില്ല. ഒരവസ്ഥയും ആശാശൂന്യമല്ല, അതിൻപ്രകാരം അത് ഏതു മാനസ-ധാർമ്മിക-ആദ്ധ്യാത്മിക-ചിന്താരൂപത്തെയും ഇപ്പോൾത്തന്നെ അതെവിടെനിലകൊള്ളുന്നതായാലും സ്വീകരിക്കയും ഒരധിക്ഷേപവാക്കും കൂടാതെ, ഇത്രത്തോളം ചെയ്തതു നന്നായെന്നും, കൂടുതൽ നന്നായി ചെയ്യാൻ അവസരമായെന്നും അതിനോടു പറയുകയും ചെയ്യുന്നു. പണ്ടുകാലങ്ങളിൽ ദോഷാപസാരണമെന്നു പറഞ്ഞിരുന്നതിനെ ദോഷത്തിന്റെ രൂപാന്തരീകരണമായും കൂറെക്കൂടെ മെച്ചത്തിൽ ചെയ്യലായും ഉപദേശിക്കുന്നു. സർവ്വോപരി നമുക്കു വേണമെന്നുണ്ടെങ്കിൽ സ്വർഗ്ഗരാജ്യം ഇപ്പോഴും നിലവിലുണ്ടെന്നും, നാം കാണുമെങ്കിൽ മനുഷ്യനിൽ പൂർണ്ണത ഇപ്പോഴേ ഉണ്ടെന്നും ഉപദേശിക്കുന്നു.

സ്വർഗ്ഗരാജ്യം നിങ്ങളിൽത്തന്നെ കുടിക്കൊള്ളുന്നു എന്ന ആശയം നിങ്ങൾ പൂർണ്ണമായി ഉൾക്കൊള്ളുകയും അതിനെ വ്യക്തമായാവിഷ്കരിയ്ക്കുന്നതിന് സ്വയം ഒരു ഉത്തമമാധ്യമമാവുകയും ചെയ്തു. ഇക്കാരണങ്ങളാൽ വേനൽക്കാലത്തെ ഗ്രീനേക്കർ സമ്മേളനങ്ങൾ അത്യദ്ഭുതങ്ങളായിത്തീർന്നു.

നിങ്ങൾ പരിശുദ്ധരായിരിക്കുന്നു; ഈ വിചാരത്തെ ജീവിതത്തിലേയ്ക്കു പരിവർത്തനം ചെയ്യാനുള്ള ഒരു മാർഗ്ഗമായി ഭഗവൻ നിങ്ങളെ തിരഞ്ഞെടുക്കുകയും ചെയ്തിരിക്കുന്നു. ഈ മഹനീയകൃത്യത്തിൽ നിങ്ങളെ തുണയ്ക്കുന്ന ഓരോരുത്തനും ഭഗവാനെ സേവിക്കുകയാണു ചെയ്യുന്നത്.

ഭഗവദ്ഭൃത്യന്മാരെ സേവിക്കുന്നവനാണ് അവിടുത്തെ അത്യുന്നതാരാധകനെന്ന് ഞങ്ങളുടെ ഗീത ഉപദേശിക്കുന്നു. നിങ്ങൾ ഒരു ഭഗവദ്ഭൃത്യയാണ്; ഞാനകട്ടെ ഒരു കൃഷ്ണശിഷ്യനെന്ന നിലയ്ക്കു നിങ്ങളുടെ ആ ദൗത്യം നടപ്പിലാക്കുന്നതിൽ എന്തു സേവനവും എവിടെയായാലും ചെയ്യുന്നത് ഒരു വിശേഷാവകാശവും ആരാധനയുമായി എപ്പോഴും കണക്കാക്കും.

ചിരസ്തിഗ്ദ്ധനായ സ്വന്തം സോദരൻ വിവേകാനന്ദൻ

246

(മിസ് മേരി ഹേലിന്)         ന്യൂയോർക്ക്

6 ജനുവരി 1896

പ്രിയസോദരി,

നിങ്ങളുടെ നവവത്സരാശംസകൾക്കു വളരെ നന്ദി. വെറും ഗോൾഫുകളി മാത്രമായിരുന്നെങ്കിലും അനുചരണനോടുകൂടിയ ആറാഴ്ച നിങ്ങൾക്കു രസ

മായിരുന്നെന്നറിയുന്നതിൽ സന്തോഷം. ഞാൻ ഇംഗ്ലണ്ടിൽ യഥാർത്ഥവസ്തുതകളെ മനസ്സിലാക്കിയിരിക്കുന്നു. ഇംഗ്ലീഷുകാർ എന്നെ ഇരുംകയ്യും നീട്ടി സ്വീകരിച്ചു; ഇംഗ്ലീഷ് വംശത്തെക്കുറിച്ചുള്ള എന്റെ ആശയങ്ങളെ ഞാൻ വളരെ മയപ്പെടുത്തുകയും ചെയ്തിരിക്കുന്നു. ഒന്നാമതായി ഞാൻ കണ്ടത്, എന്നെ ആക്രമിക്കുവാനായി ഇംഗ്ലണ്ടിൽ നിന്നു വന്ന ലുണ്ഡിനെപ്പോലുള്ള കൂട്ടർ അവിടെ  എങ്ങുമേ ഇല്ലെന്നതാണ്. അവരുടെ വാഴ്‌വിനെ ഇംഗ്ലീഷുകാർ കേവലം അവഗണിച്ചിരിക്കുന്നു. ഇംഗ്ലീഷു പള്ളിയിൽപ്പെടാത്ത ആരെയും അഭിജാതനെന്നു കരുതാറില്ല. കൂടാതെ, ഇംഗ്ലീഷ് പള്ളിയിൽപ്പെട്ട ഇംഗ്ലണ്ടിലെ കുറെ അത്യുത്തമന്മാരും സ്ഥാനമാനങ്ങളിൽ കുറെ അത്യുന്നതന്മാരും എന്റെ യഥാർത്ഥസ്നേഹിതന്മാരായിത്തീർന്നു. ഇത് അമേരിക്കയിൽ എനിക്കു നേരിട്ടതിൽ നിന്നു തികച്ചും വ്യത്യസ്തമായ വേറൊരനുഭവമാണ്, അല്ലേ?

ഇവിടത്തെ പ്രസ്ബിറേറ്റിയൻമാരുടെയും മറ്റു മതഭ്രാന്തന്മാരുടെയും അടുത്തുനിന്നു എനിക്കുണ്ടായ അനുഭവവും ഹോട്ടലുകളിൽ നിന്നും മറ്റും കിട്ടിയ സ്വീകരണങ്ങളും ഇംഗ്ലീഷുകാരെ പറഞ്ഞുകേൾപ്പിച്ചപ്പോൾ അവർ ചിരിയോടുചിരി. സംസ്കാരത്തിലും ജീവിതശിക്ഷണത്തിലും രണ്ടു നാടുകളും തമ്മിലുള്ള വ്യത്യാസം ഞാനാദ്യമേ മനസ്സിലാക്കി. അമേരിക്കൻകന്യകമാർ യൂറോപ്യന്മാരെ വിവാഹം ചെയ്യുവാൻ പറ്റം പറ്റമായി ചെല്ലുന്നതിന്റെ കാരണവും എനിക്കു മനസ്സിലാക്കാൻ സാധിച്ചു. അവിടെ എല്ലാവരും എന്നോടു കനിവുള്ളവരായിരുന്നു. വസന്തത്തിലെ എന്റെ തിരിച്ചുവരവ് ഉത്ക്കണ്ഠയോടെ കാത്തിരിക്കുന്ന ഒട്ടുവളരെ ഉത്ക്കൃഷ്ടസ്നേഹിതർ-സ്ത്രീകളും പരുഷന്മാരും - എനിക്കവിടെയുണ്ട്.

അവിടത്തെ എന്റെ പ്രവർത്തനത്തെക്കുറിച്ചാണെങ്കിൽ - ഇംഗ്ലണ്ടിലെ ഉന്നതവർഗ്ഗത്തിൽ വേദാന്തചിന്ത ഇപ്പോൾത്തന്നെ വ്യാപിച്ചിരിയ്ക്കുന്നു. പഠിപ്പും പദവിയുമുള്ള വളരെയാളുകൽ - അവരുടെ ഇടയ്ക്കു പാതിരിമാരുടെ എണ്ണം അത്ര കുറവുമല്ല - എന്നോടു പറഞ്ഞു, റോമിനെ ഗ്രീസാക്രമിച്ചത് ഇംഗ്ലണ്ടിൽ വീണ്ടും അഭിനയിക്കപ്പെടുകയാണെന്ന്.

ഭാരതത്തിൽ പാർത്തിട്ടുള്ള ഇംഗ്ലീഷുകാർ രണ്ടു തരമുണ്ട്. ഭാരതീയമായ എല്ലാത്തിനെയും വെറുക്കുന്നവരുൾപ്പെട്ടതാണ് ഒന്ന്; അവർ പഠിപ്പില്ലാത്തവരാണ്. ഭാരതം പുണ്യഭൂമി, അവിടത്തെ വായുതന്നെയും പുണ്യം, അങ്ങനെ കരുതുന്നവരാണ് മറ്റേത്. അവരാകട്ടെ ഹിന്ദുമതത്തിൻരെ കാര്യത്തിൽ ഹിന്ദുക്കളെത്തന്നെ അതിശയിക്കാൻ നോക്കുന്ന ഹിന്ദുക്കളാണ്. അവർ കടുത്ത സസ്യഭുക്കുകളാണ്. അവർക്ക് ഇംഗ്ലണ്ടിൽ ഒരു ജാതി ഉണ്ടാക്കണമെന്നുമുണ്ട്, സ്വാഭാവികമായി ഇംഗ്ലീഷുകാരിൽ ഭൂരിപക്ഷവും ജാതിയിൽ ഉറച്ച വിശ്വാസമുള്ളവരാണ്. പൊതുപ്രസംഗങ്ങൾക്കുപുറമേ

എനിക്ക് ആഴ്ചയിൽ എട്ടു ക്ലാസുകളുണ്ട്. അവിടെ തിങ്ങിനിറയുന്നതിൽ വളരെയേറെപ്പേർ, ഉന്നതപദത്തിലുള്ള മഹതികൾപോലും വൈമനസ്യമൊന്നും കൂടാതെ നിലത്തിരിക്കയും ചെയ്യുന്നു. ബലിഷ്ഠമനസ്കരായ സ്ത്രീപുരുഷന്മാർ തനി ഇംഗ്ലീഷ് മട്ടിലുള്ള കടുംപിടുത്തത്തോടും ഊർജ്ജസ്വലതയോടുംകൂടി പ്രവർത്തനം ഏറ്റെടുത്തു മുന്നോട്ടു കൊണ്ടുപോകുന്നതു ഞാൻ കാണുന്നു. ഇക്കൊല്ലം എന്റെ ന്യൂയോർക്കിലെ പ്രവർത്തനം ഉജ്ജ്വലമായി നടക്കുന്ന മി. ലെഗെറ്റ് ന്യൂയോർക്കിലെ ഒരു വലിയ ധനികനാണ്, എന്നിൽ വളരെയേറെ തല്പരനും. ഈ നാട്ടിൽ ഏതൊരുവനെക്കാളും കൂടുതൽ സ്ഥിരനിഷ്ഠയുള്ളവനാണ് ന്യൂയോർക്കുകാരൻ; അതുകൊണ്ട് എന്റെ കേന്ദ്രം ഇവിടെയാക്കാൻ ഞാൻ നിശ്ചയിച്ചിരിക്കുന്നു. ഈ നാട്ടിൽ മെത്തോഡിസ്റ്റുകളും  പ്രിസ്ബിറേറ്റിയരുമായ അഭിജാതന്മാർ എന്റെ ഉപദേശങ്ങളെ വിചിത്രമെന്നാണ് പറയുന്നത്. ഇംഗ്ലണ്ടിൽ ഇംഗ്ലീഷ് പള്ളിയിലെ അഭിജാതന്മാർക്ക് അത് അത്യുന്നത തത്ത്വജ്ഞാനമാണ്.

കൂടാതെ അമേരിക്കൻസ്ത്രീകൾക്കു സ്വാഭാവികമായ ആ വർത്തമാനവും വെടിപറച്ചിലും, ഇംഗ്ലണ്ടിൽ ഏതാണ്ട് അജ്ഞാതം തന്നെയാണ്. ഇംഗ്ലീഷ് വനിത മന്ദഗാമിനയാണ്; പക്ഷേ, അവർ ഒരാശയത്തിലേയ്ക്കു പണിപ്പെട്ടെത്തുമ്പോൾ അതിന്മേൽ അവരുടെ പിടി സുദൃഢമായിരിക്കും. അവിടത്തെ എന്റെ പ്രവർത്തനം അവർ പിടി സുദൃഢമായിരിക്കും. അവിടത്തെ എന്റെ പ്രവർത്തനം അവർ മുറയ്ക്കു നടത്തിക്കൊണ്ടിരിക്കുന്നു, ആഴ്ചതോറും റിപ്പോർട്ടുയച്ചുതരികയും ചെയ്യുന്നു അതോർത്തുനോക്കൂ. ഇവിടെ ഞാൻ ഒരാഴ്ച വിട്ടുനിന്നാൽ എല്ലാം പൊളിഞ്ഞുവീഴും. എല്ലാവർക്കും എന്റെ പ്രേമം –സാമിനും നിങ്ങൾക്കും. ഭഗവാൻ നിങ്ങളെ എന്നെന്നും അനുഗ്രഹിക്കട്ടെ.

നിങ്ങളുടെ സ്നിഗ്ദ്ധസോദരൻ വിവേകാനന്ദൻ

## 247

(മി. ഇ.യ റ്റി, സ്റ്റർഡിക്ക്)

228, വെസ്റ്റ് 39-ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്
16 ജനുവരി 1896

അനുഗൃഹീതനെ,  അതിപ്രിയനെ,

ഗ്രന്ഥങ്ങൾക്കു വളരെ വളരെ നന്ദി സാംഖ്യകാരിക വളരെ നല്ലൊരു പുസ്തകമാണ്. കൂർമ്മപുരാണത്തിൽ ഞാൻ പ്രതീക്ഷിച്ചതെല്ലാം കാണുന്നില്ലെങ്കിലും യോഗസംബന്ധികളായ കുറച്ചു ശ്ലോകങ്ങളുണ്ട്. കഴിഞ്ഞ കത്തിൽ കുറിച്ചിരുന്ന വാക്കുകൾ 'യോഗസൂത്ര'മെന്നാണ്. പല പ്രമാണങ്ങളിൽ നിന്നായി ടീകകൾ ചേർത്ത് അതിനെ ഞാൻ വിവർത്തനം ചെയ്ക

യാണ്. എന്റെ കുറിപ്പുകളിൽ കൂർമ്മപുരാണത്തിലെ ഒരധ്യായം ഉൾക്കൊള്ളിക്കാൻ വിചാരിക്കുന്നു. നിങ്ങളുടെ ക്ലാസുകളെസ്സംബന്ധിച്ച മിസ് മക്‌ലിയോഡിൽ നിന്ന് അത്യുത്സാഹപൂർണ്ണമായ വിവരണങ്ങൾ കിട്ടിയിട്ടുണ്ട്. മി. ഗാൽസ് വർത്തിക്ക് ഇപ്പോൾ വളരെയധികം താല്പര്യമാണെന്നു തോന്നുന്നു.

ഞാനിവിടെ എന്റെ ഞായറാഴ്ചപ്രസംഗങ്ങളും ക്ലാസുകളും ആരംഭിച്ചിരിക്കുന്നു. രണ്ടും അത്യുത്സാഹപൂർവ്വം സ്വീകരിക്കപ്പെടുന്നു. എല്ലാം സൗജന്യം. ഹാളിന്റെ വാടക കൊടുക്കാൻ ഒരു പിരിവെടുക്കുന്നുണ്ട്. കഴിഞ്ഞ ഞായറാഴ്ച പ്രസംഗം വളരെ മതിക്കപ്പെട്ടു; അതിപ്പോൾ അച്ചടിയിലാണ്. അടുത്താഴ്ച കുറച്ചു പ്രതികൾ അയച്ചുതരാം. അതു നമ്മുടെ പ്രവർത്തനത്തിന്റെ ഒരു രേഖാരൂപമായിരുന്നു.

എന്റെ സ്നേഹിതർ ഒരു ചുരുക്കെഴുത്തുകാരനെ (ഗുഡ്‌വിൻ) ഏർപ്പെടുത്തിയിട്ടുള്ളതുകൊണ്ടു ക്ലാസിലെ പാഠങ്ങളും പൊതുപ്രസംഗങ്ങളുമെല്ലാം എഴുതിയെടുക്കുന്നുണ്ട്. ഓരോന്നിന്റെയും ഓരോപ്രതി അയച്ചുതരാൻ ഞാൻ ഉദ്ദേശിക്കുന്നു. അവ നിങ്ങൾക്കു വല്ല ആശയങ്ങളും തോന്നിച്ചേയ്ക്കാം.

എന്റെ ഇവിടത്തെ വലിയ ആവശ്യം, ബുദ്ധിയും സാമർത്ഥ്യവും പ്രേമവുമുള്ളവനായി നിങ്ങളെപ്പോലൊരു കരുത്തനെയാണ്. സാർവ്വത്രികവിദ്യാഭ്യാസമുള്ള ഈ ജനതയിൽ എല്ലാവരും ഒരു ഇടനിലയിലേയ്ക്കു അലിഞ്ഞുതാഴുന്നതായിത്തോന്നുന്നു; കഴിവുള്ള കുറച്ചു പേരാകട്ടെ ശാശ്വതമായ ധനാർജ്ജനംകൊണ്ട് അടിഞ്ഞും പോകുന്നു.

എനിക്കു കുറച്ച് എടുപ്പുകളും ധാരാളം വൃക്ഷങ്ങളും ഒരു പുഴയുമുള്ള ഒരു തുണ്ടു ഭൂമി നാട്ടിൻപുറത്തു കിട്ടാൻ തഞ്ചം കാണുന്നുണ്ട് – വേല്ക്കാലത്തെ ധ്യാനനികേതനത്തിന്നു കൊള്ളാം. അതിനു സ്വാഭാവികമായും എന്റെ അസാന്നിദ്ധ്യത്തിൽ നോക്കിരക്ഷിക്കാനും പണം കൈകാര്യം ചെയ്യാനും അച്ചടിക്കും മറ്റു കാര്യങ്ങൾക്കുമായി ഒരു കമ്മിറ്റി വേണം.

ധനകാര്യങ്ങളിൽനിന്നു ഞാൻ തീരെ വിട്ടുമാറിയിരിക്കയാണ്; എങ്കിലും അതില്ലാതെ പ്രസ്ഥാനത്തിനു തുടർന്നുപോവാനാവില്ല. അതുകൊണ്ട് എന്റെ അസാന്നിദ്ധ്യത്തിൽ ഇതൊക്കെ നോക്കിനടത്തുന്നിതിൽ കാര്യനിർവ്വഹണസംബന്ധമായ സർവ്വവും ഒരു കമ്മിറ്റിയെ അവശ്യം എല്പിക്കേണ്ടിയിരിക്കുന്നു. സ്ഥായിയായ പ്രവർത്തനം അമേരിക്കൻ രീതിയിലുള്ളതല്ല. അവർക്കു പ്രവർത്തിക്കാവുന്ന ഒറ്റ വഴി പറ്റം ചേർന്നാണ്. അതുകൊണ്ട് അതവർക്കിരിക്കട്ടെ. പഠിപ്പിക്കുന്നതു സംബന്ധിച്ചാണെങ്കിൽ, എന്റെ സ്നേഹിതർ ഓരോ ആളും സ്വതന്ത്രമായി ഈ നാടാകെ, സ്ഥലംതോറും പോവുകയും സ്വതന്ത്രവൃത്തങ്ങൾ സ്ഥാപിക്കയും ചെയ്യട്ടെ. അതാണ് പ്രചരിക്കാനുള്ള ഏറ്റവും എളുപ്പമായ വഴി. പിന്നെ വേണ്ടത്ര ബലം വന്നുകഴി

ഞ്ഞാൽ ശക്തി കേന്ദ്രീകരിക്കുന്നതിനു നമുക്കു വാർഷിക സമ്മേളനങ്ങളാകാം.

കമ്മിറ്റി കാര്യനിർവ്വാഹകംമാത്രമാണ്, അതും ന്യൂയോർക്കിനു മാത്രം.

പ്രേമാനുഗ്രങ്ങളോടുകൂടി സ്വന്തം വിവേകാനന്ദൻ

## 248

(ത്രിഗുണാതീതാനന്ദസ്വാമികൾക്ക്) ജനുവരി 1896

പ്രിയപ്പെട്ട ശാരദാപ്രസന്ന,

നിങ്ങൾ പത്രം പ്രസിദ്ധപ്പെടുത്തുന്നതിനെപ്പറ്റി ആലോചിക്കുന്ന കാര്യം അതുത്തമം തന്നെ. അതിനായി നല്ലപോലെ പ്രയത്നിക്കുക. വിഷമിക്കേണ്ട. മറുപടിയയച്ചാൽ ഉടൻ 500 രൂപ അയച്ചുതരാം. രൂപയെപ്പറ്റി വിചാരപ്പെടേണ്ട. ഈ കത്തു കിട്ടിയാൽ വല്ലവരുടെ അടുക്കൽ നിന്നും കടം വാങ്ങിക്കൊള്ളുക. ഈ കത്തിനു മറുപടി കിട്ടിയാൽ 500 രൂപ അയച്ചുതരാം. 500 രൂപ ഒരു സാരമോ? ക്രിസ്ത്യാനികളും മുഹമ്മദീയരുമായ മതപ്രചാരകന്മാർ ധാരാളമുണ്ട്; നിങ്ങളിപ്പോൾ നമ്മുടെ നാട്ടിലെ മതം പ്രചരിപ്പിച്ചാൽ മതി. എന്നാൽ അറബിയറിയാവുന്ന വല്ല മുസ്ലീമിനെക്കൊണ്ടും പ്രാചീന–അറബിഗ്രന്ഥങ്ങൾ വിവർത്തനം ചെയ്യിക്കാമെങ്കിൽ നന്ന്. പേർഷ്യാൻഭാഷയിൽ അനേകം ഇന്ത്യാ ചരിത്രഗ്രന്ഥങ്ങളുണ്ട്. അവയെ ക്രമേണ വിവർത്തനം ചെയ്യിക്കാമെങ്കിൽ – തുടർന്നു പ്രസിദ്ധപ്പെടുത്താവുന്ന ഒരു നല്ല വിഷയമായിരിക്കും. അനേകം എഴുത്തുകാർ വേണം. പിന്നെ വരിക്കാരെ കിട്ടാനാണ് പ്രയാസം. അതിനു പരിഹാരമുണ്ട്, നിങ്ങൾ പലദേശങ്ങളിലും സഞ്ചരിക്കുന്നുണ്ടല്ലോ; വംഗഭാഷയ്ക്കു പ്രചാരമുള്ളിടത്തെല്ലാം ആളുകളെ പത്രം പിടിച്ചേല്പിക്കുക– പത്രം നടത്തുക. വിഷമമൊന്നും വരില്ല. ശശി, ശരത്, കാളി മുതലായവരും വായിക്കയും എഴുതുകയും ചെയ്യാൻ ആരംഭിക്കട്ടെ. ഗൃഹത്തിൽ ഊണും കഴിച്ചിരിക്കുന്നതുകൊണ്ട് എന്തു ഫലം? നിങ്ങൾ ചെയ്യുന്ന പ്രവൃത്തി വളരെ വലുതുതന്നെ, കൊമ്പുകൊണ്ടു പരസ്പരം കത്തുന്നവർ വാപൊളിച്ചു പിന്നിൽ കിടക്കും; നിങ്ങൾ ചാടി എല്ലാവരുടേയും മുമ്പിലാകും. അവർ സ്വയം ഉദ്ധരിക്കാൻ ശ്രമിക്കയാണ്–അതു സാധിക്കില്ല. അന്യരെ ഉദ്ധരിക്കയുമില്ല. ഉച്ചത്തിൽ ഘോഷിക്കുക, ലോകം മുഴുവൻ മാറ്റൊലിക്കൊള്ളുമാറു ഘോഷിക്കുക ന്യൂനത കണ്ടുപിടിക്കുകമാത്രം ചെയ്യുന്ന പലരുമുണ്ട്; എന്നാൽ പ്രവർത്തിക്കേണ്ടിവരുമ്പോൾ അവരെ അടുത്തെങ്ങളും കാണില്ല. കഴിയുന്നിടത്തോളം പ്രവർത്തിക്ക. പിന്നീടു ഞാൻ ഭാരതത്തിൽ മടങ്ങിവന്ന് ഇളക്കി മറിക്കാം. എന്തിനു ഭയപ്പെടുന്നു? ഇല്ല. ഇല്ല എന്നു പറഞ്ഞാൽ സർപ്പത്തിന്റെ വിഷവും ഇല്ലാതാകും. ഇല്ല ഇല്ല എന്നു പറഞ്ഞാൽ ഇല്ലാതെതന്നെ വരും.

ഗംഗാധർ വളരെ നല്ല ജോലി ചെയ്തിരിക്കുന്നു. സബാഷ്! കാളി അദ്ദേഹത്തോടു ചേർന്നു പ്രവർത്തിക്കുന്നു. സബാഷ് ! ഒരാൾ മദ്രാസിലേയ്ക്കും ഒരാൾ ബോംബെയ്ക്കും പോകുക. ലോകത്തെ ഇളക്കിമറിക്കുക. എന്തൊരു മനസ്താപം ! എന്നെപ്പോലെ രണ്ടോ മൂന്നോ പേർ നിങ്ങളുടെ ഇടയിലുണ്ടായിരുന്നെങ്കിൽ ലോകത്തെ ഇളക്കിമറിക്കാമായിരുന്നു. എന്തു ചെയ്യാം? പതുക്കെ പുരോഗമിക്കേണ്ടിയിരിക്കുന്നു. ഇളക്കിമറിക്കുക, ഇളക്കിമറിക്കുക, ഒരാളെ ചൈനയിലേയ്ക്കും ഒരാളെ ജപ്പാനിലേയ്ക്കും അയയ്ക്കുക. ഇതു ഗൃഹസ്ഥാശ്രമികൾക്കു നടത്താവുന്ന ജോലിയല്ല; സംന്യാസി സംഘം ഹുങ്കാരനാദം മുഴക്കണം ഹര, ഹര, ശംഭോ!

നിങ്ങളുടെ വിവേകാനന്ദൻ

## 249

(അളസിംഗപ്പെരുമാൾക്ക്) 228 വെസ്റ്റ് 39, ന്യൂയോർക്ക്
23 ജനുവരി 1896

പ്രിയ അളസിംഗ,

ഇപ്പൊഴേയ്ക്കു ഭക്തിയെസ്സംബന്ധിച്ചു വേണ്ടത്ര വസ്തുത എന്നിൽ നിന്നു നിങ്ങൾക്കു കിട്ടിയിരിക്കുമല്ലോ. ഡിസംബർ 21-ാംനു ത്തെ 'ബ്രഹ്മവാദി', അവസാനത്തെ ലക്കം, കിട്ടി. 'ബ്രഹ്മവാദി'യുടെ കഴിഞ്ഞ കുറച്ചു ലക്കങ്ങളിലായി എന്തോ ചിലതു ഞാൻ മണക്കുകയാണ്. നിങ്ങൾ തിയോസഫിക്കാരോടു ചേരാൻ പോകയാണോ? നിങ്ങൾ കീഴടങ്ങിയതുപോലെ തോന്നുന്നു. എന്ത്, തിയോസഫിക്കാരുടെ പ്രസംഗങ്ങളെക്കുറിച്ചുള്ള ഒരു വിജ്ഞാപനം നിങ്ങളുടെ കുറിപ്പുകൾക്കകത്തു കയറ്റിവിട്ടിരിക്കുന്നു! തിയോസഫിക്കാരുമായി എനിക്കു ബന്ധമുണ്ടെന്ന ഏതൊരു സംശയവും അമേരിക്കയിലും ഇംഗ്ലണ്ടിലും എന്റെ പ്രവർത്തനത്തെ അലങ്കോലപ്പെടുത്തും, തീർച്ച. ഭദ്രമായ മനസ്സുള്ളവരെല്ലാം അവരെ അബദ്ധന്മാരെന്നാണ് കരുതുന്നത്; അതു ശരിയാണുതാനും, നിങ്ങൾക്കതു തികച്ചും നന്നായറിയുകയും ചെയ്യാം. നിങ്ങൾക്ക് എന്നെക്കവിഞ്ഞു നേടിക്കളയാമെന്നുള്ളതായി ഞാൻ ഭയപ്പെടുന്നു ആനിബസൻറിനെ പരസ്യപ്പെടുത്തി ഇംഗ്ലണ്ടിൽ കൂടുതൽ വരിക്കാരെ നേടിക്കളയാമെന്നു നിങ്ങൾ കരുതുന്നുണ്ടോ? എങ്കിൽ നിങ്ങൾ വിഡ്ഢിയാണ്.

എനിക്കു തിയോസഫിക്കാരോടു വഴക്കില്ല. പക്ഷേ എന്റെ നിലപാട് അവരെ തീരെ അവഗണിക്കുക എന്നതാണ്. അവർ പരസ്യത്തിനു കൂലി അടച്ചിരുന്നുവോ? അവരെ പരസ്യപ്പെടുത്തുവാൻ നിങ്ങളെന്തിനു മുന്നോട്ടു ചെല്ലണം? ഞാൻ അടുത്ത് ഇംഗ്ലണ്ടിൽ പോകുമ്പോൾ വേണ്ടതിലേറെ വരിക്കാരെ നേടിത്തരാം.

പിന്നെ, എനിക്കു വിശ്വാസവഞ്ചകന്മാരെ വേണ്ട, ഞാൻ തുറന്നുപറഞ്ഞേക്കാം. ഒരു കള്ളനും എന്നെയിട്ടു കളിക്കാൻ ഞാ്ന സമ്മതിക്കില്ല. യാതൊരു കാപട്യവും എന്നോടു വേണ്ട. നിങ്ങളുടെ കൊടി പൊക്കിക്കൊൾക. എന്നോടുള്ള സർവ്വബന്ധങ്ങളും കയ്യൊഴിച്ചതായി നിങ്ങളുടെ പത്രത്തിൽ പരസ്യമായി വിജ്ഞാപനം ചെയ്യുക എന്നിട്ടു തിയോസഫിക്കാരുടെ...... പാളയത്തിൽ ചേർന്നുകൊള്ളുക. അല്ലെങ്കിലോ അവരുമായി യാതൊരിടപാടും കൂടാതിരിക്കുക ഞാൻ നിങ്ങളോടു വളരെത്തെളിഞ്ഞ വാക്കുകളിൽതന്നെ പറയട്ടെ, എനിക്ക് എന്നെ അനുഗമിക്കാൻ ഒരൊറ്റമനുഷ്യൻ മതി, പക്ഷേ അയാൾ മരണപര്യന്തം കൂറും വിശ്വാസവുമുള്ളവരായിരിക്കണം വിജയത്തെയോ പരാജയത്തെയോ ഞാൻ വകവെക്കുന്നില്ല. അഖിലലോകപ്രചാരണമെന്ന ഈ അസംബന്ധംകൊണ്ടു ഞാൻ മടുത്തു ഞാൻ ഇംഗ്ലണ്ടിലായിരുന്നപ്പോൾ ആനിബെസന്റിന്റെ ആളുകളാരെങ്കിലും എന്റെ തുണയ്ക്കെത്തിയോ? ഛട്! എനിക്കെന്റെ പ്രസ്ഥാനം പരിശുദ്ധമാക്കി വെയ്ക്കണം അല്ലെങ്കിൽ ഒന്നും വേണ്ട.

-സ്വന്തം വിവേകാനന്ദൻ

പുനശ്ച. നിങ്ങളുടെ തീരുമാനം ഉടൻ അറിയിക്കുക. ഈ കാര്യത്തിൽ ഞാൻ തീർത്തു നിശ്ചയിച്ചിരിക്കുന്നു നിങ്ങളുടെ ലക്ഷ്യം ആദ്യ മുതലേ അതായിരുന്നെങ്കിൽ, നിങ്ങൾ അതെന്നോടു മുമ്പേ പറയേണ്ടിയിരുന്നു. 'ബ്രഹ്മവാദി' തിയോസഫ പ്രചരിപ്പിക്കാനുള്ളതല്ല. വേദാന്ത പ്രചരിപ്പിക്കാനുള്ളതാണ്. ഈ മറയത്തെ കച്ചവടം കാണുമ്പോൾ എനിക്കെന്റെ ക്ഷമ ഏതാണ്ട് അറ്റുപോകുന്നു. ഇതാണ് ലോകം - നിങ്ങൾ എത്രയും നന്നായി സ്നേഹിക്കയും, സഹായിക്കുകയും ചെയ്യുന്നവർ നിങ്ങളെ ചതിക്കുന്നു.

വി.

250

(യോഗാനന്ദസ്വാമികൾക്ക്)228, വെസ്റ്റ് 39-ാം സ്റ്ററീറ്റ്,

ന്യൂയോർക്ക്

24 ജനുവരി 1896

യോഗെൻസോദര,

തുവരപ്പരിപ്പ്, പയറ്റിൻപരിപ്പ്, മാമ്പഴത്തിര, ഉണക്കമാങ്ങ, എണ്ണമാങ്ങ, പഞ്ചസാരപ്പാവ്, മാമ്പഴം, വട, മസാല മുതലായവയെല്ലാം ശരിയായ മേൽവിലാസത്തിൽ എത്തിച്ചേർന്നു. ബിൽ ആഫ് ലോഡിംഗിൽ ഒപ്പിടാൻ മറന്നിരുന്നു; ഇൻവായിസ്സും ഇല്ലായിരുന്നു; അതുകൊണ്ട് അല്പം വിഷമമു

ണ്ടായി. പിന്നീട് എങ്ങനെയോ ശരിയായിത്തന്നെ സാമാനങ്ങളെല്ലാം എത്തിച്ചേർന്നു. വളരെ നന്ദി! ഇപ്പോൾ ഇംഗ്ലണ്ടിൽ സ്റ്റർഡിയുടെ മേൽവിലാസത്തിൽ – അതായത്, ഹൈവ്യൂ കാവർഷം, റീഡിങ് എന്ന മേൽവിലാസത്തിൽ – ഇതുപോലെ കുറെ പരിപ്പും കുറേ എണ്ണമാങ്ങയും അയച്ചാൽ ഞാൻ ഇംഗ്ലണ്ടിലെത്തുമ്പോൾ കിട്ടും. വറുത്ത പയറുപരിപ്പ് അയയ്ക്കേണ്ടതില്ല. അതു കുറേ നാൾ പഴകിയാൽ ചീത്തയായിപ്പോകുമെന്നു തോന്നുന്നു. കുറെ തൊലികളഞ്ഞ പരിപ്പും അയയ്ക്കുക. ഇംഗ്ലണ്ടിൽ ചുങ്കമില്ല. സാമാനങ്ങൾ എത്തിച്ചേരുന്നതിൽ ഒരു കുഴപ്പവുമില്ല. സ്റ്റർഡിക്കു കത്തെഴുതിയാൽ അദ്ദേഹം സാമാനം എടുത്തുകൊള്ളും.

നിങ്ങളുടെ ശരീരസ്ഥിതി ഇപ്പോഴും മെച്ചപ്പെട്ടിട്ടില്ലെന്നുള്ളത് അത്യന്തം ദുഃഖകരംതന്നെ. വളരെ തണുപ്പുള്ള സ്ഥലത്തു പോകാമോ, ശീതകാലത്തു മഞ്ഞു ധാരാളം വർഷിക്കുന്ന സ്ഥലത്ത്, ഡാർജിലിങ്ങ്പോലുള്ള സ്ഥലത്ത്? ശൈത്യശക്തികൊണ്ട് ഉദരരോഗം മാറും, എനിക്കു ഭേദമായതുപോലെ. നെയ്യും മസാലയും ചേർന്ന ആഹാരം നിശ്ശേഷം ഉപേക്ഷിക്കാമോ? വെണ്ണനെയ്യിനെക്കാൾ വേഗം ദഹിക്കും. അയച്ച നിഘണ്ടു വന്നുചേർന്നാൽ അറിയിക്കാം. എന്റെ സവിശേഷസ്നേഹം അറിയുക, എല്ലാവരേയും അറിയിക്കുക. നിരഞ്ജന്റെ വർത്തമാനം ഇപ്പോഴും അറിയിക്കാൻ സാധിക്കില്ലേ? ഗോലാപ്മാതാവ്, യോഗിൻമാതാവ് രാമകൃഷ്ണന്റെ അമ്മ, ബാബുരാമന്റെ അമ്മ, ഗൗർമാ മുതലായ സകലരോടും എന്റെ പ്രണാമാദികൾ അറിയിക്കണം. ദിവംഗതനായ മഹേന്ദ്ര ബാബുവിന്റെ ഭാര്യയ്ക്കും എന്റെ പ്രണാമങ്ങൾ സമർപ്പിക്കുക.

മൂന്നു മാസം കഴിഞ്ഞാൽ ഞാൻ ഇംഗ്ലണ്ടിൽ പോകും, വീണ്ടും പ്രചരണം ചെയ്തുനോക്കാൻ പിന്നീട് അടുത്ത ശീതകാലത്തു ഭാരതവർഷത്തിലേയ്ക്കു മടങ്ങും. അതിൽപ്പിന്നെ വിധാതാവിൻരെ ഇച്ഛപോലെ, ശാരദാപ്രസന്നൻ പ്രസിദ്ധപ്പെടുത്താൻ കരുതുന്ന പത്രത്തിനു വേണ്ടി വിശേഷാൽ പ്രയത്നിക്കണം. ശശിയോടും കാളിയോടും മറ്റും അതിനായി പ്രയത്നിക്കാൻ പറയണം. ഒരു കാര്യം: കാളിയോ മറ്റാരെങ്കിലുമോ ഇപ്പോൾ ഇംഗ്ലണ്ടിൽ വരേണ്ടതില്ല. ഞാൻ ഭാരതത്തിൽ മടങ്ങിവന്ന് അവരെ പരിശീലിപ്പിക്കാം. പിന്നീട് അവർ എവിടെ വേണമെങ്കിലും പോകട്ടെ

വിവേകാനന്ദൻ

പുനശ്ച. സ്വയം ഒന്നും ചെയ്യില്ല. 'മറ്റുള്ളവർ വല്ലതും ചെയ്യാൻ പുറപ്പെട്ടാൽ പരിഹസിക്കും; നശിപ്പിക്കാൻ നോക്കും. ഇതാണ് നമ്മളെ ഒരു രാഷ്ട്രമെന്ന നിലയിൽ അധഃപതിപ്പിച്ച ഒരു നാശകാരണം.

സഹാനുഭൂതിയില്ലായ്മ ഊർജ്ജസ്വലതയില്ലായ്മ – ഇവയാണ് എല്ലാ

ദുരിതങ്ങളുടേയും മൂലം. അതുകൊണ്ട് ഇവ രണ്ടും വർജ്ജിക്കണം ഏതു വ്യക്തിയിൽ എന്തു സാധ്യതകൾ നിലീനമായിരിക്കുന്നുവെന്ന് ഭഗവാനല്ലാതെ ആർക്കറിയാം? എല്ലാവർക്കും അവസരങ്ങൾ ലഭിക്കട്ടെ, പിന്നീടു എല്ലാം ഈശ്വരേച്ഛപോലെ എല്ലാവരേയും ഒരുപോലെ സ്നേഹിക്കുക വളരെ പ്രയാസംതന്നെ; പക്ഷേ അതില്ലെങ്കിൽ മുക്തിയില്ല.

## 251

ന്യൂയോർക്ക്
25 ജനുവരി 1896

പ്രിയ മിസിസ് ബുൾ,

സ്റ്റർഡിക്കുള്ള നിങ്ങളുടെ കത്ത് എനിക്കിങ്ങോട്ടയച്ചിരിക്കുന്നു. ആ കുറിപ്പെഴുതിയത് നിങ്ങളുടെ വലിയ കനിവുതന്നെ. അത്യദ്ധ്വാനംകൊണ്ട് ഞാൻ അതിശ്രാന്തനാണ്. എനിക്കു വിശ്രമമത്യാവശ്യം. അതുകൊണ്ട് നിങ്ങൾ പറയുംപോലെ ബോസ്റ്റണിലെ പ്രവൃത്തി മാർച്ചൊടുവിലേയ്ക്കു നീട്ടുന്നതാണ് നല്ലത് ഏപ്രിൽ ഒടുവോടുകൂടി ഞാൻ ഇംഗ്ലണ്ടിലേയ്ക്കു പുറപ്പെടും.

ക്യാറ്റ്സ്കില്സിൽ വളരെ കുറച്ചു പണത്തിന് ഭൂമി വലിയ തോതിൽ കിട്ടും. 200 ഡോളറിന് 101 ഏക്കറുള്ള ഒരു തുണ്ടമുണ്ട്. പണം എന്റെ പക്കൽ തയ്യാറുണ്ട്; ഭൂമി എന്റെ പേരിൽ വാങ്ങിക്കൂടെന്നുമാത്രം. ഈ നാട്ടിൽ നിങ്ങൾമാത്രമാണ് എനിക്കു പൂർണ്ണവിശ്വാസമുള്ള ഒറ്റ മിത്രം. നിങ്ങൾ സമ്മതിക്കുമെങ്കിൽ ഭൂമി നിങ്ങളുടെ പേരിൽ വാങ്ങാം. വിദ്യാർത്ഥികൾ ഗ്രീഷ്മകാലത്ത് അവിടെച്ചെന്ന് തങ്ങളുടെ ഇഷ്ടംപോലെ കുടിലുകളോ കൂടാരങ്ങളോ കെട്ടി ധ്യാനം ശീലിക്കട്ടെ. പിന്നെ ക്രമേണ അവർക്കു പണം പിരിക്കാമെങ്കിൽ വല്ലതും കെട്ടിപ്പൊക്കട്ടെ. നിങ്ങൾക്കിപ്പോൾ വരാനാവാത്തതിൽ ഞാൻ വ്യസനിക്കുന്നു ഈ മാസത്തിൽ അവസാനത്തെ ഞായറാഴ്ച പ്രസംഗം നാളെയായിരിക്കും. അടുത്ത മാസത്തെ ആദ്യത്തെ ഞായറാഴ്ച ബ്രൂക്കലിനിൽ ഒരു പ്രസംഗമുണ്ട്. ബാക്കി, ന്യൂയോർക്കിൽ മൂന്ന്; അതോടെ ഇക്കൊല്ലത്തെ ന്യൂയോർക്ക് പ്രസംഗം ഞാൻ അവസാനിപ്പിക്കുന്നു.

ഞാൻ ആവോളം നന്നായി പ്രവർത്തിച്ചിട്ടുണ്ട്. അതിൽ സത്യത്തിന്റെ വല്ല ബീജവുമുണ്ടെങ്കിൽ അതു ജീവിച്ചുകൊള്ളും. അതുകൊണ്ട് എനിക്ക് ഒന്നിനെപ്പറ്റിയും ചിന്തയില്ല. പ്രസംഗവും പഠിപ്പിക്കലും കൊണ്ട് ഞാൻ മടുത്തുവരികയുമാണ്. ഇംഗ്ലണ്ടിൽ കുറച്ചുമാസം പ്രവർത്തിച്ചശേഷം ഭാരതത്തിലേയ്ക്കു പോകും; പിന്നെ കുറെക്കൊല്ലത്തേയ്ക്ക് അഥവാ എന്നെന്നേയ്ക്കും ഞാനേകാന്തവാസിയാകും. ഞാൻ ഒരലസസന്ന്യാസിയായിരുന്നില്ലെന്ന് എന്റെ മനസ്സാക്ഷിക്കറിയാം. എന്റെ കൂടെ ലോകമൊട്ടുകു സഞ്ചരിച്ച ഒരു നോട്ടുബുക്കുണ്ട്. ഏഴു കൊല്ലം മുമ്പ് ഈ വാക്കുകൾ എഴതിയിട്ടി

രിക്കുന്നതായി ഞാൻ കാണുന്നു; 'ഇനിയൊരു മൂല തേടുകയും അവിടെ ക്കിടന്നു മരിക്കയും!' എന്നിട്ടും ഇക്കർമ്മമത്രയും ബാക്കിയുണ്ടായിരുന്നു. അതു ഞാൻ ചെയ്തുതീർത്തെന്നു വിശ്വസിക്കുന്നു. ഈ പ്രഭാഷണങ്ങളിൽ നിന്നും പുതിയ സദ്ബന്ധനങ്ങളിൽ നിന്നും ഭഗവാൻ എനിക്കു മോചനം തരുമെന്നു ഞാൻ വിശ്വസിക്കുന്നു.

'ഉള്ള ഒരേയൊരു സത്ത ആത്മാവാണെന്നും അതു താനാണെന്നും മറ്റൊന്നും ഇല്ലെന്നും നിങ്ങളറിഞ്ഞിട്ടുണ്ടെങ്കിൽ ആർക്കുവേണ്ടി എന്തു സുഖ ത്തിനുവേണ്ടിയാണ് നിങ്ങൾ സ്വയം കഷ്ടപ്പെടുന്നത്?' മായാവശാൽ ഈ നന്മചെയ്യലും മറ്റുമൊക്കെ എന്റെ തലച്ചോറിൽ കടന്നുകൂടി-ഇപ്പോഴവ എന്നെ വിട്ടുപോവുകയാണ്. ആത്മജ്ഞാനത്തിനുതകുന്ന ചിത്തശുദ്ധി സമ്പാദിക്കാനാണ് എല്ലാ കർമ്മവും എന്ന് എനിക്കിപ്പോൾ കൂടുതൽ കൂടുതൽ ബോദ്ധ്യമാകുന്നുണ്ട്. ഈ ലോകം അതിന്റെ നന്മതിന്മകളോടുകൂടി നാനാ രൂപത്തിൽ പോയ്ക്കൊണ്ടിരിക്കും. നന്മയും തിന്മയും പുതിയ പേരും പാർപ്പി ടവും കൈക്കൊള്ളുമെന്നുമാത്രം. എന്റെ ആത്മാവ് വിശ്രമത്തിനും അഭംഗ മായ നിത്യശാന്തിക്കുംവേണ്ടി വ്യാകുലപ്പെടുന്നു.

'ഒറ്റയ്ക്കു ജീവിക്കുക, ഒറ്റയ്ക്കു ജീവിക്കുക. ഏകാകി ആരോടും ഒരി ക്കലും കലഹിക്കുന്നില്ല - അന്യരെ ഇളക്കുന്നില്ല, അന്യരാൽ ഇടക്കപ്പെടു ന്നുമില്ല.' അഹോ ഞാൻ ഉഴറുന്നു. ഞാൻ എന്റെ ജീർണ്ണവസനത്തിനും മുണ്ഡിതമസ്തകത്തിനും തരുതലവാസത്തിനും ഭിക്ഷാശനത്തിനും വേണ്ടി അതിയായി ആഗ്രഹിക്കുന്നു. കുറ്റങ്ങളെ നവധിയുണ്ടെങ്കിലും ഭാരതം മാത്ര മാണ്, ആത്മാവ് തന്റെ സ്വാതന്ത്ര്യത്തെ, തന്റെ ഈശ്വരനെ, കണ്ടെത്തുന്ന ഒരേയൊരു സ്ഥലം. ഈ പാശ്ചാത്യപ്രതാപങ്ങളെല്ലാം വെറും പൊള്ളപ്പകി ട്ടുമാത്രം, ആത്മബന്ധനം മാത്രം. ലോകത്തിന്റെ വ്യർത്ഥതയെ ഇതിലേറെ ശക്തിയായി എന്റെ ജീവിതത്തിലൊരിക്കലും ഞാനറിഞ്ഞിട്ടില്ല. ഭഗവാൻ എല്ലാവരുടേയും ബന്ധനത്തെ ഇല്ലാതാക്കട്ടെ. എല്ലാവരും മായയിൽ നിന്നു മുക്തരാവട്ടെ എന്ന നിതാന്ത പ്രാർത്ഥനയോടുകൂടി.

വിവേകാനന്ദൻ

ആത്മാനം ചേദ് വിജാനീയദയമസ്തീതി പുരുഷഃ
കിമിച്ഛൻ കസ്യ കാമായ ശരീരമനുസംജ്വരേത്.
(ബൃഹദാരണ്യകോപനിഷത് 4,4.12)

## 252

(മിസ് മേരി ഹേലിന്)

228, ഡബ്ല്യു, 39-ാം സ്റ്റ്രീറ്റ്,
ന്യൂയോർക്ക്
10 ഫെബ്രുവരി 1896

പ്രിയസോദരി

എന്റെ കത്ത് ഇനിയും കിട്ടിയിട്ടില്ലെന്നറിഞ്ഞ് ആശ്ചര്യപ്പെട്ടുപോയി. നിങ്ങളുടേതു കിട്ടിയ ഉടനെ ഞാൻ എഴുതി; കൂടാതെ ന്യൂയോർക്കിൽ ഞാൻ ചെയ്ത മൂന്നു പ്രസംഗങ്ങളുൾക്കൊള്ളുന്ന കുറച്ചു ലഘുപുസ്തകങ്ങളും നിങ്ങൾക്കയച്ചിരുന്നു. ഞായറാഴ്ചത്തെ ഈ പൊതുപ്രസംഗങ്ങൾ ഇപ്പോൾ ചുരുക്കെഴുതിലെടുക്കുകയും അച്ചടിക്കുകയും ചെയ്യുന്നുണ്ട്. മൂന്നെണ്ണം കൊണ്ടു രണ്ടു ലഘുപത്രികകൾ തീർന്നു. അവയുടെ ധാരാളം പ്രതികൾ ഞാൻ നിങ്ങൾക്കുയച്ചിട്ടുമുണ്ട്. രണ്ടാഴ്ചകൂടെ ഞാൻ ന്യൂയോർക്കിലായിരിക്കും; പിന്നെ ഡിട്രോയ്റ്റിൽ പോയി ബോസ്റ്റണിലേയ്ക്കു മടങ്ങും. ഒന്നോ രണ്ടോ ആഴ്ചത്തേയ്ക്ക്.

നിരന്തരപ്രയത്നംകൊണ്ട് എന്റെ ആരോഗ്യം വളരെയേറെ തകർന്നുപോയിരിക്കുന്നു, എന്റെ നാഡികൾ ദുർബ്ബലങ്ങളായിരിക്കുന്നു. ഈ ശൈത്യകാലത്ത് ഒരൊറ്റ രാത്രിയിലും ഗാഢമായുറങ്ങിയിട്ടില്ല. ഞാൻ വളരെയധികം പ്രയത്നിക്കുന്നു എന്നതു തീർച്ച. ഇനിയും ഒരു വലിയ പ്രവൃത്തി ഇംഗ്ലണ്ടിൽ എന്നെ കാത്തിരുപ്പുണ്ട്.

ഞാൻ അതു ചെയ്തേ തീരൂ. അനന്തരം ഭാരതത്തിലെത്തി ആയുശ്ശേഷം മുഴുവൻ വിശ്രമിക്കാമെന്നാശിക്കുന്നു. ഞാനാകട്ടെ ഫലം ഭഗവാന്നു വിട്ടുകൊണ്ടു ലോകത്തിനുവേണ്ടി എന്റെ പരമാവധി പരിശ്രമിച്ചിട്ടുണ്ട്.

ഞാൻ വിശ്രമം ആഗ്രഹിക്കുന്നു. അതു കുറേ കിട്ടുമെന്നും, ഭാരതീയർ എന്നെ വെറുതേ വിടുമെന്നും ഞാനാശിക്കുന്നു. കുറേ കൊല്ലത്തേയ്ക്ക് മൂകനായി തീരെ മിണ്ടാതിരിക്കുവാൻ ഞാൻ എത്ര ആഗ്രഹിക്കുന്നു!

ഞാൻ ലോകത്തിലെ ഈ മല്ലിടലിനും പോരിന്നും വേണ്ടി സൃഷ്ടിക്കപ്പെട്ടവനല്ല. ഞാൻ പ്രകൃത്യാ സ്വപ്നദർശിയും സ്വസ്ഥനുമാണ്. ഞാൻ ജന്മനാ ആദർശവാദിയാണ്, സ്വപ്നങ്ങളുടെ ലോകത്തിലേ എനിക്കു ജീവിച്ചുകൂടൂ; വാസ്തവത്തിന്റെ സ്പർശം പോലും എന്റെ ദർശനങ്ങളെ ഇളക്കുന്നു. എന്നെ അസന്തുഷ്ടനാക്കുകയും ചെയ്യുന്നു. ഈശ്വരേച്ഛ നടക്കട്ടെ. ഞാൻ എന്നെന്നും നിങ്ങളോട്, നാലു സോദരിമാരോട്, കൃതജ്ഞനാണ്; ഈ നാട്ടിൽ എനിക്കുള്ള എല്ലാത്തിനും ഞാൻ നിങ്ങളോടു കടപ്പെട്ടിരിക്കുന്നു. നിങ്ങൾ എന്നും അനുഗൃഹീതകളും സുഖവതികളുമായി ഭവിക്കട്ടെ. ഞാനെവിടെയായാലും അത്യഗാധകൃതജ്ഞതയോടും സംശുദ്ധപ്രേമത്തോടും നിങ്ങളെ എപ്പോഴും സ്മരിക്കും. ജീവിതം മുഴുവൻ സ്വപ്നങ്ങളുടെ ഒരു പരമ്പരയാണ്. എന്റെ അതിവാഞ്ഛ ഒരു ബോധവാനായ സ്വപ്നദർശിയാകാനാണ്, അത്രമാത്രം. എന്റെ പ്രേമം എല്ലാവർക്കും – ജോസഫൈൻ സോദരിക്കും.

സ്വന്തം സോദരൻ വിവേകാനന്ദൻ

## 253

(മി. ഇ.റ്റി. സ്റ്റർഡിക്ക്)

228 ഡബ്ല്യൂ. 39-ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്
13 ഫെബ്രുവരി 1896

അനുഗൃഹീതനെ, അതിപ്രിയനെ,

ഭാരതത്തിൽനിന്ന് അങ്ങോട്ടു വരുന്ന സന്ന്യാസിയെസ്സംബന്ധിച്ച് - അദ്ദേഹം നിങ്ങളുടെ വിവർത്തനപ്രയത്നത്തിലും അതുപോലെ മറ്റു ജോലിയിലും നിങ്ങളെ സഹായിക്കുന്നു തീർച്ച പിന്നീടു ഞാൻ വരുമ്പോൾ അദ്ദേഹത്തെ അമേരിക്കയിലേയ്ക്കയച്ചേയ്ക്കും. ഇന്നു വേറൊരു സന്ന്യാസി ലിസ്റ്റിൽ ചേർന്നിരിക്കുന്നു. ഇത്തവണ അതൊരു ശരിയായ അമേരിക്കനാണ്. ഈ നാട്ടിൽ ലബ്ധപ്രതിഷ്ഠനായ ഒരു മതോപദേശകൻ, അയാൾ ഡാ. സ്റ്റ്റീററ് ആയിരുന്നു. ഇപ്പോൾ യോഗാനന്ദനാണ്, പ്രവണത മുഴുവൻ യോഗത്തിലേയ്ക്കായതുകൊണ്ട്.

ഞാൻ ഇവിടെനിന്നു 'ബ്രഹ്മവാദി'ക്കു മുറയ്ക്കു റിപ്പോർട്ടുകളയച്ചുകൊണ്ടിരിക്കയാണ്. ഉടനെ പ്രസിദ്ധപ്പെടുത്തും. വല്ലതും ഭാരതത്തിലെത്തണമെങ്കിൽ എത്ര നീണ്ട കാലം പിടിക്കുന്നു! അമേരിക്കയിൽ കാര്യങ്ങൾ മഹനീയമായി നടന്നുവരുന്നു. ആദ്യം തൊട്ടേ മറിമായമൊന്നുമില്ലാതിരുന്നതുകൊണ്ടു വേദാന്തം അമേരിക്കൻസമുദായത്തിലെ അത്യുന്നതവർഗ്ഗങ്ങളെ ആകർഷിച്ചുകൊണ്ടിരിക്കുന്നു. ഒരു ഫ്രഞ്ചുനടിയായ സാറാ ബാൺഹാർഡ് ഇവിടെ "ഇഴിയേൽ" കളിച്ചുകൊണ്ടിരിക്കയാണ്. അതു ഫ്രഞ്ചുമട്ടിലാക്കിയ ഒരുതരം ബുദ്ധചരിതമാണ്. അതിലെ വേശ്യയായ ഇഴിയേലിന് അരയാൽച്ചുവട്ടിലിരിക്കുന്ന ബുദ്ധനെ വശീകരിക്കണം - ബുദ്ധൻ ലോകത്തിന്റെ മിത്ഥ്യാത്വത്തെപ്പറ്റി അവളോടു പ്രവചിക്കുന്നു, ആ സമയമത്രയും അവൾ ബുദ്ധന്റെ മടിയിൽ ഇരിക്കയാണുതാനും. ഏതായാലം, ശുഭാന്തമെല്ലാം ശുഭമാണല്ലോ - വേശ്യ പരാജയപ്പെടുന്നു. മാദാം ബാൺഹാർഡ് വേശ്യയായി അഭിനയിക്കുന്നു. ഈ ബുദ്ധനാടകം കാണാൻ ഞാൻ പോയി. അവർ സദസ്യരിൽ എന്നെ കണ്ടുപിടിച്ചു ഞാനുമായി ഒരു കൂടിക്കാഴ്ച ആവശ്യപ്പെട്ടു. എന്റെ പരിചയത്തിൽപ്പെട്ട ഒരു വലിയ കുടുംബക്കാർ അതേർപ്പാടുചെയ്തു. അവരെക്കൂടാതെ പ്രസിദ്ധഗായികയായ മാദാം എം. മുറേലും വലിയ വൈദ്യുതികനായ തെസ്ലയുമുണ്ടായിരുന്നു. മാദാം വളരെ പാണ്ഡിത്യമുള്ള ഒരു മഹതിയാണ്. തത്ത്വജ്ഞാനം വളരെയേറെ പഠിച്ചുവെച്ചിട്ടുണ്ട്. എം.മുറേൽ താല്പര്യപ്പെട്ടുവരികയാണ്; പക്ഷേ മി. തെസ്ല വേദാന്തത്തിലെ പ്രാണനെയും ആകാശത്തെയും കല്പങ്ങളെയും കുറിച്ചു കേട്ടു മയങ്ങിപ്പോയി. അദ്ദേഹ

ത്തിന്റെ അഭിപ്രായത്തിൽ ആധുനികസയൽസിനു സ്വീകരിക്കാവുന്ന സിദ്ധാന്തങ്ങൾ അവ മാത്രമാണ്. പിന്നെയും, ആകാശപ്രാണങ്ങൾ രണ്ടും സമഷ്ടിമഹത്തിൽനിന്ന്, അഥവാ വൈശ്വമനസ്സിൽനിന്ന് – ബ്രഹ്മാവ് അഥവാ ഈശ്വരൻ, അതിൽ നിന്ന് ഉല്പന്നമാകുന്നു. മി. തെസ്ല വിചാരിക്കുന്നു. ബലവും ദ്രവ്യവും ഒരു ഭാവ്യശക്തിയിലേയ്ക്കു പരിവർത്തനം ചെയ്യാമെന്ന് ഗണിതശാസ്ത്രരീത്യാ വെളിവാക്കിക്കൊടുക്കാമെന്ന്. അടുത്താഴ്ച ഞാൻ അയാളെ ചെന്നുകണ്ട് ഈ പുതിയ ഗണിതശാസ്ത്രീയപ്രദർശനം ഗ്രഹിക്കാനിരിക്കുന്നു.

അങ്ങനെയാണെങ്കിൽ വേദാന്തത്തിലെ പ്രപഞ്ചവിജ്ഞാനീയം എത്രയും തീർച്ചപ്പെട്ട അടിസ്ഥാനത്തിൽ പ്രതിഷ്ഠിതമാകും. ഞാനിപ്പോൾ പ്രപഞ്ചവിജ്ഞാനീയവും പരലോകവിജ്ഞാനീയവും സംബന്ധിച്ചു വളരെയേറെ ശ്രമം ചെയ്തുകൊണ്ടിരിക്കയാണ്. അവയ്ക്ക് ആധുനികസയൻസിനോടുള്ള സമ്പൂർണ്ണമായ ഐക്യം ഞാൻ തെളിഞ്ഞു കാണുന്നു; ഒന്നിന്റെ വിശദീകരണത്തെ മറ്റത്തിന്റെ വിശദീകരണം അനുഗമിച്ചുകൊള്ളും. പിന്നീടു ചോദ്യോത്തരരൂപത്തിൽ ഒരു പുസ്തകമെഴുതാൻ ഞാനുദ്ദേശിക്കുന്നു. ഒന്നാമദ്ധ്യായം വേദാന്തസിദ്ധാന്തവും ആധുനികസയൻസും തമ്മിലുള്ള പൊരുത്തത്തെ കാണിക്കുന്ന പ്രപഞ്ചവിജ്ഞാനീയത്തെപ്പറ്റിയായിരിക്കും.

| | | |
|---|---|---|
| ബ്രഹ്മം | = | കേവലം |
| മഹത് അഥവാ ഈശ്വരൻ | = | മൂലസർഗ്ഗശക്തി |
| പ്രാണനും ആകാശവും | = | ബലവും ദ്രവ്യവും |

അദ്വൈതത്തിന്റെ നിലപാടിൽ നിന്നുമാത്രമായിരിക്കും പരലോകവിജ്ഞാനീയം വ്യാഖ്യാനിക്കുക. അതായതു ദ്വൈതികൾ വാദിക്കുന്നത്, ആത്മാവു മരണശേഷം സൂര്യമണ്ഡലത്തിലേയ്ക്കും

1. ഇത് ഒരിക്കലും സാധിച്ചിട്ടില്ല. പക്ഷേ 1896-ലെ ലണ്ടൻ പ്രസംഗങ്ങളിൽ ഈ ചിന്താഗതി തെളിഞ്ഞു കാണാം.

ചന്ദ്രമണ്ഡലത്തിലേയ്ക്കും അവിടെനിന്നു വിദ്യുന്മണ്ഡലത്തിലേയ്ക്കും പോകുന്നുവെന്നാണ്; തദനന്തരം ഒരു പുരുഷനെ അയാളെ ബ്രഹ്മലോകത്തിലേയ്ക്കു കൂട്ടിക്കൊണ്ടു പോകുന്നു. അനന്തരം അയാൾ നിർവ്വാണം പൂകുന്നതായി അദ്വൈതി പറയുന്നു.)

ഇനി അദ്വൈതപക്ഷത്തിൽ ആത്മാവു വരികയോ പോകുകയോ ചെയ്യുന്നില്ലെന്നും. ജഗത്തിലെ ഈ മണ്ഡലങ്ങളും തലങ്ങളുമെല്ലാം ആകാശപ്രാണങ്ങളുടെ വിവിധോല്പന്നങ്ങളാണെന്നും സിദ്ധാന്തിക്കപ്പെടുന്നു അതായത്, ഏറ്റവും താണത് അഥവാ ഏറ്റവും കനത്തതു സൂര്യമണ്ഡലമാണ്;

പ്രാണൻ ഭൗതിക ശക്തിയായും ആകാശം വേദ്യദ്രവ്യമായും വെളിപ്പെടുന്ന പ്രത്യക്ഷപ്രപഞ്ചത്തെ ഉൾക്കൊള്ളുന്നതാണത്. സൂര്യാമണ്ഡലത്തെ ചൂഴുന്ന ചന്ദ്രമണ്ഡലമാണ് അടുത്തത് ഇതു ചന്ദ്രനേ അല്ല. പിന്നെയോ ദേവന്മാരുടെ ആവ്സമാണ്; അതായത്. പ്രാണൻ മാനസശക്തികളായും ആകാശം തന്മാത്രകൾ അഥവാ ഭൂതസൂക്ഷ്മങ്ങളായും അതിൽ വെളിപ്പെടുന്നു ഇതിനപ്പുറമാണ് വിദ്യുന്മണ്ഡലം; അതായത്, പ്രാണൻ ആകാശത്തിൽനിന്ന് ഏതാണ്ട് അഭേദ്യമായ അവസ്ഥ–വൈദ്യുതി ശക്തിയോ ദ്രവ്യമോ എന്നു പറയാൻ വിഷമമാണല്ലോ. അടുത്തതു ബ്രഹ്മലോകം; അതിൽ പ്രാണനോ ആകാശമോ ഇല്ല പക്ഷേ, രണ്ടും മനോദ്രവ്യത്തിൽ മൂലശക്തിയിൽ, വിലയിക്കുന്നു. ഇവിടെയാകട്ടെ പ്രാണനോ ആകാശമോ ഇല്ലായ്മയാൽ. ജീവൻ ജഗത്തിനെ മുഴുവൻ സമഷ്ടിയായി മഹത്തിന്റെ അഥവാ മനസ്സിന്റെ ആകെത്തുകയായി ഭാവനചെയ്യുന്നു ഇതാണ് ഒരു പുരുഷനായി പ്രതിഭാസിക്കുന്നത്, നിർവ്വിശേഷമായ വിശ്വാത്മാവ്; പക്ഷേ പിന്നെയും ബഹുത്വമുള്ളതുകൊണ്ട്, ഇനിയും കേവലമായിട്ടില്ല; ഇതിൽനിന്നു ജീവൻ തന്റെ ലക്ഷ്യമായ ആ ഐക്യത്തെ ഒടുവിൽ കണ്ടെത്തുന്നു അദ്വൈതമതം പറയുന്നത് സ്വയം ഗമനാഗമനങ്ങളില്ലാത്ത ജീവന്റെ മുമ്പിലുയരുന്ന ദർശനപരമ്പരയാണിവയെന്നും ഈ വർത്തമാനദർശനംതന്നെ അതേവിധം സൃഷ്ടമാണെന്നുമാത്രേ. സൃഷ്ടിയും ലയവും ആ ക്രമത്തിൽത്തന്നെ നടക്കണം, ഒരു പശ്ചാദ്ഗമനവും മറ്റേതു ബഹിർഗമനവുമാണെന്നുമാത്രം.

ഓരോ വ്യക്തിക്കും തനതു വിശ്വംമാത്രം കാണാനാവുന്നതുപോലെ, ആ വിശ്വം തന്റെ ബന്ധനംകൊണ്ടുണ്ടാക്കപ്പെടുന്നു, തന്റെ മോചനത്തോടുകൂടെ പൊയ്പോകയും ചെയ്യുന്നു. പിന്നെ, ഈ വിശ്വം നാമരൂപാത്മകമാണ്. കടലിലെ ഒരു തിര തിരയായിരിക്കുന്നത് അതു നാമവും രൂപവും കൊണ്ടു ബദ്ധമായിരിക്കുന്നേടത്തോളംമാത്രമാണ്. തിര അടങ്ങിയാൽ പിന്നെ അതു കടലത്രേ. നാമരൂപങ്ങൾ പെട്ടെന്നു മറഞ്ഞുപോയിരിക്കുന്നു. അതുപോലെ യാതൊരു ജലമാണോ നാമരൂപങ്ങളാൽ തിരയാക്കിത്തീർക്കപ്പെട്ടത്. ആ ജലമില്ലാതെ തിരയുടെ നാമരൂപങ്ങളും സംഭാവ്യമല്ല എന്നിരുന്നാലും, നാമരൂപങ്ങൾ സ്വയം തിരയായിരുന്നില്ല. അതു വെള്ളത്തിലേയ്ക്കു മടങ്ങുന്നതോടൊപ്പം തന്നെ അവ നശിച്ചുപോകുന്നു. പക്ഷേ, മറ്റു തിരകളെ അപേക്ഷിച്ചു മറ്റു നാമരൂപങ്ങൾ നിലകൊള്ളുകതന്നെ ചെയ്യുന്നു. ഈ നാമരൂപം മായയെന്നു വിളിക്കപ്പെടുന്നു; ജലം ബ്രഹ്മമത്രേ. സർവ്വസമയവും തിര ജലംമാത്രമായിരുന്നു. എങ്കിലും തിരയുടെ മട്ടിൽ അതിനു നാമരൂപങ്ങളുണ്ടായിരുന്നു. പിന്നെയും, ഈ നാമരൂപങ്ങൾക്കു തിരയിൽനിന്നു വേറിട്ട് ഒരു നിമിഷവും നിലകൊള്ളാനാവില്ല – തിരയ്ക്കു ജലമായിട്ടു നാമരൂപങ്ങളിൽ നിന്നു വേറിട്ട് എക്കാലവും നിലകൊള്ളാമെങ്കിലും. പക്ഷേ നാമരൂപങ്ങളെ ഒരിക്കലും (വെള്ളത്തിൽ നിന്ന്) വേർപെടുത്താനാവില്ലെങ്കിലും അവ സത് ആണെന്നു

ഒരിക്കലും പറഞ്ഞുകൂടാ. എങ്കിലും അവ ശൂന്യമല്ല. ഇതിനെ മായയെന്നു പറയുന്നു.

ഇതെല്ലാം വളരെ അവധാനപൂർവ്വം ഉപപാദിക്കേണ്ടതുണ്ട്; എന്നാലും ഞാൻ ശരിയായ വഴിക്കാണെന്ന് ഒറ്റനോട്ടത്തിൽ നിങ്ങൾക്കു കാണാം. മനസ്സിന്റെയും ചിത്തത്തിന്റെയും ബുദ്ധിയുടെയും മറ്റുമായ ആദ്ധ്യാത്മികജ്ഞാനത്തിന്റെ ഇട നിറയ്ക്കാൻ, ഉയർന്നതും താഴ്ന്നതുമായ കേന്ദ്രങ്ങൾ തമ്മിലുള്ള ബന്ധങ്ങളെപ്പററി ശരീരശാസ്ത്രം കൂടുതൽ പഠിക്കേണ്ടതുണ്ട്. എങ്കിലും എനിക്കിപ്പോൾ മറിമായത്തിൽനിന്നൊക്കെ മുക്തമായി കൂടുതൽ തെളിഞ്ഞ വെളിച്ചമുണ്ട്. അവയ്ക്കു ഉണങ്ങിക്കട്ടിയായ യുക്തി കൊടുത്തു, പ്രേമത്തിന്റെ മധുരപ്പാവിൽ പതുപ്പിച്ച്, തീവ്രകർമ്മം കൊണ്ട് എരിവു പിടിപ്പിച്ച്, യോഗത്തിന്റെ അടുക്കളയിൽ പാകം ചെയ്യണമെന്നുണ്ട്, ഒരു കുഞ്ഞിനുപോലും എളുപ്പം ദഹിക്കുമാറ്.

സ്വന്തം വിവേകാനന്ദൻ

## 254

(അളസിംഗപ്പെരുമാൾക്ക്)

യു.എസ്.എ.
17 ഫെബ്രുവരി 1896

പ്രിയ അളസിംഗ,

ഞാൻ മുൻകത്തുകളിൽ വളരെ കടുത്ത വാക്കുകൾ പ്രയോഗിച്ചിരുന്നു. അത് നിങ്ങൾ ക്ഷമിക്കണം. ഞാൻ ചിലപ്പോഴെല്ലാം അസ്വസ്ഥനാകാറുണ്ടെന്ന് നിങ്ങൾക്കറിയാമല്ലോ. ജോലി ഭയങ്കര കഠിനമായിരിക്കുന്നു. അത് എത്രയേറെ വർദ്ധിക്കുന്നുവോ അത്രയേറെ കഠിനമാകയും ചെയ്യുന്നു. എനിക്ക് ഒരു ദീർഘവിശ്രമം വളരെ കലശലായിട്ടുവേണ്ടിയിരിക്കുന്നു എങ്കിലും ഇംഗ്ലണ്ടിൽ ചെയ്യേണ്ട ഒരു വലിയ ജോലി എന്റെ മുമ്പിലുണ്ട്..... എന്റെ മകനേ, ക്ഷമ കൈക്കൊള്ളുക – അതു നിങ്ങളുടെ പ്രതീക്ഷകൾക്കെല്ലാമപ്പുറം വളരും...... ഏതു പ്രവൃത്തിയും വിജയിക്കുന്നതിനു മുമ്പു ദുർഘടശതങ്ങളിലൂടെ കടന്നുപോകേണ്ടതുണ്ട്. സ്ഥിരപ്രയത്നം ചെയ്യുന്നവർ വേഗമോ വൈകിയോ വെളിച്ചം കാണും........

അമേരിക്കൻ നാഗരികതയുടേ തനി ഹൃദയമായ ന്യയോർക്കിനെ ഇളക്കിമറിക്കുന്നതിൽ ഞാനിപ്പോൾ വിജയിച്ചിരിക്കുന്നു. പക്ഷേ അതൊരു ഭയങ്കരമല്ലടിയായിരുന്നു. .......എനിക്കുണ്ടായിരുന്നത് ഏതാണ്ടു മുഴുവനും ഈ ന്യൂയോർക്ക് പ്രവർത്തനത്തിലും ഇംഗ്ലണ്ടിലുമായി ചെലവഴിച്ചിരിക്കുന്നു. കാര്യങ്ങൾ ഇപ്പോൾ നടന്നു പോയ്ക്കൊള്ളുന്ന രൂപത്തിലായിട്ടുണ്ട്.

ഹൈന്ദവാശയങ്ങൾ ഇംഗ്ലീഷിലാക്കുകയും എന്നിട്ട് ഉണങ്ങിയ തത്ത്വ

ജ്ഞാനത്തിൽനിന്നും കുരുങ്ങിപ്പിണഞ്ഞ പുരാണങ്ങളിൽനിന്നും വിചിത്രവും നടപ്പിലുള്ളതുമായ മനശ്ശാസ്ത്രത്തിൽനിന്നും എളുതും സരളവും സർവ്വപ്രിയവും അതേ സമയം അത്യുന്നതമനസ്സുകളുടെ ആവശ്യങ്ങളെ നിറവേറ്റുന്നതുമായ ഒരു മതമുണ്ടാക്കുക എന്നത് അതിനു പ്രയത്നിച്ചവർക്കു മാത്രം മനസ്സിലാകുന്ന ഒരു കഠിനപ്രയത്നമാണ്. നിർവ്വിശേഷമായ അദ്വൈതം സജീവമാകുന്ന ഒരു കഠിനപ്രയത്നമാണ്. നിർവ്വിശേഷമായ അദ്വൈതം സജീവമാകണം, കാവ്യാത്മകമാകണം. ദൈനംദിനജീവിതത്തിൽ, ആശയ്ക്കു വകയില്ലാത്തത്ര കുരുങ്ങിപ്പിണഞ്ഞ പുരാണത്തിൽനിന്നു മൂർത്തമായ ധാർമ്മികരൂപങ്ങൾ ഉണ്ടാവണം. സംഭ്രമജനകമായ യോഗിമതത്തിൽനിന്ന് അത്യന്തശാസ്ത്രീയവും പ്രായോഗികവുമായ യോഗിമതത്തിൽനിന്ന് അത്യന്തശാസ്ത്രീയവും പ്രായോഗികവുമായ മനശ്ശാസ്ത്രം ഉളവാക്കണം. ഇതെല്ലാം ഒരു കുഞ്ഞിനുപോലും ഗ്രഹിക്കത്തക്ക രൂപത്തിലാക്കുകയും വേണം. അതാണ് എന്റെ ജീവിതകൃത്യം. ഭഗവാന്നറിയാം; ഞാൻ എത്രമാത്രം വിജയിക്കുമെന്ന്, "പ്രവർത്തിക്കാൻ നമുക്ക് അധികാരമുണ്ട്. അതിന്റെ ഫലത്തിനില്ല." എന്റെ കുഞ്ഞേ ഇതു കടുത്ത ജോലിയാണ്. കടുത്ത ജോലി! ഈ കാമകാഞ്ചനച്ചുഴലിയുടെ മദ്ധ്യത്തിൽ സ്വന്തം ആത്മാവിനെ സ്ഥിരമായി നിർത്തുകയും, അനുഭൂതിയുടെയും സമ്പൂർണ്ണത്യാഗത്തിന്റെയും ആശയങ്ങളെ ഭാവനചെയ്യുമാറു ശിഷ്യരെ കരുപ്പിടിപ്പിക്കുംവരെ തനതാദർശങ്ങളെ മുറുകെപ്പടിക്കുകയും, എന്റെ കുഞ്ഞേ, അതികഠിനമായ ജോലിതന്നെയാണ്. ഈശ്വരനു നന്ദി. ഇപ്പോൾത്തന്നെ മഹാവിജയം ഉണ്ടായിരിക്കുന്നു. എന്നെ മനസ്സിലാക്കാത്തതിനു മിഷണറിമാരെയും മറ്റുള്ളവരെയും എനിക്കു കുറ്റപ്പെടുത്താൻ വയ്യ. - കാമിനീകാഞ്ചനങ്ങളെ ലവലേശവും ഗൗനിക്കാത്ത ഒരു മനുഷ്യനെ അവരൊരിക്കലും കണ്ടിട്ടില്ലല്ലോ. അതു സാധ്യമാണെന്നു വിശ്വസിക്കാൻ അവർക്കാദ്യം കഴിഞ്ഞില്ല; എങ്ങനെ കഴിയാനാണ്? ഭാരതീയർക്കുള്ള ആ ആശയംതന്നെയാണ് ചാരിത്ര്യത്തിനും പരിശുദ്ധിക്കും പാശ്ചാത്യജനതകൾക്കുള്ളതെന്നു നിങ്ങൾ വിചാരിക്കരുത്. അവരുടെ തുല്യപദങ്ങൾ സദ്ഗുണവും ധീരതയുമാണ്..... ഇപ്പോൾ ആളുകൾ കൂട്ടംകൂട്ടമായി എന്റെയടുക്കൽ വരുന്നുണ്ട്. തങ്ങളുടെ ശാരീരികകാമങ്ങളെ യഥാർത്ഥത്തിൽ നിയന്ത്രിക്കാൻ കഴിയുന്ന മനുഷ്യരുണ്ടെന്നു നൂറ്റുകണക്കാളുകൾക്കു ഇപ്പോൾ തീർച്ച വന്നിട്ടുണ്ട്. ഈ തത്ത്വങ്ങളോടുള്ള ഭക്ത്യാദരങ്ങൾ വർദ്ധിച്ചുവരികയാണ്. കാത്തിരിക്കുന്നവൻരെയടുക്കൽ എല്ലാം വന്നുചേരുന്നു. നീ എന്നെന്നും അനുഗൃഹീതനാകട്ടെ.

പ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

(മി. ഇ.റ്റി. സ്റ്റർഡിക്ക്) 228, വെസ്റ്റ് 29-ാം സ്റ്റ്റീറ്റ്,

ന്യൂയോർക്ക്

29 ഫെബ്രുവരി 1896

അനുഗൃഹീതനെ, അതിപ്രിയനെ,

കഴിയുമെങ്കിൽ, മേയ്ക്കു മുമ്പു ഞാൻ വരുന്നു. അതിനെക്കുറിച്ചു നിങ്ങൾ വ്യാകലപ്പെടേണ്ട. ലഘുപത്രിക സുന്ദരമായിട്ടുണ്ട്. വൃത്താന്തപത്രത്തുണ്ടുകൾ ഞങ്ങൾക്കു കിട്ടാൻ കഴിഞ്ഞാൽ ഇവിടെ നിന്നയച്ചുതരാം.

പുസ്തകങ്ങളും ലഘുപത്രികകളും ഇവിടെ ഉണ്ടാക്കിയിട്ടുള്ളത് ഈവിധമാണ്; ന്യൂയോർക്കിൽ ഒരു കമ്മിറ്റി രൂപവല്ക്കരിക്കപ്പെട്ടു; ചുരുക്കെഴുത്തിനും അച്ചടിക്കുമുള്ള ചെലവു മുഴുവൻ അവർ കൊടുത്തു. പുസ്തകങ്ങൾ അവരുടെ വകയായിരിക്കുമെന്ന വ്യവസ്ഥയിൽ. അതുകൊണ്ട് ഈ ലഘുപത്രികകളും പുസ്തകങ്ങളും അവരുടെതാണ്. ഒരു പുസ്തകം, കർമ്മയോഗം, ഇപ്പോഴേ പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞു; രാജയോഗം, അതിലും വലിയ ഒന്ന്, പ്രസിദ്ധപ്പെടുത്തുവാനുള്ള വഴിക്കാണ്; ജ്ഞാനയോഗം പിന്നീടു പ്രസിദ്ധപ്പെടുത്തിയേയ്ക്കാം. നിങ്ങളിപ്പോൾത്തന്നെ കണ്ടു കഴിഞ്ഞിട്ടുള്ളതുപോലെ ഈ പുസ്തകങ്ങളുടെ ഭാഷ സംഭാഷണരീതിയിലായതുകൊണ്ട് ഇവ പ്രചാരമുള്ളവയായിരിക്കും. പ്രതിഷേധ്യമായതെല്ലാം ഞാൻ നീക്കം ചെയ്തിട്ടുണ്ട്; പുസ്തകസംവിധാനത്തിൽ അവരെന്നെ സഹായിക്കയും ചെയ്യുന്നുണ്ട്.

പുസ്തകങ്ങൾ ഈ കമ്മിറ്റിയുടെ സ്വത്താണ്; അതിന്റെ പ്രധാനതുണയാളുകൾ മിസിസ് ഓളി ബുള്ളും മിസിസ് ലെഗ്ഗെറ്റുമാണ്.

അവർ എല്ലാ ചെലവും കൊടുത്തിരിക്കുന്ന സ്ഥിതിക്ക് അവർക്കു പുസ്തകങ്ങൾ കിട്ടണമെന്നുള്ളതു നീതിമാത്രമാണ്. പ്രകാശകന്മാർ അവയിൽ കെടുകയ്യിടുമെന്ന് യാതൊരു ഭയവും വേണ്ട; കാരണം, അവർ തന്നെയാണല്ലോ പ്രകാശകന്മാർ.

ഭാരതത്തിൽനിന്നു വല്ല പുസ്തകങ്ങളും വന്നാൽ അവ ദയവായി സൂക്ഷിക്കുക.

ചുരുക്കെഴുത്തുകാരൻ ഗുഡ്വിൻ എന്നു പേരായ ഒരു ഇംഗ്ലീഷുകാരനാണ്. അയാൾ ഈ പ്രവർത്തനത്തിൽ അത്ര വളരെ തല്പരനാകയാൽ ഞാൻ അയാളെ ഒരു ബ്രഹ്മചാരിയാക്കിയിരിക്കുന്നു. അയാളെന്റെകൂടെ ചുറ്റിത്തിരിയുകയാണ്, ഞങ്ങളൊന്നിച്ച് ഇംഗ്ലണ്ടിലേയ്ക്കു വരികയും ചെയ്യും. എപ്പോഴുമെന്നതുപോലെ അയാൾ വലിയ സഹായമായിരിക്കും.

സർവ്വാനുഗ്രഹങ്ങളോടും വിവേകാനന്ദൻ

## 256

(ത്രിഗുണാതീതാനന്ദസ്വാമികൾക്ക്)

ബോസ്റ്റൺ
2 മാർച്ച് 1896

പ്രിയപ്പെട്ട ശാരദാപ്രസന്ന,

നിങ്ങളുടെ കത്തിൽനിന്നു വിശേഷങ്ങളറിഞ്ഞു. മഹോത്സവം സംബന്ധിച്ചു ഞാൻ ഒരു കമ്പി അയച്ചിരുന്നു. അതിനെപ്പറ്റി നിങ്ങൾ ഒന്നും എഴുതിയിട്ടില്ല. കുറേ മാസം മുമ്പു ശശി അയച്ച സംസ്കൃതശബ്ദകോശം ഇന്നുവരെ എത്തിച്ചേർന്നിട്ടില്ല. ഞാൻ താമസിയാതെ ഇംഗ്ലണ്ടിലേയ്ക്കു പോകും. ശരത് ഇപ്പോൾ വേരേണ്ടതില്ല. എന്തെന്നാൽ ഞാൻ തന്നെ ഇംഗ്ലണ്ടിലേയ്ക്കു പോകയാണ്. ഒരു കാര്യം തീർച്ചപ്പെടുത്താൻ രണ്ടു മാസം വേണ്ടിവരുന്നവരെ എനിക്കാവശ്യമില്ല. ശരത്തിനെ യൂറോപ്പുസഞ്ചാരത്തിന്നായല്ല ഞാൻ ക്ഷണിച്ചത്; അതിന്നു വേണ്ടിവരുന്ന ധനവും എനിക്കില്ല. അതുകൊണ്ട് അദ്ദേഹം വരേണ്ട എന്നു പറയുക. ആരും വരേണ്ട.

തിബത്തിനെസ്സംബന്ധിച്ചു നിങ്ങൾ എഴുതിയതു വായിച്ചപ്പോൾ നിങ്ങളുടെ സാമാന്യബുദ്ധിയെപ്പറ്റി എനിക്കു ബഹുമാനമില്ലാതായിരിക്കുന്നു. ഒന്നാമത്, നോടോവിച്ചന്റെ പുസ്തകം സത്യമെന്നോ? എന്തൊരബദ്ധം! നിങ്ങൾ മൂലഗ്രന്ഥം നോക്കിയോ, ഭാരതത്തിലേയ്ക്കു കൊണ്ടുവന്നിട്ടുണ്ടോ? രണ്ടാമത്, യേശുവിന്റേയും സമറിയാദേശത്തിലെ സ്ത്രീയുടെയും ചിത്രം നിങ്ങൾ കൈലാസമഠത്തിൽ കണ്ടതായി പറയുന്നു. അതു യേശുവിന്റെ ചിത്രമാണെന്നു നിങ്ങൾ എങ്ങനെ നിശ്ചയിച്ചു? അങ്ങനെയാണെങ്കിൽത്തന്നെ ഒരു ക്രിസ്ത്യാനി അതിനെ ഒരു മഠത്തിൽ സ്ഥാപിച്ചതല്ലെന്നു നിങ്ങൾ എങ്ങനെ നിശ്ചയിച്ചു? തിബത്തുകാരെപ്പറ്റിയുള്ള നിങ്ങളുടെ അഭിപ്രായവും ശരിയല്ല. നിങ്ങൾ തിബത്തിന്റെ മർമ്മസ്ഥാനം കണ്ടിട്ടില്ല. കച്ചവടമാർഗ്ഗത്തിലെ ഒരറ്റംമാത്രമേ കണ്ടിട്ടുള്ളൂ. അവിടെയെല്ലാം ആ ജനതയിൽ താണവരെ മാത്രമേ കാണാൻ സാധിക്കൂ. കല്ക്കത്തയിലെ ചൈനാബസാറും ബാറാബസാറും കണ്ടിട്ടു ബംഗാളികളെല്ലാം നുണയന്മാരാണ് എന്നു പറഞ്ഞാൽ അതു ശരിയാകുമോ? ശശിയുമായി നല്ലപോലെ ആലോചിച്ചു വേണം ലേഖനങ്ങൾ തുടങ്ങിയവ എഴുതുന്നത്. അനുസരണം വേണം.

നരേന്ദ്രൻ

## 257

(മി. ഇ.റ്റി. സ്റ്റർഡിക്ക്)

ന്യൂയോർക്ക്
17 മാർച്ച് 1896

അനുഗൃഹീതനെ, അതിപ്രിയനെ,

നിങ്ങളുടെ ഒടുവിലത്തെ കത്ത് ഇപ്പോൾ കിട്ടി, അതെന്നെ അളവറ്റു സംഭ്രമിപ്പിക്കുകയും ചെയ്തിരിക്കുന്നു.

തങ്ങൾക്കുമാത്രം പ്രകാശനാധികാരം ഉണ്ടായിരിക്കുമെന്ന വ്യവസ്ഥയിൽ ചുരുക്കെഴുത്തിനും മറ്റും വേണ്ട ചെലവെല്ലാം ചെയ്ത ചില സ്നേഹിതന്മാരുടെ ആഭിമുഖ്യത്തിലാണ് പ്രസംഗങ്ങൾ നടത്തിയിട്ടുള്ളത്. അതനുസരിച്ചു ഞായറാഴ്ച പ്രസംഗങ്ങളും, കർമ്മയോഗം രാജയോഗം ജ്ഞാനയോഗം എന്ന മൂന്നു പുസ്തകങ്ങളും അവരിപ്പോഴെ പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. പതഞ്ജലിയുടെ യോഗസൂത്രങ്ങളുടെ വിവർത്തനത്തോടുകൂടിയ രാജയോഗം വിശേഷിച്ചും വളരെ മാറ്റി ക്രമീകരിക്കയും ചെയ്തിരിക്കുന്നു. രാജയോഗം ലോംഗ്മൻസിന്റെ പക്കലാണ്. ഇംഗ്ലണ്ടിൽ ഈ പുസ്തകങ്ങൾ പ്രകാശിപ്പിക്കപ്പെടുന്നതിൽ ഇവിടത്തെ സ്നേഹിതർ കോപിച്ചിരിക്കയാണ്. ഞാൻ അവ അവർക്കായി നിയമപ്രകാരം കൊടുത്തുകഴിഞ്ഞിരിക്കുന്ന സ്ഥിതിക്ക്, എന്തു ചെയ്യേണ്ട എന്നു ഞാൻ കുഴങ്ങുകയാണ്. ലഘുപത്രികകൾ പ്രകാശിപ്പിച്ചത് അത്ര ഗൗരവമുള്ളതല്ല; പക്ഷേ, പുസ്തകങ്ങൾ അത്രയേറെ മാറ്റി അടുക്കപ്പെടുകയും മാറ്റപ്പെടുകയും ചെയ്തിരിക്കുന്നു - ഫലത്തിൽ അമേരിക്കൻ പതിപ്പ് ഇംഗ്ലീഷ് പതിപ്പിനെ കണ്ടാൽ തിരിച്ചറിയില്ല. അവ എന്റെ നിലപാടിനെ വളരെ പിഴവാക്കിത്തീർക്കുകയും തീരാക്കലഹമുണ്ടാക്കുകയും എന്റെ അമേരിക്കൻ പ്രവർത്തനത്തെ നശിപ്പിക്കയും ചെയ്യുമെന്നുള്ളതുകൊണ്ട് ദയവായി ആ പുസ്തകങ്ങൾ ഇനി പ്രസിദ്ധപ്പെടുത്താതിരിക്കുക.

ഭാരതത്തിൽനിന്നുള്ള ഒടുക്കത്തെ തപാലിൽനിന്ന് ഒരു സന്ന്യാസി അവിടെനിന്നു പുറപ്പെട്ടിട്ടുണ്ടെന്നറിയുന്നു. മിസ്മ്യൂളറൽനിന്നു മനോഹരമായ ഒരു കത്തുണ്ടായിരുന്നു. ഒന്നു മിസ് മക്‌ലിയോഡിൽനിന്നു; ലെഗ്ഗെറ്റ്കുടുംബം എന്നോടു വളരെ പൊരുത്തപ്പെട്ടുപോകുന്നു.

മി. ചാറ്റർജിയെക്കുറിച്ച് എനിക്കൊന്നുമറിഞ്ഞുകൂടാ. മറ്റിടങ്ങളിൽനിന്നു ഞാനറിയുന്നത് അയാളുടെ ബുദ്ധിമുട്ടു പണമാണെന്നാണ്. അതു തിയോസഫിക്കാർ കൊടുക്കുന്നുമില്ല. മാത്രമല്ല, എനിക്കു തരാൻ അയാൾക്കാവുന്ന സഹായം വെറും പ്രാഥമികവും നിഷ്പ്രയോജനവുമാണ്. ഭാരതത്തിൽനിന്നു വളരെയേറെ ബലവാനായ ഒരാൾ വരുന്നുണ്ടല്ലോ. ഇത്രയും അയാളെസ്സംബന്ധിച്ച് നമുക്കു തിരക്കു വേണ്ട.

ഈ പ്രകാശനകാര്യത്തെക്കുറിച്ചു ആലോചിക്കണമെന്നും "സർവ്വഭൂതൈക്യത്തിന്റെ സുവിശേഷമാണ് നമ്മുടേതെ"ന്നു എല്ലാ ദേശീയഭാവങ്ങളും ദുഷ്ടങ്ങളായ അന്ധവിശ്വാസങ്ങൾമാത്രമാണെന്നും ഓർത്തുകൊണ്ടു മിസിസ് ഓളി ബുള്ളിനു കുറച്ചു കത്തുകൾ എഴുതി അവരിൽക്കൂടെ അമേ

രിക്കയിലെ വേദാന്തസുഹൃത്തുക്കളുടെ അഭിപ്രായം ആരായാൻ നിങ്ങളോടു ഞാൻ വീണ്ടും അപേക്ഷിക്കുന്നു. മാത്രമല്ല. മറ്റുള്ളവരുടെ അഭിപ്രായത്തിനു വഴങ്ങാൻ സദാ തയ്യാറുള്ളവനു തന്റെ അഭിപ്രായം വിജയിക്കുന്നതായി അവസാനം കാണാനാവുമെന്ന് എനിക്കു തീർച്ചയാണ്. വഴങ്ങിക്കൊടുക്കാൻ എപ്പോഴും ഒടുവിൽ വിജയിക്കുന്നു. നമ്മളുടെ സർവ്വമിത്രങ്ങൾക്കും പ്രേമത്തോടുകൂടി

പ്രേമാനുഗ്രഹങ്ങളോടെ സ്വന്തം വിവേകാനന്ദൻ

പുനശ്ച: ഞാൻ കഴിയും വേഗം, അടുത്ത മാർച്ചിൽ തീർച്ചയായും വരുന്നുണ്ട്.

## 258

(അളസിംഗപ്പെരുമാൾക്ക്) ബോസ്റ്റൺ
23 മാർച്ച് 1896

പ്രിയ അളസിംഗ,

എന്റെ പുതിയ സന്ന്യാസിമാരിൽ ഒരാൾ യഥാർത്ഥത്തിൽ ഒരു സ്ത്രീയാണ്....... ബാക്കിയുള്ളവർ പുരുഷന്മാർ. കുറേപ്പേരെക്കൂടെ ഞാൻ ഇംഗ്ലണ്ടിൽ സന്ന്യാസിമാരാക്കാൻ പോകുന്നു. എന്റെ കൂടെ അവരെ ഭാരതത്തിലേയ്ക്കു കൊണ്ടുവരുന്നുമുണ്ട്. ഈ "വെള്ള" മുഖങ്ങൾക്കു ഭാരതത്തിൽ ഹിന്ദുക്കളേക്കാൾ കൂടുതൽ സ്വാധീനമുണ്ടാകും; മാത്രമല്ല അവർ ചുറുചുറുക്കുള്ളവരാണ്. ഹിന്ദുക്കളോ നിർജ്ജീവർ. ഭാരതത്തിന്റെ ഒറ്റ ഒരാശ സാമാന്യജനത്തിൽനിന്നാണ് ഉയർന്ന വർഗ്ഗങ്ങൾ ശാരീരികമായും സാന്മാർഗ്ഗികമായും മൃതങ്ങളാണ്.

എന്റെ വിജയം എന്റെ സർവ്വസുഗമമായ ശൈലി കൊണ്ടാണ് – ആചാര്യന്റെ മഹിമ അയാളുടെ ഭാഷാലാളിത്യത്തിലത്രേ. ...... അടുത്ത മാസം ഞാൻ ഇംഗ്ലണ്ടിലേയ്ക്കു പോകുന്നു. ഞാൻ അമിതപ്രയത്നംകൊണ്ട് എന്റെ നാഡികൾ ഏതാണ്ടു തകർന്നിരിക്കുന്നു. നിങ്ങൾ സഹതപിക്കാൻ ഞാനാവശ്യപ്പെടുന്നില്ല; പക്ഷേ, ഞാൻ ഇതെഴുതുന്നത് എന്നിൽനിന്ന് ഇപ്പോൾ അധികം പ്രതീക്ഷിക്കേണ്ടെന്നുവെച്ചാണ്. നിങ്ങൾക്കു കഴിയുന്ന ഏറ്റവും നല്ല വഴിക്ക് തുടർന്നു പ്രവർത്തിക്കുക. വലിയ കാര്യങ്ങൾ ഇപ്പോൾ ചെയ്യാൻ കഴിയുമെന്നതിനെക്കുറിച്ച് എനിക്ക് അത്യല്പമേ ആശയുള്ളു എന്റെ പ്രസംഗങ്ങളുടെ ചുരുക്കെഴുത്തെടുക്കകൊണ്ടു നല്ലൊരളവു സാഹിത്യം സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്നതിൽ ഏതായാലും ഞാൻ സന്തുഷ്ടനാണ്. നാലു പുസ്തകങ്ങൾ തയ്യാറായി. ..... ശരി, നന്മ ചെയ്യുവാൻ ആവുന്നത്ര പരിശ്രമിച്ചിട്ടുണ്ടെന്നതിൽ ഞാൻ സംതൃപ്തനാണ്. ഞാൻ പ്രവൃത്തിയിൽനിന്നു നിവൃ

ത്തനായി ഒരു ഗുഹയിൽ കയറിയിരിക്കുമ്പോൾ എനിക്കൊരു തെളിഞ്ഞ മനസ്സാക്ഷി ഉണ്ടായിരിക്കയും ചെയ്യും.

എല്ലാവർക്കും പ്രേമാനുഗ്രഹങ്ങളോടെ വിവേകാനന്ദൻ

## 259

(അളസിംഗപ്പെരുമാൾക്ക്) യു.എസ്.എ.

പ്രിയ അളസിംഗ, മാർച്ച് 1896

പ്രവൃത്തിചെയ്തു തള്ളിക്കയറുക. എനിക്കാവതെല്ലാം ഞാൻ ചെയ്യാം. ഭഗവാൻ പ്രസാദിക്കുന്നെങ്കിൽ കാഷായവസ്ത്രം ധരിച്ച സന്ന്യാസിമാർ. ഇവിടെയും ഇംഗ്ലണ്ടിലും സാധാരണമാകും. എന്റെ കുട്ടികളേ, തുടർന്നു പ്രവർത്തിക്കുക.

കരുതിക്കൊൾക, നിങ്ങൾക്കു ഗുരുവിൽ ശ്രദ്ധയുള്ളേടത്തോളം കാലം നിങ്ങളുടെ വഴി തടയാൻ യാതൊന്നിനും സാദ്ധ്യമല്ല. മൂന്നു ഭാഷ്യങ്ങളുടെ വിവർത്തനം പാശ്ചാത്യദൃഷ്ടിയിൽ ഒരു വലിയ സംഗതിയായിരിക്കും.

......കാക്കുക, എന്റെ കട്ടീ, കാക്കുക, തുടർന്നു പ്രവർത്തിക്കുക. ക്ഷമ ക്ഷമ.... ഞാൻ പറ്റിയ സമയത്തു ഓർക്കാപ്പുറത്ത് പൊതുജനങ്ങളുടെയിടയിൽ പ്രത്യക്ഷപ്പെടും.

പ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 260

(അളസിംഗപ്പെരുമാൾക്ക്) യു.എസ്.എ.

(24,25 മാർച്ച്) 1896

പ്രിയ അളസിംഗ,

കഴിഞ്ഞാഴ്ച ബ്രഹ്മവാദിയെക്കുറിച്ചു ഞാൻ എഴുതിയല്ലോ. ഭക്തിപ്രഭാഷണങ്ങളെക്കുറിച്ചെഴുതാൻ ഞാൻ മറന്നുപോയി. അവയെല്ലാം കൂടെ ഒരു പുസ്തകമായി പ്രസിദ്ധപ്പെടുത്തേണ്ടതാണ്. അമേരിക്കയിൽ ജി-ക്ക് പത്തഞ്ഞൂറ് അയച്ചുകൊടുത്താൽ കൊള്ളാം. 20 ദിവസത്തിനകം ഞാൻ ഇംഗ്ലണ്ടിലേയ്ക്കു കപ്പൽ കയറുന്നു. എനിക്കു മറ്റു വലിയ പുസ്തകങ്ങളുണ്ട്. കർമ്മ-ജ്ഞാന-രാജയോഗങ്ങളെപ്പറ്റി - കർമ്മയോഗം പുറത്തായിക്കഴിഞ്ഞു. രാജയോഗം വളരെ വലിയൊരു പുസ്തകമായിരിക്കും. ഇപ്പോളച്ചടിയിലാണുതാനും. ജ്ഞാനയോഗം ഇംഗ്ലണ്ടിൽ പ്രസിദ്ധപ്പെടുത്തണമെന്നു ഞാൻ വിചാരിക്കുന്നു.

'ബ്രഹ്മവാദി'യിൽ കെ-യുടെ കത്ത് പ്രസിദ്ധപ്പെടുത്തിയതു നിർഭാഗ്യം

തന്നെയായിപ്പോയി – പുളയുകയാണ്. – രുടെ പ്രഹരങ്ങൾകൊണ്ട്; അത്തരം കത്തു മോശമാണ്. സർവ്വദ്രോഹകരുമാണ്. അതു 'ബ്രഹ്മവാദി'യുടെ സ്വര ത്തിനു ചേർന്നതല്ല അതുകൊണ്ടു മേലിൽ കെ – എഴുതുമ്പോൾ വല്ല വിഭാ ഗത്തിന്റെയും നേരെ – അത് എത്ര ഭ്രാന്തവും പ്രാകൃതവുമായാലും – ഉള്ള ആക്രമം മെല്ലാം മൃദുസ്വരമാക്കുക. നല്ലതോ ചീത്തയോ ആയ ഒരു വിഭാഗ ത്തെയും എതിർക്കുന്നതൊന്നും 'ബ്രഹ്മവാദി'യിൽ കടന്നുകൂടരത്. സ്വാഭാ വികമായി, ചതിയന്മാരോടു സജീവസഹഭാവം നാം കാണിച്ചുപോകരുത്, പിന്നെ, ഞാനൊന്നോർമ്മിപ്പിക്കട്ടെ, ഇവിടെ വരിക്കാരെ കിട്ടാനാവാത്തവിധം പത്രം അതിമാത്രം സാങ്കേതികമാണ് ഒരു സാധാരണപാശ്ചാത്യനു കടി ച്ചാൽ പൊട്ടാത്ത സംസ്കൃതസംജ്ഞകളും സാങ്കേതികത്വങ്ങലും ഒന്നും അറിഞ്ഞുകൂടാ, അറിയാൻ താല്പര്യവുമില്ല. പത്രം ഭാരതത്തിനു തികച്ചും പറ്റിയതാണ്. അതാണ് ഞാൻ കാണുന്നതാകെ. പത്രാധിപലേഖന ത്തിൽനിന്നു, വിശേഷിച്ചും യാചിക്കുന്ന തരത്തിലുള്ള, ഓരോ വാക്കും ഒഴി വാക്കേണ്ടതാണ്; ഭാരതത്തെയല്ല; ലോകത്തെ മുഴുവനാണ് നിങ്ങൾ അഭി സംബോധനചെയ്യുന്നത്; ആ ലോകത്തിന്നാകട്ടെ, അവരോടു നിങ്ങൾക്കു പറയാനുള്ളതിനെപ്പറ്റി ഒരു വിവരവുമില്ല എന്നു നിങ്ങളെപ്പോഴും ഓർമ്മ വെയ്ക്കണം. ഓരോ സംസ്കൃതസംജ്ഞയുടേയും വിവർത്തനം വളരെക്ക രുതി പ്രയോഗിക്കുക. കാര്യങ്ങൾ കഴിയുന്നത്ര എളുപ്പമാക്കുക.

ഇതു നിങ്ങൾക്കു കിട്ടുന്നതിനുമുമ്പ് ഞാൻ ഇംഗ്ലണ്ടിലായിരിക്കും. അതു കൊണ്ടു C/o. ഇ.റ്റി. സ്റ്റർഡി എസ്ക്വയർ ഹൈ വ്യൂ. കാവർഷാം, ഇംഗ്ലണ്ട് എന്ന വിലാസത്തിൽ എഴുതുക.

സ്വന്തം വിവേകാനന്ദൻ

## 261

(മിസിസ് ഓളിബുള്ളിന്) ഇൻഡ്യാനാ അവന്യു, ചിക്കാഗോ

6 ഏപ്രിൽ 1896

പ്രിയ മിസിസ് ബുൾ,

നിങ്ങളുടെ കനിവിയന്ന കുറിപ്പു യഥാകാലം കിട്ടി. സ്നേഹിതരുമായി മനോഹരസന്ദർശനങ്ങളുണ്ടായി. ധാരാളം ക്ലാസ്സുകൾ നടത്തുകയും ചെയ്തു. കുറച്ചുകൂടെ ഉണ്ടാകും; പിന്നെ വ്യാഴാഴ്ച പുറപ്പെടുകയും ചെയ്യും.

മിസ് ആഡംസിന്റെ കനിവുകൊണ്ട് ഇവിടെയെല്ലാം വേണ്ടപോലെ ഒരു ക്കിയിരുന്നു. അവർ അത്ര നല്ലവളും കനിവുള്ളവളുമാണ്.

കഴിഞ്ഞ രണ്ടു ദിവസമായി എനിക്കു ലേശം പനിയുണ്ട്. അതുകൊണ്ടു നീണ്ട കത്തെഴുതാനാകുന്നില്ല.

ബോസ്റ്റണിലുള്ളവർക്കെല്ലാം എന്റെ പ്രേമം.

സ്നേഹാദരങ്ങളോടെ സ്വന്തം വിവേകാനന്ദൻ

## 262

(മിസ് മേരി ഹേലിന്) (1896)

പ്രിയസോദരി,

നിങ്ങൾ കലമ്പിയിരിക്കയാണെന്നു ഞാൻ ശങ്കിക്കുന്നു. എന്റെ ഒരു കത്തിനും മറുപടി അയച്ചുമില്ലല്ലോ. ഞാനിതാ നൂറായിരം മാപ്പിരക്കുന്നു. മഹാഭാഗ്യംകൊണ്ട് ഓറഞ്ചുനിറമുള്ള വസ്ത്രം കണ്ടു കിട്ടി, കഴിയുന്നത്ര വേഗം ഒരു കോട്ടുണ്ടാക്കിക്കുവാൻ പോകുന്നു. നിങ്ങൾ മിസിസ് ബുള്ളിനെ കണ്ടെന്നറിഞ്ഞു സന്തോഷിക്കുന്നു. അവർ അത്രയ്ക്കൊരു ഉത്കൃഷ്ടമഹതിയും സദയസ്നേഹിതയുമാണ്. പിന്നെ, സോദരി, അവിടെ വീട്ടിൽ വളരെ നേർത്ത രണ്ടു സംസ്കൃതലഘുപത്രികകളുണ്ട്. നിങ്ങൾക്കു സ്വൈരക്കേടാവില്ലെങ്കിൽ സദയം അവ അയച്ചുതരൂ. ഭാരതത്തിൽനിന്നുള്ള പുസ്തകങ്ങൾ ഭദ്രമായെത്തിച്ചേർന്നു. ഒരു ചുങ്കവും കൊടുക്കേണ്ടിവന്നില്ല. കമ്പിളിപ്പുതപ്പുകൾ ഇനിയും എത്തിയില്ലല്ലോ എന്നു ാാൻ ആശ്ചര്യപ്പെടുന്നു. മദർ ടെമ്പിളിനെ കാണാൻ പിന്നെ ഒരിക്കലും ഞാൻ പോയിട്ടില്ല. എനിക്കു സമയം കിട്ടിയില്ല. കിട്ടുന്ന ഓരോ സമയലേശവും ഗ്രന്ഥശാലയിൽ ചെലവഴിക്കുന്നു.

എല്ലാവർക്കും ശാശ്വതമായ പ്രേമത്തേയും കൃതജ്ഞതയോടുംകൂടി,

ചിരസ്നിഗ്ദ്ധനായ സ്വന്തം സോദരൻ വിവേകാനന്ദൻ

പുനശ്ച. മി. ഹോവ് ബഹുസ്ഥിരനായ ഒരു വിദ്യാർത്ഥിയാണ്. അവസാനത്തെ ചില ദിവസമൊഴിച്ച്. മിസ് ഹോവിനു സദയം എന്റെ പ്രേമം നല്കുക.

വി.

## 263

(ഹേല്സോദരിമാർക്ക്)

6, വെസ്റ്റ് 43–ാം സ്റ്റ്റീറ്റ്
ന്യൂയോർക്ക്
14 ഏപ്രിൽ 1896

പ്രിയസോദരിമാരെ,

ഞാൻ ഞായറാഴ്ച ഭദ്രമായി എത്തിച്ചേർന്നു, അസുഖംമൂലം നേരത്തെ എഴുതാൻ കഴിഞ്ഞില്ല. നാളെ ഉച്ചയ്ക്കു 12 മണിക്കു വൈറ്റ് സ്റ്റാർ ലൈൻ

ജർമ്മാനിക് കപ്പൽ കയറി യാത്രപോകുന്നു. ചിരസ്ഥായിയായ പ്രേമസ്മരണയോടും കൃതജ്ഞതയോടും അനുഗ്രഹങ്ങളോടുംകൂടി

ചിരസ്നിഗ്ദ്ധനായ സ്വന്തം സോദരന്റെ വിവേകാനന്ദൻ

## 264

(ഡാ നഞ്ചുണ്ടറാവുവിന്) ന്യൂയോർക്ക്

14 ഏപ്രിൽ 1896,

പ്രിയ ഡാ. നഞ്ചുണ്ടറാവും,

നിങ്ങളുടെ കുറിപ്പ് ഇന്നു രാവിലെ കിട്ടി ഞാൻ നാളെ രാവിലെ ഇംഗ്ലണ്ടിലേയ്ക്കു കപ്പൽ കയറുന്നതുകൊണ്ടു ഹൃദ്യങ്ങളായ കുറച്ചു വരികൾ എഴുതാനേ എനിക്കു കഴിയൂ. ബാലന്മാർക്കുവേണ്ടി നിങ്ങൾ തുടങ്ങാൻ പോകുന്ന മാസികയോട് എനിക്കു സർവ്വസഹഭാവവുമുണ്ട്. അതിനെ തുണയ്ക്കുവാൻ ഞാൻ പരമാവധി പ്രവർത്തിക്കയും ചെയ്യാം. 'ബ്രഹ്മവാദി'യുടെ അതേ മാതൃകയിൽ അതിനെ നിങ്ങൾ സ്വതന്ത്രമാക്കി വെയ്ക്കണം; ശൈലിയും വിഷയവും കുറേക്കൂടെ ബഹുജനപ്രചാരമുള്ളതായിരിക്കണമെന്നു മാത്രം. ഉദാഹരണത്തിന്, സംസ്കൃതസാഹിത്യത്തിലാകെ ചിതറിക്കിടക്കുന്ന ആ അദ്ഭുത കഥകൾക്ക്, നിങ്ങൾ കരുതുന്നതിലേറെ, വലിയൊരവസരമുണ്ട്, പുനർലിഖിതങ്ങളായി പ്രചരിക്കുന്ന കാര്യത്തിൽ അതായിരിക്കണം നിങ്ങളുടെ പത്രത്തിന്റെ മഹത്തായ ഒറ്റ വൈശിഷ്ട്യം. സമയം കിട്ടുമ്പോൾ ആവുന്നത്ര കഥകൾ ഞാനെഴുതാം. പത്രം പണ്ഡിതോചിതമാക്കാനുള്ള സർവ്വസംരംഭങ്ങളും ഒഴിവാക്കിക്കളയണം – അതിനുവേണ്ടിയാണല്ലോ ബ്രഹ്മവാദി നിലകൊള്ളുന്നത്. എങ്കിലതു പതുക്കെ ലോകമൊട്ടുക്കു പ്രചരിക്കും, തീർച്ച, ആവുന്നത്ര അത്യന്തലളിതമായ ഭാഷ ഉപയോഗിക്കുക, എന്നാൽ നിങ്ങൾ പരമാവധി വിജയിക്കും. കഥകളിലൂടെ തത്ത്വങ്ങൾ ഉപദേശിക്കയായിരിക്കണം മുഖ്യമായ വൈശിഷ്ട്യം. അതു വെറും സിദ്ധാന്തപരമാക്കാതിരിക്കുക. അതിന്റെ ബിസിനസ്സ് കാര്യങ്ങൾ നിങ്ങളുടെ തന്നെ കയ്യിലിരിക്കട്ടെ. ദേഹണ്ഡക്കാർ കൂടിയാൽ സദ്യ മോശപ്പെടുകയല്ലേയുള്ളൂ. ഭാരതത്തിൽ നമുക്കില്ലാത്ത ഒറ്റസ്സംഗതി യോജിക്കാനും സംഘടിക്കാനുമുള്ള സാമർത്ഥ്യമാണ്. അതിന്റെ ആദ്യത്തെ രഹസ്യം അനുസരണമാണുതാനും.

കല്ക്കത്തയിൽ ഒരു പത്രിക തുടങ്ങാനായി സഹായിക്കാമെന്നു ഞാൻ സമ്മതിച്ചിട്ടുണ്ട്. ഒന്നാംവർഷം മാത്രമേ എന്റെ പ്രസംഗങ്ങൾക്കു പ്രതിഫലം വച്ചിരുന്നുള്ളൂ. കഴിഞ്ഞ രണ്ടു വർഷവും എന്റെ പ്രവർത്തനം യാതൊരു പ്രതിഫലവും ഇല്ലാതെ സൗജന്യമായിരുന്നു. അതുകൊണ്ട് നിങ്ങൾക്കോ കൽക്കത്തയ്ക്കോ അയയ്ക്കാൻ എന്റെ പക്കൽ പണമില്ല, എന്നാൽ വളരെ വേഗംതന്നെ ഞാൻ നിങ്ങൾക്കു പണം തന്നു സഹായിക്കാൻ പറ്റിയവരെ

കണ്ടു പിടിക്കാം...... ധീരമായി മുന്നോട്ടു പോവുക. ഒറ്റനാൾകൊണ്ടോ ഒരു കൊല്ലംകൊണ്ടോ വിജയം പ്രതീക്ഷിക്കരുത്. എപ്പോഴും അത്യുന്നതദർശത്തിന്മേൽ മുറുകെപ്പിടിക്കുക. സ്ഥിരനാവുക. അസൂയയും തൻകാര്യവും വെടിയുക, അനുസരണശാലിയാവുക. സത്യത്തിന്റെയും മനുഷ്യവർഗ്ഗത്തിന്റെയും നിങ്ങളുടെ നാടിന്റെയും കാര്യത്തിൽ ശാശ്വതശ്രദ്ധാലുവായിരിക്കുക – എന്നാൽ നിങ്ങൾ ലോകത്തെ ഇളക്കും. ഓർക്കുക. ശക്തിയുടെ രഹസ്യം അതാണ്. ജീവിതം – മറ്റൊന്നുമല്ല. ഈ കത്തു സൂക്ഷിക്കുകയും നിങ്ങൾ അസ്വസ്ഥനോ അസൂയാലുവോ ആകുമ്പോഴൊക്കെ അവസാനവരികൾ വായിക്കുകയും ചെയ്യുക. അസൂയയാണ് അടിമകൾക്കൊക്കെ വിഷം, അതാണ് നമ്മുടെ രാഷ്ട്രത്തിന്റെ നാശകാരണം. അതെപ്പോഴും ഒഴിവാക്കുക. സർവ്വാനുഗ്രഹങ്ങളും സർവ്വവിജയവും നിങ്ങളുടെകൂടെയുണ്ടായിരിക്കട്ടെ.

സ്വന്തം വിവേകാനന്ദൻ

## 265

(മിസിസ് ഓളി ബുള്ളിന്)

124, ഇ 44–ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്
14 ഏപ്രിൽ 1896

പ്രിയ മിസിസ് ബുൾ,

ബോംബെയിൽനിന്ന് ഒരു കത്തുംകൊണ്ടുവന്ന കൗതുകകരനായ ഒരു മനുഷ്യനുണ്ട്. ഇവിടെ. അയാൾ യന്ത്രപ്രവർത്തനം അറിയാവുന്നവനാണ്. അയാളുടെ ഒറ്റ ഉദ്ദേശ്യം ഈ നാട്ടിലെ കത്തിവ്യവസായവും മറ്റ് ഇരുമ്പുവ്യവസായങ്ങളും കാണുകയാണ്... എനിക്കയാളെക്കുറിച്ച് ഒന്നും അറിഞ്ഞുകൂടാ. അയാളൊരു കള്ളനാണെങ്കിൽപ്പോലും, എന്റെ നാട്ടുകാരുടെ ഇടയിൽ ഈവിധമുള്ള സാഹസികസ്വഭാവത്തെ പ്രോത്സാഹിപ്പിക്കുവാൻ എനിക്കു വളരെ ഇഷ്ടമുണ്ട്. അയാൾക്കു വഴിച്ചെലവിനു വേണ്ടത്ര പണമുണ്ട്.

അയാളുടെ ഭാവശുദ്ധിയെ സൂക്ഷിച്ചൊക്കെ പരീക്ഷിച്ചുകഴിഞ്ഞ് നിങ്ങൾക്ക് തൃപ്തി തോന്നുന്നപക്ഷം (നിങ്ങളിൽനിന്ന്) അയാൾക്ക് ആകെ വേണ്ടത്, ഈ വ്യവസായം കാണാൻ കുറച്ചവസരം കിട്ടുകയാണ്. അയാൾ നേരുള്ളവനാണെന്നും ഇതിൽ അയാളെ സഹായിക്കാൻ നിങ്ങൾക്കു കഴിയുമെന്നും ഞാൻ വിശ്വസിക്കുന്നു.

സ്നേഹാദരങ്ങളോടെ സ്വന്തം വിവേകാനന്ദൻ

## 266

(ത്രിഗുണാതീതാനന്ദസ്വാമികൾക്ക്)

ന്യൂയോർക്ക്

14 ഏപ്രിൽ 1896

നിങ്ങളുടെ കത്തു കിട്ടി, വിശേഷങ്ങളറിഞ്ഞു, ശരത് എത്തിച്ചേർന്ന വർത്തമാനവും കിട്ടിയിരിക്കുന്നു. നിങ്ങൾ അയച്ച 'ഇന്ത്യൻമിറർ' പത്രവും കിട്ടി. നിങ്ങളുടെ ലേഖനം ഉത്തമമായിട്ടുണ്ട്; തുടർച്ചയായി എഴുതിക്കൊണ്ടിരിക്കുക. കുറ്റം കാണുക എളുപ്പമാണ്; ഗുണം കാണുന്നതാണ് മഹാപുരുഷന്റെ സ്വഭാവം എന്ന വസ്തുത മറക്കരുത്. പയറുപരിപ്പ് തയ്യാറായിട്ടില്ല എന്ന് എഴുതിയിരിക്കുന്നതിന്റെ അർത്ഥമെന്ത്? വറുത്തത് അയയ്ക്കുരുതെന്നു ഞാൻ മുമ്പേ എഴുതിയിട്ടുണ്ടല്ലോ. ഈ പ്രാവശ്യവും വറുത്തതയയ്ക്കയാണെങ്കിൽ അത് തേംസ്നദിയിൽ പോകും; നിങ്ങളുടെ പ്രയത്നവും വ്യർത്ഥമാകും. എന്റെ കത്തു കളഞ്ഞുപോയതെങ്ങനെ? കത്തെഴുതുമ്പോൾ മൂന്നെഴുത്തു മുമ്പിൽ വെച്ചുകൊണ്ടെഴുതുക. നിങ്ങൾക്കു ജോലി നടത്താനുള്ള പ്രയോഗികബുദ്ധി കുറച്ചാവശ്യമാണ്. ഞാൻ ചോദിക്കുന്ന കാര്യങ്ങൾക്കു മിക്കവാറും ഒരു മറുപടിയും കിട്ടുന്നില്ല അതുമിതും പറയുന്നു എന്നുമാത്രം........ കത്ത് എങ്ങനെ കളഞ്ഞുപോകും? ഫയൽ ചെയ്യാത്തതെന്തുകൊണ്ട്? എന്റെ കത്തു ചന്തയിൽ കൊട്ടിഘോഷിച്ചതായിരിക്കുമോ? വരുന്നവരെല്ലാം ആ ഫയലിൽനിന്നു വായിക്കുന്നതായിരിക്കുമോ? നിങ്ങൾക്കു കർമ്മനൈപുണ്യം അല്പം വേണം. നിങ്ങൾക്കു വേണ്ടത് സംഘടനയാണ്; അതിനു പൂർണ്ണമായ അനുസരണശീലവും പ്രവൃത്തിവിഭജനവും ആവശ്യമാണ്. എല്ലാം ഞാൻ ഇംഗ്ലണ്ടിൽനിന്നു വിവരമായി എഴുതിയയ്ക്കാം; ഇംഗ്ലണ്ടിലേയ്ക്കു ഞാൻ നാളെ പുറപ്പെടുന്നു. നിങ്ങളെ നല്ലപോലെ സംഘടിപ്പിച്ചു ഭംഗിയായി പ്രവർത്തിക്കുന്നവരാക്കാൻ ഞാൻ നിശ്ചയിച്ചിരിക്കുന്നു.

'സുഹൃത്' എന്ന വാക്ക് എല്ലാവരെ സംബന്ധിച്ചും പ്രയോഗിക്കാം. ഇംഗ്ലീഷ് ഭാഷയിൽ കേണു താണു മര്യാദ കാണിക്കുന്ന രീതിയില്ല; ആ മാതിരി ബംഗാളി പദങ്ങൾ വിവർത്തനം ചെയ്താൽ പരിഹാസ്യമാകും. രാമകൃഷ്ണപരമഹംസർ ഈശ്വരനാണ്. ഭഗവാനാണ് എന്നെല്ലാം പറഞ്ഞാൽ ഈ നാട്ടിൽ ചെലവാകുമോ? അതെല്ലാം സകലരെക്കൊണ്ടും ബലാൽ സ്വീകരിപ്പിച്ചാൽ അതു നമ്മുടെ പ്രസ്ഥാനത്തെ ഒരു ചെറിയ സങ്കുചിതമതസംഘമാക്കിത്തീർക്കും. അത്തരം ശ്രമങ്ങളിൽനിന്നു നിങ്ങൾ. അകന്നുമാറണം. ജനങ്ങൾ അവിടുത്തെ ഈശ്വരനായിക്കരുതി പൂജിക്കയാണെങ്കിൽ അങ്ങനെ ചെയ്തുകൊള്ളട്ടെ. അതിനെ പ്രോത്സാഹിപ്പിക്കുകയോ എതിർക്കുകയോ ചെയ്യരുത്. സാമാന്യജനങ്ങൾ എപ്പോഴും വ്യക്തിയെയാണ് ആവശ്യപ്പെടുന്നത്; ഉയർന്നതരം ആളുകൾ തത്ത്വത്തേയും; നമുക്കു രണ്ടും വേണം. എന്നാൽ തത്ത്വങ്ങളാണ് സർവ്വത്രികമായിട്ടുള്ളത്, വ്യക്തികളല്ല. അതുകൊണ്ട് അവിടുന്ന ഉപദേശിച്ച തത്ത്വങ്ങളെ മുറുകെ പിടിക്കുക, അവിടുത്തെപ്പറ്റി ആളുകൾ അവരവരുടെ ഇഷ്ടംപോലെ ധരിച്ചുകൊള്ളട്ടെ, എല്ലാ

തരത്തിലുള്ള കലഹവും അസൂയയും മതഭ്രാന്തും നിലയ്ക്കട്ടെ. അവയാണ് സകലതിനേയും ദുഷിപ്പിക്കുന്നത്.) ആദ്യത്തെ ആൾ ഒടുവിലും ഒടുവിലത്തെ ആൾ ആദ്യവും പോകണം. 'മദ്ഭക്താനാഞ്ച യേ ഭക്താസ്തേ മേ ഭക്ത തമാ മതാഃ.'

വിവേകാനന്ദൻ

## 267

(മി. ഇ. റ്റി. സ്റ്റർഡിക്ക്)

വേവ്നി മാൻഷൻസ്,
ഫേയർ ഹേസൽ ഗാർഡൻസ്, എൻ. ഡബ്ല്യൂ.
വ്യാഴാഴ്ച ഉച്ചതിരിഞ്ഞ് (1896)

പ്രിയ സ്റ്റർഡി,

പ്രൊഫസർ മാക്സ്മുള്ളറും, ഞാൻ ഓക്സ് ഫോർഡിൽ ചെല്ലുന്ന പക്ഷം കഴിവതെല്ലാം ചെയ്യാമെന്നു തന്റെ കത്തിൽ നേർന്നിട്ടുണ്ടായിരുന്നെന്നു രാവിലെ നിങ്ങളോടു പറയാൻ ഞാൻ മറന്നുപോയി.

സസ്നേഹം സ്വന്തം വിവേകാനന്ദൻ

പുനശ്ച. ശങ്കരപാണ്ഡുരങ്ഗ് പ്രസാധനം ചെയ്ത അഥർവ്വവേദ സംഹിതയ്ക്കു നിങ്ങൾ എഴുതിയിട്ടുണ്ടോ?

## 268

(ഹേല് സോദരിമാർക്ക്)

ഹൈ വ്യൂ, റീഡിങ്
20 ഏപ്രിൽ 1896

പ്രിയ സോദരിമാരെ,

മറുകരെനിന്നു നിങ്ങൾക്കു ആശംസകൾ കടൽയാത്ര സുഖമായിരുന്നു. ഇത്തവണ ഒരു യോഗവും ഉണ്ടായില്ല. അതൊഴിവാക്കാൻ ചികിത്സ ചെയ്തുകൊണ്ടിരുന്നു. അയർലണ്ടിലും ഇംഗ്ലണ്ടിലെ പഴയ പട്ടണങ്ങളിലും കൂടെ ഒട്ടൊരു കുറിയോട്ടും ഓടുകയുണ്ടായി; ഇപ്പോൾ ഒരിക്കൽക്കൂടെ റീഡിങ്ങിൽ ബ്രഹ്മത്തിന്റെയും മായയുടെയും ജീവന്റെയും വ്യക്തിഗതാത്മാവിന്റെയും വിശ്വാത്മാവിന്റെയും മറ്റും മധ്യത്തിലായിരിക്കുന്നു. മറ്റേ സന്ന്യാസി ഇവിടെയുണ്ട്; അദ്ദേഹം മനുഷ്യരിൽവെച്ച് അത്യന്തവിശിഷ്ടനാണെന്നു ഞാൻ കാണുന്നു, മഹാപണ്ഡിതനായ സന്ന്യാസിയാണുതാനും. ഞങ്ങളിപ്പോൾ. പുസ്തകപ്രസാധനത്തിരക്കിലാണ്. വഴിക്കു പ്രധാന്യമുള്ള യാതൊന്നും സംഭവിച്ചില്ല. അതു മുഷിപ്പനും ഏകസ്വരവും വിരസവുമായിരുന്നു, എന്റെ ജീവിതം പോലെ. ഞാൻ അമേരിക്കയിൽ നിന്നു പുറത്തായിരിക്കുമ്പോൾ അതിനെ

കൂടുതൽ സ്നേഹിക്കുന്നു. ആകെപ്പാടെ ഞാൻ അവിടെയായിരുന്ന ആണ്ടുകൾ എനിക്കനുഭൂതമായവയിൽ അത്യുത്തമങ്ങളാണുതാനും.

'ബ്രഹ്മവാദി'ക്കു കുറച്ചു വരിക്കാരെ കിട്ടാൻ നിങ്ങൾ ശ്രമിക്കുന്നുണ്ടോ? മിസിസ് ആഡംസിനും മിസിസ് കൊണ്ട് ഗർക്കും എന്റെ അത്യുത്തമപ്രേമവും അതിസ്നിഗ്ദ്ധസ്മരണയും നല്കുക. സൗകര്യമുള്ളത്ര വേഗം നിങ്ങളെയെല്ലാം കുറിച്ച് എനിക്കെഴുതുക. നിങ്ങളെന്തു ചെയ്യുന്നെന്ന്, അന്നപാനാദികളുടെയും സൈക്കിൾസവാരിയുടെയും മുഷിപ്പിനെ ഭഞ്ജിക്കുന്ന വല്ലതുമുണ്ടോ എന്ന്. ഞാൻ ഇപ്പോൾത്തന്നെ ഒട്ടു തിരക്കിലാണ്. പിന്നീട് കുറേക്കൂടെ വലിയ കത്തെഴുതിക്കൊള്ളാം. അതുകൊണ്ടു സ്വസ്തി, നിങ്ങളെപ്പോഴും സുഖവതികളായിരിക്കട്ടെ.

ചിരസ്നിഗ്ദ്ധനായ സ്വന്തം സോദരൻ വിവേകാനന്ദൻ

പുനശ്ച. സമയം കിട്ടിയാലുടൻ ഞാൻ മദർ ചർച്ചിനെഴുതിക്കൊള്ളാം. എന്റെ പ്രേമം സാമിനും സിസ്റ്റർ ലോക്കിനും നല്കുക.

വിവേകാനന്ദൻ

## 269

(ആലംബസാർ മഠാംഗങ്ങൾക്ക്)

ഹൈ വ്യൂ, കാവർഷാം,
റീഡിംഗ്, ഇംഗ്ലണ്ട്
27 ഏപ്രിൽ 1896

ശരത് വിശേഷങ്ങളെല്ലാം പറഞ്ഞുകേൾപ്പിച്ചു. "ഉപദ്രവിയായ, ചവിട്ടും കുത്തുമുള്ള പശു ഉണ്ടായിരിക്കുന്നതിനേക്കാൾ തൊഴുത്തു ശൂന്യമായിരിക്കുന്നതാണ് നന്ന്" എന്ന് എപ്പോഴും ഓർമ്മിക്കണം. ഞാൻ സ്വാധിപത്യം ചെലുത്താൻ ആശിച്ചല്ല, നിങ്ങളുടെ മംഗളത്തിനും ഭഗവാൻ അവതരിപ്പിച്ച ഉദ്ദേശ്യത്തിന്റെ സാഫല്യത്തിനും വേണ്ടി എഴുതുന്നതാണ്. അവിടുന്നു നിങ്ങളുടെ ഭാരം എന്നിലാണ് ഏല്പിച്ചത്. നിങ്ങളെക്കൊണ്ടു ലോകത്തിനു വലിയ മംഗളം ഉണ്ടാകും. നിങ്ങളിൽ പലരും ഇപ്പോൾ അതറിയുന്നില്ലെങ്കിലും; അതുകൊണ്ടാണ് ഞാൻ വിശേഷിച്ച് എഴുതുന്നതെന്നോർമ്മിക്കണം. നിങ്ങളിൽ വിദ്വേഷഭാവവും അഹന്തയും പ്രബലമായാൽ വളരെ ദുഃഖകരംതന്നെ. പത്തുപേരോടുകൂടി പത്തുദിവസം സ്നേഹപൂർവ്വം താമസിക്കാൻ സാധിക്കാത്തവർക്കുണ്ടോ ലോകത്തിൽ സ്നേഹം സ്ഥാപിക്കാൻ സാധിക്കുന്നു? നിയമാധീനരാകുക നന്നല്ല, എന്നാൽ അപക്വാവസ്ഥയിൽ നിയമാധീനരായി വർത്തിക്കേണ്ടതുണ്ട്. ചെടി വളരുവോളം ചുറ്റുപാടും വേലികെട്ടണം എന്നും മറ്റും ഭഗവാൻ ഉപദേശിച്ചിട്ടുള്ളതുപോലെ രണ്ടാമത്, അലസമായ മനസ്സിൽ പലതരം പരനിന്ദയും കലഹബുദ്ധിയും മറ്റും സ്വാഭാവികമായുദിക്കും. അതു

കൊണ്ടാണ് താഴെ കൊടുത്തിയിരിക്കുന്ന നിർദ്ദേശങ്ങൾ എഴുതുന്നത്. അതനുസരിച്ചു പ്രവർത്തിച്ചാൽ പരമമംഗളം ഭവിക്കുമെന്നതിൽ സംശയമില്ല. അപ്രകാരം പ്രവർത്തിച്ചില്ലെങ്കിൽ വേഗം സകലശ്രമങ്ങളും വിഫലമാകാനിടയുണ്ട്. ആദ്യമായി, മഠത്തിൽ പരിപാലിക്കേണ്ട സംഗതികളെപ്പറ്റി എഴുതുന്നു.

1. മഠത്തിനു വേണ്ട പരിസരങ്ങളോടുകൂടിയ ഒരു ഗൃഹമോ ഉദ്യാനഗൃഹമോ വാടകയ്ക്കെടുക്കണം. ആ ഗൃഹത്തിൽ ഓരോ ആൾക്കും ഓരോ ചെറിയ മുറി ഉണ്ടായിരിക്കണം. പുസ്തകങ്ങൾ മുതലായവ സൂക്ഷിക്കാൻ ഒരു വലിയഹാൾ വേണം. അതിലും അല്പം ചെറിയ ഒരു മുറി സന്ദർശകരെ കണ്ടു സംസാരിക്കാനും. കഴിയുമെങ്കിൽ മറ്റൊരു വലിയ ഹാളും വേണം. അവിടെവെച്ചു സാമാന്യജനങ്ങൾക്കുവേണ്ടി ദിവസേന ശാസ്ത്രങ്ങളും മതവിഷയങ്ങളും സംബന്ധിച്ച ചർച്ചകൾ നടത്തണം.

2. ഒരാൾ മഠത്തിൽ വരികയാണെങ്കിൽ ആരെ കാണാൻ വരുന്നുവോ അയാളെ കണ്ടിട്ടു പോകണം. മറ്റുള്ളവരെ ഉപദ്രവിക്കരുത്

3. ഓരോരുത്തൻ മാറിമാറി ദിവസേന കുറേ മണിക്കൂർനേരം മേല്പറഞ്ഞ ഹാളിൽ സാമാന്യജനങ്ങൽക്കുവേണ്ടി ഉണ്ടായിരിക്കണം. അവരുടെ ചോദ്യങ്ങൾക്കു തക്ക സമാധാനം നല്കാൻ.

4. ഒരു മുറിയിൽ താമസിക്കുന്ന ആൾ മറ്റൊരാളുടെ മുറിയിൽ ആവശ്യമില്ലാതെ പോകരുത്. ലൈബ്രറിയിലെ പുസ്തകം വായിക്കേണ്ടവർ അവിടെ ചെന്നു വായിക്കണം. അവിടെവെച്ചു പുകവലിക്കയോ മറ്റാളുകളുമായി സംസാരിക്കയോ ചെയ്യരുത്. നിഃശബ്ദം വായിക്കേണ്ടതാണ്.

5. എല്ലാവരും ഒരുമിച്ച് ഒരു മുറിയിലിരുന്നു വൃഥാലാപം ചെയ്യുന്നതും പുറമേനിന്നു വരുന്നവർ അതിൽ പങ്കെടുക്കുന്നതും തീരെ വിലക്കണം.

6. മതജിജ്ഞാസുക്കളായി വരുന്നവർ ശാന്തരായി പൊതുഹാളിലിരുന്നു കാണേണ്ട ആളെ കണ്ടിട്ടു പോകണം. പൊതുവിൽ ചോദിക്കേണ്ട ചോദ്യമാണെങ്കിൽ അന്നു സമാധാനം നല്കുന്ന ചുമതല ഏറ്റിട്ടുള്ള ആളുകളോടു ചോദിച്ചു മനസ്സിലാക്കി പോകണം.

7. ഒരുവനെപ്പറ്റി മറ്റൊരുവനുമായി സംസാരിക്കുക, പരനിന്ദ മുതലായവ നിശ്ശേഷം ഉപേക്ഷിക്കണം.

8. ഒരു ചെറിയ മുറി ആഫീസുമുറിയായിരിക്കണം. സിക്രട്ടറി ആ മുറിയിൽ താമസിക്കണം; അവിടെ മഷിയും കടലാസുമുതലായ എഴുത്തുസാമാഗ്രികളുമെല്ലാം ഉണ്ടായിരിക്കണം. സിക്രട്ടറി വരവുചെലവുകണക്കു സൂക്ഷിക്കണം. വരുന്ന കത്തുകളും മറ്റും വാങ്ങി തുറക്കാതെ അതതു

മേൽവിലാസക്കാരനെ ഏല്പിക്കണം. പുസ്തകങ്ങൾ പത്രങ്ങൾ മുതലായവ ലൈബ്രറിയിലേയ്ക്കുയയ്ക്കണം.

9. പുകവലിക്കാൻ ഒരു ചെറിയ മുറി വേണം. അവിടെ വെച്ചല്ലാതെ മറ്റൊരിടത്തുവെച്ചും പുകവലിക്കരുത്.

10. ശകാരിക്കാനോ കോപിക്കാനോ മറ്റോ ആഗ്രഹിക്കുന്നവർ മഠത്തിനു വെളിയിൽ ചെന്ന് അപ്രകാരം ചെയ്യണം. ഈ നിയമത്തിന് എള്ളിടപോലും ഭംഗം വരരുത്.

ഭരണസമിതി

1. ആണ്ടുതോറും ഭൂരിപക്ഷാഭിപ്രായമനുസരിച്ച് ഒരാളെ മഠാധ്യക്ഷനാക്കണം. ഇങ്ങനെ മുറയ്ക്കു തിരഞ്ഞെടുക്കണം.

2. ഈയാണ്ടിൽ രാഖാലിനെ മഠാധ്യക്ഷനാക്കുക. അതുപോലെ മറ്റൊരാളെ സിക്രട്ടറിയായും തിരഞ്ഞെടുക്കുക. അപ്രകാരം. ഒരാളെ പൂജാദികളുടേയും ആഹാരാദികളുടേയും മേൽനോട്ടം വഹിക്കാൻ ഏർപ്പെടുത്തുക.

3. സിക്രട്ടറിക്കു മറ്റൊരു ജോലിയുണ്ട്. അദ്ദേഹം എല്ലാവരുടേയും ആരോഗ്യത്തെപ്പറ്റി ശ്രദ്ധിക്കണം. ഇതുസംബന്ധിച്ചു മൂന്നു നിർദ്ദേശങ്ങൾ അനുസരിക്കേണ്ടതാണ്. ഓരോ മുറിയിലും ഓരോ കയറ്റുകട്ടിലും വിരിപ്പും മറ്റും ഉണ്ടായിരിക്കണം. ഓരോരുത്തനും അവനവന്റെ മുറി ശുചിയാക്കി വെക്കണം. അരിവെപ്പാനും കുടിക്കുവാനുമുള്ള വെള്ളം പരിശുദ്ധവും നിർദ്ദോഷവുമായിരിപ്പാൻ വേണ്ടതു ചെയ്യണം. എന്തുകൊണ്ടെന്നാൽ ദുഷിച്ച അശുദ്ധജലത്തിൽ നൈവേദ്യം തെയ്യാറാക്കുന്നതു മഹാപാപമാണ്. ശരത്തിനു തയ്യാറാക്കിക്കൊടുത്തതുപോലെ ഈരണ്ട് കാഷായക്കോട്ട് ഓരോരുത്തന്നും കൊടുക്കണം. വസ്ത്രാദികൾ ശുചിയായിരിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിക്കണം. ഗൃഹം മുഴുവനും വളരെ ശുചിയായിരിക്കണം. മുകളിലും താഴെയുമുള്ള എല്ലാ മുറികളും ശുചിയായിരിക്കാൻ ശ്രദ്ധിക്കണം. ഇതിൽ അശ്രദ്ധ വന്നുപോകരുത്.

4. സന്ന്യാസിയാകാൻ ആഗ്രഹിക്കുന്നവനെ ആദ്യം ബ്രഹ്മചാരിയായി ചേർക്കണം. ഒരു വർഷം മഠത്തിലും ഒരു വർഷം പുറമേയും കഴിച്ചതിൽപ്പിന്നെ സന്ന്യാസം കൊടുക്കാം.

5. ഭഗവത്പൂജ നടത്തുന്ന ചുമതല ആ ബ്രഹ്മചാരികളിൽ ഒരുവനെ ഏല്പിക്കണം. ഇടയ്ക്കിടയ്ക്ക് മാറ്റുകയും വേണം.

വിഭാഗങ്ങൾ

മഠത്തിൽ ചില വിഭാഗങ്ങൾ ഉണ്ടായിരിക്കണം. വിദ്യാവിഭാഗം, പ്രചാര

വിഭാഗം, സാധനാവിഭാഗം.

വിദ്യാവിഭാഗം: പഠിക്കാൻ താല്പര്യമുള്ളവർക്കു പുസ്തകാദികളും അധ്യാപകരെയും ഒരുക്കിക്കൊടുക്കുകയാണ് ഈ വിഭാഗത്തിന്റെ ഉദ്ദേശ്യം. ദിവസേന രാവിലെയും വൈകുന്നേരവും അവർക്കുവേണ്ടി അദ്ധ്യാപകന്മാർ ഹാജരാകണം.

പ്രചാരവിഭാഗം: മഠവാസികലെ പ്രവാസികളും, മഠത്തിൽ താമസിക്കുന്ന പ്രചാരകന്മാർ ദിവസേന ശാസ്ത്രാദികൾ വ്യാഖ്യാനിച്ചും ചോദ്യത്തിനുത്തരം നല്കിയും ജിജ്ഞാസുക്കളെ പഠിപ്പിക്കണം. പ്രവാസികൾ ഗ്രാമംതോറും സഞ്ചരിച്ചു പ്രചാരം നടത്തുകയും ഓരോരോ സ്ഥലത്തു മഠം സ്ഥാപിക്കാൻ ശ്രമിക്കയും വേണം.

സാധനാവിഭാഗം: സാധനഭജനാദികൾ ചെയ്യാൻ ആഗ്രഹിക്കുന്നവർക്ക് അവരവരുടെ മുറിയിലിരുന്നു അതനുഷ്ഠിക്കാൻ ആവശ്യമുള്ളതു നല്കി സഹായിക്കണം. പക്ഷേ ഒരാൾ സാധന ചെയ്യുന്നു എന്നതുകൊണ്ട് അയാൾ പഠിക്കാനോ പ്രചരിപ്പിക്കാനോ മറ്റാരേയും സമ്മതിക്കുന്നില്ല എന്നു വരാതിരിക്കാൻ ശ്രദ്ധിക്കണം. ഉപദ്രവം ഉണ്ടാക്കുന്നവനെ ഉടനടി അകറ്റണം. ഇതിനു വിപരീതം ചെയ്യരുത്.

മഠവാസികളായ പ്രചാരകന്മാർ ഭക്തി-ജ്ഞാന-യോഗ-കർമ്മങ്ങളെസ്സംബന്ധിച്ച് ക്രമംവെച്ച് ഉപദേശം നല്കണം; അതിനെപ്പറ്റി തീയതിയും സമയവും നിശ്ചയിച്ചുള്ള വിജ്ഞാപനം വിദ്യാഭവനദ്വാരത്തിൽ തൂക്കിയിട്ടിരിക്കണം. ഭക്തിയെപ്പറ്റി അറിയാൻ ആഗ്രഹിക്കുന്നവർ ജ്ഞാനോപദേശദിവസം വന്ന് ഇച്ഛാഭംഗപ്പെടാനിടയാക്കരുത്. തന്ത്രത്തിൽ പറയുന്ന വാമാചാരം നിങ്ങൾക്കാർക്കും പറ്റിയതല്ല; അതുകൊണ്ടു വാമമാർഗ്ഗത്തിന്റെ മണംപോലും മഠത്തിൽ പാടില്ല ഈ ഉപദേശം അനുസരിക്കാത്തവൻ മഠത്തിനു വെളിയിൽ പോകണം. ആ സാധനയുടെ പേരുപോലും മഠത്തിൽ പറഞ്ഞുകൂടാ. ശ്രീരാമകൃഷ്ണഭഗവാൻരെ മന്ദിരത്തിൽ വികടമായ വാമാചാരത്തെ പ്രവേശിപ്പിക്കുന്ന ദുർവൃത്തന് ഇഹത്തിലും പരത്തിലും നാശം ഭവിക്കും.

ചില പൊതുനിർദ്ദേശങ്ങൾ

1. ഒരു സ്ത്രീ ഒരു സന്ന്യാസിയെ കാണാൻ വന്നാൽ പൊതുഹാളിൽ ചെന്നു കണ്ടു സംസാരിക്കണം. ശ്രീരാമകൃഷ്ണദേവന്റെ പൂജാമണ്ഡപത്തിലല്ലാതെ മറ്റൊരു മുറിയിലും ഒരു സ്ത്രീയും പ്രവേശിക്കരുത്.

2. ഒരു സന്ന്യാസിയും സ്ത്രീകളുടെ മഠത്തിൽ താമസിക്കരുത്. ഈ നിയമം അനുസരിക്കാത്തവനെ മഠത്തിൽനിന്നു ബഹിഷ്ക്കരണം. ചവിട്ടും കുത്തുമുള്ള പശുക്കളുണ്ടായിരിക്കുന്നതിനേക്കാൾ ഭേദം തൊഴുത്തു ശൂന്യ

മായിരിക്കുന്നതുതന്നെയാണ്.

3. ദുർവൃത്തന്മാർക്കു പ്രവേശനം നിശ്ശേഷം നിഷേധിക്കണം. ഒരു പഴുതിൽക്കൂടിയും അവരുടെ നിഴൽപോലും ഒരു മുറിയിലും വീഴരുത്. നിങ്ങളിൽ വല്ലവരും ദുർവൃത്തനായാൽ, ആരുതന്നെയായാലും, അയാളെ ഉടനടി യാത്രയാക്കണം. ചവിട്ടും കുത്തുമുള്ള പശുക്കളെ വേണ്ട. ഭഗവാൻ പല സത്തുക്കളെയും കൊണ്ടുവരും.

4. വിദ്യാഭവനത്തിൽ പഠിപ്പു നടക്കുന്ന സമയത്തും പ്രചാരഗൃഹത്തിൽ പ്രചാരസമയത്തും സ്ത്രീകൾക്കു പ്രവേശിക്കാം. ആ സമയം കഴിഞ്ഞാലുടൻ അവർ മടങ്ങിപ്പോകേണ്ടതാണ്.

5. ഒരുവിധത്തിലും കോപമോ ഈർഷ്യയോ ഒരിക്കലും പ്രകാശിപ്പിച്ചുപോകരുത്. രഹസ്യമായി ഒരുവനെ നിന്ദിച്ചു മറ്റൊരുവനോടു പറയുകയും ചെയ്യരുത്. പരദോഷം കണ്ടുപിടിക്കുന്നതിൽ എല്ലാവരും സമർത്ഥരാണ്; എന്നാൽ തങ്ങളുടെ ദോഷങ്ങൾ പരിഹരിക്കാൻ ശ്രമിക്കയുമില്ല.

6. ആഹാരത്തിനു ക്ലപ്തസമയം വേണം. ഓരോ ആൾക്കും ഒരു ഇരിപ്പിടവും ആഹാരം കഴിക്കാൻ പൊക്കം കുറഞ്ഞ ഒരു പീഠവും വേണം. ഇരിപ്പിടത്തിൽ ഇരുന്നു പീഠത്തിൽ തട്ടം വെച്ച് ഊണു കഴിക്കണം – രാജപുത്താനയിൽ ചെയ്യുന്നതുപോലെ.

## പ്രവർത്തനസഭ

ബാലട്സമ്പ്രദായത്തിൽ ഉദ്യോഗസ്ഥന്മാരെയെല്ലാം നിങ്ങൾ തന്നെ തിരഞ്ഞെടുക്കണം; ബുദ്ധഭഗവാൻ ആജ്ഞാപിച്ചിട്ടുള്ള പ്രകാരം, അതായത് "ഇന്നാർ ഒരാണ്ടേയ്ക്കു മഠാദ്ധ്യക്ഷനായിരിക്കട്ടെ" എന്ന് ഒരാൾ പ്രസ്താവിക്കണം; മറ്റുള്ളവർ അതു സമ്മതിച്ചോ നിഷേധിച്ചോ കടലാസ്സിൽ എഴുതി ഒരു പാത്രത്തിലിടണം. ഭൂരിപക്ഷം അനുകൂലിച്ചാൽ അദ്ദേഹം മഠാധ്യക്ഷനായി.

ഈ രീതിയിലാണ് നിങ്ങൾ ഉദ്യോഗസ്ഥന്മാരെ തിരഞ്ഞെടുക്കേണ്ടതെങ്കിലും ഈ ആണ്ടേയ്ക്കു രാഖാൽ മഠാദ്ധ്യക്ഷനും തുളസി സിക്രട്ടറിയും ട്രഷററും, ഗുപ്തൻ ലൈബ്രേറിയനും, ശശിയും കാളിയും ഹരിയും ശാരദാപസന്നനും അനുക്രമമായി പഠിപ്പിക്കയും ഉപദേശിക്കയും ചെയ്യുന്ന ചുമതലക്കാരും ആകട്ടെ എന്നു ഞാൻ പറയുന്നു. ശാരദാപ്രസന്നൻ ഒരു പത്രം പ്രസിദ്ധപ്പെടുത്തുവാൻ ആഗ്രഹിക്കുന്നതു നന്ന്; നിങ്ങളെല്ലാം ഒത്തുചേർന്നു ചെയ്യുകയാണെങ്കിൽ അതിന് എന്റെ സമ്മതമുണ്ട്.

ആശാദികളെസ്സംബന്ധിച്ച് ഇതാണ് പറയാനുള്ളത്. പരമഹംസദേവനെ അവതാരമാണെന്നു പറഞ്ഞു വല്ലവരും ബഹുമാനിക്കയാണെങ്കിൽ നന്ന്,

അങ്ങനെ ബഹുമാനിച്ചില്ലെങ്കിലും നന്ന് സാരമായിട്ടുള്ളത് ഇതാണ്. പരമഹംസദേവന്റെ ചരിത്രം പ്രാചീനമഹാപുരുഷന്മാരുടേതിനു മീതെയാണ്, അവിടുത്തെ ഉപദേശം മറ്റെല്ലാവരുടേയും ഉപദേശത്തെക്കാൾ ഉദാരവും നൂതനവും പുരോഗമനാത്മകവുമാണ്. പ്രാചീനന്മാർക്കെല്ലാം ഏകഭാവപ്രവണതയാണുണ്ടായിരുന്നത്. ഈ പുതിയ അവതാരം അഥവാ ഉപദേഷ്ടാവ് പഠിപ്പിച്ചത്, യോഗം ഭക്തി ജ്ഞാനം കർമ്മം ഇവയുടെ ഉത്കൃഷ്ടഭാവങ്ങളെ സമന്വയപ്പിച്ചു പുതിയൊരു സമുദായം വാർക്കണം എന്നായിരുന്നു. പ്രാചീനന്മാർ മഹാന്മാർതന്നെ; എന്നാൽ ഈ യുഗത്തിന്റെ ധർമ്മം, യോഗ-ജ്ഞാന-ഭക്തി-കർമ്മങ്ങളുടെ സമന്വയമാണ്; ആചണ്ഡാലം, ആബാലവൃദ്ധം, ജ്ഞാനഭക്തിദാനമാത്രേ. സാമാന്യജനങ്ങൾക്കും പ്രാരംഭകന്മാർക്കും നിഷ്ഠ അത്യാവശ്യം. അതുകൊണ്ടു മറ്റെല്ലാ ദേവന്മാരെയും വന്ദിക്കാനും, ശ്രീരാമകൃഷ്ണദേവനെ പൂജിക്കാനും ഉപദേശിക്കുക. നിഷ്ഠ കൂടാതെ തേജസ്സു സിദ്ധിക്കില്ല; തേജസ്സില്ലെങ്കിൽ മഹാവീരനെ (ഹനുമാനെ)പ്പോലെ പ്രചരിപ്പിക്കുക സാധ്യമല്ല. ആ പ്രാചീനമഹാപുരഷന്മാരും ദേവന്മാരും വാർദ്ധക്യം പ്രാപിച്ചിരിക്കയാണ്. ഇപ്പോൾ നൂതനഭാരതവും നൂതനഭഗവാനും നൂതനമതവും നൂതനവേദവുമാണ് വേണ്ടത്. ഹേ പ്രഭോ, നമ്മുടെ നാട്ടിനു പുരാതനത്തിൽനിന്നു മോചനം സിദ്ധിക്കുന്നതെപ്പോൾ? ദൃഢനിഷ്ഠകൂടാതെ മംഗളം സിദ്ധിക്കില്ല. എന്നാൽ പരദ്വേഷം പരിത്യജിക്കയും വേണം.

എന്റെ ബുദ്ധിയിൽ സ്ഫുരിക്കുന്നതനുസരിച്ചു പ്രവർത്തിക്കുന്നതു യോഗ്യമെന്നു തോന്നി നിങ്ങൾ ഈ നിയമങ്ങളെല്ലാം പരിപാലിച്ചാൽ, മഠത്തിന്റെ വാടകയ്ക്കും മറ്റു ചെലവുകൾക്കും വേണ്ടതു ഞാനയച്ചുതരാം. അല്ലെങ്കിലോ നിങ്ങളുടെ കൂട്ടു ഞാൻ തീരെ ഉപേക്ഷിക്കുന്നു. ഗൗർമാതാവു, യോഗിൻമാതാവു മുതലായവരേയും ഈ കത്തു കാണിക്കണം, അവരെക്കൊണ്ട് ഇതുപോലെ ഒരു സ്ത്രീമഠം സ്ഥാപിപ്പിക്കയും വേണം. അവിടെ ഗൗർമാതാവ് ഒരാണ്ടു മഠാധ്യക്ഷയാകട്ടെ - ഇത്യാദി. പക്ഷേ നിങ്ങളാരും അവിടെ പോകാൻ പാടില്ല. അവർ സ്വയമേവ സകലതും ചെയ്തുകൊള്ളും. അവരാരും നിങ്ങളുടെ ആജ്ഞയനുസരിച്ചു നടക്കുക എന്നു വരരുത്. ആ മഠത്തിനുള്ള ചെലവും ഞാനയയ്ക്കാം.

ഭഗവാൻ നിങ്ങൾക്കു സദ്ബുദ്ധി നല്കട്ടെ. രണ്ടു പേർ ജഗന്നാഥദർശനത്തിനു പോയി. ഒരാൾ ഭഗവാനെക്കണ്ടു മറ്റേയാൾ ദേവതാരമരവും നിങ്ങളെല്ലാവരും അവിടുത്തെ സേവനത്തിലേർപ്പെട്ടിരുന്നു. എന്നാൽ മനസ്സു ഗർവ്വുകൊണ്ടു വീർത്ത് അമ്പഴമരമാകുമ്പോൾ അവിടുത്തെ കൂടെയിരുന്നിട്ട് എന്തു ഫലം എന്നു വിചാരിക്കണം. കേവലം ദേവതാരവൃക്ഷംമാത്രമേ കണ്ടിട്ടുള്ളൂ. അല്ലെങ്കിൽ ഇതിനകം പ്രകാശിക്കമായിരുന്നു. അവിടുന്നുതന്നെ ഇങ്ങനെ പറഞ്ഞിരുന്നു: 'ആടിയും പാടിയും അവർ ഒടുവിൽ നരകത്തിൽ

പോകും.' ഈ നരകത്തിന്റെ വേര് അഹറ്കാരമാണ് 'ഞാൻ ഇന്നാരോ അയാളും അതുപോലെതന്നെ' എന്നു വിചാരിക്കുന്നതിൽത്തന്നെ. 'എന്നേയും അദ്ദേഹം സ്നേഹിച്ചിരുന്നു.' – കഷ്ടം, മഠയാ, അങ്ങനെയായിരുന്നെങ്കിൽ നിങ്ങൾക്ക് ഈ ദുർഗ്ഗതി സംഭവിക്കുമോ? ഇപ്പോഴും പരിഹാരമാർഗ്ഗമുണ്ട്, സൂക്ഷിക്കുക അവിടുത്തെ കൃപയുണ്ടെങ്കിൽ വലിയ വലിയ ദേവന്മാരെപ്പോലുള്ള മനുഷ്യർ വാർക്കപ്പെടും. എവിടെ അവിടുത്തെ കൃപയുണ്ടാകുന്നുവോ... ഇപ്പോഴും അവസരമുണ്ട്; സൂക്ഷിച്ചിരിക്കുക. ആജ്ഞാനുസാരിത്വമാണ് ആദ്യത്തെ കർത്തവ്യം. ഞാൻ പറയുന്നതുപോലെ ചെയ്തു നോക്കുക. ആദ്യം ഇത്തരം  ചെറിയ കാര്യങ്ങൾ നടത്തൂ. പിന്നീടു വലിയ വലിയ കാര്യങ്ങൾ ക്രമേണ വന്നുചേരും.

നരേന്ദ്രൻ

പുനശ്ച ഈ കത്ത് എല്ലാവരേയും വായിച്ചുകേൾപ്പിക്കുക! ഇതനുസരിച്ചു പ്രവർത്തിക്കുന്നതു യോഗ്യമെന്നു തോന്നുന്നെങ്കിൽ എനിക്കെഴുതുക. എല്ലാവരുടേയും ഭൃത്യനാണ്, എല്ലാവരുടേയും നാഥനെന്നു രാഖാലിനോടു പറയുക. ഏതൊരുവന്റെ സ്നേഹത്തിൽ ഉച്ചനീചഭാവമുണ്ടോ അവൻ ഒരിക്കലും നേതാവാവില്ല. യാതൊരുവന്റെ പ്രേമത്തിൽ വിരാമമോ ഭംഗമോ ഉച്ചനീചഭാവമോ ഇല്ലയോ അവന്റെ പ്രേമം ലോകത്തെ ജയിക്കും.

നരേന്ദ്രൻ

## 270

(മിസ് മേരി ഹേലിന്) 63, സെന്റ് ജോർജ് സ്റോഡ് ലണ്ടൻ

മേയ് 1896

പ്രിയസോദരി

ലണ്ടനിൽ ഒരിക്കൽക്കൂടെ ഇപ്പോൾ ഇംഗ്ലണ്ടിലെ കാലാവസ്ഥ സുഖശീതളമാണ്. ഞങ്ങൾക്ക് നെരിപ്പോട്ടിൽ തീയുണ്ട്. ഇത്തവണ ഞങ്ങൾക്ക് ഒരു വീടു മുഴുവനുണ്ട്. അറിയാമല്ലോ. ഇതു ചെറുതെങ്കിലും സൗകര്യമാണ്, അതിന് അമേരിക്കയിലെപ്പോലെ ലണ്ടനിൽ അത്ര ചെലവുമില്ല. ഞാനിപ്പോൾ എന്താണ് വിചാരിച്ചതെന്നറിയില്ലേ – നിങ്ങളുടെ അമ്മയെപ്പറ്റി! ഞാൻ അവർക്കൊരു കത്തെഴുതി, മൺറോ ആൻഡ് കമ്പനി 7, റൂ സ് ക്രൈബ്, പാരീസ് എന്ന വിലാസത്തിലേയ്ക്കു യഥാവിധി പോസ്റ്റ് ചെയ്തിട്ടുണ്ട്. ചില പഴയ മിത്രങ്ങൾ ഇവിടെയുണ്ട്. മിസ് മക്ലിയോഡ് (യൂറോപ്പ്) വൻകരയിൽനിന്നു വന്നെത്തിയിട്ടുണ്ട്. അവർ പൊന്നുപോലെ നല്ലവൾ, പണ്ടേപ്പോലെ കനിവുള്ളവൾ. ഞങ്ങൾക്കൊരു നല്ല കൊച്ചുകുടുംബമുണ്ട് ഈ

വീട്ടിൽ, ഭാരതത്തിൽ നിന്നുള്ള വേറൊരു സന്ന്യാസി ഉൾപ്പെടെ. പാവപ്പെട്ട മനുഷ്യൻ! ഒരു തനി ഹിന്ദു, എനിക്കുള്ള ആ ചുണയും സാമർത്ഥ്യവുമൊന്നുമില്ല; അയാൾ സ്വപ്നദർശിയും ശാന്തനും മധുരനുമാണ്! അതുപറ്റില്ല. അയാളിൽ കുറച്ചു കർമ്മണ്യത ചെലുത്താൻ ഞാൻ ശ്രമിക്കും. എനിക്ക് ഇപ്പോഴേ രണ്ടു ക്ലാസ്സുകൾ കിട്ടിക്കഴിഞ്ഞു – അവ നാലോ അഞ്ചോ മാസത്തേയ്ക്കു തുടരും. അതിനുശേഷം ഞാൻ ഭാരതത്തിലേയ്ക്കു പോകും. പക്ഷേ അമേരിക്കയിലേയ്ക്ക് – ഹൃദയം എവിടെയോ അവിടേക്ക്. ഞാൻ യാങ്കിനാടിനെ സ്നേഹിക്കുന്നു. പുതിയ വസ്തുക്കൾ കാണാൻ എനിക്കിഷ്ടമാണ്. പഴയ നഷ്ടശിഷ്ടങ്ങളെ ചുഴന്നലയുന്നതിനെയും പഴയ ഇതിഹാസങ്ങൾക്കായി ഒരു ജീവിതം ചൈതന്യശൂന്യമാക്കുന്നതിനെയും, പഴയവരെക്കുറിച്ചു നെടുവീർപ്പിട്ടുകൊണ്ടിരിക്കുന്നതിനെയും ഞാൻ പുല്ലോളം വിലവെക്കുന്നില്ല. അതിനു വയ്യാത്തത്ര എനിക്കെന്റെ ചോരയിൽ അതിമാത്രം ചുറുചുറുക്കുണ്ട്. അമേരിക്കയിലാണ് എല്ലാറ്റിനുമുള്ള സ്ഥലം, ജനം, അവസരം. ഞാനൊരു ഭയങ്കര മൗലികതത്ത്വവാദിയായിരിക്കുന്നു. ഞാൻ ഭാരതത്തിലേയ്ക്കൊന്നു പോകയാണ്, യാഥാസ്ഥിതികക്കൂഴച്ചക്കയായ ആ കൊടിയ മഹാപിണ്ഡത്തെ എനിക്കെന്തു ചെയ്യാനാവുമെന്നു നോക്കാനും. ഒരു പുതിയ വസ്തു, തനിപ്പുത്തൻ – നവജാതമായ കുഞ്ഞിനെപ്പോലെ ലളിതവും ബലവത്തും നവവും തേജോമയവുമായ ഒരു വസ്തു – ആരംഭിക്കാനും, നിത്യവും അനന്തവും സർവ്വഗവും സർവ്വജ്ഞവും ഒരു തത്ത്വമാണ്, ആളല്ല. നിങ്ങളും ഞാനും എല്ലാവരും ആ തത്ത്വത്തിൻരെ മൂർത്തിമദ്ഭാവങ്ങളാണ്, ഈ അനന്തതത്ത്വം എത്രയേറെ ഒരാളിൽ ഉറച്ചിരിക്കുന്നുവോ അയാൾ അത്രയേറെ ശ്രേഷ്ഠനാണ്; എല്ലാവരും ഒടുക്കം അതിന്റെ സമ്പൂർണ്ണമൂർത്തിമദ്ഭാവമാകയും ചെയ്യും; അങ്ങനെ എല്ലാം ഒന്നാകും, സാരത്തിൽ ഇപ്പോഴേ ആയിരിക്കുംപോലെ. ഉള്ളമതമാകെ ഇതത്രേ; ഈ പ്രേമമെന്ന ഐക്യഭാവത്തിലൂടെയത്രേ അഭ്യാസം. മൂടൽ പിടിച്ച പഴയ രൂപങ്ങളെല്ലാം പഴയ അന്ധവിശ്വാസങ്ങൾ മാത്രം. അപ്പോൾ അവയുടെ ജീവൻ നിലനിർത്താൻ എന്തിനു പാടുപെടണം? ജീവിതത്തിന്റേയും സത്യത്തിന്റെയും സരിത്ത് അടുത്തുതന്നെ ഒഴുകിക്കൊണ്ടിരിക്കെ ദാഹിക്കുന്നവർക്കു കുടിക്കാൻ ഓടവെള്ളം നല്കുന്നതെന്തിന്? ഇതു മനുഷ്യന്റെ സ്വാർത്ഥം മാത്രമാണ് മറ്റൊന്നുമല്ല. ജീവിതം ഹ്രസ്വമാണ്– കാലം പരക്കുന്നു. തന്റെ ആശയങ്ങൾ എത്രയും മെച്ചത്തിൽ പ്രവർത്തിക്കുന്നത് എന്തു സ്ഥലത്തും ആളുകളിലുമാണോ ആ നാടും ആളുകളുമാണ് ഏതൊരുവന്റേതും ഹാ! ഒരു ഡസൻ ധീരഹൃദയങ്ങളുണ്ടായിരുന്നെങ്കിൽ, വിശാലോത്കൃഷ്ടസംശുദ്ധങ്ങൾ!

ഞാൻ ബഹുസുഖമായിരിക്കുന്നു, ജീവിതത്തെ അളവറ്റാസ്വദിക്കയും ചെയ്യുന്നു.

ശാശ്വതപ്രേമപൂർവ്വം, സ്വന്തം വിവേകാനന്ദൻ.

## 271

(മിസിസ് ഓളി ബുള്ളിന്) 63, സെന്റ് ജോർജ്ജ് റോഡ്, ലണ്ടൻ 30 മെയ് 1896

പ്രിയ മിസിസ് ബുൾ,

ഇന്നലെ പ്രൊ. മാക്സ്മുള്ളറുമായി ഒരു സുഖസന്ദർശനമുണ്ടായി. അദ്ദേഹം ഒരു പുണ്യപുരുഷനാണ്, വയസ്സെഴുപതായെങ്കിലും കാഴ്ചയിൽ ഒരു യുവാവ്, മുഖത്ത് ഒറ്റ ഞൊറിയുമില്ല. അദ്ദേഹത്തിന്നു ഭാരതത്തോടും വേദാന്തത്തോടുമുള്ളതിന്റെ പകുതി പ്രേമം എനിക്കുണ്ടായിരുന്നെങ്കിൽ! അതേസമയം അദ്ദേഹം യോഗത്തിന്റെയും മിത്രമാണ്, അതിൽ വിശ്വസിക്കയും ചെയ്യുന്നു. തട്ടിപ്പുകാരെ അദ്ദേഹത്തിനു പൊറുത്തുകൂടെന്നുമാത്രം.

സർവ്വോപരി അദ്ദേഹത്തിനു രാമകൃഷ്ണപരമഹംസരോടുള്ള ആദരവ് അത്യന്തമാണ്; "ണയന്റീൻത് സെഞ്ചറി"യിൽ അവിടത്തെക്കുറിച്ചൊരു ലേഖനവും എഴുതിയിട്ടുണ്ട്. "അവിടത്തെ ലോകത്തിനറിയിച്ചുകൊടുക്കാൻ നിങ്ങളെന്തു ചെയ്യുന്നു" എന്ന് അദ്ദേഹം എന്നോടു ചോദിച്ചു. രാമകൃഷ്ണൻ അദ്ദേഹത്തെ ആണ്ടുകളായി മയക്കിയിരിക്കുന്നു. അതു നല്ല വാർത്തയല്ലേ?......

ഇവിടെ കാര്യങ്ങൾ പതുക്കെയെങ്കിലും സ്ഥായിയായി നടക്കുന്നു. വരുന്ന ഞായറാഴ്ചമുതൽ ഞാനെന്റെ പൊതുപ്രസംഗങ്ങൾ ആരംഭിക്കയായി.

നന്ദി നിറഞ്ഞ സ്നേഹത്തിൽ, സ്വന്തം വിവേകാനന്ദൻ.

## 272

(മിസ് മേരി ഹേലിന്) 63, സെന്റ് ജോർജ്ജ് റോഡ്, ലണ്ടൻ, എസ്. ഡബ്ല്യൂ. 30 മെയ് 1896

പ്രിയ മേരി,

നിങ്ങളുടെ കത്ത് ഇതാ കിട്ടി, നിങ്ങൾ അസൂയാലുവായില്ല. ശരിതന്നെ; പക്ഷേ പെട്ടെന്നു ഭാരതത്തിലെ പാവങ്ങളോടുള്ള സഹതാപം കൊണ്ട് ആവിഷ്ടയായി. കൊള്ളാം നിങ്ങൾ ഭയപ്പെടേണ്ട. ആഴ്ചകൾക്കുമുമ്പു ഞാൻ മദർ ചർച്ചിന്നൊരു കത്തെഴുതി. ഇതുവരെയും ഒരു വരിപോലും അവരിൽ നിന്നു കിട്ടിയില്ല. എന്റെ ഭയം അക്കൂട്ടർ അടച്ചു വല്ല കത്തോലിക് കോൺവെന്റിലും ആ മതസമ്പ്രദായം സ്വീകരിച്ചു കയറി കഴിഞ്ഞിരിക്കുന്നു

എന്നാണ് – നാലു മുതുകന്യകകൾ മതി ഏതമ്മയെയും കോൺവെന്റിലേ ക്കോടിക്കാൻ. എനിക്കു പ്രൊ. മാക്സ്മുള്ളറുമായി ഒരു സുഖസന്ദർശനമു ണ്ടായി. അദ്ദേഹം ഒരു പുണ്യപുരുഷനാണ് – ഉടനീളം ഒരു വേദാന്തി. നിങ്ങൾ എന്തു വിചാരിക്കുന്നു? അദ്ദേഹം കൊല്ലങ്ങളായി എന്റെ വൃദ്ധഗുരുവിന്റെ അഭിനന്ദകനാണ്. അദ്ദേഹം എന്റെ ഗുരുനാഥനെക്കുറിച്ചു 'ണയൻറീത് സെഞ്ചുറി'യിൽ ഒരു ലേഖനമെഴുതിയിട്ടുണ്ട്; അതു വേഗം പുറത്തു വരും. ഭാരതീയകാര്യങ്ങളെക്കുറിച്ചു ഞങ്ങൾ തമ്മിൽ ദീർഘസംഭാഷണമുണ്ടായി. അദ്ദേഹത്തിനുള്ള ഭാരതപ്രേമത്തിന്റെ പകുതി എനിക്കുണ്ടായിരുന്നെങ്കിൽ എന്നു ഞാനാഗ്രഹിക്കുന്നു. ഞങ്ങൾ. വേറൊരു ചെറുമാസിക ഇവിടെ തുട ങ്ങാൻ പോകുന്നു. ബ്രഹ്മവാദിയുടെ കാര്യം എന്തായി? നിങ്ങൾ അതിനു വേണ്ടി യത്നിക്കുന്നുണ്ടോ? ചുണയുള്ള നാലു കന്യകന്മാർക്കു ഒരു പത്രത്തെ മുന്നേറ്റാൻ വയ്യെങ്കിൽ ഞാൻ പൊളിഞ്ഞതുതന്നെ. കൂടെക്കൂടെ നിങ്ങൾക്ക് എന്നിൽനിന്നു കേൾക്കാം. ഞാനൊരു സൂചിയോ മറ്റോ അല്ല, കൊട്ടയ്ക്കടിയിൽ ആണ്ടു പൊയ്പോകാൻ. എനിക്കിപ്പോൾത്തന്നെ ഇവിടെ ക്ലാസുകളുണ്ട്. അടുത്ത ആഴ്ച മുതൽ ഞായറാഴ്ചപ്രസംഗങ്ങൾ തുടങ്ങു കയായി. ക്ലാസുകൾ വളരെ വലുതാണ്, ഈ വീട്ടിൽവെച്ചാണ് നടത്തുന്ന ത്, ഈ ഋതുവിലേയ്ക്കു ഞങ്ങളതു വാടകയ്ക്കെടുത്തിരിക്കുന്നു. കഴിഞ്ഞ രാത്രി ഞാനൊരു ശാപ്പാടുണ്ടാക്കി. അതു കുങ്കുമവും കർപ്പൂരവും ജാതിപ ത്രിയും ജാതിക്കയും വാൽമുളകും കറുവാപ്പട്ടയും ഗ്രാമ്പൂവും ഏലവും പാൽപ്പാടയും നാരങ്ങനീരും ഉള്ളിയും ഉണക്കമുന്തിരിങ്ങയും ബദാംകരുവും കുരുമുളകും അരിയും കൂടിയ അത്രയ്ക്കു രസികനൊരു മിശ്രമായിരുന്നതി നാൽ എനിക്കുതന്നെ അതു കഴിക്കാൻ പറ്റിയില്ല കായമുണ്ടായിരുന്നില്ല. ഉണ്ടായിരുന്നെങ്കിൽ കുറേക്കൂടി എളുപ്പം വിഴുങ്ങാമായിരുന്നു.

ഇന്നലെ ഞാനൊരു വിവാഹത്തിനു പോയി, ലോകരീതിയനുസരിച്ച് ഒരു ഹിന്ദുബാലനെ ദത്തെടുത്തിട്ടുള്ളവളും ഈ വീട് എന്റെ പ്രവർത്തനത്തിനു വാടകയ്ക്കെടുത്തിട്ടുള്ളവളും ധനികയും മാന്യയുമായ എന്റെ സ്നേഹിത മിസ് മ്യൂളറാണ് അതു കാണാൻ ഞങ്ങളെ കൊണ്ടുപോയത്. അവരുടെ ഒരു മരുമകൾ ആരുടെയോ ഒരു മരുമകനെ വിവാഹം ചെയ്കയായിരുന്നു എന്നു തോന്നുന്നു എന്തൊരു മടുപ്പൻ അസംബന്ധം! നിങ്ങൾ വിവാഹം ചെയ്യാത്തതിൽ ഞാൻ സന്തോഷിക്കയാണ് സ്വസ്തി, എല്ലാവർക്കും പ്രേമം, മിസ്മക്‌ലിയോഡിന്റെ കൂടെ വിരുന്നുണ്ണാൻ പോകുന്നതുകൊണ്ട് ഇനി സമ യമില്ല.

ചിരസ്തിഗ്ദ്ധനയേ സ്വന്തം വിവേകാനന്ദൻ

(രാമകൃഷ്ണനന്ദസ്വാമികൾക്ക്) ഈ റ്റി. സ്റ്റർഡി
ഹൈ വ്യൂ, കാവർഷാം, റിഡിങ്ങ്

ഓം തത് സത് 1896

പ്രിയപ്പെട്ട ശശി,

മുൻകത്തിൽ വല്ലതും മറന്നുപോയിട്ടുണ്ടെങ്കിൽ അതു പരിഹരിക്കാനാണ് ഇതെഴുതുന്നത്. കാളി പുറപ്പെടുന്ന ദിവസമോ അതിനു മുമ്പോ ഈ.റ്റി. സ്റ്റർഡിക്കു കത്തയയ്ക്കണം; അദ്ദേഹം ചെന്നു കപ്പലിൽനിന്നു കൂട്ടിക്കൊണ്ടുപോരും. ഈ ലണ്ടൻപട്ടണം ഒരു മനുഷ്യാരണ്യമാണ്, പത്തുപതിനഞ്ചു കല്ക്കത്ത ഒരുമിച്ചുചേർന്നാലത്തെപ്പോലെ, അതുകൊണ്ടു മേല്പറഞ്ഞപ്രകാരം ചെയ്തില്ലെങ്കിൽ വിഷമിക്കേണ്ടിവരും. പുറപ്പെടാ്ന താമസിക്കരുത്. ഈ കത്തു കിട്ടിയാലുടൻ പുറപ്പെടാൻ പറയണം. ശരത്തിന്റെ കാര്യത്തിൽ സംഭവിച്ചതുപോലെ വരാൻ പാടില്ല. ബാക്കിയെല്ലാം നിങ്ങൾ ആലോചിച്ചു വേണ്ടതുപോലെ ചെയ്യുക. ഏതായാലും കാളിയെ വേഗം അയയ്ക്കുക. ശരത്തിന്റെ കാര്യത്തിലെന്നപോലെ താമസമുണ്ടെങ്കിൽ ആരും വരേണ്ട. അങ്ങനെ അലസമായി പ്രവർത്തിക്കേണ്ട കാര്യമല്ല. മഹത്തായ രജോഗുണത്തോടുകൂടി ചെയ്യേണ്ട കാര്യമാണ്. തമോഗുണം നമ്മുടെ നാട്ടിൽ എവിടേയും ബാധിച്ചിരിക്കുന്നു; രജസ്സുവേണം; പിന്നീടു സത്ത്വം; അതു വളരെ ദൂരെ വർത്തിക്കുന്നു.

നരേന്ദ്രൻ

## 274

(മിസിസ് ഓളി ബുള്ളിന്) 63, സെന്റ് ജോർജ്സ് റോഡ്
ലണ്ടൻ എസ്. ഡബ്ല്യൂ,
5, ജൂൺ 1896

പ്രിയ മിസിസ് ബുൾ,

രാജയോഗമെന്ന പുസ്തകം കേമമായി വിറ്റുപോകുന്നു; ശാരദാനന്ദൻ വേഗം സ്റ്റേറ്റ്സിലേയ്ക്കു പോകയാണ്.

ഞാൻ സ്നേഹിക്കുന്ന ആരും ഒരു വക്കീലാകുന്നതു ഞാനിഷ്ടപ്പെടുന്നില്ല. എന്റെ അച്ഛൻ അതായിരുന്നെങ്കിലും, എന്റെ ഗുരു അതിന്നെതിരായിരുന്നു. വളരെ വക്കീലുകളുള്ള ഒരു കുടുംബം തീർച്ചയായും ദുഃഖത്തെ പ്രാപിക്കുന്നു. ഞാൻ വിശ്വസിക്കുന്നു. നമ്മുടെ നാട് അവരെക്കൊണ്ട് നിറഞ്ഞിരിക്കുന്നു. സർവ്വകലാശാലകൾ അവരെ നൂറ്റുകണക്കിനു പുറത്തേയ്ക്കു വിടുന്നു. എന്റെ നാടിനു വേണ്ടതു തന്റേടവും ശാസ്ത്രപ്രതിഭയുമാണ്. അതു

കൊണ്ട് മഹേന്ദ്രൻ ഒരു വൈദ്യുതികനാകാൻ ഞാനാഗ്രഹിക്കുന്നു. അയാൾ ജീവിതത്തിൽ പരാജയപ്പെട്ടാലും, എന്നാലും, അയാൾ വലുതാകാനും തന്റെ നാടിനുവേണ്ടി യഥാർത്ഥത്തിൽ പ്രയോജനപ്പെടാനും പരിശ്രമിച്ചല്ലോ എന്ന സംതൃപ്തി എനിക്കുണ്ടാകും. ഒരുവനിലെ ഏറ്റവും നല്ലതിനെയെല്ലാം വെളിപ്പെടുത്തുന്ന ആ എന്തോ ഒന്നു വായുവിലുള്ളത് അമേരിക്കയിൽ മാത്രമാണ്. അയാൾ ധൃഷ്ടനും ധീരനുമാകയും തനിക്കും തന്റെ ജനതയ്ക്കും വേണ്ടി ഒരു പുതുവഴി വെട്ടാൻ മല്ലിടുകയും ചെയ്യണമെന്നാണ് എന്റെ ആഗ്രഹം. ഒരു വൈദ്യുതികയന്ത്രശാസ്ത്രജ്ഞനു ഭാരതത്തിൽ ജീവിതവൃത്തി നേടാൻ കഴിയും.

സപ്രേമം, സ്വന്തം വിവേകാനന്ദൻ

പുനശ്ച. അമേരിക്കയിലെ ഒരു മാസികയെക്കുറിച്ചു ഗുഡ്വിൻ ഈ തപാലിൽ നിങ്ങൾക്കെഴുതുന്നുണ്ട്. പ്രവർത്തനം ഒരുമിച്ചു നിർത്താൻ അത്തരം വല്ലതും അത്യാവശ്യമാണെന്നു ഞാൻ വിചാരിക്കുന്നു; അയാൾ അഭിപ്രായപ്പെട്ട വഴിക്ക് അതിനെ മുന്നോട്ടു തുണയ്ക്കുവാൻ എന്നാലാവതെല്ലാം ഞാൻ സ്വാഭാവികമായും ചെയ്യും........ അയാൾ ശാരദാനന്ദന്റെ കൂടെ അങ്ങോട്ടു വരാൻ വളരെ സാധ്യതയുണ്ടെന്നു ഞാൻ വിചാരിക്കുന്നു.

## 275

(സിസ്റ്റർ നിവേദിതയ്ക്ക്) 63, സെന്റ് ജോർജ്ജ്സ് റോഡ്, ലണ്ടൻ
7 ജൂൺ 1896

പ്രിയ മിസ് നോബിൾ,

എന്റെ ആദർശത്തെ തീർച്ചയായും കുറച്ചു വാക്കുകളിൽ സംഗ്രഹിക്കാം; അയാത്; മനുഷ്യവർഗ്ഗത്തോട് അതിന്റെ ദിവ്യത്വത്തേയും അതെങ്ങനെ ഓരോ ജീവിതചേഷ്ടയിലും വെളിപ്പെടുത്താമെന്നുള്ളതും പഠിപ്പിക്കുക.

ഈ ലോകം അന്ധവിശ്വാസച്ചങ്ങലകളിലത്രേ. ആണാകട്ടെ പെണ്ണാകട്ടെ മർദ്ദിതരോടു ഞാൻ സഹതപിക്കുന്നു; മർദ്ദകരോടു അതിലേറെയും സഹതപിക്കുന്നു.

പകൽവെളിച്ചംപോലെ ഞാൻ തെളിഞ്ഞുകാണുന്ന ഒരു സംഗതി ഇതാണ്, ദുഃഖത്തെ ഉളവാക്കുന്നത് അജ്ഞാനമാണ്; മറ്റൊന്നുമല്ല. ലോകത്തിന് ആരു വെളിച്ചം നല്കും? ത്യാഗമായിരുന്നു പണ്ടത്തെ ധർമ്മം; അഹോ, വരും യുഗങ്ങളിലേയ്ക്കും അതുതന്നെയായിരിക്കും. ബഹുജനഹിതത്തിനും ബഹുജനസുഖത്തിനുംവേണ്ടി ഭൂമിയിലെ അതിധീരന്മാരും അത്യുത്തമന്മാരും സർവ്വസ്വവും ത്യജിയ്ക്കേണ്ടിയിരിക്കുന്നു. ശാശ്വതപ്രേമകാരുണ്യങ്ങളോടുകൂടിയ ബുദ്ധന്മാർ, നൂറ്റുകണക്കിന്, ആവശ്യമായിരിക്കുന്നു.

ലോകത്തിലെ മതങ്ങൾ ജീവനോ പേക്കുത്തുകളായിരിക്കുന്നു. ലോകത്തിനു വേണ്ടതു സ്വഭാവമാണ്. ആരുടെ ജീവിതമാണോ ഉജ്ജ്വലനിസ്സ്വാർത്ഥപ്രേമമായിരിക്കുന്നത്, അവർക്കുവേണ്ടി ലോകം അഭിലാഷംകൊള്ളുന്നു. ആ പ്രേമം അവരുച്ചരിക്കുന്ന ഓരോ വാക്കിനും ഇടിത്തീയുടെ ശക്തി നല്കും.

നിങ്ങൾക്കു അന്ധവിശ്വാസമൊന്നുമില്ല, എനിക്കു തീർച്ചയുണ്ട്. നിങ്ങളിൽ ഒരു ലോകത്തെ ചലിപ്പിയ്ക്കാവുന്ന ഘടനയുണ്ട്. മറ്റുള്ളവരും വരുക തന്നെ ചെയ്യും. ധീരവചനങ്ങളും ധീരതരപ്രവൃത്തികളുമാണ് നമുക്കു വേണ്ടത്. മഹാത്മാക്കളേ. ഉണരുവിൽ, ഉണരുവിൻ! ലോകം ദുഃഖംകൊണ്ടെരിയുന്നു ഉറങ്ങുംദേവന്മാർ ഉണരും വരെ നിങ്ങൾക്കുറങ്ങാൻ പറ്റുമോ? ഉള്ളിലെ ദേവൻ വിളികേൾക്കംവരെ. നമുക്കു വീണ്ടും വീണ്ടും വിളിക്കാം. ഇതിൽ കൂതുതലെന്തുണ്ട് ജീവിതത്തിൽ? ഇതിൽ കൂടിയ എന്തു ജോലി? ഞാൻ പോയ്ക്കൊണ്ടിരിക്കെ വിസ്തൃതാംശങ്ങൾ വന്നുചേരുന്നു. ഞാനൊരിക്കലും പദ്ധതി നിർമ്മിക്കുന്നില്ല. പദ്ധതികൾ വളരുകയും സ്വയം പ്രവർത്തികയും ചെയ്യുന്നു. ഉണരുവിൻ, ഉണരുവിൻ, എന്നു പറയുകമാത്രം ഞാൻ ചെയ്യുന്നു.

സർവ്വാനുഗ്രങ്ങളും നിങ്ങളുടെകൂടെ ഉണ്ടാവട്ടെ!

സപ്രേമം, സ്വന്തം വിവേകാനന്ദൻ

## 276

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്)

63, സെന്റ് ജോർജ്സ് റോഡ്,
ലണ്ടൻ സൗത്ത് വെസ്റ്റ്
23 ജൂൺ 1886.

പ്രിയപ്പെട്ട ശശി,

ശ്രീരാമകൃഷ്ണഭഗവാനെസ്സംബന്ധിച്ചു മാക്സ് മുള്ളർ എഴുതിയ ഉപന്യാസം അടുത്ത മാസത്തിൽ പ്രസിദ്ധപ്പെടുത്തും. അദ്ദേഹം ഭഗവാന്റെ മറ്റൊരു ജീവിതചരിത്രമെഴുതാൻ തല്പരനായിരിക്കുന്നു. ഭഗവാന്റെ ഉപദേശങ്ങളെല്ലാം അദ്ദേഹം ആവശ്യപ്പെടുന്നു. ഉപദേശങ്ങളെല്ലാം ക്രമപ്പെടുത്തി അദ്ദേഹത്തിന്നയച്ചുകൊടുക്കണം. കർമ്മത്തെപ്പറ്റിയുള്ളതെല്ലാം ഒരുമിച്ചൊരിടത്ത്. വൈരാഗ്യത്തെപ്പറ്റിയുള്ളതു മറ്റൊരിടത്ത്, അതുപോലെ ഭക്തി ജ്ഞാനം മുതലായവയെപ്പറ്റിയുള്ളതും. ഇംഗ്ലീഷിൽ സഭ്യമല്ലാത്ത വാക്കുകൾ ഉപേക്ഷിക്കുക – വെളിക്കു പോക, മൂത്രമൊഴിക്ക തുപ്പുക, എടീപെണ്ണേ എന്നു പറയുക. ശരീരത്തിലെ ഗുഹ്യാവയവങ്ങൾ മുതലായവ. ആലോചിച്ച് അവയ്ക്കുപകരം കഴിയുന്നത്ര മറ്റു വാക്കുകൾ ഉപയോഗിക്കുക. കാമിനി കാഞ്ചനങ്ങളെ കാമകാഞ്ചനങ്ങൾ എന്നു പരിഭാഷപ്പെടുത്തുക. ചുരുക്കമെന്തെന്നാൽ, അവിടുത്തെ ഉപദേശങ്ങളിലെ സാർവ്വജനീനഭാവമാണ് പ്രകാ

ശിപ്പിക്കേണ്ടത്. ഈ കത്തു ആരെയും കാണിക്കേണ്ടതില്ല. നിങ്ങൾ ഈ കാര്യം നിറവേറ്റി ഉപദേശങ്ങൾ വിവർത്തനംചെയ്ത് വിഷയാനുസാരേണ ക്രമപ്പെടുത്തി തരം തിരിച്ച്, പ്രൊഫസർ മാക്സ്മുള്ളർ, ആക്സ്ഫോർഡ് യുനിവേഴ്സിറ്റി, ഇംഗ്ലണ്ട് എന്ന മേൽവിലാസത്തിൽ അയച്ചു കൊടുക്കണം.

ശരത് ഇന്നലെ അമേരിക്കയിലേയ്ക്കു പോയി. ഇവിടത്തെ ജോലി അഭിവൃദ്ധിപ്പെട്ടുവരുന്നു. ഇതിനകം ഒരു ലണ്ടൻകേന്ദ്രം സ്ഥാപിക്കാൻ ധനം കിട്ടിക്കഴിഞ്ഞു. ഞാൻ അടുത്ത മാസത്തിൽ സ്വീറ്റ്സർലണ്ടിൽ ചെന്ന് ഒന്നുരണ്ടു മാസം താമസിക്കും. പിന്നീട് വീണ്ടും ലണ്ടനിലേയ്ക്കു മടങ്ങും. ഞാൻ സ്വദേശത്തു തിരിച്ചുവന്നതുകൊണ്ടുമാത്രം എന്തുഫലം? ലണ്ടൻനഗരം ലോകത്തിന്റെ കേന്ദ്രമാണ്. ഭാരതത്തിന്റെ ഹൃദയവും ഇവിടെയാണല്ലോ. ഇവിടെ എന്തെങ്കിലും പ്രതിഷ്ഠിക്കാതെ തിരിച്ചുപോകയോ? നിങ്ങൾക്കു ഭ്രാന്തോ? ഇപ്പോൾ കാളിയെ വരുത്താൻ പോകയാണ്. അദ്ദേഹത്തോടു തയ്യാറാക്കാൻ പറയുക. എന്റെ കത്തു കിട്ടിയാലുടൻ പുറപ്പെടണം. നാലഞ്ചു ദിവസത്തിനകം അദ്ദേഹത്തിന് ഇങ്ങോട്ടുവരാൻ രൂപ അയയ്ക്കാം. തയ്യാറാക്കേണ്ട വസ്ത്രദികളെപ്പറ്റി ആവശ്യമുള്ളത് എഴുതിയയ്ക്കാം. അതുപോലെ എല്ലാം ശരിപ്പെടുത്തണം.

മാതൃദേവി തുടങ്ങിയ സകലർക്കും എന്റെ അസംഖ്യം പ്രണാമങ്ങൾ സമർപ്പിക്കണം. മദ്രാസ്സിലേയ്ക്കു താരക്ജ്യേഷ്ഠൻ പോകുന്നുവല്ലേ, നന്ന്.

മഹാതേജസ്സും മഹാവീര്യവും മഹോത്സാഹവും വേണം. സ്ത്രൈണർക്ക്, തേജസ്സില്ലാതെ പുകഞ്ഞു കിടക്കുന്നവർക്ക്, എന്തു ജോലി ചെയ്യാൻ സാധിക്കും? മുൻകത്തിൽ എഴുതിയിട്ടുള്ളതുപോലെ ശരിക്ക് ചെയ്യാൻ ശ്രമിക്കണം. സംഘടന വേണം. സംഘടനയാണ് ശക്തി: സംഘടനയുടെ മൂലരഹസ്യം ആജ്ഞാനുസാരിത്വമാണ്.

നരേന്ദ്രൻ

## 277

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്)

ഇ.റ്റി. സ്റ്റർഡി,
ഹൈ വ്യൂ, കാവർഷാം, റീഡിങ്ങ്
3 ജൂലായി 1896

പ്രിയപ്പെട്ട ശശി,

ഈ കത്തു കിട്ടിയാൽ കാളിയെ ഇംഗ്ലണ്ടിലേയ്ക്കയയ്ക്കണം. മുൻകത്തിൽ വിവരം അറിയിച്ചിട്ടുണ്ടല്ലോ, കല്ക്കത്തയിലെ മെസേഴ്സ് ഗ്രീൻഡ്‌ലെ ആൻഡ് കമ്പനിക്ക് രണ്ടാം ക്ലാസിൽ യാത്ര ചെയ്യുവാൻവേണ്ട രൂപ അയച്ചിട്ടുണ്ട്, വസ്ത്രാദികൾ വാങ്ങാൻ വേണ്ട രൂപയും അയച്ചുകഴിഞ്ഞു.

വസ്ത്രാദീകൾ അധികമൊന്നും വേണ്ട. കാളി കുറേ പുസ്തകങ്ങൾ കൊണ്ടു വരണം. എന്റെ കൈവശം ഋഗ്വേദസംഹിതമാത്രമേ ഉള്ളു. യജ്ജൂർവ്വേദസംഹിത. സാമവേദസംഹിത, അഥർവ്വസംഹിതം ഇവയും, ശതപഥം തുടങ്ങിയ കിട്ടാവുന്നിടത്തോളം ബ്രാഹ്മണങ്ങളും, ചില സൂത്രഗ്രന്ഥങ്ങളും, യാസ്കന്റെ നിരുക്തം കിട്ടുമെങ്കിൽ അതും കാളി കൊണ്ടുവരട്ടെ. ഈ പുസ്തകങ്ങളെല്ലാം മരംകൊണ്ടുണ്ടാക്കിയ ഒരു പെട്ടിയിലാക്കി വേണം കൊണ്ടുവരാൻ.

ശരത്തിൻരെ കാര്യത്തിൽ വന്നതുപോലെയുള്ള അമാന്തം പാടില്ല. കത്തു കിട്ടിയാൽ താമസിയാതെ പുറപ്പെടണം. ശരത് അമേരിക്കയിലേയ്ക്കു പോയിരിക്കുന്നു. അദ്ദേഹത്തിന് ഒരു ജോലിയും ഇവിടെ ഇല്ലായിരുന്നു. കാരണം, ആറുമാസം കഴിഞ്ഞിട്ടാണ് വന്നത്; അപ്പോഴേയ്ക്കു ഞാൻ ഇവിടെ എത്തി. അതുപോലുള്ള താമസം വരരുത്; കത്തു കളഞ്ഞു പോകരുത് – ശരത്തിന്റെ കാര്യത്തിൽ വന്നതുപോലെ ഉടൻ അയയ്ക്കണം.

വിവേകാനന്ദൻ

## 278

(മി ഫ്രാൻസിസ് ലെഗ്ഗെറ്റിന്) സെന്റ് ജോർജ്സ് റോഡ്
ലണ്ടൻ, എസ്. ഡബ്ല്യു
6 ജൂലായ് 1896

പ്രിയ ഫ്രാങ്കിൻസെൻസ്,

....അത്ലാന്തിക്കിന്റെ ഈ വശത്ത് എന്നെസ്സംബന്ധിച്ചു സംഗതികളൊക്കെ നന്നായി നടക്കുന്നു.

ഞായറാഴ്ചപ്രസംഗങ്ങൾ തികഞ്ഞ വിജയമായിരുന്നു; അതുപോലെ ക്ലാസ്സുകളും. അതെല്ലാം അവസാനിച്ചു. ഞാനും തീരെ ക്ഷീണിച്ചിരിക്കുന്നു. ഞാൻ മിസ് മ്യൂളറുടെകൂടെ സ്വിറ്റ്സർലണ്ടിൽ ഒരു യാത്ര ചെയ്യാൻ പോകുന്നു. ഗാല്സ്‌വർത്തിമാർ വളരെ വളരെ കനിവുള്ളവരാകുന്നു. അവരെ ജോ മഹനീയമായി കൂട്ടിക്കൊണ്ടുവന്നു. ജോയുടെ നയത്തേയും ശാന്തമായ രീതിയേയും ഞാനങ്ങനുമോദച്ചുപോകുന്നു. അവർ സ്ത്രീയാണെങ്കിലും രാഷ്ടതന്ത്രജ്ഞനാണ് അഥവാ രാഷ്ട്രതന്ത്രജ്ഞയാണ്. അവർക്കൊരു രാജ്യം ഭരിക്കാം. ഇത്ര കരുത്തുറ്റ എങ്കിലും നല്ല, സാമാന്യബോധം വളരെ ചുരുക്കമായേ ഞാനൊരു പുരുഷനിൽ കണ്ടിട്ടുള്ളു. ഞാൻ അടുത്ത ശരത്കാലത്തു മടങ്ങി അമേരിക്കയിലെ ജോലി കൈയേല്കും.

മിനിഞ്ഞാന്നു രാത്രി ഞാൻ മിസിസ് മർട്ടിന്റെ അവിടെ ഒരു സത്കാരത്തിനുണ്ടായിരുന്നു. അവരെപ്പറ്റി ജോയിൽനിന്നു നിങ്ങൾക്കു നേരത്തേതന്നെ

ധാരാളം അറിയാമല്ലോ.

ശരി ഇംഗ്ലണ്ടിൽ പ്രവർത്തനം നിശ്ശബ്ദമെങ്കിലും നിശ്ചയമായി വളർന്നു വരുന്നു. എന്തെല്ലാം പോരായ്മകളുണ്ടെങ്കിലും ബ്രിട്ടീഷ് സാമ്രാജ്യമാണ് ആശയവിതരണത്തിന് എക്കാലവും, ഉള്ളതിൽ ഏറ്റവും വലിയ യന്ത്രം. ഈ യന്ത്രത്തിന്റെ കേന്ദ്രത്തിൽ എന്റെ ആശയങ്ങൾ വെയ്ക്കുവാൻ ഞാൻ ഉദ്ദേശിക്കുന്നു. അവ ലോകമൊട്ടുക്കും വ്യാപിച്ചുകൊള്ളും. സ്വാഭാവികമായി, എല്ലാ വലിയ പ്രവൃത്തിയും മന്ദാണ് ദുർഘടങ്ങൾ അതിമാത്രവുമാണ് – വിശേഷിച്ചും ഞങ്ങൾ ഹിന്ദുക്കൾ, കീഴടക്കപ്പെട്ട ഒരു വശംമാണല്ലോ. എങ്കിലും അതു പ്രവർത്തിച്ചേ ഒക്കൂ എന്നതിനു കാരണം അതുതന്നെയാണ്; കാരണം ആദ്ധ്യാത്മികാശയങ്ങൾ എപ്പോഴും വന്നിട്ടുള്ള ചവട്ടിമെതിക്കപ്പെട്ടവരിൽനിന്നാണ്. ജൂതന്മാർ റോമൻസാമ്രാജ്യത്തെ തങ്ങളുടെ ആദ്ധ്യാത്മികാദർശങ്ങൽകൊണ്ടു കീഴടക്കി. ഞാൻ പ്രതിദിനം സഹനത്തിലും സർവ്വോപരി സഹതാപത്തിലും ഉള്ള പുതിയ വശങ്ങൾ കാണുന്നുവെന്നറിയാൻ നിങ്ങൾക്കു സന്തോഷമായിരിക്കുമല്ലോ. ഉന്നതരും പ്രബലരുമായ ആംഗ്ലോ-ഇന്ത്യരിൽപ്പോലും ഞാൻ ദിവ്യമായതിനെ കണ്ടുതുടങ്ങുന്നതായി തോന്നുന്നു. തനി "പ്പിശാചി"നെപ്പോലും, അങ്ങനെയൊന്നുണ്ടെങ്കിൽ, പ്രേമിക്കാനാവുന്ന സ്ഥിതിയെ ഞാൻ പതുക്കെ സമീപിക്കയാണെന്നു തോന്നുന്നു.

ഇരുപതാം വയസ്സിൽ ഞാൻ അങ്ങേയറ്റം സഹതാപശൂന്യനും വിട്ടുവീഴ്ചയില്ലാത്തവനുമായ മതഭ്രാന്തനായിരുന്നു; കല്ക്കത്തയിലെ തെരുവുകളിലെ നാടകശാലകളുടെ വശത്തുള്ള നടപ്പാതയിലൂടെ ഞാൻ നടന്നിരുന്നില്ല. മുപ്പത്തിമൂന്നാം വയസ്സിൽ എനിക്കു വേശ്യകളോടുകൂടി ഒരേ വീട്ടിൽ പാർക്കാം. അവരെ പഴിക്കുന്ന ഒരു വാക്കു പറയുവാൻ ഒന്നു വിചാരിക്കപോലുമില്ല. ഇത് അപകർഷമോ? അതോ വിശ്വപ്രേമരൂപിയായ ഭഗവാനിലേയ്ക്കു ഞാൻ വികസിക്കയാണെന്നോ? പിന്നേയും. ഞാൻ കേട്ടിട്ടുണ്ട്. ചുറ്റുപാടും തിന്മ കാണാത്തപക്ഷം ഒരുവനു നല്ല പ്രവൃത്തി ചെയ്യാനാവില്ലെന്ന്, അയാൾ വിധിപോലെ വരട്ടെ എന്നു പറഞ്ഞിരിക്കുമെന്ന് ഞാനതു കാണുന്നില്ല നേരേമറിച്ച്, എന്റെ പ്രവർത്തനശക്തി അളവറ്റു വർദ്ധിക്കയും അളവറ്റു ഫലിക്കയുമാണ് ചെയ്യുന്നത്. ചില ദിവസങ്ങളിൽ ഞാനൊരുതരം പരമാനന്ദത്തിൽ കടന്നുകൂടുന്നു. ഏതൊരുവനെയും ഏതൊന്നിനെയും അനുഗ്രഹിക്കണമെന്ന് എനിക്കു തോന്നുന്നു. എല്ലാത്തിനെയും പ്രേമിക്കയും ആശ്ലേഷിക്കയും ചെയ്യണമെന്ന്! തിന്മ ഒരു വൻമോഹമാണെന്നു ഞാൻ കാണുകതന്നെ ചെയ്യുന്നു. പ്രിയ ഫ്രാൻസിസ്, ഞാനിപ്പോൾ ഇത്തരമൊരു ഭാവാസ്ഥയിലാണ്. നിങ്ങൾക്കും മിസിസ് ലെഗ്ഗെറ്റിനും എന്നോടുള്ള പ്രേമകാരുണ്യങ്ങളോർത്തു ഞാൻ വാസ്തവത്തിൽ ആനന്ദാശ്രു തൂകുന്നു. ഞാൻ പിറന്ന നാളിനെ ഞാനനുഗ്രഹിക്കുന്നു. എനിക്കിവിടെ അത്രമാത്രം പ്രേമ

കാരുണ്യങ്ങൾ കിട്ടിയിരിക്കുന്നു. എന്നെ ഉളവാക്കിയ ആ അനന്തപ്രേമം എന്റെ ഓരോ പ്രവൃത്തിയെയും – നല്ലതാകട്ടെ. ചീത്തയാകട്ടെ – (ഭയപ്പെടുരുത്) കാത്തുപോന്നിട്ടുണ്ട്; കാരണം, യാതൊരുവന്റെ സേവനത്തിനു വേണ്ടിയല്ലോ ഞാൻ സർവ്വത്തെയും എന്റെ അതിപ്രിയജനങ്ങളേയും എന്റെ സന്തോഷങ്ങളേയും എന്റെ ജീവിതത്തെയും – പരിത്യജിച്ചിരിക്കുന്നു. അവിടുത്തെ കരങ്ങളിലെ ഒരുപകരണമല്ലാതെ ഞാനെന്താണ്, എന്നും ഞാനതായിരുന്നു. അവിടുന്നാണ് എന്റെ ഓമനക്കളിക്കുട്ടി, ഞാനവിടുത്തെ കളിത്തോഴൻ. ഈ വിശ്വത്തിൽ തീരെ പൊരുത്തമോ യുക്തിയോ ഇല്ല! ഏന്തു യുക്തി അവിടുത്തെ ബന്ധിക്കാൻ? അവിടുന്ന്, ആട്ടക്കളിമട്ടുകാരൻ, ഈ സർവ്വവേഷക്കാരിലും കൂടെ അശ്രുക്കളും ഹാസങ്ങളും അഭിനയിക്കയാണ്! ജോ പറയുംപോലെ മഹാവിനോദം, മഹാവിനോദം.

ഇതൊരു വിനോദമയമായ ലോകമാണ്, നിങ്ങളിന്നോളം കണ്ടിട്ടുള്ളതിലേയ്ക്ക് അങ്ങേയറ്റം വിനോദിയായ കുട്ടൻ അവിടുന്നാണ്, ആ പ്രേഷ്ഠനായ അനന്തൻ! വിനോദം. അല്ലേ? സഹോദരത്വമോ ലീലാസഹചരത്വമോ – തീമർത്തുകളിക്കുന്ന പള്ളിക്കൂടപ്പിള്ളരെ അഭിച്ചുവിട്ടിരിക്കകയാണ്, ലോകമാകുന്ന ഈ കളിക്കളത്തിലേയ്ക്ക്! അങ്ങനെയല്ലേ? ആരെ സ്തുതിക്കാൻ ആരെ നിന്ദിക്കാൻ, എല്ലാം അവിടുത്തെ ലീല. അവക്കു വ്യാഖ്യാനങ്ങൾ വേണം, പക്ഷേ അവിടുത്തെ എങ്ങനെ വ്യാഖ്യാനിക്കാൻ? അവിടുന്ന് മസ്തിഷ്കശൂന്യൻ, അവിടേയ്ക്ക് ഒരു യുക്തിയുമില്ല. അവിടുന്നു കൊച്ചുമസ്തിഷ്കങ്ങളും യുക്തിയുംകൊണ്ടു നമ്മളെ കളിപ്പിക്കയാണ്, പക്ഷേ ഇത്തവണ അവിടുത്തേക്കെന്നെ മയക്കത്തിൽ കണ്ടുകിട്ടുകയില്ല.

ഞാൻ ഒന്നോ രണ്ടോ സംഗതി പഠിച്ചിരിക്കുന്നു. യുക്തിക്കും പഠിപ്പിനും പറച്ചിലിനും അപ്പുറത്തപ്പുറത്താണ് ഭാവം, 'പ്രേമം.' 'പ്രേഷ്ഠൻ' ഹേ സഖേ, ചഷകം നിറയ്ക്കും നമുക്ക് ഉന്മത്തരാവാം.

എന്നും ഉന്മാദത്തിൽ സ്വന്തം വിവേകാനന്ദൻ.

## 279

(ഹേല് സോദരിമാർക്ക്) ലണ്ടൻ

7 ജൂലായ് 1896

പ്രിയ ബേബിമാരേ,

ഇവിടത്തെ പ്രവൃത്തി അദ്ഭുതകരമായി അഭിവൃദ്ധിപ്പെട്ടിരിക്കുന്നു. എനിക്കു ഭാരതത്തിൽനിന്ന് ഒരു സന്ന്യാസിയെ കിട്ടിയിരുന്നു. ഞാൻ അദ്ദേഹത്തെ യു.എസ്.ഏ.യിലേയ്ക്കുയയ്ക്കുകയും ഭാരതത്തിൽനിന്നു വേറൊരാളെ അയയ്ക്കാൻ ആവശ്യപ്പെടുകയും ചെയ്തിട്ടുണ്ട്. ഈ ഋതു കഴിഞ്ഞു;

അതുകൊണ്ടു ക്ലാസ്സുകളും ഞായറാഴ്ച പ്രസംഗങ്ങളും 16-ാനു നിർത്തും. ഇനി 19-ാംം നു ഒരു മാസത്തെയ്ക്കോ മറ്റോ ശമത്തിനും വിശ്രമത്തിനും വേണ്ടി സ്വിസ്സ് പർവ്വതങ്ങളിലേയ്ക്കു പോകുന്നു; അടുത്ത ശരത്കാലത്തു ലണ്ടനിലേക്കു മടങ്ങുകയും വീണ്ടും പ്രവൃത്തി തുടങ്ങുകയും ചെയ്യും. ഇവിടത്തെ പ്രവൃത്തി വളരെ തൃപ്തികരം തന്നെ. ഇവിടെ താല്പര്യം ഉണർത്തുക വഴി ഭാരതത്തിനുവേണ്ടി ഭാരതത്തിലെന്നതിലേറെ ഞാൻ യഥാർത്ഥത്തിൽ പ്രവർത്തിക്കയാണ്. മദർ എനിക്കെഴുതുകയുണ്ടായി, നിങ്ങൾ നിങ്ങളുടെ പാർപ്പിടം വാടകക്കു ഏർപ്പെടുത്തുമെങ്കിൽ തന്റെ കൂടെ ഈജിപ്തു കാണാൻ നിങ്ങളെ കൊണ്ടുപോകുന്നതു തനിക്കു സന്തോഷമാണെന്ന് മൂന്ന് ഇംഗ്ലീഷ് സ്നേഹിതരോടുകൂടി ഞാൻ സ്വിസ്സ്മലകളിലേയ്ക്കു പോകുന്നു. പിന്നെ. ഹേമന്തത്തന്റെ അവസാനത്തോടുകൂടി കുറച്ച് ഇംഗ്ലീഷ് സ്നേഹിതരോടൊപ്പം ഞാൻ ഭാരതത്തിലേയ്ക്കു പോകാൻ ഉദ്ദേശിക്കുന്നു അവിടെയുണ്ടാക്കമെന്നു ഇപ്പോഴും പറഞ്ഞുതന്നെ കഴിയുന്ന എന്റെ മഠത്തിൽ അവർ താമസിക്കാൻ പോകയാണ്. അതു ഹിമാലയത്തിലെവിടെയോ മൂർത്തമായിത്തീരാൻ പണിപ്പെടുകയാണ്.

നിങ്ങളെവിടെയാണ്? ചൂടു വളരെ കൂടിയിരിക്കുന്നു, ലണ്ടൻ പോലും വളരെ ചുട്ടുതുടങ്ങിയിരിക്ുന്നു. സദയം മിസിസ് ആഡംസിനും മിസിസ് കോംഗർക്കും ചിക്കാഗോവിലുള്ള മറ്റു സ്നേഹിതർക്കെല്ലാവർക്കും എന്റെ ആത്മാർത്ഥമായ സ്നേഹം നല്കുക.

സ്വന്തം സ്നിഗ്ദ്ധസോദരൻ, വിവേകാനന്ദൻ.

## 280

(മിസിസ് ഓളിബുള്ളിന്)

63 സെന്റ് ജോർജ്സ് റോഡ്,
ലണ്ടൻ, എസ്. ഡബ്ല്യൂ.
ജൂലായ് 1896

പ്രിയ മിസിസ്ബുൾ

ഇംഗ്ലീഷുകാർ വളരെ ഉദാരന്മാരാണ്. അന്നൊരു സായാഹ്നത്തിൽ എന്റെ ക്ലാസ് മൂന്നു മിനിട്ടുകൊണ്ട് 150 പവൻ ഉണ്ടാക്കി. അടുത്ത ശരത്കാലപ്രവർത്തനത്തിനു പുതിയ പാർപ്പിടത്തിനുവേണ്ടി വേണമെങ്കിൽ അവർ 500 പവൻ അവിടെവെച്ചു കൊടുക്കുമായിരുന്നു. പക്ഷേ ഞങ്ങൾ ചെലവിൽ പാഞ്ഞു കയറാതെ പതുക്കെപ്പോകാനാഗ്രഹിക്കുന്നു. ഇവിടെ പ്രവർത്തനം തുടർന്നുകൊണ്ടു പോകാൻ ധാരാളം പേരുണ്ടായിരിക്കും. അവർ, ഇവിടെ, ലേശം ത്യാഗവും മനസ്സിലാക്കുന്നുണ്ട് - ആ അഗാധമായ ഇംഗ്ലീഷ് സ്വഭാവം.

ഉത്തമാശംസകളോടെ, സ്വന്തം വിവേകാനന്ദൻ

# 281

(ഡാ. നഞ്ചുണ്ടറാവുവിന്)

ഇംഗ്ലണ്ട്
14 ജൂലായ് 1896

പ്രിയ ഡാ. നഞ്ചുണ്ടറാവു,

'പ്രബുദ്ധഭാരത'ത്തിന്റെ ലക്കങ്ങൾ കിട്ടി, ക്ലാസ്സിൽ വിതരണം ചെയ്തു. അതു വളരെ തൃപ്തികരമായിരിക്കുന്നു. അതിനു ഭാരതത്തിൽ നല്ല വില്പനയുണ്ടാവും, സംശയമില്ല. അത് അമേരിക്കയിൽ പരസ്യപ്പെടുത്താൻ ഞാൻ ഏർപ്പാടു ചെയ്തിട്ടുണ്ട്, ഗുഡ്ഇയർ അതു ചെയ്തും കഴിഞ്ഞിരിക്കുന്നു. പക്ഷേ, ഇവിടെ ഇംഗ്ലണ്ടിൽ പുരോഗതി മന്ദംമാത്രമായിരിക്കും. ഇവിടത്തെ വലിയ പോരായ്മയിതാണ്-അവർക്കെല്ലാം സ്വന്തം പത്രം തുടങ്ങണം; അതങ്ങനെ തന്നെ വേണമെന്നതു ശരിയുമാണ്; ഇംഗ്ലീഷുകാരനെപ്പോലെ ഇംഗ്ലീഷ് ഭാഷ എഴുതാൻ ഒരു വിദേശീയനും ഒരിക്കലും കഴികയില്ല, ആശയങ്ങൾ നല്ല ഇംഗ്ലീഷിലാക്കിയാൽ ഹിന്ദു ഇംഗ്ലീഷിലെന്നതിലേറെ ദൂരം പ്രചരിക്കയും ചെയ്യുമെന്നു ഞാൻ പ്രത്യക്ഷമായി കാണുന്നു. അതിനുംപുറമെ, വിദേശഭാഷയിൽ ഉപന്യാസമെഴുതുന്നതിനെക്കാൾ വളരെയേറെ വിഷമമാണ് കഥയെഴുതാൻ. ഇവിടെ വരിക്കാരെക്കിട്ടാൻ ഞാൻ പരമാവധി പരിശ്രമിക്കയാണ്. പക്ഷേ യാതൊരു വിദേശസഹായത്തെയും നിങ്ങൾ ആശ്രയിക്കരുത്. ജനതകൾ, വ്യക്തികളെപ്പോലെ, സ്വയം സഹായിക്കണം ഇതാണ് യഥാർത്ഥമായ സ്വരാജ്യസ്നേഹം. ഒരു ജനതയ്ക്ക് അതാവില്ലെങ്കിൽ അതിന് ഇനിയും കാലമായിട്ടില്ല. അതു കാത്തിരിക്കണം. തീർച്ചയായും മദ്രാസിൽനിന്നാണ് നവപ്രകാശം ഭാരതമൊട്ടുക്കും പരക്കേണ്ടത്. ഈ ലക്ഷ്യംവെച്ചുകൊണ്ടു വേണം നിങ്ങൾ പ്രവർത്തിക്കാൻ. ഏതായാലും ഒരു സംഗതി ഞാൻ പറഞ്ഞേയ്ക്കാം ചട്ട തനിക്കാടനായിരിക്കുന്നു. മനുഷ്യരൂപമേ കൂടാതെ അതു ഭായനകവും ബീഭത്സവുമാണ്. കഴിയുമെങ്കിൽ അതു മാറ്റുക; പ്രതീകാത്മകവും ലളിതവുമാക്കുക - വടവൃക്ഷം പ്രബോധത്തെ വ്യഞ്ജിപ്പിക്കുന്നതല്ല, കുന്നുമല്ല. മുനിയുമല്ല, യൂറോപ്യൻയുഗ്മവുമല്ല. താമരനവജീവിതപ്രതീകമാണ്.

നമ്മൾ കലയിൽ ഭയങ്കരമായി പിന്നോക്കമാണ്. വിശേഷിച്ചും വർണ്ണചിത്രങ്ങളിൽ. ഉദാഹരണത്തിന്, ഒരു വനത്തിൽ വസന്തം നവപ്രബുദ്ധമാകുന്ന ഒരു ചെറുദൃശ്യം വരയ്ക്കുക, ഇലകളും മൊട്ടുകളും പുറത്തേയ്ക്കു വരുന്നതു കാണിച്ചുകൊണ്ട്. പതുക്കെ പോവുക, നൂറ്റുകണക്കാശയങ്ങൾ നമുക്കു പ്രദർശിപ്പിക്കാനുണ്ട്. ലോങ്മാൻ ഗ്രീൻആൻഡ് കമ്പനി അച്ചടിച്ച രാജയോഗത്തിനുവേണ്ടി ഞാൻ തയ്യാറാക്കിയ പ്രതീകം കാണുക, അതു ബോംബെയിൽ കിട്ടും. അതു ന്യൂയോർക്കിലെ എന്റെ രാജയോഗപ്രസംഗ

ങ്ങളാണ്.

അടുത്ത ഞായറാഴ്ച ഞാൻ സ്വീറ്റ്സർലണ്ടിലേയ്ക്കു പോകുന്നു, ശരത്കാലത്തു ലണ്ടനിലേയ്ക്കു മടങ്ങുകയും ജോലി വീണ്ടും കയ്യേല്കുകയും ചെയ്യും....... എനിക്കു വിശ്രമം അത്യാവശ്യമായിരിക്കുന്നു. നിങ്ങൾക്കറിയാമല്ലോ സർവ്വാനുഗ്രഹങ്ങളോടും.....

സ്വന്തം വിവേകാനന്ദൻ

## 282

(മിസിസ് ഓളി ബുള്ളിന്) സാസ്ഗ്രണ്ട്, സ്വിറ്റ്സർലണ്ട്

25 ജൂലായ് 1896

പ്രിയ മിസിസ് ബുൾ,

അടുത്ത രണ്ടു മാസത്തേയ്ക്കെങ്കിലും എനിക്കു ലോകത്തെ തീരെ മറക്കുകയും കഠിനമായി (ധ്യാനം) അഭ്യസിക്കയും വേണം. അതാണെന്റെ വിശ്രമം എന്റെമേൽ മാമലകൾക്കും മഞ്ഞിനും മനോഹരമായ ഒരു സാന്ത്വകസ്വാധീനതയുണ്ട്. ദീർഘകാലമായുള്ളതിലും കൂടുതൽ മെച്ചമായ ഉറക്കം എനിക്കിവിടെ കിട്ടുന്നുണ്ട്.

എന്റെ പ്രേമം സർവ്വസ്നേഹിതർക്കും, സ്വന്തം വിവേകാനന്ദൻ

## 283

(മി. ഇ. റ്റി. സ്റ്റർഡിക്ക്) ഗ്രാൻഡ് ഹോട്ടൽ, വാലായ്
സ്വിറ്റ്സർലാണ്ട്
ആഗസ്റ്റ് 1896

അനുഗൃഹീതനേ, അതിപ്രിയനേ,

ഞാൻ അല്പം വായിക്കുന്നു. അധികം ഉപവസിക്കുന്നു, അതിലധികം അഭ്യസിക്കയും ചെയ്യുന്നു. കാട്ടിലെ നടത്തം നറുംമധുരം.

ഞങ്ങളിപ്പോഴുള്ളതു മൂന്നു മഹാഹിമരാശികളുടെ താഴെയാണ്, ദൃശ്യം ബഹുമനോഹരംതന്നെ.

പിന്നേയ്, ആര്യന്മാരുടെ സ്വിസ്തടാകോല്പത്തിയെപ്പറ്റി എനിക്കുണ്ടായിരുന്നേയ്ക്കാവുന്ന സർവ്വസംശയങ്ങളും എന്റെ മനസ്സിൽ നിന്നു നിശ്ശേഷം കടന്നുപോയിരിക്കുന്നു (സ്വിറ്റ്സർലണ്ടുകാർ താർതാർ വംശജർതന്നെ പിന്നിൽ തലമുടി പിന്നിയിടുന്നില്ലെന്നു മാത്രം.)

ചിരസ്നിഗ്ദ്ധനായ സ്വന്തം വിവേകാനന്ദൻ

## 284

(മി. ഇ. റ്റി. സ്റ്റർഡിക്ക്) സ്വിറ്റ്സർലാണ്ട്,
5 ആഗസ്റ്റ് 1896

അനുഗൃഹീതനേ, അതിപ്രിയനേ,

'ണയന്റീൻത് സെഞ്ചറി'യുടെ ആഗസ്റ്റ് ലക്കത്തിൽ ശ്രീരാമകൃഷ്ണപരമഹംസരെക്കുറിച്ചുള്ള ആ ലേഖനം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതായി പ്രൊ. മാക്സ്മുള്ളറിൽനിന്ന് ഇന്നു രാവിലെ ഒരു കത്തു കിട്ടി, നിങ്ങളതു വായിച്ചോ? അദ്ദേഹം അതെപ്പറ്റി എന്റെ അഭിപ്രായം ചോദിച്ചു അതിനിയും കണ്ടിട്ടില്ലായ്കയാൽ എനിക്കെന്നും എഴുതിയയയ്ക്കാൻ കഴിയുന്നില്ല. അതു നിങ്ങളുടെ പക്കലുള്ള പക്ഷം സദയം എനിക്കയച്ചുതരൂ. അതുപോലെ 'ബ്രഹ്മവാദി'യും – വല്ലതും വന്നിട്ടുണ്ടെങ്കിൽ മാക്സ് മുള്ളർക്ക് നമ്മുടെ പരിപാടികളെപ്പറ്റി അറിയണം...... വീണ്ടും നമ്മുടെ മാസികയെക്കുറിച്ചും. അദ്ദേഹം ധാരാളം സഹായം വാഗ്ദാനം ചെയ്യുന്നു; ശ്രീരാമകൃഷ്ണപരമഹംസരെക്കുറിച്ച് ഒരു പുസ്തകമെഴുതാൻ സന്നദ്ധനുമാണ്. മാസികയെയും മറ്റും സംബന്ധിച്ചു നിങ്ങൾ അദ്ദേഹവുമായി നേരിട്ടു കത്തിടപാടു ചെയ്യുന്നതാണ് ഭേദമെന്നു ഞാൻ വിചാരിക്കുന്നു. "ണയൻറീൻത് സെഞ്ചറി" വായിച്ച് മറുപടിയയച്ചശേഷം ഞാൻ അദ്ദേഹത്തിന്റെ കത്തു നിങ്ങൾക്കയച്ചുതരാം. അതിൽ നിന്ന് അദ്ദേഹം നമ്മുടെ പ്രസ്ഥാനത്തെപ്പറ്റി അത്യധികം സന്തുഷ്ടനാണെന്നും, അതിനെ തനിക്കാവതു സഹായിക്കാൻ സന്നദ്ധനാണെന്നും നിങ്ങൾക്കു കാണാം.

പ്രേമാനുഗ്രഹങ്ങളോടെ സ്വന്തം വിവേകാനന്ദൻ.

പുനശ്ച വലിയ മാസികയെക്കുറിച്ചുള്ള പദ്ധതി നിങ്ങൾ നന്നായി പരിഗണിക്കുമെന്നു വിശ്വസിക്കുന്നു. അമേരിക്കയിൽ കുറച്ചു പണം പിരിക്കാൻ സാധിക്കും. അതേ സമയം മാസികയാകെ നമ്മുടേതാക്കിവെയ്ക്കുകയും ചെയ്യാം. നിങ്ങളും പ്രൊഫ. മാക്സ്മുള്ളറും നിശ്ചയിക്കുന്ന പദ്ധതി അറിഞ്ഞശേഷം അമേരിക്കയ്ക്കെഴുതാൻ ഞാൻ വിചാരിക്കുന്നു. കായും തണലും രണ്ടും ഉള്ളപ്പോൾ ഒരു മാമരത്തെത്തന്നെ അഭയം പ്രാപിക്കണം. കായ്കിട്ടുന്നില്ലെന്നു വരികിൽ അതിന്റെ തണലിനെ ആസ്വാദിക്കുന്നതിനെന്തു തടസ്സം? അങ്ങനെ വേണം മഹാസംരംഭങ്ങളെന്നു തത്ത്വസാരം.

## 285

(ലാലാ ബദ്രി ഷായ്ക്ക്) ഇ.റ്റി. സ്റ്റർഡി എസ്ക്വയർ
ഹൈ വ്യൂ, കാവർഷാം, റീഡിങ്ങ്

(സ്വീറ്റ്സർണ്ടിൽനിന്നെഴുതിയത്)
5 ആഗസ്റ്റ് 1896

പ്രിയ ഷാജി,

നിങ്ങളുടെ ദയനിറഞ്ഞ ആശംസകൾക്കു വളരെ നന്ദി. എനിക്കൊരു കാര്യം അന്വേഷിക്കാനുണ്ട്. ഞാനാവശ്യപ്പെടുന്ന വിവരം സദയം അയച്ചു തരുന്നപക്ഷം ഞാൻ നിങ്ങൾക്കു വളരെ കടപ്പെട്ടവനായിരിക്കും.

അല്മോറയിലോ അല്മോറയുടെ ഒട്ടടുത്തോ എനിക്കൊരു മഠം തുടങ്ങണമെന്നുണ്ട്. ഒരു മി. റാംസേ അല്മോറയ്ക്കടുത്ത് ഒരു ബംഗ്ലാവിൽ പാർക്കുന്നെന്നും അയാൾക്കു തന്റെ ബംഗ്ലാവിന്നു ചുറ്റും ഒരു തോട്ടമുണ്ടെന്നും ഞാൻ കേട്ടിട്ടുണ്ട് അതു വിലയ്ക്കു കിട്ടുമോ? എന്താണു വില? വിലയ്ക്കെടുക്കാനാവില്ലെങ്കിൽ അതു വാടയക്കു കിട്ടുമോ?

അല്മോറയ്ക്കടുത്ത് എനിക്കൊരു മഠം പണിയാനും തോട്ടത്തിനും പറ്റിയ വല്ല സ്ഥലവും നിങ്ങൾക്കറിയാമോ? ഒരു കുന്നു മുഴുവൻ സ്വായത്തമായിക്കിട്ടാനാണ് എനിക്കു വാസ്തവത്തിൽ ആഗ്രഹം.

മറുപടി നേരത്തേ കിട്ടുമെന്നു പ്രതീക്ഷിച്ചുകൊണ്ടു വിരമിക്കട്ടെ. നിങ്ങൾക്കും അല്മോറയിലെ എല്ലാ സ്നേഹിതർക്കും പ്രേമാനുഗ്രഹങ്ങളോടെ,

വിവേകാനന്ദൻ

## 286

(കൃപാനന്ദന്)

സ്വിറ്റ്സർലാണ്ട്
(6) ആഗസ്റ്റ് 1896

പ്രിയ–

നിങ്ങൾ പവിത്രനും സർവ്വോപരി ഭാവസംശുദ്ധിയുള്ളവനുമായിരിക്കുക; ഈശ്വരനിലുള്ള ശ്രദ്ധ ഒരു നിമിഷവും വിടാതിരിക്കുക, എന്നാൽ വെളിച്ചം കാണും. സത്യമായിട്ടുള്ളതെന്തും എക്കാലവും നിലനില്ക്കും. അല്ലാത്തതൊന്നിനേയും ആർക്കും നിലനിർത്തിക്കൂടാ. എല്ലാം പെട്ടെന്നു തേടിപ്പിടിക്കപ്പെടുന്ന ഒരു കാലത്തു ജാതരാകുവാൻ നമുക്കു സഹായം കിട്ടിയിരിക്കുന്നു. മറ്റുള്ളവർ എന്തും ചിന്തിക്കയോ പ്രവർത്തിക്കയോ ചെയ്യട്ടെ. പരിശുദ്ധിയുടെയും ഈശ്വരപ്രേമത്തിന്റെയും തോതു നിങ്ങൾ താഴ്ത്താതിരിക്കുക; സർവ്വോപരി ഗുഢസംഘടനകളെക്കുറിച്ചു കുരുതിയിരിക്കുക. ഈശ്വരനെ പ്രേമിക്കുന്ന ആർക്കും ഭയവും മറിമായവും വേണ്ട. പവിത്രതയാണ് ഭൂമിയിലും സ്വർഗ്ഗത്തിലുമുള്ള അത്യുച്ചവും അതിദിവ്യവുമായ ശക്തി. 'സത്യം മാത്രമാണ് വിജയിക്കുന്നത്, അസത്യമല്ല. സത്യത്തിലൂടെയത്രേ ഈശ്വര

മാർഗ്ഗം തുറന്നു കിടക്കുന്നത്." നിങ്ങളോടുകൂടെ ആരു സഹകരിക്കുന്നു അഥവാ ഇല്ല എന്ന് ഒരു നിമിഷവും ഗൗനിക്കേണ്ട; ഈശ്വരസഹായമു ണ്ടെന്നു നിങ്ങൾ തീർച്ചപ്പെടുത്തുക. അതു മതി.

ഞാൻ ഇന്നലെ മോണ്ടറോസാ എന്ന ഹിമാനിയിങ്കലേയ്ക്കു പോയിരു ന്നു. ശാശ്വതഹിമത്തിന്റെ ഏതാണ്ടു നടുക്കു വളരുന്ന കുറച്ചു കടുംപുഷ്പ ങ്ങൾ ഞാൻ സംഭരിച്ചു. ഈ ഭൂലോകജീവിതത്തിലെ മഞ്ഞിലും മഞ്ഞുകട്ട യിലുമെല്ലാം ഏതാദൃശമായ ആദ്ധ്യാത്മികസ്ഥൈര്യം നിങ്ങൾക്കുണ്ടാകു മെന്ന് ആശിച്ചുകൊണ്ട് ഒരെണ്ണം ഞാൻ ഈ കത്തിൽ അയച്ചുകൊള്ളുന്നു.

നിങ്ങളുടെ സ്വപ്നം വളരെ വളരെ മനോഹരമായിരുന്നു. സ്വപ്നത്തിൽ നമ്മുടെ ജീവന്മാർ നമ്മുടെ മനസ്സിന്റെ ഓരോ അടുക്കുകൾ വായിക്കുന്നു; അതു നാം ജാഗ്രദവസ്ഥയിൽ ചെയ്യുന്നില്ല; ഭാവന എത്രമാത്രം അവാസ്ത വമായാലും ഭാവനയ്ക്കു പിന്നിലാണ് അജ്ഞാതങ്ങളായ എല്ലാ മാനസസ ത്യങ്ങളും കിടക്കുന്നത്. ധൈര്യമവലംബിക്കുക. ലോഹഹിതത്തിനു വേണ്ടി നമ്മാലാവതുചെയ്‌വാൻ നാം ശ്രമിക്കുക - ശേഷം ഭഗവാനെ ആശ്രയിച്ചിരി ക്കുന്നു.

ശരി, ഉത്ക്കണ്ഠിതരാവേണ്ട, തിരക്കുകൂട്ടേണ്ട. മന്ദവും സ്ഥായിയും നിശ്ശ ബ്ദവുമായ പ്രവർത്തനം സർവ്വവും നിറവേറ്റുന്നു. ഭഗവാൻ മഹിമയുറ്റവൻ. എന്റെ ചങ്ങാതി, നാം വിജയിക്കും, നമുക്കു വിജയിക്കണം. അവിടുത്തെ നാമം അനുഗൃഹീതമായിരിക്കട്ടെ!.....

ഇവിടെ ഈ അമേരിക്കയിൽ ആശ്രമങ്ങളൊന്നുമില്ല! ഒന്നുണ്ടായിരുന്നെ ങ്കിൽ! അത് ഈ നാട്ടിന് എത്രയോ നന്മചെയ്യുമായിരുന്നു!

## 287

(അളസിംഗപ്പെരുമാൾക്ക്) സ്വിറ്റ്സർലാണ്ട്

6 ആഗസ്റ്റ് 1896

പ്രിയ അളസിംഗ,

നിങ്ങളുടെ കത്തിൽനിന്നു 'ബ്രഹ്മവാദി'യ്ക്കേർപ്പെട്ട സാമ്പത്തിക വൈഷമ്യം മനസ്സിലായി. ലണ്ടനിലേയ്ക്കു മടങ്ങുമ്പോൾ സഹായിക്കാൻ ഞാൻ ശ്രമിക്കാം. സ്വരം താഴ്ത്തരുത്. പത്രത്തെ നിലനിർത്തുക. വളരെ വേഗംതന്നെ, നിങ്ങളെ നിങ്ങളുടെ അസംബന്ധമായ അദ്ധ്യാപകവൃത്തി യിൽനിന്നു മോചിപ്പിക്കാവുന്നവിധം സഹായിക്കാൻ എനിക്കു സാധിച്ചേ യ്ക്കും. ഭയമരുത്. എന്റെ സ്നേഹിത, വൻകാര്യങ്ങൾ നിർവ്വഹിക്കപ്പെടാൻ പോകുന്നു. ധൈര്യം അവലംബിക്കുക. 'ബ്രഹ്മവാദി' ഒരു രത്നമാണ് - അതു നശിച്ചുകൂടാ. സ്വാഭാവികമായും, അത്തരമൊരു പത്രത്തെ എപ്പോഴും സ്വകാ

ര്യവ്യക്തികളുടെ സഹായംകൊണ്ടു നിലനിർത്തണം, നാമതു ചെയ്കതന്നെ ചെയ്യും. കുറച്ചു മാസങ്ങൾകൂടെ പിടിച്ചുനില്ക്കുക.

ശ്രീരാമകൃഷ്ണനെക്കുറിച്ചുള്ള മാക്സ്മുള്ളറുടെ ലേഖനം 'ണയൻറീൻത് സെഞ്ചുറി'യിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ഒരു പ്രതി കിട്ടിയ ഉടൻ ഞാനയച്ചുതരാം. അദ്ദേഹം എനിക്കു സരസമായ കത്തുകളയയ്ക്കുന്നു. രാമകൃഷ്ണന്റെ ജീവിതത്തെക്കുറിച്ച് ഒരു വലിയ പുസ്തകമെഴുതാൻ വേണ്ട വസ്തുതകൾ ആവശ്യപ്പെടുകയും ചെയ്യുന്നു. തങ്ങൾക്കാവുന്നത്ര വസ്തുതകളയച്ചുകൊടുക്കാൻ കല്ക്കത്തയ്ക്കെഴുതുക.

അമേരിക്കലെൻ പത്രത്തിന്നുള്ള അറിയിപ്പ് എനിക്കു മുമ്പേ കിട്ടിയിരുന്നു. അതു ഭാരതത്തിൽ പ്രസിദ്ധപ്പെടുത്തരുത്. ഈ വൃത്താന്തംവഴിയുള്ള പത്രപ്രസിദ്ധി മതിയായി. ഞാനതുകൊണ്ട് ഏതായാലും മടുത്തിരിക്കുന്നു. നമ്മുക്കു നമ്മുടെ വഴിക്കു പോകാം. വിഡ്ഢികൾ ചിലയ്ക്കട്ടെ. സത്യത്തെ ഒന്നിനും എതിർക്കാനാവില്ല.

ഞാനിപ്പോൾ സ്വിറ്റ്സർലണ്ടിലാണെന്ന് അറിയാമല്ലോ, എപ്പോഴും സഞ്ചാരംതന്നെ. എനിക്ക് ഒരു വസ്തുവും എഴുതാൻ വയ്യ, അരുത്; അത്രവളരെ വായനപോലുമില്ല. അടുത്ത മാസം മുതൽ ലണ്ടനിൽ ഒരു വലിയ പ്രവർത്തനം എന്നെ കാത്തിരിക്കുന്നു. ഹേമന്തത്തിൽ ഞാൻ ഭാരതത്തിലേയ്ക്കു മടങ്ങുകയാണ്. അവിടെ കാര്യങ്ങൾ തൻകാലിൽ നിർത്താൻ ശ്രമിക്കയും ചെയ്യാം.

എന്റെ പ്രേമം എല്ലാവർക്കും. തുടർന്നു പ്രവർത്തിക്കൂ. ധീരഹൃദയങ്ങളേ, മുടങ്ങായ്ക-വയ്യെന്നു പറയൊല്ലെ; തുടർന്നു പ്രവർത്തിക്കൂ - ഭഗവാനുണ്ട് പ്രവൃത്തിക്കു പിന്നിൽ. മഹാശക്തി നിങ്ങളുടെ കൂടെയുണ്ട്.

പ്രേമാനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ

പുനശ്ച. പേടിക്കരുത്; പണമൊക്കെ വേഗം വന്നുചേരും

വിവേകാനന്ദൻ

## 288

(അളസിംഗപ്പെരുമാൾക്ക്)

സ്വിറ്റ്സർലണ്ട്
8 ആഗസ്റ്റ് 1896

പ്രിയ അളസിംഗ,

കുറച്ചു നാൾക്കുമുമ്പു നിങ്ങൾക്കെഴുതിയതിൽപ്പിന്നെ 'ബ്രഹ്മവാദി'ക്കുവേണ്ടി ഇതു ചെയ്യുന്നതിന് എനിക്കാവുമെന്നെഴുതാൻ നിവൃത്തി

യുണ്ടായിരിക്കുന്നു. ഒന്നോ രണ്ടോ തരാം. 60 പവൻ അഥവാ 70 പവൻ ഒരു കൊല്ലം, അതായത് ഒരു മാസം 100 രൂപയ്ക്കു വേണ്ടത്ര. ബ്രഹ്മവാദിക്കു വേണ്ടി പ്രവർത്തിച്ച് അതിന്റെ വിജയം മെച്ചപ്പെടുത്തുന്നതിൽ അതു നിങ്ങളെ സ്വതന്ത്രനാക്കുമല്ലൊ. അച്ചടിക്കും മറ്റും വേണ്ടത്ര ഫണ്ടുണ്ടാക്കുന്നതിൽ മി. മണി അയ്യർക്കും മറ്റു കുറച്ചുസ്നേഹിതർക്കും സഹായിക്കാനാവും. വരിസംഖ്യകൊണ്ടുള്ള വരുമാനമെന്ത്? ലേഖകന്മാർക്കും പണം കൊടുത്തു മഹത്തായ ഒരു ലേഖനപരമ്പര വാങ്ങുന്നതിന് അതുപയോഗിക്കാൻ പറ്റുമോ? 'ബ്രഹ്മവാദി'യിലെഴുതുന്നതെല്ലാം എല്ലാവരും മനസ്സിലാക്കിക്കൊള്ളണമെന്നില്ല; പക്ഷേ അവർ സ്വദേശസ്നേഹവും സത്കർമ്മവും കാരണം വരിക്കാരാവണം – ഞാനുദ്ദേശിക്കുന്നതു ഹിന്ദുക്കളെ.

പല സംഗതികൾ ആവശ്യമാണ്. ഒന്നാമത് നിഷ്കൃഷ്ടമായ സത്യസന്ധതത വേണം. നിങ്ങളിലാരാനും അതിൽനിന്നു വ്യതിചലിക്കുമെന്നു സൂചിപ്പിക്കുകപോലുമല്ല ഞാൻ ചെയ്യുന്നത്, പക്ഷേ ഹിന്ദുക്കൾക്കു ബിസിനസ് കാര്യങ്ങളിൽ സവിശേഷമായ ഒരശ്രദ്ധയുണ്ട്, കണക്കു വെക്കുന്നതിലും മറ്റും വേണ്ടത്ര ക്രമവും നിഷ്കർഷയുമില്ലായ്മ.

രണ്ടാമത്, പ്രസ്ഥാനത്തിൽ തികവുറ്റ ഭക്തി, 'ബ്രഹ്മവാദി'യെ വിജയിപ്പിക്കുന്നതിലാണ് നിങ്ങളുടെ മോക്ഷമെന്നു ധരിക്കുക. ഈ പത്രം നിങ്ങളുടെ ഇഷ്ടദേവതയായിരിക്കട്ടെ. അപ്പോൾ കാണാം വിജയം എങ്ങനെ വരുന്നെന്ന്. ഞാൻ ഇപ്പോൾത്തന്നെ ഭാരതത്തിൽനിന്ന് അഭേദാനന്ദനോടു വരാൻ എഴുതിയിട്ടുണ്ട്. മറ്റേ സ്വാമിയുടെ കാര്യത്തിലെന്നപോലെ ഇയാൾക്ക് ഒരു താമസവും ഉണ്ടാവില്ലെന്നു വിചാരിക്കുന്നു. ഈ കത്തു കിട്ടിയാലുടൻ 'ബ്രഹ്മവാദി'യുടെ എല്ലാ വരവുചെലവുകളേയും സംബന്ധിച്ച ഒരു തെളിഞ്ഞ കണക്ക് എനിക്കയച്ചുതരിക, പരമാവധി എന്തുചെയ്യാൻ കഴിയുമെന്ന് അതിൽനിന്നു വേണം എനിക്ക് തീരുമാനിക്കാൻ സർവ്വവിജയത്തിന്റേയും രഹസ്യം സമ്പൂർണ്ണശുദ്ധിയും നിസ്സംഗതയും ഗുരുഭക്തിയുമാണെന്നോർക്കുക.... മതപരമായ ഒരു പത്രത്തിനു വിദേശത്ത് വലുതായ പ്രചാരം അസാധ്യമാണ്. ഹിന്ദുക്കൾതന്നെ അതിനെ പിൻതാങ്ങണം, അവർക്ക് വല്ല ധർമ്മബോധമോ കൃതജ്ഞതയോ അവശേഷിക്കുന്നുണ്ടെങ്കിൽ.

പിന്നേയ്, മിസിസ് ആനിബെസന്റ് തന്റെ ലോഡ്ജിൽ വെച്ചു ഭക്തിയെപ്പററി പ്രസംഗിക്കാൻ എന്നെ ക്ഷണിച്ചു. ഒരു രാത്രി ഞാനവിടെ പ്രസംഗിച്ചു. കർണ്ണൻ ഓൾകോട്ട് അവിടെയുണ്ടായിരുന്നു. ഞാനതു ചെയ്യരുത്. സർവ്വവിഭാഗങ്ങളോടുമുള്ള എന്റെ സഹഭാവത്തെ കാണിക്കാനാണ്. നമ്മുടെ നാട്ടുകാരോർക്കണം. ആത്മാവിന്റെ കാര്യങ്ങളിൽ വിദേശികളല്ല നമ്മളാണ് ഗുരുക്കന്മാരെന്ന്. പക്ഷേ, ഭൗതിക കാര്യങ്ങളിൽ നാം അവരിൽനിന്നു പഠിക്കേണ്ടിയിരിക്കുന്നു.

ഞാൻ മാർക്സ്മുള്ളരുടെ ലേഖനം വായിച്ചു; ആറു മാസംമുമ്പ് അദ്ദേഹം അതെഴുതുമ്പോൾ മജ്ജുംദാരുടെ ലഘുപത്രികയല്ലാതെ ഒരു വസ്തുതയും അദ്ദേഹത്തിനു കിട്ടിയിരുന്നില്ലെന്നതു പരിഗണിക്കുമ്പോൾ ലേഖനം നന്നായിട്ടുണ്ട്. ഇപ്പോൾ ശ്രീരാമകൃഷ്ണനെക്കുറിച്ച് ഒരു ഗ്രന്ഥമെഴുതാമെന്നു നേർന്നുകൊണ്ടു ദീർഘവും മനോഹരവമായ ഒരു കത്ത് അദ്ദേഹം എനിക്കെഴുതിയിരിക്കുന്നു. ഞാനിപ്പോൾത്തന്നെ അദ്ദേഹത്തിനു വളരെ വസ്തുതകൾ നല്കിയിട്ടുണ്ട്; പക്ഷേ, ഭാരതത്തിൽനിന്നു വളരെയേറെ ഇനിയും ആവശ്യമായിരിക്കുന്നു.

തുടരെ പ്രവർത്തിക്കുക! പിടിച്ചുനില്ക്കുക! ധീരനാവുക! എന്തിനും ഏതിനും സാഹസപ്പെടുക!

.........ഈ സംസാരം, ഇതാകെ ദുഃഖമാണ്; കാണുന്നില്ലേ!

അനുഗ്രഹമപ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 289

(മി. ജെ. ജെ. ഗുഡ്വിന്) സ്വിറ്റ്സർലണ്ട്
8 ആഗസ്റ്റ് 1896

പ്രിയ ഗുഡ്വിൻ,

ഞാനിപ്പോൾ വിശ്രമിക്കുകയാണ്. പല കത്തുകളിൽനിന്നും കൃപാനന്ദനെക്കുറിച്ചു ഞാൻ വളരെയേറെ അറിഞ്ഞിരിക്കുന്നു. ഞാൻ അയാളെക്കുറിച്ചു വ്യസനിക്കുന്നു. അയാളുടെ തലയ്ക്ക് എന്തോ തകരാറുണ്ട്. അയാളെ തന്നിഷ്ടത്തിനു വിട്ടേയ്ക്കണം നിങ്ങളാരും അയാളെപ്പറ്റി വിഷമിക്കേണ്ട.

എന്നെ ദ്രോഹിക്കുന്ന കാര്യമാണെങ്കിൽ അതിനു ദേവന്മാർക്കോ അസുരന്മാർക്കോ ശക്തിയില്ല അതുകൊണ്ടു സ്വസ്ഥനായിരിക്കുക അചഞ്ചലപ്രേമവും സമ്പൂർണ്ണനിസ്സ്വാർത്ഥതയുമാണ് എല്ലാത്തിനേയും വിജയിപ്പിക്കുന്നത്. നാം വേദാന്തികൾ എല്ലാ ബുദ്ധിമുട്ടിലും ഈ ചോദ്യം തന്നെത്താൻ ചോദിക്കണം; "ഇതു ഞാനെന്തുകൊണ്ടു കാണുന്നു?" "ഇതിനെ എനിക്കെന്തുകൊണ്ടു പ്രേമത്തിൽ ജയിച്ചു കൂടാ?"

സ്വാമിക്കു കിട്ടിയ സ്വാഗതത്തിൽ ഞാൻ വളരെ സന്തോഷിക്കുന്നു, അദ്ദേഹം ചെയ്തുവരുന്ന സത്പ്രവർത്തനത്തിലും. വലിയ പ്രവർത്തനങ്ങൾക്കു ദീർഘകാലത്തേയ്ക്കുള്ള വലുതും സ്ഥിരവുമായ പ്രയത്നം വേണം. കുറച്ചുപേർ പരാജയപ്പെട്ടുപോയാൽ നാമതിൽ അസ്വസ്ഥരാകയും വേണ്ട. പലർ പതിക്കണമെന്നും, ബുദ്ധിമുട്ടുകൾ വരണമെന്നും. ഭയങ്കര വൈഷമ്യങ്ങൾ ഉദിക്കണമെന്നും, മനുഷ്യഹൃദയത്തിലുള്ള സ്വാർത്ഥതയും

മറ്റു പിശാചുക്കളുമെല്ലാം - ആദ്ധ്യാത്മികാഗ്നിയിൽ ദഹിച്ചുപോകാൻ തുടങ്ങുമ്പോൾ - കടുത്ത മല്ലടിക്കേണ്ടിവരും എന്നുള്ളത് പ്രകൃതിസഹജമാണ്. പരമനന്മയിലേയ്ക്കുള്ള മാർഗ്ഗം ഈ ലോകത്തിൽവെച്ച് ഏറ്റവും ദുർഗ്ഗമവും കിഴുക്കാംതൂക്കുമാണ്. ഇത്ര വളരെപ്പേർ വിജയിക്കുന്നത് ഒരദ്ഭുതമാണ്. ഇത്ര വളരെ പരാജയമടയുന്നത് അദ്ഭുതമല്ലതാനും. ആയിരം ഇടർച്ചയിൽക്കൂടെ വേണം സ്വഭാവത്തെ പ്രതിഷ്ഠിക്കാൻ.

ഞാനിപ്പോൾ വളരെ ഉന്മേഷവാനായിരിക്കുന്നു. ഞാനിതാ ജനാലയിലൂടെ പുറത്തേയ്ക്കു നോക്കുമ്പോൾ മഹാഹിമാനികളെ മുമ്പിൽക്കാണുന്നു; ഹിമാലയത്തിലാണെന്നും തോന്നിപ്പോകുന്നു. ഞാൻ സംശാന്തൻ. എന്റെ നാഡികൾക്കു സഹജബലം വീണ്ടുകിട്ടിയിരിയ്ക്കുന്നു; നിങ്ങളെഴുതുന്നതുപോലുള്ള ചില്ലറ അലട്ടുകൾ എന്നെ സ്പർശിക്കുന്നേയില്ല. ഈ കുട്ടിക്കളികൊണ്ടു ഞാനെങ്ങനെ അസ്വസ്ഥനാകാൻ? ഈ ലോകം മുഴുവൻ ഒരു വെറും കുട്ടിക്കളിയാണ് - പ്രവചനപാഠനങ്ങളെല്ലാം ഉൾപ്പെടെ,

"വെറുക്കുകയോ കൊതിക്കുകയോ ചെയ്യാത്തവനെ സന്ന്യാസിയെന്നറിയുക." ശോകവും രോഗവും മരണവും ആവർത്തിച്ചു വരുന്ന ഈ ഭൂമിയാകുന്ന ചളിക്കണ്ടിൽ കൊതിക്കാൻതക്കതെന്തിരിക്കുന്നു? സർവ്വകാമങ്ങളും കയ്യൊഴിച്ചവൻ മാത്രമാണ് സുഖമുള്ളവൻ.

ഈ സുന്ദരസ്ഥാനത്ത്; ഈ വിശ്രമത്തിലും ശാശ്വതശാന്തിയിലും, അതിന്റെ ഒരു ഈഷദ് ദർശനം എനിക്കു കിട്ടുന്നു. "ആത്മാവുമാത്രമാണുള്ളത്. മറ്റൊന്നുമല്ല എന്ന് ഒരിക്കൽ അറിഞ്ഞുകഴിഞ്ഞാൽ. എന്താഗ്രഹിച്ച് അഥവാ ആരുടെ ആഗ്രഹത്തിനുവേണ്ടി നിങ്ങൾ ശരീരത്തെ സംബന്ധിച്ച കഷ്ടങ്ങളനുഭവിക്കണം?" (ബൃഹദാരണ്യകം 4.4.22)

അവർ "പ്രവൃത്തി"യെന്നു പറയുന്നതിൽ എന്റെ പങ്കനുഭവം കിട്ടിയിരിക്കുന്നതായി എനിക്കു തോന്നുന്നു. ഞാൻ തീർന്നിരിക്കുന്നു, ഞാനിപ്പോൾ പുറത്തു കടക്കാൻ ഉഴറുകയാണ്. "ആയിരത്തിലൊരുവനേ ലക്ഷ്യപ്രാപ്തിക്കായി യത്നിക്കുന്നുള്ളു. കഠിനയത്നം ചെയ്യുന്നവരിൽത്തന്നെ ചുരുക്കം പേരേ വല്ല കാലത്തും ലക്ഷ്യത്തിലെത്തുന്നുമുള്ളു; കാരണം ഇന്ദ്രിയങ്ങൾ പ്രബലങ്ങളാണ്, അവ മനുഷ്യരെ വലിച്ചുതാഴ്ത്തുന്നു"...... "നല്ല ലോകം!" "സുഖമായ ലോകം!" "സാമൂഹ്യപുരോഗതി!" ഇവ ചുടുമഞ്ഞും നറുവെളിച്ചവുംപോലെ സുഗ്രഹമാണ്. ഇതു നല്ലതാകമായിരുന്നെങ്കിൽ ഇതു ലോകമാകാഞ്ഞേനേ. അപരിമിതത്തെ പരിമിതദ്രവ്യത്തിൽ, ബുദ്ധിസാമർത്ഥ്യത്തെ സ്ഥൂലപദാർത്ഥങ്ങളിൽ, അഭിവ്യക്തമാക്കുവാൻ ആത്മാവു മൂഢമായി വിചാരിക്കുന്നു, ഒടുവിൽ തൻപിഴവു മനസ്സിലാക്കുകയും രക്ഷപ്പെടാൻ ശ്രമിക്കയും ചെയ്യുന്നു. ഈ പിൻപോക്കാണ് മതത്തിന്റെ ആരംഭം; അതിന്റെ മാർഗ്ഗം

അഹന്താവിദ്ധ്വാംസനമാണ് – അത്രത്രേ പ്രേമം, ഭാര്യയോടോ കുട്ടീയോടോ, മറ്റാരാനോടോ ഉള്ള പ്രേമമല്ല, മറിച്ചു ക്ഷുദ്രാഹന്തയൊഴിച്ച് എല്ലാത്തിനോടുമുള്ള പ്രേമം.

"മനുഷ്യപുരോഗതി" എന്നും മറ്റും അമേരിക്കയിൽ അത്ര വളരെ കേട്ടുവരുന്ന ഉന്നതജല്പനങ്ങൾകൊണ്ടു മോഹിതരാകാതിരിക്കുക. അതിനൊത്ത വ്യതിയാനമില്ലാതെ ഒരു പുരോഗതിയുമില്ല. ഒരു സമുദായത്തിൽ ഒരുതരം തിന്മയുണ്ട്, മറ്റൊന്നിൽ വേറൊന്ന്. അതുപോലെതന്നെ ചരിത്രഘട്ടങ്ങളും, മധ്യകാലങ്ങളിൽ കൊള്ളക്കാർ കൂടുതലായിരുന്നു, ഇപ്പോൾ ചതിയന്മാർ; ഒരു കാലത്തു വൈവാഹിക ജീവിതത്തെസ്സംബന്ധിച്ച ആശയങ്ങൾ കുറവാണ്, വെറൊരിക്കൽ അധികം വ്യഭിചാരം; ഒന്നിൽ അധികം കായിക വേദന. വേറൊന്നിൽ ആയിരം മടങ്ങു മനോവേദന.

അതുപോലെ ജ്ഞാനത്തെസംബന്ധിച്ചും! വസ്ത്വാകർഷണവും 'വിജ്ഞാനീയങ്ങളും 'വാദ'ങ്ങളുമെല്ലാം പ്രകൃതിയിൽ മുമ്പേ ഉണ്ടായിരുന്നതല്ലേ? അവയുണ്ടെന്നറിയുന്നതുകൊണ്ട് എന്തു വ്യത്യാസം? റെഡ് ഇന്ത്യക്കാരെക്കാൾ നിങ്ങൾക്കു കൂടുതൽ സുഖമുണ്ടോ?

ഇതെല്ലാം തട്ടിപ്പാണെന്നറികയാണ് കൊള്ളാവുന്ന ഒരേ ഒരു ജ്ഞാനം–പക്ഷേ കുറച്ച്. വളരെ കുറച്ചുപേർമാത്രമേ അതെന്നെങ്കിലും അറികയുള്ളു! "ആത്മാവിനെമാത്രം അറിയുക. മറ്റു പൊള്ളവാക്കുകളെല്ലാം വിട്ടുകളയുക." വിശ്വത്തിൽ തട്ടിത്തിരിഞ്ഞിട്ടു നാം നേടുന്ന ഒരേ ഒരു ജ്ഞാനം ഇതാണ്; 'ഉണരുക, എഴുന്നേല്ക്കുക, ലക്ഷ്യത്തിലെത്തുംവരെയും നില്ക്കായ്ക" എന്നു മനുഷ്യവർഗ്ഗത്തെ ഉദ്ബോധിപ്പിക്കുക – ഇതാണ് ഒരേ ഒരു പ്രവൃത്തി. മതമെന്നു വെച്ചാൽ ത്യാഗമെന്നർത്ഥം, മറ്റൊന്നുമല്ല! ത്യാഗം!

ഈശ്വരൻ വ്യഷ്ടികളുടെ ആകെത്തുകയാണ്; എങ്കിലും അവിടുന്നു സ്വയം ഒരു വ്യഷ്ടിയാണ് – മനുഷ്യശരീരം ഒരു ഏകകവും അതിലെ ഓരോ ജീവാണുവും ഓരോ വ്യഷ്ടിയുമാണല്ലോ, അതുപോലെ, സമഷ്ടി ഈശ്വരനാണ്. വ്യഷ്ടി ജീവനാണ്. അതുകൊണ്ടു ശരീരം അതിലെ ജീവാണുക്കളെയും ജീവാണുക്കൾ ശരീരത്തെയും ആശ്രയിച്ചിരിക്കുംപോലെ ഈശ്വരന്റെ സത്ത, ജീവന്റെ സത്തയെ ആശ്രയിക്കുന്നു. ജീവനും ഈശ്വരനും ഒന്നിച്ചു നിലകൊള്ളുന്നവയാണ്. ഒന്ന് ഉള്ളിടത്തോളം മറ്റേതുമുണ്ടാവണം. വീണ്ടും, ഭൂമിയൊഴിച്ചുള്ള ഉന്നതലോകങ്ങളിലെല്ലാം ശുഭത്തിന്റെ അളവ് അശുഭത്തിന്റേതിനെ അതിമത്രം അതിശയിച്ചിരിക്കുന്നതുകൊണ്ട്, ഈശ്വരൻ സർവ്വശുഭനും സർവ്വശക്തിയും സർവ്വജ്ഞനുമാണെന്നു പറയാം. ഇവ സമഷ്ടിത്വത്തിൽനിന്നുതന്നെ പ്രകടങ്ങളായ ഗുണങ്ങളാണ്. തെളിയിക്കാൻ ഒരു യുക്തിയും വേണ്ട.

ബ്രഹ്മം, ഇതിനു രണ്ടിനും അപ്പുറമാണ്, ഒരവസ്ഥയുമില്ല. അതുമാത്രമേ വളറെ ഏകകങ്ങൾകൊണ്ടു സംഘടിതമല്ലാത്ത ഏകമായുള്ളു. ജീവാണു മുതൽ ഈശ്വരൻവരെ എല്ലാത്തിനെയും അനുവർത്തിക്കുന്ന ഒരു തത്ത്വമാണത്. അതിനെക്കൂടാതെ ഒന്നിനും വാഴാൻ വയ്യ. യഥാർത്ഥമായതെല്ലാം ആ തത്ത്വം അഥവാ ബ്രഹ്മം ആണ്. "ഞാൻ ബ്രഹ്മമാണ്" എന്നു ഞാൻ നിനയ്ക്കുമ്പോൾ ഞാൻമാത്രം ഉള്ളത്. അങ്ങനെതന്നെയാണ് നിങ്ങൾ വിചാരിക്കുമ്പോഴും; അങ്ങനെ എല്ലാവരും. ഓരോരുവനും ആ തത്ത്വം മുഴുവനുമാണ്....

കുറച്ചു നാൾക്കുമുമ്പു കൃപാനന്ദന്റെ പേർക്കെഴുതാൻ എനിക്കു പെട്ടെന്നൊരു അനിവാര്യാഭിലാഷമുണ്ടായി. ഒരു പക്ഷേ അയാൾ സുഖമില്ലാതെ എന്നെ ചിന്തിക്കയായിരുന്നിരിക്കാം. അതുകൊണ്ടു ഞാനയാൾക്കു ഹൃദ്യമായ ഒരു കത്തയച്ചു. അതിനു കാരണമെന്തായിരുന്നെന്നു ഞാനിന്ന് അമേരിക്കൻവാർത്തകളിൽനിന്നു മനസ്സിലാക്കുന്നു. ഹിമാനികളുടെ അടുത്തുനിന്നു ആരംഭിച്ച പുഷ്പങ്ങൾ ഞാനയാൾക്കയച്ചുകൊടുത്തു. കുറച്ചു പണവും ധാരാളം പ്രേമവും അയാൾക്കയച്ചുകൊടുക്കാൻ മിസ് വാൾഡോവിനോടു പറയുക. പ്രേമം ഒരിക്കലും മരിക്കുന്നില്ല. കുട്ടികൾ എന്തെങ്കിലും ചെയ്യട്ടെ അഥവാ ആയിരിക്കട്ടെ. അച്ഛന്റെ പ്രേമം ഒരിക്കലും ക്ഷയിക്കുന്നില്ല. അയാൾ എന്റെ കുട്ടിയാണ്. അയാളിപ്പോൾ കഷ്ടത്തിലായിരിക്കെ എന്റെ പ്രേമത്തിലും സഹായത്തിലും അയാൾക്ക് അതേ പങ്കുണ്ട്. അഥവാ അതിലേറെ

അനുഭാവപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 290

(മി. ഇ.റ്റി. സ്റ്റർഡിക്ക്)

ഗ്രാൻഡ് ഹോട്ടൽ
സാസ്ഫീ വാലായ്, സ്വിറ്റ്സർലണ്ട്
8 ആഗസ്റ്റ് 1896

അനുഗൃഹീതനെ, അതിപ്രിയനെ,

നിങ്ങളുടെ കത്തിന്റെകൂടെ ഒരു വലിയ കെട്ടു കത്തുകളും വന്നു ചേർന്നിരുന്നു. മാക്സ്മുള്ളർ എനിക്കെഴുതിയ കത്ത് ഇതോടൊപ്പമയയ്ക്കുന്നു. അത് അദ്ദേഹത്തിന്റെ വലിയ കനിവും നന്മയുംതന്നെ

മിസ് മ്യൂളർ വളരെ വേഗം ഇംഗ്ലണ്ടിലേയ്ക്കു മടങ്ങണമെന്നു വിചാരിക്കുന്നു. അങ്ങനെയാണെങ്കിൽ ഞാൻ വാഗ്ദാനം ചെയ്ത വിധം പ്യൂരിറ്റി കോൺഗ്രസ്സിനു ബേണിലേയ്ക്കു പോകാൻ എനിക്കു കഴിയില്ല. സേവിയർമാർ എന്നെ കൊണ്ടുപോകാൻ സമ്മതിക്കുന്നെങ്കിൽമാത്രം ഞാൻ കീലിൽ പോകും; ഞാൻ മുമ്പേ എഴുതുകയും ചെയ്യാം. സേവിയർമാർ നല്ല

വരും കനിവുള്ളവരുമാണ്. പക്ഷേ അവരുടെ ഔദാര്യംകൊണ്ടു മുതലെടുക്കാൻ അവിടത്തെ ചെലവ് അതിഭയങ്കരമായിരിക്കെ, എനിക്ക്, ഒരവകാശവുമില്ല. മിസ് മ്യൂളറുടെ കാര്യത്തിലും വയ്യ. ആ നിലയ്ക്കു ബേൺ കോൺഗ്രസ്സ് ഒഴിവാക്കുകയാണ് ഉത്തമമെന്നു ഞാൻ വിചാരിക്കുന്നു; അതു നടക്കുന്നതു വളരെ സമയം കഴിഞ്ഞ്, സെപ്തംബർ മദ്ധ്യത്തിലാണ്.

അതുകൊണ്ടു ഞാൻ വിചാരിക്കുന്നത്. കീലിൽ യാത്ര തീരുമാറു ജർമ്മനിയിലേയ്ക്കു പോയി അവിടെനിന്ന് ഇംഗ്ലണ്ടിലേയ്ക്കു മടങ്ങാനാണ്.

ബാലഗംഗാധരതിലക് (മി. തിലക്) എന്നാണ് പേര്, പുസ്തകത്തിന്റെ പേര് ഓറിയൺ.

സ്വന്തം വിവേകാനന്ദൻ

പുനശ്ച. ജാക്കോബിയുടെയും ഒന്നുണ്ട് – ഒരു പക്ഷേ അതേ വഴിക്കു വിവർത്തനം ചെയ്യപ്പെട്ടതും അതേ നിഗമനങ്ങളോടുകൂടിയതും.

വസതിയേയും ഹാളിനേയും പറ്റി മിസ് മ്യൂളറുടെ അഭിപ്രായം നിങ്ങൾ അന്വേഷിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു; അവരോടും മറ്റുള്ളവരോടും ആലോചിക്കാത്തപക്ഷം അവർക്കു വളരെ അപ്രീതിയാകുമെന്നു ഞാൻ ശങ്കിക്കുന്നു.

മിസ് മ്യൂളർ പ്രൊ. ഡ്യൂസ്സെന്ന് കഴിഞ്ഞ രാത്രി കമ്പിയടിച്ചു. എന്നെ സ്വാഗതം ചെയ്തുകൊണ്ട് ഇന്നുരാവിലെ ആഗസ്റ്റ് 9–ാനു മറുപടി വന്നു; സെപ്തംബർ 10–ാനു കീലിൽ ഞാൻ ഡ്യൂസ്സെന്റെ അവിടെയായിരിക്കണം. അതുകൊണ്ടു നിങ്ങൾ എന്നെ എവിടെ വെച്ചു കണ്ടെത്തും? കീലിൽ? മിസ് മ്യൂളർ സ്വിറ്റ്സർലണ്ടിൽ നിന്ന് ഇംഗ്ലണ്ടിലേയ്ക്കു പോകുന്നു. ഞാൻ സേവിയാർമാരുടെകൂടെ കീലിലേയ്ക്കു പോകുകയാണ്. സെപ്തംബർ 19–ാനു ഞാൻ അവിടെയായിരിക്കും.

വിവേകാനന്ദൻ

പുനശ്ച. പ്രസംഗങ്ങളെസ്സംബന്ധിച്ചു ഞാൻ ഒന്നും ഉറപ്പിച്ചിട്ടില്ല എനിക്കു വായിക്കാൻ നേരമില്ല. ഒരു പക്ഷേ സേലം സൊസൈറ്റി ഒരു ഹിന്ദുസമുദായമാണെന്നും തന്നിഷ്ടം കാട്ടുന്ന കിറുക്കന്മാരൊന്നുമല്ലെന്നും വരാം.

വിവേകാനന്ദൻ

## 291

(മി. ഇ. റ്റി. സ്റ്റർഡിക്ക്)

സ്വിറ്റ്സർലണ്ട്
13 ആഗസ്റ്റ് 1895

അനുഗൃഹീതനെ, അതിപ്രിയനെ,

ഇന്നെനിക്ക് അമേരിക്കയിൽനിന്ന് ഒരു കത്തു കിട്ടി; അതു ഞാൻ നിങ്ങൾക്കയയ്ക്കുന്നു ഈ ആരംഭത്തിലെങ്കിലും മാർഗ്ഗത്തെക്കുറിച്ചുള്ള എന്റെ ആശയം കേന്ദ്രീകരണമാണെന്നു ഞാനവർക്ക് എഴുതിയിട്ടുണ്ട്. കണക്കിലേറെ പത്രങ്ങൾ നടത്തുന്നതിനു പകരം അമേരിക്കയിലെഴുതിയ കുറച്ചു താളുകൾ 'ബ്രഹ്മവാദിയിൽ തിരുകാനും അമേരിക്കയിലെ ചെലവുകൾ നിർവ്വഹിക്കാൻവേണ്ടി വരി സംഖ്യ ലേശം ഉയർത്താനും ഞാൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. അവർ എന്തു ചെയ്യുമെന്നറിഞ്ഞുകൂടാ.

ഞങ്ങൾ ജർമ്മനിയിലേയ്ക്ക് അടുത്താഴ്ച പുറപ്പെടും. ഞങ്ങൾ ജർമ്മനിയിലേയ്ക്കു കടന്നാലുടൻ മിസ് മ്യൂളർ ഇംഗ്ലണ്ടിലേയ്ക്കു പോകുന്നു. ക്യാപ്റ്റനും മിസിസ് സേവിയറും ഞാനും നിങ്ങളെ കീലിൽ പ്രതീക്ഷിക്കുന്നു.

ഞാൻ ഇതുവരെ വല്ലതും എഴുതുകയോ വായിക്കുകയോ ചെയ്തിട്ടില്ല. ഞാൻ നല്ലതുപോലെ വിശ്രമിക്കുകതന്നെയാണ്. ഉത്കണ്ഠവേണ്ട. നിങ്ങൾക്കു ലേഖനം തയ്യാറായിക്കിട്ടും. മറ്റേ സ്വാമി പുറപ്പെടാൻ തയ്യാറായിരിക്കുന്നതായി മഠത്തിൽനിന്നു കത്തുണ്ട്. അയാൾതന്നെയായിരിക്കും നിങ്ങൾക്കു വേണ്ടവനെന്ന് എനിക്കു തീർച്ചയുണ്ട്. ഞങ്ങൾക്കുള്ള മികച്ച സംസ്കൃതപണ്ഡിതന്മാരിലൊരുവനാണ് അയാൾ..... ഞാൻ കേട്ടതിൻപ്രകാരം അയാൾ തന്റെ ഇംഗ്ലീഷ് വളരെ നന്നാക്കിയിട്ടുമുണ്ട്. ശാരദാനന്ദനെക്കുറിച്ച് അമേരിക്കയിൽനിന്നു ധാരാളം വർത്തമാനപ്പത്രക്കുറിപ്പുകൾ എനിക്കു കിട്ടിയിരിക്കുന്നു – അയാൾ വളരെ കേമമായി പ്രവർത്തിക്കുന്നുവെന്നു ഞാൻ കേൾക്കുന്നു. ഒരു മനുഷ്യനിലുള്ള കഴിവെല്ലാം പുറത്തുകൊണ്ടുവരുവാനുള്ള നല്ല പയറ്റുകളരിയാണ് അമേരിക്ക. അന്തരീക്ഷത്തിൽ അത്രയ്ക്കു സഹഭാവമുണ്ട്. എനിക്ക് ഗുഡ്‌വിന്റെയും ശാരദാനന്ദന്റെയും കത്തുണ്ട്. എസ്. തന്റെ പ്രേമം നിങ്ങൾക്കും മിസിസ് സ്റ്റർഡിക്കും കുഞ്ഞിനും അയയ്ക്കുന്നു.

ശാശ്വതപ്രേമാനുഗ്രഹങ്ങളോടെ വിവേകാനന്ദൻ

## 292

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്) ലേക്‌ലൂസേൻ, സ്വിറ്റ്സർലണ്ട്

23 ആഗസ്റ്റ് 1896

കല്യാണവര,

ഇന്നു രാമദയാലബാബുവിന്റെ ഒരു കത്തു കിട്ടി. അതിലെഴുതിയിരിക്കുന്നു, ദക്ഷിണേശ്വരത്തിലെ മഹോത്സവത്തിൽ പല വേശ്യകളും പോകു

ന്നെന്നും അതുകൊണ്ടു പല മാന്യന്മാരും അവിടെ പോകാൻ മടിക്കുന്നെന്നും. മാത്രമല്ല അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം പുരുഷന്മാർക്ക് ഒരു ദിവസവും സ്ത്രീകൾക്കു മറ്റൊരു ദിവസവും നിശ്ചയിക്കേണ്ടതാണ്. ആ വിഷയങ്ങളെപ്പറ്റി എന്റെ ആശയങ്ങൾ ഇങ്ങനെയാണ്.

1. വേശ്യകൾക്കു ദക്ഷിണേശ്വരമഹാതീർത്ഥസ്ഥാനത്തിൽ പോകാൻ പാടില്ലെങ്കിൽ പിന്നെ അവരെവിടെ പോകും? പാപികൾക്കുവേണ്ടിയാണ് വിശേഷിച്ച് ഭഗവാന്റെ അവതാരം; പുണ്യവാളന്മാർക്ക് വേണ്ടി അത്രയ്ക്കില്ല.

2. സ്ത്രീപുരഷഭേദം, ജാതിഭേദം, ധനഭേദം, വിദ്യാഭേദം മുതലായി നരകദ്വാരങ്ങളായ അനേകം ഭേദങ്ങൾ ലോകവ്യാവഹാരത്തിൽമാത്രം കിടക്കട്ടെ. പവിത്രമായ തീർത്ഥസ്ഥലത്ത് ഇങ്ങനെയുള്ള ഭേദമുണ്ടായാൽ തീർത്ഥസ്ഥലവും നരകവും തമ്മിൽ എന്താണ് വ്യത്യാസം?

3. നമ്മുടെ മഹാജഗന്നാഥപുരിയിൽ പാപികൾക്കും പുണ്യവാന്മാർക്കും സന്ന്യാസിമാർക്കും ഇതരന്മാർക്കും ആബാലവൃദ്ധം സകലസ്ത്രീപുരുഷന്മാർക്കും സമാനാധികാരമുണ്ട്. ആണ്ടിലൊരു ദിവസമെങ്കിലും അനേകായിരം സ്ത്രീപുരുഷന്മാർ പാപബുദ്ധിയുടേയും ഭേദബുദ്ധിയുടേയും ബന്ധനത്തിൽനിന്നു മുക്തരായി ഹരിനാമം ചൊല്ലുകയും കേൾക്കുകയും ചെയ്യുന്നതു പരമമംഗളംതന്നെ.

4. തീർത്ഥസ്ഥലത്തും ജനങ്ങളുടെ പാപവാസനകൾ ഒരു ദിവസത്തേയ്ക്കെങ്കിലും കുറയുന്നില്ലെങ്കിൽ അതു നിങ്ങളുടെ ദോഷമാണ്, അവരുടേതല്ല. ഏതു ജീവിയും അവിടുത്തെ അടുത്തു വന്നാൽ അതിലൊഴുകത്തക്കവണ്ണമുള്ള മഹാധർമ്മപ്രവാഹം സൃഷ്ടിക്കുക.

5. ഭഗവാന്റെ ക്ഷേത്രത്തിൽ ചെന്നിട്ടും ഇവൾ വേശ്യ, ഇയാൾ താഴ്ന്ന ജാതി, ഇയാൾ ദരിദ്രൻ, ഇയാൾ താഴ്ന്നവൻ എന്നിങ്ങനെ ആരെല്ലാം വിചാരിക്കുന്നുവോ അവർ വരാതിരിക്കയാണെങ്കിൽ അത്രയും മംഗലംതന്നെ. ഭക്തന്മാരുടെ ജാതിയും കുലവും തൊഴിലും നോക്കുന്നവരുണ്ടോ നമ്മുടെ ഭഗവാനെ മനസ്സിലാക്കുന്നു? നൂറുനൂറു വേശ്യകൾ അവിടുത്തെ പാദങ്ങളിൽ വന്ദിക്കാൻ വരട്ടെ എന്നു ഞാൻ ഭഗവാനോടു പ്രാർത്ഥിക്കുന്നു: മാന്യന്മാരിലാരും വന്നില്ലെങ്കിൽ വരേണ്ട. വേശ്യകളും കുടിയന്മാരും കള്ളന്മാരും കൊള്ളക്കാരും എല്ലാം വരട്ടെ! അവിടുത്തെ വാതിൽ എല്ലാവർക്കുമായി തുറന്നുകിടക്കുന്നു. ധനവാന് ഈശ്വരന്റെ സാമ്രാജ്യത്തിൽ കടക്കാൻ കഴിയുന്നതിനെക്കാൾ എളുപ്പമാണ് ഒട്ടകത്തിനു സൂചിക്കുഴയിൽകൂടി കടക്കുക. നിഷ്ഠുരങ്ങളായ ഈ രാക്ഷസീയഭാവങ്ങൾക്കു മനസ്സിൽപ്പോലും സ്ഥാനം കൊടുക്കരുത്.

6. എങ്കിലും ചില സാമുദായികനിയന്ത്രണങ്ങൾ ആവശ്യമാണ്. അവ

എങ്ങനെയാണ് നടപ്പിലാക്കുക? ആ ദിവസം ഏതാനും ചിലർ, വൃദ്ധന്മാരായാൽ കൊള്ളാം, കയ്യിൽ വടിയുമായി അച്ചടക്കച്ചുമതല വഹിക്കണം. അവർ മഹോത്സവസ്ഥലത്തു നടന്നുകൊണ്ടിരിക്കണം. വല്ലവരും, സ്ത്രീകളായാലും പുരുഷന്മാരായാലും, ദുഷ്കൃത്യം ചെയ്യുന്നതായോ ദുർവാക്യം ഉച്ചരിക്കുന്നതായോ മറ്റോ കണ്ടാൽ, അവരെ ഉടനടി ദക്ഷിണേശ്വരോദ്യാനത്തിൽ നിന്നു ബഹിഷ്ക്കരിക്കണം. പക്ഷേ മര്യാദക്കാരെപ്പോലെ പെരുമാറുന്നിടത്തോളം അവർ ഭക്തന്മാരും പൂജ്യന്മാരുമത്രേ. സ്ത്രീകളായാലും പുരുഷന്മാരായാലും ഗൃഹസ്ഥാശ്രമികളായാലും വേശ്യകളായാലും.

ഞാൻ ഇപ്പോൾ സ്വിറ്റ്സർലണ്ടിൽ സഞ്ചരിക്കയാണ്. വേഗം ജർമ്മനിയിൽ പോകുന്നുണ്ട്. പ്രൊഫസ്സർ ഡ്യൂസ്സെനെക്കാണുവാൻ; അവിടെനിന്ന് ഇംഗ്ലണ്ടിൽ സെപ്തംബർ 23-ാം യോടു കൂടി എത്തും. എന്റെ സ്നേഹം അറിയുക. സകലരേയും അറിയിക്കുക.

നരേന്ദ്രൻ

## 293

(മിസിസ് ഓളി ബുള്ളിന്) ലൂസേൻ, സ്വിറ്റ്സർലണ്ട്
23 ആഗസ്റ്റ് 1896

പ്രിയ മിസിസ് ബുൾ,

നിങ്ങളുടെ ഒടുവിലത്തെ കത്തു കിട്ടി. നിങ്ങളയച്ച 5 പവന്നുള്ള രശീതി ഇപ്പോഴേയ്ക്കു കിട്ടിയിരിക്കുമല്ലോ. എന്തംഗത്വമാണ് നിങ്ങളുദ്ദേശിക്കുന്നതെന്ന് എനിക്കറിവില്ല. ഏതു സമാജത്തിന്റെ അംഗപംക്തിയിലും എന്റെ പേർ ചേർക്കുന്നതിൽ എനിക്കു വിരോധമില്ല. സ്റ്റർഡിയെസ്സംബന്ധിച്ചാണെങ്കിൽ, അയാളുടെ അഭിപ്രായമെന്തെന്ന് എനിക്കറിഞ്ഞുകൂടാ. ഞാനിപ്പോൾ സ്വിറ്റ്സർലണ്ടിൽ സഞ്ചിരിക്കുന്നു. ഇവിടെനിന്നു ജർമ്മനിയിലേയ്ക്കും പിന്നെ ഇംഗ്ലണ്ടിലേയ്ക്കും അടുത്ത ഹേമന്തത്തിൽ ഭാരതത്തിലേയ്ക്കും പോകുന്നു. ശാരദാനന്ദനും ഗുഡ്വിനും യു. എസ്സിൽ നല്ല പ്രവർത്തനം നടത്തുന്നതായറിഞ്ഞു വളരെ സന്തോഷിക്കുന്നു എന്നെസ്സംബന്ധിച്ചാണെങ്കിൽ, ആ 500 പവന്റെമേൽ യാതൊരു പ്രവർത്തനത്തിനുംവേണ്ടി യാതൊരവകാശവും ഞാൻ പുലർത്തുന്നില്ല. ഞാൻ വേണ്ടത്ര പ്രവർത്തിച്ചെന്ന് എനിക്കു തോന്നുന്നു. ഞാനിനി നിവൃത്തനാകാൻ പോകയാണ്. ഭാരതത്തിൽനിന്നു വേറൊരാൾ വരാൻ ഞാൻ ഏർപ്പാടുചെയ്തിട്ടുണ്ട്, അയാൾ അടുത്ത മാസം വന്ന് എന്നോടു ചേപും. ഞാൻ പ്രവർത്തനം തുടങ്ങിവച്ചു. മറ്റുള്ളവർ അതു പ്രവർത്തിച്ചുതീർക്കട്ടെ. അതുകൊണ്ട്. പ്രവർത്തനം തുടർന്നുപോകാനാണ് എനിക്കു കുറച്ചു കാലത്തേയ്ക്കു പണവും പരിഗ്രഹവും തൊടേണ്ടിവന്നതെന്നു കണ്ടല്ലോ. എന്റെ പങ്കു പ്രവൃത്തി ചെയ്തുകഴിഞ്ഞിരിക്കുന്നു എന്ന്

എനിക്കു തീർച്ചയാണ് എനിക്കിനി വേദാന്തത്തിലോ ലോകത്തിലുള്ള വല്ല തത്ത്വജ്ഞാനത്തിലോ പ്രവൃത്തിയിൽത്തന്നെയോ യാതൊരു താത്പര്യവുമില്ല. ഈ നരകത്തിലേയ്ക്ക്, ഈ ലോകത്തിലേയ്ക്ക്, ഇങ്ങിനി ഒരിക്കലും വരാതവണ്ണം വേർപാടുപോകാൻ ഞാൻ തയ്യാറാകയാണ്. അതിന്റെ മതപ്രയോജനംപോലും എന്നെ മടുപ്പിക്കാൻ തുടങ്ങിയിരിക്കുന്നു. ഇങ്ങിനി വരാതവണ്ണം അമ്മ എന്നെ തന്നിലേയ്ക്കു വേഗം വാരിയെടുക്കേണമേ! ഈ കർമ്മങ്ങൾ, ഈ നന്മ ചെയ്യലും മറ്റും, മനസ്സിനെ ശോധനംചെയ്യാനുള്ള അല്പം വ്യായാമം മാത്രം. എനിക്കതു വേണ്ടത്രയായി. ഈ ലോകം എന്നും എപ്പോഴും ലോകമായിരിക്കും. നാം എന്താണോ, അവ്വിധം നാം അതിനെക്കാണുന്നു. ആർ പ്രവർത്തിക്കുന്നു? ആരുടെ പ്രവൃത്തി? ലോകമേ ഇല്ല അത് ഈശ്വരൻ തന്നെ. നാം വ്യാമോഹത്തിൽപ്പെട്ട് അതിനെ ലോകമെന്നു വിളിക്കുന്നു. ഞാനോ നീയോ നിങ്ങളോ ഇല്ല – എല്ലാം അവൻതന്നെ, ഭഗവാൻ എല്ലാം ഒന്ന്. അതുകൊണ്ടു പണം സംബന്ധിച്ച് ഈ സമയം മുതൽ എനിക്കു യാതൊന്നും ചെയ്യേണ്ട. അതു നിങ്ങളുടെ പണമാണ്. നിങ്ങൾക്കു വരുന്നതു നിങ്ങളുടെ ഇഷ്ടംപോലെ നിങ്ങൾ ചെലവാക്കുക. അനുഗ്രഹങ്ങൾ നിങ്ങളെ അനുഗമിക്കട്ടെ.

ഭഗവാനിൽ, സ്വന്തം വിവേകാനന്ദൻ

പുനശ്ച, ഡാ. ജെയിൻസിന്റെ പ്രവർത്തനത്തോട് എനിക്കു പൂർണ്ണമായ സഹഭാവമുണ്ട്. ഞാനങ്ങനെ എഴുതിയിട്ടുമുണ്ട്. ഗുഡ്വിന്നും ശാരദാനന്ദന്നും യു.എസ്സിലെ പ്രവർത്തനം ത്വരപ്പെടുത്താമെങ്കിൽ, അവർക്ക് ഈശ്വരാനുഗ്രഹം ഭവിക്കട്ടെ അവർ ഒരു തരത്തിലും എന്നോടോ സ്റ്റർഡിയോടോ മറ്റു വല്ലവരോടുമോ ബദ്ധരല്ല. ഗ്രീനേക്കർ പരിപാടിയിൽ ശാരദാനന്ദൻ അവിടെയുള്ളതു സ്റ്റർഡിയുടെ സദയാനുവാദത്തോടെ (ഇംഗ്ലണ്ടിൽനിന്നു പോരാൻ അനുമതനായിട്ടാണ്) എന്ന് അച്ചടിച്ചത് ഒരു ഭയങ്കരതെറ്റായിരുന്നു. ഒരു സന്ന്യാസിയെ അനുവദിക്കാൻ ആരാണ് സ്റ്റർഡി അഥവാ മറ്റുവല്ലവരും? സ്റ്റർഡിതന്നെ അതിനെ പരിഹസിച്ച, വ്യസനിക്കയും ചെയ്തു. അതൊരപരാധം തന്നെയായിരുന്നു, അതിലൊട്ടും കുറവല്ല. അതു സ്റ്റർഡിക്ക് ഒരു അപമാനമായിരുന്നു, അതു ഭാരതത്തിലെത്തിയിരുന്നെങ്കിൽ എന്റെ പ്രവർത്തനത്തെ ഗൗരവമായി ബാധിക്കയും ചെയ്യുമായിരുന്നു. ഭാഗ്യത്തിന് ആ വിജ്ഞാപനങ്ങളെല്ലാം കീറിപ്പറിച്ചു ഞാൻ ഓടയിലെറിഞ്ഞു ഇതാണോ ഇംഗ്ലീഷുകാർ പറഞ്ഞു രസിക്കാറുള്ള ആ പ്രസിദ്ധ 'യാങ്കി' മര്യാദകളെന്ന് ആശ്ചര്യപ്പെടുകയും ചെയ്യു. അങ്ങനെ പോലും ഈ ലോകത്തിൽ ഞാൻ യാതൊരു സന്ന്യാസിയുടെയും നാഥനല്ല. അവർ തങ്ങൾക്കു ചേർന്നതെന്തോ അതു ചെയ്യുന്നു; എനിക്കവരെ സഹായിക്കാമെങ്കിൽ, അതാണ് എനിക്കവരോടുള്ള ആകെ ബന്ധം. ഞാൻ ഇരുമ്പുചങ്ങല, കുടുംബബന്ധം,

വേണ്ടെന്നുവെച്ചു - തസാഹോദര്യത്തിന്റെ പൊന്നിൽചങ്ങല ഞാൻ കൈയ്ക്കൊള്ളാൻ പോകുന്നില്ല. ഞാൻ സ്വതന്ത്രനാണ്, ഞാൻ എപ്പോഴും സ്വതന്ത്രനായിരിക്കണം. എല്ലാവരും സ്വതന്ത്രർ - വായുപോലെ സ്വതന്ത്രർ - ആയിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ന്യൂയോർക്കിനു ബോസ്റ്റണിനോ യു.എസ്സിലുള്ള വേറെ വല്ല സ്ഥലത്തിനുമോ ആകട്ടെ, വേദാന്തം വേണമെങ്കിൽ, അവിടം അവരെ സ്വീകരിക്കയും അവരെ പാർപ്പിക്കയും അവരെ പോറ്റുകയും ചെയ്തുകൊള്ളണം. എന്നെ സംബന്ധിച്ചാണെങ്കിൽ ഞാൻ നിവൃത്തനായതിനുതുല്യം. ഈ ലോകത്തിൽ ഞാനെന്റെ ഭാഗം അഭിനയിച്ചുകഴിഞ്ഞു.

## 294

(മി. ഇ.റ്റി. സ്റ്റർഡിക്ക്) ലൂസേൻ

12 ആഗസ്റ്റ് 1896

അനുഗൃഹീതനെ, അതിപ്രിയനെ

ഭാരതത്തിൽ നിന്ന് അഭേദാനന്ദൻ എഴുതിയ ഒരു കത്ത് എനിക്കിന്നു കിട്ടി, കഴിവതും ആഗസ്റ്റ് 11-ാനു തന്നെ ബി. ഐ.എസ്.എൻ.എസ്.എസ്. മൊംബാസ്' എന്ന കപ്പലിൽ അയാൾ പുറപ്പെട്ടിരിക്കുന്നെന്ന്. അയാൾക്ക് അതിനു മുമ്പുള്ള ഒരു കപ്പലും കിട്ടിയില്ല്; കിട്ടിയിരുന്നെങ്കിൽ നേരത്തെ പുറപ്പെടുമായിരുന്നു. മിക്കവാറും മൊംബാസയിൽത്തന്നെ അയാൾക്കു യാത്ര തരപ്പെട്ടേയ്ക്കാം. മൊംബസേ സെപ്തംബർ 15-ാം തീയതിയോടടുത്ത് ലണ്ടനിലെത്തും. നിങ്ങൾക്കു നേരത്തെ അറിയാവുന്നതുപോലെ ഡ്യൂസ്സെനുമായുള്ള എന്റെ സന്ദർശനം മിസ് മ്യൂളർ സെപ്തംബർ 19-ാം നു ക്കു മാറ്റി അഭേദാനന്ദനെ സ്വീകരിക്കാൻ ഞാൻ ലണ്ടനിൽ ഉണ്ടായിരിക്കില്ല. അയാൾ ഉഷ്ണവസ്ത്രമൊന്നുമില്ലാതെയാണ് വരുന്നത്. പക്ഷേ അപ്പോഴേക്ക് ഇംഗ്ലണ്ട് തണുത്തു തുടങ്ങുമെന്നു ഞാൻ ഭയപ്പെടുന്നു; അതുകൊണ്ട് അയാൾക്കു വല്ല അകവസ്ത്രവും ഒരു പുറംകോട്ടും എങ്കിലും ആവശ്യമായിരിക്കും. ഇതെപ്പറ്റിയെല്ലാം നിങ്ങൾക്ക് എന്നെക്കാൾ മെച്ചമായി അറിയാമല്ലോ. അതുകൊണ്ട് ഈ മൊംബാസയെക്കുറിച്ചു ദയവുചെയ്ത് ഒരു നോട്ടം വെച്ചിരിക്കണം. അയാളിൽ നിന്ന് ഇനിയൊരു കത്തുകൂടെ ഞാൻ പ്രതീക്ഷിക്കുന്നുണ്ട്.

എനിക്കു ബഹുകലശലായ ജലദോഷമാണ്. ഇപ്പോഴേയ്ക്കുമോഹിന്റെ പണം രാജാവിൽനിന്നു നിങ്ങളുടെ പേരിൽ വന്നിരിക്കുമെന്നു വിശ്വസിക്കുന്നു. അങ്ങനെയാണെങ്കിൽ, ഞാൻ അയാൾക്കു കൊടുത്തപണം എനിക്കു മടക്കി വേണ്ട. അതു മുഴുവൻ അയാൾക്കു കൊടുത്തേക്കൂ.

ഗുഡ്വിന്റെയും ശാരദാനന്ദന്റെയും ചില കത്തുകൾ എനിക്കുണ്ടായിരു

ന്നു. അവർക്കു ക്ഷേമം തന്നെ. ഒന്നു മിസിസ് ബുള്ളിൽ നിന്നുമുണ്ടായിരുന്നു - അവർ കേംബ്രിഡ്ജിൽ സ്ഥാപിക്കുന്ന ഒരു സമാജത്തിന്റെ ലേഖകാംഗങ്ങളായിരിക്കാൻ നിങ്ങൾക്കും എനിക്കും കഴിയാഞ്ഞതിൽ അവർ പരിതപിക്കുന്നു. ഈ അംഗത്വത്തിൽ നിങ്ങളുടെയും എന്റെയും പരിചയശൂന്യതയെക്കുറിച്ചു ഞാൻ അവർക്ക് എഴുതിയതായി എനിക്കോർമ്മയുണ്ട്. ഇതുവരെയും ഒരു വരിപോലും എനിക്ക് എഴുതാൻ കഴിഞ്ഞിട്ടില്ല. വായിക്കാൻപോലും എനിക്കൊരു നിമിഷം കിട്ടിയിട്ടില്ല. സദാസമയവും കുന്നും കുഴിയും കയറുകയും ഇറങ്ങുകയുമായിരുന്നതുകൊമ്ട് കുറച്ചു നാൾക്കകം ഞങ്ങൾക്കു വീണ്ടും മാർച്ചുചെയ്യാൻ തുടങ്ങേണ്ടിയിരിക്കുന്നു. മോഹിന്നും ഫോക്സിനും, നിങ്ങളവടെ അടുത്തു കാണുമ്പോൾ എന്റെ പ്രേമം നല്കുക.

എല്ലാ മിത്രങ്ങൾക്കും പ്രേമപൂർവ്വകം എന്നും

സ്വന്തം വിവേകാനന്ദൻ

295

(ഡാ. നഞ്ചുണ്ടറാവുവിന്) സ്വിറ്റ്സർലണ്ട്

26 ആഗസ്റ്റ് 1896

പ്രിയ നഞ്ചുണ്ടറാവു,

നിങ്ങളുടെ കത്തിതാ കിട്ടി. ഞാൻ സഞ്ചരിച്ചുകൊണ്ടേയിരിക്കുന്നു. ആൽപ്സിൽ ധാരാളം പർവ്വതാരോഹണവും ഹിമാനീസന്തരണവും ചെയ്തുകൊണ്ടിരിക്കയാണ്. ഞാനിപ്പോൾ ജർമ്മനിയിലേയ്ക്കു പോകുന്നു. പ്രൊ. ഡ്യൂസ്സെനിൽനിന്ന്, തന്നെ കീലിൽവെച്ചു കാണുവാൻ, എനിക്കൊരു ക്ഷണമുണ്ട്. അവിടെനിന്നു ഞാൻ ഇംഗ്ലണ്ടിലേയ്ക്കു മടങ്ങുന്നു. ഒരു പക്ഷേ, ഈ ഹേമന്തത്തിൽ ഞാൻ ഭാരതത്തിലേയ്ക്കു തിരിച്ചുവരും.

പ്രബുദ്ധഭാരതത്തിന്റെ ചിത്രസംവിധാനത്തിൽ ഞാൻ വിരോധിച്ചത് അതിന്റെ പുറംപകിട്ടിനെ മാത്രമല്ല, ഒരു പ്രയോജനവുമില്ലാതെ വളരെ ചിത്രങ്ങൾ നിറച്ചതിനെക്കൂടെയാണ്. സംവിധാനം ലഘുവും പ്രതീകാത്മകവും സംക്ഷിപ്തവുമായിരിക്കണം. ലണ്ടനിൽവെച്ചു പ്രബുദ്ധഭാരതത്തിനു ഞാനൊരു ചിത്രം സംവിധാനം ചെയ്യാൻ ശ്രമിക്കാം. അതു നിങ്ങൾക്കയച്ചു തരികയും ചെയ്യാം.....

പ്രവർത്തനം മനോഹരമായി നടന്നുപോകുന്നു എന്നു പറയാൻ എനിക്കു വളരെ സന്തോഷമുണ്ട്. ഏതായാലും ഞാൻ നിങ്ങൾക്ക് ഒരുപദേശം തരാം. ഭാരതത്തിലെ സകല സംഘടിതപ്രവർത്തനങ്ങളും ഒരധർമ്മഭാരത്തിന്നടിപ്പെട്ടു മുങ്ങിപ്പോകുന്നു. നമ്മളിനിയും നിഷ്കർഷമായി കാര്യഗൗരവതത്ത്വ

ങ്ങൾ വികസിപ്പിച്ചിട്ടില്ല. കാര്യഗൗരവം, ഗാര്യഗൗരവംതന്നെ, ഉന്നതാർത്ഥ ത്തിൽ; അതിൽ മൈത്രി – അഥവാ ഹിന്ദുക്കളുടെ പഴഞ്ചൊല്ലനുസരിച്ചു "കാണുമ്പോൾ നാണം" – പാടില്ല. തന്റെ ചുമതലയിലുള്ള എല്ലാത്തിനേയും സംബന്ധിച്ച് എത്രയും തെളിഞ്ഞ കണക്കു സൂക്ഷിക്കണം. ഒന്നിനുദ്ദേശിച്ച ഫണ്ട് ഒരിക്കലും മറ്റു യാതൊന്നിനും ഉപയോഗിക്കരുത്, അടുത്ത നിമിഷം താൻ പട്ടിണികിടക്കയാണെങ്കിൽപ്പോലും. ഇതാണ് കാര്യഗൗരവം സത്യ സന്ധത. അടുത്തതു പതറാത്ത ഊർജ്ജിതം. നിങ്ങൾ എന്തു ചെയ്യുകയാ ണെങ്കിലും അതു തല്ക്കാലത്തേയ്ക്കു നിങ്ങളുടെ ആരാധനയായിരിക്കട്ടെ. ഈ പത്രം തല്ക്കാലത്തേയ്ക്കു നിങ്ങളുടെ ഈശ്വരനായിരിക്കട്ടെ, നിങ്ങൾ വിജയിക്കും.

ഈ പത്രത്തിൽ നിങ്ങൽ വിജയിച്ചാൽ അതേ രീതിക്കു നാട്ടുഭാഷക ളിൽ പത്രങ്ങൾ തുടങ്ങുക – തമിഴിലും, തെലുങ്കിലും, കർണ്ണാടകത്തിലും, മറ്റും. നമുക്കു സാമാന്യജനത്തിലേയ്ക്കെത്തണം. മദ്രാസികൾ നല്ലവരാണ്. ഊർജ്ജസ്വലരാണ്, ഒക്കെയുമാണ്. പക്ഷേ ശങ്കരാചാര്യരുടെ നാടിനു ത്യാഗ ചൈതന്യം നഷ്ടപ്പെട്ടിരിക്കുന്നതായി തോന്നുന്നു.

എന്റെ കുട്ടികൾ സാഹസികരാവണം. ലോകം ത്യജിക്കണം – അപ്പോൾ ഉറച്ച അടിത്തറ ഇട്ടിരിക്കും.

എന്റെ കുട്ടികൾ സാഹസികരാവണം, ലോകം ത്യജിക്കണം – അപ്പോൾ ഉറച്ച അടിത്തറ ഇട്ടിരിക്കും.

ധീരമായ മുന്നോട്ടു പോക – ചിത്രസംവിധാനത്തേയും മറ്റു വിസ്തരങ്ങ ളേയും ഇപ്പോൾ ഒട്ടും വകവെയ്ക്കണ്ട – "കുതിരയോടുകൂടി കടിഞ്ഞാണും വരും." മരണംവരെ പ്രവർത്തിക്കുക – ഞാൻ നിങ്ങളുടെകൂടെയുണ്ട്, ഞാൻ പോയാലോ എന്റെ ചൈതന്യം നിങ്ങളുടെ കൂടെ പ്രവർത്തിക്കും. ഈ ജീവിതം വരികയും പോകയും ചെയ്യുന്നു. സമ്പത്തും കീർത്തിയും ഭോഗ ങ്ങളും കുറച്ചു നാളത്തേയ്ക്കു മാത്രം. സത്യം പ്രവചിച്ചുകൊണ്ടു കർത്ത വ്യക്ഷേത്രത്തിൽ മരിക്കുന്നതാണ് ഒരു ലൗകികപ്പുഴുവിനെപ്പോലെ ചാകു ന്നതിനെക്കാൾ വളരെ ഭേദം മുന്നോട്ട്! പിന്നേയും മുന്നോട്ട്!

പ്രേമാനുഗ്രഹങ്ങളോടുകൂടി വിവേകാനന്ദൻ

## 296

(മി. ഇ.റ്റി. സ്റ്റർഡിക്ക്)

കീൽ
10 സെപ്തംബർ 1896

പ്രിയസ്നേഹിത,

അവസാനം ഞാൻ പ്രൊ. ഡ്യൂസ്സെനെ കണ്ടിരിക്കുന്നു...... ഇന്നലെ മുഴു വനും ബഹുരസമായി പ്രൊഫസറുടെ കൂടെക്കഴിഞ്ഞു. കാഴ്ചകൾ കണ്ടും വേദാന്തചർച്ച ചെയ്തും.

"അടരാടുന്ന അദ്വൈതി" എന്നു വിളിക്കാൻ എനിക്കിഷ്ടമുള്ള ഒരുവനാണദ്ദേഹം, മറ്റൊന്നിനോടും രാജിയുമില്ല. ഈശ്വരനെക്കൊണ്ടാണ് ശല്യം. കഴിയുമെങ്കിൽ അദ്ദേഹം അതു കൂടാതെ നോക്കും. നിങ്ങളുടെ മാസികയെക്കുറിച്ച് അദ്ദേഹത്തിന്നു ബഹു സന്തോഷമാണ്. ഈ വിഷയത്തെക്കുറിച്ച് ലണ്ടനിൽവെച്ചു നിങ്ങളുമായി കൂടിയാലോചിക്കാൻ ആഗ്രഹിക്കുന്നു; അങ്ങോട്ടു അടുത്തുതന്നെ വരുന്നുണ്ട്.

വിവേകാനന്ദൻ

## 297

(മിസ് ഹരിയറ്റ് ഹേലിന്)

എയർലി ലോഡ്ജ്,

റിഡ്ജ്‌വേ ഗാർഡൻസ്, വിംബിൾഡൺ, ഇംഗ്ലണ്ട്

17 സെപ്തംബർ 1896

പ്രിയസോദരി,

സ്വിറ്റ്സർലണ്ടിൽനിന്നു മടങ്ങിയെത്തിയ ഉടനിതാ, നിങ്ങളുടെ സ്വാഗത വാർത്ത എനിക്കു കൈവന്നിരിക്കുന്നു അവസാനം "വൃദ്ധകന്യകാഗൃഹ"ത്തിലെ സന്തോഷത്തെപ്പറ്റി മനസ്സു മാറ്റുന്നതാണ് കൂടുതൽ നല്ലതെന്ന് നിങ്ങൾ വിചാരിക്കുന്നതായറിഞ്ഞു ഞാൻ വളരെ വളരെ സന്തോഷിക്കുന്നു. നിങ്ങളിപ്പോൾ തികച്ചും ശരിയാണ് - മനുഷ്യവംശത്തിലെ തൊണ്ണൂറ്റൊമ്പതു ശതമാനത്തിന്റെയും സത്യതമമായ ലക്ഷ്യം വിവാഹമാണ്; സഹിക്കാനും പൊറുക്കാനും നാം നിർബ്ബദ്ധരാണെന്നും, ആർക്കും ജീവിതം ഒരു രാജിതന്നെ ആയിരിക്കുമെന്നുമുള്ള ശാശ്വതപാഠം പഠിക്കുകയും അതനുസരിക്കാൻ തയ്യാറാകയും ചെയ്യുന്ന ഉടൻതന്നെ സുഖതമമായ ജീവിതം നയിക്കയും ചെയ്യും.

പ്രിയ ഹരിയറ്റ്, എന്നെ വിശ്വസിക്കൂ, തികവുറ്റ ജീവിതം ഒരു യുക്തിവൈരുദ്ധ്യമാണ്. അതുകൊണ്ടു കാര്യങ്ങൾ നമ്മുടെ അത്യുന്നതമായ ആദർശത്തോടടുത്തെത്തുന്നില്ലെന്നു കാണാൻ നാം സദാ തയ്യാറായിരിക്കണം ഇതറിഞ്ഞുകൊണ്ട് സർവ്വവസ്തുക്കളിലേയും സാരതമം സംഗ്രഹിക്കാൻ നാം നിർബദ്ധരാണ്. എനിക്കു നിങ്ങളെ അറിയാവുന്നിടത്തോളം, സഹിക്കാനും പൊറുക്കാനുമുള്ള ശക്തി നിങ്ങൾക്കു വലിയൊരളവുവരെയുണ്ട്; അതുകൊണ്ട് നിങ്ങളുടെ വിവാഹജീവിതം ബഹുസുഖമായിരിക്കു

മെന്നു പ്രവചിക്കുന്നതു ഭദ്രംതന്നെ.

നിങ്ങൾക്കും നിങ്ങളുടെ മണവാളന്നും സർവ്വാനുഗ്രഹങ്ങളെ ഭവിക്കട്ടെ; നിങ്ങളെപ്പോലെ സതിയും ബുദ്ധിമതിയും പ്രിയയും സുന്ദരിയുമായ ഒരു ഭാര്യയെ കിട്ടാൻ കഴിഞ്ഞത് എന്തൊരു സൗഭാഗ്യമായെന്ന് ഭഗവാൻ അയാളെക്കൊണ്ട് എപ്പോഴും ഓർമ്മിപ്പിക്കയും ചെയ്യട്ടെ ഭഗവാൻ അയാളെക്കൊണ്ട് എപ്പോഴും ഓർമ്മിപ്പിക്കയും ചെയ്യട്ടെ ഇത്ര പെട്ടെന്ന് അത്ലാന്തിക് കടക്കാൻ എനിക്കു സാധ്യമായല്ലോ.

ഈ ചുറ്റുപാടിൽ എനിക്ക് ഏറ്റവും മികച്ചു ചെയ്യാനാവുന്നത് ഞങ്ങളുടെ ഒരു ഗ്രന്ഥത്തിൽനിന്ന് ഉദ്ധരിക്കുകയത്രെ: "ഈ ജീവിതത്തിൽ കാമ്യമായതെല്ലാം പ്രാപിക്കുന്നതിൽ ഭർത്താവിനെ സഹായിച്ചുകൊണ്ട് അദ്ദേഹത്തിന്റെ അവിഭക്തപ്രേമത്തെ നിങ്ങൾ സദാ ആസ്വാദിക്കുമാറാകട്ടെ. കുട്ടികളുടെ കുട്ടികളെ കണ്ടുകഴിഞ്ഞാൽ ജീവിതനാടകം തീരാറാകുമ്പോൾ യാതൊരു ജലസ്പർശം കൊണ്ട് സർവ്വഭേദങ്ങളെ അലിഞ്ഞു നാമെല്ലാം ഒന്നാകുന്നുവോ ആ അനന്തസച്ചിദാനന്ദസാഗരത്തെ പ്രാപിപ്പാൻ നിങ്ങൾ അന്യോന്യം സഹായിക്കുമാറുമാകട്ടെ"

"നിങ്ങൾ ജീവിതത്തിലുടനീളം ഉമയെപ്പോലെ ചാരിത്രവതിയും പരിശുദ്ധയുമാകട്ടെ – നിങ്ങളുടെ ഭർത്താവ് ഉമാഗതപ്രാണനായ ശിവനെപ്പോലെയുമാകട്ടെ!"

സ്വന്തം സ്നിഗ്ദ്ധസോദരൻ വിവേകാനന്ദൻ

## 298

(മിസ് മേരി ഹേലിന്) എയർലി ലോഡ്ജ്, റിജ്ഡ്‌വേ ഗാർഡൻസ്,
വിംബിൾഡൺ, ഇംഗ്ലണ്ട്
17 സെപ്തംബർ 1896

പ്രിയസോദരി,

സ്വിറ്റ്സർലണ്ടിൽ രണ്ടു മാസത്തെ കയറ്റവും നടത്തവും ഹിമാനിദർശനവും കഴിഞ്ഞ് ഞാൻ ഇന്നു ലണ്ടനിലെത്തി. അത് എനിക്കൊരു നന്മ ചെയ്തു – കുറെ റാത്തൽ മേദസ്സ് ആവിയായിപ്പോയി. കൊള്ളാം, അതിലും രക്ഷയില്ല; കാരണം, ഈ ജന്മത്തിലെ ഘനശരീരം മനസ്സിനെ അതിക്രമിച്ച് അനന്തതയിലേയ്ക്കു വ്യാപിക്കുവാൻ കൗതുകം കൊണ്ടിരിക്കുന്നു. ഇതിങ്ങനെ തടർന്നാൽ മാസത്തിൽപ്പോലും – മറ്റു ലോകരെസ്സംബന്ധിച്ചെങ്കിലും – എന്റെ വ്യക്തിത്വം മുഴുവൻ നഷ്ടമാകും.

ഹരിയറ്റിന്റെ കത്തിലെ നല്ല വാർത്തകൾകൊണ്ട് എനിക്കുള്ള ആനന്ദം

വർണ്ണിക്കാനാവില്ല. ഞാൻ ഇന്ന് അവർക്കെഴുതിയിട്ടുണ്ട്. അവർ വിവാഹിതയാകുന്നതു കാണാൻ എനിക്കങ്ങോട്ട് വരാനാവില്ലല്ലോ എന്ന് ഞാൻ സങ്കടപ്പെടുന്നു; പക്ഷേ സർവ്വശുഭാസംകളോടും അനുഗ്രഹങ്ങളോടുംകൂടി ഞാൻ സൂക്ഷ്മശരീരത്തിൽ സന്നിഹിതനായിരിക്കും. ശരി, അത്തരം വാർത്തകൾ നിങ്ങളിൽ നിന്നും മറ്റു സോദരിമാരിൽനിന്നും കേട്ട് എന്റെ സന്തോഷം വർദ്ധിപ്പിക്കുവാൻ ഞാൻ കാത്തിരിക്കയാണ്. ഇപ്പോൾ, എന്റെ പ്രിയ മേരി, ഞാനീ ജീവിതത്തിൽ പഠിച്ച ഒരു വലിയ പാഠം നിങ്ങൾക്കു പറഞ്ഞുതരാം. 'ആദർശം എത്രയേറെ ഉയരുന്നുവോ അത്രയേറെ നിങ്ങൾ ദുഃഖിക്കുന്നു;' കാരണം, ഈ ലോകത്തിലോ ഈ ജീവിതത്തിൽത്തന്നെയോ ആദർശം പോലൊരു സംഗതി പ്രാപിക്കാവതല്ല ഈ ലോകത്തിൽ പൂർണ്ണത വേണമെന്നുള്ളവർ ഭ്രാന്തരാണ്; കാരണം അതസാദ്ധ്യമാണ്.

നിങ്ങൾക്കെങ്ങനെ അപരിമിതത്തെ പരിമിതത്തിൽ കാണാനാകും? അതുകൊണ്ട് ഞാൻ നിങ്ങളോടു പറയുന്നു, ഹരിയറ്റിന് അത്യന്തം അനുഗൃഹീതവും സുഖവുമായ ഒരു ജീവിതം ഉണ്ടാകും. കാരണം തന്നെത്താൻ ഒരു വിഡ്ഢിയാക്കാൻമാത്രം അവർ അത്രയ്ക്കു ഭാവനാശീലയോ ഭാവപരയോ അല്ല. ജീവിതത്തെ മധുരമാക്കാൻ മാത്രം ഭാവാത്മകത അവർക്കുണ്ട്; ആർക്കും വന്നുചേരുന്ന ജീവിതത്തിലെ കടുത്ത അനുഭവങ്ങളെ മൃദുലമാക്കാൻമാത്രം സാമാന്യബോധവും സൗമ്യതയും അവർക്കുമുണ്ട്. ഹരിയറ്റ് മക്കിൻഡ്‌ലിക്ക് അത് അതിലേറെയുണ്ട്. ഉത്തമഭാര്യയാകുവാനുള്ള ഒത്ത ബാലികയാണവർ; (പക്ഷേ) മാംസത്തിനപ്പുറം തുളച്ചുകടക്കാൻ വളരെ കുറച്ചുപേർക്കുമാത്രം കഴിയുമാറു മന്തന്മാരെക്കൊണ്ട് അത്രയ്ക്കു നിറഞ്ഞതാണ് ഈ ലോകം എന്നുമാത്രം! നിങ്ങളേയും ഇസബെല്ലിനേയും സംബന്ധിച്ചാണെങ്കിൽ ഞാൻ സത്യം പറയാം. എന്റെ "ഭാഷവിശദവുമാണ്."

മേരി, നിങ്ങൾ, ചൊടിയുറ്റ അറബിയെപ്പോലെയാണ് – മഹതി, ഉജ്ജ്വല. നിങ്ങൾ ഉജ്ജ്വലറാണിയാകാൻ കൊള്ളാം– ശാരീരികമായും, മാനസികമായും. ഒരു ധൃഷ്ട–ധീര–സാഹസിക–വീരഭർത്താവിന്റെ പാർശ്വത്തിൽ നിങ്ങൾ പ്രകാശിക്കും; പക്ഷേ, എന്റെ പ്രിയസോദരി, നിങ്ങൾ അത്യന്തം മോശപ്പെട്ട ഒരു ഭാര്യയാവാനേ പറ്റൂ. നമ്മുടെ അനുദിനലോകത്തിലെ സുഖിയന്മാരും പ്രായോഗികന്മാരും, പണിപ്പെടുന്നവരുമായ ഭർത്താക്കന്മാരുടെ ജീവൻ നീ എടുത്തുകളയും. എന്റെ സോദരി, ഗൗനിക്കുക. ഏതു നോവലിലുള്ളതിലും കൂടുതൽ സാഹസികത യഥാർത്ഥജീവിതത്തിൽ ഉണ്ടെന്നതു ശരിയാണെങ്കിലും അതു വിരളവും നിദൂരവുമാണ്. അതുകൊണ്ട് കുറേക്കൂടെ പ്രയോഗികമായ തലത്തിലേയ്ക്കു നിങ്ങളുടെ ആദർശങ്ങളെ താഴ്ത്തിക്കൊണ്ടുവരുന്നതുവരെ നിങ്ങൾ വിവാഹം ചെയ്യരുതെന്നാണ് എന്റെ ഉപദേശം. ചെയ്താൽ നിങ്ങൾക്കു രണ്ടു പേർക്കും കഷ്ടതയാവും ഫലം. സാധാര

ണനും നല്ലവനും സരസനുമായ ഒരു യുവാവിനോടുള്ള നിങ്ങളുടെ ആദര വെല്ലാം കുറച്ചു മാസങ്ങൾക്കകം നഷ്ടമാകും, ജീവിതം അരോചകമാകയും ചെയ്യും ഇസബെല സോദരിയെസ്സംബന്ധിച്ചാണെങ്കിൽ നിങ്ങളുടെ അതേ പ്രകൃതിയാണവർക്കും; ഈ ബാലവാടി അവരെ ക്ഷമയുടെയും സാഹസ ത്തിന്റെയും നല്ല പഠനം പഠിപ്പിച്ചിട്ടുണ്ടെന്നുമാത്രം. ഒരുപക്ഷേ അവർ ഒരു നല്ല ഭാര്യയായേയ്ക്കാം.

രണ്ടുതരം ആളുകളുണ്ട് ഈ ലോകത്തിൽ ഒന്ന്, നാഡീബലമുള്ള, ശാന്ത നായ, പ്രകൃതിവിധേയനായ, വലിയ ഭാവനാമഗ്നനല്ലാത്ത, എങ്കിലും നല്ല വനും കനിവുള്ളവനും മധുരനും മറ്റുമായവൻ. അത്തരക്കാർക്കുള്ളതാണ് ഈ ലോകം; അവർ മാത്രമാണ് സുഖിക്കാൻ പിറന്നവർ. പിന്നെ മറ്റേക്കൂട്ട രുണ്ട്, നാഡികൾ കെടുക്കെ മുറുകിയവർ, ഭയങ്കരമായി ഭാവനാപരതയുള്ള വർ ഉത്കടവികാരമുള്ളവർ, ഒരു നിമിഷം ഉയരത്തിലേയ്ക്കും അടുത്ത നിമിഷം താഴത്തേയ്ക്കും സദാ പൊയ്ക്കൊണ്ടിരിക്കുന്നവർ. അവർക്കൊരു സുഖവുമില്ല ഒന്നാം തരക്കാർക്കു മിക്കവാറും സമസ്വരൂപമായ സുഖം കിട്ടും; മറ്റേക്കൂട്ടർക്ക് അത്യാനന്ദത്തിന്റെയും ദുഃഖത്തിന്റെയും ഇടയ്ക്ക് ഓടേണ്ടി വരും. പക്ഷേ, ഈ കൂട്ടരിൽനിന്നാണ് മഹാപ്രതിഭകൾ ഉളവാകുന്നത്. "പ്രതിഭ ഒരുതരം ഭ്രാന്താണ്" എന്ന നവീനസിദ്ധാന്തത്തിൽ കുറച്ചു സത്യമുണ്ട്.

ഇനി ഇത്തരത്തിലുള്ളവർക്കു വലുതാകണമെന്നുണ്ടെങ്കിൽ, അവർ അവ സാനംവരെ പൊരുതണം – പോരിനു കളം ഒഴിക്കണം. ഒരു പ്രതിബന്ധവും പാടില്ല – വിവാഹമില്ല, കുട്ടികളില്ല, ഒറ്റ ആശയത്തോടൊഴിച്ച് യാതൊന്നി നോടും അത്യാസക്തിയില്ല, അതിനുവേണ്ടി ജീവിക്കയും മരിക്കയും ചെയ്യു ന്നു. ഞാൻ ഇത്തരക്കാരനാണ്. 'വേദാന്ത'മെന്ന ഒറ്റ ആശയത്തെ ഞാൻ കൈക്കൊണ്ടിരിക്കുന്നു. "പോരിനു കളമൊഴിക്കുകയും ചെയ്തിരിക്കുന്നു." നിങ്ങളും ഇസബെല്ലും ഈ ലോഹംകൊണ്ടു നിർമ്മിക്കപ്പെട്ടവരാണ്; പക്ഷേ, ഇതു കഠിനമെങ്കിലും, ഞാൻ നിങ്ങളോടു പറയട്ടെ, നിങ്ങൾ നിങ്ങളുടെ ജീവിതം വെറുതെ പാഴാക്കുകയാണ്. ഒന്നുകിൽ ഒരു ആശയം കൈക്കൊ ള്ളുക, കളമൊഴിക്കുക, അതിനായി ജീവിതം സമർപ്പിക്കയും ചെയ്ക; അല്ലെ ങ്കിൽ സംതൃപ്തയും പ്രായോഗിക യുമാവുക; ആദർശത്തെ താഴ്ത്തുക, വിവാഹം ചെയ്യുക, സുഖമായി ജീവിക്കയും ചെയ്ക. ഒന്നുകിൽ 'ഭോഗം' അല്ലെങ്കിൽ തൃജിച്ച് ഒരു യോഗിയാവുക; ആർക്കും ഒന്നിൽ രണ്ടും കിട്ടുന്ന തല്ല. ഇപ്പോഴല്ലെങ്കിൽ ഒരിക്കലുമില്ല. വേഗം തിരഞ്ഞെടുക്കുക. "വലിയ നിഷ്കർഷക്കാരന്ന് ഒന്നും കിട്ടുന്നില്ല" എന്നാണല്ലോ പഴഞ്ചൊല്ല്. ഇപ്പോൾ ഋജുവായി യഥാർത്ഥമായി എന്നെന്നേയ്ക്കും നിശ്ചയിക്കുക, "പോരിനു കള മൊഴിക്കുവാൻ;" എന്നാണല്ലോ പഴഞ്ചൊല്ല്. ഇപ്പോൾ ഋജുവായി യഥാർത്ഥ മായി എന്നെന്നേയ്ക്കും നിശ്ചയിക്കുക, "പോരിനു കളമൊഴിക്കുവാൻ;"

എന്തെങ്കിലും - തത്ത്വജ്ഞാനമോ സയൻസോ മതമോ സാഹിത്യമോ കൈക്കൊള്ളുക നിങ്ങളുടെ ആയുശ്ശേഷത്തേയ്ക്ക് അതായിരിക്കട്ടെ നിങ്ങളുടെ ഈശ്വരൻ! സുഖം നേടുക, അല്ലെങ്കിൽ മഹത്ത്വം നേടുക. നിങ്ങളോടും ഇസബെല്ലിനോടും എനിക്കു യാതൊരു സഹതാപവുമില്ല; നിങ്ങൾ ഇതിനുമല്ല, അതിനുമല്ല ഹരിയറ്റ് നന്നായി തിരഞ്ഞെടുത്തതുപോലെ നിങ്ങളെ സുഖവതികളായി എനിക്കു കാണണം, അല്ലെങ്കിൽ മഹിതകളായി. തീറ്റ, കുടി, ഉടുത്തൊരുങ്ങൽ, സമുദായവിഡ്ഢിത്തം എന്നീ സാധനങ്ങൾക്കായല്ല ഒരു ജീവിതത്തെ തുറന്നിടേണ്ടത് - വിശേഷിച്ചും നിങ്ങൾ മേരി, നിങ്ങൾ ഒരു ഉജ്ജ്വലമസ്തിഷ്കവും സാമർത്ഥ്യങ്ങളും തുരുമ്പിച്ചുകളുകയാണ്. അതിനു ലവലേശം ഒഴികഴിവില്ലതാനും. നിങ്ങൾക്കു മഹതിയാവാനുള്ള അതിവാഞ്ഛ വേണ്ടതാണ്; എന്റെ സോദരിമാരെന്ന് ഞാൻ പറയാറുണ്ടല്ലോ, അവരോളമോ അവരെക്കാളേറെയോ ഞാൻ നിങ്ങളെ യഥാർത്ഥത്തിൽ സ്നേഹിക്കുന്നുണ്ടെന്ന് നിങ്ങൾക്കറിയാവുന്നതുകൊണ്ട് ഏതാണ്ട് പരുഷങ്ങളായ ഈ നിരൂപണങ്ങളെ നിങ്ങൾ ഉചിതഭാവത്തിൽത്തന്നെ കൈക്കൊള്ളുമെന്ന് എനിക്കറിയാം. ദീർഘകാലമായി ഇതു നിങ്ങളോടു പറയണമെന്ന് എനിക്കുണ്ടായിരുന്നു, അനുഭവം പെരുകിവരികകൊണ്ടു നിങ്ങളോടു പറയണമെന്നും എനിക്കു തോന്നുന്നു. നിങ്ങളോടിതു പറയാൻ ഹരിയറ്റിൽനിന്നുള്ള സന്തോഷവാർത്ത എന്നെ പ്രേരിപ്പിച്ചു. നിങ്ങളും വിവാഹിതയായി ഇവിടെ സുഖം കിട്ടാവുന്നത്ര സുഖവതിയായിരിക്കുന്നെന്നു കേൾക്കാൻ എനിക്കതിയായ സന്തോഷമായിരിക്കും, അല്ലെങ്കിൽ നിങ്ങൾ വലിയ കാര്യങ്ങൾ ചെയ്യുകയാണെന്നു കേൾക്കാൻ ഞാനിഷ്ടപ്പെടും.

ജർമ്മനിയിൽ പ്രൊ. ഡ്യൂസ്സെനുമായി എനിക്കൊരു സന്തോഷകരമായ സന്ദർശനമുണ്ടായി. ജീവിച്ചിരിപ്പുള്ള ഏറ്റവും വലിയ ജർമ്മൻതത്ത്വജ്ഞാനിയെന്ന് അദ്ദേഹത്തെക്കുറിച്ചു നിങ്ങൾ കേട്ടിരിക്കുമല്ലോ. അദ്ദേഹവും ഞാനും ഒന്നിച്ച് ഇംഗ്ലണ്ടിലേയ്ക്കു യാത്രചെയ്തു. ഇംഗ്ലണ്ടിൽ ഇനിയുള്ള കാലം യാതൊരു സ്നേഹിതന്റെ കൂടെ ഞാൻ പാർക്കുന്നുവോ, അദ്ദേഹത്തെ ഇവിടെക്കാണുവാൻ ഞങ്ങളൊന്നിച്ച് ഇന്നെത്തുകയും ചെയ്തു. അദ്ദേഹത്തിനു സംസ്കൃതത്തിൽ സംസാരിക്കുവാൻ ബഹുകൗതുകമാണ്, സംസ്കൃതത്തിൽ സംഭാഷണം ചെയ്യാവുന്നതായി യൂറോപ്പിലുള്ള ഒരേ ഒരു സംസ്കൃതപണ്ഡിതൻ അദ്ദേഹമാണുതാനും. അദ്ദേഹം അഭ്യസിക്കേണ്ടതിലേയ്ക്ക് സംസ്കൃതത്തിലല്ലാതെ മറ്റൊരു ഭാഷയിലും ഒരിക്കലും എന്നോടു സംസാരിക്കുന്നില്ല.

ഇവിടെ മിത്രമദ്ധ്യത്തിൽ ഞാൻ വന്നുചേർന്നിരിക്കുന്നു. കുറെ ആഴ്ചകൾ ഇവിടെ പ്രവർത്തിക്കും, അനന്തരം ഹേമന്തത്തിൽ ഭാരതത്തിലേയ്ക്കു

മടങ്ങിപ്പോവുകയും ചെയ്യും.

ചിരസ്നിഗ്ദ്ധനായ സ്വന്തം സോദരൻ വിവേകാനന്ദൻ

## 299

(അളസിംഗപ്പെരുമാൾക്ക്)

മിസ്. എഛ്. മ്യൂളർ,
ഏയർലി ലോഡ്ജ്, റിഡ്ജ്‌വേ ഗാർഡൻസ്,
വിംബിൾഡൺ, ഇംഗ്ലണ്ട്
22 സെപ്തംബർ 1896

പ്രിയ അളസിംഗ,

രാമകൃഷ്ണനെപ്പറ്റി മാക്സ്മുള്ളറുടെ ലേഖനം ഞാനയച്ചുതന്നതു നിങ്ങൾക്കു കിട്ടിയിരിക്കുമെന്നു തീർച്ച. അദ്ദേഹം എന്നെ അറിയുന്നതിന് ആറു മാസംമുമ്പെഴുതിയതാകകൊണ്ട് എന്നെ തീരെ പ്രസ്താവിക്കുന്നേ ഇല്ല, സങ്കടപ്പെടരുത്. മുഖ്യവിഷയത്തിൽ അദ്ദേഹം ശരിയാണെങ്കിൽ ആരെ പ്രസ്താവിക്കുന്നെന്ന് ആരു ഗൗനിക്കുന്നു? ജർമ്മനിയിൽ പ്രൊ. ഡ്യൂസ്സെനുമായി മനോഹരമായി കാലം കഴിച്ചു. പിന്നീട് അദ്ദേഹവും ഞാനുമൊന്നിച്ചു ലണ്ടനിലേയ്ക്ു പോന്നു; ഞങ്ങളിപ്പോൾത്തന്നെ വലിയ സ്നേഹിതന്മാരുമായിരിക്കുന്നു.

വേഗംതന്നെ ഞാനദ്ദേഹത്തെപ്പറ്റി ഒരു ലേഖനം അയയ്ക്കാം ഒന്നുമാത്രം, എന്റെ ലേഖനങ്ങൾക്കുമുമ്പേ ആ പഴഞ്ചൻ 'ഡിയർസർ' വെയ്ക്കരുതെന്ന് ഞാൻ അപേക്ഷിക്കുന്നു. രാജയോഗം പുസ്തകം ഇനിയും കണ്ടില്ലേ? വരുംകൊല്ലത്തേയ്ക്ക് ഒരു ചിത്രസംവിധാനം അയയ്ക്കാൻ ഞാൻ നോക്കാം. റഷ്യയിലെ സാർ ഒരു സഞ്ചാരഗ്രന്ഥത്തെക്കുറഇച്ചെഴുതിയ ഒരു 'ഡെയിലി ന്യൂസ്' ലേഖനം ഞാൻ നിങ്ങൾക്കയയ്ക്കുന്നു. അദ്ദേഹം ഭാരതത്തെക്കുറിച്ച് ആദ്ധ്യാത്മികതയുടെയും വിജ്ഞാനത്തിന്റെയും നാടെന്നു പറയുന്ന ഖണ്ഡിക നിങ്ങളുടെ പത്രത്തിൽ ഉദ്ധരിക്കയും ആ ലേഖനം 'ഇന്ത്യൻമിററിന് അയച്ചുകൊടുക്കയും വേണം.

ഡാക്ടർ തന്റെ പ്രബുദ്ധഭാരതത്തിലെന്നപോലെ ജ്ഞാനയോഗപ്രസംഗങ്ങൾ - കൂടുതൽ ലളിതങ്ങൾമാത്രം - പ്രസിദ്ധപ്പെടുത്താൻ നിങ്ങൾക്കു സുതരാം സ്വാഗതം. അവയെ വളരെ മനസ്സിരുത്തി പരിശോധിക്കയും ആവർത്തനങ്ങളും വൈരുദ്ധ്യങ്ങളും നീക്കിക്കളയുകയും വേണം. ഇനി എഴുതാൻ കൂടുതൽ സമയം കിട്ടുമെന്ന് ഞാൻ തീർച്ചപ്പെടുത്തുന്നു ഊർജ്ജിതമായി പ്രവർത്തിച്ചുപോകുക.

എല്ലാവർക്കും പ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

പുനശ്ച. ഉദ്ധരിക്കേണ്ട ഖണ്ഡിക ഞാൻ അടയാളപ്പെടുത്തിയിട്ടുണ്ട്. സ്വാഭാവികമായും ബാക്കി ഒരു പത്രത്തിനു പ്രയോജനമില്ലാത്തതാണ്.

പത്രം ഇപ്പോൾത്തന്നെ ഒരു മാസികയാക്കുന്നതു നന്നായിരിക്കുമെന്നു തോന്നുന്നില്ല, നല്ലൊരാളവു നല്കാമെന്നു തീർച്ചയുണ്ടെങ്കിലല്ലാതെ. ഇപ്പോഴത്തെ നിലയ്ക്ക് അളവും സാധനവുമെല്ലാം വളരെ മോശമാണ്. ഇനിയും കാല്പെരുമാറ്റമേല്ക്കാത്ത വലിയൊരു വിഭാഗം കിടപ്പുണ്ട് – തുളസീദാസന്റെയും കബീറിന്റേയും നാനാക്കിന്റെയും ദക്ഷിണഭാരതത്തിലെ സിദ്ധന്മാരുടേയും ജീവിതങ്ങളും കൃതികളും എഴുതുക. അവയെഴുതുന്നതു സർവ്വംകഷവും പണ്ഡിതോചിതവുമായ രീതിയിൽ വേണം; അടുക്കും വൃത്തിയുമില്ലാത്ത വിധത്തിലാകരുത്. വാസ്തവത്തിൽ പത്രത്തിന്റെ ആദർശം വേദാന്തപ്രവചനത്തിനു പുറമെ, അതിനെ മതസംബന്ധമായിത്തന്നെയുള്ള ഭാരതീയഗവേഷണത്തന്റെയും പാണ്ഡിത്യത്തിന്റെയും ഒരു മാസികയാക്കിത്തീർക്കുക എന്നതായിരിക്കണം. നിങ്ങൾ എത്രയും മികച്ച ലേഖകന്മാരെ സമീപിച്ച് അവരുടെ തൂലികയിൽനിന്ന് അവധാനപൂർവ്വം എഴുതപ്പെട്ട ലേഖനങ്ങൾ സമ്പാദിക്കണം. എല്ലാ ഊർജ്ജിതത്തോളം പ്രയത്നിക്കുക.

പ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 300

(അളസിംഗപ്പെരുമാൾക്ക്)

14, ഗ്രേ കോട്ട് ഗാർഡൻസ്,
വെസ്റ്റ് മിൻസ്റ്റർ, ലണ്ടൻ
(7 ഒക്ടോബർ 1896)

പ്രിയ അളസിംഗ,

ഏതാണ്ടു മൂന്നാഴ്ച മുമ്പ് ഞാൻ സ്വിറ്റ്സർലണ്ടിൽനിന്നു മടങ്ങിയെങ്കിലും അധികമൊന്നും മുമ്പേ എഴുതാൻ കഴിഞ്ഞില്ല. കീലിലെ പോൾ ഡ്യൂസ്സെനെപ്പറ്റി ഒരു പ്രബന്ധം ഞാൻ കഴിഞ്ഞതപാലിൽ നിങ്ങൾക്കയയ്ക്കുകയുണ്ടായി. മാസികയെ സംബന്ധിച്ച് സ്റ്റർഡിയുടെ പദ്ധതി ഇനിയും അനിശ്ചിതമായിത്തന്നെ ഇരിക്കുന്നു. സെന്റ് ജോർജ്സ് റോഡിലെ സ്ഥലം ഞാൻ വിട്ടിരിക്കുന്നെന്ന് അറിയാമല്ലോ. 39, വിക്ടോറിയാ സ്റ്റ്രീറ്റിൽ നമുക്കൊരു പ്രഭാഷണശാലയുണ്ട്. വരുന്ന ഒരു കൊല്ലത്തേയ്ക്ക് ഇ.റ്റി. സ്റ്റർഡിയുടെ ലെഴുതിയാൽ എനിക്ക് എപ്പോഴും കിട്ടും. ഗ്രേകോട്ട് ഗാർഡൻസിലെ മുറികൾ എനിക്കും മറ്റേ സ്വാമിക്കും മൂന്നു മാസത്തേയ്ക്കുമാത്രം എടുത്ത വസതിയാണ്. ലണ്ടനിലെ പ്രവർത്തനം വേഗം വളരുകയാണ്; ക്ലാസുകൾ, തുടരുന്ന മുറയ്ക്കു വലുതായിക്കൊണ്ടുമിരിക്കുന്നു. ഇത് ഈ ക്രമത്തിനു വർദ്ധിക്കുമെന്നതിനു സംശയമില്ല, ഇംഗ്ലീഷുകാർ സ്ഥിരതയും കൂറുമുള്ളവരാണ്. സ്വാഭാവികമായും, ഞാനിവിടം വിട്ടാലുടൻ ഈ ചട്ടക്കൂടു മിക്കവാറും പൊളി

ഞ്ഞുവീഴും. വല്ലതുമൊന്നു സംഭവിക്കും. അതു കയ്യേല്ക്കാൻ വല്ല കരുത്തനും ഉയർന്നുവരും. നല്ലതെന്തെന്നു ഭഗവാന്നറിയാം. അമേരിക്കയിൽ വേദാന്തവും യോഗവും പ്രവചിക്കാൻ ഇരുപതാൾക്കിടമുണ്ട്. ഈ പ്രവചനക്കാരെ എവിടെക്കിട്ടാൻ? അവരെ കൊണ്ടുവരാനുള്ള പണവും എവിടുന്ന്? യുണൈറ്റഡ് സ്റ്റേറ്റിന്റെ പകുതി പത്തു കൊല്ലംകൊണ്ടു ജയിച്ചടക്കാം; കരുത്തരും, വിശുദ്ധരുമായ കുറേ പുരുഷന്മാരുണ്ടെങ്കിൽ. അവരവിടെ? നമ്മളെല്ലാവരും മന്ദന്മാരാണവിടെ! തൻകാര്യപ്പരിഷകൾ, അധരമാത്രദേശാഭിമാനവും യഥാസ്ഥിതികത്വവും മതാഭിമാനപ്പൊങ്ങച്ചവുമെന്ന വിഢ്ഢിത്തത്തോടുകൂടിയവർ! മദ്രാസികൾക്കു കുറേക്കൂടെ ചുറുക്കും ഉറപ്പുമുണ്ട്. പക്ഷേ സകല വിഡ്ഢികളും വിവാഹിതരാണ്. വിവാഹം! വിവാഹം! വിവാഹം! ...... പിന്നെ ഈയിടെയായി നമ്മുടെ ബാലന്മാർ വിവാഹിതരാകുന്ന സമ്പ്രദായം!..... നിസ്സംഗനായ ഗൃഹസ്ഥനാവാൻ ഉഴറുന്നതു വളരെ നന്ന്; പക്ഷേ മദ്രാസിൽ ഇപ്പോൾത്തന്നെ വേണ്ടത് അതല്ല – മറിച്ച് അവിവാഹമാണ്...... എന്റെ സ്നേഹിതാ, എനിക്കു വേണ്ടത് ഇരുമ്പുകൊണ്ടുള്ള മാംസപേശികളും ഉരുക്കുകൊണ്ടുള്ള നാഡികളുമാണ്. അതിനകത്ത് ഇടിത്തീയുണ്ടാകുന്ന അതേ വസ്തുകൊണ്ടുള്ള ഒരു മനസ്സും. കരുത്ത്, പൗരുഷം, ക്ഷാത്രവീര്യം, ബ്രഹ്മതേജസ്സ്. നമ്മുടെ മനോഹരന്മാരും ആശാന്വിതരുമായ ബാലന്മാർ – അവർക്കെല്ലാമുണ്ട്, വിവാഹമെന്നു ചൊല്ലുള്ള ഈ മൃഗീയതയുടെ ബലിപീഠത്തിൽ അവരെ ദശലക്ഷക്കണക്കിനു കൊലപ്പെടുത്താതിരുന്നാൽ മാത്രം മതി. ഹേ ഭഗവൻ! എന്റെ രോദനങ്ങൾ കേൾക്കേണമേ! എപ്പോഴോ തനതു ഹൃദയരക്തത്തിന്റേതായ ഒരു നൂറു പേരെങ്കിലും അഭ്യസ്തവിദ്യരായ യുവജനങ്ങളുടെ രൂപത്തിൽ, ലോകത്തിൽനിന്നു മാറിനിന്ന്, അരമുറുക്കി സത്യസംഗ്രാമത്തിനു സന്നദ്ധന്മാരായി നാടോടു നാട് മുന്നേറണം. അപ്പോൾ മദ്രാസ് ഉണരും. ഭാരതത്തിന് പുറത്ത് ഏല്പിക്കുന്ന ഒറ്റ പ്രഹരം അകത്തേല്പിക്കുന്ന നൂറായിരും പ്രഹരങ്ങൾക്കു തുല്യമാണ്. ശരി, എല്ലാവരും ഭഗവാനിച്ഛിക്കുന്നെങ്കിൽ.

ഞാൻ വാഗ്ദാനം ചെയ്ത ആ പണം നേർന്നതു മിസ് മ്യൂളറാണ് നിങ്ങളുടെ പുതിയ പദ്ധതിയെക്കുറിച്ചു ഞാനവരോടു പറഞ്ഞിട്ടുണ്ട്. അവർ അതെക്കുറിച്ചു ചിന്തിക്കയാണു അതിനിടെ അവർക്കു വല്ല പ്രവൃത്തിയും കൊടുക്കുന്നതു കുറേക്കൂടി മെച്ചമെന്നു തോന്നുന്നു 'ബ്രഹ്മവാദി'യുടെയും പ്രബുദ്ധഭാരതത്തിന്റെയും ഏജൻറായിരിക്കാൻ അവർ സമ്മതിച്ചിട്ടുണ്ട്. അതേപ്പറ്റി നിങ്ങൽ അവർക്കെഴുതുമോ? അവരുടെ മേൽവിലാസം എയർലി ലോഡ്ജ്. റിഡ്ജ് വേഗാർഡൻസ്, വിംബിൾഡൻ, ഇംഗ്ലണ്ട് എന്നാണ്. കഴിഞ്ഞ കുറച്ചാഴ്ചകളായി എന്റെ താമസം അവരുടെകൂടെയായിരുന്നു പക്ഷേ ഞാൻ ലണ്ടനിൽ താമസിക്കാതെ ലണ്ടൻപ്രവർത്തനം തുടരാനാവില്ല. അക്കാരണംകൊണ്ട് ഞാനെന്റെ വസതി മാറ്റി അതു മിസ്മ്യൂളറെ ലേശം കുണ്ഠി

തപ്പെടുത്തിയെന്നതിൽ ഞാൻ വ്യസനിക്കുന്നു. നിവൃത്തിയില്ല. അവരുടെ മുഴുവൻ പേര് മിസ് ഹെൻറിയെറ്റാ മ്യൂളർ എന്നാണ്. മാക്സ്മുള്ളർ ബഹു സ്നിഗദ്ധനായിവരുന്നു ഞാൻ വേഗംതന്നെ ഓക്സ്ഫോർഡിൽ രണ്ടു പ്രഭാഷണങ്ങൾ ചെയ്യാൻ പോകുന്നു.

ഞാൻ വേദാന്തദർശനത്തെപ്പറ്റി വലുതായ ചിലത് എഴുതുന്ന തിരക്കിലാണ്. വേദാന്തത്തിന്റെ മൂന്നു ഭാവങ്ങളെ സംബന്ധിക്കുന്ന വാക്യങ്ങൾ നാനാവേദങ്ങളിൽനിന്നു സംഭരിക്കുന്ന തിരക്കാണ്. സംഹിതകളിൽനിന്നും ബ്രാഹ്മണങ്ങളിൽനിന്നും ഉപനിഷത്തുകളിൽനിന്നും പുരാണങ്ങളിൽനിന്നും, ആദ്യം അദ്വൈതവും പിന്നെ വിശിഷ്ടാദ്വൈതവും ദ്വൈതവുമായ ആശയങ്ങളെ സംബന്ധിക്കുന്ന വാക്യങ്ങൾ വല്ലവരേയുംകൊണ്ടു സംഭരിപ്പിക്കാമെങ്കിൽ എന്നെ നിങ്ങൾക്കു സഹായിക്കാനാവും ഓരോന്നിന്റെ കാര്യത്തിലും അവ തരംതിരിച്ച് ഗ്രന്ഥത്തിന്റെയും അദ്ധ്യായത്തിന്റെയും പേരോടുകൂടി വളരെ വിശദമായി എഴുതിയിരിക്കണം. ഈ ദർശനത്തെസ്സംബന്ധിച്ചു വല്ലതും ഗ്രന്ഥരൂപത്തിൽ അവശേഷിപ്പിക്കാതെ പടിഞ്ഞാറുനിന്ന് വിടുന്നതു കഷ്ടമായിരിക്കും.

നൂറ്റെട്ട് ഉപനിഷത്തുകൾ മുഴുവനുമുള്ള ഒരു പുസ്തകം തമിഴ് ഗ്രന്ഥാക്ഷരത്തിൽ മൈസൂരിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്; പ്രൊ. ഡ്യൂസ്സെന്റെ ഗ്രന്ഥശാലയിൽ ഞാനതു കണ്ടു. ദേവനാഗരിയിൽ അതച്ചടിച്ചിട്ടുണ്ടോ ഉണ്ടെങ്കിൽ ഒരു പ്രതി എനിക്കയച്ചു തരിക. ഇല്ലെങ്കിൽ തമിഴുപതിപ്പയയ്ക്കുക; അതോടുകൂടി ഒരു താളിൽ തമിഴക്ഷരങ്ങളും കൂട്ടക്ഷരങ്ങളും അതിനൊത്ത നാഗരിക്കെതിരെ എഴുതുക; എന്നാൽ എനിക്കു തമിഴക്ഷരങ്ങൾ പഠിക്കാമല്ലോ.

ഇന്നാളൊരു ദിവസം ലണ്ടനിൽവെച്ച് ഞാൻ കണ്ട മി. സത്യനാഥൻ പറഞ്ഞു. മദ്രാസിലെ പ്രമുഖ ആഗ്ലോ ഇന്ത്യൻ പത്രമായ മദ്രാസ്മെയിലിൽ എന്റെ രാജയോഗഗ്രന്ഥത്തെപ്പറ്റി ഒരു സൗഹാർദ്ദനിരൂപണമുണ്ടായിരുന്നെന്ന് അമേരിക്കയിലെ ശരീരശാസ്ത്രജ്ഞനായകൻ എന്റെ ഊഹാപോഹങ്ങൾകൊണ്ടു മുഗ്ദ്ധനായിരിക്കുന്നതായി കേട്ടു. അതേ സമയം ഇംഗ്ലണ്ടിൽ ചിലരുണ്ട് എന്റെ ആശയങ്ങളെയും അവഹേളിക്കുന്നവർ. നല്ലത്! എന്റെ ഊഹാപോഹങ്ങൾ ഭയങ്കരമാംവിധം ധീരങ്ങളാണ് സ്വാഭാവികം; അവയിൽ വളരെയേറെ എന്നും നിരർത്ഥകമായിരിക്കും; പക്ഷേ ശരീരശാസ്ത്രജ്ഞന്മാർ നേരത്തേ കൈക്കൊണ്ടാൽ അതയ്ക്കു നല്ലതായ ചില സൂചനകൾ അതിലുണ്ട്. എന്തായാലും ഫലംകൊണ്ടു ഞാൻ തികച്ചും സംതൃപ്തനാണ്. “അതാണവർക്കിഷ്ടമെങ്കിൽ അവർ എന്നെക്കുറിച്ചു ദുഷിച്ചു പറയട്ടെ പക്ഷേ അവർ പറയട്ടെ” എന്നാണു എന്റെ മുദ്ര.

ഇംഗ്ലണ്ടിലുള്ളവർ സ്വാഭാവികമായും മാന്യന്മാരാണ്, അമേരിക്കയിൽ എനിക്കു കൈവന്ന വൃത്തികേട് അവർ ഒരിക്കലും പറയില്ല. അതിനും പുറമെ, അവിടെ നിങ്ങൾ കാണുന്ന ഇംഗ്ലീഷ് മിഷണറിമാർ മിക്കവാറും പിണങ്ങിപ്പിരിഞ്ഞവരാണ് (പ്രൊട്ടസ്റ്റണ്ടുകാർ) അവർ ഇംഗ്ലണ്ടിലെ മാന്യവർഗ്ഗത്തിൽനിന്നുള്ളവരല്ല ഇവിടെ മതനിഷ്ഠന്മാരായ മാന്യന്മാരെല്ലാം ഇംഗ്ലീഷ് പള്ളിയിൽപ്പെട്ടവരാണ്. പിണങ്ങിപ്പിരിഞ്ഞവർക്ക് ഇംഗ്ലണ്ടിൽ നേർത്തൊരു സ്വാധീനമേ ഉള്ളു വിദ്യാഭ്യാസവുമില്ല നിങ്ങൾ കൂടെക്കൂടെ ആർക്കെതിരെ എനിക്കു മുന്നറിയിപ്പു തരാറുണ്ടോ, അവരെപ്പറ്റി ഇവിടെ തീരെ കേൾക്കാറേ ഇല്ല. അവരിവിടെ അജ്ഞാതരാണ്. അസംബന്ധം പുലമ്പാൻ മുതിരുന്നുമില്ല. രാമ കേ . നായിഡു ഇപ്പോഴേയ്ക്കു മദ്രാസിലെത്തിയെന്നു വിശ്വസിക്കുന്നു. നിങ്ങൾക്കു നല്ല ആരോഗ്യമാണെന്നും.

എന്റെ ചുണക്കുട്ടികളേ. വിടാതെ മുന്നേറുവിൻ. നമ്മൾ കഷ്ടിച്ചു തുടങ്ങിയിട്ടേയുള്ളു ഒരിക്കലും വിഷാദപ്പെടുരുത്! മതിയെന്ന് ഒരിക്കലും പറയരുത്!...... ഒരു മനുഷ്യൻ ഇങ്ങു പടിഞ്ഞാറു വന്ന് നാനാജനതകളെ കാണുന്ന ഉടൻ അയാളുടെ കണ്ണു തുറക്കുന്നു. ഈ വഴിക്ക് എനിക്കു കരുത്തരായ പ്രവർത്തകന്മാരെ കിട്ടുന്നു; വർത്തമാനം പറഞ്ഞിട്ടല്ല, മറിച്ച്, ഭാരതത്തിൽ നമുക്ക് എന്തുണ്ടെന്നും എന്തില്ലെന്നും പ്രായോഗികമായി കാണിച്ചുകൊടുത്തിട്ട്. ഒരു പത്തു ലക്ഷം ഹിന്ദുക്കളെങ്കിലും ലോകമൊട്ടുക്കു യാത്ര ചെയ്തിരുന്നെങ്കിൽ!

ചിരപ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 301

(മിസ് ജോസഫൈൻ മക്‌ലിയോഡിന്) മിസ്മ്യൂളർ

എയർലി ലോഡ്ജ്, റിഡ്ജ്‌വേ ഗാർഡൻസ്,
വിംബിൾഡൺ, ഇംഗ്ലണ്ട്
7 ഒക്ടോബർ 1896

പ്രിയ ജോ ജോ,

ഒരിക്കൽക്കൂടെ ലണ്ടനിൽ ക്ലാസുകൾ തുടങ്ങിക്കഴിഞ്ഞു. നിരുത്സാഹതയുടെ ഒരു രേഖപോലും ഒരിക്കലുമില്ലാത്ത, ഒരിക്കലും മാറാത്ത, മറിച്ച് എപ്പോഴും സഹായകവും പ്രസന്നവും ബലപ്രദവുമായ, ഒരു പരിചിതമുഖത്തിനുവേണ്ടി ഞാൻ സഹജമായി ചുറ്റും നോക്കി – എന്റെ മനസ്സ് ആ മുഖത്തെ എന്റെ മുമ്പിലുളവാക്കി, കുറെ ആയിരം നാഴിക അകലമുണ്ടെങ്കിലും. ചൈതന്യത്തിന്റെ ലോകത്തിൽ എന്തകലം? ശരി, നിങ്ങൾ വിശ്രമത്തിന്റേതും ശാന്തിയുടേതുമായ നിങ്ങളുടെ ഭവനത്തിലേയ്ക്കു പോയ്ക്കഴിഞ്ഞിരിക്കുന്നു. എനിക്കാകട്ടെ എന്നും പെരുകിയേ വരുന്ന ഉന്മത്തപ്ര

വർത്തനം; എങ്കിലും എനിക്കു നിങ്ങളുടെ അനുഗ്രഹം എപ്പോഴുമുണ്ട്. ഇല്ലേ? പ്രകൃത്യാ എന്റെ പ്രവണത ഒരു ഗുഹയിൽ കയറി സാന്തനായിരിക്കാനാണ്, പക്ഷേ ഒരു വിധി എന്നെ പിന്നിൽനിന്നു മുന്നോട്ടു തള്ളുന്നു. ഞാൻ പോകയും ചെയ്യുന്നു. വിധിയെ എതിർക്കാൻ ആർക്കാണാവുക?

"സദാ പ്രസന്നരും സദാ സഹായരുമായവർ അനുഗൃഹീതരത്രേ. കാരണം, അവർക്കു സ്വർഗ്ഗരാജ്യം ഇപ്പോഴെ ഉള്ളതല്ലോ" എന്ന് ക്രിസ്തു എന്തുകൊണ്ട് ഗിരിപ്രസംഗത്തിൽ പറഞ്ഞില്ല? എനിക്കു തീർച്ചയാണ്. അവിടുന്ന് അതു പറഞ്ഞിരിക്കണം. ഒരു ലോകത്തിന്റെ മുഴുവൻ ദുഃഖങ്ങളും തന്റെ ഹൃദയത്തിലുള്ള അവിടുന്ന്, പുണ്യപുരുഷനെ ഒരു ശിശുവിനോടു സാദൃശ്യപ്പെടുത്തിയ അവിടുന്ന്; പക്ഷേ അതു കുറിച്ചെടുക്കപ്പെട്ടില്ല; ആയിരം കാര്യങ്ങളിൽ ഒന്നേ അവർ കുറിച്ചെടുത്തുള്ളു. ഒർത്തുള്ളു എന്നർത്ഥം.

നമ്മുടെ മിത്രങ്ങൾ മിക്കവരും വന്നു – വിശേഷിച്ച് ഗാൽസ് വർത്തിമാരിൽ, വിവാഹിതരായ പുത്രികളിൽ, ഒരുവളും. മിസിസ് ഗാൽസ്‌വർത്തിക്ക് ഇന്ന് വരാൻ കഴിഞ്ഞില്ല; വളരെ കുറഞ്ഞ സമയത്തെ മുന്നറിയിപ്പേ ഉണ്ടായിരുന്നുള്ളൂ. നമുക്കിപ്പോൾ ഒരു ഹാൾ ഉണ്ട്, ഇരുന്നൂറോ ഏറെയോ കൊള്ളുന്ന ഒട്ടു വലിയ ഒന്ന്. ഒരു വലിയ മൂല (മുറി)യുണ്ട്. അതു സജ്ജീകരിച്ചു ഗ്രന്ഥശാലയാക്കാം. ഇപ്പോൾ എന്നെ സഹായിക്കാൻ ഭാരതത്തിൽനിന്നു വേറൊരാൾ വന്നിട്ടുണ്ട്.

സ്വിറ്റ്സർലണ്ട് ഞാൻ അളവറ്റാസ്വദിച്ചു. അതുപോലെ ജർമ്മനിയും. പ്രൊ. ഡ്യൂസ്സെൻ വളരെ ദയാലുവാണ്. ഞങ്ങളൊന്നിച്ചു ലണ്ടനിലേയ്ക്കു വരികയും ഇവിടെ വളരെ വിനോദിക്കയും ചെയ്തു. പ്രൊ. മാക്സ്മുള്ളർക്ക് വളരെ സൗഹാർദ്ദമുണ്ട്. ആകപ്പാടെ മഹാപണ്ഡിതന്മാർക്ക് എന്നോടുള്ള സഹഭാവം കാണുമ്പോൾ ഇംഗ്ലീഷ് പ്രവർത്തനം കനപ്പെട്ടതും ആദരാർഹവുമായിവരുകയാണ്. ഒരു പക്ഷേ ഈ ഹേമന്തത്തിൽ കുറേ ഇംഗ്ലീഷ് സ്നേഹിതരോടുകൂടി ഞാൻ ഭാരതത്തിലേയ്ക്കു പോയേയ്ക്കും. ഇത്രത്തോളം എന്റെ മധുരാത്മാവിനെസ്സംബന്ധിച്ച്.

ഇനി, പവിത്രകുടുംബത്തെസ്സംബന്ധിച്ച് എന്തൊക്കെ? എല്ലാം ഒന്നാംതരമായി നടക്കുന്നു, എനിക്കു തീർച്ചയുണ്ട്. ഇപ്പോഴേയ്ക്കു ഫോക്സിനെക്കുറിച്ചു നിങ്ങൾ കേട്ടിരിക്കാം. വളരെയേറെ പണം സമ്പാദിക്കുന്നതുവരെ മേബെല്ലിനെ വിവാഹം ചെയ്യാനാവില്ലെന്നു പറഞ്ഞു ഞാനയാളെ കപ്പൽ കയറുന്നതിന്റെ തലേന്ന് ഏതാണ്ടു നിരുന്മേഷനാക്കി എന്നു ഞാൻ ഭയപ്പെടുന്നു! മേബെല് ഇപ്പോൾ നിങ്ങളുടെ കൂടെയുണ്ടോ? അവർക്ക് എന്റെ പ്രേമം നല്കുക. കൂടാതെ നിങ്ങളുടെ ഇപ്പോഴത്തെ മേൽവിലാസം എനിക്കു നല്കുക.

അമ്മയ്ക്കെങ്ങിനെ? ഫ്രാങ്കിൻസൻസ് പഴയ അതേ കനത്ത തങ്കപ്പവൻതന്നെയാണല്ലോ. ആല്ബെട്ട് പാട്ടും ഭാഷകളും അഭ്യസിക്കുന്നു. വളരെയേറെച്ചിരിക്കുന്നു. പതിവുപോലെ ധാരാളം ആപ്പിൾ കഴിക്കുന്നു? പിന്നേയ്, ഞാനിപ്പോൾ മിക്കവാറും കായ്കനികൾ തിന്നു കഴിയുകയാണ്. അവ എനിക്കു നന്നായിച്ചേരുന്നതുപോലെ തോന്നുന്നു. അങ്ങെവിടെയോ 'പറമ്പു'ള്ള ആ പഴയ ഡോക്ടർ നിങ്ങളെക്കാണാൻ വല്ലപ്പോഴും വരുന്നുണ്ടെങ്കിൽ ഈ രഹസ്യം അദ്ദേഹത്തിന്നർപ്പിക്കൂ – എനിക്ക് എന്റെ മേദസ്സ് വളരെയേറെ കുറഞ്ഞിരിക്കുന്നു. എന്നാൽ പ്രസംഗിക്കുന്ന ദിവസങ്ങളിൽ കട്ടിയായ ആഹാരം കഴിയ്ക്കേണ്ടിയിരിക്കുന്നു. ഹൊള്ളിസ്സിന്നെങ്ങനെ? അതിലധികം മാധുര്യമുള്ള ഒരു ബാലനെ ഞാൻ കണ്ടിട്ടേ ഇല്ല – അയാളുടെ ജീവിതത്തിലുടനീളം സർവ്വാനുഗ്രഹങ്ങളും സന്നിഹതങ്ങളായിരിക്കട്ടെ.

നിങ്ങളുടെ സ്നേഹിതൻ കോലാ ജരദുർഷ്ടദർശനത്തെക്കുറിച്ചു പ്രസംഗിക്കയാണെന്നു കേൾക്കുന്നു – തീർച്ചയായും നക്ഷത്രങ്ങൾ അദ്ദേഹത്തിന്റെമേൽ പുഞ്ചിരി തൂകുന്നില്ല. നിങ്ങളുടെ മിസ് ആൻഡ്രീസിനെക്കുറിച്ച് എന്തുള്ളു? നമ്മുടെ യോഗാനന്ദനെക്കുറിച്ചും? സ്സ്സ് –ന്റെ സോദരസംഘത്തെക്കുറിച്ചും? അരക്കപ്പൽ നിറച്ച് ഹിന്ദുക്കളും ബുദ്ധമതക്കാരും മുഹമ്മദരും സഹോദരസംഘക്കാരും ഒന്നൊഴിയാതെ സർവ്വകൂട്ടരും യു.എസ്സിന്റെ കടന്നിരിക്കുന്നതായും, വേറൊരു കപ്പൽ നിറച്ചു മഹാത്മാന്വേഷികളും സുവിശേഷപ്രവാചകന്മാരും മറ്റുമായ ചരക്ക് ഭാരതത്തിൽ പ്രവേശിച്ചിരിക്കുന്നതായും കേൾക്കുന്നു! നല്ലത്. മതസംരംഭത്തിനുള്ള രണ്ടു നാടുകൾ ഭാരതവും യു.എസ്സും ആണെന്നു തോന്നുന്നു. ജോ. ഒന്നു കരുതിക്കോളു; അവിശ്വസിയുടെ അഴുകിനാറ്റം ഭയങ്കരമാണ്. മാഡം സ്റ്റർലിങ്ങിനെ ഞാനിന്നു തെരുവിൽകണ്ടു. അവർ എന്റെ പ്രസംഗങ്ങൾക്കു ഇനിമേൽ വരുന്നില്ല, അവർക്കു നല്ലത്. അതിമാത്രം തത്ത്വജ്ഞാനം നല്ലതല്ല. ഒരു വാക്കുപോലും കേൾക്കാനാവാത്തത്ര താമസിച്ച് എല്ലാ യോഗത്തിനും വരാരുള്ള ആ മഹതിയെ നിങ്ങളോർക്കുന്നുവോ? വന്ന ഉടൻ എന്നെ വർത്തമാനത്തിലകപ്പെടുത്തി, വിശപ്പുകൊണ്ട് എന്റെ അന്തഃസമുദായത്തിൽ ഒരു ഭയങ്കരമായ വാട്ടർലൂയുദ്ധം തകർക്കുംവരെ, പറഞ്ഞു പിടിച്ചുനിർത്തുന്ന അവർ? അവർ വന്നു. അവരൊക്കെയും വരുന്നു, അതിലേറെയും. അത് ഉത്സാഹകരംതന്നെ.

ഇതാ രാത്രി വൈകുന്നു അതുകൊണ്ട് ജോ, ശുഭരാത്രി, (നിഷ്കൃഷ്ടമായ ശിഷ്ടാചാരം ന്യൂയോർക്കിലും. അനുസരിക്കണമെന്നുണ്ടോ?) ഭഗവാൻ നിങ്ങളെ എന്നെന്നും അനുഗ്രഹിക്കട്ടെ.

"മനുഷ്യന്റെ സർവ്വജ്ഞനായ സ്രഷ്ടാവ് ഒരു നിർദ്ദോഷരൂപം വിരചിക്കുവാൻവേണ്ടി, അതിന്റെ അനുപമസമരൂപത സൃഷ്ടിയിലെ വരിഷ്ഠവിര

ചനകളെയെല്ലാം സമതിശയിക്കണമെന്നുവെച്ച്, തന്റെ മഹേച്ഛകൊണ്ട് സർവ്വ സുന്ദരവസ്തുക്കളുടേയും ഒരു ശോഭലസമുദായത്തെ വിളിച്ചുകൂട്ടി തന്റെ നിത്യമനസ്സിൽ സംഭരിച്ച് അനന്തരം ഒരു ചിത്രത്തിലെന്നവണ്ണം അവയെ തികവുറ്റ ഒരു മാതൃകാരൂപമാക്കിച്ചമച്ചു. അത്തരം ദിവ്യാശ്ചര്യമായ പ്രതിരൂപത്തിൽ നിന്നാണ് അവളുടെ സുന്ദരരൂപത്തെ വിരചിച്ചത്." (കാളിദാസന്റെ ശാകുന്തളം – മോണിയർ വില്യംസിന്റെ വിവർത്തനം.)

നിങ്ങളുതാണ് ജോ ജോ; ഞാൻ ഇത്രയും കൂട്ടിച്ചേർക്കുമെന്നുമാത്രം; സ്രഷ്ടാവ് അതുതന്നെ സർവ്വപരിശുദ്ധിയോടും ഐശ്വര്യത്തോടും മറ്റു ഗുണങ്ങളോടും കൂടിചെയ്തു, അങ്ങനെ ജോ സൃഷ്ടിക്കപ്പെടുകയും ചെയ്തു.

ശശ്വത്പ്രേമാനുഗ്രഹങ്ങളോടെ സ്വന്തം വിവേകാനന്ദൻ.

പുനശ്ച. സേവിയർ ദമ്പതിമാർ – അവരുടെ വീട്ടിൽ (ഫ്ളാറ്റിൽ) വെച്ചാണ് ഞാനിതെഴുതുന്നത് – തങ്ങളുടെ പരമസ്നേഹാദരങ്ങളയയ്ക്കുന്നു.

## 302

എയർലി ലോഡ്ജ്, റിഡ്ജ്‌വേ ഗാർഡൻസ്,
വിംബിൾഡൺ
8 ഒക്ടോബർ 1896

പ്രിയ (മിസ് എസ്.ഇ. വാൾഡോ),

........... എനിക്ക് സ്വിറ്റ്സർലണ്ടിൽ സുഖമായ വിശ്രമം ലഭിച്ചു. പ്രൊ. പാൾ ഡ്യൂസ്സെനെ ഒരു മഹാസ്നേഹിതനായിക്കിട്ടുകയും ചെയ്തു. എന്റെ യുറോപ്യൻപ്രവർത്തനം വാസ്തവത്തിൽ മറ്റേതു പ്രവർത്തനത്തേയുംകാൾ എനിക്ക് അധികം തൃപ്തികരമാണ്, അത് ഭാരതത്തിൽ അളവറ്റു ഫലിക്കുന്നുമുണ്ട്. ലണ്ടൻക്ലാസ്സുകൾ പുനരാരംഭിച്ചു, ഇന്നാണ് ഉൽഘാടനപ്രഭാഷണം. ഇപ്പോൾ ഇരുന്നൂറോ അതിലേറെയോ കൊള്ളുന്ന ഒരു ഹാൾ എനിക്കു സ്വന്തമായുണ്ട്........

ഇംഗ്ലീഷുകാരുടെ സ്ഥിരതയെക്കുറിച്ച് നിങ്ങൾക്കറിയാമല്ലോ; സർവ്വജനങ്ങളിലുംവെച്ച് അന്യോന്യാസൂയ തീരെക്കുറഞ്ഞവരാണവർ, അതുകൊണ്ടാണുതാനും അവർ ലോകത്തെ അടക്കിവാഴുന്നത്. അവർ അനുസരണത്തിന്റെ രഹസ്യം കണ്ടെത്തിയിരിക്കുന്നു, അടിമയുടേതായ പാദസേവ കൂടാതെ – വലിയ നിയമവിധേയതയോടു കൂടിയ വലിയ സ്വാതന്ത്ര്യം.

ആർ – എന്ന ചെറുപ്പക്കാരനെപ്പറ്റി എനിക്ക് അത്യുല്പമേ അറിയാവൂ. എന്റെ നിശ്ചിതസിദ്ധാന്തം നിങ്ങൾക്കറിയാം. "കാമകാഞ്ചന"ങ്ങളെ ജയിക്കാത്ത ഒരാളേയും ഞാൻ വിശ്വസിക്കുന്നില്ല. ശാസ്ത്രവിഷയങ്ങളിൽ

അയാളെ നിങ്ങൾക്കു പരീക്ഷിക്കാം. പക്ഷേ രാജയോഗം പഠിപ്പിക്കുന്നതിൽ നിന്ന് അയാളെ അകത്തിനിർത്തുക – അതു ശിക്ഷിതർക്കല്ലാതെ യഥാക്രമം കളിച്ചുകൂടാത്ത ഒരു അപകടക്രീഡയാണ്. ശാരദാനന്ദനെസ്സംബന്ധിച്ച് – വർത്തമാനഭാരതത്തിലെ മഹത്തമയോഗിയുടെ അനുഗ്രഹം അയാളുടെമേലുണ്ട് – ഒരപകടവുമില്ല. നിങ്ങളെന്തുകൊണ്ടു പഠിപ്പിക്കാൻ തുടങ്ങുന്നില്ല? ......... ഈ ബാലനായ ആർ – നെക്കാൾ ആയിരമിരട്ടി തത്ത്വജ്ഞാനം നിങ്ങൾക്കുണ്ട്. ക്ലാസ്സിനു നോട്ടീസായയ്ക്കുക, മുറയ്ക്കു ഭാഷണങ്ങളും പ്രഭാഷണങ്ങളും നടത്തുക.

എത്രയെങ്കിലും ഹിന്ദുക്കൾ എന്റെ സഹോദരിലൊരുവൻ പോലും – വിജയം വരിക്കുന്നതിനെക്കാൾ നിങ്ങളിലൊരാൾ ആരംഭിക്കുന്നതു കാണാൻ എനിക്ക് ആയിരമിരട്ടി സന്തോഷമായിരിക്കും. "മനുഷ്യന്നു സർവ്വത്ര വിജയം വേണം. പക്ഷേ സ്വന്തം കുട്ടികളിൽനിന്നു പരാജയം."1

ജ്വാലയൊന്നുണ്ടാക്കുക! ജ്വാലയൊന്നുണ്ടാക്കുക!

സർവ്വപ്രേമാനുഗ്രഹങ്ങളോടുകൂടി വിവേകാനന്ദൻ

## 303

(മിസിസ് ഓളി ബുള്ളിന്) വിംബിൾഡൺ

8 ഒക്ടോബർ 1896

പ്രിയ മിസിസ് ബുൾ,

......ഞാൻ ജർമ്മനിയിൽ പ്രൊഫസ്സർ ഡ്യൂസ്സെനെക്കണ്ടു. കീലിൽ ഞാനദ്ദേഹത്തിന്റെ അതിഥിയായിരുന്നു. ഒന്നിച്ചു ലണ്ടനിലേയ്ക്കു യാത്രചെയ്കയും ഇവിടെവെച്ച് ബഹുരസമായ സമാഗമങ്ങളുണ്ടാകയും ചെയ്തു..... മതപരവും സാമൂഹ്യവുമായ പ്രവർത്തനത്തിന്റെ നാനാശാഖകളോട് എനിക്കു സമ്പൂർണ്ണ സഹഭാവമുണ്ടെങ്കിലും പ്രവർത്തനക്ലപ്തത അത്യന്താപേക്ഷിതമാണെന്നു ഞാൻ കാണുന്നു. നമ്മുടെ കൢപ്തശാഖ വേദാന്തപ്രവചനമാണ്. ആ ഒറ്റ ആദർശത്തിന് ഉപസേവകം മാത്രമായിരിക്കണം മറ്റു പ്രവർത്തനങ്ങളിൽ സഹായിക്കൽ. ഇതു നിങ്ങൾ ശാരദാനന്ദന്റെ മനസ്സിൽ അതിശക്തിയായി നിവേശിപ്പിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

രാമകൃഷ്ണനെക്കുറിച്ച് മാക്സ്മുള്ളറുടെ ലേഖനം നിങ്ങൾ വായിച്ചുവോ?...... ഇവിടെ ഇംഗ്ലണ്ടിൽ കാര്യങ്ങൾ വളരെ അനുകൂലമായി പ്രവർത്തിച്ചുവരുന്നു. പ്രവർത്തനം പ്രചാരമുള്ളതെന്നുമാത്രമല്ല, അനുമോദിക്കപ്പെടുകയും ചെയ്യുന്നുണ്ട്.

സസ്നേഹം സ്വന്തം വിവേകാനന്ദൻ

('ഇന്ത്യൻ മിറ'റിന്)1

ലണ്ടൻ
28 ഒക്ടോബർ 1896

മി. സി. ബോണിക്കു ലോകമേളയിലെ കോൺഗ്രസ്സുകളെന്ന തന്റെ മഹാപദ്ധതി നടപ്പിലാക്കുന്നതിൽ തിരഞ്ഞെടുക്കുവാൻ കഴിയുമായിരുന്ന ഏറ്റവും സമർത്ഥനായ സഹായകനായിരുന്നു ഡാ. ബാറോസ്; ഈ കോൺഗ്രസ്സുകളിലൊന്ന് ഡാ. ബാറോസിൻരെ നേതൃത്വത്തിൽ കേവലമഹിമയെ കൈവരിച്ചത് ഇപ്പോൾ ഒരു ചരിത്രവസ്തുതയായിരിക്കയാണു താനും.

ഡാ. ബാറോസിന്റെ മഹാധൈര്യവും അശ്രാന്തപരിശ്രമവും അക്ഷുബ്ധതിതിക്ഷയും അക്ഷീണോദാരതയുമാത്രേ മഹാസമ്മേളനത്തെ ഒരു മഹാവിജയമാക്കിയത്.

ചിക്കാഗോവിലെ ആ അദ്ഭുതസമ്മേളനംകാരണം ഭാരതീയരും ഭാരതീയചിന്തകളും മുമ്പെന്നത്തേതിനേയുംകാൾ ലോകസമക്ഷം അധികം പ്രകടമായി പ്രദർശിപ്പിക്കപ്പെട്ടു. ആ ദേശീയ പ്രയോജനത്തിന് ആ യോഗത്തിലെ മറ്റാരെക്കാളുമധികമായി ഡാ. ബാറോസിനോടാണ് നാം തീർച്ചയായും കടപ്പെട്ടിരിക്കുന്നത്.

മാത്രമല്ല, അദ്ദേഹം നമ്മുടെ അടുത്തു വരുന്നതു മതത്തിന്റെ പവിത്രനാമത്തിലാണ്, മനുഷ്യവർഗ്ഗത്തിന്റെ ഒരു മഹാഗുരുവിന്റെ നാമധേയത്തിൽ; നസറേത്തിലെ പ്രവാചകന്റെ ഉപദേശസംഹിതയ്ക്ക് അദ്ദേഹത്തിന്റെ വ്യാഖ്യാനം അത്യന്തം ഉദാരവും ഉൽക്കർഷകവുമായിരിക്കുമെന്ന് എനിക്കു തീർച്ചയുണ്ട്. ഈ മനുഷ്യൻ ഭാരതത്തിലേയ്ക്കു കൊണ്ടുവരാനുദ്ദേശിക്കുന്ന ക്രിസ്തുപ്രഭാവം. തനതാത്മാവിനോടൊഴിച്ച് മറ്റെല്ലാത്തിനോടും ഹൃദയം നിറഞ്ഞ നിന്ദയോടുകൂടിയ, അസഹിഷ്ണവും അതിക്രമിയുമായ ഒരു മേലാളിന്റേതല്ല, മറിച്ച് ഭാരതത്തിലിപ്പോൾത്തന്നെ പ്രവർത്തിക്കുന്ന നാനാപ്രഭാവങ്ങളുടെ ഒരു സഹപ്രവർത്തകനെന്ന നിലയ്ക്ക് ഒരു സഹോദരന്റെ സ്ഥാനം കൊതിക്കുന്ന ഒരു സഹോദരന്റേതാണ്. സർവ്വോപരി, കൃതജ്ഞതയും ആതിഥ്യവുമാണ് ഭാരതീയമനുഷ്യവംശത്തിന്റെ സവിശേഷസ്വഭാവമെന്നു നാമോർക്കണം; ആ നിലയ്ക്ക് നമ്മുടെ സർവ്വദുഃഖങ്ങളുടേയും ദാരിദ്ര്യത്തിന്റേയും അപകർഷത്തിന്റേയും മദ്ധ്യത്തിലും – ഭാരതസമ്പത്ത് ജനതകളുടെ പഴഞ്ചൊല്ലും, ഭാരതം ആര്യാവർത്തവുമായിരുന്ന ആ പഴയ കാലത്തെന്നപോലെ – ഹൃദയം ചുടുചുടെ സ്പന്ദിക്കുന്നുണ്ടെന്ന് ഭൂഗോളത്തിന്റെ മറുവശത്തുനിന്നു വരുന്ന ഈ അപരിചിതൻ കണ്ടറിയുമാറു പെരുമാറുവാൻ ഞാൻ എൻരെ നാട്ടുകാരോടു അപേക്ഷിക്കുന്നു.

(അളസിംഗപ്പെരുമാൾക്ക്)

ഇ.റ്റി. സ്റ്റർഡി എസ്ക്വയർ,
39, വിക്ടോറിയാ സ്റ്റ്റീറ്റ്, ലണ്ടൻ
28 ഒക്ടോബർ 1896

പ്രിയ അളസിംഗ,

......ഞാൻ ഏതു മാസം ഭാരതത്തിലെത്തുമെന്ന് എനിക്കിനിയും തീർച്ചയില്ല. അതെപ്പറ്റി ഞാൻ, പിന്നീടെഴുതാം. പുതിയ സ്വാമി ഇന്നലെ ഒരു സൗഹാർദ്ദസമാജയോഗത്തിൽവെച്ച് തന്റെ പ്രഥമ പ്രഭാഷണം ചെയ്തു. അതു നന്നായിരുന്നു, എനിക്കതിഷ്ടമാകയും ചെയ്തു; ഒരു നല്ല പ്രസംഗക്കാരന്റെ ഘടന അയാളിലുണ്ട്, തീർച്ച.

........നിങ്ങളിനിയും....... പ്രസിദ്ധപ്പെടുത്തിയിട്ടില്ല. മാത്രമല്ല, ഭാരതത്തിൽ വലിയ വില്പനയുണ്ടാക്കാൻ പുസ്തകങ്ങൾക്കു വില കുറവായിരിക്കണം; ബഹുജനങ്ങളെ തൃപ്തിപ്പെടുത്താൻ അക്ഷരം വലുതായിരിക്കണം – ന്റെ ഒരു വിലകുറഞ്ഞ പതിപ്പ് തീർച്ചയായും പുറപ്പെടുവിക്കാമല്ലോ, നിങ്ങൾക്കിഷ്ടമാണെങ്കിൽ. പുസ്തകം നേരത്തേ പുറത്തിറക്കായ്കയാൽ ഒരു നല്ല അവസരം നിങ്ങൾക്കു നഷ്ടമായി; പക്ഷേ നമ്മൾ, ഹിന്ദുക്കൾ, അത്ര മന്ദന്മാരാകായാൽ നമ്മളൊരു കാര്യം ചെയ്തുകഴിയുമ്പോഴേയ്ക്ക് അവസരം കടന്നുപോയ്ക്കഴിഞ്ഞിരിക്കും, അങ്ങനെ നഷ്ടം ഭവിക്കുന്നതും നമുക്കായിരിക്കും. നിങ്ങളുടെ – പുസ്തകം ഒരു കൊല്ലത്തെ പറച്ചിലിനു ശേഷമാണ് പുറത്തു വന്നത്! അതിനുവേണ്ടി പാശ്ചാത്യജനങ്ങൾ കല്പാന്തകാലം വരെ കാക്കുമെന്നാണോ നിങ്ങൾ വിചാരിച്ചത്? ഈ അമാന്തം കാരണം വില്പനയുടെ മുക്കാൽപ്പങ്ക് നിങ്ങൾക്കു നഷ്ടമായി..... ആ ഹരമോഹൻ ഒരു വിഡ്ഢിയാണ്, നിങ്ങളെക്കാൾ മന്ദൻ, അയാളുടെ അച്ചടിയോ പൈശാചികം. ആവിധം പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതിൽ ഗുണവുമില്ല; അതു ബഹുജനങ്ങളെ വഞ്ചിക്കയാണ്, അങ്ങനെ ചെയ്യരുത്. ഞാൻ ഭാരതത്തിലേയ്ക്കു മടങ്ങുന്നത് മിക്കവാറും സേവിയർദമ്പതിമാർ, മിസ് മ്യൂളർ. മി. ഗുഡ്വിൻ എന്നിവരോടുകൂടിയായിരിക്കും. സേവിയർ ദമ്പതിമാർ അല്മോറയിൽ മിക്കവാറും പാർപ്പാക്കാൻ പോകയാണ്. കുറച്ചു കാലത്തേയ്ക്കെങ്കിലും; ഗുഡ്വിൻ സന്ന്യാസിയാകാൻ പോകുന്നു അയാൾ എന്റെ കൂടെത്തന്നെ യാത്ര ചെയ്യും. നമ്മളുടെ പുസ്തകങ്ങൾക്കെല്ലാം അയാളോടാണ് നമ്മളുടെ കടപ്പാട്. എന്റെ പ്രസംഗങ്ങൾ അയാൾ ചുരുക്കെഴുത്തിൽ കുറിച്ചെടുത്തു. അങ്ങനെ പുസ്തകങ്ങളുടെ പ്രസിദ്ധീകരണം സാധിച്ചു..... ഈ പ്രസംഗങ്ങളെല്ലാം യാതൊരു തയ്യാറുമില്ലാതെ തത്ക്ഷണസ്ഫുടിതങ്ങളാണ്. ആ നിലയ്ക്ക് അവയെ മനസ്സിരുത്തി പരിശോധിക്കയും പ്രസാധ

നംചെയ്കയും വേണം. ഗുഡ്‌വിൻ എന്റെകൂടെ താമസിക്കേണ്ടിവരും...... അയാളൊരു നിഷ്കൃഷ്ടസസ്യഭുക്കാണ്.

പ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

പുനശ്ച. ഞാൻ ഡാ ബാറോസിനെപ്പറ്റിയും അദ്ദേഹത്തെ എങ്ങനെ സ്വീകരിക്കണമെന്നതിനെപ്പറ്റിയും 'ഇന്ത്യൻ മിറ'റിന് ഇന്നൊരു ചെറുകുറിപ്പയച്ചിട്ടുണ്ട്. നിങ്ങലും അദ്ദേഹത്തെ സ്വാഗതം ചെയ്തുകൊണ്ടു കുറച്ചു നല്ല വാക്കുകൾ 'ബ്രഹ്മവാദി'യിലെഴുതുക ഇവിടെ എല്ലാവരും പ്രേമം നിങ്ങൾക്കു യയ്ക്കുന്നു.

വിവേകാനന്ദൻ

## 806

(മിസ് മേരി ഹേലിന്)

146 ഗ്രേകാട്ട് ഗാർഡൻസ്,
വെസ്റ്റ്മിൻസ്റ്റർ, ലണ്ടൻ, ഇംഗ്ലണ്ട്
1 നവംബർ 1896

എന്റെ പ്രിയ മേരി,

'കനകം രജതവുമില്ലിവനെന്നാ-
ലുള്ളതു നല്കാം നിർബ്ബാധം.'

അതാണ് ജ്ഞാനം: കനകത്തിന്റെ കനകത്വവും രജതത്തിന്റെ രജതത്വവും പുരുഷന്റെ പുരുഷത്വവും സ്ത്രീയുടെ സ്ത്രീത്വവും എല്ലാത്തിന്റേയും യാഥാർത്ഥ്യം ഈശ്വരനാണെന്ന ജ്ഞാനമത്രേ – ഈശ്വരനെ വിഷയത്തിൽ സാക്ഷാത്കരിക്കുവാൻ അനാദികാലമായി നാം ശ്രമിക്കയാണ്; ഈ സംരംഭത്തിൽ നമ്മുടെ ഭാവനയുടെ വിചിത്രസൃഷ്ടികളായ മനുഷ്യൻ സ്ത്രീ ശിശു ശരീരം മനസ്സു ഭൂമി സൂര്യൻ ചന്ദ്രൻ നക്ഷത്രങ്ങൾ ലോകം രാഗം ദ്വേഷം പരിഗ്രഹം സമ്പത്ത് മുതലായവയേയും ഭൂതങ്ങൾ പിശാചുക്കൾ മാലാഖകൾ ദേവന്മാർ ഈശ്വരൻ മുതലായവയേയും നാം ഉത്സർജ്ജിക്കുന്നു – ഈ ജ്ഞാനം.

വാസ്തവത്തിൽ ഈശ്വരൻ നമ്മിൽത്തന്നെയാണ്, നാം ഈശ്വരനാണ്, നിത്യനായ വിഷയി, യഥാർത്ഥമായ അഹങ്കാരം, ഒരിക്കലും വിഷയീകരിക്കപ്പെടാത്തവൻ; ഈ വിഷയീകരണപ്രക്രിയയെല്ലാം കാലത്തിന്റേയും കഴിവിന്റേയും ദുർവ്യയംമാത്രമാണ്. ആത്മാവ് ഇതെപ്പറ്റി ബോധവാനാകുമ്പോൾ അതു വിഷയീകരണത്തെ വിട്ടുകളകയും കൂടുതൽ കൂടുതൽ വിഷയിനിഷ്ഠയെ സമാശ്രയിക്കയും ചെയ്യുന്നു. ഇതാണ് ആവിർഭാവം, ശരീരത്തിൽ കുറച്ചു കുറച്ചും മനസ്സിൽ കൂടുതൽ കൂടുതലും; മനുഷ്യനാണ് അത്യുച്ചരൂപം – സംസ്കൃതത്തിൽ മനസ്സ് അതായത് വിചാരം – വിചാരിക്കുന്നമൃ

ഗം, അല്ലാതെ ഇന്ദ്രിയസ്പർശവേദിയായ മൃഗമല്ല. ഇതാണ് ഈശ്വരവിജ്ഞാനത്തിൽ ത്യാഗമെന്നു വിളിക്കപ്പെടുന്നത്. സമുദായത്തിന്റെ രൂപപ്രാപ്തി, വിവാഹത്തിന്റെ സംസ്ഥാപനം, കുട്ടികളോടുള്ള വാത്സല്യം, നമ്മുടെ സത്കർമ്മങ്ങൾ, ചാരിത്രം, നീതിശാസ്ത്രം – ഒക്കെ ത്യാഗത്തിന്റെ നാനാരൂപങ്ങളത്രേ. ഏതു സമുദായത്തിലും നമ്മളുടെ ജീവിതമെല്ലാം ഇച്ഛയെ, ദാഹത്തെ, കാമത്തെ, അടിപ്പെടുത്തലാണ്. ഇച്ഛയുടെ അഥവാ മിത്ഥ്യാഹന്തയുടെ – അല്ലെങ്കിൽ നമ്മളിൽനിന്ന് പുറത്തേയ്ക്കു ചാടുവാനെന്നവണ്ണമുള്ള ആഗ്രഹത്തിന്റെ – വിഷയിയെ പിന്നേയും വിഷയീകരിക്കാനുള്ള തീവ്രയത്നത്തിന്റെ – കീഴടങ്ങൽ, ഇതാണ് ഈ ലോകത്തിലെ ഒരൊറ്റദൃശ്യം; അതിന്റെ നാനാഭാവങ്ങളും ഘട്ടങ്ങളുമാണ് സർവ്വസമുദായങ്ങളും സാമുദായികരൂപങ്ങളും. ആത്മസമർപ്പണത്തിന്റേയും അഥവാ ഇച്ഛയുടേയും, അതിന്റെ വിപരീതമായ ദ്വേഷത്തിന്റേയും, കീഴടക്കലിന്റെ ഏറ്റവും സുഗമവും മസൃണവുമായ മാർഗ്ഗമാണ് പ്രേമം.

ആത്മസമർപ്പണമെന്ന ഈ ഒരന്ത്യത്തിലേയ്ക്കു പല കഥകളിലൂടേയും, സ്വർഗ്ഗങ്ങൾ നരകങ്ങൾ ആകാശത്തിന്നുപരിയുള്ള പാലകന്മാർ എന്നീ അന്ധവിശ്വാസങ്ങളിലൂടേയും മനുഷ്യനെ കബളിപ്പിച്ചുകൊണ്ടു പോകയാണ്. ചെയ്തിട്ടുള്ളത്. തത്ത്വജ്ഞാനി അതുതന്നെ അന്ധവിശ്വാസംകൂടാതെ ആശാത്യാഗംകൊണ്ട് അറിഞ്ഞുകൊണ്ടു ചെയ്യുന്നു.

അതുകൊണ്ട് വിഷയനിഷ്ഠമായ സ്വർഗ്ഗത്തിനോ സ്വർഗ്ഗീയയുഗത്തിനോ ഭാവനയിൽമാത്രമേ നിലനില്പുള്ളു; വിഷയിനിഷ്ഠമാകട്ടെ ഇപ്പോഴേ നിലവിലുണ്ട്. കസ്തൂരിമൃഗം കസ്തൂരിഗന്ധത്തിന്റെ കാരണത്തെക്കുറിച്ചുള്ള വിഫലാന്വേഷണത്തിനുശേഷം, ഒടുവിൽ, അതു തന്നിൽത്തന്നെ കണ്ടെത്തിയിരിക്കുന്നു.

വിഷയനിഷ്ഠമായ സമുദായം സദാ ഗുണദോഷമിശ്രമായിരിക്കും – വിഷയനിഷ്ഠമായ ജീവിതം എപ്പോഴും അതിന്റെ നിഴലായ മരണത്താൽ അനുഗതമായിരിക്കു; ജീവിതമെത്രയേറെ ദീർഘമോ അത്രയേറെ ദീർഘമായിരിക്കും അതിന്റെ നിഴലും. സൂര്യൻ നമ്മുടെ തന്നെ തലയ്ക്കുമേലെ ആയിരിക്കുമ്പോൾമാത്രമാണ് നിഴലില്ലാത്തത്. ഈശ്വരനും ഗുണവും സർവ്വവും വിഷയനിഷ്ഠമായ ജീവിതത്തിൽ ഏതായാലും ഓരോ വെടിയുണ്ടയ്ക്കും അതിൻരെ പാളയടിക്കാറ്റുണ്ട്; ഓരോ ഗുണത്തിന്റേയും കൂടെ അതിന്റെ നിഴലായിട്ടു ദോഷവും ചെല്ലുന്നു, ഓരോ ഗുണോത്കർഷവും തത്തുല്യമായ അപകർഷത്തോടു ചേർന്നിരിക്കുന്നു ഗുണവും ദോഷവും രണ്ടു വസ്തുക്കളല്ല, കേവലം ഒന്നത്രേ; വിത്യാസം പ്രകാശനത്തിൽമാത്രമാണ്, മാത്രയിൽ മാത്രം, വസ്തുവിലല്ല – ഇതാണ് കാരണം.

നമ്മുടെ ജീവിതംതന്നെ മറ്റുള്ളവയുടെ – സസ്യങ്ങളുടേയോ മൃഗങ്ങളുടേയോ ജീവാണുക്കളുടേയോ – ഭരണത്തെ ആശ്രയിച്ചിരിക്കുന്നു! നാം പലപ്പോഴും ചെയ്യാറുള്ള മറ്റേ വലിയ തെറ്റ് ഗുണത്തെ നിത്യവർദ്ധമാനമായ ഒരിനമായും ദോഷത്തെ ഒരു സ്ഥിരമാത്രയായും ഗണിക്കുന്നതാണ്. ഇതിൽ നിന്നു വാദിക്കയാണ് ദോഷം നാൾതോറും കുറഞ്ഞുവരികയാൽ ഗുണംമാത്രം അവശേഷിക്കുന്ന ഒരു കാലം വരുമെന്ന്. ഇതിലെ യുക്തിഭംഗം കിടക്കുന്നതു തെറ്റായ പക്ഷം സ്വീകരിക്കുന്നതിലാണ്. ഗുണം വർദ്ധിക്കയാണെങ്കിൽ തിന്മയും അങ്ങനെതന്നെ. എന്റെ ആഗ്രഹങ്ങൾ എന്റെ വംശത്തിലെ സാമാന്യജനങ്ങളുടേതിനേക്കാൾ വളരെയധികമാണ്, എന്റെ സന്തോഷങ്ങൾ അവരുടേതിനേക്കാൾ വളരെയധികാമാണ് – പക്ഷേ, എന്റെ സന്താപങ്ങൾ പത്തു ലക്ഷമിരട്ടി അധികം തീവ്രമാണ്. ഗുണസ്പർശലേശം നിങ്ങളെക്കൊണ്ടനുഭവിപ്പിക്കുന്ന അതേ ഘടന ദോഷസ്പർശലേശവും നിങ്ങളെക്കൊണ്ടനുഭവിപ്പിക്കുന്നു. സുഖവേദനങ്ങളെ ആവഹിക്കുന്ന അതേ നാഡികൾ ദുഃഖവേദനങ്ങളേയും ആവഹിക്കുന്നു – ഒരേ മനസ്സ് രണ്ടും അനുഭവിക്കുന്നു. ലോകത്തിന്റെ പുരോഗതിയെന്നാൽ അധികമായ ഭോഗമെന്നും അധികംതന്നെയായ കഷ്ടതയെന്നുമർത്ഥം. ജീവിതമരണങ്ങളുടെ, ഗുണദോഷങ്ങളുടെ, ജ്ഞാനാജ്ഞാനങ്ങളുടെ, ഈ കലർപ്പിനെയാണ് മായ – അഥവാ വിശ്വദൃശ്യം – എന്നു പറയുന്നത്. നിങ്ങൾക്ക് ഈ വലയ്ക്കുകത്ത് അനന്തകാലം സുഖം തേടിപ്പോകാം– നിങ്ങൾ ധാരാളം കണ്ടെത്തും, അതുപോലെ ധാരാളം ദോഷവും ദോഷമില്ലാതെ ഗുണം ലഭിക്കയെന്നതു ബാലിശമായ അസംബന്ധമാമ്. രണ്ടു വഴി തുറന്നുകിടപ്പുണ്ട് – ഒന്ന്, ആശയെല്ലാം കൈയൊഴിച്ച് ഈ ലോകത്തെ ഇങ്ങിനെതന്നെ കൈക്കൊള്ളുകയും വല്ലപ്പോഴും ഒരു സുഖക്കഷ്ണം കിട്ടുമെന്നാശിച്ച് പീഡനവേദനകളെല്ലാം സഹിക്കയും. മറ്റേത്, സുഖം ദുഃഖത്തിന്റെ രൂപാന്തരമെന്നറിഞ്ഞ് അതിന്റെ അന്വേഷണം വേണ്ടെന്നു വേയ്ക്കയും, സത്യത്തെ അന്വേഷിക്കയും. സത്യത്തിനുവേണ്ടി ശ്രമിക്കാൻ സാഹസപ്പെടുന്നവരാകട്ടെ സത്യത്തെ നിത്യസന്നിഹിതമായി – ആത്മസന്നിഹിതമായി – ദർശിക്കുന്നതിൽ വിജയിക്കുന്നു. പിന്നെ, അതേ സത്യം നമ്മുടെ ആപേക്ഷികപ്രമാദമായും ജ്ഞാനമായും സ്വയം പ്രകാശിക്കുന്നതായും നാം കണ്ടെത്തുന്നു; ഗുണദോഷങ്ങളായി സ്വയം പ്രകാശിക്കുന്ന ആനന്ദവും അതേ സത്യമെന്നു നാം ദർശിക്കുന്നു; അതോടുകൂടി മരണവും ജീവിതവും രണ്ടുമായി സ്വയം പ്രകാശിക്കുന്ന യഥാർത്ഥസത്തയേയും നാം ദർശിക്കുന്നു.

അങ്ങനെ ഈ ദൃശ്യപ്രപഞ്ചമെല്ലാം ഒരേ സത്തയുടെ – സത്യാനന്ദൈക്യത്തിന്റെ – എന്റെ യഥാർത്ഥത്മാവിന്റേയും മറ്റെല്ലാത്തിന്റേയും യാഥാർത്ഥ്യത്തിന്റേയും – ദ്വിവിഭക്തമോ ബഹുഗുണിതമോ ആയ പ്രതിബിംബങ്ങളാണെന്നു നാം സാക്ഷാത്കരിക്കുന്നു. അപ്പോൾ, അപ്പോൾമാത്ര

മേ, ദോഷമില്ലാതെ ഗുണം ചെയ്യാനാവൂ; കാരണം, അത്തരമൊരാത്മാവ്, ഗുണദോഷങ്ങൾ രണ്ടും യാതൊന്നുകൊണ്ടു വിരചിതമാകുന്നുവോ ആ വസ്തുവെ അറികയും പിടികൂടുകയും ചെയ്തിരിക്കുന്നു. അവിടേയ്ക്കുമാത്രമേ ഒന്നോ മറ്റതോ യഥേഷ്ടം പ്രകാശിപ്പിക്കാനാവൂ, പക്ഷേ അവിടുന്നു ഗുണംമാത്രമേ പ്രകാശിപ്പിക്കൂ എന്നു നമുക്കറിയാം. ഇതാണ് ജീവമുക്തൻ – ജീവിച്ചിരിക്കെ സ്വതന്ത്രനായുള്ളവൻ – മറ്റെല്ലാ ദർശനങ്ങളുടേയുംപോലെ വേദാന്തത്തിന്റെ ലക്ഷ്യം.

മാനവസമുദായം മുറയ്ക്കു നാലു ജാതികളാൽ ഭരിക്കപ്പെടുന്നു – പുരോഹിതർ, പടയാളികൾ, കച്ചവടക്കാർ, തൊഴിലാളികൽ. ഓരോ ഘട്ടത്തിനും അതതിന്റെ മികവുകളും കുറവുകളുമുണ്ട്. പുരോഹിതർ (ബ്രാഹ്മണൻ) ഭരിക്കുമ്പോൾ പാരമ്പര്യം നിമിത്തമായി മറ്റുള്ളവരെ തീരെ അനുവദിച്ചിരുന്നില്ല. പുരോഹിതന്മാരുടേയും അവരുടെ സന്താനങ്ങളുടേയും ആളുകൾ എല്ലാത്തരം സംരക്ഷണങ്ങളുംകൊണ്ട് വലയിതരാണ് – അവർക്കെല്ലാതെ ആർക്കും ജ്ഞാനമില്ല അവർക്കല്ലാതെ ആർക്കും ജ്ഞാനം പകർന്നുകൊടുക്കാൻ അധികാരവുമില്ല. അതിന്റെ മികവ്, ഈ കാലത്താണ് ശാസ്ത്രങ്ങളുടെ അടിത്തറയിടുന്നതെന്നതത്രേ. പുരോഹിതന്മാർ മനസ്സിനെ സംസ്കരിച്ചു, മനസ്സിലൂടെയാണല്ലോ അവർ ഭരണം നടത്തിയത്.

പട്ടാള(ക്ഷത്രിയ)ഭരണം മർദ്ദകവും ക്രൂരവുമാണ്, പക്ഷേ അവർ ആരേയും മാറ്റിനിർത്തിയിരുന്നില്ല. അക്കാലത്ത് കലകളും സാമൂഹ്യസംസ്കാരവും ഉന്നതിയെ പ്രാപിക്കുന്നു.

വാണിജ്യ(വൈശ്യ) ഭരണം അടുത്തു വരുന്നു. അതിന്റെ നിശ്ശബ്ദനിഷേപഷകവും രക്തചൂഷകവുമായ ശക്തി ഭയങ്കരമാണ്. അതിന്റെ മേന്മയെന്തെന്നാൽ, കച്ചവടക്കാർ സ്വയം സർവ്വത്ര സഞ്ചരിക്കുന്നു, കഴിഞ്ഞ രണ്ടു ഘട്ടങ്ങളിലും സഞ്ചിതങ്ങളായ ആശയങ്ങളെ അയാൾ നന്നായി വിതരണംചെയ്യുന്നു. അവർ പട്ടാളക്കാരോളവും മറ്റുള്ളവരെ മാറ്റിനിർത്തുന്ന സ്വഭാവക്കാരായിരുന്നില്ല. പക്ഷേ സംസ്കാരം നശിക്കാൻ തുടങ്ങുന്നു.

അവസാനം തൊഴിലാളി (ശൂദ്ര)ഭരണം വരും. അതിന്റെ മേന്മ ശാരീരിക സുഖങ്ങളുടെ വിതരണമായിരിക്കും–പോരായ്മയാകട്ടെ (ഒരു പക്ഷേ) സംസ്കാരത്തിന്റെ അധഃപതനമായിരിക്കും. സാധാരണവിദ്യാഭ്യാസത്തിന്റെ ഒരു വലിയ വിതരണമുണ്ടാവും, പക്ഷേ അസാധാരണപ്രതിഭകൾ കുറഞ്ഞു കുറഞ്ഞുവരും.

പുരോഹിതകാലത്തെ ജ്ഞാനവും പട്ടാളക്കാലത്തെ സംസ്കാരവും വാണിജ്യകാലത്തെ വിതരണോത്സാഹവും ഒടുവിലത്തേതിലെ സമത്വാദർശവും എല്ലാം ഭദ്രമായി, തത്തദ്ദോഷരഹിതമായി, നിലനിർത്താനാവുന്ന

ഒരു രാഷ്ട്രം രൂപവത്കരിക്കാൻ സാധിച്ചാൽ അതൊരു മാതൃകാരാഷ്ട്രമായിരിക്കും. പക്ഷേ അതു സാധ്യമാണോ?

എങ്കിലും ആദ്യത്തെ മൂന്നിനും തങ്ങളുടെ നാളുകൾ കിട്ടിക്കഴിഞ്ഞിരിക്കുന്നു. ഇപ്പോൾ അവസാനത്തേതിന്റെ കാലമാണ് – അവർക്കതു കിട്ടണം –ആർക്കും അതിനെ തടയുക സാദ്ധ്യമല്ല. സ്വർണ്ണത്തോതിന്റേയും വെള്ളിത്തോതിന്റേയും ബുദ്ധമുട്ടുകളെല്ലാം എനിക്കറിഞ്ഞുകൂടാ (ആർക്കും അത്ര അറിയാവുന്നതായും തോന്നുന്നില്ല), പക്ഷേ സ്വർണ്ണത്തോത് പണക്കാരെ കൂടുതൽ പണക്കാരും പാവങ്ങളെ കൂടുതൽ പാവങ്ങളുമാക്കിയിരികയാണ്. "ഒരു സ്വർണ്ണക്കുരിശിന്മേൽ ക്രൂശിക്കപ്പെടാൻ ഞങ്ങൾ കൂട്ടാക്കിയില്ല" എന്ന് ബ്രിട്ടൻ പറഞ്ഞതു ശരിയാണ്. ഈ വിഷമയുദ്ധത്തിൽ വെള്ളിത്തോത് പാവങ്ങൾക്കു കുറച്ചുകൂടെ മെച്ചമായ അവസരം നല്കും. ഞാനൊരു സോഷ്യലിസ്റ്റാണ്. അതൊരു തികവുറ്റ വ്യവസ്ഥയായിട്ടല്ല, പക്ഷേ, അരയപ്പം ഒരപ്പവുമില്ലാത്തതിൽ ഭേദമാണല്ലോ.

മറ്റു വ്യവസ്ഥകൾ പരീക്ഷിക്കപ്പെടുകയും അപര്യാപ്തങ്ങളെന്നു തെളിയുകയും ചെയ്തിരിക്കുന്നു. ഇത് ഒന്നു പരീക്ഷിക്കപ്പെടട്ടെ– മറ്റൊന്നിനുമല്ലെങ്കിൽ അതിന്റെ പുതുമയ്ക്ക്. ഒരേ ആളുകൾക്കുതന്നെ എപ്പോഴും ദുഃഖങ്ങളും സുഖങ്ങളും കിട്ടുന്നതിനെക്കാൾ മെച്ചമാണല്ലോ ദുഃഖങ്ങളുടേയും സുഖങ്ങളുടേയും ഒരു പനർവിതരണം. ഈ ലോകത്തിലെ ഗുണദോഷങ്ങളുടെ ആകെത്തുക സദാ സമമായിരിക്കുന്നു. പുതിയ വ്യവസ്ഥകൾകൊണ്ട് നുകം തോളിൽനിന്നു തോളിലേയ്ക്കു മാറ്റപ്പെടും, അത്രതന്നെ.

ഈ ദുഃഖമയമായ ലോകത്തിൽ ഏതു നായ്ക്കും അതിന്റെ നാൾ കിട്ടട്ടെ. എന്നിട്ട് സുഖമെന്നു ചൊല്ലുള്ള ഈ അനുഭവത്തിനുശേഷം, അവർക്കെല്ലാം ഈശ്വരങ്കലേയ്ക്കു വരികയും ലോകവും ഭരണകൂടങ്ങളും മറ്റെല്ലാ സ്വൈരക്കേടുകളുമായ ഈ വ്യർത്ഥതയെ കൈവെടിയുകയും ചെയ്യാമല്ലോ.

നിങ്ങളോടെല്ലാം പ്രേമപൂർവ്വം

ചിരവിശ്വാസിയായ സ്വന്തം സഹോദരൻ വിവേകാനന്ദൻ.

## 307

(അളസിംഗപ്പെരുമാൾക്ക്)

14, ഗ്രേ കോട്ട് സാർഡൻസ്,
വെസ്റ്റ്മിൻസ്റ്റർ, എസ് ഡബ്ല്യു.
11 നവംബർ 1896

പ്രിയ അളസിംഗ,

ഞാൻ മിക്കവാറും ഡിസംബർ 16-ാനു പുറപ്പെടുന്നു, അഥവാ ഒന്നോ രണ്ടോ ദിവസം കഴിഞ്ഞ് ഞാനിവിടെനിന്ന് ഇറ്റലിയിലേയ്കു പോകുന്നു, അവിടെ ഏതാനും സ്ഥലങ്ങൾ കഴിഞ്ഞിട്ടു നേപ്പിൾസിൽവെച്ചു കപ്പൽ പിടിക്കും. മിസ് മ്യൂളറും സേവിയർ ദമ്പതിമാരും ഗുഡ്വിനെന്നൊരു ചെറുപ്പക്കാരനും എന്റെകൂടെ വരുന്നു. സേവിയർമാർ അല്മോറയിൽ താമസിക്കുവാൻ പോകയാണ്. അങ്ങനെതന്നെ മിസ്മ്യൂളറും. സേവിയർ ഭാരതീയസൈന്യത്തിൽ അഞ്ചു കൊല്ലം ഓഫീസറായിരുന്നു. അതുകൊണ്ടദ്ദേഹത്തിനു ഭാരതത്തെ ധാരാളം അറിയാം. മിസ്മ്യൂളർ ഒരു തീയോസൊഫിസ്റ്റായിരുന്നു, അക്ഷയനെ ദത്തെടുത്തിരിക്കുന്നു. ഗുഡ്വിൻ ഒരു ഇംഗ്ലീഷുകാരനാണ്, അയാളുടെ ചുരുക്കെഴുത്തുമുഖേനയാണ് ലഘുലേഖകൽ പ്രസിദ്ധപ്പെടുത്താൻ കഴിഞ്ഞിട്ടുള്ളത്.

ഞാൻ കൊളംബിൽനിന്ന് ആദ്യം മദ്രാസിലെത്തുന്നു. മറ്റുള്ളവർ തങ്ങളുടെ വഴിക്ക് അല്മോറയ്ക്കു പോകുന്നു. ഞാൻ അവിടെ നിന്നു നേരെ കല്ക്കത്തയ്ക്കും. കൃത്യമായ വിവരം പുറപ്പെടുമ്പോൾ എഴുതാം.

സസ്നേഹം സ്വന്തം വിവേകാനന്ദൻ.

പുനശ്ച, രാജയോഗത്തിന്റെ ഒന്നാംപതിപ്പ് വിറ്റുതീർന്നു. രണ്ടാം പതിപ്പ് അച്ചടിയിലാണ്. ഇന്ത്യയും അമേരിക്കയുമാണ് ഏറ്റവും വലിയ ശ്രോതാക്കൾ.

## 308

(മിസിസ് ഓലി ബുള്ളിന്)

ഗ്രേ കോട്ട് ഗാർഡൻസ്,
വെസ്റ്റ്മിനിസ്റ്റർ, എസ്, ഡബ്ല്യു. ലണ്ടൻ
13 നവംബർ 1896

പ്രിയ മിസിസ് ബുൾ,

....ഞാൻ വളരെ വേഗം ഭാരതത്തിലേയ്ക്കു പുറപ്പെടുന്നു, മിക്കവാറും ഡിസംബർ 16-നു വീണ്ടും അമേരിക്കയിലേയ്ക്കു പുറപ്പെടുന്നു. അതിനുമുമ്പായി ഭാരതം ഒരിക്കൽക്കൂടി കാണുവാൻ ഞാൻ വളരെ ഉത്കണ്ഠിതനാകയാലും ഇംഗ്ലണ്ടിൽനിന്ന് പല സ്നേഹിരേയും എന്റെ കൂടെ ഭാരതത്തിലേയ്ക്കു കൊണ്ടുപോകാൻ ഏർപ്പാടു ചെയ്തിരിക്കുന്നതിനാലും വഴിക്ക് അമേരിക്കയിലൂടെ പോകാൻ എനിക്കു അസാദ്ധ്യമാണ്. ഞാനെത്രതന്നെ അതിഷ്ടപ്പെട്ടിരുന്നാലും

ഡോ. ജെയിൻസ് ഉജ്ജ്വലപ്രവൃത്തിതന്നെ ചെയ്യുന്നു. അദ്ദേഹം എനിക്കും എന്റെ പ്രവർത്തനത്തിനും നല്കിയിട്ടുള്ള വളരെ കനിവുകൾക്കും സഹായത്തിനും നന്ദി പ്രകാശിപ്പിക്കുക എന്നാലസാദ്ധ്യം.... ഇവിടെ പ്രവർത്തനം

മനോഹരമായി പുരോഗമിക്കുന്നു.

രാജയോഗത്തിന്റെ ഒന്നാം പതിപ്പു വിറ്റുതീർന്നെന്നും അനേകശതങ്ങൾക്ക് ഓർഡർ നിലവിലുണ്ടെന്നും അറിയാൻ നിങ്ങൾക്കു താല്പര്യമായിരിക്കുമല്ലോ.

സ്വന്തം വിവേകാനന്ദൻ.

## 309

(അളസിംഗപ്പെരുമാൾക്ക്)

39, വിക്ടോറിയ സ്റ്റ്റീറ്റ്
എസ്, ഡബ്ല്യു, ലണ്ടൻ
20 നവംബർ 1896

പ്രിയ അളസിംഗ,

ഞാൻ ഡിസംബർ 16-ാംനു ഇംഗ്ലണ്ടിൽനിന്ന് ഇറ്റലിയിലേയ്ക്കു പോകുന്നു. നേപ്പിൾസിൽവെച്ച് നോർത്ത് ജർമ്മൻ ലോയ്ഡ് എസ് എസ്. പ്രിൻസ് റിജൻറ് ലിയോ പോൾഡ് പിടിക്കും. ആ ആവിക്കപ്പൽ അടുത്ത ജനുവരി 14 -ാനു കൊളംബിലെത്താൻ വെച്ചതാണ്.

സിലോൺ ലേശം കണ്ടിട്ടു മദ്രാസിലേയ്ക്കു വരാൻ ഞാനുദ്ദേശിക്കുന്നു. എന്റെ കൂടെ മൂന്ന് ഇംഗ്ലീഷ് സുഹൃത്തുകൾ വരുന്നുണ്ട് – ക്യാപ്റ്റൻ സേവിയറും മിസിസ് സേവിയറും മി. ഗുഡ്വിനും മി. സേവിയറും അദ്ദേഹത്തിന്റെ ഭാര്യയും ഹിമാലയത്തിൽ അല്മോറയ്ക്കടുത്ത് ഒരു ആശ്രമം ആരംഭിക്കാൻ പോകുകയാണ്. അത് എന്റെ ഹിമാനലയൻകേന്ദ്രവും പാശ്ച്യാത്യശിഷ്യർക്ക് ബ്രഹ്മചാരിമാരും സന്ന്യാസിമാരുമായി പാർക്കാനുള്ള ഒരു സ്ഥലവുമാക്കാൻ ഞാനുദ്ദേശിക്കുന്നു. ഗുഡ്വിൻ എന്റെകൂടെ സഞ്ചരിക്കാനും താമസിക്കാനും പോകുന്ന ഒരു അവിവാഹിതയുവാവാണ്, അയാൾ ഒരു സന്ന്യാസിയെപ്പോലെയാണ്.

ശ്രീരാമകൃഷ്ണന്റെ ജന്മദിനോത്സവത്തിനുമുമ്പ് കല്ക്കത്തയിലെത്താൻ വളരെ ആഗ്രഹിക്കുന്നു.........എന്റെ തല്ക്കാലത്തെ പ്രവർത്തനപരിപാടി യുവപ്രചാരകന്മാരെ പരിശീലിപ്പിക്കുന്നതിനും രണ്ടു കേന്ദ്രങ്ങൾ തുടങ്ങാനാണ് – ഒന്ന് കല്ക്കത്തയിലും മറ്റേതു മദ്രാസിലും, കല്ക്കത്തയിലേതു തുടങ്ങാൻമാത്രം പണം എനിക്കുണ്ട്. അതു ശ്രീരാമകൃഷ്ണന്റെ ജീവിതപ്രവരപ്ത്തനരംഗമാകയാൽ എന്റെ ആദ്യം ശ്രദ്ധയെ ആവശ്യപ്പെടുന്നു. മദ്രാസിലേതിനാകട്ടെ ഭാരതത്തിൽത്തന്നെ ഫണ്ടു കിട്ടുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

ഈ മൂന്നു കേന്ദ്രങ്ങളെക്കൊണ്ട് നമുക്ക് പ്രവർത്തനം തുടങ്ങാം; പിന്നീട്

നമ്മൾ ബോംബെയിലും അലഹബാദിലും എത്തും. ഈ സ്ഥാനങ്ങ ളിൽനിന്നു ഭഗവാൻ പ്രസാദിക്കുന്നെങ്കിൽ നാം ഭാരതത്തെ ആക്രമിക്കുക മാത്രമല്ല, ലോകത്തിലുള്ള എല്ലാ രാജ്യങ്ങളിലേയ്ക്കും പ്രചാരകവൃന്ദങ്ങളെ അയയ്ക്കുകകൂടെ ചെയ്യും. അതായിരിക്കണം നമ്മുടെ പ്രഥമകർത്തവ്യം. ഹൃദയപൂർവ്വം പ്രവർത്തിക്കുക. 39, വിക്ടേറിയയിൽവെച്ച് പ്രവർത്തനം നട ത്തിക്കൊണ്ടുപോകുമെന്നതിനാൽ ഇനി കുറെക്കാലത്തേയ്ക്ക് അതായി രിക്കും നമ്മുടെ ലണ്ടൻതലസ്ഥാനം. സ്റ്റർഡിക്ക് 'ബ്രഹ്മവാദി'യുടെ ഒരു വലിയ പെട്ടിയുണ്ട്. ഞാനതു മുമ്പേ അറിഞ്ഞിട്ടില്ല. അദ്ദേഹം ഇപ്പോൾ വരി ക്കാരെ ചേർത്തുവരികയാണ്.

നമുക്കിപ്പോൾ ഒരു ഭാരതീയമാസിക ഇംഗ്ലീഷിൽ സ്ഥിരപ്പെട്ടുകിട്ടിയിരി ക്കുന്നു. ഇനി നാട്ടുഭാഷകളിലും കുറേ ആരംഭിക്കാം. വിംബിൾഡനിലെ മിസ് എം.നോബിൾ ഒരു വലിയ പ്രവർത്തകയാണ്. അവരും രണ്ടു മദ്രാസ് പത്ര ങ്ങൾക്കും വേണ്ടി ആളെ ചേർക്കും. അവർ നിങ്ങൾക്കെഴുതും. ഇക്കാര്യ ങ്ങൾ പതുക്കെ വളരും. പക്ഷേ തീർച്ചയായും ഒരു ചെറിയ അനുയായിമ ണ്ഡലമാണ് ഇത്തരം പത്രങ്ങളെ താങ്ങുന്നത്. എന്നാൽ ഒരേ സമയത്ത് കണക്കിലേറെ കാര്യങ്ങൾ ചെയ്യാൻ അവരെ പ്രതീക്ഷിച്ചുകൂടാ - അവർ പുസ്തകങ്ങൾ വാങ്ങിക്കണം, ഇംഗ്ലണ്ടിലെ പ്രവർത്തനത്തിനു പണവും ഇവി ടത്തെ പത്രത്തിനു വരിക്കാരെയും കണ്ടെത്തണം, പിന്നെ ഭാരതീയപത്ര ങ്ങൾക്കു വരിക്കാരുമാകണം. ഇത് അതിമാത്രമാണ്. പഠിപ്പിക്കുന്നതിലേറെ കച്ചവടമാണിത്. അതുകൊണ്ട് നിങ്ങൾ കാക്കുകതന്നെ വേണം, എന്നിരി ക്കിലും ഇവിടെ കുറച്ചു വരിക്കാരുണ്ടായിരിക്കുമെന്ന് എനിക്ക് തീർച്ചയാ ണ്. കൂടാതെ, ഞാൻ പോയ്ക്കഴിഞ്ഞാൽ ഇവിടത്തുകാർക്കു ചെയ്യാൻ ജോലി വേണം. അല്ലെങ്കിൽ സംഗതിയാകെ പൊളിഞ്ഞുപോകും. അതുകൊണ്ട് ഇവിടെയൊരു പത്രം വേണം, അമേരിക്കയിലും വേണം. പതുക്കെപ്പതുക്കെ ഭാരതീയപ്രതങ്ങളെ ഭാരതീയർതന്നെ താങ്ങണം. ഒരേ പത്രം സർവ്വദേശ ക്കാർക്കും ഒരുപോലെ സമ്മതമാക്കുക എന്നുവെച്ചാൽ സർവ്വദേശക്കാ രിൽനിന്നും ലേഖകന്മാരുടെ ഒരു മണ്ഡലം വേണമെന്നാണ്: എന്നുവെച്ചാൽ കുറഞ്ഞപക്ഷം ഒരു കൊല്ലം ഒരു ലക്ഷം രൂപ.

എന്റെ താല്പര്യം അന്തർദേശീയമാണ് ഭാരതീയം മാത്രമല്ലെന്ന് നിങ്ങൾ മറക്കരുത്, എനിക്കു നല്ല ആരോഗ്യംതന്നെ; അങ്ങനെതന്നെ അഭേദാന ന്ദനം.

സർവ്വപ്രേമാനുഗ്രഹങ്ങളോടും വിവേകാനന്ദൻ.

## 310

(ശ്രീ ലാലാ ബദ്രിഷായ്ക്ക്) 39, വിക്ടോറിയ സ്റ്റ്റീറ്റ്,

എസ്, ഡ്ബ്ല്യൂ. ലണ്ടൻ
21 നവംബർ 1896

പ്രിയ ലാലാജി,

ഞാൻ ഏതാണ്ടു ജനുവരി 17-ാനുയോടുകൂടി മദ്രാസിലെത്തുന്നു; കുറച്ചു നാൾ സമതലങ്ങളിൽ കഴിച്ചശേഷം അല്മോറയിലേയ്ക്കു വരാൻ വിചാരിക്കുന്നു.

എന്റെകൂടെ മൂന്ന് ഇംഗ്ലീഷ്സുഹൃത്തുക്കളുണ്ട്. അവരിൽ രണ്ടു പേർ, സേവിയർദമ്പതിമാർ, അല്മോറയിൽ തങ്ങുവാൻ പോകുകയാണ്. അവരെന്റെ ശിഷ്യരാണെന്നറിയാമല്ലോ; അവർ ഹിമാലയത്തിൽ എനിക്കുവേണ്ടി ഒരു മഠം പണിയാൻ പോകുന്നു. അക്കാരണംകൊണ്ടാണ് ഒരു പറ്റി സ്ഥാനം നോക്കിവെക്കാൻ ഞാൻ പറഞ്ഞത്. ഹിമപംക്തിയുടെ ദർശനം കിട്ടത്തക്ക ഒരു മുഴുവൻ മല ഞങ്ങൾക്കു വേണം പൂർത്തിയാക്കാനും സ്വാഭാവികമായി സമയം പിടിക്കും. അതിനിടെ എന്റെ സുഹൃത്തുക്കൾക്കു പാർക്കാൻ സദയം ഒരു ചെറിയ ബംഗ്ലാവ് ഏർപ്പെടുത്താമോ? ബംഗ്ലാവ് മൂന്നു പേർക്കു പാകമായിരിക്കണം. വലിയതെനിക്കു വേണ്ട. തല്ക്കാലം ചെറിയതൊന്നു മതി. എന്റെ സുഹൃത്തുക്കൾ അല്മോറയിൽ ഈ ബംഗ്ലാവിൽ താമസിച്ചുകൊണ്ട് ഒരു സ്ഥാനും കെട്ടിടവും കിട്ടാൻ നോക്കി നടക്കും.

ഈ കത്തിനു നിങ്ങൾ മറുപടി അയയ്ക്കേണ്ട; കാരണം മറുപടി കിട്ടുന്നതിനുമുമ്പേ ഞാൻ ഭാരതത്തിലേയ്ക്കുള്ള യാത്രയിലാവും

നിങ്ങൾക്കെല്ലാം പ്രേമാനുഗ്രഹങ്ങളോടെ,

സ്വന്തം വിവേകാനന്ദൻ

## 811

ഇ.റ്റി. സ്റ്റർസി എസ്ക്വയർ,
ഹൈ വ്യൂം കാവർഷാം, റീഡിങ്ങ് 1896

പ്രിയ–,

എല്ലാവരും പരമാവധി പരിശ്രമിക്കാതെ വല്ലതും ചെയ്യാനാവുമോ? ഉദ്യോഗിനം പുരുഷസിംഹമുപൈതി ലക്ഷ്മീഃ. പിന്നോട്ടു നോക്കേണ്ട, മുന്നോട്ട്! നമുക്ക് അനന്തമായ ഊർജ്ജിതം വേണം അനന്തമായ ഉത്സാഹം വേണം. അനന്തമായ ധൈര്യം വേണം. അനന്തമായ ക്ഷമ വേണം – അപ്പോഴേ വലിയ കാര്യങ്ങൾ നേടൂ.

സപ്രേമം സ്വന്തം വിവേകാനന്ദൻ

(മിസ്സെസ്-മേരി ഹരിയറ്റ് - ഹേല്മാർക്ക്)

39, വിക്ടോറിയ സ്റ്ററീറ്റ്
എസ്. ഡബ്ല്യൂ ലണ്ടൻ
28 നവംബർ 1896

പ്രിയസോദരിമാരേ,

.......ഞാൻ ഭാരത്തിലേയ്ക്കു പോകുന്നതിനുമുമ്പു നിങ്ങൽക്കു കുറച്ചു വരികൾ എഴുതാൻ അന്തഃപ്രേരിതനായിരിക്കുന്നു. ലണ്ടനിലെ പ്രവർത്തനം ഒരു ഇരമ്പിയ വിജയമായിരുന്നു, ഇംഗ്ലീഷുകാർ അമേരിക്കക്കാരെപ്പോലെ അത്ര ഉജ്ജ്വലരല്ലെങ്കിലും അവരുടെ ഹൃദയം ഒരിക്കൽ സ്പർശിക്കപ്പെട്ടാൽ എന്നും നിങ്ങളുടേതുതന്നെ. പതുക്കെയാണ് ഞാൻ നേടിയത്; ആകെപ്പാടെ ആറു മാസത്തെ പ്രയത്നം കൊണ്ട് പൊതുപ്രസംഗങ്ങൾ കൂടാതെ 120 പേരുള്ള ഒരു സ്ഥായിയായ ക്ലാസ് ഉണ്ടാകുകയെന്നത് അദ്ഭുതമായിരിക്കുന്നു. ഇവിടെ ഏതൊരാളും ജോലിയിൽ തല്പരനാണ് - പ്രായോഗികനായ ഇംഗ്ലീഷുകാരൻ. ക്യാപ്റ്റൻ സേവിയറും മിസിസ് സേവിയറും മി. ഗുഡ്വിനും എന്റെ കൂടെ ഭാരതത്തിലേയ്ക്കു വരികയാണ്, ജോലി ചെയ്യാനും തങ്ങളുടെ സ്വന്തം പണം അതിനു ചെലവാക്കാനും! അങ്ങനെ ചെയ്യാനിവിടെ കൂട്ടംകൂട്ടമായി ആളുകൾ തയ്യാറാണ്; ഒരിക്കൽ ബോധിതരായാൽ ആ ആശയത്തിനുവേണ്ടി സർവ്വവും ത്യജിക്കാ്ന തയ്യാറുള്ള നല്ല നിലയുള്ള സ്ത്രീപുരുഷന്മാർ! അവസാനമായി, അപ്രധാനമല്ലെങ്കിലും, ഭാരതത്തിൽ എന്റെ 'പ്രവർത്തനം' തുടങ്ങാനുള്ള സഹായം പണത്തിന്റെ രൂപത്തിൽ വന്നുചേർന്നിരിക്കുന്നു. പിന്നാലെ കൂടുതൽ വരികയും ചെയ്യും. ഇംഗ്ലീഷുകാരെക്കുറിച്ചുള്ള എന്റെ ആശയങ്ങൾക്കു സമൂലപരിവർത്തനം വന്നിരിക്കുന്നു. ഇതരവംശങ്ങൾക്കെല്ലാം ഉപരി ഇംഗ്ലീഷുകാരെ ഭഗവാൻ അനുഗ്രഹിക്കാൻ ഹേതുവെന്തെന്ന് എനിക്കിപ്പോൾ മനസ്സിലാകുന്നു. അവർ സ്ഥിരചിത്തരാണ്, നട്ടെല്ലുമുട്ടെ ആർജ്ജവമുള്ളവർ, വികാരങ്ങൾക്കു വലിയ ആഴമുള്ളവർ-പുറമെ നിർവ്വികാരതയുടെ ഓരോട്ടിയുണ്ടെന്നു മാത്രം; അതു പൊട്ടിച്ചാൽ നിങ്ങൾക്കു നിങ്ങലുടെ ആളിനെ കിട്ടി.

ഇപ്പോൾ ഞാനൊരു കേന്ദ്രം കല്ക്കത്തയിലും മറ്റൊന്നു ഹിമാലയത്തിലും തുടങ്ങാൻ പോകുന്നു. ഹിമാലയത്തിലേത് 7000 അടി ഉയരമുള്ള ഒരൂ മുഴുവൻ കന്നായിരിക്കും - ഗ്രീഷ്മത്തിൽ ശീതളം, ഹേമന്തത്തിൽ ശീതം, ക്യാപ്റ്റൻ സേവിയറും അവിടെ പാർക്കും, അതു യൂറോപ്യൻപ്രവർത്തകരുടെ കേന്ദ്രവുമായിരിക്കും; എന്തെന്നാൽ ഭാരതീയജീവിതരീതിയും തീപിടിച്ച താണതലങ്ങളും അവരുടെമേൽ അടിച്ചേൽപ്പിച്ച് അവരെ കൊല്ലാൻ ഞാൻ വിചാരിക്കുന്നില്ല. എന്റെ പരിപാടി ധാരാളം ഹിന്ദു

ബാലന്മാരെ എല്ലാ നാഗരികരാജ്യങ്ങളിലേയ്ക്കും പ്രചാരണത്തിനയയ്ക്കുകയും, ഭാരത്തിൽ പ്രവർത്തിക്കുന്നതിനു വിദേശങ്ങളിൽ നിന്നു സ്ത്രീപുരുഷന്മാരെ നേടുകയുമാണ്. ഇതൊരു നല്ല വെച്ചുമാറ്റമായിരിക്കും. ഈ കേന്ദ്രങ്ങൾ സ്ഥാപിച്ചുകഴിഞ്ഞിട്ട് ഞാൻ ജോബിന്റെ പുസ്തകത്തിലെ മാന്യനെപ്പോലെ അങ്ങോട്ടുമിങ്ങോട്ടും നടക്കും.

ഇവിടെ ഞാൻ നിർത്തണം ഈ തപാലിൽ പോകുന്നതിന്, സംഗതികൾ എനിക്കു തുറന്നുവരികയാണ്. ഞാൻ സന്തോഷിക്കുന്നു. നിങ്ങളും അങ്ങനെതന്നെയെന്ന് എനിക്കറിയാം. ഇതാസർവ്വാനുഗ്രഹങ്ങളും നിങ്ങളുടേതാകും, സർവ്വസുഖങ്ങളും,

ശാശ്വതപ്രേമപൂർവ്വം വിവേകാനന്ദൻ.

പുനശ്ച. ധർമ്മപാലനെപ്പറ്റി എന്തുള്ളു? അദ്ദേഹം എന്തു ചെയ്യുന്നു? അദ്ദേഹത്തെ കാണുന്നപക്ഷം എന്റെ പ്രേമം നല്കുക.

## 313

(മിസ് ആല്ബെട്ടാ സ്റ്റർഗിസ്സിന്)

14, ഗ്രേ കോട്ട് ഗാർഡൻസ്,
വെസ്റ്റ്മിൻസ്റ്റർ എസ്. ഡബ്ല്യു, ലണ്ടൻ
3 ഡിസംബർ 1896

പ്രിയ ആല്ബെട്ടം

ജോ ജോവിനു മേബെല്ലിന്റെ ഒരു കത്ത് ഇതോടൊന്നിച്ചു നിനക്കയയ്ക്കുന്നു. അതിലുള്ള വാർത്ത ഞാന് വളരെയേറെ ആസ്വാദിച്ചു, നീയും ആസ്വദിക്കുമെന്നു തീർച്ച.

ഞാനിവിടെനിന്ന് ഭാരതത്തിലേയ്ക്കു 16-ാനു പുറപ്പെടുകയാണ് നേപ്പിൾസിൽ കപ്പൽ കയറും അതുകൊണ്ട് ഞാൻ കുറച്ചുനാൾ ഇറ്റലിയിലായിരിക്കും മൂന്നോ നാലോ നാൾ റോമിലും വന്നു കണ്ടു നിങ്ങൾക്കു സ്വസ്താ (യാത്ര) പറയാൻ എനിക്കു ബഹുസന്തോഷമായിരിക്കും.

ക്യാപ്റ്റൻസേവിയറും മിസിസ് സേവിയറും എന്റെ കൂടെ ഭാരതത്തിലേയ്ക്കു പോരുന്നു, സ്വാഭാവികമായി അവരെന്റെ കൂടെ ഇറ്റലിലിയിലുണ്ടായിരിക്കും. നിങ്ങൾ അവരെ കഴിഞ്ഞ വേനല്ക്കാലത്തു കണ്ടല്ലോ.

അവിടെനിന്ന് ഒരു കൊല്ലത്തിനകം യു.എസ്സിലേയ്ക്കും യൂറോപ്പിലേയ്ക്കും മടങ്ങാൻ ഞാനുദ്ദേശിക്കുന്നു.

സർവ്വപ്രേമാനുഗ്രഹങ്ങളോടും കൂടി വിവേകാനന്ദൻ.

## 314

(മിസ്സ് ജോസഫൈൻ മക്‌ലിയോവിന്) ദി ഗ്രേ കോട്ട് ഗാർഡൻസ്,
വെസ്റ്റ്മിൻസ്റ്റർ, എസ്. ഡബ്ല്യു ലണ്ടൻ
3 ഡിസംബർ 1896

പ്രിയ ജോ,

നിങ്ങളുടെ സദയക്ഷണത്തിന്, പ്രിയ ജോ ജോ, വളരെ നന്ദി; പക്ഷേ ഈശ്വരൻ ഇങ്ങനെയാണ് തീരുമാനിച്ചിരിക്കുന്നത് അതായത് 16–ാനു ക്യാപ്റ്റൻ സേവിയറോടും മിസിസ് സേവിയറോടും മി. ഗുഡ്വിനോടും കൂടി ഞാൻ ഭാരതത്തിലേയ്ക്കു പുറപ്പെടണം. സേവിയർമാരും ഞാനും നേപ്പിൾസിൽവെച്ചു കപ്പൽ കയറും, റോമിൽ നാലു ദിവസമുള്ളതുകൊണ്ട് പോയി ആല്‌ബെട്ടയ്ക്കു സ്വസ്തി പറയുന്നുണ്ട്.

ഇവിടെയിതാ സംഗതികൾ നല്ല ഉഷാറായി മുന്നേറുകയാണ്; 39, വിക്ടോറിയയിലെ ക്ലാസ്സിനുള്ള ഹാൾ നിറഞ്ഞിരിക്കുന്നു, എന്നിട്ടും കൂടുതൽ വന്നുകൊണ്ടിരിക്കയാണ്.

കൊള്ളാം, ആ പുണ്യപുരാതനരാജ്യം എന്നെ വിളിക്കയാണ്; ഞാൻ പോകുകതന്നെ വേണം. അതുകൊണ്ട് ഈ ഏപ്രിലിൽ റഷ്യ സന്ദർശിക്കാനുള്ള സർവ്വപരിപാടികൾക്കും സ്വസ്തി.

ഭാരതത്തിൽ കാര്യങ്ങൾ അല്പമെന്നു ചലിപ്പിച്ച് വിടട്ടെ, പിന്നെ വീണ്ടുമങ്ങു പോകുകയായി, ശശ്വത്സുന്ദരമായ യു.എസ്സിലേയ്ക്കും ഇംഗ്ലണ്ടിലേയ്കും മറ്റും

മേബെല്ലിൻരെ കത്തയച്ചുതന്നത് നിങ്ങളുടെ വലിയ കനിവ് നല്ല വർത്തതന്നെ. പാവം ഫോക്സിനെപ്പറ്റി അല്പം വ്യസനിക്കുന്നെന്നുമാത്രം. ഏതായാലും മെബെൽ അയാളിൽനിന്നു രക്ഷപ്പെട്ടല്ലോ; അതു നല്ലതുതന്നെ.

ന്യൂയോർക്കിൽ കാര്യങ്ങൾ എങ്ങനെ നടക്കുന്നെന്ന് യാതൊന്നും നിങ്ങളെഴുതിയില്ലല്ലോ, അവിടെയൊക്കെ ക്ഷേമമെന്നു വിശ്വസിക്കുന്നു. പാവം കോലാ! അയാൾക്കു ജീവിതവൃത്തി നേടാൻ കഴിയുന്നോ?

ഗുഡ്വിന്റെ ആഗമനം അവസരോചിതവുമായി: അതിവിടെത്തെ പ്രസംഗങ്ങളെ പിടിച്ചെടുത്തു; അവ ആനുകാലികരൂപത്തിൽ പ്രസിദ്ധപ്പെടുത്തിവരുന്നു. ചെലവു വഹിക്കാൻമാത്രം വരിക്കാർ ആയിക്കഴിഞ്ഞു.

അടുത്താഴ്ച മൂന്നു പ്രസംഗങ്ങൾ – ഈ ഋതുവിലെ – എന്റെ ലണ്ടൻ പ്രവർത്തനവും കഴിഞ്ഞു. സ്വാഭവികമായി ഇവിടെ എല്ലാവരും വിചാരിക്കുന്നു നല്ല 'കോളു'ള്ള ഇപ്പോൾത്തന്നെ അതു കൈ വിടുന്നത് വിഡ്ഢിത്തമാണെന്ന്; പക്ഷേ പ്രിയഭഗവാൻ പറയുന്നു, "പുരാതനഭാരതത്തിലേയ്ക്കു പുറപ്പെടുക." ഞാനനുസരിക്കുന്നു.

ഫ്രാങ്കിൻസെൻസിനും മദറിനും ഹോളിസ്റ്ററിനും മറ്റെല്ലാവർക്കും എന്റെ ശാശ്വതപ്രേമാനുഗ്രഹങ്ങൾ; നിങ്ങൾക്കും തസ്തേ.

എന്നും വിശ്വസ്തനായ സ്വന്തം വിവേകാനന്ദൻ

315

(മിസിസ് ഓളി ബുള്ളിന്) 34, വിക്ടോറിയാ സ്റ്റ്റീറ്റ്, ലണ്ടൻ

9 ഡിസംബർ 1895

പ്രിയ മിസിസ് ബുൾ,

നിങ്ങളുടെ അത്യുദാരമായ നേർച്ചയ്ക്കു കൃതജ്ഞത പ്രകടിപ്പിക്കുന്നത് അനാവശ്യമാണ്. ആദ്യത്തെ തുടക്കത്തിൽത്തന്നെ പണപത്രികയും കിട്ടി. മ-രുടെ കിറുക്കിനെ ശ്രദ്ധിക്കയേ ചെയ്യരുത്. അയാൾ അസൂയകൊണ്ട് തീർച്ച യായും ഭ്രാന്തനായിപ്പോയിരിക്കുന്നു. അയാളുപയോഗിച്ചതരം മോശമായ ഭാഷ ഒരു നാഗരികരാജ്യത്തെ ആളുകളെക്കൊണ്ട് അയാളെ പരിഹസിപ്പി ക്കും. അത്രയ്ക്ക് അസഭ്യപദങ്ങളുപയോഗിച്ച് അയാൾ തന്റെ ഉദ്ദേശ്യത്തെ തന്നെ പരാജയപ്പെടുത്തിയിരിക്കുന്നു.

എന്തൊക്കെയായാലും ബ്ര-ക്കാരോടും മറ്റും പോയി നമ്മുടെ പേരിൽ പടവെട്ടാൻ ഹരമോഹനെയോ മറ്റാരെയെങ്കിലുമോ നാം അനുഭവിച്ചുകൂടാ. നമുക്കൊരു വിഭാഗത്തോടും വഴക്കില്ലെന്ന് പൊതുജനം അറിഞ്ഞിരിക്കണം; ആരെങ്കിലും ഒരു കലഹം കുത്തിപ്പൊക്കുന്നെങ്കിൽ അതയാൾ തനതു ചുമ തലയിലാണ് ചെയ്യുന്നതും കലഹിക്കയും ചീത്തവിളിക്കയും നമ്മുടെ ദേശീ യസ്വഭാവങ്ങളാണ്. മടിയന്മാർ, കൊള്ളരുതാത്തവർ, അസഭ്യന്മാർ, അസൂ യാലുക്കൾ, ഭീരുക്കൾ, വഴക്കാളികൾ – അതാണ് നമ്മൾ ബംഗാളികൾ എന്റെ സ്നേഹിതനാകണമെന്നുള്ള ആരും ഇവയെ കൈയൊഴിക്കണം. ഹരമോ ഹനെ ൊരു പുസ്തകവും അച്ചടിക്കാനനുവദിക്കരുത്, അയാൾ ചെയ്യുന്ന തരം അച്ചടി ബഹുജനവഞ്ചനം മാത്രമാണ്.

കല്ക്കത്തയിൽ മധുരനാരങ്ങയുണ്ടെങ്കിൽ ആ നൂറെണ്ണം അളസിംഗന്റെ ൽ മദ്രാസിലേയ്ക്കുയ്ക്കുക, എന്നാൽ ഞാൻ മദ്രാസിലെത്തുമ്പോൾ അവ യെനിക്കു കിട്ടുമല്ലോ.

മജുംദാറെഴുതുകയാണ്, 'ബ്രഹ്മവാദി'യിൽ പ്രസിദ്ധീകരിച്ച ശ്രീരാമകൃ ഷ്ണോക്തികൾ യഥാർത്ഥമല്ല, നുണകളാണെന്ന്! അങ്ങനെയാണെങ്കിൽ സുരേഷ്ദത്തിനോടും രാമ്ബാബുവിനോടും 'ഇൻഡ്യൻ മിറ'റിൽ അയാളുടെ കളവു കാട്ടിക്കൊടുക്കാൻ പറയൂ. ഉക്തികൾ സംഭരിക്കുന്നതിൽ ഞാൻ യാതൊന്നും ചെയ്തിട്ടില്ലാഞ്ഞതുകൊണ്ട് എനിക്കൊന്നും പറയാനാവുന്നില്ല.

സപ്രേമം സ്വന്തം വിവേകാനന്ദൻ.

പുനശ്ച. ഈ വിഡ്ഢികളെ കാര്യമാക്കരുത്. "മുതുവിഡ്ഢിയെപ്പോലൊരു വിഡ്ഢിയില്ല" എന്നാണ് പഴഞ്ചൊല്ല്. അവരല്പം കുരയ്ക്കട്ടെ. അവരുടെ തൊഴിൽ പോയി. പാവങ്ങൾ! കരച്ചിട്ട് അല്പം തൃപ്തിപ്പെടട്ടെ.

## 320

(മിസ് മേരി ഹേലിന്)

ഡാംപ്ഫർ,
"പ്രിൺസ് - റീജന്റ് ലിയോപ്പോൾഡ്"
3 ജനുവരി 1897

പ്രിയ മേരി,

ലണ്ടനിൽനിന്നു തിരിച്ചുവിട്ട നിങ്ങളുടെ കത്തു റോമിൽ കിട്ടി. ഇത്രയ്ക്കൊരു മനോഹരമായ കത്തെഴുതിയത് നിങ്ങളുടെ വലിയ വലിയ കനിവുതന്നെ; അതിന്റെ ഓരോ തരിയും ഞാൻ ആസ്വദിച്ചു. യൂറോപ്പിൽ ഓർക്കസ്റ്ററയുടെ പരിണാമത്തെക്കുറിച്ച് എനിക്കൊന്നും അറിവില്ല. നേപ്പിൾസിൽനിന്ന് നാലു ദിവസത്തെ ഭയങ്കരകഷ്ടമായ കപ്പൽയാത്രയ്ക്കുശേഷം ഞങ്ങളിപ്പോൾ പോർട്ട്സെഡ്ഡിനെ സമീപിക്കയാണ്, കപ്പൽ അതിന്നാവുന്നത്ര നിഷ്ഠരമായുരുളുകയാണ്, അത്തരം പരിസ്ഥിതിയിലുള്ള എന്റെ കത്തിക്കുറിക്കലിനെ നിങ്ങൾ ക്ഷമിക്കണം.

സൂയസ്സിൽ നിന്ന് ഏഷ്യ തുടങ്ങുകയായി. ഒരിക്കൽകൂടെ ഏഷ്യ. ഞാനെന്താണ്? ഏഷ്യക്കാരനോ യൂറോപ്യനോ അമേരിക്കനോ? ഞാനെന്നിൽ പല വ്യക്തിത്വങ്ങളുടെ കൂടിക്കലർപ്പനുഭവിക്കുന്നു. നിങ്ങൾ ധർമ്മപാലനെക്കുറിച്ചൊന്നും എഴുതിയിലല്ലോ, അദ്ദേഹത്തിന്റെ പോക്കുകളെയും ചെയ്തികളെയും പറ്റി. ഞാൻ ഗാന്ധിയിലെന്നതിലും വളരെയേറെ അദ്ദേഹത്തിൻരെ തല്പരനാണ്.

കുറച്ചു നാൾക്കകം ഞാൻ കൊളംബിലിറങ്ങും, എന്നിട്ടു കൊളംബ് സ്വല്പം കാണാമെന്നു വിചാരിക്കുന്നു. സിലോണിൽ രണ്ടു കോടിയിലേറെ നിവാസികളും ഒരു മഹാതലസ്ഥാനവുമുള്ള കാലമുണ്ടായിരുന്നു; ഇന്ന് അതിന്റെ നഷ്ടശിഷ്ടങ്ങൾകൊണ്ട് ഏതാണ്ടു നൂറു ചതുരശ്രനാഴിക മൂടിക്കിടക്കുന്നു!

സിലോണികൾ ദ്രാവിഡരല്ല, തനിപ്പരിശുദ്ധ ആര്യന്മരാണ്. അവർ 1800 ബി.സി.യിടയ്ക്കു ബംഗാളിൽനിന്നു കുടിയേറിപ്പാർത്തു. അവരന്നുമുതൽ തങ്ങളുടെ നാടിന്റെ വളരെ വിശദമായ ചരിത്രം സൂക്ഷിച്ചിട്ടുമുണ്ട്. അതു പുരാതനലോകത്തിലെ ഏറ്റവും വലിയ കച്ചവടകേന്ദ്രമായിരുന്നു, അനുരാധപുരം പുരാതനന്മാരുടെ ലണ്ടനായിരുന്നു.

പടിഞ്ഞാറ് എന്തിലുമധികം ഞാൻ റോമിനെ ആസ്വദിച്ചു; പോമ്പി കണ്ട ശേഷം 'നവീനനാഗരികതയെന്നു ചൊല്ലുള്ളതിനോട് എനിക്കുള്ള സകല ആദരവും നഷ്ടമായി ആവിയും വൈദ്യുതിയുമൊഴിച്ചു മറ്റെല്ലാം അവർക്കു ണ്ടായിരുന്നു. നവീനന്മാരെക്കാൾ അധികം കലാപരമായ ഭാവനകളും പ്രയോ ഗങ്ങളുമുണ്ടായിരുന്നു.

ഗ്രീക്കുകാർക്കിടയിലെന്നതുപോലെ മനുഷ്യരൂപങ്ങളുടെ കൊത്തുപണി ഭാരതത്തിൽ അത്ര വികസിച്ചിരുന്നില്ലെന്നു ഞാൻ പറഞ്ഞതു തെറ്റിപ്പോ യെന്നു മിസ് ലോക്കിനോടു സദയം പറയൂ. ഫെർഗുസന്റെയും മറ്റു പ്രാമാ ണികന്മാരുടെയും ഗ്രന്ഥങ്ങളിൽ ഞാൻ വായിച്ചുകൊണ്ടിരിക്കയാണ്, ഒറീ സ്സയിൽ അഥവാ ജഗന്നാഥത്തിൽ – ഞാനവിടം സന്ദർശിച്ചിട്ടില്ല – നഷ്ടശിഷ്ട ങ്ങൾക്കിടയിൽ സൗന്ദര്യത്തിലും അവയവസംസ്ഥാനസാമർത്ഥ്യത്തിലും ഗ്രീക്കുകാരുടെ ഏതു നിർമ്മാണത്തോടും കിടപിടിക്കുന്ന മനുഷ്യരൂപങ്ങ ളുണ്ടെന്ന്. മൃത്യുവിന്റെ ഒരു മഹാമൂർത്തിയുണ്ട്, ചുളുങ്ങിയ തൊലികൊണ്ടു മൂടിയ ഒരു പെരുത്ത പെൺകങ്കാളം – അവയവവിസ്തരങ്ങളോടുള്ള ഭയങ്ക രഭക്തി കിടിലം കൊള്ളിക്കുന്നതും അറപ്പുളവാക്കുന്നതുമാണ്. എന്റെ ഗ്രന്ഥ കാരൻ പറയുകയാണ്, ഭിത്തിമാടത്തിലുള്ള സ്ത്രീരൂപങ്ങളിലൊന്ന് വീനസ് ഡി മെഡിസിയെപ്പോലെത്തന്നെയാണെന്നും മറ്റും. പക്ഷേ നിങ്ങളോർക്ക ണം, വിഗ്രഹഭഞ്ജകനായ മുഹമ്മദ് ഇന്നു ഏതാണ്ടെല്ലാം തകർത്തിരിക്കു ന്നെന്ന്; എന്നിട്ടും ശേഷിപ്പുള്ളവ യൂറോപ്യൻനഷ്ടശിഷ്ടങ്ങളുടെ സമാഹാ രത്തെക്കാളെല്ലാം അധികമത്രേ! ഞാൻ എട്ടുകൊല്ലം സഞ്ചരിച്ചിട്ടും മഹാ ശില്പങ്ങളിൽ പലതും കണ്ടിട്ടില്ല.

ഭാരതത്തിലൊരുവനത്തിൽ ഇടിഞ്ഞു പൊളിഞ്ഞ ഒരമ്പലമുണ്ട്. അത് മികച്ച ഭാവനയുടെ സൃഷ്ടിയാണ്. മറ്റൊന്നു ഗ്രീസിലെ പാർത്ഥിനാണ്. അത് ഭാവനയുടെയും വിസ്താരത്തിന്റേതും കൂടിയതാണ്. അത് ഓരോന്നും അത തുമാതൃകയിൽ ശില്പകലയുടെ പരമോന്നതസൃഷ്ടിയാണെന്നു ഫെർഗു സൻ കരുതുന്നതായും ലോക്സോദരിയോടു പറയൂ. പില്ക്കാലത്തെ മുഗൾക്കെട്ടിടങ്ങളും ഇൻഡോസാരസനിക്ശില്പം – പുരാതനരുടെ മാതൃ കയോടു ലേശവും കിടനില്ക്കുന്നില്ല

സർവ്വപ്രേമപൂർവ്വം വിവേകാനന്ദൻ.

പുനശ്ച. കേവലം യാദൃശ്ചികമായി മദർ ചർച്ചിനേയും ഫാദർ പോപ്പി നേയും ഫ്ളോറൻസിൽവെച്ചു കണ്ടു. അതു നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ.

വിവേകാനന്ദൻ.

(മിസ് മേരി ഹേലിന്) രാമനാട്
30 ജനുവരി 1897

പ്രിയ മേരി,

അത്യന്തവിചിത്രമായത്രേ സംഗതികൾ സംഭവിക്കുന്നത്. സിലോണിൽ ഞാൻ കരയ്ക്കിറങ്ങിയ കൊളമ്പു മുതൽ ഭാരതത്തിന്റെ ഏറ്റവും തെക്കേ അറ്റത്തെ മുനമ്പായ രാമനാടുവരെ – ഇവിടെ ഞാനിതാ രാമനാട്ടുരാജാവിന്റെ അതിഥിയാണ് – എന്റെ യാത്ര വലിയൊരു ഘോഷയാധയായിരിക്കുന്നു – ആൾക്കൂട്ടങ്ങളും ദീപാവലികളും മംഗളപത്രങ്ങളും മറ്റും മറ്റും. ഞാനിവിടെ കരയ്ക്കിറങ്ങിയ സ്ഥാനത്ത് നാല്പതടി ഉയരമുള്ള ഒരു സ്മാരകം പണിതുവരുന്നു. രാമനാട്ടു രാജാവ് കട്ടി സ്വർണ്ണംകൊണ്ടുള്ള ഒരു വലിയ പേടകത്തിൽ 'പരമപൂജനീയന്ന്' മംഗളപത്രം സമർപ്പിച്ചു. എന്നെ സ്വീകരിക്കാൻ ജനത മുഴുവൻ എഴുന്നേല്ക്കുംപോലെ മദ്രാസും കല്ക്കത്തയും പ്രതീക്ഷാനിർഭരമത്രേ. അതുകൊണ്ട് മേരി, ഞാനെൻരെ ഭാഗധേയത്തിന്റെ നട്ടുച്ചയിലാണെന്നു കാണാമല്ലോ; എങ്കിലും മനസ്സ് സ്വാസ്ഥ്യത്തിലേയ്ക്കും ശാന്തിയിലേയ്ക്കും തിരിയുകയാണ്. നമുക്കു ചിക്കാഗോവിലുണ്ടായിരുന്ന വിശ്രമത്തിന്റെയും ശമത്തിന്റെയും പ്രേമത്തിന്റെയും നാളുകളിലേയ്ക്ക്; അതുകൊണ്ടാണ് ഞാനിപ്പോൾത്തന്നെ നിങ്ങൽക്കെഴുതുന്നതും. ഇതു നിങ്ങളെ പൂർണ്ണമായ ആരോഗ്യത്തിലും ശാന്തിയിലും ദർശിക്കട്ടെ! ഡാ. ബാറോസിനെ കനിവോടെ സ്വീകരിക്കണമെന്ന് ഞാനെന്റെ ആളുകൾക്ക് ലണ്ടനിൽനിന്നൊരു കത്തെഴുതി. അവർ അദ്ദേഹത്തിനു വലിയൊരു സ്വീകരണം നല്കി, പക്ഷേ അദ്ദേഹത്തിന് അവിടെ നല്ലൊരു മുദ്ര പതിക്കാൻ കഴിയാഞ്ഞത് എന്റെ കുറ്റമല്ല. ഈ കല്ക്കത്തക്കാർ ഒരു കട്ടിത്തലയൻവർഗ്ഗമാണ്! ഇപ്പോൾ ഡാ. ബാറോസ് എന്നെക്കുറിച്ച് എന്തൊക്കെയോ ചിന്തിക്കയാണെന്നു കേൾക്കുന്നു! അതാണ് ലോകം.

അമ്മയ്ക്കും അച്ഛനും നിങ്ങൽക്കെല്ലാവർക്കും സമസ്തപ്രേമപൂർവ്വം വിരമിക്കട്ടെ

സസ്നേഹം സ്വന്തം വിവേകാനന്ദൻ

322

(ബ്രഹ്മാനന്ദസ്വാമികൾക്ക്) മദ്രാസ്

12 ഫെബ്രുവരി 1897

പ്രിയരാഖാൽ,

അടുത്ത ഞായാറാഴ്ച എസ്.എസ്.മെംബാസയിൽ ഞാൻ പുറപ്പെടുന്നു. അനാരോഗ്യംകാരണം പൂനയിൽനിന്നും മറ്റു സ്ഥലങ്ങളിൽനിന്നുമുള്ള ക്ഷണ

ങ്ങൾ എനിക്കു വിട്ടുകളയേണ്ടിവന്നു. കഠിനപ്രയത്നവും ചൂടും കാരണം ഞാൻ വളരെ ക്ഷീണിച്ചിരിക്കുന്നു.

തി-കാർക്കും മറ്റും എന്നെ ഭീഷണിപ്പെടുത്തണമെന്നുണ്ടായിരുന്നു. അതുകൊണ്ട് അവർക്ക് എന്റെ മനസ്സിൻരെ അല്പമൊന്നു തുറന്നുകൊടുക്കേണ്ടിവന്നു. ഞാനവരോടു ചേരാത്തതുകാരണം അവരെന്നെ അമേരിക്കയിൽ സർവ്വകാലം പീഡിപ്പിച്ചെന്നറിയാമല്ലോ, അവർക്കതിവിടെ തുടങ്ങണമെന്നുണ്ടായിരുന്നു. അതുകൊണ്ട് എനിക്കെന്റെ നിലപാടു വിശദീകരിക്കേണ്ടിവന്നു. അത് എന്റെ കല്ക്കത്താസുഹൃത്തുക്കളിൽ ആരെയെങ്കിലും അപ്രീതരാക്കുന്നെങ്കിൽ "അവരെ ഭഗവാൻ തുണയ്ക്കട്ടെ." നിങ്ങൾ ഭയപ്പെടേണ്ട, ഞാനൊറ്റയ്ക്കല്ല പ്രവർത്തിക്കുന്നത്, അവിടുന്നെപ്പോഴും എന്റെ കൂടെയുണ്ട്. അല്ലെങ്കിൽ എനിക്കെന്തു ചെയ്യാനാവും? സ്വന്തം വിവേകാനന്ദൻ

പുനശ്ച. സജ്ജമായെങ്കിൽ വീടെടുത്തോളു. വിവേകാനന്ദൻ

323

(മിസിസ് ഓളി ബുല്ലിന്) ആലംബസാർ മഠം, കല്ക്കത്ത

25 ഫെബ്രുവരി 1897

പ്രിയ മിസിസ് ബുൾ,

ഭാരതത്തിലെ ക്ഷാമനിവാരണത്തിലേയ്ക്കു ശാരദാനന്ദൻ 20 പവൻ അയച്ചിരിക്കുന്നു. പക്ഷേ അയാളുടെ വീട്ടിൽത്തന്നെ ക്ഷാമമുള്ള സ്ഥിതിക്ക് അതാദ്യം നിവാരണം ചെയ്യുന്നതാണുത്തമം എന്നു വിചാരിച്ചു. അതങ്ങനെ വിനിയോഗിക്കയും ചെയ്തു.

നാടാകെയുള്ള ഘോഷയാത്രകളും ഡിംഡിമങ്ങളും സ്വീകരണത്തിന്റെ മറ്റു നാനാസമ്പ്രദായങ്ങളുമൊക്കെക്കൊണ്ട്, ആരാണ്ടു പറഞ്ഞതുപോലെ, എനിക്കു മരിക്കാൻപോലും നേരമില്ല. ഞാൻ മൃതപ്രായനായിരിക്കുന്നു. ജന്മദിനം കഴിഞ്ഞാലുടൻ ഞാൻ കുന്നുകളിലേയ്ക്കു പറന്നേ പോകും. കേംബ്രിഡ്ജ് സമാജത്തിൽനിന്ന് ഒരു ആശംസാപത്രം കിട്ടി, ഒന്നു ബ്രൂക്ലിൻ സന്മാർഗ്ഗസഭയിൽ നിന്നും. ഡാ. ജെയിൻസിന്റെ കത്തിൽ പ്രസ്താവിക്കും പോലെ ന്യൂയോർക്കിലെ വേദാന്തസംഘത്തിൽനിന്ന് ഒന്നും ഇനിയും വന്നിട്ടില്ല.

നിങ്ങളുടെ സമാജത്തിന്റെ രീതിയ്ക്കനുസരിച്ചുള്ള പ്രവർത്തനത്തെ നിർദ്ദേശിക്കുന്ന ഒരു കത്ത് ഡാ. ജെയിൻസിൽനിന്നുണ്ട്. ഈ സംഗതികളിൽ അല്പമെങ്കിലും ശ്രദ്ധിക്കുകയെന്നുള്ളത് എനിക്ക് ഏതാണ്ട സാധ്യംതന്നെ. ഞാൻ അത്ര വളരെ ക്ഷീണിച്ചിരിക്കുന്നു. കുറച്ചു വിശ്രമമി

ല്ലാത്തപക്ഷം ഞാൻ ആറു മാസമെങ്കിലും ജീവിക്കുമോ ഇല്ലയോ എന്ന് എനിക്കറിഞ്ഞുകൂടാ.

ഇപ്പോൾ എനിക്ക് രണ്ടു കേന്ദ്രങ്ങൾ തുടങ്ങണം. ഒന്നു മദ്രാസിലും മറ്റതു കല്ക്കത്തയിലും. മദ്രാസുകാർ കൂടുതൽ ആഴവും ആർജ്ജവുമുള്ളവരാണ്; മദ്രാസിൽനിന്നുതന്നെ ഫണ്ടു പിരിക്കാൻ സാധിക്കുമെന്നും തീർച്ച. കല്ക്കത്തക്കാർ (എന്നുവെച്ചാൽ അഭിജാതന്മാർ) ഏറെയും സ്വദേശസ്നേഹത്തിലൂടെ ഉത്സാഹശാലികളാണ്; അവരുടെ സഹഭാവം ഒരിക്കലും വാസ്തവമാവുകയില്ല. നേരേമറിച്ച്, എന്റെ പ്രവർത്തനത്തെ വലിച്ചുപൊളിക്കുവാൻ എന്തു ചെയ്യാനും മടിക്കാത്ത അസൂയാലുക്കളും നിർദ്ദയരുമായ ആളുകളെക്കൊണ്ടു നിറഞ്ഞതാണ് ഈ നാട്.

പക്ഷേ, നിങ്ങൾക്കു നന്നായറിയാവുന്നതുപോലെ, എതിർപ്പ് എത്രയ്ക്കേറുന്നോ അത്രയ്ക്ക് എന്റെ ഉള്ളിലെ ഭൂതം ഉണർത്തിപ്പെടുകയാണ്. രണ്ടു സ്ഥലങ്ങൾ - ഒന്നു സന്ന്യാസിമാർക്കും മറ്റതു സ്ത്രീകൾക്കും - ആരംഭിക്കാതെ ഞാൻ മരിക്കയാണെങ്കിൽ എന്റെ കർത്തവ്യം മുഴുമിക്കില്ല.

ഇപ്പോൾത്തന്നെ എനിക്ക് ഇംഗ്ലണ്ടിൽനിന്നു 500 പവനുണ്ട്. മി. സ്റ്റർഡിയിൽനിന്ന് ഏകദേശം 500 പവൻ; അതോടുകൂടി നിങ്ങളുടെ പണവും കിട്ടിയാൽ രണ്ടും തുടങ്ങാനാവുമെന്ന് എനിക്കു തീർച്ചയുണ്ട്. അതുകൊണ്ട് കഴിയുംവേഗം നിങ്ങൾ പണം അയയ്ക്കേണ്ടതുണ്ടെന്ന് ഞാൻ വിചാരിക്കുന്നു. ഏറ്റവും ഭദ്രമായ വഴി, ആപണം നിങ്ങളുടേയും എന്റേയും പേരിൽകൂട്ടായിവല്ല അമേരിക്കൻ ബാങ്കിലും നിക്ഷേപിക്കയാണ്; എന്നാൽ അതു നമ്മളിൽ ആർക്കും എടുക്കാവുന്നതാണ്. പണം വിനിയോഗിക്കുന്നതിനുമുമ്പ് ഞാൻ മരിച്ചാൽ നിങ്ങൾക്ക് അതു മുഴുവനെടുത്ത് ഞാനുദ്ദേശിച്ചതിനുപയോഗിക്കാന് കഴിയും. അങ്ങനെ ഞാൻ മരിച്ചാൽ എന്റെ ആളുകളിലാർക്കും അതിൽ കെടുകയ്യിടാൻ സാദ്ധ്യവുമല്ല. ഇംഗ്ലീഷ് പണവും അതേ നില്ക്കു ബാങ്കിലിട്ടിരിക്കയാണ്, മി. സ്റ്റർഡിയുടെയും എന്റെയും പേരിൽ കൂട്ടായിട്ട്.

ശാരദാനന്ദനോടു പ്രേമപൂർവ്വവും നിങ്ങളോടു ശശ്വത്പ്രേമകൃതജ്ഞതാപൂർവ്വവും.

സ്വന്തം വിവേകാനന്ദൻ

## 324

(സംസ്കൃതം)

(ശിഷ്യൻ ശരച്ചന്ദ്രചക്രവർത്തിക്ക്)

ഡാർജിലിങ്
19 മാർച്ച് 1897

ഓം നമോ ഭഗവതേ രാമകൃഷ്ണായ

ശുഭമസ്തു! ആശീർവാദപ്രേമാലിങ്ഗനപൂർവ്വകമിദം ഭവതു തവപ്രീതയേ. പാഞ്ചഭൗതികം മേ പഞ്ജരമധുനാ കിഞ്ചിത് സ്വസ്ഥതരം. അചലഗുരോർഹിമാനീമണ്ഡിതശിഖരാണി പുനരുജ്ജീവയന്തി മൃതപ്രായാനപി ജനാനിതി മന്യേ. ശ്രമബാധാപി കഥ ഞ്ചിദ് ദൂരീഭൂതേത്യനുഭവാമി. യത്തേ ഹൃദയോദ്വേഗകരം മുമുക്ഷുത്വം ലിപിഭംഗ്യാ വ്യഞ്ജിതം, തന്മയാ അനുഭൂതം പൂർവ്വം. തദേവശാശ്വതേ ബ്രഹ്മണി മനഃ സമാധാതും പ്രസരതി. "നാന്യഃ തദേവശാശ്വതേ ബ്രഹ്മണി മനഃ സമാധാതും പ്രസരതി. "നാന്യഃ പന്ഥാ വിദ്യതേയനായ. "ജ്വലതു സാ ഭാവനാ അധികമധികം യാവന്നാധിഗതഃ ഏകാന്തക്ഷയഃ കൃതാകൃതാനാം. തദനു സഹസൈവബ്രഹ്മപ്രകാശഃ സഹ സമസ്തവിഷയപ്രധ്വംസേന. ആഗാമിനീസാ ജീവന്മുക്തിസ്തവ ഹിതായ തവാനുരാഗദാർഢ്യേനൈവാനുമേയാ. യാചേ പുനസ്തം ലോകഗുരും മഹാസമന്വയാചാര്യം ശ്രീ 108 രാമകൃഷ്ണം ആവിർഭവിതും തവ ഹൃദയോദ്ദേശയേന വൈകൃതാർത്ഥസ്ത്വം ആവിഷ്കൃതമഹാശൗര്യഃ ലോകാൻ സമുദ്ധർത്തും മഹാമോഹസാഗരാത് സമ്യഗ് യതിഷ്യസേ. ഭവ ചിരാധിഷ്ഠിത ഓജസി. വീരാണാമേവ കരതലഗതാ മുക്തിർന്ന കാപുരുഷാണാം. ഹേ വീരാഃ. "ശ്രേയാംസി ബഹുവിഘ്നാനി" ഇതി നിശ്ചയിതേ പിസമധികതരം കുരുത യത്നം. പശ്യത ഇമാൻ ലോകാൻ മോഹഗ്രാഹസ്താൻ, ശൃണുത അഹോ തേഷാം ഹൃദയഭേദകം കാരുണ്യ-പൂർണം ശോകനാദം. അഗ്രഗാഃ ഭവത അഗ്രഗാഃ ഹേ വീരാഃ. മോചയിതും പാശം ബദ്ധാനാം. ശ്ലഥയിതും ക്ലേശഭാരം ദീനാനാം, ദ്യോതിയിതും ഹൃദയാന്ധകൂപം അജ്ഞാനം. അഭീരഭീരിതി ഘോഷയതി വേദാന്തഡിണ്ഡിമഃ. ഭൂതാത് സ ഭേദായ ഹൃദയഗ്രന്ഥേഃ സർവേഷാം ജഗന്നിവാസിനാമിതി,

തവൈകാന്തുശുഭഭാവുകഃ വിവേകാനന്ദഃ.

(വിവർത്തനം

ഓം നമോ ഭഗവതേ രാമകൃഷ്ണായ

ശുഭമസ്തു. ആശീർവാദ പ്രേമാലിംഗനങ്ങളോടുകൂടിയുള്ള ഈ കത്ത് നിനക്കു പ്രീതികരമായി ഭവിക്കട്ടെ. പഞ്ചഭൂതങ്ങളെക്കൊണ്ടുള്ള എന്റെ ഈ കൂട് ഇപ്പോൾ കുറേക്കൂടി സ്വസ്ഥമാണ്. പർവ്വതരാജനായ ഹിമാലയത്തിന്റെ മഞ്ഞണിഞ്ഞ ശിഖരങ്ങൾ മൃതപ്രായരായ ജനങ്ങളെപ്പോലും പുനരുജ്ജീവിപ്പിക്കുമെന്ന് ഞാൻ വിചാരിക്കുന്നു. യാത്രക്ഷീണവും അല്പം മാറിയതായി തോന്നുന്നു. കത്തിൽക്കൂടി പ്രകാശിക്കുന്ന നിൻരെ ഹൃദയോദ്വേഗകരമായ മുമുക്ഷുത്വം ഞാൻ പണ്ടനുഭവിച്ചതാണ്. അതുതന്നെയാണ് മനസ്സിനെ ശാശ്വതബ്രഹ്മത്തിൽ ഏകാഗ്രമാക്കിത്തീർക്കുക. "മോക്ഷപ്രപ്തിക്ക് മറ്റൊരു മാർഗ്ഗവുമില്ല." നിന്റെ കൃതങ്ങളും അകൃതങ്ങളുമായി കർമ്മങ്ങൾ നിശ്ശേഷം ക്ഷയിക്കുംവരെ ആ ഭാവന മേല്ക്കുമേൽ ജ്വലിക്കട്ടെ. അനന്തരം പെട്ടെന്നു

നിന്റെ ഹൃദയത്തിൽ സമസ്തവിഷയനാശത്തോടൊപ്പം ബ്രഹ്മം പ്രകാശിക്കും. നിന്റെ അനുരാഗദാർഢ്യംകൊണ്ടുതന്നെ അനുമാനിക്കാം. ലോകഗുരുവും മഹാസമന്വയാചാര്യനുമായ ശ്രീരാമകൃഷ്ണൻ നിന്റെ ഹൃദയദേശത്തിൽ വന്നുദിച്ച് നീ കൃതാർത്ഥനും മഹാശൗര്യശാലിയുമായി മഹാമോഹസാഗരത്തിൽനിന്ന് ജനങ്ങളെ ഉദ്ധരിക്കാൻ യോഗ്യനായി പ്രയത്നിക്കണേ എന്നു അവിടുത്തോടു ഞാൻ വീണ്ടും പ്രാർത്ഥിക്കുന്നു. നിത്യവും ഓജസ്വിയായിരിക്കുക. വീരന്മാർക്കേ മുക്തി കൈവരൂ, ഭീരുക്കൾക്കില്ല വീരന്മാരേ, സന്നദ്ധരാകുവിൻ. മഹാമോഹരൂപങ്ങളാകുന്ന ശത്രുക്കൾ മുമ്പിൽ നില്ക്കുന്നു. “ശ്രേയസ്സുകൾ കൈവരുന്നതിൽ പല വിഘ്നങ്ങളും നേരിടും” എന്നു തീർച്ചയാണെങ്കിലും കൂടുതൽ പ്രയത്നിക്കുവിൻ. മോഹഗ്രാഹഗ്രസ്തരായ ഈ മാലോകരെ നോക്കുക. ഹൃദയം പിളരുമാറുള്ള അവരുടെ സങ്കടപൂർണ്ണമായ നിലവിളി കേൾക്കുക. ഹേ വീരന്മാരേ, മുമ്പിൽ നടക്കുവിൻ, ബദ്ധന്മാരുടെ പാശം മോചിപ്പിക്കുകാനും, ദീനരുടെ ക്ലേശഭാരം ലഘൂകരിക്കുനും. അജ്ഞന്മാരുടെ ഹൃദയാന്ധകൂപത്തെ ജ്യോതിർമ്മയമാക്കാനും മുമ്പിൽ നടക്കുവിൻ അഭീഃ അഭീഃ എന്നു ഘോഷിക്കുന്നു വേദാന്തദുന്ദുകി. അത് സകലജഗന്നിവാസികളുടെയും ഹൃദയഗ്രന്ഥികളെ ലഭിക്കട്ടെ.

നിങ്ങളുടെ പരമശുഭാകാംക്ഷി, വിവേകാനന്ദൻ.

## 325

(‘ഭാരതി’മാസികയുടെ പത്രധിപയ്ക്ക്)

റോസ് ബാങ്ക്,
വർദ്ധമാനരാജഭവനം, ഡാർജിലിങ്

ഓം തത് സത്

6 ഏപ്രിൽ 1897

മാന്യശ്രേഷ്ഠേ,

നിങ്ങൾ അയച്ചതന്ന ‘ഭാരതി’മാസിക കിട്ടി ഞാൻ തുലോം അനുഗൃഹീതനായിരിക്കുന്നു; എന്റെ നിസ്സാരജീവിതം ഏതൊരു ലക്ഷ്യത്തിനായി സമർപ്പിക്കപ്പെട്ടിരിക്കുവോ. അതു ഭവതിയെപ്പോലുള്ള മഹതികളുടെ അഭിനന്ദനത്തിനു പാത്രമാകാനിടയായതിൽ ഞാൻ സ്വയം ധന്യനെന്നു കരുതുന്നു.

ഈ ജീവിതസമരത്തിൽ നവീനഭാവങ്ങൾ ആവിഷ്കരിക്കുന്നവരെ പ്രോത്സാഹിപ്പിക്കുന്ന പുരുഷന്മാർ വളരെ വിരളമാണ്; പിന്നെ സ്ത്രീകളെപ്പറ്റി പറയേണ്ടതില്ലല്ലോ; വിശേഷിച്ചും നമ്മുടെ ഭാഗ്യംകെട്ട നാട്ടിൽ. അതുകൊണ്ട് വംഗവിദൂഷിയായ ഒരു സ്ത്രീയുടെ അനുമോദനം ഭാരതത്തിലെ സകലപുരുഷന്മാരുടേതിക്കോളും ശ്ലാഘ്യതരമാണ്.

ഭവതിയെപ്പോലുള്ള സ്ത്രീകൾ ഈ നാട്ടിൽ ജനിച്ചു സ്വദേശോന്നതി

ക്കായി ജീവിതം സമർപ്പിക്കുന്നതിനു ഭഗവാൻ അനുഗ്രഹിക്കട്ടെ. 'ഭാരതി' പത്രികയിൽ എന്നെപ്പറ്റി ഭവതി എഴുതിയ ഉപന്യാസത്തെക്കുറിച്ച് എനിക്കല്പം പറയാനുണ്ട്; പാശ്ചാത്യഭൂഖണ്ഡത്തിൽ മതപ്രചാരം നടത്തിയതും നടത്തുന്നതും ഭാരതത്തിന്റെ മംഗളത്തിനുവേണ്ടിത്തന്നെയാണ്. പാശ്ചാത്യർ സഹായിച്ചില്ലെങ്കിൽ നമുക്ക് ഉയരാൻ സാധിക്കില്ലെന്നാണ് എന്റെ ചിരകാലത്തെ ധാരണ ഈ നാട്ടിൽ ഇപ്പോഴും ഗുണങ്ങളെ ആദരിയ്ക്കുന്നില്ല, ധനബലവുമില്ല; സർവോപരി ശോചനീയമായിട്ടുള്ള പ്രായോഗികത തീരെ ഇല്ലെന്നതത്രേ.

ഉദ്ദേശ്യങ്ങൾ പലതുമുണ്ട്, അവ നിറവേറ്റാൻ ഈ നാട്ടിൽ മാർഗ്ഗങ്ങളില്ല. നമുക്കു തലയുണ്ട്, കയ്യില്ല; നമുക്കു വേദാന്തമതമുണ്ട്. അതിനെ പ്രായോഗികമാക്കുവാൻ തക്ക സാമർത്ഥ്യമില്ല. നമ്മുടെ ഗ്രന്ഥങ്ങളിൽ വലുതായ സമത്വതത്ത്വങ്ങളുണ്ട്; പ്രവൃത്തിയിലാകട്ടെ നമുക്കു വലുതായ ഭേദബുദ്ധിയാണുള്ളത്. അത്യന്തം നിഃസ്വാർത്ഥവും നിഷ്കാമവുമായ ധർമ്മം ഭാരതത്തിൽത്തന്നെയാണ് പ്രചരിപ്പിച്ചിട്ടുള്ളത്! എന്നാൽ പ്രവൃത്തിയിൽ നാം അതിനിർദ്ദയരും അത്യന്തം ഹൃദയശൂന്യരും സ്വന്തം മാംസപിണ്ഡശരീരമല്ലാതെ മറ്റൊന്നും ചിന്തിക്കാത്തവരുമാണ്.

എങ്കിലും ഇപ്പോഴത്തെ സ്ഥിതിയിലൂടെ മാത്രമേ മുന്നോട്ടു പോകാൻ തരമുള്ളു; മറ്റൊരു മാർഗ്ഗവുമില്ല, നന്മതിന്മകളെ തിരിച്ചറിയാനുള്ള ശക്തി എല്ലാവർക്കുമുണ്ട്; എന്നാൽ തെറ്റിദ്ധാരണ നിറഞ്ഞതും ദുഃഖമയവുമായ ഈ ലോകത്തിന്റെ അലകൾ നിമിത്തം പിന്നോട്ടുപോകാതെ ഒരു കൈകൊണ്ട് കണ്ണുനീർ തുടയ്ക്കുകയും, കാണിച്ചുകൊടുക്കുയും ചെയ്യുന്നവനത്രേ വീരൻ. ഒരു വശത്തു ഗതാനുഗതികവും ജഡപിണ്ഡതുല്യവുമായ സമുദായം; മറ്റെ വശത്ത് അസ്ഥിരനും അക്ഷമനും അഗ്നി വർഷിയ്ക്കുന്നവനുമായ മാർഗ്ഗം, തങ്ങളുടെ കളിപ്പാവകളെ ഹൃദയപൂർവ്വം സ്നേഹിച്ചാൽ അവയ്ക്കു ജീവൻ വെയ്ക്കുമെന്നു ജപ്പാനിലെ ബാലികമാർ വിശ്വസിക്കുന്നെന്ന്, ഞാൻ ആ നാട്ടിൽവെച്ചു കേട്ടിട്ടുണ്ട്. അവിടത്തെ ബാലികമാർ തങ്ങളുടെ പാവകളെ ഒരിക്കലും തച്ചുടയ്ക്കില്ല. ഹേ മഹാഭാഗേ, ശ്രീഹീനരും ഭാഗ്യം കെട്ടവരും ബുദ്ധികുറഞ്ഞവരും അന്യരാൽ ചവിട്ടിമെതിക്കപ്പെട്ടവരും എന്നും വിശപ്പു നീങ്ങാത്തവരും കലഹശീലരും അന്യരുടെ സമ്പത്തു കണ്ടു ദുഃഖിക്കുന്നവരുമായ കലഹശീലരും അന്യരുടെ സമ്പത്തു കണ്ടു ദുഃഖിക്കുന്നവരുമായ ഭാരതവാസികളെ ആരെങ്കിലും ഹൃദയപൂർവ്വം സ്നേഹിച്ചാൽ ഭാരതം വീണ്ടും ഉണരുമെന്നാണ് എന്റെ വിശ്വാസം. ബലമുറ്റ നൂറുനൂറു സ്ത്രീപുരുഷന്മാർ ഭോഗവിലാസസുഖേച്ഛാദികൾ വെടിഞ്ഞ് ദാരിദ്ര്യത്തിന്റേയും അജ്ഞതയുടേയും ചുഴലിയിൽപെട്ടു ക്രമേണ അധികമധികം ആണ്ടുപോകുന്ന തൻനാട്ടിലെ കോടികോടി സ്ത്രീപുരുഷന്മാർക്കു

മംഗളം ത്രികരണങ്ങളാൽ ആഗ്രഹിക്കുമ്പോൾ ഭാരതം ഉണരും. സുദൃഢേ ശവും നിഷ്കപടതയും അനന്തപ്രേമവുംകൊണ്ടു വിശ്വത്തെ വിജയിക്കാ മെന്ന് എന്റേതുപോലുള്ള നിസ്സാരജീവിതത്തിലും പ്രത്യക്ഷപ്പെട്ടിട്ടുണ്ട്.

ഞാൻ വീണ്ടും പാശ്ചാത്യഭൂഖണ്ഡത്തിൽ പോകുമോ എന്നു നിശ്ചയ മില്ല. പോയാൽ അതു ഭാരതത്തിനുവേണ്ടിയാണെന്നറിയണം. നമ്മുടെ നാട്ടിൽ ജനബലമോ അർത്ഥബലമോ ഉണ്ടോ? പല പാശ്ചാത്യസ്ത്രീപുരു ഷന്മാരും ഭാരതത്തിന്റെ മംഗളത്തിനുവേണ്ടി ഭാരതീയഭാവത്തിൽ ഭാരതീ യമതത്തിൽക്കൂടി ഏറ്റവും എളിയവരായ ചണ്ഡാലാദികളെ സേവിപ്പാൻ തയ്യാറായിരിക്കുന്നു. ഇങ്ങനെ ചെയ്യുന്നവർ നമ്മുടെ നാട്ടിൽ എത്രപേരുണ്ട്? അർത്ഥബലമോ? എനിയ്ക്കു സ്വാഗതം നല്കാൻ വേണ്ടിവരുന്ന ചെലവ് ഈടാക്കാൻ കല്ക്കത്താവാസികൾ ടിക്കറ്റുവെച്ച് എന്നെക്കൊണ്ടു പ്രസം ഗിപ്പിച്ചു. അതുകൊണ്ടും വേണ്ടുവോളം കിട്ടാഞ്ഞതിനാൽ 300 രൂപയ്ക്ക് ഒരു ബിൽ എന്റെ പേർക്കയച്ചു. ഇതിനു ഞാൻ ആരേയും കുറ്റപ്പെടുത്തു ന്നില്ല. ആരേയും വിമർശിക്കുന്നുമില്ല; പക്ഷേ പാശ്ചാത്യഭൂഖണ്ഡത്തിൽനിന്ന് അർത്ഥബലവും ജനബലവും വന്നില്ലെങ്കിൽ നമ്മുടെ മംഗളം അസംഭാ വ്യമാണെന്നതിനെ ഇതു ബലപ്പെടുത്തുന്നു എന്നുമാത്രം.

ചിരകൃതജ്ഞതയോടെ, എപ്പോഴും ഭഗവത്സന്നിധാനത്തിൽ ഭവതിക്കു മംഗളം പ്രാർത്ഥിക്കുന്നു.

വിവേകാനന്ദൻ

## 326

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്) എം.എൻ. ബാനർജി

ഡാർജിലിങ്ങ്

30 ഏപ്രിൽ 1897

പ്രിയശശി,

നിങ്ങൾ ഇപ്പോൾ നിശ്ചയമായും മദ്രാസിൽ എത്തിയിരിക്കണം. ബിലി ഗിരി നിങ്ങളുടെ കാര്യം നല്ലപോലെ നോക്കുകയും സദാനന്ദൻ നിങ്ങളെ വേണ്ടവണ്ണം ശുശ്രൂഷിക്കയും ചെയ്യുന്നുണ്ടല്ലോ മദ്രാസിൽ അർച്ചനയും മറ്റും തികച്ചും സാത്ത്വികമായി നിർവ്വഹിക്കണം. രജോഗുണത്തിന്റെ തരിമ്പും ഉണ്ടായിരിക്കരുത്. അളസിംഗൻ ഇപ്പോൾ മദ്രാസിൽ എത്തിയിരിക്കുമല്ലോ. ആരോടും കലഹിക്കരുത്. എപ്പോഴും ശാന്തിഭാവത്തെ ആശ്രയിക്കണം, തൽക്കാലം ബിലിഗിരിയുടെ ഗൃഹത്തിൽത്തന്നെ ഭഗവാനെ പ്രതിഷ്ഠിച്ചു പൂജാദികൾ നടക്കട്ടെ. എന്നാൽ പൂജാദികളിൽ ആഡംബരം കുറച്ച് അങ്ങനെ കിട്ടുന്ന അവസരം പാരായണാദികൾക്കും പ്രസംഗം മുതലായവയ്ക്കും ഉപ

യോഗിക്കുക. ഉപദേശം നല്കാൻ എത്രത്തോളം സാധിക്കുമോ അത്രത്തോളം നന്നെന്നു ധരിക്കുക. രണ്ടു പത്രങ്ങളുടേയും മേൽനോട്ടം വഹിക്കുക; കഴിയുന്നത്ര സഹായിക്കയും ചെയ്യുക. ബിലിഗിരിക്കു വിധവകളായ രണ്ടു പുത്രിമാരുണ്ട്. അവരെ പഠിപ്പിക്കുക; അവരെക്കൊണ്ട് അതുപോലുള്ള മറ്റു വിധവകളും സ്വധർമ്മം പരിപാലിച്ചുകൊണ്ടു സംസ്കൃതവും ഇംഗ്ലീഷും പഠിക്കത്തക്കവണ്ണം ഏർപ്പാടുചെയ്യാൻ വിശേഷാൽ ശ്രമിക്കണം. എന്നാൽ ഈ കാര്യങ്ങളെല്ലാം അകലത്തിരുന്നു ചെയ്യേണ്ടതാണ്. യുവതികളുടെ സാന്നിദ്ധ്യത്തിൽ വളരെ സൂക്ഷിക്കണം, ഒരിക്കൽ പതിച്ചാൽ പിന്നെ ഗതിയില്ല; ആ അപരാധം ക്ഷന്തവ്യവുമല്ല.

ഗുപ്തനെ നായ കടിച്ചതായറിഞ്ഞു വളരെ ദുഃഖിക്കുന്നു; എന്നാൽ പേപ്പട്ടിയല്ലെന്നു കേട്ടു. അങ്ങനെയാണെങ്കിൽ ഭയപ്പെടാനില്ല. ഏതായാലും ഗംഗാധരൻ അയച്ച മരുന്നു സേവിക്കണം. രാവിലെ പൂജാദികൾ ചുരുക്കത്തിൽ കഴിച്ചിട്ട് ബിലിഗിരിയെ സകുടംബം വിളിച്ച് അല്പം ഗീതാദികൾ വായിച്ചു കേൾപ്പിക്കുക. ഈ കാര്യത്തിൽ ഒട്ടും പ്രമാദം വരരുത്. യുവതീയുവാക്കന്മാർക്ക് രാധാകൃഷ്ണലീല സർവ്വഥാ വിഷതുല്യമാണെന്നറിയുക. വിശേഷിച്ചും, ബിലിഗിരി മുതലായവർ രാമാനുജാനുയായികളായ ശ്രീരാമോപസകന്മാരാണ്! അവരുടെ ശുദ്ധഭാവം ഒരുവിധത്തിലും ഒരിക്കലും നഷ്ടപ്പെട്ടുപോകരുത്. വൈകുന്നേരവും ഇപ്രകാരം സാമാന്യജനങ്ങളെ അല്പം പഠിപ്പിക്കുക. ഇങ്ങനെ സാവധാനത്തിൽ പർവ്വതമപിലംഘയേത് (പർവ്വതത്തേയും കടക്കാം). പരമപ്രവിത്രമായ ഭാവം എപ്പോഴും പരിപാലിക്കണം. സൂചനയായിപ്പോലും വാമാചാരം കടന്നുകൂടരുത്. ഭഗവാൻ വേണ്ടിടത്തോളം ബുദ്ധിശക്തിയും മറ്റും നല്കും ഭയപ്പെടേണ്ട. ബിലിഗിരിക്കും എന്റെ നമസ്കാരങ്ങളും സ്നേഹാലിംഗനവും. അതുപോലെ എല്ലാ ഭക്തന്മാർക്കും എന്റെ പ്രണാദമാദികൾ. എന്റെ രോഗം ഇപ്പോൾ മിക്കവാറും ശമിച്ചിട്ടുണ്ട്. ഒരു പക്ഷേ നിശ്ശേഷം ഭേദമായെന്നു വരാം; ഭഗവാന്റെ ഇച്ഛപോലെ ഇരിക്കട്ടെ. എന്റെ സ്നേഹവും നമസ്കാരവും ആശീർവ്വാദങ്ങളും മറ്റും അറിയുക.

വിവേകാനന്ദൻ

പുനശ്ച. ഡോക്ടർ നഞ്ചുണ്ടറാവുവിനു വിശേഷിച്ചും എൻരെ പ്രേമാലിംഗനവും ആശീർവ്വാദവും; അദ്ദേഹത്തെ കഴിയുന്നത്ര സഹായിക്കയും ചെയ്യണം. തമിഴരിൽ, അതായതു ബ്രാഹ്മണേതരരായ ജാതികളിൽ, സംസ്കൃതവിദ്യഭ്യാസം വിശേഷണ പ്രചരിക്കൻ വേണ്ടതു ചെയ്യണം.

വിവേകാനന്ദൻ

327

(മിസ് മേരി ഹേലിന്) ഡാർജിലിങ്ങ്

28 ഏപ്രിൽ 1897

പ്രിയ മേരി,

കുറച്ചു നാൾക്കുമുമ്പ് നിങ്ങളുടെ മനോഹരമായ കത്തു കിട്ടി. ഹരിയറ്റിന്റെ വിവാഹത്തെ വിളംബരം ചെയ്യുന്ന കാർഡ് ഇന്നലെ കിട്ടും. ഭഗവാൻ ആ സന്തുഷ്ടയുഗ്മത്തെ അനുഗ്രഹിക്കട്ടെ.

ഈ നാടു മുഴുവൻ ഒരാളെന്നപോലെ എന്നെ സ്വീകരിക്കാൻ എഴുന്നേറ്റു, ലക്ഷക്കണക്കിനാളുകൾ, എല്ലായിടത്തും ഘോഷണവും ഹർഷണവും! എന്റെ രഥം രാജാക്കന്മാർ വലിക്കുന്നു, ഉജ്ജ്വലമുദ്രകളോടുകൂടിയ കമാനങ്ങൾ തലസ്ഥാനനഗരങ്ങളിലെ തെരുവുകളിൽ എല്ലാടവും – ഇങ്ങനെ പലതും പലതും. ഇതു മുഴുവൻ വേഗം തന്നെ ഗ്രന്ഥരൂപത്തിൽ പുറത്തുവരും, ഉടൻതന്നെ നിങ്ങൾക്കൊരു കോപ്പി കിട്ടും. പക്ഷേ ഭാഗ്യക്കേടിന് ഇംഗ്ലണ്ടിലെ കഠിനപ്രയത്നംകൊണ്ടു നേരത്തേതന്നെ ഞാൻ ക്ഷീണിതനായിരുന്നു; ദക്ഷിണഭാരതത്തിലെ ചൂടിനകത്തുള്ള ഈ ഭയങ്കരമായ ആയാസം എന്നെ നിലത്തടിച്ചിരിക്കുന്നു. ഭാരതത്തിന്റെ മറ്റു ഭാഗങ്ങൾ സന്ദർശിക്കുഎന്ന ആശയം സ്വാഭാവികമായി കൈവിട്ട് ഏറ്റവും അടുത്ത പർവ്വതാവാസമായ ഡാർജിലിങ്ങിലേയ്ക്കു പറന്നു പോരേണ്ടിവന്നു. ഇപ്പോൾ എനിക്കു വളരെ ഭേദമുണ്ട്, അല്മോറയിൽ ഒരു മാസം കൂടിയായാൽ തികച്ചും ഭേദമാകും. ഇതിനിടെ യൂറോപ്പിലേയ്ക്കു വരാനുള്ള ഒരവസരം ഇതാ എനിക്കു നഷ്ടമായിരിക്കുന്നു. രാജാ അജിത്സിങ്ങും മറ്റു പല രാജാക്കന്മാരും അടുത്ത ശനിയാഴ്ച ഇംഗ്ലണ്ടിലേയ്ക്കു പുറപ്പെടുന്നു. കൂടെച്ചെല്ലുന്നതിന് എന്നെക്കിട്ടാൻ സ്വാഭാവികമായും അവർ വളരെ നിർബ്ബന്ധിച്ചു, പക്ഷേ ശാരീരികമോ മാനസികമോ ആയ വല്ല ശ്രമവും ഞാൻ ഇപ്പോൾത്തന്നെ കൈയേല്ക്കുന്നതിനെ വൈദ്യന്മാർ ചെവിക്കൊള്ളില്ല. അതുകൊണ്ട് അത്യന്തം വിഷമത്തോടുകൂടി അതെനിക്കു വിട്ടുകളയേണ്ടിവന്നു, അടുത്ത ഭാവിയിലേയ്ക്ക് അതു മാറ്റിവെച്ചുകൊണ്ട്.

ഇപ്പോഴേയ്ക്കു ഡാ. ബാറോസ് അമേരിക്കയിലെത്തിയിരിക്കമെന്ന് ഞാൻ വിശ്വസിക്കുന്നു. പാവം മനുഷ്യൻ! അദ്ദേഹം ഇങ്ങുവന്നത് അത്യന്തഭ്രാന്തമായ ക്രിസ്തുമതം പ്രചരിപ്പിക്കാനാണ്. അതിന്റെ ഫലമായി പതിവിൻപടി ആരും അദ്ദേഹത്തെ ശ്രദ്ധിച്ചില്ല. തീർച്ചയായും അദ്ദേഹം സദയം സ്വീകരിക്കപ്പെട്ടു; പക്ഷേ എന്റെ കത്താണ് അതു സാധിച്ചത്. അദ്ദേഹത്തിന്റെ ഉള്ളിലേയ്ക്കു തലച്ചോറു കടത്താൻ എനിക്കാവില്ലല്ലോ! മാത്രമല്ല, അദ്ദേഹം ഒരു വല്ലാത്തതരം മനുഷ്യനാണെന്നും എനിക്കു തോന്നുന്നു. ഞാൻ വീടെത്തിയതു സംബന്ധിച്ചുള്ള ദേശീയോത്സവത്തിൽ അദ്ദേഹം ഉന്മാദിയായെന്നു കേട്ടു. കുറച്ചുകൂടെ തലച്ചോറുള്ള ഒരുവനെയാണ് നിങ്ങളയയ്ക്കേണ്ടിയി

രുന്നത്. കാരണം ഡോ. ബാറോസ്മൂലം മതമഹാസമ്മേളനമെന്നത് ഹൈന്ദ വമനസ്സിൽ ഒരു പ്രഹസനമായിത്തീർന്നിരിക്കുന്നു. തത്ത്വജ്ഞാനമാർഗ്ഗ ത്തിൽ ഭൂമിയിലുള്ള ഒരു ജനതയ്ക്കും വയ്യ ഹിന്ദുക്കളുടെ നേർക്ക് ഒരു മെഴുകുതിരി പിടിക്കാൻ (കിടനില്ക്കാൻ); ക്രിസ്ത്യാനികൾ പ്രബലരും സമ്പ ന്നരുമാകയാലും ഹിന്ദുക്കൾ അതല്ലാത്തതിനാലും ക്രിസ്തുമതം ഹിന്ദുമ തത്തെക്കാൾ മെച്ചമായിരിക്കണമെന്ന പഴഞ്ചൻ മൂഢതയായ അതേ ഒരു യുക്തിയാണ് ക്രിസ്ത്യൻനാട്ടിൽനിന്നു വരുന്ന എല്ലാ കൂട്ടർക്കുമുള്ളത് എന്നതു വിചിത്രമായിരിക്കുന്നു. ഹിന്ദുമതം ഒരു മതമായിരിക്കുന്നതിനും ക്രിസ്തുമതം അതല്ലാതിരിക്കുന്നതിനും കാരണം അതുതന്നെയാണെന്ന് ഹിന്ദുക്കൾ അതിനു സമുചിതമായി തിരിച്ചടിക്കുന്നു; എന്തുകൊണ്ടെന്നാൽ ഈ മൃഗീയലോകത്തിൽ അഭിവൃദ്ധിപ്പെടുന്നത് കള്ളത്തരമാണ്, അതു മാത്ര മാണ്; ധർമ്മം എപ്പോഴും കഷ്ടപ്പെടുകയാണ് ചെയ്യുന്നത്. പാശ്ചാത്യജന തകൾ സയൻസിന്റെ സംസ്കാരത്തിൽ എത്രതന്നെ പുരോഗമിച്ചവരാണെ ങ്കിലും തത്ത്വജ്ഞാനസംബന്ധിയും ആദ്ധ്യാത്മികവുമായ വിദ്യാഭ്യാസ ത്തിൽ അവർ വെറും ശിശുക്കളാണെന്നു തോന്നുന്നു. ഭൗതികശാസ്ത്ര ത്തിനു ലൗകികസമൃദ്ധിമാത്രമേ നല്കാനാവൂ, അതേ സമയം അദ്ധ്യാത്മ ശ്രസ്ത്രമാകട്ടെ നിത്യജീവിതത്തിനു വേണ്ടിയാണ്. ഒരു നിത്യജീവിതമില്ലെ ങ്കിലും എന്നാലും, ആദർശമെന്ന നിലയ്ക്ക് ആദ്ധ്യാത്മികാശയങ്ങളുടെ ആസ്വാദനം തീവ്രതരവും മനുഷ്യനെ കൂടുതൽ സുഖിപ്പിക്കുന്നതുമത്രേ; അതേ സമയം ഭൗതികവാദമെന്ന വിഡ്ഢിത്തം കിടമത്സരത്തിലേയ്ക്കും കണക്കിൽക്കവിഞ്ഞ അത്യാഗ്രഹത്തിലേയ്ക്കും വ്യക്തിപരവും ദേശീയവു മായ അന്തിമമൃത്യുവിലേയ്ക്കും നയിക്കുന്നു.

ഈ ഡാർജീലിങ് ഒരു സുന്ദരസ്ഥാനമാണ്; മേഘങ്ങൾ അനുവദിക്കു മ്പോൾ വല്ലപ്പോഴും കാഞ്ചനശൃംഗത്തിന്റെ (28, 146 അടി) ഒരു മഹനീയ ദർശനം കിട്ടും; അടുത്ത ഒരു കുന്നിന്മുകളിൽ നിന്നു ഗൗരീശങ്കരന്റെ (2900 അടി) ഈഷദ് ദർശനം ലഭിക്കുനുമാവും. പിന്നെ ഇവിടത്തെ ആളുകൾ വളരെ വിചിത്രവേഷക്കാരാണ്–തിബത്തുകാരും നേപ്പാളികളും സർവ്വോപരി സുന്ദ രികളായ ലേപ്ചാസ്ത്രീകളും, ചിക്കാഗോവിലെ ഒരു കോൾസ്റ്റൺ ടൺ ബുള്ളിനെ അറിയാമോ? ഞാൻ ഭാരതത്തിൽ വരുന്നതിനു കുറച്ചാഴ്ചമുമ്പേ അയാൾ ഇവിടെ വന്നു. അയാൾക്കു എന്നെ നന്നെ പ്രിയമായിരുന്നെന്നു തോന്നുന്നു; തത്ഫലമായി ഹിന്ദുക്കളെല്ലാം അയാളെ വളരെ ഇഷ്ടപ്പെട്ടു. ജോ, മിസിസ് ആഡംസ്, ജോസഫൈൻ സോദരി, മറ്റു നമ്മുടെ സ്നേഹി തൻ–ഇവരെക്കുറിച്ചൊക്കെ എന്തുള്ളു? നമ്മുടെ വളരെ പ്രിയപ്പെട്ട മില്ലുമാർ എവിടെ? പതുക്കെയെങ്കിലും തീർച്ചയായും മിനക്കെട്ടു പണിയെടുക്കുന്നു? ഹരിയറ്റിനു കുറച്ചു വിവാഹസമ്മാനങ്ങൾ അയച്ചാൽക്കൊള്ളാമെന്ന് എനി ക്കുണ്ടായിരുന്നു; പക്ഷെ, നിങ്ങളുടെ 'ഭയങ്കര' ചുങ്കം കാരണം അടുത്ത

വല്ല ഭാവിയിലേയ്ക്കും അതു മാറ്റിവെയ്ക്കേണ്ടിവന്നു. പക്ഷേ അവരെ ഞാൻ യൂറോപ്പിൽവെച്ച് വളരെ വേഗം കണ്ടേയ്ക്കാം. നിനക്കു നിന്റെ വിവാഹനിശ്ചയം വിളംബരം ചെയ്യാനാകുമായിരുന്നെങ്കിൽ എനിക്കു തീർച്ചയായും ബഹുസന്തോഷമായേനേ, ഒരു കത്തിൽ അരഡസൻ കടലാസ് നിറച്ചു ഞാനെന്റെ വാഗ്ദാനം നിറവേറ്റുകയും ചെയ്തേനേ.

എന്റെ തലമുടി കൂട്ടംകൂട്ടമായി വെളുത്തുതുടങ്ങിയിരിക്കുന്നു. എന്റെ മുഖമാകെ ചുരുങ്ങിത്തുടങ്ങിയിരിക്കുന്നു. ആ മാംസക്ഷയം എനിക്ക് 20 വയസ്സ് അധികം നല്കിയിരിക്കുന്നു. ഇപ്പോഴും എന്റെ മാസം വളരെ വേഗം ക്ഷയിച്ചുവരികയാണ്; എന്തുകൊണ്ടെന്നാൽ ഇറച്ചികൊണ്ട്, മാസംകൊണ്ടുമാത്രം, ജീവിക്കാൻ ഞാൻ നിർബ്ബദ്ധനായിരിക്കുന്നു – റൊട്ടിയില്ല, ചോറില്ല, ഉരുളക്കിഴങ്ങില്ല, എന്റെ കാപ്പിയിൽ ഒരു കട്ട പഞ്ചസാരപോലുമില്ല! ഞാനൊരു ബ്രാഹ്മണകുടുംബത്തിന്റെ കൂടെയാണ് താമസം. അവരെല്ലാം അരക്കാലുറ ധരിക്കുന്നവരാണ്, സ്വാഭാവികമായി സ്ത്രീകളൊഴിച്ച്! ഞാനും അരക്കാലുറയിലാണ്. എനിക്കു നിങ്ങളെ ഒന്ന് അദ്ഭുതപ്പെടുത്താമായിരുന്നു. ഞാൻ കാട്ടാടിനെപ്പോലെ പാറയിൽനിന്ന് പാറയിലേയ്ക്കു കുതിക്കുന്നതും പർവ്വതപഥങ്ങളിലൂടെ ഊക്കോടും ഊറ്റത്തോടുംകൂടി കുതിരച്ചാട്ടം ചാടുന്നതും നിങ്ങൾ കണ്ടിരുന്നെങ്കിൽ!

എനിക്കിവിടെ വളരെ ക്ഷേമംതന്നെ, താണ തലങ്ങളിലെ ജീവിതം ദുസ്സഹമായിരിക്കുന്നു. തെരുവുകളിൽ എനിക്കെന്റെ മൂക്കിന്റെ തുമ്പു കാണിച്ചുകൂടാ, അപ്പോഴേയ്ക്കും അവിടെയുണ്ട് കുതുകം പുണ്ട ഒരാൾക്കൂട്ടം! കീർത്തിയൊക്കെ പാലും തേനുമല്ല! ഞാനൊരു വലിയ താടി വളർത്താൻ പോകുന്നു; ഇപ്പോളതു വെളുത്തുതുടങ്ങിയിരിക്കുന്നു. അതൊരു പൂജനീയഭാവം നല്കുന്നു; അമേരിക്കൻ ദുഷ്പ്രവാദവ്യാപാരികളിൽനിന്നു രക്ഷിക്കയും ചെയ്യുന്നു! അല്ലയോ വെളുത്ത രോമമേ നിനക്കെന്തെല്ലാം മറച്ചുകൂടാ! നിനക്കു സമസ്തമഹിമയും ഭവിപ്പൂതാക! ഹല്ലേ ലൂജാ! (ഈശ്വരൻ വാഴ്ത്തപ്പെടട്ടെ.)

തപാൽസമയം ഏതാണ്ടായിരിക്കുന്നു, അതുകൊണ്ടു നിർത്തട്ടെ. നല്ല കിനാവുകൾ, നല്ല ആരോഗ്യം എല്ലാ അനുഗ്രഹങ്ങളും നിനക്കു ഭവിക്കട്ടെ.

അച്ഛനും അമ്മയ്ക്കും നിങ്ങൾക്കെല്ലാവർക്കും പ്രേമപൂർവ്വം,

സ്വന്തം വിവേകാനന്ദൻ

## 328

ആലംബസാർ മഠം, കല്ക്കത്ത
5 മെയ് 1897

പ്രിയ–

എന്റെ തകർന്ന ആരോഗ്യം വീണ്ടെടുക്കുവാൻ ഞാൻ ഒരു മാസം ഡാർജ ലിങഅങിലായിരുന്നു. ഇപ്പോഴെനിക്കു വളരെ മെച്ചമുണ്ട്. രോഗം ഡാർജി ലിങ്ങിൽ തീരെ അപ്രത്യക്ഷമായി. വേറൊരു പർവ്വതാവാസമായ അല്മോറ യിലേയ്ക്കു നാളെ പോകുന്നു. ഈ മെച്ചം മുഴുമിക്കാൻ.

ഞാൻ നേരത്തേ എഴുതിയതുപോലെ കാര്യങ്ങൾ ഇവിടെ അത്ര ആശാ വഹമായി തോന്നുന്നില്ല. എന്നെ ആദരിക്കാൻ ജനത മുഴുവൻ ഒരാളെപ്പോലെ എഴുന്നേറ്റെങ്കിലും, എന്റെ പേരിൽ ആളുകൾ ഉന്മത്തരായെങ്കിലും! പ്രായോ ഗികഭാഗം ഭാരതത്തിൽ കിട്ടാവതല്ല. കൂടാതെ കല്ക്കത്തയ്ക്കടുത്ത് ഭൂമി യുടെ വില തലസ്ഥാനങ്ങളിൽ മൂന്നു കേന്ദ്രങ്ങൾ തുടങ്ങാനാണ്. ഇവ എന്റെ സാധാരണവിദ്യാലയങ്ങളായിരിക്കും. ഇവിടെനിന്നു വേണം എനിയ്ക്ക് ഭാര തത്തെ ആക്രമിക്കാൻ.

ഭാരതം ഇപ്പോഴേ രാമകൃഷ്ണന്റേതത്രേ – ഞാൻ കുറച്ചുകൊല്ലം കൂടെ ജീവിച്ചാലും, ഇല്ലെങ്കിലും.

പ്രൊ. ജെയിൻസിൽനിന്ന് വളരെ കനിവുള്ള ഒരു കത്ത് എനിയ്ക്കുണ്ടാ യിരുന്നു; അതിൽ അദ്ദേഹം അപകൃഷ്ടബുദ്ധമതത്തെപ്പറ്റിയ എന്റെ നിരൂ പണത്തെ ചൂണ്ടിക്കാണിക്കുന്നു. അതെപ്പറ്റി ധർമ്മപാലനു തനിക്രോധമാ യിരിക്കുന്നതായി നിങ്ങൾ എഴുതുകയും ചെയ്യുന്നു. മി. ധർമ്മപാലൻ ഒരു നല്ലവനാണ്., എനിക്കയാളോടു പ്രേമവുമാണ്; പക്ഷേ ഭാരതീയമായ സംഗ തികളെസ്സംബന്ധിച്ചു മൂർച്ഛിയ്ക്കുന്നത് തീരെ തെറ്റായിരിക്കും.

ആധുനികഹിന്ദുമതമെന്ന് അവർ പറയുന്നത്, തന്റെ സർവ്വബീഭത്സത കളോടും കൂടി ഗതി കെട്ട ബുദ്ധമതമാണ്. ഇത് ഹിന്ദുക്കൾ വ്യക്തമായി മനസ്സിലാക്കട്ടെ, എന്നാൽ അവർക്കതു മുറുമുറുപ്പുകൂടാതെ തള്ളാൻ സാധി ക്കും. ബുദ്ധൻ പ്രവചിച്ച പുരാതനരൂപമാകട്ടെ, അതിനെപ്പറ്റിയും 'അവിടു ത്തെപ്പറ്റിയും എനിക്കു പരമാദരമുണ്ട്, ഞങ്ങൾ, ഹിന്ദുക്കൾ, അവിടത്തെ ഒരവതാരമായി ആരാധിക്കുന്നെന്ന് നിങ്ങൾക്കു നന്നായറിയാം. സിലോണിലെ ബദ്ധമതവും ഒട്ടും നന്നല്ല. എന്റെ സിലോൺസന്ദർശനം എന്റെ വ്യാമോ ഹത്തെ മുഴുവൻ നീക്കിക്കളഞ്ഞിരിക്കുന്നു; അവിടെ ജീവിക്കുന്ന ഒറ്റജ്ജനം ഹിന്ദുക്കളാണ്, ബൗദ്ധന്മാരെല്ലാം വളരെ യൂറോപ്യൻ മട്ടിലാണ്.... ധർമ്മ പാലനും അദ്ദേഹത്തിന്റെ അച്ഛനും പോലും യൂറോപ്യൻനാമങ്ങളായിരു ന്നു, അതവർ പിന്നീടു മാറ്റി. ബൗദ്ധന്മാർ തങ്ങളുടെ മഹത്തായ അഹിംസാ സിദ്ധാന്തത്തോട് ആദരവു കാണിക്കുന്നതു സർവ്വത്ര കശാപ്പുശാലകൾ ഏർപ്പെടുത്തിയിട്ടാണ്! പുരോഹിതന്മാർ ഇതിനെ പ്രോത്സാഹിപ്പിക്കയും ചെയ്യുന്നു യഥാർത്ഥബുദ്ധമതം ഇനിയും വളരെ നന്മ ചെയ്തേക്കുമെന്നു

ഞാൻ ഒരിയ്ക്കൽ വിചാരിച്ചു. പക്ഷേ ആ ആശയം ഞാൻ തീരെ കൈവിട്ടിരിയ്ക്കുന്നു; ബുദ്ധമതം ഭാരതത്തിൽനിന്ന് ഓടിച്ചു പുറത്താക്കപ്പെടാനുള്ള കാരണം ഞാൻ തെളിഞ്ഞു കാണുന്നു; സിലോണുകാർ ഈ മതത്തിന്റെ അവശിഷ്ടത്തെ അതിന്റെ ബീഭത്സപ്രതിമകളോടും തോന്ന്യാസച്ചടങ്ങുകളോടുംകൂടി കൊണ്ടുപോയ്ക്കൊള്ളുമെങ്കിൽ ഞങ്ങൾക്കു ബഹുസന്തോഷമേ ഉണ്ടാവൂ.

തിയോസഫിക്കാരെപ്പറ്റി – നിങ്ങളോർക്കണം തിയോസഫിക്കാരും ബൗദ്ധന്മാരും ഭാരതത്തിൽ വെറും ശൂന്യങ്ങളാണ്. അവർ കുറച്ചു പ്രബന്ധങ്ങൾ പ്രസിദ്ധപ്പെടുത്തുകയും കുറെയേറെ ഒച്ചയുണ്ടാക്കുകയും പശ്ചാത്യശ്രോത്രങ്ങളെ പ്രാപിയ്ക്കാൻ നോക്കുകയും ചെയ്യുന്നു......

ഞാൻ അമേരിക്കയിൽ ഒരാളായിരുന്നു, ഇവിടെ വേറൊരാൾ ഇവിടെ ജനത മുഴുവനും എന്നെ തങ്ങളുടെ പ്രാമാണികനായിക്കാണുന്നു, അവിടെ ഞാൻ വളരെ അക്ഷേപിയ്ക്കപ്പെട്ട ഒരു പ്രവാചകനായിരുന്നു ഇവിടെ രാജാക്കന്മാർ എന്റെ രഥം വലിയ്ക്കുന്നു, അവിടെ അന്തസ്സുള്ള ഒരു ഹോട്ടലിൽ എന്നെ കടത്തുകയില്ല. ഇവിടെ എന്റെ വചനങ്ങൾ വംശത്തിന്റെ, എന്റെ ജനങ്ങളുടെ, ഹിതത്തിനായിരിയ്ക്കണം – അവ കുറച്ചുപേർക്ക് എത്ര അരോചകമായിത്തോന്നിയാലും, സംശുദ്ധവും സത്യസന്ധവുമായ എന്തിനോടും സ്വീകാരം, പ്രേമം, സഹിഷ്ണുത–എന്നാൽ ഒരിയ്ക്കലും കാപട്യത്തോടില്ല. ഞാനിപ്പോൾ ഭാരതത്തിലെ പ്രമാണികനാകയാൽ തി–ക്കാര എന്റെമേൽ കുഞ്ഞുമാൻ തുള്ളാനും എന്നെ അതിസ്തുതിയ്ക്കാനും നോക്കി; അതുകൊണ്ട് അവരുടെ തട്ടിപ്പുകൾക്ക് എന്റെ പ്രവർത്തനം വല്ല അനുമതിയും നല്ക്കുന്നതിനെ കുറിച്ചു ധീരനിശ്ചിതപദങ്ങൾകൊണ്ട് എനിയ്ക്കു തടയേണ്ടിവന്നു; അതു നടക്കുകയും ചെയ്തു. എനിയ്ക്കു വളരെ സന്തോഷം. എന്റെ ആരോഗ്യം അനുവദിച്ചിരുന്നെങ്കിൽ ഈ ധിക്കാരിത്തട്ടിപ്പുകാരിൽനിന്ന് ഞാൻ ഭാരതത്തെ തെളിയിച്ചെടുക്കുമായിരുന്നു, എന്റെ പരമാവധി ശ്രമിക്കയെങ്കിലും ചെയ്യുമായിരുന്നു. ഞാൻ നിങ്ങളോടു പറയട്ടെ, ഭാരതം ഇപ്പോഴേ രാമകൃഷ്ണന്റേതാണ്, ശുദ്ധീകൃതഹിന്ദുമതത്തിന്നുവേണ്ടി എന്റെ ഇവിടത്തെ പ്രവർത്തനത്തെ ഞാൻ തെല്ലു സംഘടിപ്പിച്ചിട്ടുമുണ്ട്.

സ്വന്തം വിവേകാനന്ദൻ

## 329

(സിസ്റ്റർ നിവേദിതയ്ക്ക്) ആലംബസാർ മഠം, കല്ക്കത്ത

5 മെയ് 1897

എന്റെ പ്രിയ മിസ് നോബിൾ

നിങ്ങളുടെ വളരെ വളരെ കനിവിയന്നതും സ്നേഹപൂർവ്വവും പ്രോത്സാഹകവുമായ കത്ത് നിങ്ങൾ വിചാരിക്കുന്നതിലേറെ കരുത്ത് എനിക്കു നല്കി.

ഒരുവനു തീരെ നൈരാശ്യം തോന്നുന്ന നിമിഷങ്ങളുണ്ട്. സംശയമില്ല– വിശേഷിച്ചും ഒരായുഷ്ക്കാലം മുഴുവൻ ഒരാദർശത്തിലേയ്ക്ക് ഒന്നിച്ചുപ്രവർത്തിച്ചിട്ട്, അതു ഭാഗികമായി സാധിക്കുന്നതു കാണാൻ ലേശം ആശയ്ക്കു വകയുള്ള അതേ സമയത്ത് ഒരു തകർപ്പനടി വന്നു വീഴുമ്പോൾ ഞാൻ രോഗത്തെ വകവെയ്ക്കുന്നില്ല. പക്ഷേ എന്റെ ആദർശങ്ങൾ സംപ്രവൃത്തമാക്കുവാൻ അല്പം അവസരംപോലും ഇനിയും കിട്ടിയില്ലല്ലോ എന്നതാണ് എന്നെ മടുപ്പിക്കുന്നത്. പണമാണ് കുഴപ്പമെന്ന് നിങ്ങൾക്കറിയുകയും ചെയ്യാം.

ഹിന്ദുക്കൾ ഘോഷയാത്രകളും മറ്റും നടത്തുന്നുണ്ട്, പക്ഷേ അവർക്കു പണം കൊടുക്കാൻ വയ്യ. ഈ ലോകത്തിൽ എനിക്കു കിട്ടിയ സഹായം ഇംഗ്ലണ്ടിൽനിന്നുമാത്രമാണ്. മിസ്മ്യൂളരിൽ നിന്നു മി. സ്റ്റർഡിയിൽനിന്നു.... മുഖ്യമ്യൂളരിൽ നിന്നും മി. സ്റ്റർഡിയിൽനിന്നും....... മുഖ്യകേന്ദ്രമെങ്കിലും കല്ക്കത്തയിലാരംഭിക്കുവാൻ ആയിരം പവൻ മതിയാവുമെന്ന് ഞാൻ വിചാരിച്ചു. പക്ഷേ എന്റെ കണക്കുകൂട്ടൽ പത്തോ പന്ത്രണ്ടോ കൊല്ലം മുമ്പുള്ള കല്ക്കത്തയിലെ അനുഭവംവെച്ചായിരുന്നു. അതിൽ പിന്നെ വില മൂന്നോ നാലോ ഇരട്ടി പൊങ്ങിയിട്ടുണ്ട്.

എങ്ങനേയും പ്രവർത്തനം തുടങ്ങിക്കഴിഞ്ഞു. ഉറപ്പില്ലാത്ത പഴയൊരു ചെറുവീട് ആറോ ഏഴോ ഷില്ലിങ് വാടകയ്ക്കെടുത്തിരിക്കുന്നു; അവിടെ ഏകദേശം ഇരുപത്തിനാലു ചെറുപ്പക്കാരെ പരിശീലിപ്പിച്ചുവരുന്നു. ആരോഗ്യം വീണ്ടെടുക്കുന്നതിന് ഒരു മാസത്തേയ്ക്ക് എനിയ്ക്കു ഡാർജലിങ്ങിലേക്കു പോകേണ്ടിവന്നു; എനിയ്ക്കിപ്പോൾ വളരെ ഭേദമുണ്ടെന്നു പറയാൻ ബഹുസന്തോഷമുണ്ട് – അതും ഒരു മരുന്നും കഴിക്കാതെ, വെറും മാനസികചികിത്സയുടെ അഭ്യാസംകൊണ്ട്, നിങ്ങൾ വിശ്വസിക്കുമോ? ഞാൻ വീണ്ടും വേറൊരു പർവ്വതാവാസത്തിലേയ്ക്കു നാളെ പോകുന്നു, ഈ താണതലങ്ങളിൽ അത്യുഷ്ണം. നിങ്ങളുടെ സമാജം ഇപ്പോഴും ജീവിച്ചിരിക്കുന്നു, എനിക്കു തീർച്ച, ഇവിടത്തെ പ്രവർത്തനത്തിന്റെ ഒരു പ്രതിമാസറിപ്പോർട്ടെങ്കിലും ഞാനയച്ചുതരാം. ലണ്ടൻപ്രവർത്തനം തീരെ നന്നായി നടക്കുന്നില്ല എന്ന് ഞാൻ കേൾക്കുന്നു. ഞാൻ ഇപ്പോൾത്തന്നെ ഇംഗ്ലണ്ടിലേയ്ക്കു പോകാതിരിക്കാൻ മുഖ്യകാരണമതാണ് – ജൂബിലിക്കു പോകുന്ന നമ്മുടെ കുറേ രാജക്കന്മാർ എന്നെ കൂടെ കൊണ്ടുപോകാൻ ആവോളം ശ്രമിച്ചിട്ടും വേദാന്തത്തിലുള്ള താല്പര്യം പുനർജ്ജീവിപ്പിക്കാൻ എനിയ്ക്കു വീണ്ടും കഠിനപ്രയത്നം ചെയ്യേണ്ടി വരുന്നതുകൊണ്ട്. അതിന്റെ അർത്ഥം ശാരീരികമായി വളരെയധികം ബുദ്ധിമുട്ടേണ്ടിവരുമെന്നുമാണ്.

ഏതായാലും ഒരു മാസത്തേയ്ക്കോ മറ്റോ, ഞാൻ വേഗം വന്നേക്കാം. എന്റെ ഇവിടത്തെ പ്രവർത്തനം ഒന്നു തുടങ്ങിക്കാണാൻ കഴിഞ്ഞിരുന്നെങ്കിൽ എത്ര സന്തോഷമായും സ്വതന്ത്രമായും ഞാൻ ചുറ്റിസ്സഞ്ചരിക്കുമായിരുന്നു.

ഇത്രയും പ്രവർത്തനത്തെപ്പറ്റി. ഇനി നിങ്ങളെപ്പറ്റി വ്യക്തിപരമായി. നിങ്ങളുടേതുപോലെ ഇത്രമാത്രം പ്രേമവും ശ്രദ്ധയും ഭക്തിയും അഭിനന്ദനവും, പ്രിയ മിസ് നോബിൾ, ഈ ജന്മം ഒരുവനു പെടുന്ന എത്രമാത്രം ശ്രമത്തിനും നൂറിരട്ടി പ്രതിഫലമത്രെ. സർവ്വാനുഗ്രഹങ്ങളും നിങ്ങളുടേതാക. ഞങ്ങളുടെ മാതൃഭാഷയിൽ പറയുംപോലെ എന്റെ ജീവിതം മുഴുവൻ നിങ്ങളുടെ സേവനത്തിനു സമർപ്പിതമാണ്.

നിങ്ങളിൽനിന്നും ഇംഗ്ലണ്ടിലുള്ള മറ്റു സ്നേഹിതരിൽനിന്നുമുള്ള ഏതു കത്തും വളരെ വളരെ സ്വാഗതമല്ലാതെ ഒന്നുമായിരുന്നില്ല, ആയിരിക്കുയുമില്ല. മി. ഹാമണ്ടും മിസിസ് ഹാമണ്ടും വളരെ കനിവും രസവുമുള്ള രണ്ടു കത്തുകളും, മി. ഹാമണ്ട് ഒരു മനാഹരകവിതയും 'ബ്രഹ്മവാദി'യിൽ എഴുതി, അതു ഞാനല്പവും അർഹിക്കുന്നില്ലെങ്കിലും ഞാൻ വീണ്ടും ഹിമാലയത്തിൽനിന്ന് എഴുതാം; അവിടെ, ഹിമപംക്തികളുടെ ദർശനത്തിൽ വിചാരം വിശദമായിരിക്കും. തീപിടിച്ച ഈ താണ തലങ്ങളിലെന്നതിനേക്കാൾ നാഡികൾ കുറേക്കൂടി സ്വസ്ഥവുമായിരിക്കും. മിസ് മ്യൂളർ ഇപ്പൊഴേ അല്മോറയിലുണ്ട്. സേവിയർദമ്പതിമാർ സിംലയ്ക്കു പോകുന്നു. അവർ ഇത്ര കാലവും ഡാർജിലിങ്ങിലുണ്ടായിരുന്നു. അങ്ങനെ എന്റെ പ്രിയമിത്രമേ, സംഗതികൾ വന്നും പോയുമിരിക്കുന്നു. ഭഗവാൻമാത്രമുണ്ട് മാറ്റമറ്റത് അവിടുന്നു പ്രേമമാണുതാനും. അവിടുന്നു നിങ്ങളുടെ ഹൃദയത്തെ തന്റെ ശാശ്വതവാസമാകട്ടെ എന്ന സ്ഥിരപ്രാർത്ഥനയോടുകൂടി

വിവേകാനന്ദൻ

## 330

(ബ്രഹ്മാനന്ദസ്വാമികൾക്ക്) അല്മോറ

20 മെയ് 1897

അഭിന്നഹൃദയ,

നിങ്ങളുടെ കത്തിൽനിന്നു വിശേഷങ്ങളറിഞ്ഞു. സുധീരിൻരെ ഒരു കത്തു കിട്ടി; മാസ്റ്റർമഹാശയന്റെ ഒരു കത്തും വന്നു; നിത്യാനന്ദൻ (യോഗേൻ ചാറ്റർജി) ക്ഷാമനിവാരണകേന്ദ്രത്തിൽനിന്നയച്ചു രണ്ടു കത്തുകളും വന്നു ചേർന്നു.

പണം ഇപ്പോഴും വെള്ളത്തിൽ പാറുന്നതുപോലെയാണ്..... എങ്കിലും,

നിശ്ചയമായും വന്നുചേരും. പിന്നെ കെട്ടിടം, തറ, ഫണ്ട് എല്ലാം ശരിപ്പെടും. എന്നാൽ കാര്യം സാധിക്കുന്നതുവരെ ഒന്നും നിർണ്ണയിക്കാൻ വയ്യ. ഇനി രണ്ടുമൂന്നു മാസം ഞാൻ ഉഷ്ണഭൂമിയിൽ പോവില്ല. പിന്നീട് ഒരു സഞ്ചരിച്ചു പണം നിശ്ചയമായും ശേഖരിക്കാം. ഈ സ്ഥിതിക്ക് മുമ്പിലുള്ള 2560 ച. അടി തുറന്ന ഭൂമി വേണ്ടെന്ന് നിങ്ങൾ വിചാരിയ്ക്കുന്നുവെങ്കിൽ.... ദല്ലാളിനു മുൻകൂറായി വെള്ളത്തിൽ ഒഴുകുന്നു എന്നു വിചാരിച്ച് പണം കൊടക്കുന്നതിൽ ദോഷമില്ല. ഈ വിഷയങ്ങൾ നിങ്ങളുടെ യുക്തിക്കനുസരിച്ചു ചെയ്യണം. അധികമായി ഞാൻ എന്തെഴുതേണ്ടു? ബന്ധപ്പെട്ടാൽ തെറ്റു പറ്റാൻ ധാരാളം ഇടയുണ്ട്....... മാസ്റ്റർമഹാശയനോട് അദ്ദേഹം പറഞ്ഞ കാര്യം എനിക്കു വളരെ സമ്മർതമാണെന്നറിയിക്കണം.

അവിടെ ഭിക്ഷാദികൾ കിട്ടാൻ നിവൃത്തിയില്ലെങ്കിൽ കൈവശമുള്ള മൂലധനത്തിൽനിന്നു ചെലവാക്കി ഊണുകഴിക്കാൻ ഗംഗാധരന് എഴുതിയയ്ക്കണം. ആഴ്ചതോറും ഓരോ കത്ത് ഉപേന്ദ്രന്റെ പത്രത്തിൽ ('വസുമതി'യിൽ) പ്രസിദ്ധപ്പെടുത്താനും പറയണം. അങ്ങനെ ചെയ്താൽ മറ്റാളുകളും സഹായിച്ചേക്കും.

ശശിയുടെ ഒരു കത്തിൽനിന്ന് അദ്ദേഹത്തെ സഹായിക്കാൻ നിർഭയാനന്ദൻ വേണമെന്നു മനസ്സിലാകുന്നു. ശരിയാണെന്നു തോന്നുന്നെങ്കിൽ നിർഭയാനന്ദനെ മദ്രാസിലേയ്ക്കയച്ച്, ഗുപ്തനെ തിരിച്ചു വിളിക്കുക. മഠത്തിലെ നിയമാവലിയുടെ ഇംഗ്ലീഷ്‌വിവർത്തനമോ ബംഗാളിപ്രതിയോ ശശിക്ക് അയച്ചുകൊടുക്കുക; അവിടെ അവയ്ക്കനുസരിച്ച് കാര്യങ്ങൾ നടത്തണമെന്നും എഴുതുക.

കല്ക്കത്തയിലെ സഭായോഗങ്ങൾ നന്നായി നടക്കുന്നുവെന്നറിഞ്ഞു സന്തോഷിക്കുന്നു. ഒന്നോ രണ്ടോ പേർ വന്നില്ലെങ്കിൽ സാരമില്ല. ക്രമേണ സകലരും വന്നുകൊള്ളും. എല്ലാവരോടും ഹൃദയപൂർവ്വമുള്ള വ്യവഹാരവും മറ്റും വേണം. മധുരഭാഷണംകൊണ്ടു പല കാര്യങ്ങളും സാധിക്കും; പുതിയ ആളുകൾ വന്നുചേരുവാൻ ശ്രമിക്കുക അത്യാവശ്യം. പുതിയ അംഗങ്ങൾ വേണം.

യോഗേന്ദ്രൻ സുഖമായിരിക്കുന്നു. അല്മോറയിൽ അത്യുഷ്ണമായതുകൊണ്ടു ഞാൻ ഇരുപതു നാഴിക ദൂരെയുള്ള ഒരുദ്യാനത്തിലാണ് താമസം. അല്മോറയേക്കാൾ തണുപ്പുണ്ടെങ്കിലും ചൂടുമുണ്ട്. കല്ക്കത്തയിലെ ഉഷ്ണത്തെ അപേക്ഷിച്ചു വലിയ വ്യത്യാസമില്ല. പനി നിശ്ശേഷം വിട്ടുമാറിയിരിക്കുന്നു. കുറേക്കൂടി തണുപ്പുള്ള സ്ഥലത്തു പോകാൻ ശ്രമിക്കയാണ്. ഉഷ്ണമോ യാത്രക്ലേശമോ ഉണ്ടായാൽ കരളിനു തകരാറു വരുന്നതായി കാണുന്നു. ഇവിടെ കാറ്റു തുലോം വരണ്ടതാകയാൽ രാവും പകലും മൂക്കു

പുകയുന്നു, നാക്കു മരവിക്കുന്നു. നിങ്ങങ്ങൾ ഇനി ഇതിനെപ്പറ്റി വിമർശിക്കരുത്; അല്ലെങ്കിൽ ഞാൻ ഇതിനകം ഉത്സാഹമായി തണുപ്പുള്ള നാട്ടിൻപോയി താമസിക്കുമായിരുന്നു. 'ആഹാരത്തിൽ അതിക്രമം കാണിച്ചതുകൊണ്ട്' എന്നെല്ലാം നിങ്ങൾ പ്രലപിക്കുന്നതെന്താണ്? ഈ മഠയന്മാരുടെ വാക്കുകേട്ടു വിശ്വസിക്കുന്നുവോ? നിങ്ങൾ സ്റ്റാർച്ച് ആണെന്നു പറഞ്ഞു കലായ്ദാൽ കഴിക്കാനെന്നെ സമ്മതിയ്ക്കാത്തതുപോലെ.

പിന്നെ എന്തെല്ലാമാണ് വർത്തമാനം? അരിയും റൊട്ടിയും വറുത്തു കഴിഞ്ഞാൽ സ്റ്റാർച്ച് ഉണ്ടായിരിക്കയില്ലെന്നോ? അദ്ഭുതകരമായ ജ്ഞാനം തന്നെ. പരമാർത്ഥമെന്തെന്നാൽ, എന്റെ പഴയശരീരസ്ഥിതി തിരിച്ചുവന്നതായി നല്ലപോലെ കാണുന്നു. ഈ നാട്ടിൽ ഇപ്പോൾ ഇത്തരം നാടൻസുഖക്കേടും മറ്റം. ആ നാട്ടിൽ അവിടുത്തെ രീതിയും മറ്റുമായിരുന്നു! രാത്രിയിൽ ആഹാരം വളരെ ലഘുവാക്കണമെന്നു വിചാരിക്കുന്നു.

രാവിലെയും ഉച്ചയ്ക്കും നല്ലപോലെ ആഹാരം കഴിക്കണം. രാത്രിയിൽ പാലും പഴവും മറ്റും അതുകൊണ്ടാണ് ഹേ, സർവ്വാധിപതേ, ഞാൻ പഴമുള്ള തോട്ടത്തിൽ വന്നുകൂടിയിരിക്കുന്നത്.

നിങ്ങളെന്തിനു ഭയപ്പെടുന്നു? ശിവഭൂതമുണ്ടോ പെട്ടെന്നു മരിക്കുന്നു? ഈയിടെയായി ശരീരസ്ഥിതി ഭേദമാണ്; പനിയും മറ്റും കരളിനെസ്സംബന്ധിച്ചാണെന്ന് ഞാൻ നല്ലപോലെ കാണുന്നു അതിനെയും ഞാൻ ശരിപ്പെടുത്തുന്നു; നിങ്ങളെന്തിനു ഭയപ്പെടുന്നു? ചൊടിയോടുകൂടി ധൈര്യമായി സർവ്വാംഗസംപൂർണ്ണമായി ജോലിചെയ്യുക; ഒന്നിളക്കിമറിക്കുക.

മഠത്തിലുള്ള സകലർക്കും എന്റെ സ്നേഹം നല്കുക; അടുത്ത സഭായോഗത്തിൽ എന്റെ ആശംസകൾ കൊടുത്ത്. സശരീരനായി അവിടെ ഇല്ലെങ്കിലും ഭഗവാന്റെ നാമസങ്കീർത്തനം നടക്കുന്ന സ്ഥലത്തെല്ലാം എന്റെ ആത്മാവു വർത്തിക്കുന്നു എന്നു പറയുക. 'യാവത് തവ കഥാ രാമ, സഞ്ചരിഷ്യതി മേദിനിം' (ഹേ രാമ, അവിടുത്തെ കഥ പ്രചരിക്കുന്നിടത്തെല്ലാം ഞാനുണ്ട്), ആത്മാവ് സർവ്വവ്യാപിയല്ലേ?

വിവേകാനന്ദൻ

## 331

അല്മോറ
20 മെയ് 1897

പ്രിയ മോഹിം,

നിങ്ങളുടെ കത്ത് എനിക്കു വളരെ സന്തോഷം നല്കി. ഒരു കാര്യം,

പക്ഷേ, ഞാൻ പറയാൻ മറന്നുപോയി – എനിക്കയയ്ക്കുന്ന കത്തിന്റെ ഒരു പകർപ്പു സൂക്ഷിക്കമെന്ന്. അതുപോലെ മഠം പലരുമായി നടത്തുന്ന പ്രധാനമായ, എല്ലാ എഴുത്തുകുത്തുകൾക്കും പകർപ്പു സൂക്ഷിക്കണം.

കാര്യങ്ങൾ നന്നായി നടക്കുന്നെന്നും കല്ക്കത്തയിലെപ്പോലെ തന്നെ അവിടെ പ്രവർത്തനം മുറയ്ക്കഭിവൃദ്ധിപ്പെടുന്നെന്നും അറിഞ്ഞ് വളരെ സന്തോഷിക്കുന്നു.

യാത്രക്ഷീണമൊഴിച്ച് എനിക്കൊക്കെ ക്ഷേമംതന്നെ; അതും (ക്ഷീണവും) കുറച്ചു നാൾക്കകം പോകുമെന്നു തീർച്ച.

എല്ലാവർക്കും എന്റെ പ്രേമാനുഗ്രഹങ്ങൾ

സ്വന്തം വിവേകാനന്ദൻ

## 332

(ഡാ. ശശിബൂഷൺഘോഷിന്ന്) അല്മോറ

29 മേയ് 1897

എന്റെ പ്രിയ ഡാക്ടർ ശശി,

നിങ്ങളുടെ കത്തും രണ്ടു കുപ്പി മരുന്നും യഥാകാലം കിട്ടി. ഇന്നലെ വൈകീട്ടുമുതൽ ഞാൻ നിങ്ങളുടെ മരുന്നുകൾ ഒന്നു പരീക്ഷിക്കാൻ തുടങ്ങിയിരിക്കുന്നു. ഓരോന്നിനെക്കാൾ ഫലപ്രദമാണ് കലർപ്പ് എന്നു വിശ്വസിക്കുന്നു.

രാവിലേയും വൈകീട്ടും കുതിരപ്പുറത്തു കുറെയേറെ വ്യായാമം ചെയ്യേണ്ടിയിരിക്കുന്നു. അതിനുശേഷം എനിക്കു വളരെ ഭേദമുണ്ടുതന്നെ. അഭ്യാസങ്ങളുടെ ആദ്യത്തെ ആഴ്ച എനിക്കു ബഹുസുഖമായിരുന്നു; എന്റെ കുട്ടിക്കാലത്തിനുശേഷം ഇത്രയ്ക്ക് ആരോഗ്യം അപൂർവ്വമായേ തോന്നിയിട്ടുള്ളു, എന്നിട്ട് ഗുസ്തിപിടിക്കുകപോലും ചെയ്യാറുണ്ടായിരുന്നു. ഒരു ശരീരമുണ്ടായിരിക്കുന്നതു സുഖമാണെന്ന് യഥാർത്ഥത്തിൽ തോന്നാൻ തുടങ്ങി. ഓരോ ചേഷ്ടയിലും എനിക്കു കരുത്തു തോന്നി–മാംസപേശിയുടെ ഓരോ ചലനവും സുഖകരമായിരുന്നു. ആ ഉല്ലാസകരമായ ഭാവം ഇപ്പോഴേതാണ്ട് അടങ്ങിയിരിക്കുന്നു. എങ്കിലും എനിക്കു വളരെ കരുത്തു തോന്നുന്നു. ഒരു ബലപരീക്ഷയിൽ ജി.ജി.യേയും നിരഞ്ജനേയും ഒരു നിമിഷംകൊണ്ടു വീഴ്ത്താൻ എനിക്കു കഴിഞ്ഞു. ഞാൻ പഴയ മനുഷ്യനല്ലെന്ന് ഡാർജിലിങ്ങിൽവെച്ച് എനിക്കു തോന്നിയിരുന്നു. ഇവിടെ, എനിക്കു യാതൊരു രോഗവുമില്ലെന്നു തോന്നുന്നു; പക്ഷേ ശ്രദ്ധേയമായ ഒരു മാറ്റമുണ്ട്. കിടക്കയിൽ കിടന്നാലുടൻ ഉറങ്ങാൻ എന്റെ ആയുസ്സിൽ ഒരിക്കലും കഴിഞ്ഞിട്ടില്ല, രണ്ടു

മണിക്കൂറെങ്കിലും ഉരുളണം. മദ്രാസുമുതൽ ഡാർജിലിങ്ങ്വര, ആദ്യത്തെ മാസം മാത്രം തലയണയിൽ തല തൊട്ടാലുടൻ ഉറങ്ങിയിരുന്നു. പെട്ടെന്നു റങ്ങാനുള്ള ആ പ്രവണത ഇപ്പോൾ തീരെപ്പോയിരിക്കുന്നു, പഴയ ഉരുളുന്ന സ്വഭാവവും അത്താഴം കഴിഞ്ഞാലുള്ള ഉഷ്ണിക്കലും മടങ്ങി വന്നിരിക്കുന്നു. പകലത്തെ ആഹാരം കഴിഞ്ഞാൽ ഒരുഷ്ണവും തോന്നുന്നില്ല. ഇവിടെ ഒരു പഴത്തോട്ടമുള്ളതുകൊണ്ട് വന്നപാടേ പതിവിലധികം പഴം കഴിക്കാൻ തുടങ്ങി. പക്ഷേ ഇവിടെക്കിട്ടാവുന്ന ഒരേ പഴം ശീമബദാം (ആപ്രിക്കട്ട്) ആണ്. നയനിത്താലിൽ നിന്നു കൂടുതൽ തരങ്ങൾ കിട്ടാൻ ശ്രമിക്കുകയാണ് പകലൊക്കെ ഭയങ്കരചൂടാണെങ്കിലും ദാഹം തീരെയില്ല...... ആകപ്പാടെ എന്റെ സ്വന്തം തോന്നൽ, ബലവും തീരെയില്ല....... ആകപ്പാടെ എന്റെ സ്വന്തം തോന്നൽ, ബലവും പ്രസന്നതയും പുനരുദയം ചെയ്തിരിക്കുന്നു, തികഞ്ഞ ആരോഗ്യം തോന്നുകയും ചെയ്യുന്നു എന്നാണ്; അതിമാത്രമായ ക്ഷീരാഹാരം കാരണം തടി കൂടിവരുന്ന ഒരു ഭയമുണ്ടെന്നുമാത്രം. യോഗേൻ എഴുതുന്നതു ശ്രദ്ധിക്കരുതേ. അയാൾ സ്വയം ഒരു രോഗഭാവനക്കാരനാണ്, എല്ലാവരേയും അങ്ങനെയാക്കാനാഗ്രഹിക്കയും ചെയ്യുന്നു. ഞാൻ ലക്നൗവിൽവെച്ച് ഒരു ബർഫി (ഒരു മധുരപലഹാരം)യുടെ പതിനാറിലൊരംശം തിന്നു, അതാണ് യോഗേന്റെ അഭിപ്രായത്തിൽ, എന്നെ അല്മോറയിൽ അസ്വസ്ഥനാക്കിയത്! യോഗേനെ കുറച്ചുനാൾക്കകം ഇവിടെ പ്രതീക്ഷിക്കുന്നു. ഞാനയാളെ കൈയേല്ക്കാൻ പോകുകയാമ്. പിന്നേയ്, ഞാൻ മലമ്പനിയുടെ ബാധയ്ക്കു തുലോം വിധേയനാണ്. അല്മോറയിലെ ആദ്യത്തെ ആഴ്ചത്തെ അസ്വസ്ഥതയ്ക്കു കുറെയൊക്കെ കാരണം തെറായിയിൽക്കൂടെ കടന്നുപോന്നതാവാം. ഏതായാലും ഇപ്പോൾ എനിക്കു വളരെ വളരെ കരുത്തു തോന്നുന്നു. ഡാക്ടർ, നിങ്ങൾ കാണേണ്ടതാണ് ഞാൻ സുന്ദരമായ ഹിമശൃംഗങ്ങളുടെ മുമ്പിൽ ധ്യാനിച്ചിരിക്കുന്നതും 'ന തസ്യ രോഗോ ന ജരാ ന മൃത്യുഃ പ്രാപ്തസ്യ യോഗാഗ്നിമയം ശരീരം" എന്ന് ഉപനിഷത്തുകളിൽനിന്ന് ആവർത്തിക്കുന്നതും.

കല്ക്കത്തയിൽ രാമകൃഷ്ണമിഷൻയോഗങ്ങളുടെ വിജയത്തെക്കുറിച്ച് ഞാൻ വളരെ സന്തോഷിക്കുന്നു, ഈ മഹാപ്രയത്നത്തിൽ സഹായിക്കുന്ന ആർക്കും സർവ്വാനുഗ്രഹങ്ങളും ഭവിക്കട്ടെ.....

സമസ്തപ്രേമപൂർവ്വം ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 333

(പ്രമദാദാസമിത്രന്ന്) അല്മോറ

30 മേയ് 1897

സുഹൃദ്വര,

അപരിഹാര്യമായ ഒരു കുടുംബദുഃഖം അങ്ങയെ ബാധിച്ചിരിക്കുന്നതാ യറിയുന്നു. അങ്ങു ജ്ഞാനസമ്പന്നൻ; ദുഃഖത്തിന് അങ്ങയെ എന്തു ചെയ്യാം? എങ്കിലും ലൗകികരീതിയിൽ സുഹൃത്തുക്കളുടെ കർത്തവ്യമെന്നു വിചാ രിച്ച് ഇതിനെപ്പറ്റി പ്രസ്താവിക്കുകയാണ്. ഇപ്രകാരമുള്ള അവസരങ്ങൾ മിക്ക പ്പോഴും കൂടുതലായ അനുഭവം വരുത്തുന്നു. അല്പകാലത്തേയ്ക്കു മേഘം നീങ്ങുകയും സത്യസൂര്യൻ പ്രകാശിക്കയും ചെയ്യുന്നു. മറ്റു സകലബന്ധ നങ്ങളെക്കാളും മനസ്സിന്റെ ബന്ധനമാണ് ദൃഢമായിട്ടുള്ളത്; അത് യമഭയ ത്തെക്കാളും ദൃഢമത്രേ; ആ ബന്ധനവും അല്പം അയഞ്ഞുപോകുന്നതു പോലെ തോന്നും; ആളുകളുടെ വാക്കിനേയും അഭിപ്രായത്തേയും കാൾ അന്തര്യാമിതയായ ഭഗാവാന്റെ സന്ദേശം കേൾക്കുകയാണ് നന്നെന്നു മനസ്സ് സ്വല്പനിമിഷമെങ്കിലും കാണുന്നു. വീണ്ടും മേഘം വന്നു മൂടന്നു. ഇതാണ് മായ വളരെ നാളായി നേരിട്ടു കത്തിടപാടില്ലെങ്കിലും മറ്റാളുകളുടെ അടു ക്കൽനിന്ന് അങ്ങയുടെ വർത്തമാനമെല്ലാം ഏറെക്കുറെ അറിയുന്നുണ്ട്. ഇതി നിടയ്ക്ക് അങ്ങു ദയാപൂർവ്വം ഗീതയുടെ വിവർത്തനം എനിക്ക് ഇംഗ്ലണ്ടിലേ യ്ക്കയച്ചതന്നിരുന്നു; അതിന്റെ പുറം താളിൽ ഒരു വരി മാത്രമേ അങ്ങയുടെ കയ്യക്ഷരത്തിൽ ഉണ്ടായിരുന്നുള്ളൂ. അതിനു മറുപടി ഞാൻ വളരെ സംക്ഷി പ്തമായി എഴുതിയയച്ചുകൊണ്ട് അങ്ങയോട് എനിക്കുള്ള സൗഹാർദ്ദത്തെ പ്പറ്റി അങ്ങ് അല്പം സംശയിച്ചതായി കേട്ടു.

ആ സംശയം അടിസ്ഥാനമില്ലാത്തതാണെന്നറിയണം. ഞാൻ സംക്ഷി പ്തമായി എഴുതാൻ കാരണം, നാലഞ്ചു വർഷത്തിനുള്ളിൽ ഗീതയുടെ ഇംഗ്ലീഷ് വിവർത്തനഗ്രന്ഥത്തിലെ പുറന്താളിൽ അങ്ങയുടെ എഴുത്തായി ഒരു വരിമാത്രമാണ് ഞാൻ കണ്ടത്, അതിൽ നിന്ന് എനിയ്ക്കു തോന്നിയ ത്, അങ്ങയ്ക്കു വിസ്തരിച്ചെഴുതാൻ കൂടുതൽ സമയമില്ലെങ്കിൽ വായി യ്ക്കാൻ സമയമുണ്ടാകുമോ എന്നാണ്.

രണ്ടാമത്, വെള്ളക്കാരായ ഹിന്ദുമതപ്രചാരകരെമാത്രമേ അങ്ങു സുഹൃ ത്തുക്കളായി ഗണിക്കുന്നുള്ളുവെന്നും, നാട്ടുകാരും നിസ്സാരന്മാരുമായ കറുത്ത മനുഷ്യരെ അങ്ങു വെറുക്കുന്നുവെന്നും കേട്ടു; ആ ആശങ്കയും ഉണ്ടായിരു ന്നു, മൂന്നാമത്, ഞാൻ മ്ലേച്ഛനും ശൂദ്രനും മറ്റുമാണ്, കിട്ടിയതൊക്കെ തിന്നു ന്നു, ആരോടുകൂടിയിരുന്നും തിന്നുന്നു. സ്വന്തം നാട്ടിലായാലും മറുനാട്ടിലാ യാലും മാത്രമല്ല, എന്റെ അഭിപ്രായത്തിനും വലിയ മാറ്റം വന്നിരിക്കുന്നു. ഞാൻ നിർഗുണമായ ഒരക്ഷരബ്രഹ്മത്തെ കാണുന്നു, മറ്റൊന്നും മനസ്സിലാ കുന്നേ ഇല്ല. ആ ബ്രഹ്മത്തിന്റെ ആവീർഭാവവിശേഷം ഏതാനും ചില വ്യക്തി കളിൽ കാണുകയും ചെയ്യുന്നു. ആ വ്യക്തികളെ ഈശ്വരനെന്നു വിളിച്ചാൽ അതെനിക്കു നല്ലപോലെ മനസ്സിലാകുന്നുണ്ട്; എന്നാൽ ബുദ്ധികൊണ്ടാലോ ചിച്ചുണ്ടാക്കുന്ന ജഗത്കർത്താവു മുതലായ പരിഹാസ്യമായ പ്രസ്താവന

ങ്ങളിയേക്ക് ഞാൻ ആകൃഷ്ടനാകുന്നില്ല.

ഇങ്ങനെയുള്ള ഒരീശ്വരനെ ഞാൻ എന്റെ ജീവിതത്തിൽ കണ്ടിട്ടുണ്ട്. അവിടുത്തെ ആദേശമനുസരിച്ചുകൊണ്ടാണ് ഞാൻ ജീവിക്കുന്നതും. സ്മൃതികൾ പുരാണങ്ങൾ തുടങ്ങിയവ പരിമിതബുദ്ധിയുള്ള മനുഷ്യരുടെ കൃതികളാണ്; അവയിൽ തെറ്റുധാരണ, പ്രമാദം, ഭേദബുദ്ധി, ദ്വേഷബുദ്ധി എന്നിവ നിറഞ്ഞിരിക്കുന്നു. അവയിൽ ചിലേടത്ത് ഉദാരവും സ്നേഹപൂർണ്ണവുമായി കാണുന്നതു സ്വീകാര്യവും, ബാക്കിയെല്ലാം ത്യാജ്യവുമാണ്. ഉപനിഷത്തും ഗീതയുമാണു നേരായ ശാസ്ത്രങ്ങൾ; രാമൻ കൃഷ്ണൻ ബുദ്ധൻ ചൈതന്യൻ നാനാക് കബീർ തുടങ്ങിയവരാണ് നേരായ അവതാരങ്ങൾ; കാരണം. അവരുടെ ഹൃദയം ആകാശംപോലെ വിശാലമായിരുന്നു; ഇവരിലെല്ലാം വെച്ചു ശ്രേഷ്ഠനത്രേ ശ്രീരാമകൃഷ്ണൻ രാമാനുജൻ. ശങ്കരൻ തുടങ്ങിയവർ സങ്കുചിതഹൃദയരായ പണ്ഡിതന്മാരെന്നേ തോന്നുന്നുള്ളൂ. ആ പ്രേമമെവിടെ, അന്യരുടെ ദുഃഖം കണ്ടിട്ടു കരഞ്ഞുപോകുന്ന ആ ഹൃദയം. പണ്ഡിതന്മാരുടെ ശുഷ്കമായ വിദ്യാഭിമാനം, വല്ലപാടും തന്നെത്താൻ മുക്തനാക്കാനുള്ള ഇച്ഛ! പക്ഷേ. മഹാശയ, അതു സംഭാവ്യമോ? അങ്ങനെ വല്ലപ്പോഴും സംഭവിച്ചിട്ടുണ്ടോ? സംഭവിയ്ക്കാമോ? അംഹഭാവത്തിന്റെ തരിമ്പെങ്കിലും ഉള്ളേടത്തോളമുണ്ടോ? വല്ലതുമൊന്നു കൈവരുന്നു?

ഞാൻ മറ്റൊരു സംഗതികൂടി കാണുന്നു; ജാതിബുദ്ധി വലിയ വ്യത്യാസം വരുത്തിവെയ്ക്കുന്നുവെന്നും അതു മായയുടെ വേരാണെന്നും എനിക്കു നാൾക്കുനാൾ വിശ്വാസം പെരുകിവരുന്നു; ജന്മഗതമോ ഗുണഗതമോ ആയ ഏതുതരം ജാതിയും ബന്ധനംതന്നെ, ചില സുഹൃത്തുക്കൾ പറയുന്നു, “നേരുതന്നെ, അതു മനസ്സിലിരുന്നോട്ടെ! പുറമേ, വ്യാവഹാരികലോകത്തിൽ, ജാതിഭേദാദികൾ പുലർത്തുക തന്നെ വേണം” എന്ന്, മനസ്സിൽ അഭേദബുദ്ധി (എന്തൊരാത്മ വഞ്ചനി), പുറമേ പിശാചനൃത്തം, അത്യാചാരവും ഉത്പീഡനവും – ദരിദ്രരോടു യമൻ; ചണ്ഡാലന് വേണ്ടുവോളം പണമുണ്ടെങ്കിലോ “ഹോ, അദ്ദേഹം ധർമ്മരക്ഷകൻതന്നെ!”

എല്ലാറ്റിനുംമേലേ, ധർമ്മത്തിന്റെ വിധിനിഷേധങ്ങളൊന്നും ശൂദ്രർക്കുവേണ്ടിയുള്ളതല്ലെന്ന് അവ വായിച്ചു നോക്കിയിട്ടു ഞാൻ കണ്ടിരിക്കുന്നു. ശൂദ്രന്റെ ആഹാരത്തെപ്പറ്റിയോ വിദേശഗമനാദികളെപ്പറ്റിയോ വല്ലതും ആലോചിച്ചുനോക്കുകയാണെങ്കിൽ അതു മുഴുവൻ നിഷ്ഫലമാണ്. വൃഥാ പരിശ്രമംമാത്രം. ഞാനോ ശൂദ്രനും മ്ലേച്ഛനുമത്രേ; ആ മാതിരി കുഴപ്പങ്ങളിൽ ഇടപെട്ടിട്ട് എനിക്കെന്തു പ്രയോജനം? എനിയ്ക്കു മ്ലേച്ഛന്റെ ചോറായാലെന്ത്? ശുദ്രന്റെ ചോറായാലെന്ത്? പുരോഹിതന്മാരെഴുതിയ ഗ്രന്ഥങ്ങളിലേ ജാതി മുതലായ ഉന്മത്തതകൾ കാണുന്നുള്ളൂ; ഈശ്വരപ്രണീതങ്ങളായ ഗ്രന്ഥങ്ങളിലില്ല, പുരോഹിതന്മാർ അവരുടെ പൂർവ്വപുരുഷന്മാരുടെ നേട്ടങ്ങ

ളുടെ ഫലം അനുഭവിച്ചുകൊള്ളട്ടെ; ഞാൻ ഈശ്വരന്റെ വാക്കിനെ അനുസരിക്കും; അതുകൊണ്ടുമാത്രമേ എനിയ്ക്കു മംഗളം വരൂ.

മറ്റൊരു സത്യംകൂടി എനിക്കനുഭവപ്പെട്ടിരിക്കുന്നു. നിസ്സ്വാർത്ഥമായ സേവനമാണ് മതവും ധർമ്മവും. ബാഹ്യമായ കർമ്മകലാപങ്ങൾ ഭ്രാന്താണ്, സ്വന്തം മോക്ഷം ആഗ്രഹിക്കുന്നതും അന്യായം തന്നെ. പരന്മാർക്കുവേണ്ടി സർവസ്വവും ത്യജിയ്ക്കുന്നവന്നേ മുക്തിയുള്ളു; "എന്റെ മുക്തി, എന്റെ മുക്തി" എന്ന് അർഹന്നിശം ഉരുവിട്ടുകൊണ്ടിരിക്കുന്നവർ ഇതോ നഷ്ടസ്തതോ ഭ്രഷ്ടഃ (ഇങ്ങും അങ്ങും ഇല്ലാതെ ആയിപ്പോകുന്നു). ഇതു ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. ഈ വകയൊക്കെ വിചാരിച്ചാണ് അങ്ങയ്ക്ക് കത്തെഴുതാൻ മനസ്സുവരാത്തത്. ഈ അഭിപ്രായഭേദമെല്ലാമിരുന്നാലും, അങ്ങയ്ക്കു മുന്നേതുപോലെ എന്നോടു സ്നേഹം തോന്നുന്നുണ്ടെങ്കിൽ, അതെനിക്കു വളരെ ആനന്ദകരമായിരിക്കും.

വിവേകാനന്ദൻ

## 334

(സംസ്കൃതം)

(ശുദ്ധാനന്ദസ്വാമികൾക്ക്) അല്മോറ

1 ജൂൺ 1897

കല്യാണവരേഷു,

അവാഗമം കുശലം തത്രത്യാനാം വാർത്താഞ്ച സവിശേഷാം (മാസ്യ) അവ പത്രികായാം. മമാപി വിശേഷോസ്തി ശരീരസ്യ. ശേഷോ ജ്ഞാതവ്യോ ഭിഷക്പ്രവരസ്യ ശശിബൂഷണസ്യ സകാശാത്. ബ്രഹ്മാനന്ദന സംസ്കൃതയാ ഏവ രീത്യാ ചലത്വധുനാശിക്ഷ; യദി പശ്ചാത് പരിവർത്തനമഹേത്, തദപി കാരയേത്. സർവ്വേഷാം സമ്മതിം ഗൃഹീത്വാ തു കരണീയമിതിന വിസ്മർത്ത വ്യം.

അഹമധുനാ അലമോറാനഗരസ്യ കിഞ്ചിദുത്തരം കസ്യചിദ്വണിജ ഉപവനോപദേശേ നിവസാമി. സമ്മുഖേ ഹിമശിഖരാണി ഹിമാലയസ്യ പ്രതിഫലിതദിവാകരകരൈഃ പിണ്ഡീകൃത രജതാനീവ ഭാന്തി പ്രീണയന്തി ച. അവ്യാഹതവായുസേവനേന മിതേന ഭോജനേന സമധികവ്യായാമസേവയാ ച സുദൃഢം സ്വസ്ഥം ച സഞ്ജാതം മേ ശരീരം. യോഗാനന്ദഃ ഖലു സമധികമസ്വസ്ഥ ഇതി ശൃണോമി. ആമന്ത്രയാമി തമാഗന്തുമത്രൈവ, ബിഭേത്യസൗ പുനഃ പാർവത്യാദ് ജലാദ് വായോശ്ച. "ഉഷിത്വാ കതിപയദിവസാനി അത്രോപവനേ യദി ന താവദ് വിശേഷോവ്യാധേഃ ഗച്ഛ ത്വം കലികാതാം" ഇത്യഹമദ്യ തമലിഖം. യഥാഭിരുചി കരിഷ്യതി.

അച്യുതാനന്ദഃ പ്രതിദിനം സായാഹ്നേ അലമോറാനഗര്യാം ഗീതാദി ശാസ്ത്രപാഠം ജനാനാഹൂയ കരോതി. ബഹുനാം നഗരവാസിനാം സ്കന്ധാ വാരസ്ഥാനാം സൈന്യാനാഞ്ച സമാഗമോസ്തിതത്ര പ്രത്യഹം. സർവാ നസൗ പ്രീണാതി ചേതി ശൃണോമി.

'യാവാനർത്ഥഃ' ഇത്യാദി ശ്ലോകസ്യ യോ വങ്ഗാർത്ഥഃ ത്വയാലിഖിതഃ നാസൗ മന്യതേ സമീചീനഃ

'സതി ജലേ പ്ലാവിതേ ഉദപാനേ നാസ്തി അർത്ഥഃ പ്രയോജനം' ഇത്യ സ്യാർത്ഥഃ - വിഷമോയമുപന്യാസഃ, കിം സംപ്ലുതോ ദകേ സതി ജീവാനാം തൃഷ്ണാ വിലുപ്താ ഭവതി? യദ്യേവം ഭവേത് പ്രാകൃതികോ നിയമഃ ജല പ്ലാവിതായാം ഭൂമൗ ജലപാനം നിരർത്ഥകം ക്വചിദപി വായുമാർഗേണ അഥവാ അന്യേന കേനാപി ഗുഢോനോപായേന ജീവാനാം തൃഷ്ണാനി വാരണ സ്യാത്, തദാ സൗ അപൂർവഃ അർത്ഥഃ സാർഥകോ ഭവിതുമഹേത്, നാന്യഥാ.

ശങ്കര ഏവാലംബനീയഃ.

ഇയമപി ഭവിതുമർഹതി - സർവതഃ സംപ്ലുതോദകായാമപി ഭൂമൗ യാവാ നുദപാനേ അർത്ഥഃ തൃഷ്ണാതുരാണാം (അല്പജലം അലം ഭവേദി ത്യർത്ഥഃ.) "ആസ്താം താവദ് ജലരാശിഃ മമ പ്രയോജനം സ്വല്പേ പി ജലേ സിധ്യതി." ഏവം വിജാനതഃ ബ്രാഹ്മണസ്യ സർവേഷു വേദേഷു അർത്ഥഃ പ്രയോജനം. യഥാ സംപ്ലുതോദകേ പാനമാത്രം പ്രയോജനം; തഥാ സർവ്വേഷു വേദേഷു ജ്ഞാനമാത്രം പ്രയോജനം.

ഗ്രന്ഥകാരന്റെ അഭിപ്രായമനുസരിച്ച് കൂടുതൽ വിശദമാണ് താഴെ കൊടു ക്കുന്ന അഭിപ്രായം. നാട്ടിൽ വെള്ളപ്പൊക്കമുണ്ടായാലും കുടിക്കാൻ കൊള്ളാ വുന്നതും കുടിച്ചാൽ ഹിതവുമായ വെള്ളമാണ് ജനങ്ങൾ തേടുന്നത്. മറ്റൊ ന്നല്ല. വെള്ളപ്പൊക്കത്തിലും ഭൂമിയുടെ വ്യത്യാസമനുസരിച്ച് ഭിന്നഗുണങ്ങളും ഭിന്നധർമ്മങ്ങളുമായ നാനാതരം വെള്ളമുണ്ട്. ഇങ്ങനെ അറിഞ്ഞ് ബ്രഹ്മ ജ്ഞൻ വിവിധ ജ്ഞാനപൂർണ്ണമായ വേദമെന്ന ശബ്ദസമുദ്രത്തിൽ സംസാ രതൃഷ്ണ ശമിപ്പിക്കാൻ മോക്ഷത്തിനു തക്കതുമാത്രം സ്വീകരിക്കണം. അതു ബ്രഹ്മജ്ഞാനമത്രേ.

മംഗലാശീർവ്വാദങ്ങളോടുകൂടി വിവേകാനന്ദൻ.

## 335

അല്മോറ
1 ജൂൺ 1897

പ്രിയ മി-,

വേദശബ്ദംകൊണ്ടു സംഹിതയെ ഉദ്ദേശിച്ചാൽ വേദങ്ങളെക്കുറിച്ചു നിങ്ങൾ കാട്ടുന്ന ആക്ഷേപം വിലപ്പോകും. ഭാരതത്തിൽ സ്വീകൃതമായ അഭിപ്രായപ്രകാരം വേദശബ്ദം മൂന്നു ഭാഗങ്ങളെ ഉൾക്കൊള്ളുന്നു-സംഹിതകൾ. ബ്രാഹ്മണങ്ങൾ, ഉപനിഷത്തുകൾ. സ്വാഭാവികമായി, ആദ്യത്തേതു രണ്ടും കർമ്മപരങ്ങളായ ഭാഗങ്ങളാകയാൽ മിക്കവാറും കാഴ്ചപ്പാടിനു പുറത്തുപെട്ടിരിക്കുന്നു; ഉപനിഷത്തുകളെമാത്രമാണ് നമ്മുടെ ദാർശനികന്മാരും സമ്പ്രദായസ്ഥാപകന്മാരും കൈക്കൊണ്ടിട്ടുള്ളത്.

'സംഹിത'കൾ മാത്രമാണ് വേദങ്ങളെന്ന ആശയം വളരെ ആധുനികമാണ്, സമാധിസ്ഥനായ ദയാനന്ദസരസ്വതിസ്വാമികൾ ആരംഭിച്ചതുമാണ്. ഈ അഭിപ്രായത്തിനു യാഥാസ്ഥിതിക ജനങ്ങളുടെ മേൽ ഒരു പിടിയുമില്ല.

സംഹിതകളുടെ ഒരു പുതിയ വ്യാഖ്യാനത്തെ ആസ്പദമാക്കി, മുഴുവനും ചേരുന്ന ഏകവിധമായൊരു സിദ്ധാന്തം കണ്ടെത്താമെന്നു ദയാനന്ദസരസ്വതിസ്വാമികൾ വിചാരിച്ചതാണ് ഈ അഭിപ്രായത്തിനു കാരണം; പക്ഷേ ബുദ്ധിമുട്ടുകൾ അങ്ങനെതന്നെ അവശേഷിച്ചു, അവ ബ്രാഹ്മണങ്ങളുടെ മേൽ ചെന്നുവീണെന്നുമാത്രം. വ്യാഖ്യാനത്തിന്റെയും പ്രക്ഷേപണത്തിന്റെയും സിദ്ധാന്തമുണ്ടായിരുന്നിട്ടും നല്ലൊരളവ് ഇനിയും അവശേഷിപ്പുണ്ട്.

ഇനി, സംഹിതകളെ ആസ്പദമാക്കി ഏകവിധമായൊരു മതം നിർമ്മിക്കാമെങ്കിൽ ആയിരമിരട്ടി അധികം തീർച്ചയാണ്, ഉപനിഷത്തുകളെ ആസ്പദമാക്കി കഴിവതും ഏകവിധവും സമന്വിതവുമായ ഒരു ശ്രദ്ധ സാധിക്കാമെന്ന്; മാത്രമല്ല, ഇതിൽ, നേരത്തേതന്നെ സ്വീകരിച്ചിട്ടുള്ള ദേശീയാഭിപ്രായത്തിന് എതിരായി പോകേണ്ടതുമില്ല. ഇതിൽ, പൂർവ്വാചാര്യന്മാരെല്ലാം നിങ്ങളുടെ പക്ഷം ചേരും, നവപുരോഗതിക്കു വലിയ തഞ്ചം നിങ്ങൾക്കുണ്ടുതാനും.

ഗീത ഇപ്പോഴെ ഹിന്ദുമതത്തിന്റെ ബൈബിളായിക്കഴിഞ്ഞിരിക്കുന്നു. സംശയമില്ല; അതിന് അതു പൂർണ്ണമായർഹിക്കുന്നുമുണ്ട്. പക്ഷേ കൃഷ്ണന്റെ വ്യക്തിത്വം മങ്ങൽകൊണ്ട് അത്രയ്ക്കു മൂടിയിരിക്കയാൽ ആ ജീവിതത്തിൽനിന്നു ജീവിതദായകമായ ഒരാവേശം ആർജ്ജിക്കുക അസാധ്യമായിരിക്കുന്നു. അതുമല്ല, ഇന്നത്തെ യുഗത്തിനു ചിന്തയുടെ നവവിധങ്ങളും നവജീവിതവും വേണ്ടിയിരിക്കുന്നു.

ഈ വഴിക്കു ചിന്തിക്കാൻ ഇതു നിങ്ങളെ സഹായിക്കുമെന്നു വിശ്വസിച്ചുകൊണ്ട്,

അനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ.

(മേരി ഹാല്ബോയിസ്റ്റർക്ക്) അല്മോറ

2 ജൂൺ 1897

പ്രിയ മേരി,

വാഗ്ദാനം ചെയ്ത വലിയ സല്ലാപലേഖനം ഞാനിതാ ആരംഭിക്കുന്നു, അതിന്റെ വളർച്ചയെപ്പറ്റി ഏറ്റവും നല്ല ഉദ്ദേശ്യത്തോടെ; പരാജയപ്പെടുന്നെങ്കിൽ അതു നിങ്ങളുടെ കർമ്മംകൊണ്ടായിരിക്കും. നിങ്ങൾ നല്ല ആരോഗ്യം ആസ്വദിക്കുന്നെന്നു തീർച്ച. എനിക്കു വളരെ വളരെ മോശമായിരുന്നു; ഇപ്പോൾ ലേശം ഭേദപ്പെട്ടുവരുന്നു – വേഗം ഭേദമാകുമെന്നു വിശ്വസിക്കുന്നു.

ലണ്ടനിലെ പ്രവർത്തനത്തെപ്പറ്റി എന്തുള്ളു? അതു പൊളിഞ്ഞു പോകയാണെന്നു ഭയപ്പെടുന്നു. നിങ്ങൾ വല്ലപ്പോഴും ലണ്ടൻ സന്ദർശിക്കാറുണ്ടോ? സ്റ്റർഡിക്കു പുതിയൊരു കുഞ്ഞുണ്ടായിട്ടില്ലേ?

ഭാരതത്തിലെ സമതലങ്ങൾ ഇപ്പോൾ ജ്വലിക്കയാണ്. എനിക്കതു സഹിച്ചുകൂടാ. അതുകൊണ്ട് ഞാനീ പർവ്വതാവാസത്തിലാണ് – സമതലങ്ങളെക്കാൾ അല്പം ശീതളതരം.

അല്മോറയിലെ ഒരു കച്ചവടക്കാരന്റെ വക മനോഹരമായൊരു തോട്ടത്തിലാണ് ഞാൻ താമസിക്കുന്നത് – അനേകം നാഴികയുള്ള പർവ്വതങ്ങളോടും വനങ്ങളോടും പറ്റിനില്ക്കുന്ന ഒരു തോട്ടം. മിനിഞ്ഞാന്നു രാത്രി ഒരു പുള്ളിപ്പുലി വന്ന് ഈ തോട്ടത്തിൽ വളർത്തുന്ന ഒരു പറ്റത്തിൽനിന്ന് ഒരു കോലാടിനെ തട്ടിക്കൊണ്ടുപോയി. വേലക്കാരും കൂറ്റൻ തിബത്തൻകാവൻനായ്ക്കുളുടെ കുരയും കൂടി ഒരു ഭയങ്കരമായ ആരവമാണുണ്ടാക്കിയത്. ഞാനിവിടെ ഉള്ളതുകൊണ്ട് രാത്രി മുഴുവൻ ഈ നായ്ക്കളെ കുറച്ചു ദൂരെ ചങ്ങലയിട്ടു പൂട്ടിയിരിക്കയാണ്, അവ കുറച്ച് എന്റെ ഉറക്കം തകരാറാക്കേണ്ട എന്നുവെച്ച്. അങ്ങനെ പുള്ളിപ്പുലി തന്റെ തഞ്ചം കണ്ടു, അന്തസ്സായ ഒരു ശാപ്പാടും അവനു കിട്ടി; പക്ഷേ ആഴ്ചകൾക്കുശേഷമാകാം. എന്നാൽപോലും അതവനു വളരെ നന്മ ചെയ്യുമാറാകട്ടെ!

നിങ്ങൾ മിസ് മ്യൂളറെ ഓർക്കുന്നുണ്ടോ? അവർ കുറച്ചു ദിവസത്തേക്കായി ഇവിടെ വന്നിട്ടുണ്ട്. ഈ പുള്ളിപ്പുലിക്കഥ കേട്ട് അവരങ്ങു പേടിച്ചുപോയി. ലണ്ടനിൽ ഊറയ്ക്കിട്ട തോലിനു വലിയ ആവശ്യമുണ്ടെന്നു തോന്നുന്നു; മറ്റെന്തിനെക്കാളുമധികം അതാണ് ഞങ്ങളുടെ പുള്ളിപ്പുലികൾക്കും കടുവൾക്കും വലിയ നാശം വരുത്തുന്നത്.

ഞാൻ നിങ്ങൾക്കെഴുതിക്കൊണ്ടിരിക്കെ അപരാഹ്നപ്രഭയെ പ്രതിബിംബിപ്പിച്ചുകൊണ്ട് എന്റെ മുമ്പാകെ നില്ക്കുകയാണ്, നെടുനെടുങ്കൻ മഹാഹിമ

ശൃംഗപംക്തികൾ. അവ ഇവിടെനിന്ന് കാക്ക പറക്കുന്ന തരത്തിൽ ഇരുപതു നാഴിക അകലെയാണ്, വളഞ്ഞു പുളഞ്ഞ പർവ്വതമാർഗ്ഗങ്ങളിലൂടെ നാല്പതും.

നിങ്ങളുടെ വിവർത്തനങ്ങൾ കൗൺടെസ്സിന്റെ പത്രത്തിൽ നന്നായി സ്വീകരിക്കപ്പെട്ടു. എന്നു ഞാൻ വിശ്വസിക്കുന്നു. ഞങ്ങളുടെ കുറേ രാജാക്കന്മാരുടെകൂടെ ഈ ജൂബിലിക്കാലത്ത് ഇംഗ്ലണ്ടിലേയ്ക്കു വരുവാൻ എനിക്കു വലിയ മനസ്സും വളരെ നല്ല അവസരവുമുണ്ടായിരുന്നു; പക്ഷേ ജോലിയിലേയ്ക്കു വേഗം സാഹസപ്പെടാൻ എന്റെ വൈദ്യന്മാർ എന്നെ അനുവദിക്കില്ല. കാരണം, യൂറോപ്പിലേയ്ക്കു പോകുകയെന്നാൽ ജോലിയെന്നർത്ഥം. അല്ലേ? ജോലിയില്ല, അപ്പമില്ല.

ഇവിടെ കാവിവസ്ത്രം മതി, വേണ്ടത്ര ആഹാരവുമുണ്ട്. എങ്ങനെയെങ്കിലും, വളരെ കൊതിച്ച ഒരു വിശ്രമം ഞാനനുഭവിക്കയാണ്. അതെനിക്കു നന്മ ചെയ്യുമെന്നു ഞാൻ വിശ്വസിക്കുന്നു.

നിങ്ങളെങ്ങനെ പ്രവൃത്തിയുമായി തുടരുന്നു? സന്തോഷത്തോടോ സന്താപത്തോടോ? കുറച്ചു നല്ല വിശ്രമം നിങ്ങളിഷ്ടപ്പെടുന്നില്ലേ, കുറച്ചു കൊല്ലത്തേയ്ക്കെന്നു വെയ്ക്കുക. ഒരു പണിയും കൂടാതെ? ഉറക്കം തീറ്റി വ്യായാമം, വ്യായാമം തീറ്റി ഉറക്കം – അതാണ് ഇനിയും കുറേ മാസത്തേയ്ക്കു ഞാൻ ചെയ്യാൻ പോകുന്നത്. മി. ഗുഡ്വിൻ എന്റെകൂടെയുണ്ട്. അയാളെ അയാളുടെ ഭാരതീയവേഷത്തിൽ നിങ്ങൾ കാണേണ്ടിയിരുന്നു. ഞാൻ വളരെ വേഗം അയാളുടെ തല മുണ്ഡനം ചെയ്യിച്ച് അയാളെ ഒരു മുഴുസംന്യാസിയാക്കാൻ പോകയാണ്.

ചില യോഗങ്ങൾ ഇപ്പോഴും നിങ്ങൾ അഭ്യസിക്കുന്നുണ്ടോ? അതുകൊണ്ടു വല്ല ഗുണവും കാണുന്നുണ്ടോ? മി. മാർട്ടിൻ മരിച്ചിരിക്കന്നെന്നു ഞാനറിയുന്നു, മിസിസ് മാർട്ടിൻ എങ്ങനെയുണ്ട്? – അവരെ വല്ലപ്പോഴും കാണാറുണ്ടോ?

മിസ് നോബിളിനെ നിങ്ങൾക്കറിയുമോ? അവരെ എപ്പോഴെങ്കിലും കാണാറുണ്ടോ? ഇവിടെ എന്റെ കത്ത് അവസാനിക്കയായി, ഒരു കൊടുംപൊടിക്കാറ്റ് എന്റെ മേലിതാ അടിക്കുന്നു, എഴുതാൻ സാധ്യവുമല്ല. ഇതെല്ലാം നിങ്ങളുടെ കർമ്മമാണ്, പ്രിയ മേരി, വളരെയേറെ അദ്ഭുതസംഗതികളെഴുതണമെന്നും ബഹുരസികൻ കഥകൾ പറഞ്ഞുതരണമെന്നും വിചാരിച്ചതാണല്ലോ. പക്ഷേ അതെല്ലാം പിന്നെത്തേയ്ക്കു ഞാൻ വെയ്ക്കേണ്ടിയിരിക്കുന്നു, നിങ്ങൾ കാക്കേണ്ടിയുമിരിക്കുന്നു.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

(സിസ്റ്റർ നിവേദിതയ്ക്ക്)

അല്മോറ
3 ജൂൺ 1897

പ്രിയ മിസ് നോബിൾ,

.......എന്നെസ്സംബന്ധിച്ചാണെങ്കിൽ ഞാൻ തികച്ചും തൃപ്തനാണ്. ഞാൻ ഞങ്ങളുടെ വളരെയേറെ ആളുകളെ തട്ടിയുണർത്തിയിരിക്കുന്നു, അതാണ് എനിക്കാകെ വേണ്ടിയിരുന്നത്. സംഗതികൾക്ക് അവയുടെ ഗതിയും കർമ്മത്തിന് അതിന്റെ പ്രാബല്യവും ഭവിക്കട്ടെ. എനിക്കിങ്ങു താഴെ ഒരു ബന്ധവുമില്ല. ഞാൻ ജീവിതം കണ്ടിരിക്കുന്നു-അതെല്ലാം താനാണ് – ജീവിതം തനിക്കുവേണ്ടി, പ്രേമം തനിക്കുവേണ്ടി, മാനം തനിക്കുവേണ്ടി, സർവ്വം തനിക്കുവേണ്ടി. ഞാൻ പിൻതിരിഞ്ഞുനോക്കുകയാണ്. തനിക്കുവേണ്ടിച്ചെയ്തൊരു സംഗതിയും ഞാൻ കാണുന്നില്ല – എന്റെ – ദുഷ്പ്രവൃത്തികൾപോലും തനിക്കുവേണ്ടിയായിരുന്നില്ല. അതുകൊണ്ടു ഞാൻ തൃപ്തനാണ്; ഞാനെന്തോ വിശേഷിച്ച് നല്ലതോ വലുതോ ചെയ്തെന്നല്ല, പക്ഷേ ലോകം അത്ര അല്പം, ജീവിതം അത്രയ്ക്കൊരു നികൃഷ്ടവസ്തു, വാഴ്വ് അത്രയ്ക്കത്രയ്ക്കു ദാസ്യമയം – ആകയാൽ, മാനുഷവ്യക്തികൾ, യുക്തിയുള്ള ആത്മാക്കൾ, ഈ 'തന്റെ' പിന്നാലെ പായേണ്ടിവരുന്നല്ലോ-അതീനീചവും നിന്ദ്യവുമായ സമ്മാനം തന്നെ – എന്ന് ഞാൻ അദ്ഭുതപ്പെട്ടു പുഞ്ചിരിതൂകിപ്പോകുന്നു.

സത്യം സത്യംതന്നെ. നാം ഒരു കുടുക്കിൽ പിടിക്കപ്പെട്ടിരിക്കുന്നു. എത്ര വേഗം അതിൽനിന്നു പുറത്തു കടക്കുന്നുവോ അത്രയ്ക്കുനന്ന്. ഞാൻ സത്യം കണ്ടിരിക്കുന്നു- ദേഹം മുകളിലേയ്ക്കോ താഴേയ്ക്കോ ഒഴുകട്ടെ, ആർ വകവയ്ക്കെന്നു?

ഞാനിപ്പോൾ പാർക്കുന്നേടം ഒരു പൂർവ്വതോദ്യാനമാണ്, വടക്കുവശത്ത്, ഏതാണ്ട് ചക്രവാളത്തിൽ നെടുനീളെ നീണ്ടുകിടക്കുന്നതു മഞ്ഞു മൂടിയ ഹിമാലയത്തിന്റെ ശൃംഗപംക്തികളാണ് – വനം സമൃദ്ധം. ഇവിടെ വലിയ തണുപ്പില്ല, വലിയ ചൂടുമില്ല; സായന്തനങ്ങളും പ്രഭാതങ്ങളും തനിമധുരംതന്നെ. ഈ വേനല്ക്കാലം ഇവിടെ പാർക്കണമെന്നുണ്ട്. മഴ വന്നെത്തിയാൽ ഞാൻ പ്രവർത്തിയെടുക്കാൻ സമതലങ്ങളിലേയ്ക്കു പോകുന്നു.

ഞാനൊരു പണ്ഡിതന്റെ ജീവിതത്തിനുവേണ്ടി ജനിച്ചവനാണ്-നിവൃത്തൻ, സ്വസ്ഥൻ, എന്റെ ഗ്രന്ഥങ്ങൾ വായിച്ചുകൊണ്ടേ ഇരിക്കുക. പക്ഷേ അമ്മ മറ്റു തരത്തിൽ തീരുമാനിക്കുന്നു- ആ പ്രവണത ഇപ്പോഴുമുണ്ട്.

സ്വന്തം വിവേകാനന്ദൻ.

## 338

(ബ്രഹ്മാനന്ദസ്വാമികൾക്ക്) അല്മോറ

14 ജൂൺ 1897

നിങ്ങൾ അയച്ചുതന്ന ചാരുവിന്റെ കത്തിൽ പ്രസ്താവിച്ചിട്ടുള്ള കാര്യത്തെപ്പറ്റി എനിക്കു പൂർണ്ണസഹാനുഭൂതിയുണ്ട്.

മഹാറാണിക്കു കൊടുക്കുന്ന മംഗളപത്രത്തെസ്സംബന്ധിച്ച് താഴെ പറയുന്ന കാര്യങ്ങൾ ഓർമ്മിക്കണം.

1. അതിശയോക്തി, അതായത് "അങ്ങുന്ന് ഈശ്വരന്റെ പ്രതിനിധിയാണ്" എന്നും മറ്റും നമ്മുടെ നാട്ടുകാർ സ്വാഭാവികമായി പ്രലപിക്കാറുള്ള അസംബന്ധമൊന്നും ഉണ്ടായിരിക്കരുത്.

2. എല്ലാ മതങ്ങളേയും സംരക്ഷിക്കുന്നതുകൊണ്ട് നമുക്കു നമ്മുടെ വേദാന്തമതം നിർഭയം ഭാരതവർഷത്തിലും ഇംഗ്ലണ്ടിലും പ്രചരിപ്പിയ്ക്കാൻ സാധിച്ചിരിക്കുന്നു.

3. മഹാറാണിക്ക് ഭാരതവാസികളോടുള്ള ദയ; ഉദാഹരണമായി, ക്ഷാമകാലത്ത് സ്വയം ദാനം ചെയ്ത് അപൂർവമായ ദാനം ചെയ്യാൻ ഇംഗ്ലീഷുകാരെ പ്രോത്സാഹിപ്പിച്ചത്.

4. മഹാറാണിക്ക് ദീർഘായുസ്സും മഹാറാണിയുടെ രാജ്യത്തിൽ പ്രജകൾക്ക് ഉത്തരോത്തരം സുഖസമൃദ്ധിയും ഉണ്ടാകണമെന്നുള്ള പ്രാർത്ഥന.

മംഗളപത്രം തെറ്റില്ലാതെ വിശുദ്ധമായ ഇംഗ്ലീഷിൽ എഴുതി എന്റെ അല്മോറാമേൽവിലാസത്തിലേയ്ക്ക് അയച്ചുതരണം. ഞാൻ ഒപ്പിട്ട് സിംലയ്ക്ക അയയ്ക്കാം. സിംലയിൽ ആർക്കാണയയ്ക്കേണ്ടതെന്ന് അറിയിക്കുക.

വിവേകാനന്ദൻ

പുനശ്ച. മഠത്തിൽനിന്നു ശുദ്ധാനന്ദൻ ആഴ്ചതോറും എനിക്കുയയ്ക്കുന്ന കത്തിന്റെ ഒരു പ്രതി മഠത്തിൽ സൂക്ഷിക്കണം.

## 339

(അഖണ്ഡാനന്ദസ്വാമികൾക്ക്) അല്മോറ

15 ജൂൺ 1897

കല്യാണവര,

നിങ്ങളെക്കുറിച്ചുള്ള വർത്തമാനം വിസ്തരിച്ചു കിട്ടുന്നുണ്ട്, ഞാൻ ഉത്ത

രോത്തരം ആനന്ദിയ്ക്കയും ചെയ്യുന്നു. ഇങ്ങനെയുള്ള പ്രവർത്തനങ്ങൾകൊണ്ടു ലോകത്തെ സ്വാധീനമാക്കാം. മതവാദങ്ങളും മറ്റും കൊണ്ട് എന്തു പ്രയോജനം? സബാഷ്! നിങ്ങൾക്ക് എന്റെ ലക്ഷോപലക്ഷം ആലിംഗനാശീർവ്വാദാദികൾ. കർമ്മം, കർമ്മം, കർമ്മം, മരണപര്യന്തം കർമ്മം, ദുർബ്ബലന്മാർ കർമ്മവീരന്മാരും മഹാവീരന്മാരുമാകണം. പണത്തെച്ചൊല്ലി വിഷമിക്കേണ്ട, അത് ആകാശത്തുനിന്നു പെയ്യും. പണം തരുന്നവർ അവരുടെ പേരിൽ തന്നുകൊള്ളട്ടെ, അതിലെന്തു ഹാനി? ആരുടെ പേര്? എന്തിനു പേര്? ആരാണ് പേരും പെരുമയും ആഗ്രഹിക്കുന്നത്? പേരും മറ്റും മറയത്തു പോകട്ടെ! വിശപ്പുള്ളവരുടെ വയറ്റിൽ അന്നമെത്തിക്കുന്ന സംരംഭത്തിൽ പേരും പൊരുളും രസാതലത്തിൽ പോകുകയാണെങ്കിൽ അഹോ ഭാഗ്യഹോ ഭാഗ്യം! നന്ന്, എന്റെ സഹോദര, ഇങ്ങനെതന്നെ പ്രവർത്തിക്കുക. ഹൃദയം, ഹൃദയംതന്നെയാണ് വിജയിക്കുന്നത്, തലച്ചോറല്ല. പുസ്തകങ്ങൾ വിദ്യാഭ്യാസം യോഗം ധ്യാനം ജ്ഞാനം എല്ലാം പ്രേമസമക്ഷം ധൂളീസമാധനമാണ്; പ്രേമം കൊണ്ടുതന്നെയാണ് അണിമാദിസിദ്ധികളും ഭക്തിയും ജ്ഞാനവും യോഗവും കൈവരുത്തുന്നത്. ഇതുതന്നെയാണ് യഥാർത്ഥമായ പൂജ, മറ്റെല്ലാം, നേദം യദിദമുപാസതേ – ജനങ്ങൾ ഉപാസിക്കുന്ന മറ്റൊന്നും യഥാർത്ഥപൂജയല്ല, ഇതു പ്രാരംഭമേ ആയുള്ളൂ. ഇങ്ങനെ നമ്മൾ ഭാരതവർഷത്തിലാകെ, അല്ല അല്ല, ലോകത്തിലാകെ, വ്യാപിച്ചില്ലെങ്കിൽ ഭഗവാന്റെ മാഹാത്മ്യമെന്ത്?

നമ്മുടെ ഭഗവാന്റെ പാദസ്പർശത്താൽ മനുഷ്യർ ദേവത്വം പ്രാപിയ്ക്കമോ ഇല്ലയോ എന്ന് ലോകർ കാണട്ടെ. ഇതിനെയാണ് ജീവന്മുക്തി എന്നു പറയുന്നത് – അതായത് അഹന്തയും സ്വാർത്ഥവും, നിശ്ശേഷം നശിക്കുന്ന ഈ അവസ്ഥ.

വാ ബഹാദൂർ, ഗുരു കീ ഫതേ (നന്ന്, ഗുരു വിജയിക്കട്ടെ!) ക്രമേണ വ്യാപിക്കാൻ ശ്രമിക്കുക. കഴിയുമെങ്കിൽ നിങ്ങൽ കല്ക്കത്തയിൽ വന്നു മറ്റൊരു സംഘം ബാലന്മാരെകൂട്ടി ഒരു ഫണ്ടുണ്ടാക്കുക; അവരിൽ ഒന്നു രണ്ടു പേരെ ഒരു സ്ഥലത്തു ജോലിയിലേർപ്പെടുത്തി, പിന്നീട് മറ്റൊരു സ്ഥലത്തു പോകുക. ഇങ്ങനെ വ്യാപിക്കുക, നിങ്ങൾ അവരുടെ ജോലി നിരീക്ഷിച്ചുകൊണ്ട് സഞ്ചിരിക്കുക. ക്രമേണ ഈ പ്രവർത്തനം സ്ഥായിയാകുന്നതു കാണാം; അതോടൊപ്പം മതപ്രചാരണവും വിദ്യാപ്രചാരണവും താനേ നടന്നുകൊള്ളും. ഞാൻ കല്ക്കത്തയിലേയ്ക്കു വിശദമായെഴുതിയിട്ടുണ്ട്. ഇപ്രകാരമുള്ള ജോലി ചെയ്താൽ ഞാൻ നിങ്ങളെ ചുമലിലേറ്റി ആടും, ആനന്ദിക്കും, വാ ബഹാദൂർ! ക്രമേണ ഓരോ ജില്ലയിലും ഓരോ കേന്ദ്രമുണ്ടാകുന്നതു കാണാം; അതു സ്ഥിരകേന്ദ്രമാകയും ചെയ്യും. ഞാൻ വേഗം സമതലപ്രദേശത്തേയ്ക്കിറങ്ങുന്നുണ്ട്. ഞാൻ യോദ്ധാവാണ്, യുദ്ധ

ക്ഷേത്രത്തിൽവെച്ചു മരിക്കും; ഇവിടെ ഒരു സ്ത്രീയെപ്പോലെ മൂടുപടമിട്ടിരിക്കാൻ എനിക്കു പറ്റുമോ?

നിങ്ങളുടെ ചിരപ്രേമബദ്ധനായ വിവേകാനന്ദൻ

## 340

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

അല്മോറ
20 ജൂൺ 1897

അഭിന്നഹൃദയ,

നിങ്ങളുടെ ശരീരം മുമ്പത്തേക്കാൾ സ്വസ്ഥമാണെന്നറിഞ്ഞു സന്തോഷിക്കുന്നു. യോഗാനന്ദൻ പറയുന്നതു കേട്ട് നിങ്ങൾ വിഷമിക്കേണ്ട; അദ്ദേഹം പറയുന്നത് അത്ര പരമാർത്ഥമല്ല. എനിക്കു ഭേദമുണ്ട്; ശരീരത്തിനു നല്ല ബലമുണ്ട്. ദാഹമില്ല, രാത്രിയിൽ എണീറ്റു മൂത്രമൊഴിക്കേണ്ടതായും വരുന്നില്ല. കരളും സ്വസ്ഥമായിരിക്കുന്നു. ശശിയുടെ ഔഷധംകൊണ്ട് എന്തു ഫലം ഉണ്ടായി എന്നു മനസ്സിലാകുന്നില്ല. അതുകൊണ്ട് അതിപ്പോൾ നിർത്തിവെച്ചിരിക്കുകയുമാണ്. മാമ്പഴം ധാരാളം കഴിക്കുന്നുണ്ട്. കുതിരസ്സവാരിയിൽ ഞാൻ വളരെ നിപുണനായിരിക്കുന്നു: ഇരുപതോ മുപ്പതോ നാഴിക തുടർച്ചയായി സവാരിചെയ്താലും ക്ഷീണം തോന്നുന്നില്ല. കുടവയറു വരുമോ എന്നു ഭയന്ന് പാലു കുടിക്കുന്നതു നിർത്തിയിരിക്കുന്നു. ഇന്നലെ അല്മോറയിലെത്തി. ഇനി ഉദ്യാനത്തിലേയ്ക്കു പോകുന്നില്ല. മിസ് മ്യൂളറുടെ അതിഥിയായി ഇംഗ്ലീഷ് രീതിയിൽ ദിവസേന മൂന്നു പ്രാവശ്യം ആഹാരം കഴിക്കും.

റുഡ്ഡോക്കിൻരെ വൈദ്യഗ്രന്ഥം പഠിപ്പിക്കുന്നതായി ശുദ്ധാനന്ദൻ എഴുതുന്നു. അത്തരം അസംബന്ധങ്ങൾ ക്ലാസിൽ പഠിപ്പിക്കയോ! ഒരു സെറ്റ് ഊർജ്ജതന്ത്രയന്ത്രങ്ങളും, ഒരു സെറ്റ് രസതന്ത്രയന്ത്രങ്ങളും, ഒരു ദൂരദർശിനിയും ഒരു അണുദർശിനിയും വാങ്ങാൻ ആകെക്കൂടെ 150–200 രൂപയ്ക്കുകമേ വേണ്ടിവരൂ. ശശിബാബു ആഴ്ചയിൽ ഒരു ദിവസം വന്ന് പ്രായോഗിക രസതന്ത്രത്തെപ്പറ്റി പ്രസംഗിക്കട്ടെ; ഹരിപ്രസന്നൻ ഊർജ്ജതന്ത്രവും മറ്റും പഠിപ്പിക്കട്ടെ. ബംഗാളിഭാഷയിൽ എഴുതിയിട്ടുള്ള നല്ല വിജ്ഞാനശാസ്ത്ര ഗ്രന്ഥങ്ങളും വാങ്ങിച്ചു വായിപ്പിക്കണം.

വിവേകാനന്ദൻ

## 341

(സിസ്റ്റർ നിവേദിതയ്ക്ക്)

അല്മോറ
20 ജൂൺ 1897

എന്റെ പ്രിയ മിസ് നോബിൾ,

........ഞാൻ തുറന്നു പറയട്ടെ. നിങ്ങളെഴുതുന്ന ഓരോ വാക്കും ഞാൻ വില വെയ്ക്കുന്നു. ഓരോ കത്തിനും നൂറു വട്ടം സ്വാഗതം, നിങ്ങൾക്ക് മനസ്സും അവസരവുമുള്ളപ്പോഴൊക്കെ, നിങ്ങളെന്തിഷ്ടപ്പെടുന്നോ അതെഴുതുക....ഒന്നും തെറ്റിദ്ധരിക്കപ്പെടില്ല, ഒന്നും മതിക്കപ്പെടാതിരിക്കില്ല എന്നറിഞ്ഞുകൊണ്ട്, ഇത്രകാലമായിട്ടും പ്രവർത്തനത്തെക്കുറിച്ച് ഒരു വാർത്തയുമില്ല. നിങ്ങൽക്കു വല്ലതും പറഞ്ഞു തരാമോ? ഭാരതത്തിൽനിന്ന് ഒരു തുണയും ഞാൻ പ്രതീക്ഷിക്കുന്നില്ല, എന്റെ പേരിൽ ഇത്ര വളരെ വിജയോത്സവമുണ്ടെന്നിരിക്കിലും. അവരത്ര പാവങ്ങൾ!

എങ്കിലും ഞാൻ പ്രവർത്തനമാരംഭിച്ചിരിക്കുന്നു. ഞാൻ സ്വന്തം പരിശീലിപ്പിക്കപ്പെട്ട മട്ടിൽ – മരച്ചോട്ടിൽ, വല്ലപാടും ദേഹദേഹികളെ ഒന്നിച്ചുനിർത്തിക്കൊണ്ട്. പദ്ധതിയും സ്വല്പം മാറിയിരിക്കുന്നു. ഞാനെന്റെ സുഹൃത്തുക്കളിൽ ചിലരെ ക്ഷാമം പിടിച്ച ജില്ലകളിൽ പ്രവർത്തിക്കാനായച്ചിട്ടുണ്ട്. അതൊരാദ്ഭുതംപോലെ പ്രവർത്തിച്ചു. ഞാനെപ്പോഴും വിചാരിക്കുന്നതുപോലെ, ലോകത്തെ പ്രാപിക്കാവുന്നതു ഹൃദയത്തിലൂടെ, അതിലൂടെമാത്രമാണ്, എന്നു ഞാൻ കാണുന്നു. അതുകൊണ്ട് ഇപ്പോഴത്തെ പദ്ധതി ധാരാളം ചെറുപ്പക്കാരെ (അത്യുന്നതവർഗ്ഗത്തിൽനിന്ന്, തീരെ താഴ്ന്നതിൽ നിന്നല്ല–അവർക്കുവേണ്ടി എനിക്കു കുറച്ചുകൂടെ കാക്കേണ്ടതുണ്ട്) പരിശീലിപ്പിച്ചുകൊണ്ടുവരികയാണ്; അവരിൽ ഒരു നല്ല സംഖ്യയെ ഒരു ജില്ലയിലേയ്ക്കുയച്ചായിരിക്കും ആദ്യത്തെ ആക്രമണം. മതത്തിന്റെ ഈ 'സോപ്പേഴ്സും മൈനേഴ്സും' വഴി തെളിയിച്ചു കഴിഞ്ഞാൽ, അപ്പോൾ, സിദ്ധാന്തവും ദർശനവും നിവേശിപ്പിക്കാൻ വേണ്ടത്ര സമയമുണ്ടാവും.

കുറേ ചെറുപ്പക്കാർ ഇപ്പോൾത്തന്നെ പരിശീലിപ്പിക്കപ്പെട്ടുവരുന്നു; പക്ഷേ, ഈയിടത്തെ ഭൂകമ്പം, ഞങ്ങൾക്കു പാർത്തു പണിയെടുക്കാനുണ്ടായിരുന്ന പാവപ്പെട്ട താവളത്ത തകർത്തുകളഞ്ഞു; ഏതായാലും അതു വാടകയ്ക്കെടുത്തതുമാത്രമായിരുന്നു. സാരമില്ല. പ്രവർത്തനം നടത്തപ്പെടുകതന്നെ വേണം, താവളമില്ലാതെ വിഷമങ്ങൾക്കകത്ത്.... ഇതുവരെയും മൊട്ടത്തലകളും കീറത്തുണികളും യാദൃച്ഛികാഹാരവുമാണ്. എങ്ങനെയും ഇതു മാറിയേ ഒക്കൂ, മാറുകയും ചെയ്യും –നാം അതിനുവേണ്ടി ആത്മാർത്ഥമായി പണിയെടുക്കുകയല്ലേ?.......

ഇവിടത്തുകാർക്കു ത്യജിക്കാൻ അത്യല്പമേ ഉള്ളു എന്നത് ഒരു തരത്തിൽ സത്യംതന്നെ എങ്കിലും ത്യാഗം അവരുടെ രക്തത്തിലുണ്ട്. പരിശീലനം നേടിവരുന്ന എന്റെ ഒരു ചങ്ങാതി ഒരു ജില്ലയുടെ ചുമതലയുള്ള എക്സിക്യൂട്ടീവ് എഞ്ചിനീയറായിരുന്നു. ഇവിടെ അതൊരു വലിയ സ്ഥാനമാണ്. അതയാൾ പുല്ലുപോലെ ഏറിഞ്ഞുകളഞ്ഞു!.....

സർവ്വപ്രേമപൂർവ്വം (പരമ) സത്യത്തിൽ സ്വന്തം വിവേകാനന്ദൻ

## 342

(അഖണ്ഡാനന്ദസ്വാമികൾക്ക്) — അല്മോറ

30 ജൂൺ 1897

കല്യാണവര,

നിങ്ങളുടെ നിർദ്ദേശപ്രകാരം ഞാൻ ഡിസ്ട്രീക്ട് മജിസ്ട്രേട്ട് മി.ലെവിങ്ങിന് എഴുതുന്നു. കൂടാതെ, 'ഇന്ത്യൻ മിറ'റിലേയ്ക്കു നിങ്ങളൊരു വലിയ കത്തെഴുതണം (ഡോ. ശശിയെക്കൊണ്ട് അതുതന്നെ പരിശോധിപ്പിച്ചിട്ട്), അയാളുടെ പ്രവർത്തനരീതി അതിൽ സവിസ്തരം വർണ്ണച്ചിരിക്കണം; ഒരു പകർപ്പു മേല്പറഞ്ഞ മാന്യന് അയച്ചു കൊടുക്കുകയും വേണം. നമ്മുടെ വിഡ്ഢികൾ ആളുകളുടെ കുറ്റങ്ങൾ മാത്രമേ അന്വേഷിക്കുന്നുള്ളൂ. അവർ ചില ഗുണങ്ങൾകൂടെ കാണട്ടെ.

ഞാൻ അടുത്ത തിങ്കളാഴ്ച ഇവിടം വിടുന്നു.....

അനാഥരെ കിട്ടാനുള്ള വിഷമത്തെപ്പറ്റി നിങ്ങളെന്താണ് പറയുന്നത്? നിങ്ങൾക്കിഷ്ടമാണെങ്കിൽ മഠത്തിൽനിന്ന് നാലോ അഞ്ചോ പേരെ ചോദിക്കുക; ഗ്രാമംതോറും തേടാമെങ്കിൽ രണ്ടു നാൾക്കകം നിങ്ങൾക്കു കുറച്ച് അനാഥരെ കണ്ടുകിട്ടും.

സ്വാഭാവികമായി, നമുക്കൊരു സ്ഥിരകേന്ദ്രം വേണം. ഈ നാട്ടിൽ എന്തെങ്കിലും ചെയ്യാനാവുമോ-സഹായിക്കാതെ? രാഷ്ട്രതന്ത്രത്തിൽ കലരരുത്, അവരുമായി ഒരു ബന്ധവും പാടില്ലതാനും. അതേ സമയം അവരോടു കലഹവും വേണ്ട. നിങ്ങൾ നിങ്ങളുടെ ശരീരവും മനസ്സും, നിങ്ങൾക്കുള്ളതു സർവ്വവും, വല്ലതുമൊരു പ്രവൃത്തിക്കു സമർപ്പിക്കണം. ഇവിടെ ഞാനൊരു യൂറോപ്യൻ സദസ്സിനോട് ഇംഗ്ലീഷിൽ പ്രസംഗിച്ചു, ഭാരതീയനിവാസികളോട് ഹിന്ദിയിലും. ഹിന്ദിയിൽ ഇതെന്റെ ആദ്യത്തെ പ്രസംഗമായിരുന്നു, എങ്കിലും അതെല്ലാവർക്കും ഇഷ്ടപ്പെട്ട ഒരു 'നിസ്സർ' (നീഗ്രോ-കറമ്പൻ) ചെയ്തതെന്ന നിലയ്ക്കു യൂറോപ്യന്മാർ സ്വാഭാവികമായി അതിനെക്കുറിച്ച് ആനന്ദോന്മത്തരായി- "അഹോ എന്തദ്ഭുതം!" എന്നും മറ്റും. അവരങ്ങനെയാണ്, അടുത്ത ശനിയാഴ്ച യൂറോപ്യന്മാർക്കുവേണ്ടി വേറൊരു പ്രസംഗമുണ്ട്. ഒരു വലിയ സമാജം ഇവിടെ സ്ഥാപിച്ചിട്ടുണ്ട്, അതു ഭാവിയിൽ എത്രത്തോളം പ്രവർത്തിക്കുമെന്നു നമുക്കു കാണാം. സമാജത്തിന്റെ ഉദ്ദേശ്യം വിദ്യാഭ്യാസവും മതവും പഠിപ്പിച്ചുകൊടുക്കലുമാണ്.

അടുത്ത തിങ്കളാഴ്ച ബറിലിയിലേയ്ക്കു യാത്ര, പിന്നെ സഹറൺപുരിയിലേയ്ക്ക്, അനന്തരം അംബാലയ്ക്ക്, അതിൽപ്പിന്നെ മിക്കവാറും ക്യാപ്റ്റൻ

സേവിയറുടെകൂടെ മസ്സൂറിക്ക്, പിന്നെ ലേശം തണുപ്പായാലുടൻ താണ തല ങ്ങളിലേയ്ക്കു മടങ്ങി രാജപുത്താനയിലൂടെയും മറ്റും യാത്ര. മഹാവേഗ ത്തോടെ പ്രവർത്തിച്ചുകൊണ്ടിരിക്കുക. ഭയമരുത്! ഞാനും പ്രവർത്തിക്കാൻ നിശ്ചയിച്ചിരിക്കുന്നു. ഈ ശരീരം പോകതന്നെ ചെയ്യും, ഒരു തെറ്റിദ്ധാര ണയും വേണ്ട. അതു പിന്നെ എന്തിനു മടിപിടിച്ചു കളയണം? 'തുരുമ്പിച്ചു പോകുന്നതിൽ ഭേദം തേഞ്ഞുപോകുന്നത്.' ഞാൻ മരിച്ചാൽപ്പോലും ഉദ്വേഗം വേണ്ട. എന്റെ വെറും എല്ലുകൾപോലും അദ്ഭുതങ്ങൾ പ്രവർത്തിക്കും. അടുത്ത പത്തു കൊല്ലത്തിനകം നമുക്കു ഭാരതത്തിലാകെ പരക്കണം, അതിൽ കുറഞ്ഞാൽ കൊള്ളുകയില്ല. കായികാഭ്യാസിയെപ്പോലെ പ്രവൃത്തി യിലേയ്ക്ക്; ഗുരു ജയിക്കട്ടെ! പണവുമൊക്കെ സ്വയം വന്നുകൊള്ളും, നമുക്ക് ആളെയാണ് വേണ്ടത്, പണമല്ല. ആളാണ് എന്തും ഉണ്ടാക്കുന്നത്, പണ ത്തിനെന്തു ചെയ്യാനാവും? ആളുകളെ നമുക്കു വേണം. എത്രയധികമോ അത്രയധികം നന്ന്...... ഉദാഹരണത്തിന്, ഇവിടെയുണ്ടായിരുന്നു മ–; ആയാൾ കുറേയേറെ പണം സംഭരിച്ചു, പക്ഷേ ആളുകളാരുമില്ലായിരുന്നു; അയാൾക്കെന്തു ഗുണം നേടാൻ കഴിഞ്ഞു?

സപ്രേമം സ്വന്തം വിവേകാനന്ദൻ.

## 343

സംസ്കൃതം

(ശിഷ്യൻ ശരച്ചന്ദ്രചക്രവർത്തിക്ക്) അല്മോറ

3 ജൂലായ് 1897

ഓം നമോ ഭഗവതേ രാമകൃഷ്ണായ
യസ്യവീര്യേണ കൃതിനോ വയം ച ഭുവനാനി ച
രാമകൃഷ്ണം സദാ വന്ദേ ശർവം സ്വതന്ത്രമീശ്വരം

'പ്രഭവതി ഭഗവാൻ വിധി'രിത്യാഗമിനഃ അപ്രയോഗ–നിപുണാഃ; പ്രയോ ഗനിപുണാശ്ച പൗരുഷം ബഹുമന്യമാനാഃ. തയോഃ പൗരുഷേയാപൗരുഷേ യപ്രതീകാരബലയോഃ വിവേകാഗ്രഹനിബന്ധനഃ കലഹ ഇതി മത്വാ യത സ്വായുഷ്മൻ ശരച്ചന്ദ്ര ആക്രമിതും ജ്ഞാനഗിരിഗുരോർഗരിഷ്ഠം ശിഖരം.

യദുക്തം "തത്ത്വനികഷഗ്രാവാ വിപദിതി" ഉച്യേത തദപിശതശഃ "തത്ത്വ മസി" തത്ത്വാധികാരേ. ഇദമേവ തന്നിദാനം വൈരാഗ്യരുജഃ. ധന്യം കസ്യാപി ജീവനം തല്ലക്ഷണാക്രാന്തസ്യ. അരോചിഷ്ണുരപി നിർദ്ദിശാമി പദം പ്രാചീ നം–'–കാലഃ കശ്ചിത് പ്രതീക്ഷ്യതാം" ഇതി. സമാരൂഢക്ഷേപണീക്ഷേപ ണശ്രമഃ വിശ്രാമ്യതാം തന്നിർഭരഃ. പൂർവാഹിതോ വേഗഃ പാരം നേഷ്യതി നാവം. തദേവോക്തം – "തത്സ്വയം യോഗസംസിദ്ധഃ കാലേനാത്മനി വിന്ദ തി," "ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ

ഇത്യത്ര ത്യാഗേന വൈരാഗ്യമേവ ലക്ഷ്യതേ. തദ്വൈരാഗ്യം വസ്തുശൂന്യം വസ്തുഭൂതം വാ. പ്രഥമം യദി, നതത്ര യതേത കോപി കീടഭക്ഷിതമസ്തിഷ്കേന വിനാ; യദ്യപരം, തദ്ദേം ആപതതി, ത്യാഗഃ മനസഃ സങ്കോചനം അന്യസ്മാദ് വസ്തുനഃ. പിണ്ഡീകരണം ച ഈശ്വരേ വാ ആത്മനി. സർവേശ്വരസ്തു വ്യക്തിവിശേഷോ ഭവിതും നാർഹതി. സമഷ്ടിരിത്യേവ ഗ്രഹണീയം. ആത്മേതി വൈരാഗ്യവതോ ജീവാത്മാ ഇതി നാപദ്യതേ, പരം തു സർവഗഃ സർവാന്തർയാമീ സർവ്വസ്യാത്മരൂപേണാവസ്ഥിതഃ സർവ്വേശ്വര ഏവ ലക്ഷീകൃതഃ. സ തു സമഷ്ടിരൂപേണ സർവേഷാം പ്രത്യക്ഷഃ ഏവം സതി ജീവേശ്വരയോഃ സ്വരൂപതഃ അഭേദഭാവാത് തയോഃ സേവാപ്രേമരൂപ കർമ്മണോരഭേദഃ സ്വരൂപതഃ അഭേദഭാവാത് തയോഃ സേവാപ്രേമരൂപകർമ്മണോരഭേദഃ. അയമേവ വിശേഷഃ–ജീവേ ജീവബുദ്ധ്യാ യാ സേവാ സമർപ്പിതാ സാദയാ, ന പ്രേമ, യദാത്മബുദ്ധ്യാ ജീവഃ സേവ്യതേ. തത് പ്രേമം ആത്മനോ ഹി പ്രേമാസ്പദത്വം ശ്രുതിസ്മൃതിപ്രത്യക്ഷപ്രസിദ്ധത്വാത്. തദ് യുക്തമേവ യദവാദീദ് ഭഗവാൻ ചൈതന്യഃ – 'പ്രേമ ഈശ്വരേ ദയാ ജീവേ' ഇതി, ദ്വൈതവാദിത്വാത് തത്ര ഭഗവതഃ സിദ്ധാന്തഃ ജീവേശ്വരയോർഭേദവിജ്ഞാപകഃ സമീചീനഃ. അസ്മാകം തു അദ്വൈതപരാണാം ജീവബുദ്ധിർബന്ധനായ ഇതി, തദസ്മാകം പ്രേമ ഏവ ശരണം, ന ദയാ. ജീവേ പ്രയുക്തഃ ദയാശബ്ദോപി സാഹസികജല്പിത ഇതി മന്യാമഹേ. വയം ന ദയാമഹേ, അപി തു സേവാമഹേ; നാനുകമ്പാനുഭൂതിരസ്മാകം, അപിതു പ്രേമാനുഭവഃ സ്വാനുഭവഃ സർവസ്മിൻ.

സൈവ സർവൈഷമ്യസാമ്യകരീ ഭവവ്യാധിനീരുജകരീ പ്രപഞ്ചാവശ്യംഭാവ്യത്രിതാപഹരണകരീ സർവ്വവസ്തുസ്വരൂപപ്രകാശകരീ മായാധ്വാന്തവിധ്വംസകരീ ആബ്രഹ്മസ്തംബപര്യന്ത സ്വാത്മരൂപപ്രകടനകരീ പ്രേമാനുഭൂതിർ വൈരാഗ്യരൂപാ ഭവതു തേ ശർമ്മണേ ശർമ്മൻ.

ഇത്യനുദിവസം പ്രാർത്ഥയതി ത്വയി ധൃതചിരപ്രേമബന്ധഃ

വിവേകാനന്ദഃ.

വിവർത്തനം

യാതൊരുവന്റെ ശക്തികൊണ്ടു നമ്മളും ലോകങ്ങളും കൃതാർത്ഥരായത്തീർന്നിരിക്കുന്നുവോ, ശിവസ്വരൂപനും സ്വതന്ത്ര്യനും ഈശ്വനുമായ ആ രാമകൃഷ്ണനെ ഞാൻ സദാ വന്ദിക്കുന്നു.

പ്രയത്നശീലരല്ലാത്ത ശാസ്ത്രകാരന്മാർ ഭഗവാൻ വിധിതന്നെയാണ് പ്രബലനെന്നു പറയുന്നു: പ്രയത്നശീലരാവട്ടെ പൗരുഷത്തെ ശ്രേഷ്ഠമെന്നു വാഴ്ത്തുന്നു. ഇവരുടെ വിവാദം വിവേകമില്ലായ്മകൊണ്ട് മാത്രം ഉണ്ടാകുന്നതാണെന്നു കണക്കാക്കി ആയുഷ്മൻ ശരച്ചന്ദ്ര, ജ്ഞാനഗിരിയുടെ ഉയർന്ന

ശിഖരത്തിലേയ്ക്കു കയറാൻ ശ്രമിക്കുക.

ആപത്താണ് തത്ത്വജ്ഞാനത്തിന്റെ ഉരകല്ലെന്നു പറഞ്ഞിട്ടുള്ളത്. 'തത്ത്വമസി' ജ്ഞാനത്തെസ്സംബന്ധിച്ച് നൂറവട്ടം പറയണം. ഇതു വൈരാഗ്യരോഗത്തിന്റെ നിദാനമത്രേ. നിനക്കു രുചിക്കില്ലെങ്കിലും 'അല്പകാലം കാത്തിരിക്കുക' എന്നുള്ള ആ പഴഞ്ചൊല്ലു ഞാൻ നിർദ്ദേശിച്ചുകൊള്ളുന്നു. തുഴകൊണ്ട് തുഴഞ്ഞു ക്ഷീണിച്ചിരിക്കുന്നു, ആ തുഴയും പിടിച്ച് ഇപ്പോൾ കുറേ വിശ്രമിക്കുക. മുമ്പത്തെ ആയംകൊണ്ടു തന്നെ തോണി മറുകരയ്ക്കെത്തും. അതുകൊണ്ടുതന്നെയാണ് ഇങ്ങനെ പറഞ്ഞിരിക്കുന്നത്. തത് സ്വയം യോഗസംസിദ്ധഃ കാലേനാത്മനി വിന്ദതി[1] (യോഗസംസിദ്ധനായാൽ കാലക്രമേണ ആത്മാവിൽ സ്വയമേവ ഈ ജ്ഞാനം പ്രകാശിക്കും.) നധനേന ന പ്രജയാ ത്യാഗേനൈകേ അമൃതത്വമാനശുഃ[2] (ധനത്താലോ സന്താനത്താലോ അമൃത്വം ലഭിക്കില്ല; ത്യാഗം ഒന്നുകൊണ്ടുമാത്രമാണ് ചിലർ അമൃതത്വം പ്രാപിച്ചത്.) ഈ വാക്യത്തിൽ ത്യാഗശബ്ദംകൊണ്ടു വൈരാഗ്യമാണ് ഉദ്ദേശിച്ചിരിക്കുന്നത്: ആ വൈരാഗ്യം വസ്തുശൂന്യമോ (അഭാവാത്മകമോ) വസ്തുഭൂതമോ (ഭാവാത്മകമോ). വസ്തുശൂന്യമാണെങ്കിൽ തലച്ചോറു പുഴു തിന്നവരല്ലാതെ മറ്റാരും അതിനു ശ്രമിക്കയില്ല. വസ്തുഭൂതമാണെങ്കിലോ, ഇങ്ങനെ വന്നുചേരും: ത്യാഗമെന്നാൽ മനസ്സിനെ മറ്റു വസ്തുക്കളിൽനിന്നകറ്റി ഈശ്വരനിലോ ആത്മാവിലോ ഒതുക്കിനിർത്തുക. സർവ്വേശ്വരൻ ഒരു വ്യക്തിവിശേഷമാകാൻ വയ്യ; അവൻ സമഷ്ടിയെന്നു മനസ്സിലാക്കണം, വൈരാഗ്യമുള്ളവർ ആത്മാവിനെ ജീവാത്മാവായി കരുതില്ല; സർവ്വവ്യാപിയും സർവ്വാന്തര്യാമിയും സകലരുടേയും ആത്മാവുമായി വർത്തിക്കുന്ന സർവ്വേശ്യരൻതന്നെയാണ് ആത്മാവെന്ന് അവർ ധരിക്കും. അവൻ സമഷ്ടിരൂപത്തിൽ സകലർക്കും പ്രത്യക്ഷനാണ്. അതുകൊണ്ട് ജീവനും ഈശ്വരനും സ്വരൂപത്തിൽ അഭിന്നമായതിനാൽ ജീവസേവയും ഈശ്വരപ്രേമവും തമ്മിൽ വ്യത്യാസമില്ല; രണ്ടും ഒന്നുതന്നെ. വ്യത്യാസം ഇത്രമാത്രം: ജീവനെ ജീവനായിക്കരുതി സേവചെയ്താൽ അതു ദയയത്രേ, പ്രേമമല്ല; ആത്മാവായിക്കരുതി സേവചെയ്താൽ അതു പ്രേമമാണ്. ആത്മാവ് സകലർക്കും പ്രേമസ്പദമാണെന്ന് ശ്രുതിയും സ്മൃതിയും പ്രത്യക്ഷവും കൊണ്ടു തെളിയുന്നു. അതുകൊണ്ട് ഭഗവാൻ ചൈതന്യദേവൻ, "ഈശ്വരനിൽ പ്രേമം, ജീവനിൽ ദയ," എന്നു പറഞ്ഞതു യുക്തംതന്നെ. അവിടുന്നു ദ്വൈതവാദിയായിരുന്നു; അതിനാൽ ജീവേശ്വരഭേദത്തെ സൂചിപ്പിക്കുന്ന അവിടുത്തെ ഈ മതം സമീചീനംതന്നെ അദ്വൈതനിഷ്ഠരായ നമുക്കാകട്ടെ, ജീവബുദ്ധിതന്നെ ബന്ധത്തിനു കാരണമാണ്. അതുകൊണ്ട് നമുക്കവലംബം പ്രേമംതന്നെ, ദയയല്ല. ജീവനിൽ ദയ എന്ന ശബ്ദം പ്രയോഗിച്ചിരിക്കുന്നതുപോലും സാഹസികമായി പറഞ്ഞുപോയതാണെന്നു നാം വിചാരിക്കുന്നു. നാം ദയ ചെയ്യുകയല്ല, സേവിക്കുകയാണ്. വല്ലവരോടും അനുകമ്പ കാണിക്കുന്നതായി

നമുക്ക് അനുഭവമില്ല, പ്രത്യുത സകലതിലും പ്രേമാനുഭൂതിയും ആത്മാനുഭൂതിയുമാണ് നമുക്കുള്ളത്.

സകല അസാമ്യങ്ങളേയും സാമ്യമാക്കുന്നതും, സംസാരരോഗത്തെ സുഖപ്പെടുത്തുന്നതും, പ്രപഞ്ചത്തിൽ അപരിഹാര്യമായ താപത്രയത്തെ നീക്കുന്നതും, സകലവസ്തുക്കളുടേയും യഥാർത്ഥസ്വരൂപത്തെ പ്രകാശിപ്പിക്കുന്നതും മായാന്ധകാരത്തെ നശിപ്പിക്കുന്നതും, ആബ്രഹ്മസ്തംബപര്യന്തം സകലതിനേയും ആത്മസ്വരൂപമായി പ്രകാശിപ്പിക്കുന്നതുമായ വൈരാഗ്യരൂപത്തിലുള്ള പ്രേമാനുഭൂതി, ഹേ ശർമ്മൻ, നിൻരെ മംഗളത്തിനായി നിനക്കുണ്ടാകട്ടെ.

വിവേകാനന്ദൻ

## 344

(സിസ്റ്റർ നിവേദിതയ്ക്ക്) അല്മോറ

4 ജൂലായ് 1897

എന്റെ പ്രിയ മിസ് നോബിൾ,

ലണ്ടനിൽനിന്നു ലഭിക്കുന്ന അത്യന്തം വിരുദ്ധങ്ങളായ വാർത്തകൾ എന്നെ വല്ലാതെ കുഴയ്ക്കുന്നു..... നേരേമറിച്ച് നിങ്ങളുടെ കത്തുകൾ ജീവസന്ദായകവും ആഹ്ലാദപ്രദവുമാണ്. എന്റെ ഉത്സാഹത്തിനു ബലവും ആശയും കൊണ്ടുത്തരികയും ചെയ്യുന്നു. ഇവ അതിനിപ്പോൾ അത്യന്തം ആവശ്യവുമാണ്. ഈശ്വരൻ സർവജ്ഞാനല്ലൊ!

ഞാനിപ്പോഴും ഹിമാലത്തിലാണെങ്കിലും. ഒരു മാസത്തേയ്ക്കു കൂടെ ഇവിടെ ആയിരിക്കുമെങ്കിലും, പോരുന്നതിനുമുമ്പ് ഞാൻ കല്ക്കത്തയിലെ പ്രവർത്തനം തുടങ്ങി; അവർ ഓരോ ആഴ്ചയും പുരോഗതി എഴുതിയറിയിക്കുന്നുമുണ്ട്.

ഇപ്പോൾ ഞാൻ ക്ഷാമനിവാരണശ്രമത്തിന്റെ തിരക്കിലാണ്. ഭാവിപ്രവർത്തനത്തിനു ചെറുപ്പക്കാരെ പരിശീലിപ്പിക്കുന്ന തൊഴികെ, പഠിപ്പിക്കുന്ന പ്രവൃത്തിയിൽ കൂടുതൽ ശക്തി നിവേശിപ്പിക്കാൻ സാധിച്ചിട്ടില്ല. 'ഊട്ടുജോലി' എന്റെ സർവ്വശക്തിയും കഴിയും ഗ്രസിച്ചുകളയുന്നു. ഇനിയും ഞങ്ങൾക്കു വളരെ ചെറിയ തോതിലേ പ്രവർത്തിക്കാനാവുന്നുള്ളു എങ്കിലും ഫലം അദ്ഭുതമായിരിക്കുന്നു. ബുദ്ധന്റെ നാളുകൾക്കുശേഷം, ആദ്യമായി, ബ്രാഹ്മണബാലന്മാർ കോളറ പിടിച്ച പറയരുടെ കിടക്കയ്ക്കടുത്തിരുന്നു ശുശ്രൂഷിക്കുന്നതു കാണാം.

ഭാരതത്തിൽ പ്രസംഗങ്ങളും പാഠങ്ങളും യാതൊരു നന്മയും ചെയ്യില്ല. നമുക്കു വേണ്ടത് ഊർജ്ജസ്വലമതമാണ്. അതു മുഹമ്മദൻ പറയുംപോലം.

'ഈശ്വരേച്ഛയുണ്ടെങ്കിൽ' കാണിച്ചുകൊടുക്കാൻ ഞാൻ നിശ്ചയിച്ചിരിക്കയുമാണ്....... നിങ്ങളുടെ സമിതിയുടെ പ്രവർത്തനപദ്ധതിയോട് ഞാൻ തികച്ചും യോജിക്കുന്നു. നിങ്ങൾ ഭാവിയിൽ ചെയ്യാനിരിക്കുന്നതെന്തിനും എന്റെ ആനുകൂല്യം അനുവദിച്ചുതന്നിരിക്കുന്നതായും നിങ്ങൾക്കു നിശ്ചയിക്കാം. നിങ്ങളുടെ കഴിവിലും സഹഭാവത്തിലും എനിക്കു തികഞ്ഞ വിശ്വാസമുണ്ട്. ഞാനിപ്പോൾത്തന്നെ നിങ്ങളോട് വളരെ കടപ്പെട്ടിരിക്കുന്നു, ഓരോ ദിവസവും നിങ്ങളെന്നെ അനന്തമായ കടപ്പാടിൽ പെടുത്തുകയുമാണ് ചെയ്യുന്നത്. എന്റെ ഒറ്റ സമാശ്വാസം അതു പരഹിതത്തിനാണല്ലോ എന്നാണ്. അല്ലായിരുന്നെങ്കിൽ വിംബിൾഡൺ മിത്രങ്ങൾ എന്റെ നേർക്കു കാട്ടിയ അദ്ഭുതദയ്ക്കു ഞാൻ അല്പവും അർഹനല്ലാതായേനെ. സത്തുക്കളും സ്ഥിരരും ശുദ്ധരുമായ അല്ലയോ ഇംഗ്ലീഷുകാരേ, ഭഗവാൻ നിങ്ങളെ എന്നും അനുഗ്രഹിക്കട്ടെ. നിങ്ങളെ ഞാൻ ദൂരെനിന്ന് നാൾതോറും ഏറെയേറെ അനുമോദിക്കുന്നു. സദയം എന്റെ ചിരന്തനപ്രേമത്തെ--ക്കും അവിടെയുള്ള മറ്റു സർവ്വ സ്നേഹിതർക്കും നല്കുക.

സർവ്വപ്രേമപൂർവ്വം എന്നും സത്യത്തിൽ സ്വന്തം വിവേകാനന്ദൻ

## 345

ഓം നമോ ഭഗവതേ രാമകൃഷ്ണായ

(ബ്രഹ്മാനന്ദസ്വാമികൾക്ക്) അല്മോറ

അഭിന്നഹൃദയ, 9 ജൂലായ് 1897

സഭയുടെ ഉദ്ദേശത്തെപ്പറ്റി അയച്ചുതന്ന പ്രൂഫ് ഇന്നു തിരുത്തിയയ്ക്കുന്നു. നിയമങ്ങൾ നമ്മുടെ സഭായോഗമണ്ഡപത്തിൽ വായിച്ചത് അബദ്ധം നിറഞ്ഞതാണ്. അതെല്ലാം നല്ലപോലെ പരിശോധിച്ചു തിരുത്തി വീണ്ടും അച്ചടിക്കണം: അല്ലെങ്കിൽ ആളുകൾ പരിഹസിക്കും. ബഹറംപൂരിൽ നടക്കുന്ന കാര്യം (അഖണ്ഡാനന്ദസ്വാമികളുടെ ശ്രമത്തിൽ നടത്തിയ രാമകൃഷ്ണമിഷന്റെ ആദ്യത്തെ ക്ഷാമനിവാരണകാര്യം) വളരെ നന്ന്. ഇങ്ങനെയുള്ള കാര്യങ്ങൾകൊണ്ടാണ് ജയം സിദ്ധിക്കുന്നത്. മതവാദങ്ങൾ ഹൃദയത്തെ സ്പർശിക്കുമോ? പ്രവൃത്തി, പ്രവൃത്തി; ജീവിതം, ജീവിതം-ഇതാണ് സാരമായിട്ടുള്ളത്. അഭിപ്രായങ്ങൾ, മതവാദങ്ങൾ മുതലായവകൊണ്ട് എന്തു പ്രയോജനം? ഫിലോസഫി (തത്ത്വജ്ഞാനം) യോഗം, തപസ്സ്, അമ്പലം, ഉരുളക്കിഴങ്ങ്, ഉണക്കലരി ഇവയെല്ലാം വ്യക്തിഗതവും ദേശഗതവുമായ മഹാവ്രതം. ആബാലവൃദ്ധം, ആചണ്ഡാലം, ആമൃഗം, സകലർക്കും ഈ മതം മനസ്സിലാകും. നിഷേധാത്മകംമാത്രമായ മതംകൊണ്ട് എന്തു പ്രയോജനം? കല്ലുവ്യഭിചാരം ചെയ്യുന്നില്ല, വൃക്ഷങ്ങൾ കൊലയോ മോഷണമോ ചെയ്യുന്നില്ല, പശുക്കൾ കള്ളം പറയുന്നില്ല; അതുകൊണ്ട് എന്തു പ്രയോജനം?

നിങ്ങൾ മോഷ്ടിയ്ക്കുന്നില്ല; കള്ളം പറയുന്നില്ല; വ്യഭിചാരം ചെയ്യുന്നില്ല: നാലു മണിക്കൂർ ധ്യാനിക്കുന്നു. എട്ടുമണിക്കൂർ മണിടിച്ചുകൊണ്ടിരിയ്ക്കുന്നു; ഇതെല്ലാം കൊണ്ട് ആർക്ക് എന്തു പ്രയോജനം? മറ്റേക്കാര്യം അത്യല്പമെങ്കിലും, അതുകൊണ്ട് ബഹറംപൂർ മുഴുവൻ നിങ്ങളുടെ കാല്ക്കലായി. ഇനി അവരെക്കൊണ്ടു പറഞ്ഞതുപോലെ ചെയ്യിക്കാം. ഇനി നിങ്ങൾക്കു ശ്രീരാമകൃഷ്ണൻ ഭഗവാനാണെന്നു പ്രസംഗിച്ചു മനസ്സിലാക്കേണ്ടിവരില്ല. പ്രസംഗം കൊണ്ട് എന്തു സാധിക്കും? മധുരവാക്കുകൾകൊണ്ട് അവിൽ കുഴയ്ക്കാമോ? ഇങ്ങനെ പത്തു ജില്ലകളിൽ പ്രവർത്തിക്കാമെങ്കിൽ ആ പത്തും നിങ്ങളുടെ പിടിയിലാകും. അതുകൊണ്ട് ഇങ്ങനെ ബുദ്ധിയുള്ള കുട്ടികളായി ഇപ്പോൾ സ്വന്തം പ്രവൃത്തികളിൽ നിഷ്കർഷിക്കുക! ഇതിന്റെ പ്രയോജനം വർദ്ധിപ്പിക്കാൻ പ്രാണൻ പണയം വെച്ചും പ്രയത്നിയ്ക്കുക. ചില ശിഷ്യരെ ഓരോ വീട്ടുവാതില്ക്കലേയ്ക്കും അയയ്ക്കുക; അലഖ്സന്ന്യാസിമാരെപ്പോലെ കിട്ടുന്നതൊക്കെ വാങ്ങിക്കുക – പണം, പഴന്തുണി, അരി, പരിപ്പ് മറ്റെന്തും. എന്നിട്ട് അവയെ വിതരണം ചെയ്യുക. ഇതാണ് കർമ്മം, തീർച്ചയായും ഇതാണു കർമ്മം. അങ്ങനെ ചെയ്താൽ ജനങ്ങൾക്കു വിശ്വാസം വരും. അപ്പോൾ നിങ്ങൾ പറയുന്നത് അവർ ചെയ്യും.

കല്ക്കത്തയിലെ യോഗത്തിനു ചെലവായതു നീക്കി ബാക്കിയുള്ളതു ക്ഷാമനിവാരണത്തിനയയ്ക്കുക, അല്ലെങ്കിൽ കല്ക്കത്തയിലെ അഴുകിയ ഇടവഴികളിൽ താമസിക്കുന്ന അസംഖ്യം ദരിദ്രരെ സഹായിക്കാൻ ഉപയോഗിക്കുക. ഈശ്വരൻ വേണ്ടതു ചെയ്തുകൊള്ളും. ഇപ്പോൾ എന്റെ ശരീരത്തിനു തുലോം സുഖമുണ്ട്. വേണ്ടുന്ന സാധനങ്ങൾ ശേഖരിച്ചുവെയ്ക്കാത്തതെന്ത്? ഞാൻ തന്നെ അങ്ങു വന്നു പത്രം തുടങ്ങാം. ദയകൊണ്ടും പ്രേമം കൊണ്ടും ലോകത്തെ വിലയ്ക്കു വാങ്ങാം; പ്രസംഗം, പുസ്തകം തത്ത്വജ്ഞാനം ഇവയെല്ലാം വളരെത്താഴെ.

സദയം ശശിക്കെഴുതുക, ദരിദ്രരെ സേവിപ്പാൻ. ഇങ്ങനെ ഒരു കർമ്മവിഭാഗം അദ്ദേഹവും തുടങ്ങട്ടെ.... പൂജയ്ക്കും മറ്റും അധികം പണം ചെലവു ചെയ്യാതിരിക്കാൻ പറയണം. നിങ്ങളും മഠത്തിലെ പൂജയ്ക്കു മാസത്തിൽ ഒന്നോ രണ്ടോ രൂപയേ ചെലവാക്കാവൂ. ഈശ്വരസന്താനങ്ങൾ വിശപ്പുകൊണ്ടു മരിയ്ക്കുന്നു. തുളസിപ്പൂവും നീരും കൊണ്ട് പൂജ നടത്തി, നൈവേദ്യത്തിനുള്ള പണംകൊണ്ട് ദരിദ്രരുടെ ശരീരങ്ങളിൽ കുടികൊള്ളുന്ന ഈശ്വരനെ പ്രസാദിപ്പിക്കുക–അങ്ങനെ ചെയ്താൽ സകലമംഗളങ്ങളും കൈവരും.

യോഗാനന്ദന് ഇവിടെ അസ്വാസ്ഥ്യം പിടിപെട്ടു; അദ്ദേഹം ഇന്ന് കല്ക്കത്തയ്ക്കു പോയി. ഞാൻ നാളെ വീണ്ടും ദേവല്ധാറിലേയ്ക്കു പോകുന്നു. എന്റെ സ്നേഹം നിങ്ങൾക്കും സകലർക്കും.

## 346

(മിസ് മേരി ഹേലിന്) അല്മോറ

9 ജൂലായ് 1897

നിങ്ങളുടെ കത്തിലെ വരികൾക്കിടയ്ക്കു വിഷാദച്ഛായ കണ്ടു ഞാൻ വ്യസനിക്കുന്നു, അതിന്റെ ഹേതുവും ഞാൻ മനസ്സിലാക്കുന്നു; നിങ്ങളുടെ മുന്നറിയിപ്പിനു നന്ദി. നിങ്ങളുടെ ഉദ്ദേശത്തെ ഞാൻ പൂർണ്ണമായി മനസ്സിലാക്കുന്നു. അജിത്സിങ്ങിന്റെ കൂടെ ഇംഗ്ലണ്ടിലേയ്ക്കു പോകാൻ ഞാൻ ഏർപ്പാടു ചെയ്തിരുന്നു, പക്ഷേ, വൈദ്യന്മാർ അനുവദിക്കായ്കയാൽ അതു നടക്കാതെപോയി. ഹരിയറ്റ് അദ്ദേഹത്തെ കണ്ടിരിക്കുന്നെന്നറിയാൻ എനിക്കു ബഹു സന്തോഷമായിരിക്കും. നിങ്ങളിലാരെ കാണാനും അദ്ദേഹത്തിന് അതിമാത്രം സന്തോഷമായിരിക്കും.

അമേരിക്കൻസ്ത്രീകളെപ്പറ്റിയ എന്റെ വചനങ്ങളെ ഭയങ്കരമായി വിമർശിയ്ക്കുന്നതും എന്നെ ജാതിഭൂഷ്ടനാക്കിയിരിക്കുന്നെന്ന അദ്ഭുതവാർത്ത എന്നെ അറിയിയ്ക്കുന്നതുമായ പല അമേരിക്കൻ പത്രങ്ങളിൽനിന്നുള്ള ഒരു പരപ്പു തുണ്ടുകൾ എനിയ്ക്കു കിട്ടിയിട്ടുണ്ടായിരുന്നു. ഒരു സന്ന്യാസിയായ എനിയ്ക്കു നഷ്ടമാകാൻ വല്ല ജാതിയുമുണ്ടായിരുന്നാലത്തെപ്പോലെ!

ജാതിയൊന്നും പോയിട്ടില്ലെന്നുമാത്രമല്ല കടൽയാത്രയോടുള്ള എതിർപ്പിനെ അത്, എന്റെ പടിഞ്ഞാറൻ യാത്ര, ഗണ്യമായി തകർക്കുകയും ചെയ്തിരിക്കുന്നു. എന്നെ ജാതിഭ്രഷ്ടനാക്കണമെങ്കിൽ ഭാരതം വാഴുന്ന രാജാക്കന്മാരിൽ പകുതിപ്പേരോടും അഭ്യസ്തവിദ്യരായ മിക്ക ഭാരതീയരോടും കൂടിയായിരിക്കും. നേരേമറിച്ച്, ഞാൻ സന്ന്യസിക്കുന്നതിനുമുമ്പ് യാതൊരു ജാതിയിൽ പെട്ടിരുന്നോ അതിലെ ഒരു നായകരാജാവ് എന്റെ ബഹുമാനാർത്ഥം ഒരു വിരുന്ന് ഏർപ്പെടുത്തുകയുണ്ടായി; അതിൽ ആ ജാതിയിലെ മിക്ക 'പ്രമാണിക'ളുമുണ്ടായിരുന്നു. നേരേമറിച്ച് ഭാരതത്തിൽ സന്ന്യാസിമാർ ആരുടെയും കൂടെ ഊണു കഴിച്ചേക്കില്ല; കാരണം ദേവന്മാർക്കു വെറും മർത്ത്യന്മാരുടെകൂടെ കഴിയ്ക്കുന്നതു മഹിമയ്ക്കു കുറവാണല്ലോ. അവരെ നാരായണനെന്നാണ് കരുതുന്നതും; മറ്റുള്ളവരാകട്ടെ വെറും മനുഷ്യർ. മാത്രമല്ല, പ്രിയമേരി. ഈ പാദങ്ങളെ രാജസന്താനങ്ങൾ കഴുകയും തുടയ്ക്കുകയും പൂജിക്കുകയും ചെയ്തിട്ടുണ്ട്. ഭാരതത്തിൽ ആരും ഒരിക്കലും കയ്യടക്കിയിട്ടില്ലാത്ത ഒരു അഭിയാത്ര നാടു നീളെ ഉണ്ടായിട്ടുമുണ്ട്.

ഞാൻ തെരുവിലിറങ്ങാൻ സാഹസപ്പെട്ടാൽ ക്രമപരിപാലനം ചെയ്യാൻ പോലീസ് വേണ്ടിവരുമായിരുന്നു; അതു ജാതിഭ്രംശനം തന്നെ! സ്വാഭാവിക

മായും അതു മിഷണറിമാരെ അവശരാക്കി, അവരാരാണ് ഇവിടെ? ശൂന്യങ്ങൾ. ഇക്കാലമത്രയും അവരുടെ സാന്നിധ്യത്തെക്കുറിച്ചു ഞങ്ങൾ ആനന്ദമയ വിസ്മൃതിയിലാണ്. ഞാൻ ഒരു പ്രസംഗത്തിൽ മിഷണറിമാരെക്കുറിച്ചും ഇംഗ്ലീഷ് പള്ളിയിലെ മാന്യന്മാരൊഴിച്ചുള്ള ആ വർഗ്ഗത്തിന്റെ ഉദ്ഭവത്തെക്കുറിച്ചും ചിലതു പറയുകയുണ്ടായി. ആനുഷംഗികമായി അമേരിക്കയിലെ തനിപ്പള്ളിപ്പെണ്ണുങ്ങളേയും അവർക്കുള്ള അപവാദവ്യവസായസാമർത്ഥ്യത്തേയും ഞാൻ പരാമർശിച്ചു. ഇത് അമേരിക്കൻ മഹിളകളുടെ നേരെയുള്ള അടച്ചാക്രണമാണെന്നു മിഷണറിമാർ അണി നടത്തി കാണിക്കകയാണ്; (ഞാൻ) തങ്ങൾക്കെതിരായി പറയുന്നതെന്തും യുണൈറ്റഡ് സ്റ്റേറ്റ്സിലെ ആളുകളെ ഏതാണ്ടു സന്തോഷിപ്പിക്കുമെന്ന് അവർക്കു നന്നായറിയാമല്ലോ. എന്റെ പ്രിയ മേരി, "യാങ്കി"കളുടെനേരെ എല്ലാത്തരം ഭയങ്കര സംഗതികളും ഞാൻ പറഞ്ഞെന്നു വിചാരിക്കുക. അത്, അവർ ഞങ്ങളുടെ അമ്മമാരേയും പെങ്ങന്മാരേയും കുറിച്ചു പറയുന്നതിന്റെ പത്തു ലക്ഷത്തിലൊരംശം മടക്കിക്കൊടുക്കാലാകുമോ? ആണും പെണ്ണുമായ ക്രിസ്ത്യൻ 'യാങ്കി'കൾക്കു ഭാരതത്തിലെ 'അവിശ്വാസി'കളായ ഞങ്ങളോടുള്ള ദ്വേഷം കഴുകിക്കളയാൻ "വാരുണജലം" തീരെ അപര്യാപ്തമാണ് – അവർക്ക് ഞങ്ങളെന്ത് ദ്രോഹം ചെയ്തു? "യാങ്കി"കൾ വിമർശനസഹിഷ്ണുക്കളാവാൻ പഠിച്ചിട്ടു മറ്റുള്ളവരെ വമർശിക്കട്ടെ. പരന്മാരെ അധിക്ഷേപിക്കാൻ നിത്യസന്നദ്ധരായ ആളുകൾക്കു അന്യരുടെ വിമർശം ഒരല്പവും സഹിക്കാനാവില്ലെന്നതു സുപ്രസിദ്ധമായ ഒരു മനശ്ശാസ്ത്രവസ്തുതയാണ്. അതുമല്ല, എനിക്കവരോട് എന്തു കടപ്പാടാണ്? നിങ്ങളുടെ കുടുംബം, മിസിസ് ബുൾ, ലെഗ്ഗെറ്റുമാര, കനിവുള്ള വേറെ കുറച്ചാളുകൾ–ഇവരല്ലാതെ എന്നോടു കരുണയുള്ളവരാരായിരുന്നു? എന്റെ ആദർശങ്ങൾ സംപ്രവൃത്തങ്ങളാക്കുന്നതിൽ സഹായിക്കാൻ മുന്നോട്ടു വന്നതാരായിരുന്നു? എനിക്കു മരണത്തിന്റെ പടിക്കലോളം പണിയെടുക്കേണ്ടിവന്നു. എന്റെ ശക്തി ഏതാണ്ടു മുഴുവനും അമേരിക്കയിൽ ചെലവാക്കേണ്ടിയും വന്നു; അമേരിക്കക്കാർ കൂടുതൽ വിശാലരും അദ്ധ്യാത്മികരുമാകാൻ പഠിക്കട്ടെ എന്നുവെച്ച്. ഇംഗ്ലണ്ടിൽ ഞാൻ ആറു മാസമേ പ്രവർത്തിച്ചുള്ളു അവിടെ അപവാദത്തിന്റെ നിശ്വസിതംപോലുമുണ്ടായില്ല, ഒന്നൊഴിച്ച് – അത് ഒരമേരിക്കൻമഹിളയുടെ പ്രവർത്തനവുമായിരുന്നു; അത് ഇംഗ്ലീഷ്സുഹൃത്തുക്കൾക്കു വലിയ ആശ്വാസം നല്കി. ആക്രമണങ്ങളില്ലായിരുന്നെന്നു മാത്രമല്ല, ഇംഗ്ലീഷ് പള്ളിയിലെ പുരോഹിതന്മാരിൽ അത്യുത്തമന്മാർ പലരും എന്റെ സ്ഥിരസുഹൃത്തുക്കളാകയും ചെയ്തു, അപേക്ഷിക്കാതെതന്നെ എന്റെ പ്രവർത്തനത്തിനു വളരെ സഹായം കിട്ടി, ഇനി വളരെയേറെ കിട്ടുമെന്നും ഉറപ്പുണ്ട്. അവിടെ എന്റെ പ്രവർത്തനത്തെ കാത്തുകൊള്ളുവാനും അതിനു സഹായം നേടുവാനും ഒരു സമാജമുണ്ട്, എന്റെ പ്രവർത്തനത്തെ സഹായിക്കുവാൻ നാലു ബഹുമാന്യരായ ആളുകൾ

എന്നെ ഭാരതത്തിലേയ്ക്കനുഗമിക്കയും ചെയ്തു; ഡസൻകണക്കാളുകൾ തയ്യാറായിരുന്നു, അടുത്ത തവണ ഞാൻ ചെല്ലുമ്പോൾ ശതക്കണക്കിനുണ്ടായിരിക്കയും ചെയ്യും.

പ്രിയ, പ്രിയ മേരി; എന്നെക്കുറിച്ചു ഭയപ്പെടേണ്ട...... ഈ ലോകം വലുതാണ്, വളരെ വലുത്. "യാങ്കി"കൾ കോപിച്ചാലും എനിയ്ക്കുമുണ്ടായിരിക്കണമല്ലോ കുറച്ചു സ്ഥലം. എങ്ങനെയും ഞാൻ എന്റെ പ്രവൃത്തികൊണ്ട് സംതൃപ്തനാണ്. ഞാൻ ഒരിക്കലും ഒരു പദ്ധതിയുമിട്ടിട്ടില്ല. സംഗതികൾ എങ്ങനെ വന്നോ അങ്ങനെ ഞാൻ കൈക്കൊണ്ടു. ഒരാശയംമാത്രം എൻരെ തലച്ചോറിൽ കത്തുകയായിരുന്നു-ഭാരതീയസാമാന്യജനതയെ ഉയർത്തുവാൻ ഒരു യന്ത്രം അനക്കിവിടുക-അതു ചെയ്യുന്നതിൽ ഞാൻ ഒരളവോളം വിജയിച്ചിരിക്കുന്നു. ക്ഷാമത്തിന്റേയും രോഗത്തിന്റേയും കഷ്ടതയുടേയും നടുക്ക് എന്റെ ശിഷ്യന്മാർ പ്രവർത്തിക്കുന്നത് - കോളറപിടിച്ച പറയന്റെ വിരിപായ്ക്കടുക്കൽ ശുശ്രൂഷിക്കുന്നതും, പട്ടിണികിടക്കുന്ന ചണ്ഡാലനെ ഊട്ടുന്നതും - കാണുന്നതു നിങ്ങളുടെ ഹൃദയത്തെ സന്തുഷ്ടമാക്കുമായിരുന്നു; എനിക്കും അവർക്കൊക്കെയും ഭഗവാൻ സഹായം തന്നരുളുന്നു. 'എന്താണ് മനുഷ്യർ?' ഈശ്വരൻ എന്റെ കൂടെയുണ്ട്, ആ പ്രേഷ്ഠൻ, അവിടുന്നുണ്ടായിരുന്നു, ഞാൻ അമേരിക്കയിലും ഇംഗ്ലണ്ടിലുമായിരുന്നപ്പോൾ ഭാരതത്തിൽ അജ്ഞാതനായി ദേശദേശാന്തരം അലഞ്ഞുകൊണ്ടിരുന്നപ്പോൾ. അവരെന്താണ് പറയുന്നതെന്നു ഞാനന്തു ഗണിക്കാൻ? ശിശുക്കൾ, അതിലും മെച്ചമൊന്നും അവർക്കറിയില്ല. എന്ത്! ആധ്യാത്മികസത്ത കരതലാമലാകംപോലേ അനുഭവിച്ചറിഞ്ഞ, ലൗകികാനുഭവങ്ങളുടെ പൊള്ളത്തരം വ്യക്തമായി കണ്ടറിഞ്ഞ ഈ ഞാൻ, എന്റെ പന്ഥാവിൽനിന്നു ശിശുജല്പനംകേട്ടു വ്യതിചലിക്കകയോ! എന്നെക്കണ്ടിട്ട് അങ്ങനെ തോന്നുന്നുണ്ടോ?

എനിക്ക് എന്നെപ്പറ്റി ഇത്രയും പറയേണ്ടിവന്നു. അതിനു ഞാൻ നിങ്ങളോടു കടപ്പെട്ടവനാകകൊണ്ട്. എന്റെ കൃത്യം നിറവേറ്റിയെന്ന് എനിക്കു തോന്നുന്നു - ഏറിയാൽ മൂന്നോ നാലോ കൊല്ലത്തെ ആയുസ്സുകൂടെ ബാക്കിയുണ്ട്. സ്വന്തം മോക്ഷത്തിനുള്ള ആഗ്രഹമെല്ലാം എനക്കു നഷ്ടമായിരിക്കുന്നു. ലൗകികഭോഗങ്ങളൊന്നും ഞാൻ ആഗ്രഹിച്ചില്ല. എനിക്ക് എന്റെ യന്ത്രത്തെ ദൃഢമായി പ്രവർത്തിക്കുന്ന രീതിയിൽ കാണണം. എന്നിട്ട് മനുഷ്യരാശിയുടെ, ഭാരതത്തിലെങ്കിലും ഹിതത്തിനുവേണ്ടി ഒരു ശക്തിക്കും തിരിച്ചടിക്കാനാവാത്ത ഒരു തോലനദണ്ഡം ഉൾച്ചേർത്തുവെച്ചെന്ന് ഉറപ്പുവരുത്തിയശേഷം ഞാൻ ഉറങ്ങും, ഇനിയെന്തെന്ന വിചാരമേ കൂടാതെ. ഉള്ള ഒറ്റ ഈശ്വരനെ, ഞാൻ വിശ്വസിക്കുന്ന ഒറ്റ ഈശ്വരനെ, സമസ്താത്മാക്കളുടേയും ആകെത്തുകയെ - സർവ്വോപരി ദുഷ്ടനായ എന്റെ ഈശ്വരനെ,

ദുഃഖിയായ എന്റെ ഈശ്വരനെ - ആരാധിക്കുവാൻവേണ്ടി ഞാൻ വീണ്ടും വീണ്ടും ജനിക്കയും, ആയിരക്കണക്കിനു ദുഃഖങ്ങൾ അനുഭവിക്കയും ചെയ്യുമാറാകേണമേ. ഇതത്രേ എന്റെ ആരാധനയുടെ വിശേഷവിഷയം.

"ആർ നിന്റെ ഉള്ളിലും നിന്റെ പുറത്തും, ആർ എല്ലാ കൈകളിലൂടെയും പ്രവർത്തിക്കുന്നു. ആർ എല്ലാ കാലുകളിലൂടെയും നടക്കുന്നു, ആരുടെ ശരീരമോ നീ, അവനെ ആരാധിക്കുക, മറ്റെല്ലാബിംബങ്ങളും ഉടയ്ക്കുക.

"ജീവിക്കുന്ന ഈശ്വരന്മാരെയും ലോകം മുഴുവൻ നിറഞ്ഞ അവന്റെ അനന്തപ്രതിബിംബങ്ങളെയും വെടിഞ്ഞു സങ്കല്പനിഴലുകളുടെ പിന്നാലെ പായുന്ന അല്ലയോ മൂഢരേ, അവനെ ആരാധിക്കുക. ദൃശ്യനായ ഒരേ ഒരുത്തനെ; മറ്റെല്ലാ ബിംബങ്ങളും ഉടയ്ക്കുക."

എന്റെ സമയം ഹ്രസ്വമാണ്. എനിക്കു പറയാനുള്ളതെല്ലാം ഉള്ളു തുറന്നു പറഞ്ഞേ ഒക്കൂ-ചിലരെ വേദനിപ്പിക്കുമോ, മറ്റു ചിലരെ ശുണ്ഠി പിടിപ്പിക്കുമോ എന്നു നോക്കാതെ. അതുകൊണ്ട് എന്റെ പ്രിയ മേരി, എന്റെ ചുണ്ടിൽനിന്ന് എന്തുതന്നെ പൊഴിഞ്ഞാലും ഭയപ്പെടരുത്; എന്റെ പിന്നിലുള്ള ശക്തി വിവേകാനന്ദനല്ല, മറിച്ച് അവിടുന്നാണ്, ഭഗവാൻ; എന്താണ് നല്ലതെന്ന് അവിടേയ്ക്കറിയാം. ഞാൻ ലോകത്തെ പ്രസാദിപ്പിക്കേണ്ടിയിരിക്കുന്നെങ്കിൽ അതു ലോകത്തെ ക്ഷതപ്പെടുത്തുകയാവും; ഭൂരിപക്ഷത്തിന്റെ ശബ്ദം തെറ്റാണ്, അവർ ഭരിക്കുന്നതും ലോകത്തിന്റെ ദുഃഖാവസ്ഥയും കണ്ടാൽ. ഓരോ നവവിചാരവും എതിർപ്പിനെ ഉളവാക്കണംതന്നെ - നാഗരികനിൽ വിനീതമായ ഒരാദരവ്; അപരിഷ്കൃതനിൽ മര്യാദകെട്ട കൂക്കുവിളികളും, വൃത്തികെട്ട അപവാദങ്ങളും.

ഈ മണ്ണെരകൾപോലും നിവർന്നുനില്ക്കണം, കുട്ടികൾപോലും വെളിച്ചം കാണണം. അമേരിക്കക്കാർ നവമദ്യം കൊണ്ടു മത്തരാണു. എന്റെ നാടിന്റേമേൽ സമൃദ്ധിയുടെ ഒരു നൂറു തരംഗങ്ങൾ വരികയും പോകയും ചെയ്തിട്ടുണ്ട്. ഒരു കുട്ടിക്കും ഇനിയും മനസ്സിലാക്കാനാവാത്ത പാഠം ഞങ്ങൽ പഠിച്ചിട്ടുണ്ട്. ഇതു വ്യർത്ഥതയാണ്. ഈ ബീഭത്സലോകം മായയാണ്. ത്യജിക്കുക, സുഖമായിരിക്കുക. കാമാസക്തിയും വിത്താസക്തിയും കൈവിടുക. മറ്റൊരു ബന്ധനമില്ല. വിവാഹവും കാമാസക്തിയും പണവും മാത്രമാണ് ജീവനുള്ള പിശാചുക്കൾ. ഭൗമമായ സകലപ്രേമവും ദേഹത്തിൽനിന്നു പുറപ്പെടുന്നു. കാമമില്ല, വിത്തമില്ല, ഇവ വീണുപോകുമ്പോൾ അദ്ധ്യാത്മദർശനത്തിലേയ്ക്കു കണ്ണു തുറക്കുന്നു. ആത്മാവ് തന്റെ അനന്തശക്തി വീണ്ടെടുക്കുന്നു. ഹരിയറ്റിനെ കാണാൻ ഞാൻ ഇംഗ്ലണ്ടിലായിരുന്നെങ്കിൽ എന്ന് എത്രയേറെ ആഗ്രഹിക്കുന്നു. എനിക്ക് ഒരാഗ്രഹം ബാക്കിയുണ്ട് - ഞാൻ മരിക്കുന്നതിനു മുമ്പ് നിങ്ങളെ നാലു സോദരിമാരെയും കാണാൻ;

അതു സംഭവിക്കയും ചെയ്യും.

ചിരസ്നിഗ്ദ്ധനായ വിവേകാനന്ദൻ

## 347

(മിസ് ജോസഫൈൻ മക്‌ലിയോഡിന്) അല്മോറ

10 ജൂലായ് 1897

എന്റെ പ്രിയ ജോ ജോ,

എനിക്കു നിങ്ങളുടെ കത്തുകൾ വായിക്കാൻ നേരമുണ്ടെന്ന് അവസാനം നിങ്ങൾ കണ്ടുപിടിച്ചിരിക്കുന്നതായറിഞ്ഞു സന്തോഷിക്കുന്നു.

പ്രഭാഷണവും അതിപ്രഭാഷണവും കൊണ്ടു ക്ഷീണിച്ച് ഞാൻ ഹിമാലയത്തിൽ കൂടിയിരിക്കയാണ്. ഖേത്രി രാജാവിന്റെകൂടെ ഇംഗ്ലണ്ടിലേയ്ക്കു ചെല്ലുവാൻ വൈദ്യന്മാർ സമ്മതിക്കാഞ്ഞതിൽ എനിക്കു വളരെ വ്യസനമുണ്ട്, അതു സ്റ്റർഡിയെ ഉന്മത്തനാക്കുകയും ചെയ്തിരിക്കുന്നു.

സേവിയർമാർ സിംലയിലാണ്, മിസ് മ്യൂളർ ഇവിടെ, അല്മോറയിലും.

പ്ലേഗ് ശമിച്ചിരിക്കുന്നു, പക്ഷേ ക്ഷാമം ഇവിടെ ഇപ്പോഴുമുണ്ട്; ഇപ്പോഴത്തെ മട്ടിൽ (ഇതുവരെയും മഴ പെയ്യായ്കയാൽ) അത് ഇനിയും ഭീഷണഭാവം കൈക്കൊണ്ടേയ്ക്കാം.

ക്ഷാമമുള്ള ചില ജില്ലകളിലെ എന്റെ കുട്ടികളുടെ പ്രവർത്തനത്തെ ഇവിടെനിന്നു നയിക്കുന്ന തിരക്കാണ്.

എങ്ങനെയും വരികതന്നെ; ഇതോർക്കണമെന്നുമാത്രം: യൂറോപ്യരും ഹിന്ദുക്കളും ('നേറ്റിവ്' എന്നാണു യൂറോപ്യന്മാർ വിളിക്കുക) ജീവിക്കുന്നത് എണ്ണയും വെള്ളവും പോലെയാണ്. നേറ്റീവുകളുമായി കലരുന്നതു യൂറോപ്യന്മാർക്കു വിനാശകമാണ്.

തലസ്ഥാനങ്ങളിൽപ്പോലും പറയാൻമാത്രം നല്ല ഹോട്ടലുകളില്ല. കുറേയേറെ വേലക്കാരുമായി യാത്രചെയ്യേണ്ടിവരും (ഹോട്ടലിനെക്കാൾ ചെലവു കുറവാണ്) അരയിൽമാത്രം തുണി ചുറ്റിയവരെ നിങ്ങൾ പൊറുക്കേണ്ടിവരും; എന്നെ അരയിൽമാത്രം മുണ്ടോടുകൂടിയേ നിങ്ങൾ കാണൂ ചെളിയും വൃത്തികേടും സർവ്വത്ര. ആളുകൾ തവിട്ടുനിറക്കാർ. പക്ഷേ നിങ്ങളോടു തത്ത്വജ്ഞാനം പറയാൻ ധാരാളം പേരെ കിട്ടും. ഇവിടെ ഇംഗ്ലീഷുകാരുമായി ഏറെ കലർന്നാൽ കൂടുതൽ സൗകര്യങ്ങൾ കിട്ടും. പക്ഷേ ഹിന്ദുക്കളെ ഹിന്ദുക്കളെന്ന നിലയ്ക്കു നിങ്ങൾക്കു ഒട്ടും കാണാനാവില്ല. പക്ഷേ എനിക്കു നിങ്ങളോടൊപ്പം ആഹാരം കഴിക്കാൻ കഴിഞ്ഞെന്നു വരില്ല; പക്ഷേ നിങ്ങളുടെകൂടെ ധാരാളം സ്ഥലത്തേയ്ക്കു യാത്ര ചെയ്യാമെന്നും നിങ്ങളുടെ

യാത്രയെ സന്തോഷകരമാക്കാൻ എന്റെ കഴിവിനൽപ്പെട്ടതെല്ലാം ചെയ്യാമെന്നും ഞാൻ വാക്കു തരുന്നു. ഇത്രയുമാണ് നിങ്ങൾ പ്രതീക്ഷിക്കേണ്ടതു; എന്തെങ്കിലും നല്ലതു വരുന്നെങ്കിൽ അത്രയ്ക്കു മെച്ചം. പക്ഷേ മേരി ഹേല് നിങ്ങളുടെകൂടെ പോന്നേയ്ക്കും. ഒരു ചെറുപ്പക്കാരിയുണ്ട്. മിസ് ക്യാമ്പ്ബെല്, ഓർച്ചാഡ് ലേക്ക്, ഓർച്ചാഡ് ഐലൻഡ്, മിഷിഗൻ; അവർ വലിയൊരു കൃഷ്ണോപാസിയാണ്, ഉപവസിച്ചും പ്രാർത്ഥിച്ചും ആ ദ്വീപിൽ ഒറ്റയ്ക്കു പാർക്കുന്നു. ഭാരതം ഒരിക്കൽ കാണാൻവേണ്ടി അവരെന്തും കൊടുക്കും. എന്നാൽ, അവർ അത്യന്തദരിദ്രരാണ്. നിങ്ങൾ അവരെ കൂട്ടിക്കൊണ്ടുപോരാമെങ്കിൽ ഞാനെങ്ങനെയും അവരുടെ ചെലവു തരാം. മിസിസ് ബുൾ മുതുക്കൻ ലാൻഡ്സ്ബർഗിനെ കൂടെ കൊണ്ടു പോരുമെങ്കിൽ അത് ആ വിഡ്ഢിയുടെ ജീവിതത്തെ രക്ഷിക്കുന്നതിനു തുല്യമാവും.

മിക്കവാറും ഞാൻ നിങ്ങളുടെകൂടെ അമേരിക്കയിലേയ്ക്കു മടങ്ങിയേയ്ക്കാം. ഹോളിസ്റ്ററിനേയും കുഞ്ഞിനേയും എന്റെപേർക്ക് ഉമ്മവെയ്ക്കുക. ആല്ബെട്ടയ്ക്കും ലെഗ്ഗെറ്റുമാർക്കും മേബെല്ലിനും എന്റെ പ്രേമം. ഫോക്സ് എന്തു ചെയ്യുന്നു? അയാളെ ഇനി കാണുമ്പോൾ എന്റെ പ്രേമം നല്കുക മിസിസ് ബുള്ളിനും ശാരദാനന്ദസ്വാമിക്കും എന്റെ പ്രേമം. ഞാൻ എന്നത്തേയുംപോലെ കരുത്തനായിരിക്കുന്നു. പക്ഷേ, ഇതെല്ലാം ഇതിനുശേഷമുള്ള സ്വസ്ഥജീവിതത്തെ ആശ്രയിച്ചാണിരിക്കുന്നത്. ഇനിമേൽ ഒരു കോലാഹലവുമില്ല.

ഇക്കൊല്ലം തിബത്തിലേയ്ക്കു പോകാൻ വളരെ ഇഷ്ടമുണ്ടായിരുന്നു; പക്ഷേ അവരെന്നെ അനുവദിക്കില്ല, വഴി അതിഭയങ്കരമായി ആയാസകരമാകയാൽ. ഏതായാലും മലനാടൻചെറുകുതിരകളുടെമേൽ ചെങ്കുത്തുകളിൽ കഠിനസവാരി ചെയ്തു ഞാൻ സ്വയം തൃപ്തിപ്പെടുന്നു. (ഇതു നിങ്ങളുടെ ബൈസിക്കിളിനേക്കാൾ അധികം ഉദ്വേഗജനകമാണ്. അതിന്റെ ഒരനുഭവം എനിക്കു വിംബിൾഡണിൽവെച്ചുണ്ടായതാണെങ്കിലും.) നാഴികകൾക്കുമേൽ നാഴികകളായ കയറ്റം, നാഴികകൾക്കുമേൽ നാഴികകളായ ഇറക്കം. കുറച്ചടി മാത്രം വീതിയുള്ള വഴി, അതും അനേകായിരം അടി ആഴത്തിലേയ്ക്കു താഴുന്ന ചെങ്കുത്തുകളുടെമേൽ തൂങ്ങിക്കിടക്കുകയാണ്.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

പുനശ്ച. വരാൻ എത്രയും പറ്റിയ സമയം – ഒക്ടോബറോടു കൂടിയോ നവംബർ തുടക്കത്തിലോ ഭാരതത്തിൽ വരിക. ഡിസംബർ–ജനുവരി–ഫെബ്രുവരിമാസങ്ങളിൽ എല്ലാം കാണുക, ഫെബ്രുവരി അവസാനത്തോടുകൂടി പുറപ്പെടുകയും ചെയ്യുക, മാർച്ച് മുത്ല ചൂടുപിടിക്കയായി. ദക്ഷിണഭാരതം എപ്പോഴും ചൂടാണ്.

വിവേകാനന്ദൻ

ഗുഡ്‌വിൻ മദ്രാസിലേയ്ക്കു പോയിരിക്കയാണ്. അവിടെ ഉടനെ തുടങ്ങാൻപോകുന്ന ഒരു പത്രത്തിൽ പ്രവർത്തിക്കാൻ

വിവേകാനന്ദൻ

## 348

(ശുദ്ധാനന്ദസ്വാമികൾക്ക്) അല്മോറ
11 ജൂലായ് 1987

എന്റെ പ്രിയ ശുദ്ധാനന്ദ,

നിങ്ങളുടെ കഴിഞ്ഞ റിപ്പോർട്ട് കിട്ടി വളരെ സന്തോഷിക്കുന്നു. എനിക്ക് അത്യല്പമേ വിമർശിക്കാനുള്ളു. ലേശംകൂടെ വായിക്കത്തക്കവണ്ണം നല്ല കൈപ്പടയിൽ എഴുതണമെന്ന്.

ഇത്രത്തോളം ചെയ്ത പ്രവർത്തനത്തെക്കുറിച്ച് എനിക്കു ബഹുതൃപ്തിയായി, പക്ഷേ അതു മുന്നോട്ട് ഉന്തിക്കൊണ്ടുപോകണം; രസതന്ത്രവും ഊർജ്ജതന്ത്രവും സംബന്ധിച്ച ഉപകരണങ്ങൾ ഒരു സെറ്റു സമ്പാദിച്ചു പ്രാഥമികവും പ്രായോഗികവുമായ രസതന്ത്രത്തിലും ഊർജ്ജതന്ത്രത്തിലും, വിശേഷിച്ചും ശരീരശാസ്ത്രത്തിൽ, ക്ലാസ്സുകൾ തുടങ്ങുന്നതിനെക്കുറിച്ച് ഞാൻ നിർദ്ദേശിച്ചിരുന്നല്ലോ–അതെപ്പറ്റി ഇനിയും കേട്ടില്ലല്ലോ.

ബംഗാളിയിലേയ്ക്കു വിവർത്തനംചെയ്യപ്പെട്ട എല്ലാ സയൻസ് പുസ്തകങ്ങളുടേയും സെറ്റുകൾ വിലയ്ക്കു വാങ്ങുന്നതിനെസ്സംബന്ധിച്ച മറ്റേ നിർദ്ദേശത്തെപ്പറ്റി എന്തുണ്ട്?

ഒരേ സമയത്തു മൂന്നു മഹന്തുമാർ (മഠാധിപതിമാർ) എങ്കിലും തിരഞ്ഞെടുക്കപ്പെടണമെന്ന് എനിക്കു തോന്നുന്നു–ഒന്നു ലൗകികകാര്യങ്ങൾ നടത്താൻ, ഒന്നു പരീക്ഷണങ്ങൾക്ക്, മറ്റേതു ബുദ്ധിപരമായ വിഭാഗത്തിന്.

വിദ്യാഭ്യാസഡയറക്ടറെ കിട്ടാനാണ് വിഷമം. മറ്റു രണ്ടും നിറവേറ്റാൻ ബ്രഹ്മാനന്ദനും തുരീയാനന്ദനും മതി. സന്ദർശകന്മാരെസ്സംബന്ധിച്ചാണെങ്കിൽ, നിങ്ങൾക്കു കല്ക്കത്തയിലെ ബാബുമാരെ മാത്രമേ കിട്ടുന്നുള്ളു. അവരെക്കൊണ്ട് ഒരു ഗുണവുമില്ല. നമുക്കു വേണ്ടതു ധീരരായ യുവാക്കന്മാരെയാണ്, പണിയെടുക്കുന്നവർ, മഹാമൂഢന്മാരെയല്ല.

വീഴ്ചവരുത്താതെ പ്രതിവാരറിപ്പോർട്ട് മഠത്തിലേയ്ക്കുയയ്ക്കാനും, കൂടാതെ, തുടങ്ങാൻ പോകുന്ന പത്രത്തിലേയ്ക്കു ബംഗാളിലേഖനങ്ങളും കുറിപ്പുകളും അയയ്ക്കാനും അഭേദാനന്ദന്നും ശാരദാനന്ദന്നും എഴുതാൻ ബ്രഹ്മാനന്ദനോടു പറയൂ. ജി.സി.ഘോഷ് പത്രത്തിനു വേണ്ടതൊക്കെ തയ്യാറാക്കു

ന്നുണ്ടോ? ഒരിച്ചയോടെ പ്രവർത്തിക്കുക, സന്നദ്ധനായിരിയ്ക്കയും ചെയ്തു.

അഖണ്ഡാനന്ദൻ മഹുളയിൽ ആശ്ചര്യമായി പ്രവർത്തിക്കുന്നു, പക്ഷേ സമ്പ്രദായം നന്നല്ല. അവർ തങ്ങളുടെ ശക്തികളെ ഒരു ചെറുഗ്രാമത്തിൽ ചിതറിക്കളകയാണെന്നു തോന്നുന്നു. അതും അരിഭിക്ഷകൊടുക്കുക മാത്രം. ഈ സഹായിക്കലിൻരെ കൂടെ വല്ല പ്രവചനവും ചെയ്തിട്ടുള്ളതായി ഞാൻ കേൾക്കുന്നില്ല. ആളുകളെ സ്വയം സഹായിക്കാൻ പഠിപ്പിക്കാത്തപക്ഷം ലോത്തിലെ സമസ്തസമ്പത്തിനും ഒരു ചെറുഭാരതീയഗ്രാമത്തെ സഹായിക്കാനാവില്ല, നമ്മുടെ പ്രവർത്തനം മുഖ്യമായും വിദ്യാഭ്യാസപരമായിരിക്കണം, ധർമ്മപരവും ബുദ്ധിപരവും, രണ്ടും. അതെപ്പറ്റിയൊന്നും ഞാൻ അറിഞ്ഞിട്ടില്ല- കുറെയേറെ തെണ്ടികളെ സഹായിക്കുന്നുണ്ട്! നമ്മുടെ കൊച്ചുകഴിവുകൊണ്ട് ഏറ്റവും കൂടുതൽ സ്ഥലത്തു പ്രചരിക്കുമാറുവിവിധജില്ലകളിൽ കേന്ദ്രങ്ങൾ തുറക്കാൻ ബ്രഹ്മാനന്ദനോടു പറയൂ.

അങ്ങനെ ഇത്രത്തോളം അതു നിഷ്ഫലമായെന്നു തോന്നുന്നു; കാരണം ആളുകൾക്കു വിദ്യാഭ്യാസം നല്ക്കുന്നതിനു സമാജങ്ങൾ തുടങ്ങാൻ സ്ഥലവാസികളെ ഉണർത്തുന്ന കാര്യത്തിൽ അവർ വിജയിച്ചിട്ടില്ല–എന്നിട്ടു വേണം വിവാഹപരായണരാകാതെ സ്വാശ്രയവും മിതവ്യയവും ശീലിച്ചു ഭാവിയിലെ ദൗർഭിക്ഷത്തിൽനിന്നു തങ്ങളെ അവർ രക്ഷിക്കാൻ. ഔദാര്യം ഹൃദയത്തെ തുറക്കുന്നു, പക്ഷേ, ആ വഴിയിലൂടെ തുടർന്നു, പ്രവർത്തിക്കുക.

ഏറ്റവും എളുപ്പമായ വഴി ഒരു കുടിലെടുക്കുകയാണ് – അതു ഗുരുമഹാരാജാവിന്റെ അമ്പലമാക്കുക! പാവങ്ങൾ അവിടെ വരട്ടെ, സഹായിക്കപ്പെടാനും പ്രാർത്ഥിക്കാനും. (പുരാണ) കഥാപ്രവചനം രാവിലേയും വൈകിട്ടും നടക്കട്ടെ – ആളുകളെ പഠിപ്പിക്കണമെന്നുള്ളതെല്ലാം നിങ്ങൾക്ക് അതിലൂടെ പഠിപ്പിക്കാം. ക്രമേണ ആളുകൾക്കു താല്പര്യം വരും. അവർ സ്വയം അമ്പലം നടത്തിക്കൊള്ളും. പക്ഷേ, ആ കടിലമ്പലം കുറച്ചു കൊല്ലഹ്ങൽക്കകം ഒരു വലിയ സ്ഥാപനമായി വളരും. നിവാരണപ്രവർത്തനത്തിനു പോകുന്നവർ ആദ്യം ഓരോ ജില്ലയിലും ഒരു സ്ഥലം തിരഞ്ഞെടുത്ത് ഓരോ കുടിലമ്പലം തുടങ്ങട്ടെ; അവിടെനിന്നു വേണം നമ്മുടെ എല്ലാ ചെറുപ്രവർത്തനങ്ങളും പുറപ്പെടാൻ.

തന്റെ ഹൃദയത്തിനിണങ്ങിയതാണെങ്കിൽ ഒരു കൃത്യം നിറവേറ്റാൻ പടുവിഡ്ഢിയ്ക്കുപോലും കഴിയും. എന്നാൽ ഏതു പ്രവൃത്തിയും തനിയ്ക്കു രുചികരമാക്കാൻ കഴിയുന്നവനാണ് ബുദ്ധിമാൻ.

മാത്രമല്ല, അവർ അർഹന്മാരുടെ ആഹാരം ചതിയന്മാർ തട്ടാതെ നോക്കേണ്ടതുണ്ട്. ഭാരതം മടിയന്മാരായ കള്ളന്മാർ നിറഞ്ഞതാണ്. അവർ പട്ടിണികൊണ്ടു തീരെ മരിക്കാത്തതു വിചിത്രമായിരിക്കുന്നു. അവർക്ക് എപ്പോഴും

വല്ലതും കിട്ടും. നിവാരണപ്രവർത്തനത്തിലുള്ള എല്ലാവർക്കും. ഇതെഴുതിയയ്ക്കാൻ ബ്രഹ്മാനന്ദനോടു പറയൂ-ഒരു ഗുണവുമില്ലാതെ പണം ചെലവാക്കാൻ അവരെ അനുവദിച്ചുകൂടാ. ഏറ്റവും ചുരുങ്ങിയ മുടക്കിൽനിന്നു കഴിയുന്നത്ര ഏറ്റവും വലിയ സത്പ്രവൃത്തി നമുക്കു സ്ഥിരമായി വേണം.

ഇനി ഇതോർക്കുക-അപൂർവ്വങ്ങളായ ആശയങ്ങൾ ആലോചിച്ചുണ്ടാക്കാൻ നിങ്ങൾ യത്നിക്കണം; ഇല്ലെങ്കിൽ ഞാൻ മരിച്ച ഉടൻ സംഗതിയാകെ പൊളിഞ്ഞുവീഴും. ഉദാഹരണത്തിന് 'നമ്മുടെ കൈവശമുള്ള കഴിവുകൾകൊണ്ട് എങ്ങനെ എത്രയും മികച്ച സ്ഥിരഫലങ്ങൾ നമുക്കു നേടാനാവും?' എന്നു പരിഗണിക്കാൻ നിങ്ങൾ ഒരു യോഗം ചേരുക. എല്ലാവർക്കും കുറച്ചു ദിവസം മുൻകൂറായി നോട്ടീസ് കൊടുക്കുക, ഓരോ ആളും ചിലതു നിർദ്ദേശിക്കട്ടെ; എല്ലാനിർദ്ദേശങ്ങളേയും ചർച്ച ചെയ്യുകയും വിമർശിക്കയും ചെയ്ക; എന്നിട്ട് എനിയ്ക്കൊരു റിപ്പോർട്ടയയ്ക്കുക.

അവസാനമായി, നിങ്ങളോർക്കണം ഞാനെന്റെ സോദരന്മാരിൽനിന്നുള്ളതിൽ കൂടുതലായി എന്റെ ശിഷ്യരിൽനിന്നു പ്രതീക്ഷിക്കുന്നു. എന്റെ ഓരോ ശിഷ്യനും എനിക്ക് എന്നെങ്കിലും കഴിഞ്ഞിരുന്നതിനേക്കാൾ നൂറിരട്ടി വലുതാകണമെന്നു ഞാനാഗ്രഹിക്കുന്നു നിങ്ങളിൽ ഓരോരുത്തനും ഓരോ അതികായനാകണം - ആകണം എന്നാണ് എന്റെ വാക്ക്. അനുസരണം, സന്നദ്ധ ത, പ്രസ്ഥാനത്തോടു പ്രേമം - ഈ മൂന്നും നിങ്ങൾക്കുണ്ടെങ്കിൽ നിങ്ങളെ പിന്നാക്കം പിടിക്കാൻ യാതൊന്നിനും കഴിയില്ല.

പ്രേമാനുഗ്രഹങ്ങളോടെ വിവേകാനന്ദൻ

349

(ബ്രഹ്മാനന്ദസ്വാമികൾക്ക്)ദേവല്ധാർ, അല്മോറ

13 ജൂലായ് 1897

പ്രേമാസ്പദ,

ഞാൻ ഇവിടെനിന്നു അല്മോറയിൽച്ചെന്നു യോഗാനന്ദ സഹോദരനുവേണ്ടി വളരെ പരിശ്രമിച്ചു എന്നാൽ സ്വല്പം സുഖം തോന്നിയതോടെ സഹോദരൻ നാട്ടിലേയ്ക്കു മടങ്ങി. സുഭാലാ താഴ്വരയിൽ വർത്തമാനം അറിയിയ്ക്കും. ദണ്ഡി മുതലായതു കിട്ടാൻ സാധ്യമല്ലാത്തതുകൊണ്ടു ലാട്ടുവിനു പോകാൻ പറ്റിയില്ല. ഞാൻ അച്യുതനോടുകൂടി വീണ്ടും ഈ സ്ഥലത്തു വന്നിരിയ്ക്കുന്നു. കുതിരപ്പുറത്തു ചൂടിൽ അതിവേഗം സവാരി ചെയ്തതുകൊണ്ട് എന്റെ ശരീരം ഇന്നു സ്വല്പം അസ്വസ്ഥമായിരിക്കുന്നു. ശശിബാബുവിന്റെ ഔഷധം സുമാർ രണ്ടാഴ്ചയോളും ഞാൻ സേവിച്ചു. വിശേഷിച്ചു ഗുണമൊന്നും കാണുന്നില്ല. ലിവറിന്റെ വേദന നീങ്ങിയിരിക്കു

ന്നു. ധാരാളം വ്യായാമം ചെയ്യുന്നതുകൊണ്ടു കൈകാലുകൾക്കു നല്ല ശക്തി വെച്ചിട്ടുണ്ട്. എന്നാൽ വയറു വല്ലാതെ വീർത്തിരിക്കുന്നു. എഴുന്നേല്ക്കു മ്പോഴും ഇരിയ്ക്കുമ്പോഴും ശ്വാസം മുട്ടുന്നു. പാലുകുടിക്കുന്നതാവാം അതിനു കാരണമെന്നു തോന്നുന്നു. പാലുപേക്ഷിക്കാമോ എന്നു ശശിയോടു ചോദിക്കുക. മുമ്പ് എനിക്കു രണ്ടു പ്രാവശ്യം വെയിൽകൊണ്ടുള്ള ക്ഷീണാ ധിക്യമുണ്ടായി. അതുമുതൽ ചൂടു തട്ടിയാൽ കണ്ണു ചുവക്കുകയും രണ്ടു മൂന്ന് ദിവസം ശരീരം അസ്വസ്ഥമാകയും ചെയ്യുന്നു.

മഠത്തെസ്സംബന്ധിച്ച വർത്തമാനമറിഞ്ഞു വളരെ സന്തോഷിക്കുന്നു! ക്ഷാമനിവാരണകാര്യം നല്ലപോലെ നടക്കുന്നതായും കേട്ടു, ക്ഷാമനിവാര ണത്തിനായി 'ബ്രഹ്മവാദി' ആഫീസിൽനിന്നു പണപ്പിരിവു വരുന്നുണ്ടോ എന്നറിയിക്കുക. ഇവിടെനിന്നു വേഗം ധനസഹായം അയയ്ക്കാം. ക്ഷാമം മറ്റു പലേടത്തും ബാധിച്ചിരിക്കുന്നു അതുകൊണ്ട് അവിടെ ഒരിടത്തുതന്നെ അത്ര നീളെ താമസിക്കേണ്ടതില്ല. ക്ഷാമനിവാരത്തിൽ ഏർപ്പെട്ടിരിക്കുന്നവ രോടു മറ്റു സ്ഥലങ്ങളിൽ പോകാൻ പറയണം. ഓരോ സ്ഥലത്തു പോകാൻ ഓരോരുത്തർക്കും എഴുതണം; സഹായം ചെയ്തുകൊടുക്കലാണ് മുഖ്യം. ഇങ്ങനെ വയലൊരുങ്ങിയാൽ പിന്നീടു മതത്തിന്റെ വിത്തു വിതയ്ക്കാം. മത ഭ്രാന്തന്മാർ നമ്മെ അപഹസിക്കുന്നതിനു മറുപടി ഈ കാര്യമൊന്നുമാത്ര മാണെന്ന് എപ്പോഴും ഓർമ്മിക്കണം. ശശിയും ശാരദാപ്രസന്നനും പറയു ന്നതുപോലെ അച്ചടിക്കുന്നതിൽ എനിക്ക് ഒരെതിരഭിപ്രായവുമില്ല.

മഠത്തിൽ പേര് എന്തായിരിക്കണമെന്നു നിങ്ങൾതന്നെ ഒന്നു നിശ്ചയിച്ചു കൊള്ളുക. രൂപ ഏഴാഴ്ചയ്ക്കകം വന്നുചേരും. ഭൂമിയെപ്പറ്റി ഒരു വർത്തമാ നവും കിട്ടിയില്ല. ഇക്കാര്യത്തിൽ കാശിപ്പൂരിലെ കൃഷ്ണഗോപാലിന്റെ ഉദ്യാനം വാങ്ങുന്നതു നന്നാവില്ലേ? വലിയ കാര്യങ്ങൾ പിന്നീട് ക്രമേണ നട ന്നുകൊള്ളും. നിങ്ങൾക്കു സമ്മതമെങ്കിൽ ഇക്കാര്യം, മഠത്തിലായാലും വെളി യിലായാലും ആരോടും പറയാതെ രഹസ്യമായന്വേഷിക്കുക. മറ്റു രണ്ടു ചെവികളിൽ എത്തിപ്പോയാൽ കാര്യം പ്രായേണ ശരിക്കു നടക്കില്ല. പതിന ഞ്ചു-പതിനാറായിരത്തിനകം കാര്യം തീരുമെങ്കിൽ (നന്നെന്നു തോന്നുന്നു വെങ്കിൽ) താമസിയാതെ വാങ്ങുക. അതിലും കുറച്ചു കൂടുതൽ വേണമെ ങ്കിൽ മുൻകൂർ കൊടുത്ത് ഏഴാഴ്ചത്തെ അവധി ചോദിക്കുക. ഇപ്പോഴതു വിലയ്ക്കു വാങ്ങുകയാണ് നല്ലതെന്ന് എനിക്കു തോന്നുന്നു. ശേഷമെല്ലാം കാലക്രമേണ നടന്നുകൊള്ളും. ആ ഉദ്യാനവുമായിട്ടാണ് നമ്മുടെ ബന്ധ ങ്ങളും സ്മരണകളുമെല്ലാം. യഥാർത്ഥത്തിൽ അതാണ് നമ്മുടെ ആദ്യത്തെ മഠം. വളരെ ഗോപ്യമായിവേണം ഈ കാര്യം നടത്തുവാൻ, 'ഫലാനുമേയാഃ പ്രാരംഭാഃ സംസ്കാരാഃ പ്രാക്തനാ ഇവ' (ഫലംകൊണ്ടേ തുടക്കം മനസ്സി ലാക്കാവു, മുജ്ജന്മസംസ്കാരങ്ങളെ എന്നപോലെ.)

കാശിപ്പൂരിലെ ഉദ്യാനത്തിന്റെ വില നിശ്ചയമായും വർദ്ധിച്ചിരിക്കും. നമ്മുടെ കയ്യിലുള്ള ധനമോ കുറഞ്ഞും വരുന്നു. ഏതായാലും ഈ ഇട പാടു നടക്കണം, വേഗം വേണംതാനും. പ്രവർത്തിക്കണം. പ്രവർത്തിക്കാമെന്നും വെച്ചു മിണ്ടാതിരുന്നാൽ എല്ലാം തകരും, ഭൂമി വാങ്ങുകതന്നെ വേണം, ഇന്നല്ലെങ്കിൽ നാളെ, ഗംഗാതീരത്തെ മഠം എത്രവലുതായാലും. മറ്റാളുകൾമുഖേനയാണ് ഇടപാടുനടക്കുന്നതെങ്കിൽ ഏറെ നന്നായി നമ്മൾ വാങ്ങിക്കാൻ പോകുന്നു എന്നു കേട്ടാൽ വില കൂട്ടിപ്പറയാൻ തുടങ്ങിയേയ്ക്കാം. വളരെ കരുതലോടെ കാര്യം നടത്തുക. 'അഭീഃ' ഭഗവാൻ സഹായമായുണ്ട് എന്തിനു ഭയപ്പെടണം? എല്ലാവർക്കും സ്നേഹം നല്കണം.

വിവേകാനന്ദൻ

പുനശ്ച. കാശിപ്പൂരിന്റെ കാര്യത്തിൽ വിശേഷാൽ ശ്രമിക്കുക. ബേലൂരിലെ ഭൂമി വിട്ടുകളയുക.

മതിപ്പിനെപ്പറ്റിയുള്ള തർക്കംകൊണ്ടു ദരിദ്രർ പട്ടിണികിടന്നു ചാകണോ? മതിപ്പെല്ലാം 'മഹാബോധി'ക്കാർക്കു വേണമെങ്കിൽ എടുത്തുകൊള്ളട്ടെ. ദരിദ്രർക്ക് ഉപകാരമുണ്ടാകട്ടെ. കാര്യം ഭംഗിയായി നടക്കുന്നു അല്ലേ, വളരെ നന്ന്. കൂടുതൽ പ്രവർത്തിക്കുക. ഞാൻ ഉപന്യാസമെഴുതാൻ തുടങ്ങിക്കഴിഞ്ഞു.

സാക്കറിനും നാരങ്ങയും വന്നുചേർന്നു.

വിവേകാനന്ദൻ

## 350

(സിസ്റ്റർ നിവേദിതയ്ക്ക്)

അല്മോറ<br>23 ജൂലായ് 1897

ഈ ചെറുകത്തു ക്ഷമിക്കുക. വല്ലേടുത്തും എത്തിയാലുടൻ ഞാൻ കൂടുതൽ പൂർണ്ണമായി എഴുതിക്കൊള്ളാം. ഞാൻ മലകളിൽ നിന്നു സമതലങ്ങളിലേയ്ക്കുള്ള വഴിക്കാണ്. 'പരിചയമില്ലെങ്കിലും തുറന്ന പെരുമാറ്റം' എന്നതുകൊണ്ട് എന്താണ് ഉദ്ദേശിക്കുന്നതെന്ന് എനിക്കു മനസ്സിലാകുന്നില്ല. ഞാനാകട്ടെ പറ്റിക്കൂടിയിട്ടുള്ള പൗരസ്ത്യോപചാരത്തിന്റെ അവസാനലേശത്തേയും ഒഴിവാക്കുവാൻ ഉറ്റു ശ്രമിക്കം, ശിശുസഹജമായ സരളതയോടെ തുറന്നു പറകയും ചെയ്യും. സ്വാതന്ത്ര്യത്തിന്റെ പൂർണ്ണപ്രകാശത്തിൽ ഒരു ദിവസമെങ്കിലും ജീവിച്ചിരുന്നെങ്കിൽ, സരളതയുടെ സ്വതന്ത്രവായു ശ്വസിച്ചിരുന്നെങ്കിൽ! അതല്ലേ അത്യുച്ചപരിശുദ്ധി?

ഈ ലോകത്തിൽ നാം അന്യനെ ഭയന്നു പ്രവർത്തിക്കുന്നു, ഭയന്നാണ്

സംസാരിക്കുന്നതും ചിന്തിക്കുന്നതും. അഹോ! നാം ശത്രുക്കളുടെ നടുവിലാണ് പിറന്നിരിക്കുന്നത്. തന്നെ നിരീക്ഷിക്കുവാൻ വിശേഷാൽ നിയുക്തനായ ചാരനാണ് ഓരോരുത്തനുമെന്നവിധത്തിലുള്ള ഈ ഭയഭാവനയെ ഒഴിവാക്കാൻ ആർക്കാണ് കഴിഞ്ഞിട്ടുള്ളത്? ഭയചകിതനായി മുന്നേറാനുഴറുന്നവന്റെ ജീവിതം ദുരിതമയമായിരിക്കും. മനുഷ്യർ മിത്രഭാവം പുലർത്തുന്ന ലോകം പ്രതീക്ഷിക്കാമോ? ആർക്കറിയാം? നമുക്കു പരീക്ഷിച്ചുനോക്കാമെന്നു മാത്രം.

പ്രവർത്തനം തുടങ്ങിയേ കഴിഞ്ഞു; തല്ക്കാലം അടുത്ത കാര്യം ക്ഷാമനിവാരണമാണ്. പല കേന്ദ്രങ്ങൾ തുറക്കപ്പെട്ടിട്ടുണ്ട്, പ്രവർത്തനം തുടർന്നുപോകയാണ്; ക്ഷാമനിവാരം, പ്രവചനം, ലേശം പഠിപ്പിക്കലും. സ്വാഭാവികമായി, ഇതുവരെ, അതു വളരെ വളരെ നിസ്സാരംതന്നെ. പരിശീലനം നേടിക്കഴിഞ്ഞ യുവാക്കളെ അവസരം വന്നുചേരുന്നതിനനുസരിച്ച് പുറത്തേയ്ക്കയച്ചുകൊണ്ടിരിക്കുന്നു. ഇപ്പോഴത്തെ പ്രവർത്തനമണ്ഡലം മദ്രാസും കല്ക്കത്തയുമാണ്. മി. ഗുഡ്വിൻ മദ്രാസിൽ പ്രവർത്തിക്കുന്നു. ഒരാൾ കൊളംബിലേയ്ക്കും പോയിട്ടുണ്ട്. അടുത്താഴ്ചതൊട്ട് ആകെ പ്രവർത്തനത്തിന്റെ ഒരു പ്രതിമാസറിപ്പോർട്ട് നിങ്ങൾക്കയച്ചുതരാം. അതു നിങ്ങൾക്ക് ഇനിയും കിട്ടിക്കഴിഞ്ഞിട്ടില്ലെങ്കിൽ. ഞാൻ പ്രവർത്തനകേന്ദ്രത്തിൽ നിന്നു ദൂരെയാണ്. അതുകൊണ്ട് കാര്യങ്ങൾ കുറച്ചു മന്ദഗതിയിലാണെന്നു നിങ്ങൾക്കു കാണാം; പക്ഷേ ആകപ്പാടെ പ്രവർത്തനം തൃപ്തികരമാണ്.

ഇവിടെ വരുന്നതിലും കൂടുതലായി ഇംഗ്ലണ്ടിലിരുന്ന് ഞങ്ങൾക്കുവേണ്ടി പ്രവർത്തിക്കുവാൻ നിങ്ങൾക്കു കഴിയും. പാവപ്പെട്ട ഭാരതീയർക്കുവേണ്ടിയുള്ള നിങ്ങളുടെ മഹത്തായ ആത്മത്യാഗത്തിനു ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ.

ഇംഗ്ലണ്ടിലെ പ്രവർത്തനം ഞാൻ അവിടെച്ചെന്നാൽ കൂടുതൽ ഉഷാറാകുമെന്നതിൽ ഞാൻ നിങ്ങളോടു പൂർണ്ണമായി യോജിക്കുന്നു. അങ്ങനെയൊക്കെയാണെങ്കിലും യന്ത്രം ഒരു നിരക്കിനു ചലിക്കുകയും എന്റെ അസാന്നിധ്യത്തിൽ അതിനെ നയിക്കാൻ വളരെപ്പേരുണ്ടെന്ന് എനിക്കു തീർച്ചയാകയും ചെയ്യുന്നതിനുമുമ്പ് ഞാൻ ഭാരതം വിടുന്നത് ഉചിതമല്ല. അതു കുറച്ചു മാസത്തിനകമാകും. മുസൽമാന്മാർ പറയുംപോലെ "ഈശ്വരൻ ഇച്ഛിക്കുന്നെങ്കിൽ." എന്റെ ഒരു അത്യുത്തമപ്രവർത്തകനായ ഖേത്രിരാജാവ് ഇപ്പോൾ ഇംഗ്ലണ്ടിലുണ്ട്. അദ്ദേഹം ഉടൻതന്നെ ഭാരതത്തിൽ എത്തുമെന്നു പ്രതീക്ഷിക്കുന്നു. അദ്ദേഹം എനിക്കു വളരെ ഉപകരിക്കും, സംശയമില്ല.

ചിരപ്രേമാനുഗ്രഹങ്ങളോടെ സ്വന്തം വിവേകാനന്ദൻ

(അഖണ്ഡാനന്ദസ്വാമികൾക്ക്) അല്മോറ
24 ജൂലായ് 1897

കല്യാണവര,

നിങ്ങളുടെ കത്തിൽനിന്നു വർത്തമാനങ്ങളറിഞ്ഞ് വളരെ സന്തോഷിക്കുന്നു. അനാഥാശ്രമത്തെപ്പറ്റിയുള്ള നിങ്ങളുടെ അഭിപ്രായം വളരെ നല്ലതുതന്നെ. 'ഗുരുദേവൻ' അതിനെ അചിരേണ സഫലമാകും എന്നു നിശ്ചയം. സ്ഥായിയായ ഒരു കേന്ദ്രം സ്ഥാപിക്കാൻ കിണഞ്ഞു പരിശ്രമിക്കുക. രൂപയെപ്പറ്റി വിചാരപ്പെടേണ്ട. ഞാൻ നാളെ അല്മോറയിൽനിന്നു സമതലപ്രദേശത്തേക്കിറങ്ങുന്നു. പ്രചാരണകാര്യം നടന്നിട്ടുള്ള സ്ഥലത്തെല്ലാം ക്ഷാരനിവാരണത്തിനുവേണ്ടി വരിപിരിക്കുന്നതാണ്. സംശയിക്കേണ്ട. നമ്മുടെ കല്ക്കത്തമഠത്തിലെ മാതൃകയിൽ ഓരോ ജില്ലയിലും ഓരോ മഠം സ്ഥാപിച്ചാൽ മാത്രമേ എന്റെ ആഗ്രഹം സഫലമാവൂ പ്രചാരണകാര്യം നിലച്ചുപോകരുത്; പ്രചാരണത്തെക്കാൾ വിദ്യാഭ്യാസമാണ് പ്രധാനകാര്യം. ഗ്രാമവാസികൾക്കു പ്രസംഗവും മറ്റും നല്കി മതം ചരിത്രം മുതലായവ പഠിപ്പിക്കണം, വിശേഷിച്ചും ചരിത്രം നമ്മുടെ ഈ വിദ്യാഭ്യാസകാര്യത്തെ സഹായിക്കാൻ ഇംഗ്ലണ്ടിൽ ൊരു സമയുണ്ട്. ആ സഭയുടെ ജോലി നല്ലപോലെ നടക്കുന്നതായി അറിവു കിട്ടിക്കൊണ്ടിരിക്കുന്നു. ഇപ്രകാരം നാലു ദിക്കിൽനിന്നും സഹായം വരും; സംശയമെന്ത്? സഹായം കിട്ടിയിട്ടു പ്രവർത്തിക്കാം എന്നു വിചാരിക്കുന്നവരെക്കൊണ്ട് ഒരു കാര്യവും ചെയ്യാൻ സാധിക്കില്ല. പ്രവൃത്തിരംഗത്തിറങ്ങിയാൽ സഹായം വന്നുകൊള്ളും എന്നു വിചാരിക്കുന്നവർ മാത്രമാണ് കാര്യം നടത്താൻ പോന്നവർ.

എല്ലാ ശക്തിയും നിങ്ങളിൽ ഉണ്ടെന്ന കാര്യം മറക്കരുത്. അതു പ്രകാശിക്കാതിരിക്കില്ല. എന്റെ ഹൃദയപൂർവ്വകമായ സ്നേഹവും ആശീർവ്വാദവും അറിയുക; ബ്രഹ്മചാരിയെ അറിയിക്കയും ചെയ്യുക. എല്ലാവരും ഉത്സാഹപൂർവ്വം പ്രവർത്തിക്കത്തക്കവണ്ണം നിങ്ങൾ മഠത്തിലേയ്ക്കു തുലോം ഉത്സാഹപൂർണ്ണമായ എഴുത്തുകൾ കൂടുക്കൂടെ അയയ്ക്കണം. ഗുരുദേവൻ വിജയിക്കട്ടെ! കിമധികമിതി.

വിവേകാനന്ദൻ

## 352

(മിസ് മേരി ഹാല്ബോയിസ്റ്റർക്ക്) അല്മോറ
25 ജൂലായ് 1897

എന്റെ പ്രിയ മേരി,

എന്റെ വാക്കു നിറവേറ്റാൻ എനിക്കിപ്പോൾ സമയവും ഇച്ഛയും അവസരവുമുണ്ട്. അതുകൊണ്ട് കത്തു തുടങ്ങുകയായി. കുറച്ചിടയായിട്ട് ആരോഗ്യം

വളരെ മോശമായിരിക്കുന്നു; അതുകൊണ്ടും മറ്റും കാരണങ്ങൾകൊണ്ടും ഈ ജൂബിലിക്കാലത്തെ എന്റെ ഇംഗ്ലണ്ട് സന്ദർശനം മാറ്റിവെയ്ക്കേണ്ടിവന്നു.

ആദ്യംതന്നെ, ഗുണാഢ്യരും സ്നേഹം നിറഞ്ഞവരുമായ എന്റെ സുഹൃത്തുക്കളെ ഒരിക്കൽക്കൂടി കാണാൻ കഴിയാത്തതിൽ ഞാൻ വളരെ വ്യസനിക്കുന്നു; പക്ഷെ, കർമ്മം അപരിഹാര്യമാണല്ലോ, എനിക്കെന്റെ ഹിമാലയത്തെക്കൊണ്ടു തൃപ്തിയടയേണ്ടിവന്നു. ആകപ്പാടെ നോക്കുമ്പോൾ ഇതൊരു നഷ്ടക്കച്ചവടമാണ്; ഏതു ഭൗതികസൗന്ദര്യത്തെക്കാളും അത്യധികം ആനന്ദകരമാണല്ലോ മനുഷ്യമുഖത്തിലൂടെ പ്രകാശിക്കുന്ന ജീവചൈതന്യം.

ആത്മാവല്ലെ ലോകത്തെയെല്ലാം പ്രകാശിപ്പിക്കുന്നത്?

ലണ്ടനിലെ പ്രവർത്തനം മന്ദീഭവിക്കേണ്ടിവന്നു, പല കാരണങ്ങൾകൊണ്ടും, അവസാനത്തേത്, അപ്രധാനമല്ലെങ്കിലും, സാമ്പത്തികമായിരുന്നു. ഞാനിവിടെ ഉള്ളപ്പോൾ എങ്ങനേയും കാര്യങ്ങൾ നടന്നുപോകാൻ മാത്രം ധനം വന്നുചേരുന്നു. ഇപ്പോൾ എല്ലാവരും ഉദാസീനരാകുന്നു. ഞാൻ വീണ്ടും വന്നു പ്രവർത്തനം പുനർജ്ജീവിപ്പിക്കാൻ പരമാവധി ശ്രമിക്കേണ്ടിയിരിക്കുന്നു.

ഞാൻ ധാരാളം കുതിരസ്സവാരിയും വ്യായാമവും ചെയ്യുന്നുണ്ട്; പക്ഷേ, വൈദ്യന്മാരുടെ വിധിപ്രകാരം കടഞ്ഞ പാൽ വളരെക്കഴിക്കേണ്ടിവന്നു–അതിന്റെ ഫലമായി ഞാൻ ഏറെയും മുന്നോക്കമാണ്, പിന്നോക്കമല്ല! ഞാൻ എപ്പോഴും ഒരു മുന്നോക്കക്കാരനാണ്. എന്നിരിക്കിലും; പക്ഷേ ഇപ്പോൾത്തന്നെ എനിക്കത്ര മുന്തിയവനാവാനിഷ്ഠമില്ല, അതുകൊണ്ട് ഞാൻ പാലുകുടി വേണ്ടെന്നു വെച്ചിരിക്കുന്നു.

നീ നല്ല രുചിയായി ആഹാരം കഴിക്കുന്നെന്നറിഞ്ഞു സന്തോഷിക്കുന്നു.

വിംബിൾഡണിലെ മിസ് മാർഗററ്റ് നോബിളിനെ നിങ്ങൾക്കറിയാമോ? അവർ എനിക്കുവേണ്ടി കഠിനമായി പ്രവർത്തിക്കുന്നുണ്ട്. കഴിയുമെങ്കിൽ അവരുമായി കത്തിടപാടു നടത്തുക, നിനക്ക് എന്നെ അവിടെ വളരെയേറെ സഹായിക്കാനാവും. അവരുടെ മേൽവിലാസം ബ്രാന്റ്‌വുഡ്, വൊർപിൾ റോഡ്, വിംബിൾഡൺ എന്നാണ്. വളരെ വയസ്സായിട്ടു ജീവിതവ്യാപാരങ്ങളിൽനിന്നെല്ലാം സംനിവൃത്തനായിരിക്കാനും, നിന്നെയും മിസ് ഓർച്ചാർഡിനെയും മറ്റും പോലുള്ള എന്റെ അതിപ്രിയയുവജനങ്ങളുടെ പേരുകൾകൊണ്ട് ലോകം മുഴങ്ങുന്നതു കേൾക്കാനും ഞാനെത്ര ആഗ്രഹിക്കുന്നു!

പിന്നേയ്, എനിക്കു വേഗം വയസ്സായിവരുന്നതിൽ ഞാൻ സന്തോഷിക്കുന്നു, എന്റെ തലമുടി നരയ്ക്കാൻ തുടങ്ങിയിരിക്കുന്നു. "പൊൻനൂലുകൾക്കിടെ വെള്ളിനൂലുകൾ' – കരിനൂലുകൾക്കിടെ എന്നർത്ഥം – അതിവേഗം വന്നുകയറുന്നു.

ഒരു പ്രവചനക്കാരൻ യുവാവായിരിക്കുന്നതു മോശമാണ്, നിനക്കങ്ങനെ തോന്നുന്നില്ലേ? എനിക്കു തോന്നുന്നു. ആയുഷ്ക്കാലമത്രയും ഞാൻ വിചാരിച്ചതുപോലെ. ആളുകൾക്കു വൃദ്ധനിൽ കൂടുതൽ വിശ്വാസമുണ്ട്. അയാൾ കൂടുതൽ പൂജനീയനായും തോന്നുന്നു. പക്ഷേ – മുതുകള്ളന്മാരാണ്, ലോകത്തിലേയ്ക്കുവെച്ച് പെരുംകള്ളന്മാർ, അല്ലേ?

ലോകത്തിനു വിധിക്കാൻ തനതു നിയമമുണ്ട്; ലോകമാകട്ടെ, അഹോ, സത്യത്തിന്റേതിൽനിന്നു ബഹുവ്യത്യസ്തവുമാണ്.

അപ്പോൾ നിന്റെ "വിശ്വമത"ത്തെ 'റവ്യൂ ഡി ഡ്യൂ മോൺ ഡി" തള്ളിക്കളഞ്ഞു. സാരമില്ല, വീണ്ടും വേറൊരു പത്രം നോക്കുക തടസ്സങ്ങൾ തട്ടിനീക്കി ഒരിക്കൽ തുടങ്ങിയാൽ എല്ലാം സുഗമമാകും തീർച്ച. നിങ്ങൾക്ക് ഈ ജോലി ഇഷ്ടമാണെന്നതിൽ ഞാൻ സന്തോഷിക്കുന്നു; അതു വിജയിക്കും, എനിക്കു സംശയമേ ഇല്ല. എന്റെ പ്രിയ മേരി, നമ്മുടെ ആശയങ്ങൾക്കൊരു ഭാവിയുണ്ട് – അത് വേഗം സാക്ഷാത്കരിക്കപ്പെടുകയും ചെയ്യും.

ഈ കത്ത് പാരീസിൽ നിനക്കു കിട്ടുമെന്നു ഞാൻ വിചാരിക്കുന്നു–നിങ്ങളുടെ മനോഹരമായ പാരീസിൽ; ഫ്രഞ്ച് പത്രപ്രവർത്തനത്തേയും വരാനിരിക്കുന്ന "ലോകമേള"യെയും കുറിച്ച് ധാരാളം എഴുതിയയയ്ക്കുമെന്നും ഞാൻ വിശ്വസിക്കുന്നു.

വേദാന്തവും യോഗവും കൊണ്ടു നീ സഹായിക്കപ്പെട്ടിരിക്കുന്നെന്നറിഞ്ഞു വളരെ സന്തോഷിക്കുന്നു. ഞാൻ ചിലപ്പോൾ, ദൗർഭാഗ്യത്തിന്, സർക്കസ്സിലെ വിദൂഷകനെപ്പോലെയാണ്–സ്വയം ദുഃഖിതനെങ്കിലും മറ്റുള്ളവരെ ചിരിപ്പക്കുന്നു!

നീ സ്വാഭാവികമായി ഉത്സാഹപ്രകൃതിയാണ്. ഒന്നും നിന്നെതൊടുന്നതായി തോന്നുന്നില്ല. മാത്രമല്ല, നീ വളരെ ബുദ്ധിമതിയായ ബാലികയുമാണ്, നീ "പ്രേമ"വും മറ്റ് അസംബന്ധങ്ങളും വിട്ടു കരുതലോടെ മാറിയിരിക്കയാമല്ലൊ. അങ്ങനെ നീ നിന്റെ സത്കർമ്മം ചെയ്കയും ആയുഷ്ക്കാല സുസ്ഥിതിക്കുള്ള വിത്തു പാകയും ചെയ്തിരിക്കുന്നു. നമ്മുടെ ജീവിതത്തിലെ ബുദ്ധിമുട്ടിതാണ്: നാം വർത്തമാനത്താലാണ് നയിക്കപ്പെടുന്നത്, ഭാവിയിലല്ല. ഇപ്പോൾ ഒരല്പം സുഖം നല്കുന്നതു നമ്മെ ഇഴച്ച് അതിന്റെ പിന്നാലെ കൊണ്ടുപോകുന്നു. എന്നിട്ട് എപ്പോഴും നാം വർത്തമാനത്തിലെ അല്പസുഖത്തിനുവേണ്ടി ഭാവിയിലെ ഒരു ദുഃഖരാശി വിലയ്ക്കെടുക്കുന്നു.

എനിക്കു സ്നേഹിക്കുവാൻ ആരുമില്ലായിരുന്നെങ്കിൽ, ഞാനെന്റെ ശൈശവത്തിൽ ഒരനാഥനായിരുന്നെങ്കിൽ എന്ന് ഞാൻ ആഗ്രഹിക്കുന്നു. എന്റെ ജീവിതത്തിലെ ഏറ്റവും വലിയ ദുഃഖം എന്റെ സ്വജനങ്ങൾതന്നെയാണ് – എന്റെ സോദരന്മാരും സോദരിമാരും അമ്മയും മറ്റും. ബന്ധുക്കൾ ഒരുവന്റെ പുരോഗതിക്കുള്ള മാരകവിഘ്നങ്ങളാണ്. എന്നിട്ടും വിവാഹം കൊണ്ട് പുതിയവ കണ്ടുകിട്ടാൻ പോയ്ക്കൊണ്ടിരിക്കുമെന്നത് ഒരദ്ഭുതമല്ലേ?

ഏകാകിയാണ് സുഖി. എല്ലാവർക്കും നന്മ ചെയ്യുക, എല്ലാവരേയും ഇഷ്ടപ്പെടുക, എന്നാൽ ആരെയും സ്നേഹിക്കരുത്. അതുബന്ധനമാണ്. ബന്ധനം ദുഃഖാവഹവുമാണ്. സ്വ-ഭാവമഗ്നനായി ഒറ്റയ്ക്കുപാർക്കുക- അതാണ് സുഖം. തനിക്കു നോക്കുവാനാരുമില്ലായ്കയും തന്നെ ആരു നോക്കുന്നെന്നു തീരെ ഗൗനിക്കായ്കയുമാണ് മുക്തയാവാനുള്ള വഴി.

നിന്റെ മനോഘടനയെപ്പറ്റി എനിക്ക് അതിമാത്രം അസൂയതോന്നുന്നു- ശാന്തം, സൗമ്യം, ലഘു, എന്നാൽ അഗാധവും മുക്തവും. നീ ഇപ്പോഴേ മുക്തയാണ്, മേരി, ഇപ്പോഴേ മുക്ത. നീ ജീവനമുക്തയാണ്. ഞാൻ പുരുഷനെന്നതിലേറെ ഒരു സ്ത്രീയാണ്, നീ സ്ത്രീയെന്നതിലേറെ ഒരു പുരുഷനാണ്. ആർക്കും ഒരുപകാരവും ചെയ്യാനാവാതെ, വെറുതെ. അന്യരുടെ വേദനയെ ഞാൻ എന്നിലേയ്ക്കിഴയ്ക്കുകയാണ് ചെയ്യുന്നത് – മക്കളില്ലാത്ത സ്ത്രീകൾ തങ്ങളുടെ സ്നേഹം മുഴുവൻ ഒരു പൂച്ചയിൽ അർപ്പിക്കുന്നതുപോലെ!

ഇതിൽ വല്ല ആദ്ധ്യാത്മികതയുമുണ്ടെന്നു നീ വിചാരിക്കുന്നുവോ? അസംബന്ധം, ഇതെല്ലാം സാംസാരിക ബന്ധനമാണ്. യഥാർത്ഥത്തിൽ അതുതന്നെ. അഹോ! ദേഹാത്മബുദ്ധി വിട്ടുകിട്ടാനുള്ള പാട്!

നിങ്ങളുടെ സ്നേഹിത, മിസിസ് മാർട്ടിൻ വളരെ ദയവായി തന്റെ മാസികയുടെ പ്രതികൾ എനിക്ക് എല്ലാ മാസവും അയച്ചുതരുന്നുണ്ട്-പക്ഷേ സ്റ്റർഡിയുടെ ഉഷ്ണമാപിനി ഇപ്പോൾ പൂജ്യത്തിനു താഴെയാണെന്നു തോന്നുന്നു. ഈ വേനല്ക്കാലത്തു ഞാൻ ഇംഗ്ലണ്ടിൽ ചെല്ലാത്തതിൽ അദ്ദേഹത്തിനു വലിയ നിരാശയാണെന്നു തോന്നുന്നു. എന്തു ചെയ്യാം?

ഞങ്ങളിവിടെ രണ്ടു മഠങ്ങൾ തുടങ്ങിയിരിക്കുന്നു. ഒന്നു കല്ക്കത്തയിലും മറ്റേതു മദ്രാസിലും. കല്ക്കത്താമഠം (ഒരു ജീർണ്ണിച്ച വാടകക്കെട്ടിടം) കഴിഞ്ഞ ഭൂകമ്പത്തിൽ ഭയങ്കരമായി ഉലയ്ക്കപ്പെട്ടിരിക്കുന്നു.

ഞങ്ങൾക്കു കുറെ ബ്രഹ്മചാരികളെ കിട്ടിയിട്ടുണ്ട്. അവരിപ്പോൾപരിശീലനം കഴിച്ചുവരുന്നു. കൂടാതെ ഞങ്ങളിപ്പോൾ പലസ്ഥലങ്ങളിലും ക്ഷാമനിവാരണം തുടങ്ങിയിട്ടുണ്ട്. ആ പ്രവൃത്തിസത്വരം നടക്കുകയാണ്. ഭാരത്തിലെ നനാസ്ഥലങ്ങളിൽ അത്തരം കേന്ദ്രങ്ങൾ തുടങ്ങാൻ ഞങ്ങൾ ശ്രമി

ക്കും.

കുറച്ചു നാൾക്കകം ഞാൻ സമതലങ്ങളിലേയ്ക്കു പോകുന്നു. അവിടെ നിന്നു പർവ്വതങ്ങളുടെ പടിഞ്ഞാറൻ ഭാഗങ്ങളിലേയ്ക്കും താഴെ കുറച്ചുകൂടെ തണുവ് വന്നാൽ ഞാൻ എല്ലായിടത്തും ഒരു പ്രസംഗപര്യടനം നടത്തി എന്തു പ്രവർത്തനം ചെയ്യാനാവുമെന്നു നോക്കുന്നുണ്ട്.

ഇനി എനിക്കെഴുതാൻ സമയം തീരെയില്ല – അത്ര വളരെപ്പേർ കാത്തു നില്ക്കുകയാണ് –അതുകൊണ്ട് പ്രിയ മേരി, നിനക്കു സമസ്തസുഖവും സന്തോഷവും നേർന്നുകൊണ്ട് ഞാനിവിടെ നിർത്തട്ടെ.

നീ ഒരിക്കലും ദേഹാത്മബുദ്ധിയാവാതരിക്കട്ടെ എന്ന ചിരന്തന പ്രാർത്ഥ നയോടുകൂടി എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 353

(മിസിസ് ലെഗ്ഗെറ്റിന്) അല്മോറ

28 ജൂലായ് 1897

എന്റെ പ്രിയപ്പെട്ട അമ്മേ,

നിങ്ങളുടെ സുന്ദരവും ദയാമസൃണവുമായ കത്തിനു വളരെ വളരെ നന്ദി. ക്ഷണം സ്വീകരിക്കുവാൻ ഖേത്രിരാജാവിനോടുകൂടി ലണ്ടനിലുണ്ടായിരു ന്നെങ്കിൽ എന്നു ഞാനാഗ്രഹിക്കുന്നു. ലണ്ടനിൽ കഴിഞ്ഞ ഋതുവിൽ എനിക്കു വളരെയേറെ വിരുന്നുകൾക്കു പോകാനുണ്ടായിരുന്നു. പക്ഷേ അതു സംഭ വിക്കരുതെന്നായിരുന്നു വിധിവിഹിതം; ഖേത്രി രാജാവിനോടുകൂടി പോകു ന്നതിനെ എന്റെ ആരോഗ്യം അനുവദിച്ചതുമില്ല.

അങ്ങനെ ആല്ബെട്ട ഒരിക്കൽകൂടെ അമേരിക്കയിൽ സ്വസ്ഥയായിരിക്കു ന്നു. അവൾ എനിക്കു റോമിൽ ചെയ്തുതന്നതിനെല്ലാം ഞാൻ കൃതജ്ഞ താബദ്ധനാണ്. ഹോളി എങ്ങനെയുണ്ട്? അവർക്കിരുവർക്കും എന്റെ പ്രേമം. നവജാതയായ കുഞ്ഞിനെ, എന്റെ ഇളം പെങ്ങളെ, എനിക്കുവേണ്ടി ഉമ്മ വെയ്ക്കൂ.

ഒമ്പതു മാസമായി ഞാൻ ഹിമാലയത്തിൽ കുറച്ചു വിശ്രമിക്കുന്നു. ഇതാ സമതലങ്ങളിയേക്കു പോകയാണ്, വീണ്ടും വേലയ്ക്കു ജീനിയി (കുതിര ക്കോപ്പി)ട്ടിറങ്ങാൻ.

ഫ്രാങ്കിൻസൻസിനും ജോ ജോവിനും മേബെല്ലിനും എന്റെ പ്രേമം; അതു തന്നെ നിങ്ങൾക്കു ചിരം ഭവിക്കട്ടെ.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 354

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്)

അല്മോറ
29 ജൂലായ് 1897

പ്രിയപ്പെട്ട ശശി,

നിങ്ങളുടെ ജോലി നല്ലപോലെ നടക്കുന്നതായി വർത്തമാനം കിട്ടുന്നുണ്ട്. മൂന്നു ഭാഷ്യങ്ങളും നല്ലപോലെ പഠിക്കുക. യൂറോപ്പിലെ തത്ത്വശാസ്ത്രാദികളും നല്ലവണ്ണം പരിശീലിക്കുക. ഇതിനു ഭംഗം വരരുത്. അന്യനെ കൊല്ലാൻ വാളും പരിചയും മറ്റും വേണമെന്നകാര്യം ഒരുതരത്തിലും വിസ്മരിക്കരുത്. സുകൽ ഇപ്പോൾ വന്നിരിക്കുമല്ലോ. നിങ്ങളുടെ ശുശ്രൂഷയും മറ്റും ഭംഗിയായി നടക്കുന്നു എന്നു വിചാരിക്കുന്നു. സദാനന്ദന് അവിടെ താമസിക്കാൻ ഇഷ്ടമില്ലെങ്കിൽ കല്ക്കത്തെയിലേയ്ക്കയ്ക്കുക. ആഴ്ചതോറും വരവുചെലവുകൾ കാണിച്ചു മഠത്തിലേയ്ക്ക് ഒരു റിപ്പോർട്ടയയ്ക്കാൻ മറക്കരുത്. അളസിംഗന്റെ അളിയൻ ഇവിടെ ബദ്രീദാസന്റെ പക്കൽനിന്നു നാനൂറു രൂപ കടം വാങ്ങി കൊണ്ടുപോയിരുന്നു. അവിടെയെത്തിയാലുടൻ അയയ്ക്കാമെന്നേറ്റിരുന്നു. എന്താണ് ഇതുവരേയും അയയ്ക്കാഞ്ഞത്? അളസിംഗനോടു ചോദിക്കയും വേഗം അയയ്ക്കാൻ പറയുകയും ചെയ്യുക. എന്തെന്നാൽ ഞാൻ മറ്റന്നാൾ ഇവിടെനിന്നു പുറപ്പെടുന്നു. മസ്സൂറിപർവ്വതത്തിലോ മറ്റെങ്ങാനോ എന്നുള്ളതുപിന്നീടു നിശ്ചയിക്കും. ഇന്നലെ ഇവിടെ ഇംഗ്ലീഷുകാരുടെ സഭയിൽ ഒരു പ്രസംഗം ചെയ്തു. എല്ലാവരും വളരെ സന്തോഷിച്ചു. എന്നാൽ അതിന്റെ തലേ ദിവസം ഞാൻ ഹിന്ദിയിൽ ഒരു പ്രസംഗം ചെയ്തു. അതിൽ ഞാൻ അത്യധികം സന്തോഷിക്കുന്നു. എന്തെന്നാൽ, ഹിന്ദിയിൽ എനിക്കു പ്രസംഗിക്കാൻ സാധിക്കുമെന്ന് അതിനുമുമ്പ് എനിക്കറിയാൻ പാടില്ലായിരുന്നു. മഠത്തിൽ ചെറുപ്പക്കാർ വരുന്നുണ്ടോ? വരുന്നുണ്ടെങ്കിൽ കല്ക്കത്തയിൽ നടത്തുന്നതുപോലെ നടത്തുക. നിങ്ങളുടെ ബുദ്ധി കുറേ ദിവസത്തേക്ക് അധികം ദുരുപയോഗപ്പെടുത്തിരിക്കുക; അല്ലെങ്കിൽ അതു ക്ഷയിച്ചുപോയേയ്ക്കും. കുറേ ദിവസം കഴിഞ്ഞ് അതു പ്രയോജനപ്പെടുത്താം.

നിങ്ങളുടെ ശരീരത്തെപ്പറ്റി പ്രത്യേകം ശ്രദ്ധിക്കുക. എന്നാൽ അത്യധികം ആദരിച്ചാരരൽ വിപരീതഫലമുണ്ടായി ശരീരം അസ്വസ്ഥമാകാൻ ഇടയുണ്ട്. വിദ്യാബലമില്ലെങ്കിൽ മണിയടിക്കുന്നത് ആരും മാനിക്കില്ലെന്നതു നിശ്ചയംതന്നെ. ഇതു ദൃഢമായി ധരിച്ചു പ്രവർത്തിക്കുക.

എന്റെ ഹൃദയപൂർവ്വമായ സ്നേഹാശീർവ്വാദങ്ങൾ അറിയുക, ഗുഡ്വിൻ മുതലായവരെ അറിയിയ്ക്കയും ചെയ്യുക.

വിവേകാനന്ദൻ

(സിസ്റ്റർ നിവേദിതയ്ക്ക്) അല്മോറ
29 ജൂലായ് 1897

എന്റെ പ്രിയ മിസ് നോബിൾ,

ഭാരതത്തിലേയ്ക്കു വന്നു കാര്യങ്ങൾ സ്വന്തം കണ്ണുകൊണ്ടു കാണാൻ നീ നിശ്ചയിച്ചിരിക്കുന്നെന്നറിയിക്കുന്ന ഒരു കത്ത് ഇന്നലെ സ്റ്റർഡിയിൽനിന്ന് എനിക്കു കിട്ടി. അതിന് ഞാൻ ഇന്നലെ മറുപടിയയച്ചു. പക്ഷേ നിന്റെ പദ്ധതിയെക്കുറിച്ച് മിസ് മ്യൂളറിൽനിന്നു മനസ്സിലാക്കിയ സംഗതി ഈ കുറിപ്പു കൂടെ ആവശ്യമാക്കിയിരിക്കുന്നു. അതു നേരിട്ടാകുന്നതാണ് കൂടുതൽ നല്ലതും.

ഭാരതത്തിനുവേണ്ടിയുള്ള പ്രവർത്തനത്തിൽ നിനക്കൊരു വലിയ ഭാവിയുണ്ടെന്ന് ഞാൻ നിന്നോടു തുറന്നുപറയട്ടെ. വേണ്ടിയിരുന്നത് ഒരു പുരുഷനെയല്ല, സ്ത്രീയെയാണ്. ഒരു യഥാർത്ഥസിംഹി, ഭാരതീയർക്കുവേണ്ടി, വിശേഷിച്ചും സ്ത്രീകൾക്കുവേണ്ടി, പ്രവർത്തിക്കാൻ.

ഭാരതത്തിന് ഇനിയും മഹതികളെ ഉളവാക്കുവാനാവുന്നില്ല, മറ്റു ജനതകളിൽ നിന്നും കടം വാങ്ങേണ്ടിയിരിക്കുന്നു. നിന്റെ വിദ്യാഭ്യാസം, ആർജ്ജവം, പരിശുദ്ധി, അപരിമിതപ്രേമം. ദൃഢനിശ്ചയം, സർവ്വോപരി ആ കെൽറ്റികരക്തവും ഉള്ള നീതന്നെയാണ് പറ്റിയ സ്ത്രീ.

എങ്കിലും വിഷമങ്ങൾ വളരെയാണ്. ഇവിടത്തെ കഷ്ടതയേയും അന്ധവിശ്വാസത്തേയും അടിമത്തത്തേയും കുറിച്ചു നിനക്ക് ഒരാശയവും രൂപവത്കരിക്കാനാവില്ല. ജാതിയെപ്പറ്റിയും ഒറ്റതിരിക്കലിനെപ്പറ്റിയും വിചിത്രസങ്കല്പങ്ങളോടുകൂടിയ, തങ്ങൾ അളവറ്റു വെറുക്കുന്ന വെള്ളത്തൊലിയെ ഭയന്നോ വെറുത്തോ ഒഴിവാക്കിക്കളയുന്ന അർദ്ധനഗ്നരായ സ്ത്രീപുരുഷന്മാരുടെ ഒരു മഹാരാശിയുടെ ഇടയ്ക്കായിരിക്കും നീ. മറുവശത്താകട്ടെ, വെള്ളക്കാർ നിന്നെ ഒരു കിറുക്കിയായിട്ടാവും കരുതുക, നിന്റെ ഓരോ ചലനത്തേയും അവർ സംശയത്തോടുകൂടി നിരീക്ഷിക്കയും ചെയ്യും.

പിന്നെ, ദേശപ്രകൃതി ഭയങ്കരമായ ചൂടുള്ളതാണ്; മിക്കേടത്തും ഞങ്ങളുടെ ഹേമന്തം നിങ്ങളുടെ ഗ്രീഷ്മം പോലെയാണ്, തെക്കാകട്ടെ എപ്പോഴും പൊള്ളുന്ന വേനലാണ്.

നഗരങ്ങൾക്കു പുറത്തു ഒരൊറ്റ യൂറോപ്യൻ സൗകര്യവും ലഭ്യമല്ല. ഇങ്ങനെയൊക്കെയായിട്ടും സാഹസപ്പെടാൻ നീ ധൈര്യപ്പെടുന്നപക്ഷം നിനക്കു സ്വാഗതം, നൂറു വട്ടം സ്വാഗതം. എന്നെസ്സംബന്ധിച്ചാണെങ്കിൽ, മറ്റുള്ളിടത്തെന്നപോലെ ഇവിടേയും ഞാനാരുമല്ല, പക്ഷേ എനിക്കുള്ള അല്പസ്വാ

ധീനത നിന്റെ സേവനത്തിനായി അർപ്പിക്കപ്പെടും.

ചാടിപ്പുറപ്പെടും മുമ്പു നീ നല്ലപോലെ ചിന്തിക്കണം; പ്രവർത്തനാനന്തരം നീ ഇതിൽ പരാജയപ്പെടുകയോ മടുക്കുകയോ ചെയ്യുന്നപക്ഷം, ഞാനായിട്ട് ഇതു വാഗ്ദാനം ചെയ്യുന്നു – 'ഞാൻ മരണംവരെ നിന്നോടൊത്തു നിലകൊള്ളുന്നതായിരിയ്ക്കും,' നീ ഭാരതത്തിനുവേണ്ടി പ്രവർത്തിച്ചാലും ഇല്ലെങ്കിലും, നീ വേദാന്തം വെടിയുകയോ അതിൽ നിലകൊള്ളുകയോ ചെയ്താലും. 'ആനക്കൊമ്പു പുറത്തേയ്ക്കു വരുന്നു, എന്നാൽ ഒരിക്കലും മുടങ്ങിപ്പോകുന്നില്ല; അതുപോലെയാണ് ഒരു പരുഷന്റെ വാക്കുകൾ. ഞാനതു വാഗ്ദാനം ചെയ്യുന്നു. കൂടാതെ നിനക്കൊരു ലേശം മുന്നറിയിപ്പു നല്കേണ്ടിയിരിക്കുന്നു. നീ നിന്റെ കാലിൽത്തന്നെ നില്ക്കണം, മിസ് മ്യൂളറുടേയോ മറ്റാരുടെയെങ്കിലുമോ ചിറകുകൾക്കിടയിലാവരുത്. മിസ് മ്യൂളർ അവരുടെ സ്വന്തം വഴിക്ക് ഒരു നല്ല മഹതിയാണ്, പക്ഷേ ദൗർഭാഗ്യത്തിന് അവരൊരു ബാലികയായിരിക്കെ, താനൊരു പിറന്ന നായികയാണെന്നും ലോകത്തെ ഇളക്കുവാൻ പണമല്ലാതെ മറ്റൊരു യോഗ്യതയും ആവശ്യമില്ലെന്നും ഒരു തോന്നൽ അവരുടെ തലയിൽ കടന്നുകൂടി! താനെത്ര കരുതിയിട്ടും, ഈ ആശയം വീണ്ടും വീണ്ടും ഉപരിതലത്തിൽ വന്നുപോകുന്നു; കുറച്ചു നാൾക്കകം അവരോടൊന്നിച്ചു പോകാൻ സാദ്ധ്യമല്ലെന്നും നിങ്ങൾക്കു കാണാം. തനിക്കും നിനക്കും യൂറോപ്പിലോ അമേരിക്കയിലോ നിന്നു വരാവുന്ന സ്നേഹിതർക്കുംവേണ്ടി ഒരു വീടെടുക്കാൻ അവരിപ്പോൾ ഉദ്ദേശിക്കുന്നു.

അതവരുടെ വലിയ കനിവും നന്മയും തന്നെ; പക്ഷേ മഠാധിപയാവാനുള്ള അവരുടെ പദ്ധതി രണ്ടു കാരണങ്ങൾകൊണ്ട് ഒരിക്കലും നടപ്പിലാവില്ല – തന്റെ പ്രചണ്ഡപ്രകൃതിയും, ധിക്കരിക്കുന്ന നടത്തവും, കൂടാതെ ഭയങ്കരമാംവിധം ചുഞ്ചലമായ മനസ്സും. വളരെപ്പോരോടും വിദൂരമൈത്രിയാണ് അത്യുത്തമം, തൻകാലിൽ നില്ക്കുന്നവനു സർവ്വം സുഗമമായിരിക്കയും ചെയ്യും.

മിസിസ് സേവിയർ ഒരു മഹതീരത്നമാണ്, അത്ര നല്ലവൾ, അത്ര കനിവുള്ളവൾ, 'നേറ്റീവു'കളെ വെറുക്കാതെ ഇംഗ്ലീഷുകാർ സേവിയർദമ്പതികമാർമാത്രമാണ്, സ്റ്റർഡിപോലുമല്ല. സേവിയർമാത്രമാണ്, രക്ഷാധികാരികളാണെന്ന ഭാവത്തോടെ വരാത്തവർ, പക്ഷേ അവർക്ക് ഇനിയും സ്ഥിരമായ പദ്ധതിയൊന്നുമില്ല. നീ വരുമ്പോൾ നിന്റെ ഒപ്പം പ്രവർത്തിക്കാൻ അവരെ കിട്ടിയേയ്ക്കാം, ഉഹറ അവർക്കു നിനക്കും യഥാർത്ഥത്തിൽ സഹായമായിരിക്കും. ഒക്കെയായാലും തൽകാലിൽത്തന്നെ നില്ക്കേണ്ടത് അത്യന്താപേക്ഷിതമാണ്.

ഈ വസന്തകാലത്ത് അമേരിക്കയിൽനിന്ന് എന്റെ രണ്ടു സ്നേഹിതകൾ, ബോസ്റ്റണിലെ മിസിസ് ഓളി ബുള്ളും മിസ് മക്‌ലിയോഡും, ഭാരതം സന്ദർശിക്കാൻ വരുന്നതായി ഞാനറിയുന്നു. മിസ് മക്‌ലിയോഡിനെ നിനക്കു നേരത്തേതന്നെ ലണ്ടനിൽ വെച്ചറിയാമല്ലോ-പാരിസ്‌വേഷമണിഞ്ഞ ആ അമേരിക്കൻയുവതിയെ. മിസിസ് ഓളിബുള്ളിന് ഏതാണ്ട് അമ്പതായിട്ടുണ്ട്, അവർ എനിക്ക് അമേരിക്കയിൽ ഒരു സദയസ്നേഹിതയായിരുന്നു.

അവരും യൂറോപ്പുവഴിയ്ക്കു വരികയായതുകൊണ്ട് അക്കൂട്ടത്തിൽ നീയും കൂടുന്നതു യാത്രാവിഷമം ലഘൂകരിക്കാൻ കൊള്ളാമെന്നാണ് എന്റെ അഭിപ്രായം.

സ്റ്റർഡിയിൽനിന്നു ദീർഘകാലത്തിനുശേഷം ഒരു കുറിപ്പു കിട്ടിയതിൽ ഞാൻ സന്തോഷിക്കുന്നു. പക്ഷേ അതു വളരെ തണ്ടനും തണുപ്പനുമായിരുന്നു. ലണ്ടൻപ്രവർത്തം കുഴഞ്ഞു വീണതിൽ അയാൾ നിരാശനായിരിക്കുന്നതായി തോന്നുന്നു.

ചിരപ്രേമപൂർവ്വം എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 356

(മിസ് മക്‌ലിയോഡിന്) ബേലൂർമഠം

11 ആഗസ്റ്റ് 1897

പ്രിയ ജോ,

ജഗദംബികയുടെ പ്രവർത്തനത്തിനു ബാധ വരില്ല; പടുത്തിട്ടുള്ളതും ഇന്നോളം പുലർത്തിയിട്ടുള്ളതും സത്യത്തിന്മേലും ആർജ്ജവത്തിന്മേലും പരിശുദ്ധിയിന്മേലുമാണ്. പരമമായ ആർജ്ജവമാണ് അതിന്റെ മുദ്രവാക്യം.

സർവ്വപ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ.

## 357

(മിസിസ് ഓളി ബുള്ളിന്) ബേലൂർമഠം

(വാസ്തവത്തിൽ അംബാലയിൽനിന്നെഴുതിയത്)

19 ആഗസ്റ്റ് 1897

പ്രിയ മിസിസ് ബുൾ,

..... എന്റെ ആരോഗ്യം അത്ര നന്നല്ല, വിശ്രമം കുറച്ചുണ്ടെങ്കിലും അടുത്ത ഹേമന്തം വരെ തനതു ശക്തി വീണ്ടെടുക്കാനാവുമെന്ന് എനിക്കു തോന്നുന്നില്ല. നിങ്ങൾ രണ്ടുപേരുംകൂടെ ഭാരതത്തിലേയ്ക്കു വരുന്നതായി ജോവിന്റെ ഒരു കത്തുണ്ടായിരുന്നു നിങ്ങളെ ഭാരതത്തിൽ കാണാൻ സ്വാഭാവികമായി എനിക്കു വളരെ സന്തോഷമായിരിക്കും; ആദ്യമേതന്നെ ഒന്നറിഞ്ഞിരിക്കണ

മെന്നുമാത്രം; തലസ്ഥാനങ്ങളിലൊഴിച്ചു, മിക്കവാറും യാതൊരു യൂറോപ്യൻ സൗകര്യവുമില്ലാത്ത, ലോകത്തിലേയ്ക്ക് ഏറ്റവും വൃത്തി കെട്ടതും അനാരോഗ്യകരവുമായ സ്ഥലമാണ് ഭാരതം.

മി. സ്റ്റർഡി അഭേദാനന്ദനെ അമേരിക്കയിലേയ്ക്കുയയ്ക്കുകയാണെന്ന് ഇംഗ്ലണ്ടിൽനിന്നു ഞാനറിയുന്നു. എന്നെക്കൂടാതെ ഇംഗ്ലീഷ് പ്രവർത്തനം അസാദ്ധ്യമാണെന്നു തോന്നുന്നു മി. സ്റ്റർഡി ഒരു മാസികമാത്രം ആരംഭിക്കയും പ്രവർത്തിക്കയും ചെയ്തു. യേശുവിൽ ഞാൻ ഇംഗ്ലണ്ടിലേയ്ക്കു വരണമെന്ന് ഏർപ്പാടാക്കിയിരുന്നതാണ്. പക്ഷേ എന്നെ വൈദ്യന്മാർ മൂഢമായി വിലക്കി. ഭാരതത്തിൽ പ്രവർത്തനം നടന്നുപോകുന്നുണ്ട്.

ഇവിടെ ഇപ്പോൾത്തന്നെ വല്ല യൂറോപ്യനോ അമേരിക്കനോ പ്രയോജനപ്പെടുമെന്നു ഞാൻ വിചാരിക്കുന്നില്ല; മാത്രമല്ല; ഏതു പാശ്ചാത്യന്നും ദേശപ്രകൃതി (ഉഷ്ണം) സഹിക്കുക കഠിനമായിരിക്കും. ആനിബസന്റ്, തന്റെ അസാധാരണശക്തികൾകൊണ്ടു പ്രവർത്തിക്കുന്നുണ്ട്, തിയോസഫിക്കാരുടെ ഇടയ്ക്കുമാത്രം! അങ്ങനെ, ഒരു മ്ലേച്ഛനെ ഇവിടെ അനുഭവിപ്പിക്കുന്ന ഒറ്റതിരിക്കലിന്റെ എല്ലാ മാനഹാനികൾക്കും അവർ വഴങ്ങുകയും ചെയ്യുന്നു. ഗുഡ്വിൻപോലും വല്ലപ്പോഴും കുതറും, നിലയ്ക്കു നില്ക്കാൻ ശാസിക്കേണ്ടിവരാറുണ്ട്. ഗുഡ്വിൻ ഒരു പുരുഷനായതുകൊണ്ടും ആളുകളുമായി കലരാനാവുന്നതുകൊണ്ടും നല്ല പ്രവർത്തനം ചെയ്യുന്നു. പുരുഷസമുദായത്തിൽ ഇവിടെ സ്ത്രീക്കൊരു സ്ഥാനവുമില്ല. അവൾക്കു ഭാരതത്തിൽ സ്ത്രീകളുടെ ഇടയ്ക്കുമാത്രമേ നന്മ ചെയ്യാനാവൂ. ഭാരതത്തിലേയ്ക്കു വന്ന ഇംഗ്ലീഷ് സുഹൃത്തുക്കൾക്ക് ഇന്നാടിന് ഒരു സഹായവും ചെയ്യാൻ ഇതുവരെ കഴിഞ്ഞിട്ടില്ല, ഭാവിയിൽ വല്ലതും ചെയ്യാനാവുമോ എന്നറിഞ്ഞുകൂടാ. ഇങ്ങനെയൊക്കെയായിട്ടും ആർക്കെങ്കിലും ശ്രമിച്ചുനോക്കണമെന്നുണ്ടെങ്കിൽ, അവർക്കു സ്വാഗതം.

ശാരദാനന്ദനു പോരണമെന്നുണ്ടെങ്കിൽ പോരട്ടെ. എന്റെ ആരോഗ്യം ഇപ്പോൾത്തന്നെ നന്നെ തകർന്നിരിക്കുന്നതുകൊണ്ട്, ഇവിടെ പ്രവർത്തനം സംഘടിപ്പിക്കുന്നതിൽ അയാൾ എനിക്കു വളരെ നന്നായി പ്രയോജപ്പെടും. മിസ് മാർഗററ് നോബിൾ എന്നൊരു ഇംഗ്ലീഷ് യുവതിയുണ്ട്, ഭാരതത്തിലേയ്ക്കു വന്നു വസ്തുസ്ഥിതി പഠിക്കാൻ വളരെ ആഗ്രഹമാണ്. എന്നിട്ട് മടങ്ങി വീടെത്തിയാൽ കുറച്ചു പ്രവർത്തനം ചെയ്യാമല്ലോ. നിങ്ങൾ ലണ്ടൻവഴിക്കാണ് വരുന്നതെങ്കിൽ നിങ്ങളുടെകൂടെപ്പോരാൻ ഞാനവർക്ക് എഴുതിയിട്ടുണ്ട്. നിങ്ങൾക്കൊരിക്കലും ഇവിടത്തെ സ്ഥിതി ദൂരെനിന്നു മനസ്സിലാക്കാനാവില്ലെന്നതാണ് വിഷമം. അമേരിക്കയിലിരുന്നും ഇംഗ്ലണ്ടിലിരുന്നും ഒരു വിധത്തിലും സങ്കല്പിക്കാനാവാത്തത്ര തികച്ചും വ്യത്യസ്തങ്ങളാണ് രണ്ടു മാതൃകകളും.

ആഫ്രിക്കയിലേയ്ക്കു യാത്ര തിരിക്കയാണെന്നുവേണം നിങ്ങൾ വിചാരിക്കാൻ; മെച്ചപ്പെട്ടതെന്തെങ്കിലും കണ്ടുമുട്ടിയാൽ അത് അപ്രതീക്ഷിതമായിരിക്കും.

എന്ന് സ്വന്തം....... വിവേകാനന്ദൻ.

## 358

(രാമകൃഷ്ണനന്ദസ്വാമികൾക്ക്)

അംബാല
19 ആഗസ്റ്റ് 1897

കല്യാണവര,

മദ്രാസിലെ പ്രവർത്തനങ്ങൾ ധനാഭാവംമൂലം നല്ലപോലെ നടക്കുന്നില്ലെന്നറിഞ്ഞു വളരെ ദുഃഖം തോന്നുന്നു. അളസിംഗന്റെ സഹോദരീഭർത്താവിന്റെ രൂപ അല്മോറയിലെത്തി എന്നറിയുന്നതിൽ സന്തോഷം. ഗുഡ്വിൻ എഴുതുന്നു. പ്രസംഗം വകയിലുള്ള രൂപയിൽനിന്നു സ്വല്പം എടുക്കുവാൻ സ്വാഗതസംഘത്തിന്നെഴുതണമെന്ന്..... ആ പ്രസംഗവകയിൽ കിട്ടിയതു സ്വീകരണത്തിനായി ചെലവാക്കുന്നതു വളരെ നീചഹീനമായ പ്രവൃത്തിയാണ്. അതിനെപ്പറ്റി ആരോടും ഒന്നും പറയാൻ ഞാൻ ആഗ്രഹിക്കുന്നില്ല. രൂപയെസ്സംബന്ധിച്ചു നമ്മുടെ നാട്ടുകാർ ഏതു തരക്കാരാണെന്നു ഞാൻ നല്ലപോലെ മനസ്സിലാക്കിക്കഴിഞ്ഞു. നിങ്ങൾ നേരിട്ടു ചെന്നു സ്നേഹിതന്മാരുടെ അടുക്കൽ ഞാൻ പറഞ്ഞതായി ഇങ്ങനെ അറിയിക്കുക, അവർ ചെലവ് ഏല്ക്കുമെങ്കിൽ നന്ന്; അല്ലെങ്കിൽ നിങ്ങൾ കല്ക്കത്താമഠത്തിലേയ്ക്കു മടങ്ങുകയോ രാമനാട്ടിലേയ്ക്കു മഠം മാറ്റുകയോ ചെയ്യുകയാണെന്ന്.

ഞാനിപ്പോൾ ധർമ്മശാലാപർവ്വതത്തിലേയ്ക്കു പോകയാണ്. നിരഞ്ജൻ ദീനു കൃഷ്ണലാല് ലാട്ടു അച്യുതൻ-ഇവർ അമൃതസരസ്സിൽ പാർക്കും. സദാനന്ദനെ ഇതുവരെ മഠത്തിലേയ്ക്കുയയ്ക്കാഞ്ഞതെന്തേ? അയാൾ ഇപ്പോഴും അവിടെയുണ്ടെങ്കിൽ അമൃതസരസ്സിൽനിന്നു നിരഞ്ജൻ കത്തയച്ചാലുടൻ അയാളെ പഞ്ചാബിലേയ്ക്കയയ്ക്കണം. ഞാൻ കുറേ നാൾ പഞ്ചാബുപർവ്വതങ്ങളിൽ വിശ്രമിച്ചതിൽപ്പിന്നെ പഞ്ചാബിൽ പ്രവർത്തനം തുടങ്ങും. പഞ്ചാബും രാജപുത്താനയും പ്രവർത്തനത്തിനു പറ്റിയ സ്ഥലങ്ങളാണ്. പ്രവർത്തനം ആരംഭിച്ചാൽ നിങ്ങളെ അറിയിയ്ക്കാം.

ഇടയ്ക്ക് എന്റെ ശരീരം വളരെ അസ്വസ്ഥമായിരുന്നു. ഇപ്പോൾ പതുക്കെ ഭേദമാകുന്നു. പർവ്വതപ്രദേശങ്ങളിൽ കുറേ നാൾ താമസിച്ചാൽ ശരിയാകും. അളസിംഗൻ, ജി.ജി., ഗുഡ്വിൻ, ഗുപ്തൻ, സുകുൽ മുതലായ എല്ലാവരേയും എന്റെ സ്നേഹം അറിയിക്കുക. നിങ്ങളും അറിയുക.

## 359

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

അമൃതസരസ്സ്
2 സെപ്തംബർ 1897

അഭിന്നഹൃദയ,

യോഗാനന്ദൻ ഒരു കത്തിൽ.......ബാഗ്ബസാറിലെ വീട് 20,000 രൂപ വിലയ്ക്കു വാങ്ങാൻ പറയുന്നു. ആ വീടു വാങ്ങിയാലും വിഷമംതന്നെ; പൊളിച്ച്, ഇരിക്കുന്ന മുറി ഒരു വലിയ ഹാളാക്കുകയും മറ്റും ചെയ്യേണ്ടിവരും. മാത്രമല്ല, അതു വളരെ പഴക്കം ചെന്നതും ജീർണ്ണിച്ചതുമാണ്. ഏതായാലും ഗിരിശ്ബാബുവിനോടും അതുലിനോടും ആലോചിച്ച് ഉചിതംപോലെ ചെയ്യുക.

ഞാൻ കൂട്ടുകാരോടുകൂടി രണ്ടുമണിക്കുള്ള തീണ്ടിയിൽ കാശ്മീരിലേയ്ക്കു പോകുന്നു. ഇടയ്ക്കു ധർമ്മശാലാപർവ്വതത്തിൽ പോയതുകൊണ്ട് ശരീരം മിക്കവാറും സ്വസ്ഥമായിരിക്കുന്നു; തൊണ്ടവീക്കം പനി മുതലായവ നിശ്ശേഷം ഭേദമായി.

നിങ്ങളുടെ കത്തിൽനിന്നു വർത്തമാനങ്ങളെല്ലാം മനസ്സിലായി. നിരഞ്ജൻ ലാട്ടു കൃഷ്ണലാല് ദീനനാഥ് ഗുപ്തൻ അച്യുത് ഇവർ എന്റെ കൂടെ കാശ്മീരിലേയ്ക്കു പോരുന്നുണ്ട്.

മദ്രാസിൽനിന്ന് ക്ഷാമനിവാരണപ്രവർത്തനം നടത്തുവാൻ നല്കിയ 1500 രൂപ ഏതെല്ലാം ഇനങ്ങളിൽ ചെലവായി എന്നതിന്റെ കണക്കറിവാൻ ആ സംഭാവന നല്കിയ മാന്യൻ ആഗ്രഹിക്കുന്നു. അത് അദ്ദേഹത്തിന്നയച്ചുകൊടുക്കണം. ഞങ്ങൾക്ക് ഒരു വിധം സുഖംതന്നെ.

പുനശ്ച. മഠത്തിലുള്ള സകലരോടും എന്റെ സ്നേഹം അറിയിക്കണം.

## 360

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

ഋഷിവർമുഖർജി,
ചീഫ് ജഡ്ജി, ശ്രീനഗരം, കാശ്മീർ
13 സെപ്തംബർ 1897

അഭിന്നഹൃദയ,

ഞാനിപ്പോൾ കാശ്മീരിലെത്തി. ഈ പ്രദേശത്തെപ്പറ്റി കേട്ടിട്ടുള്ള പ്രശംസ പരമാർത്ഥം തന്നെ. ഇത്ര സുന്ദരമായ ഒരു നാടുവേറെയില്ല; ഇവിടത്തെ ആളുകളും കാഴ്ചയിൽ സുന്ദരന്മാർതന്നെ; എന്നാൽ അവരുടെ കണ്ണ് അത്ര ശുഭദർശനമല്ല. നരകംപോലെ തന്നെ! ഇത്രത്തോളം വൃത്തികെട്ട ഗ്രാമവും

നഗരവും മറ്റെങ്ങുമില്ല. ശ്രീനഗരിൽ ഋഷിവർബാബുവിന്റെ ഭവനത്തിൽ താമസിച്ചു അദ്ദേഹം വളരെ താല്പര്യത്തോടെ വേണ്ടതെല്ലാം ചെയ്തുതന്നു. എനിക്കുള്ള കത്തുകൾ അദ്ദേഹത്തിന്റെ മേൽവിലാസത്തിൽ അയച്ചുതരിക. ഞാൻ ഒന്നുരണ്ടു ദിവസത്തിനകം മറ്റൊരിടത്തേയ്ക്കു സഞ്ചരിക്കാൻ പോകും. എന്നാൽ മടങ്ങുമ്പോൾ ശ്രീനഗരിൽക്കൂടി വരും. അപ്പോൾ അവിടെ വന്നിരിക്കുന്ന കത്തുകൾ കിട്ടും. ഗംഗാധരനെപ്പററി അയച്ച കത്തു കണ്ടു. മദ്ധ്യപ്രദേശത്തും ഗോരഖ്പുരിലും അനേകം അനാഥന്മാരുണ്ടെന്ന് അയാൾക്കെഴുതുക. അവിടെനിന്ന് അനേകം ബാലന്മാരെ പഞ്ചാബികൾ കൊണ്ടുവരുന്നുണ്ട്. കല്ക്കത്തയിലെ ജനങ്ങൾ ഈ അനാഥന്മാരുടെ ചുമതലയേറ്റെടുക്കാൻ ഒരു പ്രക്ഷോഭണം ആവശ്യമാണ്. മഹേന്ദ്രബാബുവിനോടു പറഞ്ഞു പ്രക്ഷോഭണം നടത്തേണ്ടതാണ്. വിശേഷിച്ചു മിഷണറിമാർ എടുത്തുകൊണ്ടുപോയിട്ടുള്ള അനാഥന്മാരെ തിരിച്ചേല്പിക്കാൻ ഗവൺമെന്റിനു മെമ്മോറാണ്ടം കൊടുക്കണം. ഗംഗാധരനോടു വരാൻ എഴുതുക. രാമകൃഷ്ണസഭയും ഇതിനെസ്സംബന്ധിച്ചു വമ്പിച്ചൊരു പ്രക്ഷോഭണം നടത്തണം. കച്ചകെട്ടി ഓരോ വീട്ടിലും ചെന്നു പ്രക്ഷോഭണമുണ്ടാക്കുക. പൊതുസമ്മേളനം വിളിച്ചുകൂട്ടുകയും വേണം. ഫലിച്ചാലും ഇല്ലെങ്കിലും ഒരു വലിയ പ്രക്ഷോഭണം സൃഷ്ടിക്കണം. മധ്യപ്രദേശം ഗോരഖ്പൂർ മുതലായ സ്ഥലങ്ങളിലെ പ്രമുഖരായ ബംഗാളികൾക്കെഴുതി വസ്തുതകൾ അറിയിക്കുക; ഒരു വലിയ പ്രക്ഷോഭണം ഉണ്ടാക്കുക. രാമകൃഷ്ണസഭ സുപ്രതിഷ്ഠിതമാകട്ടെ. പ്രക്ഷോഭണത്തിനുമീതേ പ്രക്ഷോഭണം, തുടർന്നു വിരാമംകൂടാതെ നടത്തണം, ഇതാണ് രഹസ്യം, ശാരദാപ്രസന്നന്റെ കാര്യപരിപാടി കണ്ടു ഞാൻ വളരെ സന്തോഷിക്കുന്നു. ഗംഗാധരനും ശാരദാപ്രസന്നനും പോകുന്നേടത്തെല്ലാം ഓരോ കേന്ദ്രം സ്ഥാപിക്കാതെ മടങ്ങരുത്.

ഇപ്പോഴിതാ ഗംഗാധരന്റെ ഒരു കത്തു കിട്ടി. അദ്ദേഹം ആ ജില്ലയിൽ കേന്ദ്രം സ്ഥാപിക്കാൻ കച്ചകെട്ടിയിരിക്കുന്നു. വളരെ നന്ന്. അദ്ദേഹത്തിന്റെ സ്നേഹിതൻ, മജിസ്ട്രേട്ട് എനിക്കു വളരെ ഭംഗിയായ ഒരു മറുപടിയയച്ചിരിക്കുന്നു എന്ന് അദ്ദേഹത്തിന് എഴുതിയയ്ക്കുക. കാശ്മീരിൽനിന്ന് ഇറങ്ങിയ ഉടൻ ലാട്ടു നിരഞ്ജൻ ദീനു ഖോകാ എന്നിവരെ മടക്കിയയ്ക്കാം; എന്തെന്നാൽ, അവരെക്കൊണ്ട് ഇവിടെ ഒരു കാര്യവും നടക്കില്ല. ഇരുപതിരുപത്തഞ്ചുദിവസത്തിനകം ശുദ്ധാനന്ദനേയും സുശീലനേയും മറ്റൊരാളേയും അയയ്ക്കണം, അവരെ കന്റോൺമെന്റ് മെഡിക്കൽ ഹാൾ, ശ്യാമാചരണ ഖർജിയുടെ വീട്ടിലേയ്ക്കയയ്ക്കണം, ഞാൻ അവിടെ നിന്നു ലാഹുറിലേയ്ക്കു പോകുന്നു. കാവിനിറത്തിൽ രണ്ടു കട്ടിയുള്ള ബനിയനും വിരിപ്പായി ഈ രണ്ടു കമ്പിളിയും അവർക്കുണ്ടായിരിക്കണം. മേൽ മുണ്ടായുപയോഗിക്കാ് ചൂടുള്ള കാവിവസ്ത്രങ്ങൾ മതുലായവ ലാഹൂറിൽ നിന്നു ഞാൻ വാങ്ങിച്ചുകൊള്ളാം. രാജയോഗപുസ്തകത്തിന്റെ വിവർത്തനം തീർന്നാൽ

അവിടെയുള്ള മുതൽകൊണ്ട് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുക. പ്രയാസമേറിയ ഭാഗങ്ങൾ ലളിതമാക്കണം. കഴിയുമെങ്കിൽ തുളസി അതിന്റെ ഹിന്ദിയിൽ വിവർത്തനം ചെയ്യട്ടെ. ഈ ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തിയാൽ മഠത്തിനു വലിയ സഹായമായിരിക്കും.

നിങ്ങളുടെ ശരീരം ഇപ്പോൾ ആരോഗ്യം പ്രാപിച്ചിരിക്കുമെന്നു വിശ്വസിക്കുന്നു. എന്റെ ശരീരത്തിനു ധർമ്മശാലയിൽ പോയതുമുതൽ ഇതുവരെ സുഖംതന്നെ. തണുപ്പാണ് എനിക്കു രുചിക്കുന്നതും എന്റെ ശരീരത്തിനു പറ്റിയതും കാശ്മീരിലെ ഒന്നുരണ്ടു സ്ഥലങ്ങൾ കണ്ടിട്ടു നല്ലൊരു സ്ഥലത്തു സ്വസ്ഥമായിരിക്കണമെന്നാഗ്രഹിക്കുന്നു. അല്ലെങ്കിൽ ജലമാർഗ്ഗം സഞ്ചരിക്കണം. ഡാക്ടർ ബാബു പറയുന്നതുപോലെ ചെയ്യാം. ഇപ്പോൾ കാശ്മീർരാജാവ് ഇവിടെയില്ല. അദ്ദേഹത്തിന്റെ മദ്ധ്യമസഹോദരനായ സേനാപതി ഇവിടെയുണ്ട്. അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ ഒരു പ്രസംഗം നടത്താൻ ഏർപ്പാടുണ്ട്. എങ്ങനെ നടന്നു എന്നു പിന്നീടെഴുതാം. ഒന്നുരണ്ടു ദിവസത്തിനകം പ്രസംഗത്തിന് പുറപ്പെടും. സേവിയർ മറിയിൽ താമസിക്കുന്നു ടോംഗയിലും ജട്കയിലുമായി കഴിഞ്ഞതുകൊണ്ട് അദ്ദേഹത്തിന്റെ ശരീരം തുലോം അസ്വസ്ഥമായി. മാരിയിലുള്ള ബംഗാളിബാബുമാർ വളരെ നല്ലവരും മര്യാദക്കാരുമാണ്.

ജി.സി. ഘോഷ്, അതുല്, മാസ്റ്റർമഹാശയൻ മുതലായവർക്ക് എന്റെ സാഷ്ടാംഗനമസ്കാരങ്ങൾ; എല്ലാവരെയും പ്രോത്സാഹിപ്പിച്ചുകൊണ്ടിരിക്കണം. യോഗാനന്ദൻ ഒരു ഗൃഹം വിലയ്ക്കു വാങ്ങാൻ പറഞ്ഞുവല്ലോ; അതെന്തായി? ഒക്ടോബർമാസത്തിൽ ഞാന് ഇവിടെ നിന്നിറങ്ങി പഞ്ചാബിൽ രണ്ടുമൂന്നു പ്രസംഗം നടത്താൻ വിചാരിക്കുന്നു. പിന്നീടു സിന്ധുവഴി കച്ച് ഭുജ് കത്തിയവാർ, സൗകര്യപ്പെട്ടാൽ പൂനവരെ, അല്ലെങ്കിൽ ബറോഡയിൽനിന്നു രാജപൂത്താന, രാജപുത്താനയിൽകൂടി വടക്കുപടിഞ്ഞാറെ അതിർത്തിപ്രദേശം, നേപാൾ, പിന്നീടു കല്ക്കത്ത – ഈ വഴി സഞ്ചരിക്കും. ഇതാണ് ഇപ്പോഴത്തെ പ്രോഗ്രാം. പിന്നെയെല്ലാം ഭഗവാന്റെ ഇച്ഛ. എന്റെ പ്രണാമങ്ങളും ആശീർവാദങ്ങളും യഥായോഗ്യം നല്കണം.

വിവേകാനന്ദൻ

## 361

(ശുദ്ധനന്ദസ്വാമികൾക്ക്)

ഋഷിവർമുഖർജി
ചീഫ്ജഡ്ജി, ശ്രീനഗർ, കാശ്മീർ
15 സെപ്തംബർ 1897

എന്റെ പ്രിയശുദ്ധാനന്ദ,

ഒടുവിൽ ഞങ്ങളിതാ കാശ്മീരിലാണ്, ദേശത്തിന്റെ സൗന്ദര്യത്തെപ്പറ്റിയൊന്നും ഞാൻ പറയേണ്ടല്ലോ. യോഗികൾക്കു പറ്റിയ ഒറ്റ സ്ഥലമാണിത് എന്നത്രെ എന്റെ തോന്നൽ പക്ഷേ ഈ നാട്ടിൽ പാർക്കുന്നത്, നല്ല ശരീര സൗന്ദര്യമുണ്ടെങ്കിലും അത്യന്തം അശുപത്രിയായ ഒരു വംശമാണ്. കാഴ്ചകൾ കണ്ടും കരുത്തനായിക്കൊണ്ടും ഒരു മാസം ഞാൻ ജലയാത്രചെയ്യാൻ പോകയാണ്. പക്ഷേ പട്ടണം ഇപ്പോൾ തുലോം മലമ്പനിമയമാണ്, സദാനന്ദനും കൃഷ്ണലാലിനും പനി പിടിച്ചു. സദാനന്ദന് ഇപ്പോൾ ഒക്കെ ക്ഷേമം തന്നെ, പക്ഷേ കൃഷ്ണലാലിന് ഇപ്പോഴും പനിയുണ്ട്. ഡാക്ടർ ഇന്നു വന്ന് അയാൾക്കു വയറിളക്കാൻ കൊടുത്തിട്ടുണ്ട്. നാളത്തേയ്ക്കു അയാൾക്കു പൂർണ്ണമായും സുഖമാകുമെന്ന് ഞങ്ങൾ വിശ്വസിക്കുന്നു, ഞങ്ങൾ നാളെ പുറപ്പെടുകയുമാണ്, സർക്കാര് അവരുടെ ഒരു തോണി എനിക്കുപയോഗിക്കാൻ നല്കിയിട്ടുണ്ട്, അതു മെച്ചപ്പെട്ടതും ബഹുസുഖവുമായിരിക്കുന്നു. അവർ നാനാ ജില്ലകളിലെ താസീൽദാർമാർക്ക് ആജ്ഞയും കൊടുത്തിട്ടുണ്ട്. ഇവിടെ ആളുകൾ ഞങ്ങളെ കാണാൻ കൂട്ടമിട്ടു വരികയാണ്, ഞങ്ങളെ സുഖിപ്പിക്കുവാൻ തങ്ങൾക്കാവതെല്ലാം അവർ ചെയ്യുന്നുമുണ്ട്. ഡാ. ബാറോസ് ഒരു അമേരിക്കൻ പത്രത്തിലെഴുതിയ ഒരു ലേഖനത്തിൽ നിന്നു വാക്യങ്ങൾ ഉദ്ധരിക്കുന്നഭാഗം 'ഇന്ത്യൻ മിറ്'റിൽനിന്നു മുറിച്ചെടുത്ത്, എന്തു മറുപടിയാണ് നല്കേണ്ടതെന്നു ചോദിച്ച് ആരോ ഒരാൾ പേരുവെയ്ക്കാതെ അയച്ചുതന്നിരിക്കുന്നു. കെടുനുണകളായ ആ വാക്യങ്ങൾക്ക് എന്റെ ഉത്തരത്തോടുകൂടി ആ തുണ്ടുകൾ ഞാൻ ബ്രഹ്മാനന്ദന്നു മടക്കിയയ്ക്കുന്നു.

നിനക്കവിടെ ക്ഷേമമാണെന്നും നീ നിന്റെ പതിവുജോലിചെയ്തുകൊണ്ടിരിക്കുന്നുണ്ടെന്നും അറിഞ്ഞു സന്തോഷിക്കുന്നു ശിവാനന്ദനിൽനിന്ന്, അവിടത്തെ പ്രവർത്തനത്തെ വിസ്തരിച്ചുകൊണ്ടുള്ള ഒരു കത്തും ഉണ്ടായിരുന്നു.

ഒരു മാസം കഴിഞ്ഞു ഞാൻ പഞ്ചാബിലേയ്ക്കു മടങ്ങുന്നു. നിങ്ങളിൽ മൂന്നുപേരെ ഞാൻ അംബാലയിൽ പ്രതീക്ഷിക്കയും ചെയ്യുന്നു, ഒരു കേന്ദ്രം സ്ഥാപിക്കപ്പെടുന്നപക്ഷം നിങ്ങളിലൊരാളെ ചുമതലപ്പെടുത്തി അവിടെ വീടും നിരഞ്ജനെയും ലാട്ടുവിനെയും കൃഷ്ണലാലിനെയും മടക്കിയയയ്ക്കാം.

പഞ്ചാബിലും സിന്ധിലും കൂടെ കാത്തിയവാറും ബറോഡയും വഴി അതിദ്രുതം മാർച്ചുചെയ്തു, രാജപുത്താനയിലേയ്ക്കു മടങ്ങി അവിടെനിന്നു നേപോളിലേയ്ക്കും ഒടുവിൽ കൽക്കത്തയിലേയ്ക്കും എത്താൻ ഞാൻ ഉദ്ദേശിക്കുന്നു.

ശ്രീനഗറിലെ ഋഷിവർബാബുവിന്റെ ൽ എനിക്കെഴുതുക, എന്റെ മടക്കയാത്രയിൽ കത്തു കിട്ടും.

എല്ലാവർക്കും പ്രേമാനുഗ്രഹങ്ങളോടെ വിവേകാനന്ദൻ

## 362

(ഹരിപദമിത്രന്ന്) ശ്രീനഗർ, കാശ്മീർ

1897

ഇന്നേയ്ക്ക് ഒമ്പതു മാസമായി ശരീരം അത്യന്തം അസ്വസ്ഥമായതുകൊണ്ടു ഗ്രീഷ്മാധികൃത്താൽ അസുഖം വളരെ വർദ്ധിച്ചതുകൊണ്ടു പർവ്വതപ്രദേശങ്ങളിൽ സഞ്ചരിക്കയായിരുന്നു ഇപ്പോൾ ഞാൻ കാശ്മീരിലാണ്. ഇങ്ങനെ ഒരു ദേശം ഞാനൊരിക്കലും കണ്ടിട്ടില്ല. വേഗം പഞ്ചാബിൽ പോകയും വീണ്ടും പ്രവർത്തനം ആരംഭിക്കയും ചെയ്യും. സദാനന്ദനിൽനിന്ന് നിങ്ങളുടെ വർത്തമാനമെല്ലാം അറിഞ്ഞു. അറിഞ്ഞുകൊണ്ടിരിക്കയും ചെയ്യുന്നു. ഞാന് നിശ്ചയമായും പഞ്ചാബിൽനിന്നു കറാച്ചിയിൽ വരുന്നുണ്ട്. അവിടെവെച്ചു തമ്മിൽ കാണാം.

ആശീർവ്വാദപൂർവ്വം വിവേകാനന്ദൻ

## 363

(മിസ് ജോസഫൈൻ മക്‌ലിയോഡിന്) ശ്രീനഗർ, കാശ്മീർ

30 സെപ്തംബർ 1897

എന്റെ പ്രിയ മിസ് മക്‌ലിയോഡ്,

വേഗം വരിക, യഥാർത്ഥത്തിൽ വരണമെന്നുണ്ടെങ്കിൽ! നവംബർമുതൽ ഫെബ്രുവരി പകുതിവരെ ഭാരതം ശീതളമാണ്, അതിനു ശേഷം ഉഷ്ണമാണ്. അതിനകം നിങ്ങൾ ആഗ്രഹിക്കുന്നതെല്ലാം കാണാൻ പറ്റും, പക്ഷേ എല്ലാം കാണാൻ കൊല്ലങ്ങൾ വേണം.

ഞാൻ കുറച്ചു തിരക്കിലാണ്. അതുകൊണ്ട് ഈ തിടുക്കത്തിലെഴുതുന്നതിനു മാപ്പ്, സദയം മിസിസ് ബുള്ളിന് എന്റെ പ്രേമം നല്കുക, ഗുഡ്വിന്നു വേഗം രോഗമുക്തനാകാനുള്ള എന്റെ ആശീർവാദങ്ങളും ഹാർദ്ദചിന്തകളും. മദറിനും അല്ബെർട്ടയ്ക്കും കുഞ്ഞിനും ഹോളിസ്റ്ററിനും ഫ്രാങ്കിക്കും എന്റെ പ്രേമം.

ഭഗവാൻ സ്വന്തം വിവേകാനന്ദൻ

## 364

(ബ്രഹ്മാനന്ദസ്വാമികൾക്ക്) ശ്രീനഗർ, കാശ്മീർ

30 സെപ്തംബർ 1897

പ്രിയരാഖാൽ,

സ്നേഹമയമായ നിങ്ങളുടെ കത്തു കിട്ടി, അതുപോലെ മഠത്തിൽനിന്നുള്ള കത്തും. രണ്ടോ മൂന്നോ നാൾക്കകം ഞാൻ പഞ്ചാബിലേയ്ക്കു പോകുന്നു. വിദേശത്തപാൽ കിട്ടി, മിസ് നോബിളിന് അവരുടെ കത്തിലെ ചോദ്യങ്ങൾക്ക് എന്റെ ഉത്തരം താഴെപ്പറയുന്നവയാണ്.

1. ശാഖകൾ ഏതാണ്ടെല്ലാം തുടങ്ങി, പക്ഷേ പ്രസ്ഥാനം ആരംഭിക്കുന്നേ ഉള്ളൂ.

2. മിക്ക സന്ന്യാസിമാരും അഭ്യസ്തവിദ്യരാണ്. അങ്ങനെയല്ലാത്തവർക്കു ലൗകികവിദ്യാഭ്യാസം കിട്ടിവരുന്നുമുണ്ട്. സർവ്വോപരി നന്മയും തികഞ്ഞ നിസ്സ്വാർത്ഥതയും അത്യന്താപേക്ഷിതം. അതുറപ്പിക്കുന്നതിനു മറ്റെന്തിലുമധികം ശ്രദ്ധ അദ്ധ്യാത്മസാധനകളിൽ ചെലുത്തുന്നുണ്ട്.

3. ലൗകികാധ്യാപകർ: നേരത്തേതന്നെ സ്വയം പഠിച്ചുകഴിഞ്ഞിട്ടുള്ളവരെ നമുക്കു കിട്ടുന്നു. വേണ്ടത് അവരെ നമ്മുടെ രീതിയിൽ പരിശീലിപ്പിക്കയും സ്വഭാവം പടുത്തുയർത്തുകയുമാണ്. അവരെ അനുസരണമുള്ളവരും നിർഭയരുമാക്കാനാണ് പരിശീലനം; മാർഗ്ഗം പാവങ്ങളെ ആദ്യം ശാരീരികമായി സഹായിക്കുകയും, പിന്നെ മനോഭാവത്തിന്റെ ഉച്ചതരതലങ്ങളിലേയ്ക്കു പണിയെടുത്തെത്തിക്കയുമത്രേ.

കലകളും വ്യവസായങ്ങളും: പദ്ധതിയുടെ ഈ ഭാഗംമാത്രം ഫണ്ടിന്റെ അഭാവംകൊണ്ടു തുടങ്ങാനാവില്ല. തല്ക്കാലം വെച്ചു പ്രവർത്തിക്കാവുന്ന ഏറ്റവും ലഘുവായ മാർഗ്ഗം ഭാരതീയരെ സ്വന്തം ഉല്പന്നങ്ങൾതന്നെ ഉപയോഗിക്കാൻ പ്രേരിപ്പിക്കയും ഭാരതീയകലാവസ്തുക്കൾക്ക് മറുനാടുകളിൽ കമ്പോളം നേടുകയുമാണ്. ഇതു ചെയ്യേണ്ടത്, സ്വയം മധ്യവർത്തികളല്ലാത്തവരും തൊഴിലാളികളുടെ ഗണത്തിനുവേണ്ടി ഈ ശാഖയിലെ ലാഭം മുഴുവൻ വിനിയോഗിക്കുന്നവരുമായിരിക്കണം.

4. ദേശാടനം ആവശ്യമാവും, "ആളുകൾ വിദ്യാഭ്യാസം നേടുന്നതു'വരെ. ധാർമ്മികസ്വഭാവമുള്ള ദേശാടകസന്ന്യാസിമാർക്ക് തങ്ങൾ പോകുന്നിടത്തെല്ലാം മറ്റുള്ളവരിൽനിന്നും വ്യത്യസ്തമായ തോതിൽ സ്വാധീനം ചെലുത്തുവാൻ കഴിയും.

5. എല്ലാ ജാതികളും നമ്മുടെ സ്വാധീനതയ്ക്കു വശംവദമാണ്. ഇത്രകാലവും അത്യുച്ചജാതിയെച്ചുറ്റിയേ പ്രവർത്തിച്ചിട്ടുള്ളു. നാനാക്ഷാമകേന്ദ്രങ്ങളിൽ പ്രവർത്തനവിഭാഗം പൂർണ്ണമായി വ്യാപരിച്ചതുടങ്ങിയതിൽപ്പിന്നെ താണതരക്കാരെ നാം കൂടുതൽ കൂടുതൽ സ്വാധീനിക്കുന്നുണ്ട്.

6. ഏതാണ്ടെല്ലാ ഹിന്ദുക്കളും നമ്മുടെ പ്രവർത്തനത്തെ ശരിവെയ്ക്കുന്നുണ്ട്. അവർക്ക് അത്തരം പ്രവർത്തനങ്ങളിൽ പ്രായോഗികമായി സഹക

രിച്ചു ശീലമില്ലെന്നുമാത്രം.

7. അതേ, തുടക്കംതൊട്ടുതന്നെ, നമ്മുടെ ഔദാര്യത്തിലാവട്ടെ മറ്റു സത്പ്രവർത്തനങ്ങളിലാകട്ടെ ഭാരത്തിലെ മതങ്ങൾക്കു തമ്മിൽ യാതൊരു ഭേദവും നാം കാണിക്കുന്നില്ല.

ഈ സുചനകൾക്കൊത്ത് മിസ് എൻ-നു മറുപടിയയയ്ക്കുക.

യോഗേന്റെ ചികിത്സയിൽ ഒരു വിട്ടുവീഴ്ചയും പാടില്ല-വേണ്ടിവരികിൽ മൂലധനത്തിൽനിന്നു പണമെടുത്തു ചെലവാക്കുക, ഭവനാഥിന്റെ ഭാര്യയെ ചെന്നുകണ്ടുവോ?

ഹരിപ്രസന്നബ്രഹ്മചാരിക്ക് വരാമെങ്കിൽ വലിയ സഹായമായിരിക്കും. വല്ലേടത്തും ഒരു വീടു വാങ്ങുന്നതിനെപ്പറ്റി മി. സേവിയർ അക്ഷമനായിരിക്കുന്നു; അതുസംബന്ധിച്ചു വല്ലതും വേഗം ചെയ്യാമെങ്കിൽ നന്നായിരിക്കും. ഹരിപ്രസന്നൻ എഞ്ചിനീയറാണ്, അതുകൊണ്ട് അയാൾക്ക് അതുസംബന്ധിച്ചു വല്ലതും വേഗം ചെയ്യാനാവും. കൂടാതെ സ്ഥലങ്ങളുടെ അനുയുക്തതയെപ്പറ്റിയും അയാൾക്കു കൂടുതൽ നന്നായറിയാം. ഡെറാഡൂണിനോ മസ്സൂറിക്കോ അടുത്തു വല്ലേടത്തും ഒരു സ്ഥലം കിട്ടുകയാണ് സേവിയർമാർക്കിഷ്ടം. അതായത് സ്ഥലം അതിശീതമായിരിയ്ക്കരുത്. ആണ്ട് ആദ്യവസാനം വാസയോഗ്യവുമായിരിക്കണം. അതുകൊണ്ടു ഹരിപ്രസന്നനെ ഉടൻ തന്നെ ശ്രീയുത് ശ്യാമാപദമുഖർജിയുടെ (മെഡിക്കൽ ഹാൾ, അംബാലാ കന്റോൺമെന്റ്) അടുത്തേയ്ക്കയക്കുക. ഞാൻ പഞ്ചാബിലേയ്ക്ക് ഇറങ്ങിച്ചെല്ലുന്ന ഉടൻ മി. സേവിയറെ അയാളുടെകൂടെ അയയ്ക്കാം. പഞ്ചാബിലും കറാച്ചിയിലും സഞ്ചരിച്ച് രാജപുത്താനയിലൂടെ (കത്തിയവാറിലും ഗുജറാത്തിലും കൂടെയല്ല) നേപാളിലേയ്ക്കും പോയശേഷം ഞാൻ (മഠത്തിലേയ്ക്ക്) വേഗം മടങ്ങുന്നു. തുളസി മദ്ധ്യഭാരതത്തിലേയ്ക്കു പോയിരിക്കുന്നു; അതു ക്ഷാമനിവാരണപ്രവർത്തനാണോ?....

എല്ലാവർക്കും എന്റെ അനുഗ്രങ്ങളും പ്രേമവും. കാളി ന്യൂയോർക്കിൽ ചെന്നിരിക്കുന്നതായി എനിക്കു വാർത്ത കിട്ടിയിട്ടുണ്ട്; പക്ഷേ അയാൾ ഒരു കത്തും എഴുതിയിട്ടില്ല. ആളുകൾ അദ്ഭുതപ്പെടുമാറ് തന്റെ പ്രവർത്തനം വർദ്ധിപ്പിച്ചിരിക്കുന്നതായി സ്റ്റർഡി എനിക്കെഴുതിയിട്ടുമുണ്ട്. ഏതായാലും അത്രയേറെ ബുദ്ധിമുട്ട് അമേരിക്കയിലില്ല; എങ്ങനെയെങ്കിലും പ്രവർത്തനം നടന്നുപോകും. ശുദ്ധാനന്ദനെയും അയാളുടെ സോദരനെയും ഹരിപ്രസന്നതന്റെകൂടെ അയയ്ക്കുക. ഇവിടെയുള്ള കൂട്ടരിൽ ഗുപ്തനും അച്യുതും മാത്രമേ എന്റെ കൂടെയുണ്ടാവൂ.

പ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ.

## 365

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്) ശ്രീനഗർ, കാശ്മീർ

30 സെപ്തംബർ 1897

കല്യാണവര,

ഇപ്പോൾ കാശ്മീർ കണ്ടു മടങ്ങുകയാണ്. ഒന്നുരണ്ടു ദിവസത്തിനകം പഞ്ചാബിലേയ്ക്കു യാത്ര പുറപ്പെടുന്നു. ഇയ്യിടെയായി ശരീരം മിക്കവാറും സ്വസ്ഥമായിരിക്കുന്നതിനാൽ മുമ്പത്തെപ്പോലെ സഞ്ചരിക്കാൻ നിശ്ചയിച്ചിരിക്കയാണ്. പ്രസംഗവും മറ്റും അധികമില്ല. ഒന്നോ രണ്ടോ പഞ്ചാബിൽ നടന്നേയ്ക്കാം, അല്ലെങ്കിലില്ല. ഈ നാട്ടിലെ ആളുകൾ വണ്ടിക്കൂലിക്കുപോലും ഒരു പൈസ ഇതുവരെ തന്നിട്ടില്ല. അതുകൊണ്ട് പരിവാരസമേതം സഞ്ചരിക്കുക എന്തു ബുദ്ധിമുട്ടെന്നു മനസ്സിലാക്കാമല്ലോ. ഇംഗ്ലീഷുകാരായ ശിഷ്യന്മാരുടെ അടുക്കൽ എപ്പോഴും കൈ നീട്ടിക്കൊണ്ടിരിക്കുന്നത് ലജ്ജാകരം തന്നെ. അതുകൊണ്ട് 'കംബളമാത്രധാരി'യായി സഞ്ചരിക്കുകയാണ്. ഈ സ്ഥലങ്ങളിൽ ഗുഡ്വിൻ മുതലായ ആരുടേയും ആവശ്യമില്ലെന്നു നിങ്ങൾക്കു മനസ്സിലാക്കാം.

സിലോണിൽനിന്ന് ഒരു സന്ന്യാസി - പി. സി. ജിനവർവമർ എന്നാണ് പേർ - എനിയ്ക്ക് ഒരു കത്തയച്ചിരിക്കുന്നു. അദ്ദേഹത്തിനു ഭാരതവർഷത്തിൽ വരാൻ ആഗ്രഹമുണ്ടെന്നും മറ്റു എഴുതിയിരിക്കുന്നു. അദ്ദേഹം സന്ന്യാസമെടുത്ത ശ്യാമദേശത്തിലെ (സായം) രാജകുമാരനാണെന്നു തോന്നുന്നു. അദ്ദേഹത്തിന്റെ മേൽവിലാസം വെല്ലവട്ടാ, സിലോൺ, എന്നാണ്. സൗകര്യമുണ്ടെങ്കിൽ അദ്ദേഹത്തെ മദ്രാസിലേക്കു ക്ഷണിക്കുക. അദ്ദേഹം വേദാന്തത്തിൽ വിശ്വസിക്കുന്നു. മദ്രാസ്സിൽനിന്ന് അദ്ദേഹത്തെ മറ്റു സ്ഥലങ്ങളിലേയ്ക്കുയയ്ക്കാൻ പ്രയാസമുണ്ടാവില്ലെന്നു തോന്നുന്നു. അദ്ദേഹത്തെപ്പോലൊരാൾ നമ്മുടെ സംഘത്തിൽ ഉണ്ടായിരിക്കുന്നതു നന്ന്. എന്റെ സ്നേഹാശീർവ്വാദങ്ങൾ സകലരേയും അറിയിക്കണം. നിങ്ങളും അറിയണം.

വിവേകാനന്ദൻ

പുനശ്ച. ഖേത്രി രാജാവ് ഒക്ടോബർ 10-ാനു ബോംബെയിൽ എത്തുന്നു. ഒരു മംഗളപത്രം കൊടുക്കാൻ മറക്കരുത്.

വിവേകാനന്ദൻ

## 366

(ബ്രഹ്മാനന്ദസ്വാമികൾക്ക്) ശ്രീനഗർ, കാശ്മീർ

30 സെപ്തംബർ 1897

അഭിന്നഹൃദയ,

നിങ്ങൾ കോന്നഗർഭൂമി നോക്കിക്കഴിഞ്ഞു എന്ന് ഗോപാൽ ജ്യേഷ്ഠന്റെ ഒരു കത്തിൽനിന്നറിയന്നു. ആ ഭൂമി കരമൊഴിവാണെന്നും പതിനാറു ബീഘ (ഏകദേശം അഞ്ച് ഏക്കർ) ഉണ്ടെന്നും വില എട്ടുപത്തായിരം രൂപയിൽ കുറവാണെന്നും മനസ്സിലാകുന്നു. ആരോഗ്യം തുടങ്ങിയ കാര്യങ്ങളെല്ലാം ആലോചിച്ചു നന്നെന്നു തോന്നതുപോലെ ചെയ്യുക. ഒന്നുരണ്ടു ദിവസത്തിനകം ഞാൻ പഞ്ചാബിലേയ്ക്കു പോകുന്നു. അതുകൊണ്ട് ഇവിടത്തെ മേൽവിലാസത്തിൽ കത്തയയ്ക്കേണ്ട. ഇനിയത്തെ മേൽവിലാസം ഞാൻ കമ്പിവഴിക്കറിയിക്കാം. ഹരിപ്രസന്നനെ അയയ്ക്കുന്ന കാര്യം മറന്നു പോകരുത്. ഗോപാൽജ്യേഷ്ഠനോട് ഇങ്ങനെ പറയുക; അങ്ങയുടെ അസുഖം വേഗം ഭേദമാകും. ശീതകാലം വരുന്നു; എന്തിനു ഭയപ്പെടുന്നു? സുഖമായി ഊണു കഴിക്കുക, ഉത്സാഹമായിരിക്കുക.

യോഗാനന്ദന്റെ ശരീരസ്ഥിതിയെപ്പറ്റി മിസിസ് സി സേവിയർ, സ്പ്രിംങ്ഡേൽ, മറി എന്ന വിലാസത്തിൽ ഒരു കത്തെഴുതി 'വരുന്നതുവരെ വെച്ചിരിക്കണം' എന്ന് അതിന്റെ പുറത്തു കുറിക്കണം. എല്ലാവർക്കും എന്റെ സ്നേഹാശീർവ്വാദങ്ങൾ. കിമധികമിതി.

വിവേകാനന്ദൻ

പുനശ്ച. ഖേത്രി രാജാവ് ഒക്ടോബർ 10-ാനു ബോംബയിൽ വരും, മംഗളപത്രകാര്യം മറക്കരുത്.

വിവേകാനന്ദൻ

## 367

(സിസ്റ്റർ നിവേദിതയ്ക്ക്) ശ്രീനഗർ, കാശ്മീർ
1 ഒക്ടോബർ 1897

പ്രിയ മാർഗോ,

ചിലർ 'നയിക്കപ്പെട്ടാൽ' അത്യുത്തമമായി പ്രവർത്തിക്കും. എല്ലാവരും 'നയിക്കാൻ പിറന്നാവരല്ല.' എങ്കിലും എത്രയും മികച്ച നായകൻ, 'ശിശുവെപ്പോലെ നയിക്കുന്ന'വനാണ്. ശിശു, കാഴ്ചയ്ക്ക് എല്ലാവരേയും ആശ്രയിക്കുന്നവനെങ്കിലും വീട്ടുരാജാവാണ്. എനിക്കു തോന്നുന്നത്, അതാണ് (നായകത്വ)രഹസ്യം.... പലർക്കും വിചാരത്തിലുണ്ട്, പക്ഷേ അത് നടപ്പാക്കാവുന്നവർ കുറുച്ചുമാത്രം. അന്യരോടുള്ള പ്രേമവും മതിപ്പും സഹതാപവും പ്രയോഗത്തിൽ കൊണ്ടുവരുവാനുള്ള ശക്തിയാണ് ഒരുവൻ മറ്റുള്ളവനെക്കാൾ ആശയപ്രചാരണത്തിൽ വിജയിക്കാൻ കാരണം......

കാശ്മീർ - വർണ്ണിക്കാൻ ഞാനുദ്യമിക്കുന്നതല്ല; ഈ ഭൂലോകസ്വർഗ്ഗമൊഴിച്ച് ഏതു സ്ഥലം വിടുമ്പോഴും എനിക്കു സങ്കടം തോന്നിയിട്ടില്ലെന്നു പറഞ്ഞാൽ മതിയല്ലോ. ഒരു കേന്ദ്രം തുടങ്ങുന്നതിൽ രാജാവിനെ സ്വാധീനിക്കാൻ, എന്റെ പരമാവധി ഞാൻ പരിശ്രമിക്കയാണ്. അത്രയേറെ ഇവിടെ ചെയ്യാനുണ്ട്, അതിനുള്ള ഉപകരണങ്ങൾ അത്ര ആശാവഹവും!....

ഇതാണ് വലിയ വിഷമം: തങ്ങളുടെ പ്രേമം ഏതാണ്ട് മുഴുവനും എനിക്കു തരുന്നവരെ ഞാൻ എന്റേതു മുഴുവൻ ആർക്കും പകരം നല്കുന്നില്ല, കാരണം തത്സമയം പ്രവർനം നശിക്കും. എങ്കിലും, വ്യക്തി എന്ന നിലവിട്ടു വിശാലദൃഷ്ടിയില്ലാതെ പകരത്തിനു കാക്കുന്നവർ ചിലരുണ്ട്. കഴിയുന്നത്ര അധികം പേരുടെ സോത്സാഹപ്രേമം നേടുകയും അതേ സമയം ഞാൻ തികച്ചും വ്യക്തിയ്ക്കു അതീതനായി നിലകൊള്ളുകയും വേണ്ടതു പ്രവർത്തനത്തിന് അത്യന്താപേക്ഷിതമാണ്. അല്ലാത്തപക്ഷം അസൂയയും കലഹവും കൊണ്ട് എല്ലാം നശിക്കും. നേതാവ് വ്യക്തിനിരപേക്ഷകനായിരിക്കണം. ഇതു നീ മനസ്സിലാക്കുന്നുണ്ടെന്ന് എനിക്കു തീർച്ചയാണ്. ഒരുവൻ അന്യരുടെ ഭക്തിയെ തൻകാര്യത്തിനുപയോഗിക്കയും അതേ സമയം ആരും കാണാതെ ചിരിക്കയും ചെയ്യുന്ന മൃഗമായിരിക്കണമെന്നല്ല എന്റെ വിവക്ഷ. ഇതാണെന്റെ വിവക്ഷ - ഞാൻ സ്വപ്രേമത്തിൽ അത്യന്തം വ്യക്തിപരനാണ്; പക്ഷേ, വേണ്ടി വന്നാൽ, (ബുദ്ധൻ പറഞ്ഞതുപോലെ "ബഹുജനഹിതായ ബഹുജനസുഖായ'') എന്റെ ഹൃദയം എന്റെ കൈകൊണ്ടുതന്നെ പറിച്ചെടുക്കാൻ എനിക്കു ശക്തിയുണ്ട്. പ്രേമഭാവത്തിൽ ലഹരി, എന്നിട്ടും ബന്ധിക്കപ്പെടാതിരിക്ക. പ്രേമപ്രഭാവംകൊണ്ട് ജഡം ചേതനമായി മാറുന്നു. അതാണ് നമ്മുടെ വേദാന്തസാരം. തത്ത്വം ഒന്നേ ഉള്ളൂ, അജ്ഞരാൽ ജഡമായും വിജ്ഞരാൽ ഈശ്വരനായും കാണപ്പെടുന്നെന്നുമാത്രം. നാഗരികതയുടെ ചരിത്രംതന്നെ ജഡത്തിൽ ചൈതന്യത്തെ അധികമധികം ദർശിക്കുക എന്നതാണ്. അജ്ഞാനി നിരാകാരത്തെ സാകാരമായി കാണുന്നു; സിദ്ധൻ സാകാരത്തേയും നിരാകാരമായി ദർശിക്കുന്നു. സുഖദുഃഖങ്ങളിലൂടെ, സന്തോഷസന്താപങ്ങളിലൂടെ, നാം പഠിക്കുന്നത് ഈ ഒരു പാഠമത്രേ.....

കർമ്മം ചെയ്യുന്നതിൽ കവിഞ്ഞ ഭാവപരത്വം ദോഷമാണ്. "വജ്രാദപി കഠോരാണി, മൃദൂനി കുസുമാദപി-വജ്രത്തെക്കാലും കഠിനവും, അതേ സമയം പൂവിനെക്കാളും മൃദുലവും" ഇതാണ് സാരമായ നീതി.

ചിരപ്രേമസത്യസഹിതം സ്വന്തം വിവേകാനന്ദൻ

## 368

(ഇന്ദുമതീമിത്രയ്ക്ക്) കാശ്മീർ, 1897

കല്യാണശീലേ,

ഇത്രയും നാളായി നിങ്ങൾക്കു കത്തെഴുതാനും ബെൽഗാമിൽ വരാനും സാധിക്കാത്തതുകൊണ്ടു വിചാരപ്പെടേണ്ട. ഞാൻ രോഗം കൊണ്ടു വളരെ വിഷമിക്കയായിരുന്നു. അതുകൊണ്ട് അപ്പോൾ വരാൻ സാധിച്ചില്ല. ഇപ്പോൾ ഹിമാലയസഞ്ചാരത്തിന്റെ ഫലമായി എന്റെ മുമ്പത്തെ ആരോഗ്യം വീണ്ടെടുത്തിരിക്കുന്നു. വേഗത്തിൽ വീണ്ടും പ്രവർത്തനമാരംഭിക്കും. രണ്ടാഴ്ചയ്ക്കകം പഞ്ചാബിൽ പോകുന്നുണ്ട്; അമൃത്സരിൽ ഒന്നുരണ്ടു പ്രസംഗം ചെയ്ത് കറാച്ചിഗുജറാത്ത് കച്ച് മുതലായ സ്ഥലങ്ങളിൽ പോകുന്നു. കറാച്ചിയിൽ വെച്ച് നിങ്ങളെ നിശ്ചയമായും കാണാം.

കാശ്മീർ വാസ്തവത്തിൽ ഭൂമിയിലെ സ്വർഗ്ഗമാണ്; ഇങ്ങനെ ഒരു ദേശം ലോകത്തിലില്ല. മലകൾ വെള്ളം മരങ്ങൾ സ്ത്രീപുരുഷന്മാർ പക്ഷിമൃഗാദികൾ എല്ലാം മനോഹരം തന്നെ. ഇത്ര നാളും ഈ ദേശം കാണാതിരുന്നതിൽ ഞാൻ ദുഃഖിക്കുന്നു. നിങ്ങളുടെ ശരീരസ്ഥിതിയും മനഃസ്ഥിയിയും എങ്ങിനെയെന്നു വിവരിച്ച് എഴുതിയയയ്ക്കണം; എന്റെ വിശേഷാശീർവ്വാദങ്ങൾ അറിയണം. എപ്പോഴും നിങ്ങളുടെ മംഗളത്തിനായി പ്രാർത്ഥിക്കുന്നുവെന്നും അറിയുക.

വിവേകാനന്ദൻ

## 369

(ത്രിഗുണാതീതാനന്ദസ്വാമികൾക്ക്) മറീ

10 ഒക്ടോബർ 1897

കല്യാണവര,

നിങ്ങളുടെ കത്തിൽനിന്ന് ശരീരസുഖമില്ലെന്ന് അറിഞ്ഞു വ്യസനിക്കുന്നു. ജനപ്രിയനല്ലാത്തവനെ ജനപ്രിയനാക്കാൻ സാധിക്കുന്നതാണ് മേന്മ. അവിടെ കാര്യമൊന്നും നടക്കുമെന്ന് ആശിക്കാവതല്ല. അതിനേക്കാൾ ഡാക്കയിലേയ്ക്കോ മറ്റു വല്ല സ്ഥലത്തേയ്ക്കോ പോകയാണ് നല്ലത്. ഏതായാലും നവംബറിൽ ജോലി അവസാനിപ്പിക്കയായിരിക്കും ഗുണം. ശരീരത്തിന് വലിയ അസുഖമാണെങ്കിൽ മടങ്ങിവരിക. മദ്ധ്യപ്രദേശത്തു പലതും ചെയ്യാൻ സാധിക്കും; ക്ഷാമമില്ലെങ്കിൽത്തന്നെ നമ്മുടെ നാട്ടിൽ ദരിദ്രർക്കു കുറവുണ്ടോ? എവിടെയായാലും താമസിച്ച് ഭാവിയെപ്പറ്റി ആലോചിച്ചു പ്രവർത്തിക്കകയാണ് നല്ലത്. ഏതായാലും നിങ്ങൾ വ്യസനിക്കേണ്ട.

ചെയ്തതിനു നാശമില്ല, ഒരിക്കലുമില്ല. അവിടെ പിന്നീട് പൊന്നു വിളയില്ലെന്ന് ആർക്കു പറയാം?

ഞാൻ വേഗം സ്വദേശത്തു ചെന്നു പ്രവൃത്തി തുടങ്ങുകയായി. ഇനി പർവ്വതപ്രദേശങ്ങളിൽ സഞ്ചരിക്കേണ്ടതില്ല. ശരീരത്തെപ്പറ്റി ശ്രദ്ധിക്കുക. കിമധി

കമിതി.

വിവേകാനന്ദൻ

## 370

(അഖണ്ഡാനന്ദസ്വാമികൾക്ക്)

മറീ

10 ഒക്ടോബർ 1897

കല്യാണവര,

നിങ്ങളുടെ കത്തു കിട്ടി, വളരെ സന്തോഷിക്കുന്നു. നിങ്ങളിപ്പോൾ വലിയ പദ്ധതി ഉണ്ടാക്കേണ്ടതില്ല. ഇന്നത്തെ ചുറ്റുപാടിൽ സാധിക്കുന്നതു ചെയ്യുക. ക്രമേണ വഴി തുറന്നു കിട്ടും. അനാഥാശ്രമം സ്ഥാപിക്കുന്നത് അത്യാവശ്യതന്നെ; അതിൽ ഒന്നും ആലോചിക്കാനില്ല. ബാലികമാരേയും വളർത്തുകതന്നെ വേണം – അമ്മ ഈ കാര്യത്തിൽ നല്ലപോലെ പ്രവർത്തിക്കുമെന്നാണ് എന്റെ വിശ്വാസം. അല്ലെങ്കിൽ ഗ്രാമത്തിലെ സന്താനങ്ങളില്ലാത്ത ഒരു വൃദ്ധാവിധവയെ ഇക്കാര്യത്തിൽ ഏർപ്പെടുത്തുക. ബാലന്മാർക്കും ബാലികമാർക്കും വെവ്വേറെ സ്ഥലങ്ങൾ വേണം. ഇക്കാര്യത്തിനുവേണ്ടി രൂപ അയച്ചുതരാൻ ക്യാപ്റ്റൻ സേവിയർ സന്നദ്ധനാണ്. അദ്ദേഹത്തിന്റെ മേൽവിലാസം, നേഡോസ് ഹോട്ടൽ, ലാഹൂർ എന്നാണ് അദ്ദേഹത്തിനു നിങ്ങൾ കത്തയയ്ക്കയാണെങ്കിൽ 'വരുന്നതുവരെ വെച്ചിരിക്കണം' എന്നു പുറത്തെഴുതണം. ഞാൻ വേഗം, നാളെയോ മറ്റന്നാളോ, റാവൽപിണ്ടിക്കു പോകുന്നു. പിന്നീട് ജമ്മുവിൽക്കൂടി ലാഹൂർ മുതലായ സ്ഥളങ്ങൾ കണ്ടിട്ട് കറാച്ചി മുതലായ സ്ഥലങ്ങളിൽക്കൂടി രാജപുത്താനയിൽ ചെല്ലും. എനിക്കു സുഖമുണ്ട്.

വിവേകാനന്ദൻ

പുനശ്ച. മുസൽമാൻബാലന്മാരെയും സ്വീകരിക്കതന്നെ വേണം; പക്ഷേ അവരുടെ മതത്തെ ബാധിക്കരുത്. അവരുടെ ആഹാരാദികൾക്കു വേറെ ഏർപ്പാടു ചെയ്യണം. അവർ പവിത്രശീലരും മനുഷ്യത്വസമ്പന്നരും പരഹിതപരായണരുമാകത്തക്കവണ്ണം പഠിപ്പിക്കുക. ഇതാണ് മതം. ജടിലമായ തത്ത്വജ്ഞാനവിചാരം ഇപ്പോൾ മാറ്റിവെയ്ക്കുക.

നമ്മുടെ നാട്ടിൽ മനുഷ്യത്വവും ദയയുമാണ് ഇപ്പോൾ ആവശ്യമായിട്ടുള്ളത്. സ്വ ഈശഃ അനിർവ്വചനീയപ്രേമസ്വരൂപഃ (ആ ഈശ്വരൻ അനിർവ്വചനീയപ്രേമസ്വരൂപനത്രേ.) എന്നാൽ, പ്രകാശ്യതേ ക്വാപി പാത്രേ (ഏതോ തക്ക ആളുകളിൽ പ്രകാശിക്കുന്നു) എന്നു പറയുന്നതിനുപകരം സ പ്രത്യക്ഷ ഏവ സർവ്വേഷാം പ്രേമരൂപഃ (അവിടുന്നു പ്രേമരൂപത്തിൽ സർവ്വഭൂതങ്ങൾക്കും പ്രത്യക്ഷം തന്നെ) എന്നു പറയണം. നിങ്ങൾ സങ്കല്പിച്ചു

ണ്ടാക്കുന്ന മറ്റേതു ദേവനെയാണ് പൂജിക്കേണ്ടത്? വേദം, ഖുറാൻ, പുരാണ, മറ്റു ഗ്രന്ഥങ്ങൾ, ഇവയ്ക്കെല്ലാം കുറച്ചു കാലത്തേയ്ക്കു വിശ്രമം കൊടുക്കുക. പ്രത്യക്ഷേശ്വരൻ പ്രേമദയാരൂപനായിരിക്കെ അവിടുത്തെ പൂജിക്കുക എന്നതു നാട്ടിൽ നടപ്പാകട്ടെ. ഭേദബുദ്ധിയുടെ സർവഭാവങ്ങളും ബന്ധനമാണ്. അഭേദബുദ്ധിയത്രേ മുക്തി; ലൗകികരും മദോന്മത്തരുമായ സംസാരികളുടെ ഒച്ച കേട്ടു ഭയപ്പെടരുത്. അഭീഃ അഭീഃ സാധാരണ വിമർശകരെ പുഴുക്കളെപ്പോലെ തിരസ്കരിക്കുക. ഹിന്ദുവോ മുസ്ലീമോ ക്രിസ്ത്യനോ, ആരുമാകട്ടെ. എന്നാൽ പതുക്കെ തുടങ്ങണം; അതായത് അവരുടെ ആഹാരാദികൾ വേറിട്ടുതന്നെതായിരിക്കണം. മതത്തിന്റെ സാർവ്വജനീനമായ പൊതുതത്ത്വങ്ങൾ മാത്രം പഠിപ്പിക്കണം. ഇതെപ്പറ്റി നിങ്ങൾക്കു ഭ്രാന്തു പിടിക്കട്ടെ. അന്യരെ ഭ്രാന്തു പിടിപ്പിക്കയും ചെയ്യുക. ജീവിതത്തിനു മറ്റു ലക്ഷ്യമൊന്നുമില്ല. ഈശ്വരനാമം പ്രചരിപ്പിക്കുക. അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ലോകത്തിന്റെ അസ്ഥിപഞ്ജരംവരെ തുളച്ചുകയറട്ടെ. ഇതു ഒരിക്കലും മറക്കരുത്. നിങ്ങളുടെ ഉള്ളിന്റെ ഉള്ളിൽ ദിനകൃത്യങ്ങൾ ചെയ്യുമ്പോൾ പോലും ഈ മന്ത്രം ജപിച്ചു കൊണ്ടേയിരിക്കുക.

വിവേകാനന്ദൻ

## 371

(ബ്രഹ്മാനന്ദസ്വാമികൾക്ക്) മറീ

10 ഒക്ടോബർ 1897

അഭിന്നഹൃദയ,

കാശ്മീരിൽനിന്നു മിനിഞ്ഞാന്നു സന്ധ്യയ്ക്കു മറീയിൽ എത്തി. എല്ലാവരും വളരെ സന്തോഷഭരിതരായിരുന്നു. ഇടയ്ക്കിടയ്ക്ക് കൃഷ്ണലാലിനും ഗുപ്തന്നും പനി ബാധിച്ചിരുന്നു. എന്നുമാത്രം, പക്ഷേ സാരമില്ല. മംഗളപത്രം സ്വർണ്ണാക്ഷരത്തിൽ അച്ചടിച്ച് ഖേത്രി രാജാവിന് അയച്ചുകൊടുക്കണം. രാജാവ് ഒക്ടോബർ 12-ാനു യോ 22-ാനു യോ ബോംബെയിലെത്തും. ഇപ്പോൾ നമ്മുടെ ആളുകളാരും ബോംബെയിലില്ല. വല്ലവരുമുണ്ടെങ്കിൽ അയാൾക്ക് ഇപ്പോൾ ഒരു പ്രതി അയച്ചുകൊടുക്കുക-അതായാൾ കപ്പലിൽ വെച്ചുതന്നെയോ ബോംബെയിൽ മറ്റു വല്ലേടത്തുംവെച്ചോ തിരുമനസ്സിലേയ്ക്കു കൊടുക്കണം. ഏറ്റവും നല്ല ഒരു പ്രതി ഖേത്രിയിലേയ്ക്കയയ്ക്കണം. ഒരു യോഗത്തിൽവെച്ച് ഇതു വായിക്കണം, വല്ലതും മാറ്റണമെന്നു തോന്നുന്നുണ്ടെങ്കിൽ മാറ്റാൻ വിരോധമില്ല. എന്നിട്ട് എല്ലാവരും ഒപ്പിടണം! എന്റെ പേരിനുള്ള സ്ഥലം ഒഴിച്ചിട്ടേയ്ക്കുക-ഞാൻ ഖേത്രിയിൽ ചെന്ന് ഒപ്പിട്ടുകൊള്ളാം. ഇക്കാര്യത്തിൽ ഒരു വീഴ്ചയും വരുത്തരുത്. ഈ കത്തു കിട്ടിയാലുടൻ യോഗാനന്ദന്റെ ആരോഗ്യസ്ഥിതിയെപ്പറ്റി എഴുതുക- ലാലാ ഹൈസ

രാജ് സോഹാനി, വക്കീൽ, റാവൽപ്പിണ്ടി എന്ന മേൽവിലാസത്തിൽ രാജാ വിലയകൃഷ്ണൻ നല്കുന്ന മംഗളപത്രം രണ്ടു ദിവസം താമസിച്ചാലും തരക്കേടില്ല. നമ്മുടേതു തക്കസമയത്തെത്തണം.

നിങ്ങൾ 5-ാനു അയച്ച കത്ത് ഇപ്പോഴിതാ കിട്ടി. യോഗാനന്ദന്റെ ആരോഗ്യത്തെപ്പറ്റി അറിഞ്ഞു നന്നെ ആനന്ദിക്കുന്നു; എന്റെ ഈ കത്തു കിട്ടുന്നതിനുമുമ്പേ സ്വാഭാവികമായി ഹരിപ്രസന്നൻ അംബാലയിലെത്തും. അവിടേയ്ക്കു ഞാൻ അവർക്കു വേണ്ട നിർദ്ദേശങ്ങൾ അയയ്ക്കാം. മാതൃദേവിക്കുവേണ്ടി ഇരുന്നൂറു രൂപ അയക്കുന്നു. കിട്ടിയ വിവരം അറിയിക്കണം, ഭവനാഥിന്റെ ഭാര്യയെപ്പറ്റി എന്താണ് ഒന്നും എഴുതാഞ്ഞത്? നിങ്ങൾ അവരെ കാണാൻ ചെന്നിരുന്നോ?

സ്ഥലം വാങ്ങുവാൻ തിടുക്കം തോന്നുവെന്ന് ക്യാപ്റ്റൻ സേവിയർ പറയുന്നു. മസ്സൂറിക്കടുത്തോ മറ്റു വല്ല കേന്ദ്രപ്രദേശത്തോ കഴിയുന്നതും വേഗം ഒരു സ്ഥലം വേണമെന്നാണ് അദ്ദേഹത്തിന്റെ ആഗ്രഹം. ബേലൂർമഠത്തിൽനിന്നു രണ്ടുമൂന്നു പേർ വന്നു സ്ഥലം തിരഞ്ഞെടുക്കണമെന്നാണ് അദ്ദേഹം മറീയിൽനിന്നു വന്ന് അതു വിലയ്ക്കു വാങ്ങി കെട്ടിടത്തിന്റെ പണി തുടങ്ങും. അതിന്റെ ചെലവിനു വേണ്ടത് അദ്ദേഹം അയച്ചുതരും, അയയ്ക്കുന്നവരിൽ നമ്മുടെ എഞ്ചിനീയർ ഉൾപ്പെട്ടിരിക്കണം എന്നും എനിക്കഭിപ്രായമുണ്ട്. ഇക്കാര്യത്തിൽ യോഗ്യന്മാരെന്നു തോന്നുന്ന മറ്റുള്ളവരെയും അയയ്ക്കുക. ഉദ്ദേശമിതാണ്; അതിശൈത്യമോ അത്യുഷ്ണമോ ഇല്ലാത്ത സ്ഥലമായിരിക്കണം. ഡെറാഡൂൺ ഉഷ്ണകാലത്ത് അസഹ്യമാണ്. ശീതകാലത്ത് അനുകൂലവും. മസ്സൂറിപോലും സ്വഭാവേന ശീതകാലത്ത് എല്ലാവർക്കും പറ്റിയതല്ല. അതിനു മുമ്പിലോ പിറകിലോ അതായത് ബ്രിട്ടീഷ്‌രാജ്യത്തോ ഘർവാളഅം രാജ്യത്തോ തക്ക സ്ഥലം തീർച്ചയായും കിട്ടും. കൂടാതെ, എടുക്കുന്ന സ്ഥലത്ത് പന്ത്രണ്ടു മാസവും കളിക്കാനും അലക്കാനും കുടിക്കാനും വെള്ളം കിട്ടണം. ഇതിനെപ്പറ്റി മിസ്റ്റർ സേവിയർ നിങ്ങൾക്കു കത്തെഴുതുകയും ചെലവിനുവേണ്ടത് അയയ്ക്കുകയും ചെയ്യുന്നുണ്ട്. അദ്ദേഹവുമായി ആലോചിച്ചു വേണ്ടത് ഏർപ്പാടുചെയ്യുക, ഇപ്പോൾ എന്റെ പരിപാടി ഇതാണ് - നിരഞ്ജൻ, ദീനനാഥ്, ലാട്ടു, കൃഷ്ണലാൽ ഇവരെ ഞാൻ ജയ്പൂരിലേയ്ക്കയയ്ക്കുന്നു. അച്യുതും ഗുപ്തനും മാത്രം എന്റെ കൂടെയുണ്ടാവും. മറീയിൽനിന്ന് റാവൽപ്പിണ്ടി, അവിടെനിന്ന് ജമ്മു, പിന്നീട് ലാഹൂർ. അവിടെനിന്ന് നേരെ കറാച്ചി. ഇവിടെനിന്നു ഞാൻ മഠത്തിനുവേണ്ടി പണപ്പിരിവു തുടങ്ങിക്കഴിഞ്ഞു നിങ്ങളുടെ പേരിൽ എവിടെനിന്നു രൂപ വന്നാലും മഠത്തിന്റെ ഫണ്ടിൽ ഉൾപ്പെടുത്തി നിഷ്കർഷയായി കണക്കെഴുതിവെയ്ക്കണം. രണ്ടു ഫണ്ടു വെവ്വേറെ വേണം. ഒന്നു കല്ക്കത്താമഠത്തിന്, മറ്റൊന്ന് ക്ഷാമനിവാരം മുതലായവയ്ക്കും. ഇന്നു ശാരദാപ്രസന്നന്റേയും

ഗംഗാധരന്റേയും കത്തുകൾ കിട്ടി. നാളെ അവർക്കെഴുതാം. ശാരദാപ്രസന്നനെ അങ്ങോട്ടയയ്ക്കാതെ മദ്ധ്യപ്രദേശത്തേയ്ക്ക് അയയ്ക്കുകയാണ് നല്ലതെന്ന് എനിക്കു തോന്നുന്നു. അവിടെ സാഗരിലും നാഗ്പൂരിലും എനിക്കു വേണ്ടപ്പെട്ട പലരുമുണ്ട്, ധനവാന്മാരും ദാനശീലരും. ഏതായാലും അടുത്തു വരുന്ന നവംബറിൽ എല്ലാം വ്യവസ്ഥചെയ്യാം. വളരെ ജോലിത്തിരക്കുണ്ട്. ഇവിടെ ഈ കത്തവസാനിപ്പിക്കട്ടെ.

ശശിബാബുവിന് എന്റെ സവിശേഷമായ സ്നേഹശീർവ്വാദങ്ങൾ. മാസ്റ്റർ മഹാശയൻ ഇത്രയും കാലം കഴിഞ്ഞു സന്നദ്ധനായിരിക്കുന്നതായി കാണുന്നു. അദ്ദേഹത്തിന് എന്റെ സവിശേഷമായ പ്രേമാലിംഗനങ്ങൾ. ഇപ്പോൾ അദ്ദേഹം ഉണർന്നിരിക്കുന്നതു കണ്ട് എന്റെ ധൈര്യം വളരെ വർദ്ധിക്കുന്നു. നാളെത്തന്നെ ഞാൻ അദ്ദേഹത്തിനെഴുതുന്നുണ്ട്. അലമിതി.

ഗുരുദേവൻ വിജയിക്കട്ടെ!

പ്രവർത്തിക്കുക, പ്രവർത്തിക്കുക; നിങ്ങളുടെ കത്തുകളെല്ലാം കിട്ടി.

വിവേകാനന്ദൻ

## 372

(ബ്രഹ്മാനന്ദസ്വാമികൾക്ക്) മറീ

11 ഒക്ടോബർ 1897

അഭിന്നഹൃദയ,

ഇന്നേയ്ക്കു പത്തു ദിവസമായി ഞാൻ കാശ്മീരിൽവെച്ചു ചെയ്ത കാര്യങ്ങളെല്ലാം ഏതോ ഒരാവേശത്തിൽ ചെയ്തതുപോലെ തോന്നുന്നു. അതു ശരീരത്തോടു ബന്ധപ്പെട്ടതോ അതോ മനസ്സിനോടോ? ഇനിയെനിക്കു ജോലി ചെയ്യാൻ സാധിക്കില്ലെന്നും തോന്നുന്നു. ഞാൻ നിങ്ങളോടു വളരെ കഠിനമായി പെരുമാറിയിട്ടുള്ളതായി അനുഭവപ്പെടുന്നു. എന്റെ ഉഗ്രതയെല്ലാം നിങ്ങൾ പൊറുക്കുമെന്ന് എനിക്കറിയാം. അങ്ങനെ സഹിക്കുന്ന മറ്റാരും മഠത്തിൽ ഇല്ലതന്നെ. നിങ്ങളോടു വളരെയധികം ക്രൂരമായി ഞാൻ പെരുമാറിയിട്ടുണ്ട്. നടക്കേണ്ടതെല്ലാം നടന്നുകഴിഞ്ഞു; ഭാഗ്യംതന്നെ. ഞാൻ പശ്ചാത്തപിക്കണോ? ഞാനതിൽ വിശ്വസിക്കുന്നില്ല. അതും ഭാഗ്യംതന്നെ. എന്നെക്കൊണ്ടു ചെയ്യിയ്ക്കേണ്ട അമ്മയുടെ കാര്യം ചെയ്യിച്ചതിനുശേഷം, അമ്മ ഒടുക്കം എന്റെ ശരീരത്തേയും മനസ്സിനേയും ഭഗ്നമാക്കി ദൂരെ എറിഞ്ഞിരിക്കുകയാണ്. അമ്മയുടെ ഇച്ഛ!

ഇപ്പോൾ ഈ ജോലികളിൽനിന്നെല്ലാം ഞാൻ വിരമിച്ചിരിക്കുന്നു. ഒന്നുരണ്ടു ദിവസത്തിനകം ഞാൻ എല്ലാം....... ഉപേക്ഷിച്ച് ഏകാകിയായി സഞ്ചരിക്കാൻ പോകുകയാണ്. എവിടെയെങ്കിലും മൗനമായി ശിഷ്ടജീവിതം കഴി

ക്കും. നിങ്ങൾ മാപ്പുതരികയാണെങ്കിൽ തരിക; ഇഷ്ടംപോലെ ചെയ്യുക. മിസിസ് ബുൾ വളരെ പണം തന്നിട്ടുണ്ട്. ശരത്തിൽ അവർക്ക് പൂർണ്ണവിശ്വാസമാണ്. ശരത്തിനോടാലോചിച്ച് മഠത്തെസ്സംബന്ധിച്ച സകലകാര്യങ്ങളും നടത്തുക; ഇഷ്ടംപോലെ നടത്തുക. പക്ഷേ ഞാൻ എന്നും വീരനെപ്പോലെ സഞ്ചരിച്ചു. എന്റെ ജോലി മിന്നൽ പോലെ ശീഘ്രവും വജ്രംപോലെ ദൃഢവുമാകണം. ഞാൻ ഇങ്ങനെ തന്നെ പ്രവർത്തിച്ചു മരിക്കും. അതുകൊണ്ട് എന്നെ എന്റെ രീതിയിൽ ജോലി ചെയ്യാൻ അനുവദിക്കുക. ജയപരാജയങ്ങളുമായി എനിക്ക് ഒരു ബന്ധവുമില്ല. ഞാൻ പോരാടിക്കൊണ്ടിരിക്കുന്നു. പോരിൽ ഒരിക്കലും ഒരടിപോലും പിന്നോട്ടു മാറീട്ടില്ല. ഇനി അങ്ങനെ ചെയ്യുകയോ? ജയപരാജയങ്ങൾ ഏതു കാര്യത്തിലുമുണ്ട്; എന്നാൽ ഭീരുക്കളായി മരിക്കുന്നവർ കൃമികളായോ കീടങ്ങളായോ ജനിക്കും എന്നാണ് എന്റെ വിശ്വാസം. അനേകം യുഗങ്ങൾ തപസ്സു ചെയ്താലും ഭീരുക്കൾക്ക് മേൽഗതി ഇല്ലതന്നെ. ഒടുവിൽ ഞാൻ കൃമിയായി ജനിക്കയോ? എന്റെ ദൃഷ്ടിയിൽ ഈ ലോകം ഒരു കളിയല്ലാതൊന്നുമല്ല–എപ്പോഴും അങ്ങനെ കളിയായിരിക്കയും ചെയ്യും. ഇവിടത്തെ മാനാപമാനങ്ങൾ, ലാഭനഷ്ടങ്ങൾ ഇവയെപ്പറ്റി ആറുമാസം ചിന്തിച്ചുകൊണ്ടിരിക്കുകയോ? ഞാൻ പ്രവർത്തിക്കുന്ന മനുഷ്യനാണ്; എല്ലാവരും ഉപദേശംമാത്രം നല്കിക്കൊണ്ടിരിക്കുന്നു. ഇയാൾ ഉപദേശിക്കുന്നു, അയാൾ ഉപദേശിക്കുന്നു; ഇയാൾ ഭയം പ്രകാശിപ്പിക്കുന്നു; അയാളും ഭയപ്പെടുന്നു; അത്രമാത്രം ഭയപ്പെട്ട് അവധാനപൂർവ്വം ജീവിക്കത്തക്കവണ്ണം ഈ ജീവിതം, സ്നേഹിതന്മാർ, മനുഷ്യസ്നേഹം ഇതെല്ലാം അത്രമാത്രം കണക്കുക്കൂട്ടി പ്രവർത്തിക്കുന്നവൻ, അത്രമാത്രം ഭയപ്പെടുന്നവർ, നമ്മുടെ ഗുരുദേവൻ പറഞ്ഞിരുന്നതുപോലെ വളരെ ബുദ്ധിമാനെന്നു സ്വയം ഗണിക്കുന്ന കാക്കയുടെ സ്ഥിതി പ്രാപിക്കും. (വിഷ്ട തിന്നു മരിക്കും.) ഏതായാലും ഈ പണവും മഠവും പ്രചാരണവുമെല്ലാം എന്തിന്? സമസ്തജീവിതത്തിനും ഒരുദ്ദേശമേ ഉള്ളു. അറിവു സമ്പാദിക്കുക, അതല്ലാതെ ധനംകൊണ്ടോ സ്ത്രീപുരുഷന്മാരെക്കൊണ്ടോ എന്തു പ്രയോജനം? അതുകൊണ്ടു പണം പോയി, പരാജയം സംഭവിച്ചു എന്നൊന്നും ഞാൻ കരുതുന്നില്ല. അങ്ങനെ ആലോചിക്കാൻ എനിക്കു സാധിക്കുകയുമില്ല. ബദ്ധപരകരനായി യുദ്ധം ചെയ്യുന്നത് എനിക്കു നല്ലപോലെ മനസ്സിലാക്കാം, അതിനെ അഭിനന്ദിക്കാം. ഒരു വിചാരവും വേണ്ട. 'വീര, ധീര, ഞാൻ കൂടെയുണ്ട്' എന്നു പറയുന്നവനെ എനിക്കു മനസ്സിലാക്കാം. ആ വീരനെ, ആ ദേവനെ, എനിക്കു മനസ്സിലാക്കാം. അങ്ങനെയുള്ള നരദേവന്റെ പാദങ്ങളിൽ എന്റെ കോടി കോടി നമസ്കാരങ്ങൾ, അവർ ലോകപാവനന്മാരാണ്. അവരാണ് ലോകോദ്ധാരകന്മാർ 'മുന്നോട്ടു പോകരുത്; ആ ഭയമുണ്ട്, ഈ ഭയമുണ്ട്' എന്നു പറയുന്നവരുണ്ടല്ലോ, അവർ മിക്കവാറും അജീർണ്ണം പെട്ടു നിരാശപ്പെടുന്ന ഭീരുക്കളാണ്, എന്നാൽ എന്റെ അമ്മയുടെ, ജഗദംബയുടെ,

കൃപയാൽ എന്റെ മനസ്സിനു ദൃഢബലമുള്ളതുകൊണ്ട് കടുത്ത അജീർണ്ണത്തിന് എന്നെ ഭീരുവാക്കാൻ കഴിയില്ല. ഭീരുക്കളോട് എന്താണ് പറയുക? ഒന്നും പറയാനില്ല. എന്നാൽ പരാജയം വകവെയ്ക്കാതെ മഹത്കാര്യങ്ങൾ ചെയ്യാൻ ഉത്സാഹിക്കുന്നവർ, ഒരിക്കലും കർത്തവ്യത്തിൽനിന്നു പിൻവാങ്ങാത്തവർ, ഭയത്താലോ അഹങ്കാരത്താലോ ആജ്ഞയെ ലംഘിക്കാത്തവർ, അങ്ങനെയുള്ള വീരന്മാർ-അവരുടെ പാദങ്ങളിൽ എനിക്കു സ്ഥാനം നല്കണം. ഞാൻ ശാക്തനാണ്, സർവ്വശക്തികൾക്കും ഇരിപ്പിടമായ ജഗദംബയുടെ പുത്രനാണ്. തമോഗുണവും നരകകുണ്ഡവും എന്റെ ദൃഷ്ടിയിൽ ഒന്നുതന്നെ. അമ്മേ, ജഗദംബേ, ഹേ ഗുരുദേവ, 'ഇയാൾ വീരനാണ്' എന്ന് അവിടുന്ന് എപ്പോഴും പറഞ്ഞിരുന്നു. ഭീരുവായി മരിക്കാൻ എനിക്ക് ഇട വരരുത്. ഇതാണ് എന്റെ പ്രാർത്ഥന. ഹേ സഹോദര..... ഉത്പത്സ്യതേസ്തി മമ കോ പി സമാനധർമ്മാ ശ്രീരാമകൃഷ്ണഭഗവാന്റെ ദാസാനുദാസന്മാരിൽ ഏതെങ്കിലുമൊരുത്തൻ എന്നെപ്പോലെ ഉദിക്കും. അവനെന്നെ മനസ്സിലാക്കും.

'വീര, ഉണരുക, സ്വപ്നം തകർക്കുക; യമൻ നിന്റെ കുടുമയിൽ പിടികൂടിയിരിക്കുന്നു. എങ്കിലും നിർഭയനായിരിക്കൂ.' ഞാൻ ഒരിക്കലും ചെയ്തിട്ടില്ലാത്തതാണ്, യുത്തിൽ പിൻതിരിഞ്ഞിട്ടില്ല. ഇനിയിപ്പോൾ അതുണ്ടാവുമോ? പരാജയം ഭയപ്പെട്ടു ഞാൻ യുദ്ധക്കളത്തിൽനിന്നു പിൻതിരിഞ്ഞുപോകയോ? പരാജയം ശരീരത്തിനു ഭൂഷണമാണ്; പൊരുതാതെതന്നെ തോല്ക്കയോ!

അമ്മേ, അമ്മേ........ ഒരു താളം പിടിക്കാൻപോലും ആരുമില്ല. എന്നാലും മനസ്സിൽ തികഞ്ഞ അഹങ്കാരമുണ്ട്, 'നമുക്കു ചിലതൊക്കെ അറിയാം' എന്ന്....

ഞാൻ ഇതാ യാത്രയാകുന്നു..... നിങ്ങൾക്കു ചിലതൊക്കെ തന്നും കൊണ്ടാണ് പോകുന്നത്. ഹൃദയത്തിൽ സാഹസവും കൈകളിൽ ബലവും കണ്ണുകളിൽ കത്തുന്ന അഗ്നിയുമുള്ള ജഗദംബയുടെ ഒരു ബാലൻ, അങ്ങനെയുള്ള ഒരാളെ അമ്മ നല്കട്ടെ. ഇങ്ങനെയൊരുത്തനെയെങ്കിലും കിട്ടിയാൽ ഞാൻ ജോലി ചെയ്യാം; വീണ്ടും തിരിച്ചുവരാം, അല്ലെങ്കിൽ അമ്മയുടെ സങ്കല്പം ഇത്രത്തോളമേ ഉള്ളൂ എന്നു മനസ്സിലാക്കും. എനിക്കിപ്പോൾ കാത്തിരിക്കാൻ വയ്യ. എനിക്കിപ്പോൾ മിന്നൽവേഗത്തിൽ പ്രവർത്തിക്കണം. നിർഭയഹൃദയമുള്ള ഒരുവനെ എനിക്കു കിട്ടി.

സാധുവായ ശാരദാപ്രസന്നനെ ഞാൻ വളരെ ശകാരിച്ചു. എന്തു ചെയ്യാം? ഞാൻ ശകാരിക്കുന്നു, എന്നാൽ എനിക്കു പലതും പറയുവാനുണ്ട്. ഞാൻ ശ്വാസം മുട്ടി ഇരുന്നും നിന്നും അദ്ദേഹത്തിനുവേണ്ടി ഒരുപന്യാസം എഴുതിക്കഴിഞ്ഞു, എല്ലാം നന്ന്; അല്ലെങ്കിൽ എങ്ങനെ വൈരാഗ്യമുദിക്കും? ഒടുവിൽ അമ്മയ്ക്ക് എന്നെ ബന്ധത്തിൽ കുരുക്കിയിടണമെന്നുണ്ടോ? എല്ലാവ

രോടും ഞാൻ പല കുറ്റങ്ങളും ചെയ്തിട്ടുണ്ട്. വേണ്ടതുപോലെ ചെയ്യുക.

ഞാൻ ഉള്ളഴിഞ്ഞ് നിങ്ങളെയെല്ലാം ആശീർവ്വദിക്കുന്നു. ജഗദംബ മഹാശക്തിരൂപത്തിൽ നിങ്ങളിൽ ആവിർഭവിക്കട്ടെ. അഭയം പ്രതിഷ്ഠാം-അഭയസ്വരൂപിണിയായ അമ്മ നിങ്ങളെ നിർഭയരാക്കട്ടെ. വളരെ കരുതിയിരിക്കുന്നവന്നു പദംപ്രതിവിപത്തു സംഭവിക്കുന്നതായിട്ടാണ് ഞാൻ എന്റെ ജീവിതത്തിൽ കണ്ടുവരുന്നത്. മാനഭയത്താൽ വിഷമിക്കുന്നവന്ന് അവമാനമാണ് കിട്ടുന്നത്. എപ്പോഴും നഷ്ടം ഭയപ്പെടുന്നവനു സർവ്വദാ നഷ്ടം തന്നെ സിദ്ധിക്കുന്നു. നിങ്ങൾക്കെല്ലാവർക്കും മംഗളം ഭവിക്കട്ടെ! അലമിതി.

വിവേകാനന്ദൻ

## 373

(ജഗമോഹൻലാലിന്) — മറീ

11 ഒക്ടോബർ 1897

എന്റെ പ്രിയ ജഗമോഹൻലാൽ,

ഞാൻ ജയ്പൂരിലേക്കയയ്ക്കുന്ന മൂന്നു സംന്യാസിമാരുടെ ആവശ്യങ്ങൾ നോക്കുവാൻ, നിങ്ങൾ ബോംബയ്ക്കു പുറപ്പെടുമ്പോൾ ആരോടെങ്കിലും പറഞ്ഞുവെയ്ക്കുക. ഞാൻ വരുന്നതുവരെ അവരവിടെ ഉണ്ടാവും. അവർ സാധാരണക്കാരാണ് – പരിശുദ്ധന്മാർ, പണ്ഡിതന്മാരല്ല. അവർ എന്റെ ആളുകളാണ്, ഒന്നെന്റെ ഗുരുഭായിയും. അവർക്കിഷ്ടമാണെങ്കിൽ അവരെ ഖേത്രിയിലേയ്ക്കു കൂട്ടുക, അവിടെ ഞാൻ വേഗം വരുന്നുണ്ട്. ഞാനിപ്പോൾ ശാന്തമായി യാത്ര ചെയ്യുകയാണ്. ഇക്കൊല്ലം ഞാനത്ര പ്രസംഗിയ്ക്കപോലും ചെയ്യില്ല. പ്രായോഗികമായ യാതൊരു നന്മയും നല്ക്കാത്ത ഈ ഒച്ചയിലും തടിപ്പിലും എനിക്കിനി യാതൊരു വിശ്വാസവുമില്ല. കല്ക്കത്തയിൽ എന്റെ സ്ഥാപനം തുടങ്ങാൻ എനിക്കൊരു നിശ്ശബ്ദയത്നം ചെയ്യണം; അതിനുവേണ്ടി ഫണ്ടു പിരിക്കാൻ നാനാകേന്ദ്രങ്ങൾ ഞാൻ ശാന്തമായി സന്ദർശിക്കാൻ പോകുന്നു.

അനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ.

## 374

(ബ്രഹ്മാനന്ദസ്വാമികൾക്ക്) — മറീ

12 ഒക്ടോബർ 1897

അഭിന്നഹൃദയ,

ഇന്നലെ നിങ്ങൾക്കു വിസ്തരിച്ചൊരു കത്തെഴുതിയിട്ടുണ്ട്. ചില കാര്യങ്ങളിൽ വിശേഷനിർദ്ദേശങ്ങൾ ആവശ്യമെന്നു തോന്നുന്നു.

1. പണം പരിച്ചയയ്ക്കുന്നവർക്കു മഠത്തിൽനിന്നു രശീതി കൊടുക്കണം. 2. രശീതിയ്ക്കു രണ്ടു പ്രതി വേണം - ഒന്ന് അയയ്ക്കുന്ന ആൾക്ക്; മറ്റേതു മഠത്തിൽ സൂക്ഷിക്കാൻ. 3. ഒരു വലിയ പുസ്തകത്തിൽ അവരുടെയെല്ലാം പേരും മേൽവിലാസവും കുറിച്ചു വെയ്ക്കണം. 4. മഠത്തിനു കിട്ടുന്ന സംഖ്യയ്ക്കു പൈസപോലും തെറ്റാതെ കണക്കു സൂക്ഷിയ്ക്കണം. ശാരദാപ്രസന്നൻ തുടങ്ങിയവർക്ക് എന്തു കൊടുത്താലും അതിനു കണിശമായി കണക്കു വാങ്ങണം. കണക്കു ശരിയായി സൂക്ഷിക്കാത്തതുകൊണ്ടു ഞാൻ വഞ്ചകനാവരുത്. ആ കണക്കെല്ലാം പിന്നീട് അച്ചടിച്ചു പ്രസിദ്ധം ചെയ്യണം. 5. വക്കീലുമായി ആലോചിച്ചു, ഞാനോ നിങ്ങളോ മരിച്ചാൽ ഹരിയും ശരത്തും നമ്മുടെ മഠത്തെസ്സംബന്ധിച്ചു സകലത്തിനും അവകാശികളാകത്തക്കവണ്ണം ഒരു ഒസ്യത്തു രജിസ്റ്റർ ചെയ്തുവെയ്ക്കണം.

അംബാലയിൽ ഹരിപ്രസന്നനും മറ്റും എത്തിയോ എന്ന വിവരത്തിന് അവിടെ നിന്ന് ഇതുവരെ വർത്തമാനം വന്നില്ല. ഇതിന്റെ കൂടെയുള്ള മറ്റേ കത്തു മാസ്റ്റർമഹാശയന്നു കൊടുക്കണം.

വിവേകാനന്ദൻ

## 375

(ശ്രീരാമകൃഷ്ണകഥാമൃതകർത്താവായ
ശ്രീ മഹേന്ദ്രനാഥഗുപ്തന്നു)

ലാലാ ഹൻസ് രാജ്,
റാവൽപിണ്ടി
ഒക്ടോബർ 1897

പ്രിയ എം.,

അതു നന്നായി, എന്റെ സ്നേഹിത -ചെയ്യേണ്ടതുതന്നെ നിങ്ങളിപ്പോൾ ചെയ്യുന്നു. ഹേ വീര, പുറത്തു വരൂ! ആയുഷ്ക്കാലമത്രയും ഉറക്കം പാടില്ല; കാലം പറക്കുന്നു. ഭേഷ്, അതുതന്നെ വഴി.

നിങ്ങളുടെ പ്രസിദ്ധീകരണത്തിനു വളരെ നന്ദി. ലഘുപത്രികയുടെ രൂപത്തിലായാൽ മുതൽ മുട്ടുമോ എന്ന ഭയമേ എനിക്കുള്ളൂ. മുട്ടട്ടെ, മുട്ടാതിരിക്കട്ടെ, വകവെയ്ക്കേണ്ട-അതു പകൽവെളിച്ചത്തിന്റെ കാന്തി കാണട്ടെ. വളരെ അനുഗ്രഹങ്ങൾ നിങ്ങൾക്കു ലഭിക്കും. വളരെയേറെ ശാപങ്ങളും-പക്ഷേ അതാണ് ലോകഗതി!

ഇതാണ് സമയം.

ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 376

(സിസ്റ്റർ നിവേദിതയ്ക്ക്)

ജമ്മു
3 നവംബർ 1897

എന്റെ പ്രിയ മിസ് നോബിൾ,

.....അതിഭാവുകത്വം പ്രവൃത്തിയെ വ്രണപ്പെടുത്തുന്നു. ഉരുക്കുപോലെ കഠിനവും പൂപോലെ മൃദുലവും ഇതാണ് മുദ്രാവാക്യം.) ഞാൻ ഉടനെ സ്റ്റർഡിക്കെഴുതാം. കഴക്കുണ്ടായാൽ ഞാൻ നിൻരെ കൂടെ നിലകൊള്ളുമെന്ന് അദ്ദേഹം പറഞ്ഞതു ശരിയാണ്. ഭാരതത്തിൽ എനിക്കൊരപ്പക്കഷ്ണം കിട്ടുമെങ്കിൽ അതു മുഴുവൻ നിനക്കു കിട്ടും – നിനക്കത് ഉറപ്പിക്കാം. ഞാൻ നാളെ ലാഹൂറിലേയ്ക്കു പുറപ്പെടും, അവിടെനിന്നു സ്റ്റർഡിക്കെഴുതാൻ പോകുന്നു. മഹാരാജാവിൽനിന്നു കാശ്മീരിൽ കുറച്ചു ഭൂമി കിട്ടുവാൻവേണ്ടി പതിനഞ്ചു ദിവസമായി ഞാനിവിടെയാണ്. ഞാനിവിടെ ഉള്ളപക്ഷം അടുത്തവേനല്ക്കാലത്തു വീണ്ടും കാശ്മീരിലേയ്ക്കു പോവാൻ വിചാരിക്കുന്നു.

ചിരപ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 377

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

ലാഹൂർ
11 നവംബർ 1897

അഭിന്നഹൃദയ,

ലാഹൂറിലെ പ്രസംഗം കഴിഞ്ഞ്, ഒന്നുരണ്ടു ദിവസത്തിനകം ഡെറാഡൂണിലേയ്ക്കു പോകുന്നു. നിങ്ങളെല്ലാവരും തടഞ്ഞതുകൊണ്ടും മറ്റു പല വിഘ്നങ്ങൾകൊണ്ടും സിൻധ്യാത്ര തല്ക്കാലം മാറ്റിവെച്ചു. ഇംഗ്ലണ്ടിൽനിന്ന് എനിക്കു വന്ന രണ്ടു കത്തുകൾ വഴിക്കുവെച്ച് ആരോ തുറന്നിരിക്കുന്നു. അതുകൊണ്ട് എനിക്കു വരുന്ന കത്തുകൾ ഇനി ഇങ്ങോട്ടയയ്ക്കേണ്ട. ഖേത്രിയിൽ നിന്നു കത്തു വന്നാൽമാത്രം അയച്ചുതരിക. നിങ്ങൾ ഒറീസ്സയ്ക്കു പോകുയാണെങ്കിൽ നിങ്ങൾക്കുപകരം സകലജോലിയും നിർവ്വഹിക്കാൻ ഹരിയെപ്പോലെ ആരെയെങ്കിലും ചുമതലപ്പെടുത്തുക. ഓരോ ദിവസവും അമേരിക്കയിൽനിന്നു കത്തു വരുമെന്നു ഞാനിപ്പോൾ പ്രതീക്ഷിച്ചിരിക്കയാണ്.

ഹരിയുടേയും ശരത്തിന്റേയും പേരിൽ എഴുതാൻ പറഞ്ഞ ഒസ്യത്ത് എഴുതിയിരിക്കുമല്ലോ.

ഇവിടെ ഒരു സമിതി സ്ഥാപിച്ചു സദാനന്ദനേയും സുധീരനേയും ഏല്പിക്കാൻ വിചാരിക്കുന്നു. ഈ പ്രവശ്യം പ്രസംഗവും മറ്റുമില്ല; നേരേ രാജപുത്താനയ്ക്കു പോകുന്നു. മഠം സ്ഥാപിക്കാതെ മറ്റൊരു കാര്യവും തുടങ്ങാവതല്ല. നിയതമായ വ്യായാമം കൂടാതെ ശരീരം ഒരിക്കലും സ്വസ്ഥമായിരിക്കുന്നതല്ല. എന്നും എപ്പോഴും വർത്തമാനം പറയുന്നതുകൊണ്ട് എല്ലാ രോഗ

ങ്ങളും ബാധിക്കുമെന്നും നിശ്ചിതമായി അറിഞ്ഞുകൊൾക. എല്ലാവർക്കും എന്റെ സ്നേഹം.

വിവേകാനന്ദൻ

## 376

(ശ്രീമതി ഇന്ദുമതീമിത്രയ്ക്ക്) ലാഹൂർ

15 നവംബർ 1897

കല്യാണശീലേ,

അമ്മേ, ഈ പ്രാവശ്യം സിന്ധുദേശത്തു വന്നു നിങ്ങളെ കാണാമെന്നു വളരെ ആഗ്രഹിച്ചിട്ടും സാധിക്കാതെപോയതു വളരെ വ്യസനകരംതന്നെ. ഒന്നാമത് എന്നോടുകൂടി ഇംഗ്ലണ്ടിൽനിന്നുപോന്നു കഴിഞ്ഞ ഒമ്പതു മാസമായി ഒരുമിച്ചു സഞ്ചരിക്കുന്ന കാപ്റ്റൻ സേവിയറും മിസിസ് സേവിയറും ഡെറാഡ്യൂണിൽ സ്ഥലം വാങ്ങി ഒരു അനാഥാലയം സ്ഥാപിക്കാൻ വളരെ ഉത്സുകരായിരിക്കുന്നു. ഞാൻ ചെന്ന് ഈ കാര്യം ആരംഭിക്കണമെന്ന് അവർ വളരെ നിർബന്ധിക്കുന്നു. അതുകൊണ്ടു ഡെറാഡ്യൂണിൽ പോകാതെ നിവൃത്തിയില്ല.

രണ്ടാമത്, എനിക്കു രോഗമായതുകൊണ്ട് ഏറെക്കാലം ജീവിച്ചിരിക്കുമെന്നു വിശ്വാസമില്ല. ഇതുവരെ എന്റെ ഉദ്ദേശം, കല്ക്കത്തയിൽ ഒരു മഠം സ്ഥാപിക്കയെന്നത്, സംബന്ധിച്ചു യാതൊന്നും ചെയ്യാൻ സാധിച്ചിട്ടില്ല, മാത്രമല്ല, മുമ്പു ഞങ്ങളുടെ മഠത്തിനു നാട്ടുകാർ നല്കിയിരുന്ന സഹായവും ഇപ്പോൾ നിർത്തിവെച്ചിരിക്കുന്നു എന്നാണ് അവരുടെ ധാരണ! അതിനുപുറമെ, ഈ പ്രാവശ്യം ശ്രീരാമകൃഷ്ണജന്മമഹോത്സവം നടത്തുന്നതുപോലും സംഭവിച്ചില്ലെന്നുവരാം. എന്തെന്നാൽ, ഞാൻ ബിലാത്തിയിൽ പോയിവന്നതുകൊണ്ടു രാസമണിയുടെ അനന്തരവൻ എന്നെ ദക്ഷിണേശ്വരത്തിൽ കടക്കാൻ സമ്മതിക്കില്ല, അതുകൊണ്ട് എന്റെ ആദ്യത്തെ കർത്തവ്യം, രാജപുത്താന മുതലായ സ്ഥലങ്ങളിൽ പാർക്കുന്ന എന്റെ ഏതാനും സ്നേഹിതന്മാരെ കണ്ടു കല്ക്കത്തയിൽ ഒരു മഠം സ്ഥാപിക്കാൻ കിണഞ്ഞു പരിശ്രമിക്കുക എന്നതാണ്. ഇക്കാരണങ്ങളാൽ വളരെ വ്യസനപൂർവ്വം തല്ക്കാലം സിന്ധുദേശയാത്ര മാറ്റിവെയ്ക്കേണ്ടിവന്നിരിക്കുന്നു. രാജപുത്താനയിലും കത്തിയവാറിലും പോയിട്ടു പിന്നീടു വരാൻ വിശേഷിച്ചും ശ്രമിക്കാം നിങ്ങൾ വ്യസനിക്കരുത്. ഞാൻ ഒറ്റദിവസംപോലും നിങ്ങളെ മറക്കുന്നില്ല. എന്നാൽ കർത്തവ്യനിർവ്വണമാണല്ലോ ആദ്യം വേണ്ടത്. കല്ക്കത്തയിൽ ഒരു മഠം സ്ഥാപിച്ചാൽപ്പിന്നെ എനിക്കൊരു ചിന്തയുമില്ല. ഞാൻ ജീവിതം മുഴുവനും അത്യധികം അധ്വാനിച്ചു ക്ലേശിച്ചു നിർവ്വഹിച്ച കാര്യം എന്റെ ശരീരം പോകുന്നതോടേ നാശമടയില്ലെന്നു വിശ്വസിക്കുന്നു. ഇന്നുതന്നെ ഡെറാഡൂണി

ലേയ്ക്കു പോകുന്നു; അവിടെ ഏഴെട്ടു ദിവസം പാർത്തിട്ടു രാജപുത്താനയ്ക്കും അവിടെ നിന്നു കത്തിയവാറിലേയ്ക്കും മറ്റും പോകുന്നു.

ആശീർവാദപൂർവ്വകം വിവേകാനന്ദൻ.

## 379

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

ലാഹൂർ
15 നവംബർ 1897

അഭിന്നഹൃദയ,

സ്വാഭാവികമായി നിങ്ങൾക്കും ഹരിക്കും ഇപ്പോൾ ശരീരസുഖം കിട്ടിയിരിക്കണം. ലാഹൂറിൽ കാര്യങ്ങളെല്ലാം വളരെ ആഘോഷപൂർവ്വം നടന്നു. ഇപ്പോൾ ഞാൻ ഡെറാഡൂണിലേയ്ക്കു പോകുന്നു. സിന്ധുയാത്ര മാറ്റിവെച്ചിരിക്കയാണ്. ദീനനാഥനും ലാട്ടുവും കൃഷ്ണലാലും ജയ്പൂരിൽ എത്തിയോ എന്ന വിവരം ഇതുവരെ കിട്ടിയില്ല. ഇവിടെനിന്ന് മഠത്തിലെ ചെലവിനായി ബാബു നരേന്ദ്രനാഥഗുപത്ൻ വരി പിരിച്ചയയ്ക്കും. മുറപ്രകാരം അദ്ദേഹത്തിനു രശീതി അയച്ചുകൊടുക്കണം. മറീ, റാവൽപിണ്ടി, ശിയാൽകോട്ട് എന്നിവിടങ്ങളിൽനിന്ന് വല്ലതും കിട്ടിയോ എന്ന് എഴുതിയയ്ക്കണം.

ഈ കത്തിനു മറുപടി ഡെറാഡൂൺ പോസ്റ്റ്മാസ്റ്ററുടെ ൽ അയയ്ക്കണം,മറ്റെഴുത്തുകൾ ഡെറാഡൂണിൽനിന്ന് എന്റെ കത്തു കിട്ടിയിട്ട് അയച്ചുത രണം.

എന്റെ ശരീരത്തിനു സുഖമുണ്ട്. രാത്രിയിൽ ഒന്നുരണ്ടു പ്രാവശ്യം എഴുന്നേല്ക്കേണ്ടിവരുന്നു. ഉറക്കം നല്ലപോലെയുണ്ട്. ധാരാളം പ്രസംഗിച്ചാലും ഉറക്കത്തിനു തടസ്സം വരുന്നില്ല. ദിവസേന വ്യായാമം ചെയ്യുന്നുണ്ട്. ഒരു കുഴപ്പവുമില്ല. ഇപ്പോൾ ഊർജ്ജിതമായി പ്രവർത്തിക്കുക. ആ വലിയ സ്ഥലത്തെപ്പറ്റി രഹസ്യമായി അന്വേഷിക്കണം. ഈ പ്രാവശ്യം ജന്മമഹോത്സവം അവിടെ നടക്കത്തക്കവണ്ണം വേണ്ടവിധം, പ്രയത്നിക്കണം. എല്ലാവർക്കും എന്റെ സ്നേഹം.

വിവേകാനന്ദൻ

പുനശ്ച. മാസ്റ്റർമഹാശയൻ നമ്മെപ്പറ്റി ഇടയ്ക്കിടയ്ക്കു ട്രിബ്യൂൺ പത്രത്തിൽ എഴുതുമെങ്കിൽ വളരെ നന്ന്. അങ്ങനെയായാൽ ലാഹൂർ വീണ്ടും തണുത്തുപോവില്ല. ഇപ്പോൾ നല്ലപോലെ ചൂടുപിടിച്ചിട്ടുണ്ട്. പണം വേണ്ടവണ്ണം ആലോചിച്ചേ ചെലവാക്കാവൂ. തീർത്ഥയാത്ര സ്വന്തം ചെലവിലും പ്രചാരണം മുതലായവ മഠത്തിന്റെ ചെലവിലും നടത്തണം.

വിവേകാനന്ദൻ

## 380

(ശ്രീമഹേന്ദ്രനാഥഗുപ്തന്) ഡെറാഡൂൺ

24 നവംബർ 1897

പ്രിയ എം.,

നിങ്ങളുടെ രണ്ടാം ലഘുപത്രികയ്ക്കു വളരെ നന്ദി. ഇതദ്ഭുതം തന്നെ. ഉദ്യമം തികച്ചും അപൂർവ്വം; നിങ്ങൾ ഇതവരിപ്പിക്കും ശ്രമിക്കുന്നുണ്ട്. നമ്മുടെ സ്വന്തം സ്ഥലത്തിൽ ജന്മമഹോത്സവം നടത്താൻ സാധിച്ചാൽ അതു നന്നായിരിക്കം. ഇതാണ് എല്ലാറ്റിലും ഒന്നാമത്തേതും പ്രധാനവുമായ കാര്യമെന്നു നിങ്ങളോർമ്മിക്കണം.

ഈ എട്ടൊൻപതു മാസമായി നിങ്ങൾ ചെയ്തിരിക്കുന്ന ജോലി വളരെ അഭിനന്ദനീയംതന്നെ ഇനി പെട്ടെന്ന് ഒരു മഠവും കല്ക്കത്തയിൽ ഒരു കേന്ദ്രവും ദൃഢമായി സ്ഥാപിച്ചാൽ വലിയ കാര്യമായി. കാര്യം വളരെ ഗോപ്യമായി നടത്തണം. കാശീപൂരിലെ ഉദ്യാനത്തെപ്പറ്റിയും അന്വേഷിച്ചുകൊണ്ടിരിക്കണം. ഞാൻ നാളെ ആൾവാറിൽകൂടി ഖേത്രിയ്ക്കു പോകുന്നു. ശരീരത്തിനു സുഖമുണ്ട്; അല്പം ജലദോഷം ബാധിച്ചിരിക്കുന്നു എന്നുമാത്രം കത്തുകൾ ഖേത്രിയിലേയ്ക്കയയ്ക്കുക. എല്ലാവർക്കും സ്നേഹം

വിവേകാനന്ദൻ

പുനശ്ച. നിങ്ങളോടു ശരത്തിന്റേയും ഹരിയുടേയും പേരിൽ ഒസ്യത്തെഴുതാൻ പറഞ്ഞിരുന്നുവല്ലോ, അതെന്തായി? അല്ലെങ്കിൽ എന്റെ പേരിൽ വസ്തു വാങ്ങുക. ഞാൻ ഒസ്യത്തു ശരിപ്പെടുത്താം,

## 384

(ബ്രഹ്മാനന്ദസ്വാമികൾക്ക്) ഖേത്രി

8 ഡിസംബർ 1897

അഭിന്നഹൃദയ,

ഞങ്ങൾ നാളെ ഖേത്രിയിലേയ്കക്ു പോകുന്നു. കാണെക്കാണെ പരിവാരങ്ങൾ വളരെ വർദ്ധിച്ചിരിക്കുന്നു. ഖേത്രിയിൽനിന്ന് എല്ലാവരേയും മഠത്തിലേയ്ക്കയയ്ക്കാൻ വിചാരിക്കുന്നു. ഇവരെക്കൊണ്ടു നടത്താമെന്നു വിചാരിച്ച ജോലിയൊന്നും നടന്നില്ല. സാരമെന്തെന്നാൽ എന്റെകൂടെ താമസിച്ചാൽ ആർക്കും ഒന്നും ചെയ്യാൻ സാധിക്കില്ലെന്നു നിശ്ചയമാണ്. സ്വതന്ത്രമായി സഞ്ചരിച്ചില്ലെങ്കിൽ ഇവരെക്കൊണ്ടൊന്നും നടക്കില്ല. എന്റെകൂടെ താമസിച്ചാൽ ആർക്കും ഒന്നും ചെയ്യാൻ സാധിക്കില്ലെന്നു നിശ്ചയമാണ്. സ്വതന്ത്രമായി സഞ്ചരിച്ചില്ലെങ്കിൽ ഇവരെക്കൊണ്ടൊന്നും നടക്കില്ല. എന്റെകൂടെ താമസിച്ചാൽ ഇവരെ ആർ വകവയ്ക്കും? സമയം നഷ്ടമാകുമെന്നുമാത്രം.

ക്ഷാമനിവാരണഫണ്ടിൽ അവശേഷിച്ചത് ഒരു സ്ഥായിയായ പ്രവൃത്തിക്കുള്ള ഫണ്ടാക്കി നിർത്തുക, മറ്റൊരു കാര്യത്തിനായി അതുപയോഗിക്കരുത്. ക്ഷാമനിവാരണക്കണക്കു മുഴുവനും എഴുതി ബാക്കി വരുന്ന തുക മറ്റേതെങ്കിലും നല്ല കാര്യത്തിനായി ഉപയോഗിക്കുമെന്നു രേഖപ്പെടുത്തുക!

പ്രവൃത്തിയാണ് ഞാൻ ആഗ്രഹിക്കുന്നത്. ഒരുവക ചപ്പടാച്ചിയും എനിക്കു വേണ്ട. ജോലി ചെയ്യാൻ ഇഷ്ടമില്ലാത്തവർ ഇപ്പോൾത്തന്നെ മാറിനില്ക്കട്ടെ. ഖേത്രിയിലെത്തിയാൽ നിങ്ങളുടെ മുക്ത്യാർ അവിടെ വന്നിട്ടുണ്ടെങ്കിൽ ഒപ്പിട്ടയയ്ക്കാം. അമേരിക്കയിലെ ബോസ്റ്റൺമുദ്രയുള്ള കത്തുകൾ തുറന്നുകൊള്ളുക. മറ്റൊന്നും തുറക്കരുത്. എനിക്കുള്ള കത്തുകൾ ഖേത്രിയിലേയ്ക്കയക്കുക. രാജപുത്താനയിൽ വേണ്ട ധനം കിട്ടും, അതിനെപ്പറ്റി ഒരു ചിന്തയും വേണ്ട. നിങ്ങൾ സ്ഥലം ശരിപ്പെടുത്തുക. ഈ പ്രാവശ്യം സ്വന്തം സ്ഥലത്തുവേണം ജന്മമഹോത്സവം നടത്താൻ.

പണം ബംഗാൾബാങ്കിലാണോ നിക്ഷേപിച്ചത്. അതോ മറ്റു വല്ലേടുത്തും വെച്ചിരിക്കയോ? പണത്തെപ്പറ്റി വളരെ സൂക്ഷിയ്ക്കണം. കണക്കുകൾ കണിശമായി, വിവരമായി വെച്ചിരിക്കണം; പണത്തെസ്സംബന്ധിച്ചേടത്തോളം സ്വന്തം അച്ഛനെപ്പോലും വിശ്വസിക്കരുതെന്നറിയുക.

എല്ലാവരോടും എന്റെ സ്നേഹം അറിയിക്കണം. ഹരി എങ്ങനെയിരിക്കുന്നു എന്നെഴുതുക. ഇടയ്ക്കു ഡെറാഡൂണിൽ കല്യാണദേവനേയും മറ്റു രണ്ടുമൂന്നു പേരേയും കണ്ടെത്തി. ഹൃഷീകേശത്തിലുള്ളവർ എന്നെക്കാണാൻ വളരെ ഉത്സുകരായിരിക്കുന്നു, 'നാരായണഹരി'യെപ്പറ്റി വീണ്ടും വീണ്ടും ചോദിക്കുന്നു. ഇത്യാദി.

വിവേകാനന്ദൻ

## 385

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

ഖേത്രി<br>14 ഡിസംബർ 1897

അഭിന്നഹൃദയ,

നിങ്ങൾക്കുള്ള മുക്ത്യാർരേഖ ഇന്ന് ഒപ്പിട്ടിരിക്കുന്നു. രൂപ കഴിയുന്നതും വേഗം വാങ്ങുക, പിന്നീട് എനിക്കു കമ്പിയയ്ക്കുക. ഛത്രപൂർ എന്നു പേരുള്ള ഒരു ബുന്ദേൽഖണ്ഡത്തിലെ രാജാവ് എന്നെ ക്ഷണിച്ചിരിക്കുന്നു. മടങ്ങുമ്പോൾ അദ്ദേഹത്തിന്റെ രാജധാനിയിൽക്കൂടി പോകും. ലിംഡിരാജാവും താല്പര്യപൂർവ്വം ക്ഷണിച്ചിരിക്കുന്നു. അവിടേയും പോകാതെ നിവൃത്തിയില്ല. ഒന്നു പെട്ടെന്നു കത്തിയവാറിലും മിന്നൽവേഗത്തിൽ ചുറ്റിക്കറങ്ങിവരാം. കല്ക്കത്തയിൽ മടങ്ങിവന്നാൽ രക്ഷപ്പെട്ടു.... ബോസ്റ്റണിൽ നിന്ന്

ഒരു വർത്തമാനവും ഇതുവരെ വന്നില്ല; ഒരു പക്ഷേ ശരത് വരികയായിരിക്കാം. ഏതായാലും എവിടെനിന്ന് എന്തു വർത്തമാനം വന്നാലും ഉടനെ എനിക്കെഴുതുക.

വിവേകാനന്ദൻ

## 386

(ശിവാനന്ദസ്വാമികൾക്ക്)

ജയ്പൂർ
27 ഡിസംബർ 1897

പ്രിയപ്പെട്ട ശിവാനന്ദ,

മദ്രാസിൽ താമസിക്കുമ്പോൾ ബോംബെ ഗിർഗാമിലെ മി. സെത്ലരുമായി നിങ്ങൾക്കു നല്ലപരിചയമുണ്ടായല്ലോ. ആഫ്രിക്കയിൽ താമസിക്കുന്ന ഭാരതീയരുടെ ആദ്ധ്യാത്മികാവശ്യങ്ങൾ നിറവേറ്റാൻ ആരെയെങ്കിലും അയയ്ക്കണമെന്ന് അദ്ദേഹം എഴുതി അയച്ചിരിക്കുന്നു, തിരഞ്ഞെടുക്കുന്ന ആളിനെ അദ്ദേഹംതന്നെ ആഫ്രിക്കയിലേയ്ക്കയച്ചുകൊള്ളും; വേണ്ടുന്ന ചെലവുകളും വഹിക്കും.

ഇപ്പോൾ ഈ ജോലി പുറമെക്ക് അത്ര എളുപ്പമോ കുഴപ്പമില്ലാത്തതോ ആണെന്നു തോന്നുന്നില്ല. എന്നാൽ ഇക്കാര്യത്തിൽ സത്തുക്കൾ ഏർപ്പെടുന്നതു നന്നെന്നു തോന്നുന്നു, ഭാരതീയരുടെ മേൽനോട്ടം വഹിയ്ക്കയാണ് അവിടെ ചെയ്യേണ്ട ജോലി; പക്ഷേ അതുകൊണ്ടു വക്കാണം വരാതിരിക്കത്തക്കവണ്ണം പ്രശാന്തമായി പ്രവർത്തിക്കണം. ഉടനടി ഫലമുണ്ടാകുമെന്ന് ആശിക്കാവതുമല്ല. എന്നാൽ ഇതുവരെ ഭാരതത്തിന്റെ മംഗളത്തിനുവേണ്ടി ചെയ്തിട്ടുള്ള ജോലികളെക്കാൾ ഇതു വളരെ ഉപകാരപ്രദമാണെന്ന് അവസാനത്തിൽ കാണാം. നിങ്ങളുടെ ഭാഗ്യം ഇക്കാര്യത്തിൽ പരീക്ഷിയ്ക്കണമെന്നാണ് എന്റെ ആഗ്രഹം, നിങ്ങൾക്കു സമ്മതമാണെങ്കിൽ ഈ എഴുത്തിനെപ്പറ്റി പ്രസ്താവിച്ച് നിങ്ങളുടെ സമ്മതം സെത്ലരെ അറിയിക്കുക, കൂടുതൽ വിവരം അറിയിക്കാനും ആവശ്യപ്പെടുക. 'ശിവാ വഃ സന്തു പന്ഥാനഃ.' എനിക്കു നല്ല ശരീരസുഖമില്ല. കുറേ ദിവസത്തിനകം കല്ക്കത്തയിലേയ്ക്കു ഞാൻ മടങ്ങും; ശരീരം സ്വസ്ഥമാകും.

ഭഗവത്പാദാശ്രിതൻ വിവേകാനന്ദൻ

## 387

(രാജാ പ്യാരിമോഹൻമുഖർജിക്ക്)

ബേലൂർമഠം
25 ഫെബ്രുവരി 1898

എന്റെ പ്രിയരാജാജി,

വളരെ ദയവായി പ്രസംഗത്തിനു ക്ഷണിച്ചതിന് എന്റെ നന്ദി. കുറച്ചു ദിവസംമുമ്പു മി. ഭട്ടാചാര്യനുമായി ഈ വിഷയത്തെപ്പറ്റി ഞാൻ സംസാരിയ്ക്കയുണ്ടായി; അതിന്റെ ഫലമായി നിങ്ങളുടെ സൊസൈറ്റിക്ക് സമയം കാണാൻ ഞാനെൻരെ പരമാവധി പരിശ്രമിയ്ക്കുയാണ്. ഫലം ഞായറാഴ്ച അറിയിക്കാമെന്നും ഞാനവരോട് ഏറ്റിട്ടുണ്ട്.

എനിക്കു വളരെ കടപ്പാടുള്ള ഒരു സ്നേഹിതൻ ഇവിടെയുണ്ട്. ഡാർജീലിങ്ങിലുള്ള തന്റെ സ്ഥലത്തേയ്ക്ക് എന്നെ കൂട്ടിക്കൊണ്ടുപോകാനാണെന്നു തോന്നുന്നു.

കുറച്ചമേരിക്കൻസ്നേഹിതൻ വന്നിട്ടുണ്ട്; കിട്ടാവുന്ന ഓരോ നിമിഷവും പുതിയ മഠത്തിനും അതിലെ പല ഒരുക്കങ്ങൾക്കും വേണ്ടി പ്രവർത്തിക്കുന്നതിൽ ഏർപ്പെട്ടിരിക്കയാണ്; അടുത്ത മാസം ഭാരതം വിട്ട് അമേരിക്കയിലേയ്ക്കു പോകുവാനും ഞാൻ വിചാരിക്കുന്നു.

എന്നെ വിശ്വസിക്കൂ, നിങ്ങളുടെ ഈ ക്ഷണംകൊണ്ടു പ്രയോജനപ്പെടാൻ കഴിയുന്നതിന് എന്റെ പരമാവധി ഞാൻ പരിശ്രമിക്കയാണ്; മി. ഭട്ടാചാര്യനിലൂടെ ഞായറാഴ്ച ഫലം അറിയിയ്ക്കയും ചെയ്യാം.

പ്രേമാനുഗ്രഹങ്ങളോടെ സ്വന്തം വിവേകാനന്ദൻ.

## 388

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്) ബേലൂർമഠം, ഹൗറ പി. ഓ,
25 ഫെബ്രുവരി 1898

എന്റെ പ്രിയ ശശി,

മദ്രാസിൽ ശ്രീരാമകൃഷ്ണജന്മമഹോത്സവം വിജയപൂർണ്ണമായി കൊണ്ടാടിയതിനു ഞങ്ങളുടെ അനുമോദനങ്ങൾ. നല്ല ആൾക്കൂട്ടവും സമൃദ്ധമായ അദ്ധ്യാത്മഭക്ഷണവും ഉണ്ടായിരുന്നെന്നു വിശ്വസിക്കുന്നു. നിങ്ങൾക്കു വളരെ പ്രിയപ്പെട്ട ആ മുദ്രകളേയും മന്ത്രങ്ങളേയും കാളേറെ ആദ്ധ്യാത്മികത മദ്രാസുകാരെ പഠിപ്പിക്കാൻ നിങ്ങൾ കച്ചകെട്ടിയിരിക്കുന്നെന്നറിഞ്ഞ് ഞങ്ങളെല്ലാം വളരെ സന്തോഷിക്കുന്നു. ശ്രീരാമകൃഷ്ണ) ജിയെക്കുറിച്ച് നിങ്ങളുടെ പ്രസംഗം യഥാർത്ഥത്തിൽ ഉജ്ജ്വലമായിരുന്നു. ഖണ്ഡ്വയിൽവെച്ച് മദ്രാസ് മെയിലിലെ ഒരു റിപ്പോർട്ട് എനിക്കു കിട്ടിയുള്ളു; മഠക്കാർക്കൊന്നും കിട്ടിയില്ല. എന്തുകൊണ്ടു ഞങ്ങൾക്കൊരു പ്രതി അയച്ചുതരുന്നില്ല?

എന്റെ മൗനത്തെപ്പററി നിങ്ങൾക്കു പരാതിയുണ്ടെന്നറിയുന്നു, ഉണ്ടോ? പക്ഷേ, നിങ്ങൾ എന്നും എനിക്കെഴുതിയിട്ടുള്ളതിലേറെ കത്തുകൾ ഞാൻ നിങ്ങൾക്കെഴുതിയിട്ടുണ്ട്. യൂറോപ്പിൽ നിന്നും അമേരിക്കയിൽനിന്നും

പോലും. ആഴ്ചതോറും നിങ്ങൾ കഴിയുന്നത്ര വാർത്തകൾ മദ്രാസിൽനിന്ന് എനിക്കയച്ചുതരേണ്ടതാണ്. എത്രയും എളുപ്പവഴി, ദിവസംതോറും ഒരു കട ലാസ്സിൽ കുറച്ചു വരികളും കുറച്ചിനംങ്ങളും കുറിച്ചിടുകയാണ്.

എന്റെ ആരോഗ്യം ഈയിടെയായി അത്ര നന്നല്ലായിരുന്നു; ഇപ്പോൾ വളരെ മെച്ചമാണ്. ഇപ്പോൾത്തന്നെ കല്ക്കത്ത അസാധാരണമായി ശീതള മായിരിക്കുന്നു; ഇവിടെയുള്ള അമേരിക്കൻ സുഹൃത്തുക്കൾ അത് വളരെ ആസ്വാദിക്കയുമാണ്; അവിടെവെച്ച് ഇപ്പോൾത്തന്നെ മഹോത്സവം നടത്തു ന്നതു പ്രായോഗികമല്ലെങ്കിലും എനിക്ക് അടുത്ത ഞായറാഴ്ച അവിടെവച്ച് വല്ലതും ചെയ്യണം. എങ്ങനെയും 'ശ്രീജി'യുടെ അവശിഷ്ടങ്ങൾ അന്ന ത്തേയ്ക്കു നമ്മുടെ സ്ഥലത്തു കൊണ്ടുപോയി ആരാധിക്കണം തന്നെ. ഗംഗാധരൻ ഇവിടെയുണ്ട്; 'ബ്രഹ്മവാദി'ക്കു കുറെ വരിക്കാരെ നേടാൻ അയാൾക്കു കഴിഞ്ഞെങ്കിലും അതിന്റെ വിതരണം വളരെ ക്രമം തെറ്റിയാ കയാൽ അവരെ വേഗം നടഷ്ടപ്പെടാനും ഇടയുണ്ടെന്ന് അയാൾ ഭയപ്പെടു ന്നു. ഇതു നിങ്ങൾക്കെഴുതാൻ അയാൾ എന്നോടാവശ്യപ്പെടുന്നു. ഒരു ചെറുപ്പക്കാരനുവേണ്ടി 'തിന്നാനൊന്നുമില്ലാഞ്ഞിട്ടാണേ, ബഹുമാനപ്പെട്ട അങ്ങുന്നേ' എന്ന ആ പഴംകഥയോടുകൂടി നിങ്ങളുടെ ശുപാർശികത്തു കിട്ട; മദ്രാസ് പതിപ്പിൽ 'കുറേ കുട്ടികളുമുണ്ടേ' – അവരെ ജനിപ്പിക്കാൻ ഒരു ശു പാർശിയും വേണ്ടിയിരുന്നില്ല! – എന്നു കൂടെ ചേർത്തിട്ടുണ്ടെന്നുമാത്രം. അയാളെ സഹായിക്കാൻ എനിക്കു വളരെ സന്തോഷമായിരിക്കും; പക്ഷേ, വാസ്തവമിതാണ്, എനിക്കൊട്ടും പണമില്ല; എന്റെ കയ്യിലുണ്ടായിരുന്ന ഓരോ പൈസയും 'രാജാ'യെ (ബ്രഹ്മാനന്ദസ്വാമികളെ) ഏല്പിച്ചുകഴിഞ്ഞു; ഞാനൊരു ധാരാളിയാണെന്ന് അവരെല്ലാം പറയുന്നു, എന്റെ പക്കൽ പണം സൂക്ഷിക്കാൻ അവർക്കു പേടിയുമാണ്. ഏതായാലും ഞാൻ ആ കത്തു രാഖാലിന്നയച്ചിട്ടുണ്ട്, നിങ്ങളുടെ സ്നേഹിതനെ, യുവാവിനെ, കുറേക്കൂടി കുട്ടികളുണ്ടാകുന്ന കാര്യത്തിൽ സഹായിക്കാൻ വല്ല വഴിയും കാണാമോ എന്ന് അന്വേഷിച്ചുകൊണ്ട് താനൊരു ക്രിസ്ത്യാനാകുമെങ്കിൽ ക്രസ്ത്യാ നികൾ സഹായിച്ചു തോളിലേറ്റുമെന്ന് അയാൾ എനിക്കെഴുതുന്നു; എന്നാൽ അതയാൾ ആവില്ല. തന്റെ മതപരിവർത്തനം കൊണ്ട് ഹൈന്ദവഭാരതത്തിന് ഒരു അത്യുജ്ജ്വലരത്നവും ഹൈന്ദവസമൂദായത്തിനു നിത്യദുഃഖപ്രാപക മായ തന്റെ പ്രജനശക്തിയെന്ന പ്രയോജനവും നഷ്ടമായെങ്കിലോ എന്ന് അയാൾ പക്ഷേ ഭയപ്പെടുന്നുണ്ടാവും!

ഇവിടത്തെ ചെറുപ്പക്കാർ അസാധാരണനിലയിൽ ശുദ്ധശീതളവായു ശ്വസിക്കാനും പുതിയ മഠത്തിൽ ഗംഗാതീരത്തു താമസിക്കാനും നിർബ്ബദ്ധ രായതുകൊണ്ട് ലേശം മെലിഞ്ഞിരിക്കുന്നു. ശാരദൻ ദിനാജ്പൂരിൽനിന്ന് തന്റെ മലമ്പനിയും കൊണ്ടുവന്നിട്ടുണ്ട്. ഇന്നാളൊരു ദിവസം ഞാനയാ

ളെക്കൊണ്ട് ഒരു പ്രാവശ്യം കറുപ്പ് കഴിപ്പിച്ചു, വലിയ ഫലമുണ്ടായില്ല; മന്ദതയെന്ന സ്വലക്ഷ്യത്തിലേയ്ക്കു കുറച്ചു നാഴിക നേരം അയാളുടെ തലച്ചോറു പുരോഗമിച്ചതൊഴികെ. ഹരിക്കും ലേശം പറ്റിയിട്ടുണ്ട്; അവരുടെ ഭാരത്തിന്റെ ഒരു നല്ല അംശം അതപഹരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. പിന്നേയ്, ഞങ്ങളിവിടെ വീണ്ടും നൃത്തത്തിന്റെ ഏർപ്പാടു തുടങ്ങിയിട്ടുണ്ട്; ഹരിയേയും ശാരദനേയും സദാത്മാവായ ഈ എന്നെത്തന്നെയും ചുഴലി നൃത്തത്തിൽ കാണുകയെന്നത് നിങ്ങളുടെ ഹൃദയത്തെ സന്തോഷിപ്പിക്കും. ഞങ്ങളെങ്ങനെ നിലതെറ്റാതെ നില്ക്കുന്നു എന്നത് എനിക്കുതന്നെ ഒരദ്ഭുതമാണ്.

ശരത് വന്നിരിക്കുന്നു, പഴയപടി കടുംപ്രവൃത്തിയിൽത്തന്നെ. ഞങ്ങൾക്കിപ്പോൾ കുറച്ചു നല്ല സജ്ജീകരണങ്ങളുണ്ട്, പഴയ മഠത്തിലെ പഴയ പായയിൽനിന്നു നല്ല മേശകളിലേയ്ക്കും കസേരകളിലേയ്ക്കും മൂന്നു കട്ടിലുകളിലേക്കും വലിയൊരു ചാട്ടംതന്നെ കരുതക്കോളു. പൂജാപ്രവൃത്തി ഞങ്ങൾ ചുരുക്കിയിരിക്കുന്നു; നിങ്ങളുടെ ക്ലീം-ഫട്-സ്വാഹകൾക്കു പറ്റിയ വെട്ടിച്ചുരുക്കം നിങ്ങൾക്കു മോഹാലസ്യം വരുത്തും. പൂജക്കു പകൽമാത്രമേ വേണ്ടൂ, അവർ രാത്രി മുഴുവൻ സുഖമായുറങ്ങുന്നു. തുളസിയും ഖോക്കയുമെങ്ങനെയുണ്ട്? രാഖാലിന്റെ കീഴിലെന്നതിലേറെ നിങ്ങളുടെ കീഴിൽ അവർ കുറേക്കൂടെ വിധേയരോ? തുളസിയെ ചുമതലയേല്പിച്ചിട്ട് കുറച്ചു ദിവസത്തേയ്ക്ക് നിങ്ങൾക്കു കല്ക്കത്തയിലേയ്ക്കു വരാം; പക്ഷേ ചെലവ് അതിമാത്രം; മദ്രാസിനെ തികച്ചും പ്രവർത്തിച്ചുയർത്തേണ്ടതുകൊണ്ടു മടങ്ങിപ്പോകയും വേണമല്ലോ. കുറച്ചു മാസത്തിനുള്ളിൽ മിസിസ് ബുള്ളിന്റെകൂടെ ഞാൻ വീണ്ടും അമേരിക്കയിലേയ്ക്കു പോകുന്നു.

ഗുഡ്വിന് എന്റെ പ്രേമം നല്കുക, ജപ്പാനിലേയ്ക്കു പോകുംവഴി അയാളെ ഞങ്ങൾ എങ്ങനെയും ചെന്നുകാണുമെന്നും പറയൂ. ശിവാനന്ദൻ ഇവിടെയുണ്ട്. ഹിമാലയത്തിലേയ്ക്ക് എന്നേയ്ക്കുമായി പോയ്ക്കളയാനുള്ള അയാളുടെ തീവ്രാഭിലാഷത്തെ ഞാൻ അല്പം തണുപ്പിച്ചിട്ടുണ്ട്. തുളസിയും അതുതന്നെയോ ആലോചിക്കുന്നു? അയാൾക്കു പെരുച്ചാഴിമട മതിയായ ഗുഹയായിരിക്കുമെന്ന് എനിക്കു തോന്നുന്നു.

അങ്ങനെ മഠം ഇവിടെ സിദ്ധവസ്തുവായിരിക്കുന്നു. കുറച്ചു സഹായം കൂടെ നേടാൻ ഞാൻ പോകയുമാണ്.... ഊർജ്ജിതമായി പ്രവർത്തിക്കുക. അകത്തും പുറത്തും നാറുന്ന ഒരു ശവമാണ് ഭാരതം. ശ്രീ മഹാരാജിന്റെ കൃപകൊണ്ട് നാമതിനെ പുനർജ്ജീവിപ്പിക്കും.

സർവ്വപ്രേമപൂർവ്വം, എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ.

(മിസ് മേരി ഹേലിന്) ബേലൂർമഠം, ഹൗറാ ഡിസ്ട്രിക്ട്,
ബംഗാൾ, ഇന്ത്യ
2 മാർച്ച് 1898

എന്റെ പ്രിയ മേരി,

ഞാൻ മദർ ചർച്ചിനെഴുതിയ കത്തിലൂടെ എന്റെ വർത്തമാനം ഇപ്പോഴേയ്ക്കും നിങ്ങളറിഞ്ഞിരിക്കുമല്ലോ. നിങ്ങളെല്ലാം, കുടുംബം മുഴുവൻ, എന്നോടു വളരെ കനിവുള്ളവരാണ്; ഹിന്ദുക്കൾ പറയും പോലെ ഞാൻ മുമ്പു നിങ്ങളുടെ കുടുംബത്തിൽ പെട്ടവനായിരുന്നിരിക്കണം. എന്റെ ഒറ്റ അനുതാപം കോടീശ്വരന്മാരിൽ ഒരാളും ശരിയായില്ലല്ലോ എന്നതാണ്. ഞാൻ ഇപ്പോൾ കെട്ടിടം പണിയുടേയും സംഘടനാപ്രവർത്തനങ്ങളുടേയും തിരക്കിൽപ്പെട്ടു തളർന്നിരിക്കുന്നു. വൃദ്ധനായ വിഷമിച്ചുവരുന്നതിനാൽ അവരെ എനിക്കതിമാത്രം ആവശ്യമായിരിക്കുന്നു. ഹരിയറ്റിന് ഒരു കോടി ഗുണങ്ങളുള്ള ഒരുവനെ കിട്ടിയാലും കുറേ കോടി ധനഗുണം അവനെ കൂടുതൽ ഉജ്ജ്വലമാക്കും, തീർച്ച; അതുകൊണ്ട് ആ തെറ്റുതന്നെ നിങ്ങളും ചെയ്തു പോകരുത്. ഒരു യുവയുഗ്മത്തിനു ഭർത്താവും ഭാര്യയുമാകാൻ സർവ്വവും അനുകൂലമായിരുന്നു, ഒരു കോടിയെങ്കിലുമില്ലാത്തവനു തന്റെ മകളെ കൊടുക്കുന്നതല്ലെന്ന പിതാവിന്റെ നിശ്ചയം ഒഴിച്ച് ആ യുവാക്കൾ നിരാശരായി; അപ്പോൾ ഒരു വിവാഹദല്ലാൾ അവരുടെ രക്ഷയ്ക്കെത്തി; അയാൾ വരനോടു ചോദിച്ചു. ഒരു കോടി കൊടുത്താൽ തന്റെ മൂക്കു കൈവിടാൻ തയ്യാറാണോ എന്ന് അയാൾ അതു കൂട്ടാക്കിയില്ല ഉടനെ വിവാഹദല്ലാൾ വധൂപിതാവിന്റെ മുമ്പിൽ സത്യം ചെയ്തു. വരനു കോടിക്കണക്കു വിലയുള്ള സാധനങ്ങളുണ്ടെന്ന്. വിവാഹവും നടന്നു. നിങ്ങൾ അത്തരം കോടിക്കളെടുക്കരുതേ. കൊള്ളാം. കൊള്ളാം; നിങ്ങൾക്കു കോടീശ്വരനെ കിട്ടിയില്ല; അതുകൊമ്ട് എനിക്കെന്റെ പണവും കിട്ടാൻ കഴിഞ്ഞില്ല. അതിനാൽ എനിക്കു വെറുതെ വളരെയേറെ വ്യാകുലപ്പെടുകയും കഠിനപ്രയത്നം ചെയ്യുകയും വേണ്ടിവന്നു; ഫലമോ? എനിക്കു രോഗം പിടിപെട്ടു യഥാർത്ഥഹേതു കണ്ടുപിടിക്കാൻ എന്റേതുപോലുള്ള ബുദ്ധിവൈഭവം വേണം-എന്നെക്കണ്ട് ഞാൻ അദ്ഭുതസ്തബ്ധനായിരിക്കുന്നു.

ശരി, അതു ദക്ഷിണഭാരതത്തിൽവെച്ചായിരുന്നു-ഞാൻ ലണ്ടനിൽനിന്നു വന്നപ്പോൾ, ആളുകൽ ഉത്സവം കൊണ്ടാടുകയും സദ്യയുണ്ണുകയും എന്നിൽനിന്നു വേലയെല്ലാം അടിച്ചെടുക്കുകയും ചെയ്തപ്പോഴാണ് പരമ്പരാഗതമായ ഒരു പഴയ രോഗം പ്രത്യക്ഷമായത്. ആ പ്രവണത എപ്പോഴും ഉണ്ടായിരുന്നു; അതിമാത്രം ബുദ്ധിവ്യാപാരം അതിനെ സ്വയം പ്രകാശിപ്പിച്ചെന്നുമാത്രം, തികഞ്ഞ കുഴച്ചിലും അങ്ങേയറ്റത്തെ തളർച്ചയും കൂടെയെത്തി; കൂടുതൽ തണുപ്പുള്ള ഉത്തരദേശത്തേയ്ക്കുപോകുവാൻ പെട്ടെന്നു എനിക്കു

മദ്രാസ് വിടേണ്ടിവന്നു;

തണുപ്പുള്ള ഉത്തരദേശത്തേയ്ക്കുപോകുവാൻ പെട്ടെന്നു എനിക്കു മദ്രാസ് വിടേണ്ടിവന്നു; ഒരു ദിവസത്തെ താമസമെന്നുവെച്ചാൽ ഒരാഴ്ച ആ ഭയങ്കരചൂടിൽ കപ്പൽ കാക്കുകയെന്നർത്ഥം. പിന്നേയ്, പിന്നീടെനിക്കു മന സ്സിലായി. അടുത്ത ദിവസം മി. ബാറോസ് മദ്രാസിലെത്തിയെന്നും പ്രതീ ക്ഷിച്ചപോലെ എന്നെ കാണാഞ്ഞു വളരെ മനസ്താപപ്പെട്ടെന്നും-ഞാൻ അദ്ദേഹത്തിന് ഒരു ആശംസാപത്രം കൊടുപ്പിക്കാൻ സഹായിക്കയും ഒരു സ്വാഗതത്തിന് ഏർപ്പാടുണ്ടാക്കുകയും ചെയ്തിരുന്നെങ്കിലും പാവം മനു ഷ്യൻ, അപ്പോൾ ഞാൻ മരണത്തിന്റെ വാതില്ക്കലായിരുന്നെന്ന് അയാൾ തീരെ അറിഞ്ഞിരിക്കില്ല.

കഴിഞ്ഞ വേനല്ക്കാലം മുഴുവൻ ഞാൻ ഹിമാലയത്തിൽ സഞ്ചരിക്ക യായിരുന്നു; ഒരു ശീതദേശപ്രകൃതി എന്നെ വീണ്ടും സ്വസ്ഥനാക്കിയിരുന്നു; ഒരു ശീതദേശപ്രകൃതി എന്നെ വീണ്ടും സ്വസ്ഥനാക്കിയിരിക്കുന്നതായി ഞാൻ പെട്ടെന്നു കണ്ടുപിടിച്ചു. സമതലത്തിലെ ചൂടിലേയ്ക്കു വരേണ്ട താമസം, ഞാൻ പിന്നേയും വീണുകഴിഞ്ഞു. ഇന്നുതൊട്ടു കല്ക്കത്തയിലെ ചൂടു തീക്ഷ്ണമാകുകകയാണ്, എനിക്കു വേഗം പോകേണ്ടിയിരിക്കുന്നു. ഇത്തവണ ശീതളമായ അമേരിക്കയിലേയ്ക്ക്-മിസിസ് ബുള്ളും മിസ് മക്‌ലിയോഡും ഇവിടെയുള്ള സ്ഥിതിക്ക്. സ്ഥാപനത്തിനുവേണ്ടി കല്ക്ക ത്തയ്ക്കടുത്തു ഗംഗാതീരത്ത് ഞാനൊരു തുണ്ടു ഭൂമി വാങ്ങിയിട്ടുണ്ട്; അതി ലൊരു ചെറിയ വീടുണ്ട്, അതിലാണ് അവർ പാർക്കുന്നത്. അവിടെനിന്ന് ഒരു കല്ലേറുദൂരത്തിലാണ് ഞങ്ങൾ താമസിക്കുന്ന മഠം തല്ക്കാലം നില കൊള്ളുന്നത്.

അങ്ങനെ ഞാനവരെ എന്നും കാണുന്നു. അവർ അത് ഇന്ത്യൻ രീതി യിൽ ആസ്വദിക്കയും ചെയ്യുന്നു. അവർ ഒരു മാസത്തിനകം കാശ്മീരിലേ യ്ക്ക് ഒരു യാത്ര പോകാനുദ്ദേശിക്കുന്നു; ഞാൻ അവരുടെ ഒരു വഴികാ ട്ടിയും തോഴനും, പക്ഷേ തത്ത്വജ്ഞാനിയുമായി കൂടെ പോകുന്നുണ്ട്. അവർക്കിഷ്ടമാണെങ്കിൽ. അതു കഴിഞ്ഞ് ഞങ്ങൾ കപ്പൽ കയറും. സ്വാത ന്ത്ര്യത്തിന്റേയും അപവാദത്തിന്റേയും നാട്ടിലേയ്ക്ക്.

നിങ്ങൾക്ക് എന്നെക്കുറിച്ച് ഭയാശങ്ക വേണ്ട, എത്ര മോശമായ രോഗവും രണ്ടുമൂന്നു കൊല്ലമെടുക്കും എന്നെ തട്ടിക്കൊണ്ടുപോകാൻ. മെച്ചമായാൽ അതൊരു നിരുപദ്രവമായ കൂട്ടുകാരനായിരുന്നേയ്ക്കാം. ഞാൻ സംതൃപ്ത നാണ്. കാര്യങ്ങളൊക്കെ ശരിയാക്കാൻ എപ്പോഴും ഞാൻ കഠിനപ്രയത്നം ചെയ്യുന്നുണ്ടെന്നുമാത്രം- എന്നാൽ, ഞാൻ അരങ്ങത്തുനിന്നു പോയാലും യന്ത്രം മുന്നോട്ടു നീങ്ങിക്കൊള്ളുമല്ലോ. മരണത്തെ പണ്ടുപണ്ടേ ഞാൻ

ആക്രമിച്ചു കഴിഞ്ഞു. ഞാൻ ജീവിതം കൈവെടിഞ്ഞപ്പോൾ. എന്റെ ഒറ്റ ഉൽകണ്ഠ 'പ്രവൃത്തി'യാണ്; അതും ഞാൻ ഭഗവാന്നു സമർപ്പിക്കുന്നു – അവിടുത്തേയ്ക്ക് എല്ലാം അറിയാം.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ.

## 390

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്)ബേലൂർമഠം (ഹൗറ)

മാർച്ച് 1898

എന്റെ പ്രിയശശി,

രണ്ടു സംഗതികളെപ്പറ്റി എഴുതാൻ മറന്നുപോയി. 1. തുളസി ഗുഡ്വിന്റെ അടുത്തുനിന്ന് ചുരുക്കെഴുത്തു പഠിക്കണം, കുറച്ചെങ്കിലും. 2. ഞാൻ ഭാരതത്തിനു പുറത്തായിരുന്നപ്പോൾ മിക്കവാറും എല്ലാ തപാലിലും മദ്രാസിലേയ്ക്ക് എഴുതേണ്ടിവന്നിട്ടുണ്ട്. ആ കത്തുകളുടെ പകർപ്പിനുവേണ്ടി ഞാൻ എഴുതിയിട്ടു വെറുതെയായി. ആ കത്തുകളെല്ലാം എനിക്കയച്ചുതരിക. എന്റെ യാത്രകൾ എനിക്കു രേഖപ്പെടുത്തണം, അയയ്ക്കാതിരിക്കരുത്. ഉപയോഗം കഴിഞ്ഞാലുടൻ തിരിച്ചയച്ചുതരാം. 200 വരിക്കാരെക്കൊണ്ടു 'ഡോൺ' മാസം തോറും മുറയ്ക്കു പുറത്തു വരുന്നുണ്ട്, ഒരു ലക്കത്തിനു 40 രൂപ ചെലവിൽ. ഇത് അറിഞ്ഞിരിക്കേണ്ട ഒരു വലിയ വസ്തുതയാണ്. പി.ബി, (പ്രബുദ്ധഭാരതം) വളരെ അസംഘടിതമാണെന്നു തോന്നുന്നു; അതു സംഘടിപ്പിക്കാൻ ശ്രമിക്കുക. പാവം അളസിംഗൻ, ഞാൻ അയാളെക്കുറിച്ചു വ്യസനിക്കുന്നു. 'ബ്രഹ്മവാദി'യുടെ പ്രവർത്തനത്തിനായി തന്റെ ശക്തി മുഴുവൻ ചെലവാക്കാൻ കഴിയുമാറ് അയാളെ ഒരു കൊല്ലത്തേയ്ക്കു തികച്ചും സ്വതന്ത്രനാക്കുകയായിരിക്കും എനിക്കു ചെയ്യാവുന്ന ഒറ്റക്കാര്യം. അയാളോടു വ്യാകുലപ്പെടാതിരിക്കാൻ പറയൂ, അയാളെപ്പോഴും എന്റെ മനസ്സിലുണ്ട്; പാവം ശുദ്ധൻ അയാളുടെ ഭക്തിയെ എനിക്ക് ഒരിക്കലും വീട്ടാനാവില്ല.

കല്ക്കത്തയിലേയ്ക്കു മടങ്ങുക. മിസിസ് ബുള്ളിനോടും മിസ് മക്ലിയോഡിനോടുംകൂടി വീണ്ടും കാശ്മീരിലേയ്ക്കു പോകാൻ ഞാൻ വിചാരിക്കയാണ്. ഇവിടെനിന്നു വീണ്ടും അമേരിക്കയിലേയ്ക്കും.

മിസ് നോബിൾ വാസ്തവത്തിലൊരു നേട്ടംതന്നെ. അവർ ഒരു പ്രാസംഗിക എന്ന നിലയിൽ വേഗത്തിൽ മിസിസ് ബസന്റിനെ അതിശയിക്കുമെന്ന് എനിക്കു തീർച്ചയാണ്.

അളിസിംഗനെ കാത്തുകൊള്ളുക. അയാൾ പ്രവൃത്തികൊണ്ടു തന്നെത്താൻ തകർക്കുകയാണെന്ന് എനിക്കു തോന്നുന്നു. അയാളോടു പറയൂ,

ശ്രമവിശ്രമങ്ങളിടവിട്ടാണ് ഉത്തമപ്രവൃത്തി ചെയ്യുന്നതെന്ന്. അയാൾക്ക് എന്റെ പ്രേമം സർവ്വവും നല്കുക. ഞങ്ങൾക്ക് കല്ക്കത്തയിൽ രണ്ടു പൊതു പ്രഭാഷണങ്ങളുണ്ടായിരുന്നു. ഒന്നു മിസ്നോബിളിന്റെ മറ്റത്തു ശരത്തിന്റെ രണ്ടുപേരും വളരെ നന്നായി പ്രസംഗിച്ചു; വലിയ ഉത്സാഹം ഉളവായി; അതു കാണിക്കുന്നത് കല്ക്കത്തയിലെ ബഹുജനം നമ്മെ മറന്നിട്ടില്ലെന്നാണ്. മാറാംഗങ്ങളിൽ ചിലർക്കു ലേശം ഇൻഫ്ളവൻസ ഉണ്ടായിരുന്നു. അവർക്കൊക്കെ ഇപ്പോൾ സുഖംതന്നെ. കാര്യങ്ങൾ നന്നായി നടക്കുന്നു. ശ്രീമാതാവ് (ശ്രീശാരദാദേവി) ഇവിടെയുണ്ട്. ഇന്നാൾ യൂറോപ്യൻ-അമേരിക്കൻ മഹതികൾ അവരെ കാണാൻ ചെന്നിരുന്നു; നിങ്ങളെന്തു വിചാരിക്കുന്നു? 'അമ്മ അവിടെത്തന്ന അവരോടൊപ്പം ഭക്ഷണം കഴിച്ചു!, അതു മഹനീയമല്ലേ? ഭഗവാൻ നമ്മെ കാക്കുന്നുണ്ട്; ഭയം വേണ്ട; നിങ്ങളുടെ ധൈര്യം നഷ്ടപ്പെടുത്തരുത്, ആരോഗ്യം പുലർത്തുക, കാര്യങ്ങൾ എളുതായി കൈക്കൊള്ളുക. ഊക്കോടെ കുറെ തുഴഞ്ഞിട്ടു നൻപിന്മേൽ ഇളക്കുന്നതാണ് എപ്പോഴും നല്ലത്. രാഖാൽ പുതിയ പറമ്പും കെട്ടിടങ്ങളുമായി താമസിക്കുന്നു. ഇക്കൊല്ലത്തെ മഹോത്സവംകൊണ്ട് എനിക്കു തൃപ്തിയായില്ല. അത് ഇവിടത്തെ നാനാസമ്പ്രദായങ്ങളുടെ ഒരു മഹത്തായ മിശ്രണമായിരിക്കേണ്ടതാണ്. അതു നമുക്ക് അടുത്ത കൊല്ലം നോക്കാം - ഞാൻ നിർദ്ദേശങ്ങളയയ്ക്കാം. അവിടെയുള്ള എല്ലാവർക്കും പ്രേമാനുഗ്രഹങ്ങളോടെ,

വിവേകാനന്ദൻ.

## 391

(മിസ് ജോസഫൈൻ മക്ലിയോഡിന്) ഡാർജലിങ്

18 ഏപ്രിൽ 1898

എന്റെ പ്രിയ ജോ ജോ,

അതിമാത്രം മലകയറ്റവും സ്ഥലത്തെ മോശമായ ആരോഗ്യാവസ്ഥയും കൊണ്ടാവാം ഞാൻ പനി പിടിച്ചു കിടപ്പായിരുന്നു.

ഇന്നെനിക്കു ഭേദമുണ്ട്, ഒന്നോ രണ്ടോ ദിവസത്തിനകം ഇവിടം വിടാനും ഉദ്ദേശിക്കുന്നു. കല്ക്കത്തയിൽ വലിയ ചൂടായിരുന്നെങ്കിലും ഞാൻ സുഖമായുറങ്ങാറുണ്ടായിരുന്നു, കുറച്ചു രുചിയുമുണ്ടായിരുന്നു, ഇവിടെ രണ്ടും മറഞ്ഞിരിക്കുന്നു - ഇതാണ് ആകെ ലാഭം.

മാർഗററ്റിന്റെ കാര്യത്തിൽ എനിക്കു മിസ് മ്യൂളറെ ഇനിയും കാണാൻ കഴിഞ്ഞില്ല; പക്ഷേ അവർക്ക് ഇന്നെഴുതാൻ വിചാരിക്കുന്നു, അവർ അവളെ ഇവിടെ സ്വീകരിക്കുന്നതിന് എല്ലാ ഏർപ്പാടുകളും ചെയ്യുകയാണ്. അവരെ ബംഗാളി പഠിപ്പിക്കാൻ മി. ഗുപ്തനേയും ക്ഷണിച്ചിട്ടുണ്ട്. അവരിപ്പോൾ

അവൾക്കു വേണ്ടി വല്ലതും ചെയ്തേയ്ക്കാം. ഏതായാലും ഞാനെഴുതാം.

മാർഗററ്റിനു തന്റെ താമസക്കാലത്ത് എപ്പോഴെങ്കിലും കാശ്മീർ കാണുന്നത് എളുപ്പമായിരിക്കും. പക്ഷേ മിസ് എം.-ന് ഇഷ്ടമല്ലെങ്കിൽ അവർക്കും മാർഗററ്റിനും, രണ്ടുപേർക്കും ദ്രോഹകരമായ വലിയ ശണ്ഠ വീണ്ടും ഉണ്ടാകും.

ഞാൻ വീണ്ടും അല്മോറയിലേയ്ക്കു പോകുമോ എന്നു തീർച്ചയില്ല. വളരെ കുതിരസ്സവാരി വീണ്ടും രോഗത്തിലേയ്ക്ക് വഴുതി വീഴാനിടയാക്കുമെന്നു തീർച്ചയാണെന്നു തോന്നുന്നു. ഞാൻ നിങ്ങൾക്കുവേണ്ടി സിംലയിൽ കാക്കാം-അതിനിടെ നിങ്ങൾക്കുപോയി സേവിയർമാരെ സന്ദർശിക്കാം. ഞാൻ അടുത്തുള്ളപ്പോൾ നമുക്ക് അതേകുറിച്ച് വിചാരം ചെയ്യാം. മിസ് നോബിൾ രാമകൃഷ്ണമിഷനിൽ ഒരു പ്രസംഗം ചെയ്തെന്നറിഞ്ഞ് ഞാൻ വളരെ സന്തോഷിക്കുന്നു. ത്രിമൂർത്തികൾക്കു സർവ്വപ്രേമപൂർവ്വം.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 392

(ബ്രഹ്മാനന്ദസ്വാമികൾക്ക്) ഡാർജലിങ്
23 ഏപ്രിൽ 1898

അഭിന്നഹൃദയ,

സന്ദുക്ഫു മുതലായ സ്ഥലങ്ങളിൽനിന്നു വന്നതുമുതല്ക്കു ശരീരം വളരെ സ്വസ്ഥമായിരുന്നു; എന്നാൽ ഡാർജലിങ്ങിൽ വീണ്ടും വന്നതിൽപ്പിന്നെ, ആദ്യം പനിയും പിന്നീട് ജലദോഷവും കാസവും കൊണ്ടു കഷ്ടപ്പെടുന്നു. ദിവസേന ഇവിടെനിന്നു രക്ഷപ്പെടാൻ ശ്രമിക്കുന്നുണ്ട്; ഇവർ, ഇന്ന് നാളെ എന്നു പറഞ്ഞ് എന്നെ താമസിപ്പിക്കുന്നു. ഏതായാലും നാളെ, ഞായറാഴ്ച, ഈ സ്ഥലത്തുനിന്നു പുറപ്പെട്ടു ഖർസാനിൽ ഒരു ദിവസം താമസിച്ച് തിങ്കളാഴ്ച കല്ക്കത്തയ്ക്കു പോകാനുദ്ദേശിക്കുന്നു. പുറപ്പെടുമ്പോൾ കമ്പിയടിക്കാം, രാമകൃഷ്ണമിഷന്റെ ഒരു വാർഷികയോഗം നടത്തേണ്ടതാണ്; മഠത്തിന്റെ വാർഷികയോഗം നടത്തേണ്ടതുതന്നെ. രണ്ടു യോഗത്തിലും ക്ഷാമനിവാരണക്കണക്കു സമർപ്പിക്കണം; ക്ഷാമനിവാരണക്കണക്കു പ്രസിദ്ധപ്പെടുത്തണം. അതെല്ലാം തയ്യാറാവണം.

നൃത്യഗോപാന് പറയുന്നു ഇംഗ്ലീഷ് പത്രത്തിനു ചെലവുകുറവാണെന്നും, അതുകൊണ്ട് അത് ആദ്യം ആരംഭിച്ച് പിന്നീടു ബംഗാളിപത്രത്തിന്റെ കാര്യം നോക്കാമെന്നും. ഇതെല്ലാം ആലോചിച്ചുനോക്കേണ്ടതാണ്. യോഗാനന്ദൻ പത്രത്തിന്റെ ചുമതലയേല്ക്കാൻ സമ്മതിച്ചുവോ? ശശി എഴുതുന്നു. ശരത് ഒന്നു മദ്രാസിൽ ചെല്ലുകയാണെങ്കിൽ അവർ പ്രസംഗങ്ങൾ നടത്തിക്കൊണ്ടുസഞ്ചരിക്കാമെന്ന്. ഇപ്പോൾ വലിയ വേനല്ക്കാലമാണ്. ശരത്തിനോടു

ചോദിക്കുക, ജി.സി., ശാരദാപ്രസന്നൻ, ശശിബാബു മുതലായവർ ഉപന്യാസങ്ങൾ തയ്യാറാക്കിയോ എന്ന് മിസിസ് ബുൾ മക്‌ലിയോഡ്, നിവേദിത ഇവർക്ക് എന്റെ സ്നേഹശീർവാദങ്ങൾ. എന്റെ ആന്തരമായ സ്നേഹം അറിയുക.

വിവേകാനന്ദൻ

## 393

(മിസ് ജോസഫൈൻ മക്‌ലിയോഡിന്) ഡാർജലിങ്
29 ഏപ്രിൽ 1898

എന്റെ പ്രിയ ജോ ജോ,

എനിക്കു പലവട്ടം പനി പിടിച്ചു. ഒടുവിലത്തേത് ഇൻഫ്ളുവൻസയായിരുന്നു.

അതെന്നെ വിട്ടിരിക്കുന്നു; ഇപ്പോഴും ക്ഷീണം മാറിയിട്ടില്ലെന്നുമാത്രം. യാത്രയ്ക്കു വേണ്ടത്ര ശക്തിയുണ്ടായാലുടൻ ഞാൻ കല്ക്കത്തയിലേയ്ക്ക് വരുന്നുണ്ട്.

ഞായറാഴ്ച ഞാൻ ഡാർജിലിങ് വിടുന്നു, ഒന്നോ രണ്ടോ ദിവസം കഴ്സിയോങിൽ തങ്ങിയേയ്ക്കാം; പിന്നെ നേരെ കല്ക്കത്തയ്ക്ക്. ഇപ്പോൾ കല്ക്കത്തയിൽ വളരെ ചൂടായിരിക്കും. സാരമില്ല. അത്രയും ഇൻഫ്ളുവൻസയ്ക്കു നന്ന്. കല്ക്കത്തയിൽ പ്ലേഗ് പൊട്ടിപ്പുറപ്പെടുന്നപക്ഷം ഞാൻ ഒരിടത്തും പോയ്ക്കൂടാ. നിങ്ങൾ സദാനന്ദനോടുകൂടി കാശ്മീരിലേയ്ക്കു പുറപ്പെടുക. വൃദ്ധനായ ദേവേന്ദ്രനാഥടാഗുറിനെ നിങ്ങൾക്ക് എന്തുമാത്രം പിടിച്ചു? ചന്ദ്രദേവനും സൂര്യദേവനുമുള്ള 'ഹൻസ്ബാബയെപ്പോലെ മോടിക്കാരനല്ല തന്നെ. ഒരു ഇരുണ്ടരാത്രിയിൽ അഗ്നിദേവനും സൂര്യദേവനും ചന്ദ്രദേവനും താരാദേവികളും ഉറങ്ങാൻ പോയിരിക്കെ, നിങ്ങളുടെ അന്തഃകരണത്തെ ഏതൊന്നാണ് പ്രകാശിപ്പിക്കുന്നത്? വിശപ്പാണ് എന്റെ ബോധത്തെ നിലനിർത്തുന്നതെന്ന് ഞാൻ കണ്ടുപിടിച്ചിരിക്കുന്നു. അഹോ, 'പ്രകാശത്തിന്റെ അനുരൂപത'യെന്ന മഹത്തായ സിദ്ധാന്തം! അതില്ലാഞ്ഞ് ഈ ലോകം മുഴുവൻ എത്ര ഇരുണ്ടതായിരുന്നെന്ന് ആലോചിക്കുക! ഈ ജ്ഞാനവും പ്രേമവും കർമ്മവുമെല്ലാം, ഈ ബുദ്ധന്മാരും കൃഷ്ണന്മാരും ക്രിസ്തുമാരുമെല്ലാം–അവരുടെ ജീവിതങ്ങളും കർമ്മങ്ങളുമെല്ലാം – വ്യർത്ഥമായിരിക്കുന്നു, വ്യർത്ഥം. രാത്രിയിൽ "സൂര്യനും ചന്ദ്രനും ഉറങ്ങാൻ പോയ്ക്കഴിഞ്ഞാൽ അന്തഃപ്രകാശത്തെ നിലനിർത്തുന്നതു യാതൊന്നോ" അത് അവർ കണ്ടുപിടിച്ചിരുന്നില്ലല്ലോ! രുചികരം. അല്ലേ?

എന്റെ ജന്മനഗരത്തിലേയ്ക്കു പ്ലേഗ് വരുന്നപക്ഷം ആത്മാഹുതി ചെയ്യാൻ

ഞാൻ നിശ്ചയിച്ചിരിക്കയാണ്; മിന്നുന്നതിലെല്ലാം ആഹുതി ചെയ്യുന്നതിനേക്കാൾ അതു സമ്യഗ്ദർശനം, നിർവ്വാണത്തിലേയ്ക്കുള്ള വലിയ ഉപായമാണെന്ന് എനിക്കു തീർച്ചയുണ്ട്.

എനിക്കു മദ്രാസുമായി വളരെയേറെ എഴുത്തുകുത്തുകളുണ്ടായിട്ടുണ്ട്, അതിന്റെ ഫലമായി, അവർക്കു തല്ക്കാലം യാതൊരു സഹായവും ഞാൻ അയച്ചുകൊടുക്കേണ്ടതില്ല. എന്നാൽ ഞാൻ കല്ക്കത്തയിലൊരു പത്രം തുടങ്ങാൻ പോകയാണ്. അതു തുടങ്ങാൻ നിങ്ങൾ സഹായിക്കുന്നപക്ഷം ഞാൻ എന്നും വളരെയേറെ കടപ്പെട്ടവനായിരിക്കും. എന്നത്തേയും പോലെ ദൈവികപ്രമത്തോടെ,

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 394

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

അല്മോറ
20 മെയ് 1898

അഭിന്നഹൃദയ,

നിങ്ങളുടെ കത്തിൽനിന്നു വർത്തമാനങ്ങളെല്ലാമറിഞ്ഞു. നിങ്ങളുടെ കമ്പിടെ മുമ്പുതന്നെ മറുപടി അയച്ചുകഴിഞ്ഞു. നിരഞ്ജനനും ഗോവിന്ദലാൽഷായും കാഠ്ഗൊദാമിൽ യോഗേൻമാതാവിനെ കാത്തുനില്ക്കും. ഞാൻ നയനിർത്താലിൽ എത്തിയപ്പോൾ ബാബുരാമ് ഇവിടെനിന്നു കുതിരപ്പുറത്തു കയറി നയനിത്താലിൽപോയി, ആരുപറയുന്നതും കേൾക്കാതെ, വരുന്ന ദിവസവും ഞങ്ങളുടെ കൂടെ ഉണ്ടായിരുന്നു. ഞാൻ ഡാണ്ടിയിൽ കയറിയിരുന്നതിനാൽ വളരെ പുറകിലായിരുന്നു. രാത്രിയിൽ ഞാൻ മുസാവരി ബംഗ്ലാവിൽ എത്തിയപ്പോൾ ബാബുരാമ് വീണ്ടും കുതിരപ്പുറത്തുനിന്നു താഴെ വീണതായും കയ്യിൽ അടി പറ്റിയതായും കേട്ടു, എല്ലു മുറിഞ്ഞിട്ടില്ല. ഞാൻ ശകാരിക്കുമെന്നു ഭയപ്പെട്ട് നാട്ടുകാരുടെ മൂസാവരി ബംഗ്ലാവിൽ താമസിക്കുന്നു. എന്തെന്നാൽ അദ്ദേഹം താഴെ വീണതുകൊണ്ട് മിസ്മക്ലിയോഡ് അദ്ദേഹത്തെ ഡാണ്ടിയിൽ കയറ്റി സ്വയം കുതിരപ്പുറത്തു സവാരി ചെയ്തു. ആ രാത്രിയിൽ അദ്ദേഹം എന്നെ കാണാൻ വന്നില്ല. അടുത്ത ദിവസം ഡാണ്ടി ഏർപ്പാടുചെയ്തു; അതിനിടയ്ക്ക് അദ്ദേഹം കാൽനടയായി പോയ്ക്കഴിഞ്ഞു എന്നു കേട്ടു. അതിൽപ്പിന്നെ അദ്ദേഹത്തെപ്പറ്റി ഒരു വർത്തമാനവും കിട്ടിയിട്ടില്ല. ഒന്നു രണ്ടു സ്ഥലത്തേയ്ക്കു കമ്പിയടിച്ചു; ഒരു വർത്തമാനവും കിട്ടിയില്ല. ഏതോ ഒരു ഗ്രാമത്തിൽ താമസിക്കുന്നു എന്നു തോന്നുന്നു; കൊള്ളാം, അവർ വിഷമം വർദ്ധിപ്പിക്കാൻമാത്രം സമർത്ഥൻ.

യോഗേൻമാതാവിനു ഡാണ്ടി അയയ്ക്കാം, എന്നാൽ മറ്റുള്ളവർ നടക്കേണ്ടിവരും.

എന്റെ ശരീരത്തിനു മുമ്പത്തെ സ്ഥിതിയെക്കാൾ മിക്കവാറും സുഖംതന്നെ. എന്നാൽ അജീർണ്ണം മാറീട്ടില്ല; വീണ്ടും ഉറക്കമില്ലായ്മയും ബാധിച്ചിരിക്കുന്നു. അജീർണ്ണത്തിന് ഒരു നല്ല ആയുർവ്വേദൗഷധം വേഗം അയച്ചാൽ നന്ന്.

അവിടെ ഒന്നുരണ്ടു കേസ് (രോഗാക്രമണം) ഇപ്പോൾ ഉള്ളതിനു ഗവൺമെണ്ടാശുപത്രിയിൽ ധാരാളം സ്ഥലമുണ്ട്, ഓരോ വാർഡിലും അത്തരം ആശുപത്രി ആരംഭിക്കുന്നതായി പ്രസ്താവമുണ്ട്, ഇതെല്ലാം നോക്കി ആവശ്യം മനസ്സിലാക്കി വേണ്ടതുപോലെ ചെയ്യുക. പക്ഷേ ബാഗ്ബസാറിൽ വല്ലവരും വല്ലതും പറയുന്നത് പൊതുജനാഭിപ്രായമല്ലെന്നറിയുക..... ആവശ്യമുള്ളപ്പോൾ വിഷമം വരാതിരിക്കണം; അനാവശ്യമായ ധനവ്യയം ഉണ്ടാകാതിരിക്കണം; ഇതെല്ലാം ആലോചിച്ചു വേണ്ടതുപോലെ ചെയ്യുക. രാംലാലിന്റെ കാര്യം അറിഞ്ഞ് തല്ക്കാലത്തേയ്ക്കു രഘുവീരന്റെ പേരിൽ സ്ഥലം വാങ്ങണം...........ശ്രീമാതൃദേവിയും അവരുടെ കാലശേഷം രാംലാലും ശിബുവും അവരുടെ അവകാശികളും പൂജ നടത്തണം, അല്ലെങ്കിൽ നന്നെന്നു തോന്നുംപോലെ ചെയ്യുക. നിങ്ങൾക്കു നന്നെന്നു തോന്നുംപോലെ. ഇപ്പോഴത്തന്നെ ഗൃഹത്തിന്റെ ജോലിയാരംഭിക്കുക. എന്തെന്നാൽ പുതിയ ഗൃഹത്തിൽ ഒന്നുരണ്ടു മാസക്കാലം താമസിക്കുക നന്നല്ല നനവു കാണും...... മതിൽ പിന്നെ കെട്ടാം. മാസികയ്ക്കു വേണ്ട ധനം ശേഖരിക്കാൻ ശ്രമിക്കുക. അതിനുവേണ്ടി തന്നിട്ടുള്ള 1200 രൂപ ആ കണക്കിൽത്തന്നെ ഇരിക്കണം.

മറ്റെല്ലാം ക്ഷേമംതന്നെ. ഇന്നലെ സദാനന്ദന്റെ കാലുതെന്നി; വലിയ വേദനയാണ്; സന്ധ്യയോടുകൂടി ഭേദമാകുമെന്നു പറയുന്നു. ഇപ്രാവശ്യം അലോറയിലെ വെള്ളവും കാറ്റും ശീതോഷ്ണസ്ഥിതിയും വളരെ നന്നായിരിക്കുന്നു. സേവിയർ എടുത്തിരിക്കുന്ന ബംഗ്ലാവ് അലോറയിലുള്ളതിൽ ഏറ്റവും നല്ലതാണ്. ആ വശത്ത് ആനിബസന്റ് ഒരു ചെറിയ ബംഗ്ലാവിൽ ചക്രവർത്തിയോടുകൂടി താമസിക്കുന്നു. ചക്രവർത്തി ഇപ്പോൾ ഗാസിപുരിലെ ഗഗനന്റെ ജാമാതാവാണ്. ഒരു ദിവസം ഞാൻ കാണാൻ ചെന്നിരുന്നു. "അങ്ങയുടെ സംഘവും എന്റെ സംഘവും തമ്മിൽ ലോകത്തിൽ എവിടേയും സ്നേഹപൂർവ്വം വർത്തിക്കണം" എന്നും മറ്റും ആനിബസന്റ് വിനയപൂർവ്വം പറഞ്ഞു. ഇന്നു ബസൻറ് ചായ കുടിക്കാൻ ഇവിടെ വരും. നമ്മുടെ സ്ത്രീകൾ അടുത്ത് ഒരു ചെറിയ ബംഗ്ലാവിൽ താമസിക്കുന്നു; അവർക്കു സുഖം തന്നെ. മിസ്മക്‌ലിയോഡിന് ഇന്നല്പം അസുഖമുണ്ടെന്നുമാത്രമേ ഉള്ളൂ. ഹാരിസേവിയർ നാൾക്കുനാൾ സന്ന്യാസിയായിത്തീരുന്നുണ്ട്..... ഹരി സഹോദരന്റെ നമസ്കാരവും സദാനന്ദൻ, അജയൻ, സുരേന്ദ്രൻ ഇവരുടെ പ്രണാമങ്ങളും അറിയുക. എന്റെ സ്നേഹം അറിയുക; എല്ലാവരേയും അറിയിക്കുകയും

ചെയ്യുക.

വിവേകാനന്ദൻ

പുനശ്ച. സുശീലനും കാനായി മുതലായ സകലർക്കും എന്റെ സ്നേഹം.

## 395

(മൃണാളിനീ വസുജക്ക്) ദേവഘർ, വൈദ്യനാഥ്

ഓം നമോ ഭഗവതേ രാമകൃഷ്ണായ 3 ജനവരി 1898

അമ്മേ,

നിങ്ങളുടെ കത്തിൽ അതിപ്രധാനമായ പ്രശ്നങ്ങളാണ് ഉന്നയിച്ചിരിക്കുന്നത്. അവയ്ക്ക് ഒരു ചെറിയ കത്തിൽ തക്ക സമാധാനം നല്കുക സാദ്ധ്യമല്ല; എങ്കിലും കഴിയുന്നിടത്തോളം ചുരുക്കത്തിൽ മറുപടിയെഴുതാം.

1. ഋഷിമാർ, മുനിമാർ, ദേവന്മാർ ഇവർക്കാർക്കും സാമുദായികനിയമങ്ങൾ നടപ്പിൽ വരുത്താൻ സാധിക്കില്ല. താല്ക്കാലികമായ ആവശ്യം നേരിടുമ്പോൾ ആത്മരക്ഷയ്ക്കായി സമുദായം സ്വയമേവ ചില ആചാരങ്ങളെ ആശ്രയിക്കുന്നു. ഋഷിമാർ ആ ആചാരങ്ങൾ കുറിച്ചുവെയ്ക്കുകമാത്രമാണ് ചെയ്യുന്നത്. ആത്മരക്ഷയ്ക്കായി മനുഷ്യൻ പലപ്പോഴും തല്ക്കാലം രക്ഷയ്ക്കുപറ്റിയതെങ്കിലും ഭാവിയിൽ അത്യന്തം അഹിതകരമായിത്തീരുന്ന പല മാർഗ്ഗങ്ങളും അവലംബിക്കുന്നു. അതുപോലെ സമുദായവും പലപ്പോഴും തല്ക്കാലരക്ഷയ്ക്കായി കൈക്കൊള്ളുന്ന ഉപായങ്ങൾ അവസാനിത്തിൽ ഭയങ്കരമായി പരിണമിക്കുന്നു.

ഉദാഹരണമായി നമ്മുടെ നാട്ടിലെ വിധവാവിവാഹപ്രതിഷേധം നോക്കുക. ഋഷിമാരോ ദുഷ്ടരോ ആണ് ഈ നിയമങ്ങൾ നടപ്പിലാക്കിയതെന്നു വിചാരിച്ചുപോകരുത്. പുരുഷജാതിക്കു സ്ത്രീകളെ തികച്ചും സ്വാധീനതയിൽ വെച്ചിരിക്കണമെന്നുണ്ടെങ്കിലും, സമുദായത്തിന്റെ താല്ക്കാലികാവശ്യത്തെ സഹായമായെടുക്കാതെ അങ്ങനെ ചെയ്യാൻ സാധിച്ചിട്ടില്ല. ഈ ആചാരത്തിൽ രണ്ടു കാര്യങ്ങൾ വിശേഷാൽ ശ്രദ്ധിക്കേണ്ടതാണ്.

ക) താഴ്ന്ന ജാതികളിൽ വിധവാവിവാഹം നടപ്പിലുണ്ട്.

ഖ) ഉയർന്ന ജാതികളിൽ ആണുങ്ങളുടേതിനെക്കാൾ പെണ്ണുങ്ങളുടെ എണ്ണം കൂടുതലാണ്.

ഓരോ കന്യകയേയും വിവാഹം ചെയ്യിക്കണമെന്നു നിയമമുണ്ടായാൽ ഓരോ കന്യകയ്ക്കും ഓരോ വരനെ കിട്ടാൻതന്നെ പ്രയാസം; പിന്നെ ഒരാൾക്കു രണ്ടു മൂന്നും വരന്മാരെ എങ്ങനെ കിട്ടും? അതുകൊണ്ടു സമുദായം ഒരു കൂട്ടർക്കു ഹാനി വരുത്തി; ഒരിക്കൽ വിവാഹം ചെയ്തുപോയ

കന്യകയ്ക്കു പിന്നീടു വിവാഹം ചെയ്യാൻ പാടില്ല; അങ്ങനെ അനുവദിച്ചാൽ ചില കന്യകമാർക്കു ഭർത്താക്കന്മാരെ കിട്ടാതെവരും. സ്ത്രീകളുടെ എണ്ണം കുറവുള്ള ജാതിക്കാർക്കു മുൻപറഞ്ഞ വൈഷമ്യമില്ലാത്തതിനാൽ അവരുടെയിടയിൽ വിധവാ വിവാഹം അനുവദിക്കപ്പെട്ടിരിക്കുന്നു.

ഇങ്ങനെയാണ് ജാതിഭേദം മുതലായ സാമുദായികാചാരങ്ങളിലും കാണുന്നത്.

പാശ്ചാത്യരാജ്യങ്ങളഇൽ പല കുമാരിമാർക്കും ഭർത്താക്കന്മാരെ കിട്ടാൻ വളരെ പ്രയാസമായിരിക്കുന്നു.

സാമുദായികമായ വല്ല ആചാരവും മാറ്റണമെന്നുണ്ടെങ്കിൽ അതിന്നടിസ്ഥാനമായ ആഴശ്യം കണ്ടുപിടിച്ച് അതിനെ മാറ്റിയാൽ ആ ആചാരവും സ്വയമേവ നശിച്ചുപോകും. അതല്ലാതെ നിന്ദയോ സ്തുതിയോ കൊണ്ട് ഒരു പ്രയോജനവുമില്ല. സമുദായം നടപ്പാക്കുന്ന നിയമങ്ങൾ അഥവാ സമുദായസംഘടനതന്നെ സമുദായത്തിലെ സാമാന്യജനങ്ങളുടെ മംഗളത്തിനുവേണ്ടിയാണോ എന്നതാണ് ചോദ്യം. പലരും 'അതേ' എന്നു പറയുന്നു; 'അല്ല' എന്നും ചിലർ പറഞ്ഞേക്കും. ഏതാനും ചിലർ മറ്റുള്ളവരെക്കാൾ പ്രബലരായി പതുക്കെ മറ്റുള്ളവരെ സ്വാധീനതയിലാക്കി ഛലബലകൗശലങ്ങളാൽ സ്വാഭിലാഷങ്ങളെ സഫലമാക്കുന്നു. ഇതു സത്യമാണെങ്കിൽ അജ്ഞന്മാർക്കു സ്വാതന്ത്ര്യം കൊടുക്കുന്നതിൽ ഭയപ്പെടുന്നു എന്നു പറയുന്നതിന്റെ അർത്ഥമെന്ത്? സ്വാതന്ത്ര്യം എന്നതിന്റെ അർത്ഥം തന്നെ എന്ത്?

എന്റെയോ നിങ്ങളുടെയോ ധനാദികൾ അപഹരിക്കുന്നതിൽ തടസ്സമില്ലാതിരിക്കുക എന്നതല്ല സ്വാതന്ത്ര്യം; എന്റെ സ്വന്തം ശരീരം ബുദ്ധി ധനം എന്നിവയെ, അന്യർക്കു നഷ്ടം വരുത്താതെ, എന്റെ ഇഷ്ടംപോലെ ഉപയോഗിക്കാൻ എനിക്കു സ്വാഭാവികമായി അധികാരമുണ്ട; ആ ധനം, വിദ്യ, ജ്ഞാനം എന്നിവയെ സമ്പാദിക്കാൻ സകലർക്കും സമാനമായ സൗകര്യം ഉണ്ടായിരിക്കേണ്ടതാണ്. അജ്ഞർക്കോ ദരിദ്രർക്കോ സ്വാതന്ത്ര്യം നല്കിയാൽ - അതായത്, അവരുടെ ശരീരം ധനം മുതലായവയിൽ അവർക്കു പൂർണ്ണാധികാരം നല്കി അവരുടെ സന്താനങ്ങൾക്കു ധനവാന്മാരുടെയും ഉന്നതസ്ഥാനത്തിരിക്കുന്നവരുടെയും സന്താനങ്ങൾക്കുള്ളത്ര ജ്ഞാനം സമ്പാദിക്കാനും സ്വസ്ഥിതി നന്നാക്കാനും തുല്യ സൗകര്യം ചെയ്തുവെച്ചാൽ-അവർ സ്വേച്ഛാചാരികളാകുമെന്നു ചിലർ പറയുന്നതു സമുദായമംഗളം കണക്കാക്കിയാണോ, അതോ സ്വാർത്ഥാന്ധരായിട്ടോ? താഴ്ന്നവരെ എഴുത്തും വായനയും പഠിപ്പിച്ചാൽ നമ്മെ ആർ പരിചരിക്കും എന്നു പറയുന്നത് ഇംഗ്ലണ്ടിലും ഞാൻ കേടിട്ടുണ്ട്.

ഒരു പിടി ധനവാന്മാരുടെ ഭോഗവിലാസത്തിനായി ലക്ഷം ലക്ഷം സ്ത്രീപു

രുഷന്മാർ അജ്ഞതയുടെ അന്ധകാരത്തിലും ദരിദ്രതയുടെ നരകത്തിലും ആണ്ടുകിടക്കട്ടെ. എന്തെന്നാൽ അവർക്കു ധനം കിട്ടുകയോ, അവർ വിദ്യ യഭ്യസിക്കയോ ചെയ്താൽ സമുദായം അധഃപതിച്ചുപോകും!!!

സമുദായമെന്നാൽ എന്താണ്? ലക്ഷം ലക്ഷം സാമാന്യജനങ്ങളോ, ഉയർന്ന സ്ഥിതിയിലിരിക്കുന്ന നിങ്ങളും ഞാനും മറ്റുമുൾപ്പെട്ട അഞ്ചുപത്തു പേരോ?

ഇതാണ് സത്യമെന്നു വന്നാൽത്തന്നെ നാം മറ്റുള്ളവർക്കു മാർഗ്ഗദർശിക ളാണെന്ന് എന്തിനഹങ്കരിക്കുന്നു? നാം സർവ്വജ്ഞരോ?

ഉദ്ധരേദാത്മനാത്മാനം, താൻതന്നെ സ്വയം ഉദ്ധരിച്ചുകൊള്ളണം. സക ലരും സ്വന്തം ഉദ്ധാരണം നടത്തണം. സകലകാര്യങ്ങളിലും സ്വാതന്ത്ര്യത്തി ലേക്ക്, മോക്ഷത്തിലേക്ക്, പുരോഗമിക്കയാണ് മനുഷ്യത്വം. മറ്റുള്ളവരെ ശാരീ രിക-മാനസിക-ആദ്ധ്യാത്മികസ്വാതന്ത്ര്യത്തിലേയ്ക്കു പുരോഗമിക്കുന്നതിൽ സഹായിക്കയും സ്വയം അതിലേയ്ക്കു പുരോഗമിക്കയും ചെയ്യുകയാണ് പരമ മനുഷ്യത്വം. ഈ സ്വതന്ത്ര്യപ്രസ്ഥാനത്തിനു തടസ്സമായിരിക്കുന്ന സാമുദാ യികനിയമങ്ങൾ അമംഗളകരമാണ്. അവയെ വേഗം നശിപ്പിക്കേണ്ടതുതന്നെ. ഏതെല്ലാം നിയമങ്ങൾകൊണ്ടു ജീവകലം സ്വാതന്ത്ര്യമാർഗ്ഗത്തിൽ പുരോ ഗമിക്കുമോ, അവയെ സഹായിക്കേണ്ടതുമാണ്.

ഈ ജന്മത്തിൽ പെട്ടെന്നു കാണുമ്പോൾത്തന്നെ ഒരുവനോട് അയാൾ അത്രമാത്രം ഗുണസമ്പന്നനല്ലെങ്കിലും-നമുക്ക് ആന്തരമായ സ്നേഹം തോന്നുന്നുണ്ടല്ലോ. അതു പൂർവ്വജന്മജനിതമാണെന്നു നമ്മുടെ നാട്ടിലെ പണ്ഡിതന്മാർ തീരുമാനിച്ചിരിക്കുന്നു.

ഇച്ഛാശക്തിയെക്കുറിച്ചുള്ള നിങ്ങളുടെ ചോദ്യം വളരെ മനോഹരംതന്നെ; അത് അറിഞ്ഞിരിക്കേണ്ട കാര്യമാണ്. സകലമതങ്ങളുടേയും സാരം വാസ നവിനാശമത്രേ. അതുകൊണ്ട് അതോടുകൂടി സ്വന്തം ഇച്ഛയും നശിക്കും; എന്തെന്നാൽ വാസന എന്നത് ഒരു ഇച്ഛാവശേഷത്തിന്റെ പേരാണ്. അപ്പോൾ ഈ ലോകം എന്തിന്? ഈ ഇച്ഛകളുടെ വികാസംതന്നെ എന്തിന്? ചില മത ങ്ങൾ പറയുന്നു. സദിച്ഛകളെയല്ല, അസദിച്ഛകളെയാണ് നശിപ്പിക്കേണ്ടത്; ഇഹലോകത്തിൽ വാസനാത്യാഗം ചെയ്താൽ പരിലോകത്തിൽ ഭോഗംകൊണ്ടു വാസനകളെ സഫലമാക്കാമെന്ന്, പണ്ഡിതന്മാർക്ക് ഈ ഉത്തരം തൃപ്തികരമല്ല. ബുദ്ധമതാനുയായികളാകട്ടെ ഇങ്ങനെ പറയുന്നു: വാസനകളാണ് ദുഃഖത്തിന്റെ മൂലകാരണം; അതിനാൽ വാസനാനാശമാണ് ശ്രേയസ്കരം; എന്നാൽ കൊതുകിനെ കൊല്ലാൻ ഭാവിച്ച് മനുഷ്യനെ കൊന്ന തുപോലെ, ബൗദ്ധമതം മുതലായവയിൽ ദുഃഖം നശിപ്പിക്കാൻ പുറപ്പെട്ടു സ്വയം നാശം പ്രാപിക്കുന്നു. ഇതാണ് സിദ്ധാന്തം: ഇച്ഛയെന്നു നാം പറയു

ന്നത് അതിനെക്കാൾ ഉന്നതമായ ഒരവസ്ഥയുടെ താഴ്ന്ന പരിണാമമാണ്. നിഷ്കാരം എന്നതിന്റെ അർത്ഥം ഇച്ഛാശക്തി എന്ന താഴ്ന്ന പരിണാമത്തെ ത്യജിച്ച് ഉന്നതമായ പരിണാമത്തിന്റെ ആവിർഭാവമത്രേ. അതു മനോബുദ്ധികൾക്ക് അഗോചരമാണ്; എന്നാൽ മോഹൻനാണയം കാഴ്ചയിൽ രൂപ, പൈസ എന്നിവയിൽനിന്നു തുലോം വ്യത്യസ്തമെങ്കിലും ആ രണ്ടിന്റെയും തന്നെ ഉച്ചസ്ഥിതിയാണ്. അതുപോലെ ഈ ഉച്ചാവസ്ഥ മുക്തി, നിർവ്വാണം മുതലായ ഏതു പേരും പറയാം-മനോബുദ്ധികൾക്ക് അഗോചരമാണെങ്കിലും ഇച്ഛാദിശക്തികളുടെതന്നെ ഉച്ചാവസ്ഥ.യത്രേ. അതു ശക്തിയല്ല, ശക്തി അതിന്റെ പരിണാമമത്രേ; അതിനാൽ അതു വലുതാണ്. അത് ഇച്ഛയല്ലെങ്കിലും ഇച്ഛ അതിന്റെ നിമ്നഭാവത്തിലും ഇച്ഛാശക്തിയെ ശരിയായി നയിക്കുന്നതിന്റെ ഫലമായി ഇച്ഛാശക്തി അതിനേക്കാൾ വളരെ ഉന്നതമായ അവസ്ഥയിലെത്തുമെന്ന് ഇപ്പോൾ മനസ്സിലാക്കുക.

ഗുരുമൂർത്തിയെ ആദ്യമായി ധ്യാനിക്കണം. പിന്നീട് അതിനെ ലയിപ്പിച്ച് ഇഷ്ടമൂർത്തിയെ സ്ഥാപിക്കണം. ഇവിടെ പ്രീതിപാത്രത്തെയാണ് ഇഷ്ടരൂപത്തിൽ ഗ്രഹിക്കേണ്ടത്...

മനുഷ്യനിൽ ഈശ്വരനെ ആരോപിക്കുക വളരെ പ്രയാസമാണ്; എന്നാൽ ശ്രമിച്ചാൽ സഫലമാകും. ഓരോ മനുഷ്യനിലും ഈശ്വരനുണ്ട്. അവർ അറിഞ്ഞാലും ഇല്ലെങ്കിലും; നിങ്ങളുടെ ഭക്തികൊണ്ട് ആ ഈശ്വരത്വം അവനിൽ ഉദയം ചെയ്യും, നിശ്ചയം

സദാപി മംഗളകാംക്ഷിയായ വിവേകാനന്ദൻ

## 396

(സിസ്റ്റർ നിവേദിതയ്ക്ക്) അല്മോറ

20 മേയ് 1898

പ്രിയ മാർഗോട്,

....... കർത്തവ്യത്തിന് അവസാനമില്ല, ലോകമോ അത്യന്തസ്വാർത്ഥവും.

പ്രസന്നയായിരിക്കുക-'-ന ഹി കല്യാണകൃത് കശ്ചിദ് ദുർഗതിം താത ഗച്ഛതി - നല്ലതു ചെയ്യുന്നവന് ഒരിക്കലും ദുർഗ്ഗതി വരില്ല."

എന്നും സ്വന്തം വിവേകാനന്ദൻ

## 397

(ഖേത്രി മഹാരാജാവിന്) അല്മോറ

9 ജൂൺ 1898

തിരുമേനി,

അങ്ങയ്ക്കു പൂർണ്ണാരോഗ്യമില്ലെന്നറിഞ്ഞ് വളരെ വ്യസനിക്കുന്നു. കുറച്ചു നാൾക്കകം തീർച്ചയായും സുഖമാകും.

ഞാൻ അടുത്ത ഞായറാഴ്ച കാശ്മീരിലേയ്ക്കു പുറപ്പെടുന്നു. രസിഡന്റിന് പരിചയപ്പെടുത്തിക്കൊടുക്കുന്ന അങ്ങയുടെ കത്ത് എന്റെ പക്കലുണ്ട്. എന്നാൽ, കുറെക്കൂടെ മെച്ചമാണ്, ഇത്തരമൊരു കത്തു എനിക്കു നല്കിയിട്ടുണ്ടെന്നു റസിഡന്റിന് ഒരു വരിസദയം അങ്ങ് എഴുതിയിടുമെങ്കിൽ.

വ്യാസസൂത്രങ്ങൾക്കുള്ള നിംബാർക്കഭാഷ്യത്തിന്റേയും മറ്റു ഭാഷ്യങ്ങളുടേയും കോപ്പികൾ തന്റെ പണ്ഡിതന്മാരിലൂടെ എനിക്കു നല്കാമെന്ന വാഗ്ദാനത്തെ കിഷൻഘർ ദിവാനെ ഓർമ്മിപ്പിക്കുന്നതിന് അദ്ദേഹത്തിന്നെഴുതാൻ അങ്ങു സദയം ജഗ്മോഹനനോട് പറയുമോ?

സർവ്വപ്രേമാനുഗ്രഹങ്ങളോടെ സ്വന്തം വിവേകാനനന്ദൻ.

പുനശ്ച. പാവം ഗുഡ്വിൻ മരിച്ചുപോയി. അയാളെ ജഗ്മോഹനന്നു നന്നായറിയാം. കഴിയുമെങ്കിൽ എനിയ്ക്കു രണ്ടു പുലിത്തോലു വേണം. രണ്ടു യൂറോപ്യൻസുഹൃത്തുക്കൾക്കു സമ്മാനിക്കുവാനായി മഠത്തിലേയ്ക്കയയ്ക്കാൻ പാശ്ചാത്യർക്ക് അത്യന്തതൃപ്തികരമായ സമ്മാനമാണിവയെന്നും തോന്നുന്നു.

വിവേകാനനന്ദൻ

## 398

(നയനിത്താലിലെ മുഹമ്മദ് സർഫ്രാസ് ഹുസൈന്ന്)

അല്മോറ
10 ജൂൺ 1898

എന്റെ പ്രിയ സ്നേഹിത,

എനിക്കു നിങ്ങളുടെ കത്തിനെപ്പറ്റി വളരെയധികം മതിപ്പുണ്ട്; ഭഗവാൻ നമ്മുടെ മാതൃഭൂമിക്കുവേണ്ടി അദ്ഭുതസംഗതികൾ നിശ്ശബ്ദമായി തയ്യാറാക്കുകയാണല്ലോ എന്നറിഞ്ഞ് ഞാൻ അത്യന്തം സന്തോഷിക്കുകയും ചെയ്യുന്നു.

നമ്മളതിനെ വേദാന്തമെന്നോ മറ്റു വല്ല മതമെന്നോ പറഞ്ഞാലും സത്യമിതാണ്; ധർമ്മത്തിന്റേയും വിചാരത്തിന്റേയും അവസാനവാക്കും സർവ്വമതങ്ങളേയും വിഭാഗങ്ങളേയും പ്രേമപൂർവ്വം നിന്നു വീക്ഷിക്കാവുന്ന ഒരേ ഒരു സ്ഥാനവും അദ്വൈതമത്രേ. അതാണ് ഭാവിയിലെ ഉദ്ബുദ്ധമനുഷ്യവർഗ്ഗത്തിന്റെ ധർമ്മെന്നു ഞാൻ വിശ്വസിക്കുന്നു. ഹിന്ദുക്കൾ അറബികളേയും ഹീബ്രൂക്കളെയും കാൾ പ്രായം ചെന്ന വംശമാകകൊണ്ട് മറ്റു വംശങ്ങളെക്കാൾ നേരത്തേ അതിലെത്തിച്ചേർന്നെന്ന മേന്മ അവർക്കു കിട്ടിയേയ്ക്കാം.

സർവ്വമനുഷ്യവർഗ്ഗത്തേയും സ്വന്തം ആത്മാവായി കാണുകയും പെരുമാറു കയും ചെയ്യുന്ന പ്രായോഗികാദ്വൈതം ഒരു കാലത്തും ഹിന്ദുക്കളുടെ ഇട യിൽ വികസിപ്പിക്കപ്പെട്ടിട്ടില്ല.

നേരെമറിച്ച് ഗണ്യമായ രീതിയിൽ ഏതെങ്കിലും ഒരു മതം ഈ സമത്വ ത്തിലേയ്ക്ക് എന്നെങ്കിലും അടുത്തെത്തിയിട്ടുണ്ടെങ്കിൽ എന്റെ അനുഭവ ത്തിൽ അത് ഇസ്ലാമാണ്, ഇസ്ലാം മാത്രം, അതുകൊണ്ട്, പ്രായോഗിക-ഇ സ്ലാമിന്റെ സഹായമില്ലാതെ വേദാന്തസിദ്ധാന്തങ്ങൾ, അവ എത്രയും സൂക്ഷ്ങ്ങളും അദ്ഭുതങ്ങളുമായിക്കൊള്ളട്ടെ, ഭൂരിപക്ഷം മനുഷ്യരാശിക്കും തീരെ വിലയില്ലാത്തതാണെന്ന് എനിയ്ക്ക് ഉറച്ച ബോധ്യം വന്നിട്ടുണ്ട്. വേദ ങ്ങളോ, ബൈബിളോ കൊറാനോ, ഇല്ലാത്ത ഒരിടത്തേയ്ക്കു മനുഷ്യരാശിയെ നയിക്കുകയാണ് നമുക്കു വേണ്ടത്; എങ്കിലും ഇതു ചെയ്യേണ്ടതു വേദങ്ങ ളെയും ബൈബിളിനെയും കൊറാനെയും രഞ്ജിപ്പിച്ചുകൊണ്ടാണ്. ഏക ത്വമെന്ന മതത്തിന്റെ വ്യത്യസ്ത പ്രകാശങ്ങൾ മാത്രമാണ് മതങ്ങളെന്നു മനുഷ്യവർഗ്ഗത്തെ പഠിപ്പിക്കേണ്ടിയിരിക്കുന്നു; എന്നിട്ട് ഓരോരുത്തന്നും തനിക്കേറ്റവും പറ്റിയ മാർഗ്ഗം തിരഞ്ഞെടുക്കാമല്ലോ.

നമ്മുടെ മാതൃഭൂമിതന്നെ ആശിക്കുന്നത് ഹിന്ദുമതവും ഇസ്ലാമും എന്നു രണ്ടു മഹാസമ്പ്രദായങ്ങളുടെ വേദാന്തമസ്തിഷ്ക്കത്തിന്റെയും ഇസ്ലാംശരീ രത്തിന്റെയും യോഗമാണ്.

ഈ കഴക്കിലും കലഹത്തിലും നിന്നു ഭാവിയിലെ പൂർണ്ണഭാരതം മഹ നീയവും അജയ്യവുമായി, വേദാന്തമസ്തിഷ്ക്കത്തോടും ഇസ്ലാം ശരീരത്തോ ടുകൂടി, ഉയർന്നുവരുന്നതു ഞാനെന്റെ മനക്കൺമുമ്പാകെ കാണുന്നു.

മനുഷ്യവർഗ്ഗത്തിന്റെ, വിശേഷിച്ച് നമ്മുടെ ദരിദ്രരിദ്രയായ മാതൃഭൂമിയുടെ സഹാത്തിനു ഭഗവാൻ നിങ്ങളെ മഹത്തായ ഉപകരണമാക്കേണമേ എന്ന ചിരന്തനപ്രാർത്ഥനയോടുകൂടി.

സപ്രേമം, സ്വന്തം വിവേകാനന്ദൻ.

## 399

(മി. ഇ.റ്റി. സ്റ്റർഡിക്ക്)

കാശ്മീർ
3 ജൂലായ് 1898

പ്രിയ സ്റ്റർഡി,

എന്റെ പുസ്തകങ്ങൾ ആരു പ്രസിദ്ധപ്പെടുത്തിയാലും ഞങ്ങൾ വിരോ ധിക്കുന്നതല്ലെന്നു ഞങ്ങൾതമ്മിൽ കരാർ ചെയ്തിരുന്നതുകൊണ്ട് രണ്ടു പതിപ്പുകൾക്കും എന്റെ സമ്മതമുണ്ടായിരുന്നു. മിസിസ് ബുള്ളിന് ഇതെപ്പ റ്റിയെല്ലാം അറിയാം. അവർ നിങ്ങൾക്കെഴുതുന്നുമുണ്ട്. ഇന്നാൾ മിസ് സൂട്ട

റുടെ സുന്ദരമായൊരു കത്തുണ്ടായിരുന്നു. അവർ എന്നത്തേയും പോലെ മൈത്രിയുള്ളവൾ.

കുട്ടികൾക്കും മിസിസ് സ്റ്റർഡിക്കും നിങ്ങൾക്കും പ്രേമപൂർവ്വം

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 400

(ബ്രഹ്മാനന്ദസ്വാമികൾക്ക്) ശ്രീനഗർ

17 ജൂലായ് 1898

അഭിന്നഹൃദയ,

നിങ്ങളുടെ കത്തിൽനിന്ന് എല്ലാ വർത്തമാനങ്ങളുമറിഞ്ഞു..... ശാരദാപ്രസന്നനെസ്സംബന്ധിച്ചു നിങ്ങൾ എഴുതിയതിൽ എനിക്കു പറയുവാനുള്ളത് ഇത്രമാത്രം; ബംഗാളിമാസിക ആദായകരമാക്കുക പ്രയാസമത്രേ. എന്നാൽ എല്ലാവരും ഒത്തുചേർന്ന് ഓരോ വീട്ടുവാതില്ക്കലും ചുറ്റിനടന്നു വരിക്കാരെ ചേർത്താൽ അതു സാധിച്ചേയ്ക്കും. ഇക്കാര്യത്തിൽ നിങ്ങളുടെ അഭിപ്രായംപോലെ ചെയ്തുകൊള്ളുക. സാധുവായ ശാരദാപ്രസന്നൻ ഇക്കാര്യത്തിൽ നിരാശനായിരിക്കയാണ്; അത്രത്തോളം സമർത്ഥനും നിഃസ്വാർത്ഥനുമായ ഒരാൾക്കുവേണ്ടി ഒരായിരം രൂപ വെള്ളത്തിലായാൽത്തന്നെ ഹാനിയെന്ത്? 'രാജയോഗ'ത്തിന്റെ അച്ചടിക്കാര്യം എന്തായി? ലാഭാംശം കൊടുത്ത് ഉപേന്ദ്രന് അതു പ്രസിദ്ധപ്പെടുത്തരുതോ...... രൂപയെസ്സംബന്ധിച്ച് മുൻപ് എഴുതിയിരുന്നതാണ് അവസാനിശ്ചയം അനന്തരം ആഹാരാദികളെസ്സംബന്ധിച്ചു നിങ്ങൾ പിന്നീടു വിവേചിച്ചുറയ്ക്കുംപോലെ ചെയ്യുക...... എന്റെ പ്രവൃത്തിനയം തെറ്റാണെന്നു നല്ലപോലെ കാണുന്നു; അന്യരെ സഹായിക്കുന്നതിനെപ്പറ്റി. നിങ്ങളുടെ നയംതന്നെയാണ് ശരി. അതായത് ഒരുമിച്ച് അധികം കൊടുത്താൽ ആളുകൾ കൃതജ്ഞരാകയില്ലെന്നുമാത്രമല്ല, കൊടുക്കുന്ന ആൾ മണ്ടനെന്നു ഗണിക്കയും ചെയ്യും. ദാനംനിമിത്തം വാങ്ങുന്നവനു സംഭവിക്കാവുന്ന സാന്മാർഗ്ഗികാധഃപതനത്തെപ്പറ്റി ഞാൻ ഒരിക്കലും കണക്കാക്കിയിട്ടില്ലായിരുന്നു. രണ്ടാമത്, ഇപ്പോൾ വാങ്ങുന്ന പണം ആളുകൾ ഏതുദ്ദേശത്തിനു തരുന്നവോ, അതിൽനിന്നു കടുകിട അങ്ങോട്ടോ ഇങ്ങോട്ടോ വ്യത്യാസം ചെയ്യാൻ നമുക്കധികാരമില്ല. കാശ്മീരിലെ ഒന്നാം ജഡ്ജിയായ മുഖർജിയുടെ വീട്ടുമേൽവിലാസത്തിൽ അയച്ചാൽ മിസിസ്ബുള്ളിനു മാല കിട്ടും. മിത്രമഹാശയനും ജഡ്ജിസാഹെബും ഇവരുടെ സുഖാസൗകര്യങ്ങൾക്കായി വിശേഷാൽ ശ്രദ്ധിക്കുന്നു. കാശ്മീരിൽ ഭൂമി ഇപ്പോഴും കിട്ടിട്ടില്ല; വേഗം കിട്ടാനിടയുണ്ട്. ഇവിടെ നിങ്ങൾ ഒരാണ്ടത്തെ തണുപ്പുകാലം താമസിക്കുകയാണെങ്കിൽ ശരീരം നന്നാകും എന്നു തീർച്ച. നല്ലൊരു ഗൃഹവും വേണ്ടിടത്തോളം വിറനന്നാകും. എന്നു തീർച്ച. നല്ലൊരു ഗൃഹ

വും, വേണ്ടിടത്തോളം വിറകും. ചൂടുള്ള വസ്ത്രവുമുണ്ടെങ്കിൽ മഞ്ഞുള്ള നാട്ടിൽ ആനന്ദമല്ലാതെ മറ്റൊന്നുമില്ല. ഉദരരോഗത്തിനു ശൈത്യപ്രധാനമായ ദേശം ദിവ്യൗഷധമത്രേ. യോഗാനന്ദസഹോദരനേയും കൂടെ കൂട്ടിക്കൊണ്ടു വരിക; കാരണം ഇതു പർവ്വതപ്രദേശമല്ല. പശയുള്ള മണ്ണാണ്. ബംഗാൾദേശത്തിലേതുപോലെതന്നെ.

അല്മോറയിൽനിന്നു പത്രം തുടങ്ങിയാൽ പല കാര്യങ്ങളും പുരോഗമിക്കും. കാരണം സാധുവായ സേവിയക്കും അല്മോറയിലുള്ളവർക്കും ഒരു ജോലിയായി. എല്ലാവർക്കും അവരവരുടെ മനസ്സിനൊത്ത ഓരോ ജോലി കൊടുക്കുകയാണ് സാമർത്ഥ്യം. കല്ക്കത്തയിലെ നിവേദിതാബാലികാവിദ്യാലയം എങ്ങനെയെങ്കിലും നിലനിർത്തുകതന്നെ വേണം. മാസ്റ്റർമഹാശയനെ കാശ്മീരിൽ കൊണ്ടുവരിക എന്നത് ഇപ്പോഴും വിദൂരത്തിരിക്കയാണ്. കാരണം, ഇവിടെ കോളേജ് സ്ഥാപിക്കാൻ ഇനിയും വളരെ താമസമുണ്ട്. എന്നാൽ അദ്ദേഹം എഴുതുന്നു. അദ്ദേഹത്തെ പ്രിൻസിപ്പാളാക്കി കല്ക്കത്തയിൽ ഒരു കോളേജ് സ്ഥാപിക്കാൻ ഒരായിരം രൂപ പ്രാരംഭച്ചെലവുണ്ടായാൽ മതിയാകുമെന്ന്; അക്കാര്യം നിങ്ങൾക്കും സമ്മതമാണെന്നും. അതിനെപ്പറ്റി നന്നെന്നു തോന്നുംപോലെ ചെയ്യുക. എന്റെ ശരീരത്തിനു സുഖമുണ്ട്. രാത്രിയിൽ പ്രായേണ എണീക്കേണ്ടിവരുന്നില്ല; രണ്ടു നേരവും ചോറും ഉരുളക്കിഴങ്ങും പഞ്ചസാരയും മറ്റു കിട്ടുന്നതൊക്കെയും കഴിക്കുന്നുണ്ട്. ഔഷധം കൊണ്ടു വലിയ പ്രയോജനമില്ല. ബ്രഹ്മജ്ഞാനിയുടെ ശരീരത്തിൽ ഔഷധം ഏല്ക്കില്ല. എല്ലാം ദഹിച്ചുകൊള്ളും. ഭയമേ വേണ്ട.

സ്ത്രീകളെല്ലാം സുഖമായിരിക്കുന്നു; നിങ്ങൾക്കു സ്നേഹം അറിയിക്കുന്നു. ശിവാനന്ദജിയുടെ രണ്ടു കത്തു കിട്ടി. അദ്ദേഹത്തിന്റെ ആസ്ത്രേലിയൻശിഷ്യന്റെ ഒരു കത്തും കിട്ടി. കല്ക്കത്തയിൽ പ്ലേഗ് നിലച്ചുപോയതായി കേട്ടു.

വിവേകാനന്ദൻ

## 401

(ബ്രഹ്മാനന്ദസ്വാമികൾക്ക്) ശ്രീനഗർ

1 ആഗസ്റ്റ് 1898

അഭിന്നഹൃദയ,

നിങ്ങൾക്ക് എല്ലായ്പോഴുമുണ്ട് ഒരു തെറ്റിദ്ധാരണ; മറ്റുള്ളവരുടെ പ്രബലബുദ്ധിയുടെ ദോഷത്താലോ ഗുണത്താലോ അതു നീങ്ങുന്നില്ല. അതിതാണ്; ഞാൻ കണക്കിനെപ്പറ്റി ചോദിക്കുമ്പോൾ; ഞാൻ നിങ്ങളെ അവിശ്വസിക്കുന്നതായി നിങ്ങൾ വിചാരിക്കുന്നു..... എനിക്ക് ഈ ഭയമേ ഉള്ളൂ. കാര്യം ഇപ്പോൾ ഒരുവിധം തുടങ്ങിവെച്ചു. ഇനി നാം പോയ്ക്കഴിഞ്ഞാൽ ജോലി

നടന്നുപോകണമെന്നും അഭിവൃദ്ധിപ്പെടണമെന്നും മാത്രമാണ് എനിക്കു രാവും പകലുമുള്ള ചിന്ത. തത്ത്വപരമായ ജ്ഞാനം വളരെയധികമുണ്ടെങ്കിലും പ്രായോഗികമാക്കിയില്ലെങ്കിൽ ഒന്നും പഠക്കാൻ സാധിക്കില്ല. എല്ലാവരും പ്രവർത്തിക്കാൻ സന്നദ്ധരാകുന്നതിനുവേണ്ടിയാണ്, തിരഞ്ഞെടുക്കുക, കണക്കിനെപ്പറ്റി ചർച്ച ചെയ്യുക എന്നെല്ലാം ഞാൻ വീണ്ടും വീണ്ടും പറയുന്നത്. ഒരാൾ മരിച്ചുപോയാൽ മറ്റൊരാൾ (വേണ്ടിവന്നാൽ പത്തു പേർ) ജോലി ഏറ്റെടുത്തു നടത്താൻ സന്നദ്ധരാകണം. രണ്ടാമതു മനുഷ്യനു താല്പര്യമില്ലെങ്കിൽ ഒരു കാര്യവും ചെയ്യില്ല. ഒരൊരുത്തനും ജോലിയിലും വസ്തുവകകളിലും ഭാഗമുണ്ടെന്നും കാര്യം നടത്തുന്നതിൽ അഭിപ്രായം പ്രകാശിപ്പിക്കാൻ അവകാശമുണ്ടെന്നും എല്ലാവരേയും ഇന്നു മുതല്ക്ക് മനസ്സിലാക്കേണ്ടതാണ്. ഒരാൾ കഴിഞ്ഞാൽ മറ്റൊരാൾ എന്ന ക്രമത്തിൽ ഓരോരുത്തനും ചുതലയുള്ള സ്ഥാനം കൊടുക്കണം, എല്ലാവരും ദൃഷ്ടി പതിപ്പിക്കുവാനും കാര്യം നടത്തുവാനും വേണ്ടി. എന്നാലേ ആളുകൾ ജോലി ചെയ്യാൻ പ്രാപ്തരാകൂ. ആരുമരിച്ചാലും ജീവിച്ചാലും ജോലി താനേ നടക്കത്തക്കവണ്ണം ഒരു യാന്ത്രികപദ്ധതി സ്ഥാപിക്കണം. നമ്മുടെ ഭാരതത്തിലുള്ള വലിയ ദോഷം ഇതാണ്; നമുക്കു സ്ഥായിയായ ഒരു സ്ഥാപനം രൂപപ്പെടുത്താൻ സാധിക്കുന്നില്ല. അതിനു കാരണം, മറ്റുള്ളവരുമായി അധികാരം പങ്കിടാൻ നമുക്കിഷ്ടമില്ല; നാം മരിച്ചാൽപ്പിന്നെ എന്തായിത്തീരുമെന്നും നാം ഒരിക്കലും ആലോചിക്കുന്നില്ല.

പ്ലേഗിനെപ്പറ്റി ഞാൻ എല്ലാം എഴുതിക്കഴിഞ്ഞു. ഓരോ വാർഡിലും ആശുപത്രിയുള്ളപ്പോൾ വൃഥാ പണം ചെലവാക്കുന്നതു എന്തിനെന്നാണ് മിസിസ് ബുൾ, മിസ് മ്യൂളർ മുതലായവർ ചോദിക്കുന്നത് നാം ആവശ്യമനുസരിച്ചു സേവനം ചെയ്യുന്നു; പണം കൊടുക്കുന്നവരാണ് ഏതു രാഗത്തിൽ പാടണമെന്നു നിശ്ചയിക്കുന്നത്.

ഭൂമി നല്കാൻ കാശ്മീർ രാജാവിനു സമ്മതമാണ്. ഭൂമി ഞാൻ ചെന്നു നോക്കുകയും ഭഗവദിച്ഛയുണ്ടെങ്കിൽ മൂന്നുനാലു ദിവസത്തിനകം കാര്യം നടക്കും. ഇവിടെനിന്നു പോകുന്ന സമയം ജഡ്ജിമുഖർജിയെ അതിന്റെ ചുതലയേല്പിക്കും. നിങ്ങൾക്കു മറ്റു വല്ലവരോടും കൂടി ഒരു ശീതകാലം ഇവിടെ കഴിച്ചുകൂട്ടരുതോ? ശരീരം നന്നാകും. ജോലിയും നടക്കും. അച്ചടിയന്ത്രത്തിനായി നീക്കിവെച്ച രൂപ ഉണ്ടായാൽ മതി. നിങ്ങൾ നിശ്ചയിക്കുന്നതുപോലെ ചെയ്തുകൊള്ളുക. ഈ പ്രാവശ്യം വടക്കുപടിഞ്ഞാറൻ പ്രവിശ്യകൾ, രാജപുത്താന മുതലായ സ്ഥലങ്ങളിൽ നിന്നു കുറേ പണം കിട്ടുമെന്നു തീർച്ച. നന്ന്; ചിലർക്ക് ഈ രീതിയിൽ രൂപകൊടുക്കുക, ഈ രൂപ മഠത്തിൽനിന്നു കടമായി വാങ്ങുന്നു. പലിശയോടുകൂടി നിങ്ങൾക്കു തിരിച്ചുതരാം....

എന്റെ ശരീരം ഒരുവിധം സുഖമായിരിക്കുന്നു. ഗൃഹത്തിന്റെ പണി ആരം

ഭിച്ചു അല്ലേ, വളരെ നന്ന്, എല്ലാവർക്കും എന്റെ സ്നേഹം നല്കണം.

വിവേകാനന്ദൻ

## 402

(സിസ്റ്റർ നിവേദിതയ്ക്ക്)

കാശ്മീർ
25 ആഗസ്റ്റ് 1998

പ്രിയ മാർഗോട്,

കഴിഞ്ഞ രണ്ടു മാസമായി ഒരു അലസജീവിതമാണ് ഞാൻ നയിക്കുന്നത്; യാതൊരിടത്ത് ഭൂമിയും വായുവും മണ്ണും പുല്ലും ചെടിയും മരവും മഴയും മഞ്ഞും മനുഷ്യരൂപവുമെല്ലാം പുറത്തേയ്ക്കെങ്കിലും ഈശ്വരസൗന്ദര്യത്തെ പ്രകാശിപ്പിക്കുന്നു, പ്രകൃതിയുടെ ആതനതുദ്യാനത്തിൽ, ഈശ്വരവിശ്വത്തിന് ഏർപ്പെടുത്താവുന്ന അങ്ങേ അറ്റത്തെ വർണ്ണശമ്പളമായ ദൃശ്യത്തിലൂടെ, സുന്ദരത്ധലം നദിയിൽ, എന്റെ വീടുകൂടിയായ ഒരു തോണിയിൽ അങ്ങോട്ടുമിങ്ങോട്ടും ഞാൻ സാവകാശം പാറുകയാണ്; മിക്കവാറും ഒരു പരിഗ്രഹവും – കഷ്ടിച്ചൊരു മഷിക്കുപ്പിയും പേനയും പോലും – ഇല്ലാതെ, എപ്പോഴെങ്കിലും എവിടെയെങ്കിലും തരപ്പെടുംപോലെ ഒരു ഊൺതട്ടിയെടുക്കും, തനി റിപ്‌വാൻ വിങ്കിളിന്റെ ആദർശം......

പ്രവർത്തിച്ചു പ്രക്ഷീണവായവരുത്. അതു നിഷ്പ്രയോജനമാണ്; "മനുഷ്യരാശിയുടെ മർമ്മങ്ങളെത്തന്നെ എരിച്ചുകളയുന്ന ഉഗ്രജ്വാലകളോടുകൂടിയ മധ്യാഹ്നമാർത്താണ്ഡനാണ് കർത്തവ്യം" എന്ന് സദാ സ്മരിക്കുക. ഒരു ചിട്ടയെന്ന നിലയ്ക്ക് അതു കുറച്ചു കാലത്തേയ്ക്ക് ആവശ്യമാണ്; അതിനപ്പുറം അതൊരു കെടുകിനാവാണ്. നമ്മുടെ തുണ ഉണ്ടെങ്കിലും ഇല്ലെങ്കിലും കാര്യങ്ങൾ മുറയ്ക്കു നടന്നുകൊള്ളും. വ്യാമോഹത്തിൽ പെട്ടു നാം നമ്മെതന്നെ പൊളിക്കയാണെന്നു മാത്രം. നിസ്സ്വാർത്ഥതയുടെ അങ്ങേയറ്റം ചെല്ലുന്ന ഒരു പിഴച്ച മനോഭാവവുണ്ട്, സകലതിന്മയ്ക്കും അടിപെട്ട് അന്യരെ ദ്രോഹിക്കാൻമാത്രമുള്ളത്. നമ്മുടെ നിസ്സ്വാർത്ഥതകൊണ്ട് അന്യരെ സ്വാർത്ഥികളാകാൻ നമുക്കൊരവകാശവുമില്ല, ഉണ്ടോ?.....

സ്വന്തം വിവേകാനന്ദൻ.

## 403

(മിസ് മേരി ഹേലിന്)

ശ്രീനഗർ, കാശ്മീർ
28 ആഗസ്റ്റ് 1898

എന്റെ പ്രിയ മേരി,

നിങ്ങൾക്കു നേരത്തേ എഴുതാൻ ഒരവസരമുണ്ടാക്കാൻ എനിയ്ക്കു കഴി

ഞ്ഞില്ല; നിങ്ങൾക്ക് ഒരു കത്തിനു തിരക്കൊന്നുമില്ലെന്ന് അറിയാവുന്നതു കൊണ്ട്. ഞാൻ ക്ഷമാപണവും ചെയ്യില്ല. കാശ്മീരിനേയും ഞങ്ങളേയും കുറിച്ചെല്ലാം മിസിസ് ലെഗ്ഗെറ്റിനുള്ള മിസ് മക്‌ലിയോഡിന്റെ കത്തിൽനിന്ന് അറിയുന്നുണ്ട് എന്നു ഞാൻ കേൾക്കുന്നു – അതുകൊണ്ട് നീണ്ട മിഥ്യാലാപങ്ങൾ അനാവശ്യം.

കാശ്മീരിൽ ഹൈൻഷോൾട്ടിന്റെ മഹാത്മാക്കളെ തേടുന്നതു തീരെ നിഷ്കലമാണ്. സംഗതിയാകെ വിശ്വാസയോഗ്യമായ സ്ഥാനത്തുനിന്നാണ് പുറപ്പെടുന്നതെന്ന് ആദ്യമേ സ്ഥാപിക്കേണ്ടിയിരിയ്ക്കയാൽ സംരംഭംതന്നെ അതിമാത്രം നേരത്തേ ആയിപ്പോകും. മദർ ചർച്ചും ഫാദർ പോപ്പും എങ്ങനെയുണ്ട്? എവിടെ? നിങ്ങൾ മഹതികളെങ്ങനെയുണ്ട്. ഇളയുതം മൂത്തതും? പഴയ വേട്ടതന്നെ കൂടുതൽ ഊർജ്ജിതത്തോടെ നടത്തിക്കൊണ്ടിരിക്കുന്നു, ഒന്നിപ്പോൾ അണിയിൽനിന്നു വീണുപോയിരിക്കെ? കാഴ്ചയിൽ ഫ്ളോറൻസിലെ ഏതോ ഒരു പ്രതിമപോലുള്ള (പേരു ഞാൻ മറന്നുപോയി) ആ മഹതി എങ്ങനെയുണ്ട്? ഞാനെപ്പോഴും അവരുടെ കരങ്ങളും സാദൃശ്യം സ്മരിക്കുമ്പോൾ, അനുഗ്രഹിയ്ക്കുന്നു.

കുറച്ചു ദിവസം ഞാൻ ദൂരെയായിരുന്നു. ഞാനിപ്പോൾ ആ മഹതികളുടെ കൂടെ ചേരാൻ പോകയാണ്. അനന്തരം സംഘം ഒരു കുന്നിൻ പിറകിൽ ഒരു കാട്ടിലുള്ള ഒരു ശാന്തസുന്ദരസ്ഥാനത്തേയ്ക്കു പോകയാണ് – അതിലൂടെ ഒരു മന്ദ്രസരിത്തൊഴുകുന്നുണ്ട് – ദേവദാരുക്കളുടെ ചോട്ടിൽ ബുദ്ധന്റെ മാതിരി കാലുപിണച്ച് അഗാധവും ദീർഘവുമായ ധ്യാനത്തിനു വേണ്ടി.

ഇതൊരു മാസത്തേയ്ക്കോ മറ്റോ ആയിരിക്കും; അപ്പോഴേയ്ക്കും ഞങ്ങളുടെ സുകൃതത്തിന്റെ ശക്തി ക്ഷയിച്ചിരിക്കും. ഞങ്ങൾ ഈ സ്വർഗ്ഗത്തിൽനിന്നു ഭൂമിയിലേയ്ക്കു വീണ്ടും വീഴുകയും ചെയ്യും; പിന്നെ കുറച്ചു മാസം ഞങ്ങളുടെ കർമ്മങ്ങൾ ചെയ്യുക. പിന്നെ ദുഷ്കർമ്മത്തിനു ചൈനയിൽ, നരകത്തിൽ, പോകേണ്ടിവരും. ആ ദുഷ്കർമ്മങ്ങൾ ഞങ്ങളെ ക്യാന്റണിലും മറ്റു നഗരങ്ങളിലുമുള്ള ലോകരോടൊപ്പം ദുർഗ്ഗന്ധത്തിൽ മുക്കും. പിന്നെ ശോധനനരകം ജപ്പാനിൽ? അതുകഴിഞ്ഞ് ഒരിക്കൽകൂടി അമേരിക്കയിലെ യു.എസ്സിൽ സ്വർഗ്ഗം വീണ്ടുകിട്ടുക. ഇതാണ് ചുരയ്ക്കാ സ്വാമി സഹോദരൻ കമ്പളങ്ങാങ്ങാ സ്വാമി പ്രവചിക്കുന്നത്. അയാൾ വളരെ കരവിരുതുള്ളവനാണ്. വാസ്തവത്തിൽ അയാളുടെ കരവിരുത് അയാളെ പല വട്ടം വലിയ അപകടത്തിൽ പെടുത്തിയിട്ടുണ്ട്.

എനിക്കു വളരെയേറെ നല്ല സാധനങ്ങൾ അയയ്ക്കണമെന്നുണ്ടായിരുന്നു, പക്ഷേ കഷ്ടം! 'സ്ത്രീകളുടെ യൗവനവും യാചകരുടെ സ്വപ്നങ്ങളും'

പോലെ എന്റെ ആഗ്രഹങ്ങൾ മാഞ്ഞു പോകുന്നവയാണ്. ചുങ്കത്തെക്കുറിച്ചുള്ള വിചാരംകൊണ്ടുതന്നെ.

പിന്നേയ്, ഞാനിപ്പോൾ ദിവസേന നരച്ചുവരുന്നതിൽ സന്തോഷിക്കുന്നു. നിങ്ങളെന്നെ അടുത്തു കാണുമ്പോഴേയ്ക്ക് എന്റെ തല മുഴുക്കെ വിരിഞ്ഞ ഒരു വെൺതാമരയായിരിക്കും.

ആ! മേരി, നിങ്ങൾക്കു കാശ്മീർ കാണാൻ കഴിഞ്ഞിരുന്നെങ്കിൽ-കാശ്മീർമാത്രം, താമരകളും അരയന്നങ്ങളും (അരയന്നങ്ങളില്ല, താറാവുകളേ ഉള്ളു - കവിയുടെ തോന്ന്യാസം) നിറഞ്ഞ ആശ്ചര്യസരസ്സുകളും കാറ്റിലുലയുന്ന താമരയിൽ തങ്ങാൻ നോക്കുന്ന വലിയ കരിവണ്ടും (താമര ചുംബനം നിഷേധിച്ച് അയാളെ തലയാട്ടിയോടിക്കുന്നു-കവിത); എന്നാൽ നിങ്ങൾക്കു മരണശയ്യയിൽ നല്ലൊരു മനസ്സാക്ഷി കിട്ടും. ഇതു ഭൂലോക സ്വർഗ്ഗമാകകൊണ്ടും, കയ്യിലെ ഒരു പക്ഷി കാട്ടിലെ രണ്ടിനെക്കാൾ മെച്ചമാണെന്ന് ന്യായശാസ്ത്രം പറകകൊണ്ടും ഇതിന്റെ ഒരു നിമിഷദർശനം കൂടുതൽ ബുദ്ധിപൂർവ്വമാണ്, പക്ഷേ സാമ്പത്തികമായി മറ്റേതു മെച്ചമാണ്, ഉപദ്രവമില്ല, ശ്രമമില്ല, ചെലവില്ല, ഒരു കൊച്ച് അഴകൊഴകട്ടിപ്പാവജീവിതം; പിന്നീട്, അത്രതന്നെ.

എന്റെ കത്തു ബോറാകുന്നു..... അതുകൊണ്ടു നിർത്തട്ടെ. (ഇതു തനി മടിയാണ്) ആശംസകൾ.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ.

എന്റെ സ്ഥിരമേൽവിലാസം:

മഠം, ബേലൂർ, ഹൗറാ ഡിസ്ട്രിക്ട്, ബംഗാൾ, ഇന്ത്യ.

## 404

(ഹരിപദമിത്രന്ന്)

ശ്രീനഗർ, കാശ്മീർ
17 സെപ്തംബർ 1898

കല്യാണവര,

നിങ്ങളുടെ കത്തും കമ്പിയും കിട്ടി. വർത്തമാനങ്ങളെല്ലാം മനസ്സിലാക്കി. നിങ്ങൾ നിർവ്വിഘ്നം സിദ്ധിപരീക്ഷയിൽ ജയിക്കണമെന്ന് ഭഗവാനോടു പ്രാർത്ഥിക്കുന്നു.

ഇതിനിടയ്ക്ക് എന്റെ ശരീരം അത്യന്തം അസ്വസ്ഥമായിത്തീർന്നതുകൊണ്ട് അല്പം താമസം നേരിട്ടു; അല്ലെങ്കിൽ ഈ ആഴ്ചയിൽത്തന്നെ പഞ്ചാബിൽ പോകണമെന്ന് ആഗ്രഹമുണ്ടായിരുന്നു. ഇപ്പോൾ നാട്ടിൽ വളരെ ഉഷ്ണമായതുകൊണ്ട് പോകരുതെന്ന് ഡാക്ടർ നിഷേധിച്ചിരിക്കുന്നു. ഒക്ടോ

ബറിൽ ഒടുവിലത്തെ ആഴ്ചയോടുകൂടി എനിക്കു കറാച്ചിയിൽ എത്താമെന്നു തോന്നുന്നു. ഇപ്പോൾ ഒരവിധം സുഖമുണ്ട്. എന്റെകൂടെ ഇപ്രാവശ്യം വിശേഷിച്ചാരുമില്ല. അമേരിക്കക്കാരായ രണ്ടു സ്നേഹിതന്മാർമാത്രമുണ്ട്. ലാഹൂറിൽവെച്ച് അവരോടു യാത്ര പറയാമെന്നു തോന്നുന്നു. അവർ കല്ക്കത്തയിലോ രാജപുത്താനയിലോ എന്നെ കാത്തു താമസിക്കും. ഞാൻ മിക്കവാറും കച്ച്, ഭുജ്, ജൂനാഗർ; ഭാട്നഗർ, ലിംഡി, ബറോഡ എന്നീ സ്ഥലങ്ങളിൽക്കൂടി കല്ക്കത്തയ്ക്കു മടങ്ങങ്ങും. നവംബറിലോ ഡിസംബറിലോ ചൈന, ജപ്പാൻ ഈ രാജ്യങ്ങളിൽക്കൂടി അമേരിക്കയിലേയ്ക്കു പോകണമെന്നാണ് ഇപ്പോൾ ആഗ്രഹിക്കുന്നത്. പിന്നെയെല്ലാം ഭഗവദിച്ഛപോലെ എന്റെ ചെലവുകളെല്ലാം ആ അമേരിക്കൻസ്നേഹിതന്മാർ വഹിക്കുന്നു. കറാച്ചിക്കു പോകുന്നതുവരെ യാത്രയ്ക്കുള്ള ചെലവും അവരുടെ പക്കൽനിന്നു വാങ്ങാം. പക്ഷേ നിങ്ങൾക്കു സൗകര്യമുണ്ടെങ്കിൽ 50 രൂപ കമ്പിമണിയോർഡറായി ഋഷിവർ മുഖർജി, ചീഫ് ജഡ്ജി, കാശ്മീർ സ്റ്റേറ്റ്, ശ്രീനഗർ എന്ന മേൽവിലാസത്തിൽ അയച്ചാൽ വളരെ ഉപകാരമാകും. എന്തെന്നാൽ, ഇപ്പോൾ രോഗബാധിതനായി കുറെ പാഴ്ചെലവു വന്നുപോയിട്ടുണ്ട്; എപ്പോഴും വിദേശികളായ ശിഷ്യന്മാരുടെ അടുക്കൽ രൂപ ചോദിക്കാൻ നാണം തോന്നുന്നു.

സദാ ശുഭകാംക്ഷി, വിവേകാനന്ദൻ.

## 405

(ഖേത്രി മഹാരാജാവ്) ഋഷിവർ മുഖർജി, ചീഫ് ജഡ്ജി,

കാശ്മീർ

17 സെപ്തംബർ 1898

തിരുമേനി,

കഴിഞ്ഞ രണ്ടാഴ്ചയായി എനിക്കു കലശലായ രോഗമായിരുന്നു. ഇപ്പോൾ ഭേദമായിവരുന്നു. എനിക്കിപ്പോൾ പണത്തിനു ബുദ്ധിമുട്ടാണ്. അമേരിക്കൻ സുഹൃത്തുക്കൾ എന്നെ സഹായിക്കാൻ തങ്ങൾക്കാവതൊക്കെ ചെയ്യുന്നുണ്ടെങ്കിലും എപ്പോഴും അവരോടു പണം യാചിക്കുന്നതിൽ എനിക്കു നാണമാകുന്നു; രോഗംമൂലം പല ചില്ലറച്ചെലവുകളും വേണ്ടിവരുന്നതുകൊണ്ടു വിശേഷിച്ചും. എനിക്ക് ഒരാളോടു യാചിക്കുന്നതിൽ നാണമില്ല. അതങ്ങാണ് അങ്ങു തന്നാലും. നിഷേധിച്ചാലും, അതെനിക്കു സമമാണ്. കഴിയുമെങ്കിൽ കനിവുചെയ്തു കുറച്ചു പണമയയ്ക്കുക. അങ്ങയ്ക്ക് എങ്ങനെയുണ്ട്? ഒക്ടോബർ മദ്ധ്യത്തിൽ ഞാൻ സമതലത്തിലിറങ്ങുന്നു.

കുമാർ സാഹേബിനു (രാജകുമാരന്) തികച്ചും സുഖമായെന്നു ജഗ്മോഹന്റെ അടുത്തുനിന്നറിഞ്ഞു വളരെ സന്തോഷിക്കുന്നു. എനിക്കൊക്കെ ക്ഷേമം തന്നെ, അങ്ങയ്ക്കും അങ്ങനെതന്നെ എന്നു വിശ്വസിക്കുന്നു.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 406

(ഖേത്രി മഹാരാജാവിന്) ലാഹൂർ

16 ഒക്ടോബർ 1898

തിരുമേനി,

ഞാൻ കമ്പിക്കു പിന്നാലെ അയച്ച കത്തു വേണ്ട വിവരങ്ങൾ നല്കിയല്ലോ; അതുകൊണ്ട് എന്റെ ആരോഗ്യത്തെസ്സംബന്ധിച്ച് അങ്ങയുടെ കമ്പിക്കു മറുകമ്പിയയച്ചില്ല.

ഇക്കൊല്ലം ഞാൻ കാശ്മീരിൽ വളരെയേറെ കഷ്ടപ്പെട്ടു; ഇപ്പോൾ സുഖമായിരിക്കുന്നു; ഇന്നു നേരെ കല്ക്കത്തയ്ക്കു പോകയുമാണ്. ബംഗാളിലെ വലിയൊരേർപ്പാടായ ശ്രീ ദുർഗ്ഗാപൂജ കഴിഞ്ഞ പത്തു കൊല്ലമായി ഞാൻ കണ്ടിട്ടില്ല. ഇക്കൊല്ലം സന്നിഹിതനാവാൻ വിചാരിക്കുന്നു.

പാശ്ചാത്യസുഹൃത്തുക്കൾ ജയ്പൂർ കാണാൻ ഒന്നോ രണ്ടോ ആഴ്ചയ്ക്കം വരും. ജഗ്മോഹൻ അവിടെ ഉണ്ടെങ്കിൽ അവരുടെ പേരിൽ കുറച്ചു ശ്രദ്ധ ചെലുത്താനും അവരെ നഗരവും പ്രാചീനകലകളും കൊണ്ടു നടന്നു കാണിക്കാനും അദ്ദേഹത്തെ സദയം ചട്ടം കെട്ടുമല്ലോ.

അവർ ജയ്പൂരിലേയ്ക്കു പുറപ്പെടുന്നതിനുമുമ്പ് മുൻഷിജിക്ക് എഴുതണമെന്നു ഞാൻ സോദരൻ ശാരദാനന്ദന്നു നിർദ്ദേശം നല്കിയിട്ടാണു പോകുന്നത്.

അങ്ങും രാജകുമാരനും എങ്ങനെയുണ്ട്? എന്നുമെന്നപോലെ അങ്ങയുടെ ക്ഷേമത്തിന്നായി പ്രാർത്ഥിക്കുന്നു. നിർത്തട്ടെ.

സപ്രേമം, സ്വന്തം വിവേകാനന്ദൻ.

പുനശ്ച. എന്റെ ഭാവിമേൽവിലാസം മഠം, ബേലൂർ, ഹൗറാ ഡിസ്ട്രിക്ട്, ബംഗാൾ എന്നാണ്.

## 407

(ഹരിപദമിത്രമാണ്)

ലാഹൂർ 16 ഒക്ടോബർ 1898

കല്യാണവര,

കാശ്മീരിൽവെച്ചു ലഭിച്ച ആരോഗ്യം തികച്ചും ഭഗ്നമായിരിക്കുന്നു; ഒമ്പതു വർഷമായി ദുർഗ്ഗാപൂജ കണ്ടിട്ട്; അതിനാൽ കല്ക്കത്തയ്ക്കു പോകുന്നു. അമേരിക്കയിലേയ്ക്കു പോകുന്ന സങ്കല്പവും തല്ക്കാലം ഉപേക്ഷിച്ചിരിക്കയാണ്. ശീതകാലത്തിൽ കറാച്ചിയിൽ വരാൻ ധാരാളം അവസരം കിട്ടുമെന്നു തോന്നുന്നു. 50 രൂപ എന്റെ സതീർത്ഥ്യൻ ശാരദാനന്ദൻ ലാഹൂറിൽനിന്നു കറാച്ചിയിലേയ്ക്കുയയ്ക്കും. വ്യസനിക്കരുത്. എല്ലാം ഭഗവദിച്ഛ, ഈ ആണ്ടിൽ നിങ്ങളെ കാണാതെ ഞാൻ ഒരിടത്തും പോകയില്ല, നിശ്ചയം എല്ലാവർക്കും എന്റെ ആശീർവ്വാദം.

സദാ ശുഭകാംക്ഷി, വിവേകാനന്ദൻ

408

(ഖേത്രി മഹാരാജാവിന്) മഠം, ബേലൂർ,

ഹൗറാ ഡിസ്ട്രിക്ട്, ബംഗാൾ

26 ഒക്ടോബർ 1898

തിരുമേനി,

അങ്ങയുടെ ആരോഗ്യത്തെപ്പറ്റി ഞാൻ വളരെ ഉദ്വിഗ്നനായിരിക്കുന്നു. ഇറങ്ങിപ്പോരുംവഴി അങ്ങയെ കാണണമെന്ന് എനിക്കു വലിയ ആഗ്രഹമുണ്ടായിരുന്നു. പക്ഷേ എന്റെ ആരോഗ്യം തീരെ മോശമാകയും എനിക്കു വലിയ തിടുക്കത്തിൽ ഓടിപ്പോരേണ്ടി വരികയും ചെയ്തു. എന്റെ ഹൃദയത്തിനെന്തോ അസ്വസ്ഥതയുണ്ടെന്നു ഞാൻ ഭയപ്പെടുന്നു.

ഏതായാലും അങ്ങയുടെ ആരോഗ്യത്തെക്കുറിച്ചറിയാൻ എനിക്കു വളരെ ഉത്കണ്ഠയാണ്. അങ്ങയ്ക്ക് ഇഷ്ടമെങ്കിൽ അങ്ങയെക്കാണാൻ ഖേത്രിയിലേയ്ക്കു വരാം. അഹോരാത്ര, അങ്ങയുടെ ക്ഷേമത്തിനായി ഞാൻ പ്രാർത്ഥിക്കുന്നു. എന്തു സംഭവിച്ചാലും ധൈര്യം വിടരുത്, 'അംബ'യാണ് അങ്ങയുടെ രക്ഷ. അങ്ങയുടെ വിശേഷമെല്ലാം എനിക്കെഴുതുക...... കുമാർസാഹേബ് എങ്ങനെയുണ്ട്?

സമസ്തപ്രേമത്തോടും ശശ്വദനുഗ്രഹങ്ങളോടും

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ.

## 409

(മിസ ജോസഫൈൻ) 57, രാമ്കറന്തബോസ് സ്റ്റ്റീറ്റ്,
മക്ലിയോഡിന്) കല്ക്കത്ത 12 നവംബർ 1898

എന്റെ പ്രിയ ജോ ജോ,

ഞാൻ നാളെ ഞായറാഴ്ച കുറച്ചു സുഹൃത്തുക്കളെ വിരുന്നിനു ക്ഷണിച്ചിട്ടുണ്ട്...

നിങ്ങളെ ഞാനൊഴിച്ച് ചാടകുടിക്കുന്നതിനു പ്രതീക്ഷിക്കുന്നു. എല്ലാ അപ്പോഴേയ്ക്കു തയ്യാറായിരിക്കും.

ശ്രീമാതാവ് (ശ്രീശാരദാദേവി) ഇന്നു രാവിലെ പുതിയ മഠം കാണാൻ പോകുന്നു. ഞാനും അവിടെ പോകുന്നുണ്ട്. ഇന്നു വൈകിട്ട് 6 മണിക്ക് നിവേദിത ആദ്ധ്യക്ഷ്യം വഹിക്കാൻ പോകുന്നു. നിങ്ങൾക്കു കൗതുകവും മിസിസ് ബുള്ളിനു ശേഷിയും തോന്നുന്ന പക്ഷം വന്നാലും.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 410

(ഖേത്രി മഹാരാജാവിന്) മഠം, ബേലൂർ, ഹൗറാ ഡിസ്ട്രിക്ട്
നവംബർ (?) 1898

തിരുമേനി,

അങ്ങും കുമാരനും നല്ല ആരോഗ്യം ആസ്വാദിക്കുന്നതായറിഞ്ഞു വളരെ സന്തോഷിക്കുന്നു. എന്നെസ്സംബന്ധിച്ചാണെങ്കിൽ. എന്റെ ഹൃദയം വളരെ ക്ഷീണിച്ചിരിക്കുന്നു. മാറ്റം എനിക്കു നന്മ ചെയ്യുമെന്നു വിചാരിക്കുന്നില്ല; കഴിഞ്ഞ പതിന്നാലു കൊല്ലമായി ഒരു സ്ഥലത്ത് ഒന്നിച്ചു മൂന്നു മാസം ഞാൻ താമസിച്ചതായി ഓർക്കുന്നില്ല. നേരെമറിച്ച് വല്ല തഞ്ചത്തിലും ഒരു സ്ഥലത്തു മാസങ്ങൾ താമസിക്കാൻ കഴിഞ്ഞാൽ അതെനിക്കു നന്മ ചെയ്യുമെന്നു വിശ്വസിക്കുന്നു. ഞാനിതു ഗൗനിക്കുന്നില്ല. ഏതായാലും, ഈ ജന്മത്തെ എന്റെ പ്രവൃത്തി ചെയ്തുകഴിഞ്ഞിരിക്കുന്നതായി എനിക്കു തോന്നുന്നു. നന്മതിന്മകളിലും സുഖദുഃഖങ്ങളിലും കൂടെ എന്റെ ജീവിതത്തോണി ഇഴയ്ക്കപ്പെട്ടിരിക്കുന്നു. എനിയ്ക്കു പഠിക്കാനിടവന്ന മഹത്തായ ഒറ്റപ്പാഠം ജീവിതം ദുഃഖമെന്നാണ്, ദുഖമല്ലാതൊന്നുമല്ലെന്ന്, അംബയ്ക്കറിയാം. ഉത്തമമെന്തന്ന്. നമ്മളിലൊരോരുത്തനും കർമ്മത്തിന്റെ കൈകളിലത്രേ; അതു താനേ പ്രവർത്തിച്ചൊടുങ്ങുന്നു-അതിനെതിരില്ല, എന്തു വില കൊടുത്തും നേടാൻ കൊള്ളാവുന്ന ഒരൊറ്റ വസ്തുവേ ഉള്ളൂ. അതാണ് പ്രേമം, പ്രേമം, അമിതം അനന്തം - ആകാശംപോലെ വിശാലം സാഗരംപോലെ അഗാധം- ഇതാണ് ജീവിതത്തിലെ മഹത്തായ ഒറ്റ നേട്ടം.

അതു നേടുന്നവൻ അനുഗൃഹീതൻ.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 411

(ഖേത്രി മഹാരാജാവിന്) മഠം, ബേലൂർ
15 ഡിസംബർ 1898

തിരുമേനി,

അങ്ങയുടെ വളരെ കനിവുള്ള കത്തു കിട്ടി, മി. ദുല് ചന്ദിന്റെ പേർക്ക് 500-നുള്ള ഓർഡറോടുകൂടി. എനിക്കിപ്പോൾ അല്പം ഭേദമുണ്ട്. ഈ മെച്ചം തുടരുമോ ഇല്ലയോ എന്നറിഞ്ഞുകൂടാ.

ഞാൻ കേട്ടപടി, അങ്ങ് ഈ ഹേമന്തത്തിൽ കല്ക്കത്തയിൽ വരാൻ നിശ്ചയിച്ചിട്ടുണ്ടോ? പുതിയ വൈസ്രോയിക്കു തങ്ങളുടെ ആദരങ്ങളർപ്പിക്കാൻ അനേക രാജാക്കന്മാർ വന്നുകൊണ്ടിരിക്കുന്നു. സിക്കാർമഹാരാജാവ് ഇപ്പോൾ തന്നെ ഇവിടെയുണ്ടെന്നു പത്രങ്ങളിൽനിന്നു ഞാനറിഞ്ഞിരിക്കുന്നു.

അങ്ങയ്ക്കും അങ്ങയ്ക്കുള്ളോർക്കും വേണ്ടി എന്നും പ്രാർത്ഥിച്ചുകൊണ്ട്,

ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ.

## 412

മഠം, ബേലൂർ
15 ഡിസംബർ 1898

പ്രിയ-,

....അംബയാണ് നമ്മുടെ വഴികാട്ടി; എന്തു സംഭവിക്കുന്നതും സംഭവിക്കാനിരിക്കുന്നതും അംബയുടെ ശാസനത്തിലാണ്.....

സ്വന്തം വിവേകാനന്ദൻ

## 413

(മിസിസ് ഓളി ബുള്ളിന്) വൈദ്യനാഥ്, ദേവഘർ
29 ഡിസംബർ 1898

എന്റെ പ്രിയധീരമാതാവേ,

നിങ്ങളുടെകൂടെ വരാനുള്ള എന്റെ കഴിവില്ലായ്മ നിങ്ങൾക്കു നേരത്തെ അറിയാമല്ലോ. കൂടെ വരാൻമാത്രം ശക്തി എനിക്കു സമാഹരിക്കാനാവുന്നില്ല. ശ്വാസകോശങ്ങളിലെ കുളിരു തുടരുന്നു, അതാണ് എന്നെ യാത്രയ്ക്ക്

അയോഗ്യനാക്കുന്നതുതന്നെ. ആകപ്പാടെ ഇവിടെ മെച്ചം കിട്ടുമെന്നാശിക്കുന്നു.

എന്റെ (വകയിലുള്ള) പെങ്ങൾ ഇക്കൊല്ലങ്ങളത്രയും സ്വന്തം മനസ്സിനെ ഇച്ഛാശക്തികൊണ്ടു സംസ്കരിക്കയായിരുന്നു; അവർക്കു ബംഗാളിസാഹിത്യത്തിലുള്ളതു മുഴുവൻ അറിയാം; അതു വലിയൊരളവുണ്ടതാനും, വിശേഷിച്ച് തത്ത്വജ്ഞാനത്തിൽ, അവർ ഇപ്പോൾത്തന്നെ ഇംഗ്ലീഷിൽ, റോമനക്ഷരത്തിൽ തന്റെ പേരൊപ്പിടാൻ പഠിച്ചിരിക്കുന്നു. അവരെ പഠിപ്പിക്കയെന്നത് യഥാർത്ഥത്തിൽ തലച്ചോറുകൊണ്ടുള്ള പണിയാണ്, അതുകൊണ്ട് ഞാൻ മതിയാക്കിയിരിക്കുന്നു. ഞാൻ സമയം വെറുതെ അലസമാക്കിക്കളയാനും ബലാൽ വിശ്രമിക്കാനും യത്നിക്കയാണ്.

ഇതുവരെ എനിക്കു നിങ്ങളോടു പ്രേമമേ ഉണ്ടായിരുന്നുള്ളൂ. പക്ഷേ ഈയിടത്തെ സംഭവവികാസങ്ങൾ തെളിയിക്കുന്നത്. എന്റെ ജീവിത കാത്തുരക്ഷിക്കാൻ അംബിക നിങ്ങളെ നിയോഗിച്ചിരിക്കയാണെന്നാണ്; അതുകൊണ്ടു പ്രേമത്തോടു വിശ്വാസവും കൂട്ടിച്ചേർക്കപ്പെട്ടിരിക്കുന്നു! എന്നെയും എന്റെ പ്രവൃത്തിയെയും പറ്റിയാണെങ്കിൽ – നിങ്ങൾ ഈശ്വരപ്രേരിതയാണെന്നും. ചുമതലകളിൽനിന്ന് എല്ലാം സസന്തോഷം ഒഴിവാകാമെന്നും ഞാൻ കരുതുന്നു. അംബ എന്തു നിങ്ങളിലൂടെ ശാസിക്കുന്നുവോ അതു ഞാനനുസരിക്കയും ചെയ്യുന്നു.

യൂറോപ്പിലോ അമേരിക്കയിലോ നിങ്ങളോടു കൂടിച്ചേരാമെന്നാശിച്ചുകൊണ്ടു വിരമിക്കുന്നു.

നിങ്ങളുടെ ചിരസ്നിഗ്ദ്ധപുത്രൻ വിവേകാനന്ദൻ.

## 414

(മിസ് ജോസഫൈൻ മക്‌ലിയോഡിന്) ബേലൂർമഠം, ഹൗറ, ബംഗാൾ

2 ഫെബ്രുവരി 1899

എന്റെ പ്രിയ ജോ,

നിങ്ങൾ ഇപ്പോഴേയ്ക്ക് ന്യൂയോർക്കിലെത്തിയിരിക്കണം; ഇപ്പോൾ, ദീർഘകാലത്തെ അസാന്നിധ്യത്തിനുശേഷം സ്വജനമദ്ധ്യത്തിലായിരിക്കയുമാണല്ലോ. ഈ യാത്രയുടെ ഓരോ അടിവെയ്പിലും ഭാഗ്യം നിങ്ങൾക്കനുകൂലമായിരുന്നു–കടൽപോലും മൃദുവും ശാന്തവുമായിരുന്നു. കൊള്ളരുതാത്ത കൂട്ടുയാത്രക്കാർ കപ്പലിൽ തീരെയില്ലായിരുന്നുതാനും. ശരി. എന്നാൽ എനിക്കതു നേരെ മറിച്ചാണ്. എനിക്ക് നിങ്ങളുടെകൂടെ വരാൻ സാധിക്കാഞ്ഞതിൽ ഞാനേതാണ്ടു ഹതാശനായിരിക്കയാണ്. വൈദ്യനാഥത്തിൽ കിട്ടിയ മാറ്റവും എനിക്ക് ഒരു ഗുണവും ചെയ്തില്ല. ഞാനവിടെവെച്ച് ഏതാണ്ടു മരി

ച്ചു, എട്ടു പകലും രാത്രിയും വീർപ്പുമുട്ടുകയായിരുന്നു! സജീവനെന്നതിലേറെ നിർജ്ജീവനായിട്ടാണ് എന്നെ കല്ക്കത്തയ്ക്കു കൊണ്ടുവന്നത്; ഇവിടെയാകട്ടെ. ജീവിതത്തിലേയ്ക്കു വീണ്ടും മടങ്ങിവരാൻ പാടുപെടുകയാണ്.

ഡോ. സർക്കാരാണ് എന്നെ ഇപ്പോൾ ചികിത്സിക്കുന്നത്.

ഇപ്പോൾ, മുമ്പായിരുന്നതുപോലെ, അത്ര വിഷണ്ണനല്ല. ഞാനെന്റെ വിധിയോടു രഞ്ജിപ്പിലായിരിക്കുന്നു. ഞങ്ങൾക്ക് ഇക്കൊല്ലം വളരെ വിഷമമുള്ളതാണെന്നു തോന്നുന്നു. മാതൃമന്ദിരത്തിൽ താമസിക്കാറുണ്ടായിരുന്ന യോഗേൻ കഴിഞ്ഞ ഒരു മാസമായിട്ടു കഷ്ടപ്പെടുകയാണ്, ഓരോ ദിവസവും മരണത്തിന്റെ വാതില്ക്കലാണ്. അമ്മയ്ക്കു നന്നായറിയാം. ഞാൻ വീണ്ടും പ്രവൃത്തിയിലേയ്ക്ക് ഉത്തേജിതനായിരിക്കുന്നു, വ്യക്തിപരമായിട്ടല്ല; പക്ഷേ ഭാരതമൊട്ടുക്ക് ഒരിക്കൽക്കൂടെ ഒരിളക്കമുണ്ടാക്കാൻ ചെറുപ്പക്കാരെ അയയ്ക്കുകയാണ്. സർവ്വോപരി നിങ്ങൾക്കറിയാവുന്നതുപോലെ, ഭാരതത്തിലായിരിക്കെ, ജോ, ഇവിടത്തെ നമ്മുടെ പ്രവർത്തനത്തിനു കുറച്ചു ഫണ്ടുണ്ടാക്കാൻ നോക്കൂ.

മാർച്ചാകുമ്പോഴേയ്ക്ക് വീണ്ടും (ശക്തി) ഉരുക്കൂട്ടാൻ ഞാനാശിക്കുന്നു, ഏപ്രിലോടുകൂടി യൂറോപ്പിലേയ്ക്കു തിരിക്കുകയും ചെയ്യും.

പിന്നെയും, അമ്മയ്ക്കു നന്നായറിയാം.

ഞാനെന്റെ ആയുഷ്കാലമത്രയും കായികവും മാനസികവുമായ കഷ്ടപ്പെട്ടിട്ടുണ്ട്. പക്ഷേ അമ്മയുടെ കനിവ് അളവറ്റതായിരുന്നു. ആനന്ദവും അനുഗ്രഹങ്ങളും ഞാനർഹിക്കുന്നതിനെക്കാൾ അധികാമാണ് എനിക്കു കിട്ടിയത്. ഞാൻ പാടുപെടുന്നതാകട്ടെ അമ്മയെ തള്ളാനല്ല, നേരേമറിച്ച് അമ്മ എന്നെ എപ്പോഴും പോരാളിയായിക്കാണട്ടെ എന്നുവെച്ചാണ്; എന്റെ അന്ത്യശ്വാസം പോർക്കളത്തിലായിരിക്കയും ചെയ്യും.

എന്നെന്നും നിങ്ങൾക്കെന്റെ അത്യുത്തമപ്രേമാനുഗ്രഹങ്ങൾ.

എന്നും സത്യത്തിൽ സ്വന്തം വിവേകാനന്ദൻ.

## 415

(മിസ് മേരി ഹേലിന്) ബേലൂർമഠം, ഹൗറാ ഡിസ്ട്രിക്ട്

16 മാർച്ച് 1899

എന്റെ പ്രിയ മേരി,

മിസിസ് ആഡംസിനു നന്ദി; അവർ നിങ്ങളെ കുരുത്തം കെട്ട പെൺകുട്ടികളെ, ഒടുക്കം തട്ടിയുണർത്തി ഒരു കത്തെഴുതിച്ചല്ലോ. "കാണാതായാൽ പിന്നെ ഓർമ്മിക്കപോലുമില്ല." – ഇത് അമേരിക്കയിലെപ്പോലെ ഭാരതത്തിലെ

ശരി. തുടക്കത്തിലേ തന്നെ കാമുകനെ വെടിഞ്ഞുകളഞ്ഞ മറ്റേ യുവമഹതിയാകട്ടെ, ഒരു രസികതന്നെയാകുന്നു.

ശരി, ഞനെന്റെ ശരീരമാകുന്ന ചക്രത്തൊട്ടിലിൽ കളിക്കയാണ്; ശരീരമാകട്ടെ അതിന്റെ അസ്തിത്വം എന്നെ സദാ ബോധിപ്പിക്കുവാൻ മാസങ്ങളോളമായി കിണഞ്ഞു പരിശ്രമിക്കുകയുമാണ്.

ഏതായാലും എനിക്കു മാനസചികിത്സകരായ നാലു സോദരിമാരുള്ളതുകൊണ്ടു ഭയം വേണ്ട, ഇപ്പോൾത്തന്നെ മുങ്ങിപ്പോവില്ല. നിങ്ങളെല്ലാവരും ചേർന്ന് ഊക്കോടെ എന്നെ ഒന്നു വലിച്ചു കയറ്റുക, വിടാതെ സ്ഥിരമായി താങ്ങിനിർത്തുക. അങ്ങനെ ചെയ്താൽ ഞാൻ രക്ഷപ്പെടും.

നിങ്ങളാണ്ടിലൊരിക്കലെഴുതുന്ന ഒരു കത്തിൽ എന്നെപ്പറ്റി ഇത്ര വളരെ പറയുന്നതെന്ത്? ചിക്കാഗോവിലെ പിറുപിറുക്കുന്ന നാലു മന്ത്രവാദിനികളെക്കുറിച്ചു ഇത്ര കുറച്ചും?

മാക്സ്മുള്ളറുടെ 'രാമകൃഷ്ണനും അവിടുത്തെ ജീവിതവും വചനങ്ങളും' എന്ന പുതിയ പുസ്തകം നിങ്ങൾ കാണുകയുണ്ടായോ?

കണ്ടിട്ടില്ലെങ്കിൽ കാണണം, മദറും അതു കാണട്ടെ. മദറെങ്ങനെയുണ്ട്? നരച്ചുവരുന്നു? ഫാദർ പോപ്പോ? ഞങ്ങൾക്ക് അമേരിക്കയിൽനിന്നുള്ള അവസാനസന്ദർശകർ ആരായിരുന്നെന്നാണ് നിങ്ങൾ വിചാരിക്കുന്നത്? 'സോദര, പ്രേമം ഒരു ഭാഗ്യക്കുറിയാണ്' (എന്നു പറഞ്ഞ ആളും) 'മിസ്സെസ് മിൽ' (മീൽകുടുംബത്തിലെ ബാലികമാരും); അവർക്ക് ആസ്ത്രേലിയയിലും മറ്റും ക്ഷേമമായിരുന്നു. ഒരു മാറ്റവും വന്നിട്ടില്ലാത്ത ആ പഴയ കൂട്ടർതന്നെ, ഭാരതം സന്ദർശിക്കാൻ നിങ്ങൾ വന്നിരുന്നെങ്കിൽ – ഭാവിയിലൊരിക്കൽ അതുണ്ടാവും. പിന്നേയ്, മേരി, കുറച്ചു മാസങ്ങൾക്കുമുമ്പ്, നിങ്ങളുടെ നീണ്ട നിശ്ശബ്ദതയെക്കുറിച്ച് ഞാനേതാണ്ടു വ്യാകുലപ്പെടുകയായിരുന്നപ്പോൾ, ഞാൻ കേട്ടു, നിങ്ങളൊരു 'വില്ലി'യെ ചൂണ്ടയിട്ട പതുക്കെ പിടിക്കയാണെന്നും, അതുകൊണ്ട് നിങ്ങൾ നൃത്തക്കാരും സത്കാരങ്ങളുമായി വലിയ തിരക്കിലാണെന്നും; അതുകൊണ്ടാണ് നിങ്ങൾക്ക് എഴുതാൻ കഴിയാതെ പോയതെന്നും മനസ്സിലായി, പക്ഷേ, 'വില്ലിയെ' കിട്ടിയോ കിട്ടിയില്ലയോ, എനിക്കെന്റെ പണം കിട്ടണം; മറക്കരുത്. തന്റെ മണവാളനെ കിട്ടിയശേഷം വിവേകപൂർവ്വം മൗനവലംബിക്കയാണ്; പക്ഷേ ദയവുചെയ്ത്, എന്റെ പണമെവിടെ? അവരേയും അരുടെ ഭർത്താവിനേയും ഓർമ്മിപ്പിക്കുക. അവർ (ഹരിയറ്റ്) വൂളിയാണെങ്കിൽ ഇംഗ്ലീഷുകാർ ഞങ്ങളെ വിളിക്കുംപോലെ ഞാൻ 'ഗ്രീസി'യാണ്–ഭഗവൻ, എന്റെ പണമെവിടെ?

എനിക്കിപ്പോൾ ഗംഗാതീരത്തൊരു മാമുണ്ട്, ആകെക്കൂടി അമേരിക്കൻ–ഇംഗ്ലീഷ് സുഹൃത്തുക്കളുടെ സഹായംകൊണ്ട്, മദറിനോടു ജാഗ്രതയോടെ

ഇരിക്കാൻ പറയൂ. ഞാൻ യാങ്കിനാടിനെ വിഗ്രഹാരാധകമിഷണറിമാരെക്കൊണ്ടു മുക്കാൻ പോകുകയാണ്.

മി. വൂളിയോടു പറയൂ, അയാൾക്കു സോദരിയെ കിട്ടിയിട്ടും സോദരനു പണം കൊടുത്തിട്ടില്ലെന്ന്; മാത്രമല്ല; പൂമുഖത്തു പുകച്ചുകൊണ്ടിരുന്ന, തടിച്ചു കറുത്തു വിചിത്രവസ്ത്രങ്ങളണിഞ്ഞ ഭൂതമാണ് അനവധി പ്രലോഭനങ്ങളെ പേടിപ്പിച്ചോടിച്ചത്. അതാണ് മി. വൂളിക്കു ഹരിയറ്റിനെ നേടിക്കൊടുത്തതിൽ ഒരു കാരണവും; അതുകൊണ്ട് ആ പ്രയത്നത്തിലെ എന്റെ വലിയ പങ്കിനു പണം തരണമെന്നു ഞാൻ ആവശ്യപ്പെടുന്നു- എന്നും മറ്റും ബലമായിട്ടു വാദിക്കൂ, വാദിക്കുമോ?

ഈ വേനൽക്കു ജോവിന്റെകൂടെ അമേരിക്കയിലേയ്ക്കു വരാൻ കഴിഞ്ഞെങ്കിൽ എന്നു ഞാൻ എത്ര ആഗ്രഹിക്കുന്നു; പക്ഷേ മനുഷ്യൻ നിരൂപിക്കുന്നു, ആരു നിശ്ചയിക്കുന്നു? എപ്പോഴും ഈശ്വരനല്ല തീർച്ച. ശരി. കാര്യങ്ങൾ സ്വച്ഛന്ദം വഴുക്കിപ്പോകട്ടെ; അഭയാനന്ദൻ, മേരി ലൂയി, ഇവിടെയുണ്ടെന്നറിയാമല്ലോ. എന്നെ വളരെ കേമമായി ബോംബയിലും മദ്രാസിലും സ്വീകരിച്ചു. നാളെ കല്ക്കത്തയിൽ സ്വീകരിക്കുകയും ചെയ്യും; ഞങ്ങളും അവർക്കു നല്ലൊരു സ്വീകരണം നല്കാൻ പോകുന്നു.

മിസ് ഹോവിനും മിസിസ് ആഡംസിനും മദർ ചർച്ചിനും ഫാദർ പോപ്പിനും സപ്തസാഗരങ്ങൾക്കപ്പുറത്തുള്ള എന്റെ ബാക്കിസർവ്വസുഹൃത്തുക്കൾക്കും എന്റെ പ്രേമം, ഞങ്ങൾ സപ്തസാഗരങ്ങളിൽ വിശ്വസിക്കുന്നു – ഒന്നു പാൽ. ഒന്നു തേൻ, ഒന്നു തൈര്, ഒന്നു മുന്തിരിച്ചാറ്, ഒന്നു കരിമ്പിൻനീര്, ഒന്ന് ഉപ്പ്, ഒന്ന് എന്തെന്ന് ഓർമ്മയില്ല. നിങ്ങൾ നാലു സോദരിമാർക്ക് തേൻകടലിൽമീതെ എന്റെ പ്രേമത്തെ ഞാൻ വീശുന്നു....

നിത്യശുദ്ധഭാവനായ സ്വന്തം സോദരൻ വിവേകാനന്ദൻ.

പുനശ്ച. നൃത്തങ്ങൾക്കിടയ്ക്കു നേരം കിട്ടുമ്പോൾ എഴുതുക.

വിവേകാനന്ദൻ

## 416

മഠം

11 ഏപ്രിൽ 1899

പ്രിയ–,

രണ്ടു കോല്ലത്തെ ശരീരക്ലേശം എന്റെ ജീവിതത്തിൽനിന്ന് ഇരുപതു വർഷത്തെ ആയുസ്സിനെ എടുത്തുകളഞ്ഞിരിക്കുന്നു. ശരി, പക്ഷേ ആത്മാവു മാറുന്നില്ല, ഉവ്വോ? അതവിടെത്തന്നെയുണ്ട്. ഭ്രാന്തുപിടിച്ച അതേ ആത്മാവ്.

ഒരാശയത്തിൽ ഭ്രാന്തം - നിഷ്ഠിതം, നിർഭരം--

വിവേകാനന്ദൻ.

## 417

(ഭാരതീപത്രാധിപയ്ക്ക്)

ബേലൂർമഠം
16 ഏപ്രിൽ 1899

മഹാനുഭാവേ,

നിങ്ങളുടെ കത്തു കിട്ടി അത്യന്തം ആനന്ദിക്കുന്നു. എനിക്കോ എന്റെ സതീർത്ഥ്യർക്കോ വിശേഷാദരണീയമായ വല്ലതും ഉപേക്ഷിച്ചാൽ ശുദ്ധസത്ത്വന്മാരും യഥാർത്ഥസ്വദേശഹിതൈഷികളുമായ അനേകം മഹാത്മാക്കൾ ഞങ്ങളുടെ കാര്യത്തെ സഹായിക്കുമെങ്കിൽ അതുപേക്ഷിപ്പാൻ ഒരു നിമിഷവും താമസിക്കില്ല, ഒരു തുള്ളി കണ്ണുനീരും വീഴ്ത്തില്ലെന്നറിയുക. പ്രവൃത്തിയിൽ അതു കാണുകയും ചെയ്യാം. എന്നാൽ ഇതേവരെ അങ്ങനെ സഹായിക്കാൻ സന്നദ്ധരായി വരുന്ന ആരേയും കണ്ടെത്തിയിട്ടില്ല. ഒന്നുരണ്ടുപേർ ഞങ്ങളുടെ ഇഷ്ടപ്രവൃത്തിക്കുപകരം അവരുടേത് ഏർപ്പെടുത്താൻ ശ്രമിക്കുന്നു എന്നുമത്രമേ ഉള്ളു. യഥാർത്ഥത്തിൽ സ്വദേശത്തിനോ മനുഷ്യവർഗ്ഗത്തിനോ മംഗളം വന്നാൽ ശ്രീഗുരുദേവന്റെ പൂജ ഉപേക്ഷിക്കുക മാത്രമല്ല, ഉത്കടമായ പാപം ചെയ്ത് ക്രിസ്ത്യാനികളുടെ അനന്തനരകദുഃഖം അനുഭവിക്കാനും ഞാൻ സന്നദ്ധനാണെന്നും അറിയുക. എന്നാൽ യഥാർത്ഥ മനുഷ്യനെ തേടിത്തേടി ഞാൻ വൃദ്ധനാകാറായി. ഈ ലോകം തുലോം കഠിനമായ സ്ഥാനമാണ്. ഗ്രീക് തത്ത്വജ്ഞാനിയുടെ റാന്തലുമെടുത്തു ഞാൻ പല കാലമായി സഞ്ചരിക്കുന്നു. എന്റെ ഗുരുദേവൻ എപ്പോഴും പാടിയിരുന്ന ഒരു ബാലഗാനം ഓർമ്മവരുന്നു.

മനസ്സിനൊത്തവനത്രേ മനുജൻ
മനസ്സിലാക്കാം നയനത്താൽ.
ഒന്നോ രണ്ടോ പോരേ കാണൂ
നന്നായാ നിലയാർന്നവരായ്
കഴക്കമെന്യേ, രസമയനെങ്കിലു-
മൊഴുക്കിനെതിരേ, പായുമവൻ.

ഇതാണെനിക്കു പറയാനുള്ളത്. ഇതിൽ ഒട്ടും അതിശയോക്തിയില്ലെന്നറിയുക; കാര്യകാലത്തിൽ അതു കാണുകയും ചെയ്യാം.

ഗുരുപൂജ വെടിഞ്ഞാൽ ഉടനടി ഞങ്ങളുടെകൂടെ ചേരാമെന്നു സങ്കല്പിക്കുന്ന ദേശഹിതൈഷികളായ മഹാത്മാക്കളെസ്സംബന്ധിച്ചു എനിക്കൊരു സംശയം പറയാനുണ്ട്. സ്വദേശത്തിനുവേണ്ടി ഇത്ര മാത്രം ഹൃദയം തുടി

ക്കുന്ന, നെഞ്ചു തകരുന്ന, പ്രാണൻ പൊയ്പോകുന്ന, തൊണ്ടയടയുന്ന അവരുടെ സകലതും പൂജ ഒന്നുകൊണ്ടുമാത്രം ഇല്ലാതാകുമോ? ഇതാ, പർവ്വതങ്ങൾ ഒലിച്ചുപോകത്തക്കവണ്ണം ഒഴുക്കുള്ള തിരതല്ലുന്ന നദിയെ ഗുരുപൂജ ഹിമാലയത്തിലേയ്ക്കു നേരെതിരിച്ചുവിടുമോ? അത്തരം ദേശതാല്പര്യം കൊണ്ടു വലിയ കാര്യം നേടാമെന്നു വിചാരിക്കുന്നുവോ? അങ്ങനെയുള്ളവരുടെ സഹായം കൊണ്ട് ഗണ്യമായ വല്ല ഉപകാരവുമുണ്ടാകുമോ? നിങ്ങൾക്കറിയാമായിരിക്കാം, എനിക്കറിഞ്ഞുകൂടാ, ദാഹം മുഴുത്തവൻ ഇത്രത്തോളം വെള്ളത്തെ വിവേചിക്കുമോ? വിശപ്പുകൊണ്ടു മൃതപ്രായനായവൻ ഇത്രത്തോളം ആഹാരത്തെ വിവേചിക്കുമോ? മൂക്കു ചുളുക്കുമോ? ഒരുവന്റെ ബുദ്ധിയുടെ പോക്കിനെപ്പറ്റി ആർക്കറിയാം? അത്തരം ആളുകൾ കണ്ണാടിക്കൂട്ടിൽ ജീവിക്കുകയാണ് നല്ലതെന്ന് എനിക്കു തോന്നുന്നു; പ്രവർത്തനകാലത്ത് അവർ എത്രയ്ക്കു പിന്നിൽ നില്ക്കുന്നുവോ അത്രയും മംഗളംതന്നെ.

പ്രീതിയുണ്ടെങ്കിൽ ജാതിയും കജാതിയും വിചാരിക്കില്ല. വിശപ്പു ബാധിച്ചാൽ പഴഞ്ചോറാണോ എന്നു നോക്കില്ല. ഞാൻ ഇങ്ങനെയാണ് മനസ്സിലാക്കിയിരിക്കുന്നത്. എന്റെ ധാരണയെല്ലാം തെറ്റാവാം; ഗുരുപൂജയാകുന്ന കരടു തൊണ്ടയിൽ വന്നു തടയുന്നതുകൊണ്ട് എല്ലാം നശിച്ചുപോകുമെങ്കിൽ അതിനെ എടുത്തുകളഞ്ഞേയ്ക്കാം.

ഏതായാലും ഇതിനെപ്പറ്റി നിങ്ങളോടു പലതും പറയാൻ വളരെ ആഗ്രമുണ്ട്. അതെല്ലാം പറയാൻ, രോഗം ശോകം മൃത്യു ഇവ എനിക്ക് ഇതുവരെ അവകാശം നല്കിയില്ല; ഇനിയെങ്കിലും അവസരം നല്കുമെന്നു വിശ്വസിക്കുന്നു.

ഈ നവവർഷത്തിൽ നിങ്ങളുടെ ആഗ്രഹങ്ങളെല്ലാം സഫലമാകട്ടെ.

കിമധികമിതി, വിവേകാനന്ദൻ

## 418

(ഖേത്രി മഹാരാജാവിന്) | മഠം ആലംബസാർ?

14 ജൂൺ 1899

എന്റെ പ്രിയമിത്രമേ,

എനിക്കിവിടെ ഏതു രീതിയിലോ, അങ്ങനെ തിരുമേനിക്കും ഇപ്പോൾ പരമാവധി സൗഹൃദവും പ്രേമവും ആവശ്യമാണ്.

കുറച്ചാഴ്ച മുമ്പ് ഞാൻ അങ്ങയ്ക്കൊരു കത്തെഴുതിയിരുന്നു; പക്ഷേ ഒരു വാർത്തയും കിട്ടാൻ കഴിഞ്ഞില്ല. അങ്ങയ്ക്കിപ്പോൾ നല്ല ആരോഗ്യമാണെന്നു വിശ്വസിക്കുന്നു. ഈ മാസം 20നു ഞാൻ വീണ്ടും ഇംഗ്ലണ്ടിലേയ്ക്കു പുറപ്പെടുന്നു.

ഈ കടൽയാത്രകൊണ്ട് കുറെയൊക്കെ ഗുണം കിട്ടുമെന്നും ഞാൻ ആശിക്കുന്നു.

സർവ്വവിപത്തുകളിൽനിന്നും അങ്ങു രക്ഷിക്കപ്പെടട്ടെ, സർവ്വാനു ഗ്രഹങ്ങളും അങ്ങയെ അനുവർത്തിക്കയും ചെയ്യട്ടെ!

ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

പുനശ്ച. ജഗ്മോഹന്ന് എന്റെ പ്രേമവും സ്വസ്തിയും.

## 419

(മി. ഇ. റ്റി. സ്റ്റർഡിക്ക്)

പോർട്ട്സെഡ്
14 ജൂലായ് 1899

എന്റെ പ്രിയ സ്റ്റർഡി,

നിങ്ങളുടെ കത്തു ഭദ്രമായി ഇപ്പോൾത്തന്നെ കിട്ടി; ഒന്നു പാരീസിലെ എം. നോബെലിന്റേയുമുണ്ട്. മിസ് നോബിളിനു അമേരിക്കയിൽനിന്നു ധാരാളമുണ്ട്.

മി. നോബെൽ എഴുതുന്നു, തനിക്കു ദീർഘകാലം പാരീസ് വിട്ടിരിക്കേണ്ടതുകൊണ്ട് തന്നെക്കാണാൻ ലണ്ടനിൽനിന്നു പാരീസ്സിലേയ്ക്കു ചെല്ലുന്നതു മറ്റൊരു തീയതിക്കു മാറ്റിവെയ്ക്കണമെന്ന്. നിങ്ങൾക്കു തീർച്ചയായറിയാവുന്നതുപോലെ ലണ്ടനിൽ എന്റെ സ്നേഹിതർ വളരെപ്പേർ ഇപ്പോൾ താമസിക്കുന്നുണ്ടാവില്ല; കൂടാതെ മിസ് മക്ലിയോഡ് ഞാൻ ചെല്ലണമെന്ന് ഉഴറുന്നു. ഈ ചുറ്റുപാടിൽ ഇംഗ്ലണ്ടിലൊരു താമസം ആശാസ്യമല്ല. മാത്രമല്ല, എനിക്കു വളരെ ആയുസ്സു ശേഷിപ്പില്ല. ആ സങ്കല്പത്തിലെങ്കിലും വേണം ഞാൻ മുന്നോട്ടു പോവാൻ. വല്ലതും അമേരിക്കയിൽ ചെയ്യണമെന്നുണ്ടെങ്കിൽ അമേരിക്കയിൽ ചിതറിക്കിടപ്പുള്ള നമ്മുടെ സ്വാധീനതയെ മുറയ്ക്കു സംഘടിപ്പിക്കണമെങ്കിൽ, എല്ലാമൊന്ന് ഏകീകരിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. പിന്നെ, കുറച്ചു മാസത്തിനകം ഇംഗ്ലണ്ടിലേയ്ക്കു പോരാനും എനിക്കു അവസരം കിട്ടും.

അമേരിക്കൻപ്രവർത്തനം ഉരുക്കൂട്ടിക്കൊണ്ടു വരുവാൻ-എന്നു പറയട്ടെ -നിങ്ങളെ കൂടിയേ ഒക്കു എന്നു ഞാൻ വിചാരിക്കുന്നു. അതുകൊണ്ട് കഴിയുമെങ്കിൽ നിങ്ങൾ എന്റെ കൂടെ പോരേണ്ടതുണ്ട്. തുരീയാനന്ദൻ എന്റെ കൂടെയുണ്ട്. ശാരദാനന്ദന്റെ സോദരൻ ബോസ്റ്റണിലേയ്ക്കു പോകുന്നു..... നിങ്ങൾക്ക് അമേരിക്കയിലേയ്ക്കു പോരാനാവാത്തപക്ഷം ഞാൻ പോകേണ്ടതാണല്ലോ, അല്ലേ?

സ്വന്തം വിവേകാനന്ദൻ.

(മിസ് ജോസഫൈൻ മക്ലിയോഡിന്) ദി ലൈമ്സ്, വുഡ്സൈഡ്, വിംബിൾഡൺ

3 ആഗസ്റ്റ് 1899

എന്റെ പ്രിയ ജോ,

ഒടുക്കം ഞങ്ങൾ തിരിച്ചെത്തിയിരിക്കുന്നു. തുരീയാനന്ദനും എനിക്കും ഇവിടെ മനോഹരവസതി കിട്ടിയിരിക്കുന്നു. ശാരദാനന്ദന്റെ സോദരൻ മിസ് നോബ്ളിന്റെ കൂടെയുണ്ട്. അടുത്ത ഞായറാഴ്ച പുറപ്പെടുകയും ചെയ്യും.

കടൽയാത്രകൊണ്ടു ഞാൻ ലേശം ആരോഗ്യം വീണ്ടെടുത്തിരിക്കുന്നു. ഡംബ്ബെല്സ്കൊണ്ടു വ്യായാമവും കപ്പലിനെ തിരമാലകളിലിട്ടുലയ്ക്കുന്ന കാലവർഷക്കാറ്റുമാണ് ഇത്രയാക്കിയത്. വിചിത്രം അല്ലേ? അതു നിലനില്ക്കുമെന്നു വിശ്വസിക്കുന്നു. മദർ എവിടെ, ഭാരതത്തിലെ ആരാധ്യയായ ബ്രാഹ്മണിപ്പശു? അവർ നിങ്ങളുടെകൂടെ ന്യൂയോർക്കിലുണ്ടെന്നു വിചാരിക്കുന്നു.

സ്റ്റർഡിയും മിസിസ് ജോൺസണും ആരും ഇവിടെയില്ല. അതുകൊണ്ട് മാഗോർ വ്യാകുലനായിരിക്കുന്നു. അടുത്ത മാസം വരെ അവർക്ക് അമേരിക്കയിലേയ്ക്കു വരാനാവില്ല. ഇപ്പോൾത്തന്നെ എനിക്കു കടലിനോട് ഇഷ്ടമായിരിക്കുന്നു. മത്സ്യാവതാരം എന്നിൽ പ്രസാദിച്ചിരിക്കുന്നു – ഒരു ബംഗാളിയായ എന്നിൽ അത് ധാരാളമുണ്ടെന്നും തീർച്ച.

അല്ബെട്ടാ എങ്ങനെയുണ്ട്...... പഴയ കൂട്ടരും മറ്റും? പ്രിയ മിസിസ് ബ്രർറാബിറ്റിൽനിന്ന് എനിക്കു മനോഹരമായൊരു കത്തുണ്ടായിരുന്നു; അവർക്കു ഞങ്ങളെ ലണ്ടനിൽ കണ്ടെത്താൻ കഴിഞ്ഞില്ല; ഞങ്ങളെത്തുന്നതിനുമുമ്പ് അവർ പുറപ്പെട്ടു.

ഇവിടം സുഖവും ഊഷ്മളവുമാണ്; കുറച്ചധികമെന്നാണ് അവർ പറയുന്നത്. ഞാൻ തല്ക്കാലത്തേയ്ക്ക് ഒരു ശൂന്യവാദിയായിരിക്കുന്നു. ഒരു പദ്ധതിയുമില്ല. ഒരു പനർവിചാരവുമില്ല, ഒന്നിനും ഒരാരംഭവുമില്ല, തികവുറ്റ ഉദാസീനത. ശരി, ജോ, കപ്പലിൽ വെച്ച് നിങ്ങളെയോ ദിവ്യഗോവിനെയോ ഞാൻ വിമർശിച്ചപ്പോഴെല്ലാം മാർഗോ നിങ്ങളുടെ ഭാഗം പിടിക്കും. പാവം കുഞ്ഞ്, അവർക്കത്യല്പമേ അറിയൂ! ജോ, കാര്യച്ചുരുക്കം ഇതാണ്, നിങ്ങളിവിടെ ഇല്ലാത്തതുകൊണ്ടു ലണ്ടനിൽ ഒരു പ്രവർത്തനവും സാധ്യമല്ല. നിങ്ങളെന്റെ നിയതിയാണെന്നു തോന്നുന്നു! യന്ത്രം കറങ്ങട്ടെ, വൃദ്ധമഹതി, ഇതു കർമ്മമാണ്, ആർക്കും ഒഴിവാക്കാനാവില്ല. ഈ കടൽയാത്രകൊണ്ട് ഞാൻ വളരെ ചെറുപ്പമായിരിക്കുന്നതായി കാണാം. ഹൃദയം പെട്ടെന്നു വലിയുമ്പോൾമാത്രമാണ് എനിക്കെന്റെ പ്രായം തോന്നുന്നത്. ആകട്ടെ, എന്താണീ ഓസ്റ്റിയോ

പ്പതി? അവർ ഒന്നോ രണ്ടോ വാരിയെല്ലുകൾ മുറിച്ചുമാറ്റുമോ, എന്നെ സുഖപ്പെടുത്താൻ? ഞാനില്ല. എന്റെ വാരിയെല്ലുകൾകൊണ്ട്.... ഉണ്ടാക്കാൻ പറ്റില്ല, തീർച്ച. അതെന്തായാലും അയാൾക്കെന്റെ എല്ലുകൾ കണ്ടുപിടിക്കുക ഒരു കഠിനപ്രയത്നമായിരിക്കും. എന്റെ എല്ലുകൾ ഗംഗയിൽ പവിഴമാകാൻ വിഹിതങ്ങളാണ്. ഞാൻ ഇപ്പോൾ ഫ്രഞ്ച് പഠിക്കാൻ പോകുന്നു. നിങ്ങൾ ദിവസേന ഒരു പാഠം എനിക്കു പറഞ്ഞുതരുമെങ്കിൽ; പക്ഷേ വ്യാകരണത്തിന്റെ പാഠം എനിക്കു പറഞ്ഞുതരുമെങ്കിൽ; പക്ഷേ വ്യാകരണത്തിന്റെ ഒരു വ്യാപാരവും പറ്റില്ല – ഞാൻ വായിക്കാം. നിങ്ങൾ ഇംഗ്ലീഷിൽ വ്യാഖ്യാനിക്കുക, അത്രമാത്രം. അഭേദനന്ദന്നു സദയം എന്റെ പ്രേമം നല്കുക. തുരീയാനന്ദനുവേണ്ടി തയ്യാറായിക്കൊള്ളാനും പറയുക; ഞാൻ (തുരീയാനന്ദനെ) അയാളുടെ കൂടെ ആർക്കും. വേഗം എഴുതുക.

സർവ്വപ്രേമപൂർവ്വം വിവേകാനന്ദൻ.

## 421

മിസ് മേരി ഹാല്ബോയിസ്റ്റർക്ക്) മിസ് നോബിൾ.

21 എ. ഹൈ സ്റ്റ്റിറ്റ്, വിംബിൾഡൺ

ആഗസ്റ്റ് 1899

എന്റെ പ്രിയ മേരി,

ഞാനിതാ വീണ്ടും ലണ്ടനിൽ ഇത്തവണ തിരക്കില്ല, ബഹളം കൂട്ടി നടക്കുന്ന ശാന്തമായി ഒരു മൂലയ്ക്കടിഞ്ഞിരിക്കയാണ് – യു.എസ്. പ്പെടാനുള്ള ആദ്യത്തെ അവസരം ഏതാണ്ടെല്ലാവരും ലണ്ടന്നു പുറത്താകും എന്റെ ആരോഗ്യം അത്ര നന്നല്ല. നിന്റെ തടാകങ്ങളുടേയും തോട്ടങ്ങളു

കുറച്ചാഴ്ചകൾക്കും ഞാൻ ന്യൂയോർക്കിൽ എത്താമെന്നു പ്രതീക്ഷിക്കുന്നു; അടുത്തെന്തെന്ന് അറിഞ്ഞുകൂടാ. അടുത്ത വസന്തത്തിൽ ഇംഗ്ലണ്ടിലേക്കു മടങ്ങിയെത്താൻ ഞാൻ വിചാരിക്കുന്നു.

ആർക്കും ഒരു കഷ്ടതയും ഒരിക്കലും വരരുതെന്നു ഞാൻ സർവ്വാത്മനാ ആശിക്കുന്നു; എങ്കിലും അതുമാത്രമാണ് നമ്മുടെ ജീവിതത്തിന്റെ ആഴങ്ങളിലേയ്ക്ക് ഒരു ഉൾക്കാഴ്ച നല്കുന്നത്, അല്ലേ?

നമ്മുടെ യാതനാനിമിഷങ്ങളിൽ, ചിരകാലം അടയ്ക്കപ്പെട്ടിരുന്ന മർഗ്ഗങ്ങൾ തുറക്കുന്നതായും പ്രകാശരശ്മികൾ പ്രവേശിക്കുന്നതായും തോന്നുന്നു.

നാം വളരുന്ന മുറയ്ക്കു നാം പഠിക്കുന്നു. അഹോ, നമുക്കു നമ്മുടെ

ജ്ഞാനം ഇവിടെ ഉപയോഗിക്കാനാവുന്നില്ല. നാം പഠിക്കുന്നതായി തോന്നുന്ന നിമിഷത്തിൽ നാം അരങ്ങത്തുനിന്നു വിദൂരം വിദ്രുതം അപനയിക്കപ്പെടുന്നു. ഇതാണുതാനും മായ!

നാം അറിഞ്ഞുകളിച്ചാൽ ഈ ലോകലീല ഉണ്ടായിരിക്കില്ല, ഈ കളി നടന്നുപോവില്ല. നാം കണ്ണു കെട്ടിക്കളിക്കണം. നമ്മളിൽ ചിലർ നാടകത്തിലെ കള്ളന്റെ ഭാഗമാണ് എടുത്തിരിക്കുന്നത്; ചിലർ നായകന്റെ – തീരെ കാര്യമാക്കേണ്ട, ഒക്കെക്കളിതന്നെ, ഇതാണ് ഒരൊറ്റസ്സാന്ത്വനം. അരങ്ങത്തു പിശാചുക്കളും സിംഹങ്ങളും പുലികളും ഒക്കെയുണ്ട്, പക്ഷേ അവ ബദ്ധമുഖങ്ങളാണ്. അവയ്ക്കു തിമർക്കാം, കടിക്കാൻ വയ്യ. ലോകത്തിനു നമ്മുടെ ആത്മാക്കളെ തൊടാനാവില്ല. നിങ്ങൾക്കു വേണമെങ്കിൽ, ദേഹം കീറിപ്പറിഞ്ഞു ചോരയൊലിക്കുമ്പോഴും മനസ്സിൽ പരമശാന്തി ആസ്വദിക്കാൻ സാധിക്കും.

അതിലേയ്ക്കുള്ള വഴി നൈരാശ്യം പ്രാപിക്കയാകുന്നു. അതറിയാമോ? അതു ഹതാശന്റെ ദുർബ്ബലഭാവമല്ല. മറിച്ചു താൻ പ്രാപിച്ച വസ്തുക്കളിൽ–പാടുപെട്ടു നേടിയിട്ടു തന്റെ യോഗ്യതയ്ക്കൊത്ത തല്ലെന്നു കണ്ട് എറിഞ്ഞുകളയുന്ന വസ്തുക്കളിൽ – വിജേതാവിനുള്ള അവജ്ഞയാണത്.

ഈ നൈരാശ്യം, ആശാരാഹിത്യം, ലക്ഷ്യശൂന്യത, പ്രകൃതിയുമായുള്ള രഞ്ജിപ്പുതന്നെയാണ്. പ്രകൃതിയിൽ രഞ്ജിപ്പില്ല, യുക്തിയില്ല, ക്രമമില്ല; അതു മുമ്പേ ശൂന്യമായിരുന്നു, ഇപ്പോഴും അതേ.

ഏറ്റവും താണ മനുഷ്യൻ. മൺതലയൻ, പ്രകൃതിയുമായി രഞ്ജിപ്പിലാണ്; ഏറ്റവും ഉയർന്നവനും അങ്ങനെതന്നെ, തന്റെ ജ്ഞാനത്തിന്റെ തികവിൽ. ലക്ഷ്യശൂന്യർ. ഒന്നിലും ഒട്ടാത്തവർ ആശയറ്റവർ–ഈ മൂന്നു പേർക്കും സുഖമാണ്.

നിങ്ങൾക്കൊരു വെടി പറയുന്ന കത്തു വേണം, അല്ലേ? എനിക്കു വെടി പറയാൻ വളരെയില്ല. കഴിഞ്ഞ രണ്ടു ദിവസം മി. സ്റ്റർഡി വന്നു. അദ്ദേഹം വെയില്സിലുള്ള തന്റെ വീട്ടിലേയ്ക്കു നാളെപ്പോകുന്നു.

എനിയ്ക്ക് ഒന്നോ രണ്ടോ ദിവസത്തിനകം ന്യൂയോർക്കിലേയ്ക്കു ടിക്കറ്റെടുക്കണം.

പഴയ സുഹൃത്തുക്കളിലാരേയും ഇനിയും ഞാൻ കണ്ടിട്ടില്ല. മിസ് സൗട്ടറും, മാക്സ് എഗഡിക്കുമൊഴിച്ച് – അവർ ലണ്ടനിലുണ്ട്. എപ്പോഴുമെന്നപോലെ അവർ വളരെ കനിവുള്ളവരായിരുന്നു.

ഒരു വാർത്തയും നല്കാനില്ല. കാരണം ഇനിയും ലണ്ടനെപ്പറ്റി എനിക്കറിഞ്ഞുകൂടാ. ജർടൂഡ് ഓർച്ചാർഡ് എവിടെയെന്നറിഞ്ഞുകൂടാ; ജർടൂഡ്

ഓർച്ചാർഡ് എവിടെയെന്നറിഞ്ഞുകൂടാ; അല്ലെങ്കിൽ അവർക്ക് എഴുതാമായിരുന്നു. മിസ്കേറ്റ് സ്റ്റീലും ദൂരെയാണ്. അവർ വ്യാഴാഴ്ചയോ ശനിയാഴ്ചയോ വരുന്നു.

പാരീസിലൊരു സ്നേഹിതന്റെകൂടെ താമസിക്കാൻ എനിക്കൊരു ക്ഷണമുണ്ടായിരുന്നു, നല്ല പഠിപ്പുള്ള ഒരു ഫ്രഞ്ചുകാരൻ. പക്ഷേ ഇത്തവണ എനിക്കു പോവാൻ പറ്റിയില്ല. വേറൊരിക്കൽ കുറച്ചു നാൾ അദ്ദേഹത്തിന്റെ കൂടെ പാർക്കാൻ ഞാനാശിക്കുന്നു.

നമ്മുടെ പഴയ സ്നേഹിതരെ കുറച്ചുപേരെ കണ്ട് അവർക്കു "സുദിനാ"ശംസ ചെയ്യണമെന്നുണ്ട്.

നിങ്ങളെ തീർച്ചയായും അമേരിക്കയിൽ കാണാമെന്നു ഞാനാശിക്കുന്നു. ഞാൻ എന്റെ പര്യടനത്തിൽ അപ്രതീക്ഷിതമായി ഒട്ടാവയിൽവന്നു കയറിയേയ്ക്കാം. അല്ലെങ്കിൽ നിങ്ങൾ ന്യൂയോർക്കിലേയ്ക്കു വരിക.

സ്വസ്തി, സർവ്വഭാവുകങ്ങളും ഭവിക്കട്ടെ.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 422

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

ലണ്ടൻ
10 ആഗസ്റ്റ് 1899

അഭിന്നഹൃദയ,

നിങ്ങളുടെ കത്തിൽനിന്ന് പല വർത്തമാനങ്ങളുമറിഞ്ഞു. കപ്പലിൽ എന്റെ ശരീരം ഏറെക്കുറെ സ്വസ്ഥമായിരുന്നു; എന്നാൽ കരയിൽ ഇറങ്ങിയതുമുതൽ വയറ്റിൽ വായു കേറിയതുകൊണ്ട് അല്പം വിഷമമുണ്ട്. ഒരു ഡാക്ടർ ഉപദേശിച്ചു. സസ്യാഹാരം സ്വീകരിക്കുകയും പരിപ്പുപേക്ഷിക്കുകയും ചെയ്യുക എന്ന്. ഇദ്ദേഹം ഇവിടത്തെ വലിയൊരു ഡാക്ടറാണ്. ഇദ്ദേഹത്തിന്റെ അഭിപ്രായ പ്രകാരം, യൂറിക് ആസിഡിന്റെ തകരാറുകൊണ്ടാണ് എല്ലാ രോഗങ്ങളും വരുന്നത്. മാംസവും പരിപ്പും യൂറിക് ആസിഡ് സൃഷ്ടിക്കുന്നു. അതുകൊണ്ട് ത്യാജ്യം ബ്രഹ്മപദം ഇത്യാദി ഇദ്ദേഹത്തെ സലാം ചെയ്തിട്ടു മടങ്ങി. മൂത്രം പരിശോധിച്ചതിൽ പഞ്ചസാരയൊന്നുമില്ല; ആൽബുമിൻ ഉണ്ട്. ആകട്ടെ, നാഡിക്കു വളരെ ബലമുണ്ട്, ഹൃദയം ദുർബ്ബലമാണ്. തരക്കേടെന്ത്? കുറേ നാൾ സസ്യാഹാരത്തിൽ കഴിച്ചുകൂട്ടുന്നതു നല്ലതുതന്നെ. ഇവിടെ വലിയ കുഴപ്പം – സ്നേഹിതന്മാരെല്ലാം ഈ വേനല്ക്കാലത്തു വെളിയിൽ പോയിരിക്കയാണ്. മാത്രമല്ല ശരീരസ്ഥിതിയും അത്ര നന്നല്ല – ആഹാരാദികളിലും വിഷമംതന്നെ. അതുകൊണ്ട് മൂന്നുനാലു ദിവസത്തിനുള്ളിൽ അമേരിക്കയിലേയ്ക്കു പോകുന്നു മിസിസ് ബുള്ളിനു വരുവു

ചെലവു കണക്കയയ്ക്കുക, തറയ്ക്ക് എത്രരൂപ, ഗൃഹം പണിയിയ്ക്കാൻ എത്ര, മറ്റു ചെലവ് എത്ര എന്നെല്ലാം ശാരദാപ്രസന്നൻ പറയുന്നു, പത്രത്തിനു പ്രചാരമില്ലെന്ന്........ എന്റെ സഞ്ചാരവൃത്താന്തം പ്രസിദ്ധപ്പെടുത്തുന്നതാണെന്നു ധാരാളം വിജ്ഞാപനം ചെയ്യുക-അനേകം വരിക്കാൻ വന്നുകൂടും. തത്ത്വസിദ്ധാന്തങ്ങൾകൊണ്ട് മുക്കാൽപ്പങ്കും നിറച്ചാലുണ്ടോ ആളുകൾക്ക് രുചിക്കുന്നു?

ഏതായാലും പത്രത്തിന്മേൽ ദൃഷ്ടിവെയ്ക്കുക, ഞാൻ അസ്തമിച്ചു പോയി എന്നു വിചാരിച്ചുകൊള്ളുക. ഇങ്ങനെ വിചാരിച്ചുംകൊണ്ടു നിങ്ങൾ സ്വാതന്ത്രരായി ജോലി ചെയ്യുക. 'പണത്തിനും ബുദ്ധിക്കുമെല്ലാം' ചേട്ടനെ ആശ്രയിച്ചിരുന്നാൽ സർവ്വനാശം സംഭവിക്കും. പത്രത്തിനുവേണ്ട പണം ഞാൻ കൊണ്ടുവന്നുതരണം, ലേഖനങ്ങളും ഞാൻ എഴുതിയയയ്ക്കണം. ഇങ്ങനെയായാൽ നിങ്ങൾ എന്തു ചെയ്യുന്നു? ആ സായിപ്പന്മാർ എന്തു ചെയ്യുന്നു? എന്നെ കാത്തിരിക്കേണ്ട. വേണ്ടതെല്ലാം നിങ്ങൾ ചെയ്യുക. ഒറ്റ പ്പൈസ കൊണ്ടുവരാൻ ആരുമില്ല. പ്രചരണം നടത്താൻ ആരുമില്ല. ഒരു കാര്യം കൊണ്ടുനടത്താൻ ആരുമില്ല. ഒരു വരിയെഴുതാൻ...... കഴിവ് ആർക്കുമില്ല - എല്ലാവരും പെട്ടെന്ന് മഹാപുരുഷന്മാരായിരിക്കയാണ്...... നിങ്ങൾ ഈ നിലയിലായസ്ഥിക്ക് ആറുമാസത്തേയ്ക്കു കാര്യമെല്ലാം ചെറുപ്പക്കാരെ ഏല്പിക്കുക. പ്രമാണങ്ങളും എഴുത്തുകുത്തും പണവും പ്രചരണവും എല്ലാം. അവർക്കും ഒന്നും ചെയ്യാൻ വയ്യെങ്കിൽ, എല്ലാം വിറ്റു പണം തന്നവർക്കുതന്നെ തിരിച്ചുകൊടുത്തു പിച്ചതെണ്ടുക. മഠത്തെപ്പറ്റി ഒരു വർത്തമാനവും കിട്ടുന്നില്ല. ശരത് എന്തു ചെയ്യുന്നു? നിങ്ങളെല്ലാം ജോലി ചെയ്തു കാണാനാണ് ഞാൻ ആഗ്രഹിക്കുന്നത്. ജീവിതം മുഴുവനും കഷ്ടപ്പെട്ടു സൃഷ്ടിച്ചതു നിലനിന്നു തുടർന്നുപോകുന്നതു മരിക്കുംമുൻപു കാണണമെന്നാണ് എന്റെ ആഗ്രഹം. പണത്തെസ്സംബന്ധിച്ച ഓരോ കാര്യവും കമ്മിറ്റിയുമായി ആലോചിച്ചു ചെലവാക്കണം. അല്ലെങ്കിൽ ദുർപ്പേരു വരാനിടയുണ്ട്. പണം തന്നവർ ഇന്നല്ലെങ്കിൽ നാളെ അതിന്റെ കണക്കു ചോദിക്കും-ഇതാണ് നടപ്പ്. ഓരോ കാര്യത്തിലും കണക്കെഴുതിവെയ്ക്കാതിരിക്കുന്നതു വളരെ തെറ്റാണ്...... ഈ വിഷയത്തിൽ തുടക്കത്തിൽ മടിതോന്നിയാൽ ഒടുവിൽ വഞ്ചകനാകേണ്ടിവരും. മഠത്തിലുള്ളവരിൽനിന്ന് ഒരു കമ്മിറ്റി രൂപവൽക്കരിക്കുക. അവർ ഒപ്പിടാതെ ഒരു ചെലവും ചെയ്യരുത്. നിശ്ചയം....... പ്രവൃത്തി ചെയ്യുന്നത്, ധൈര്യമായി ഉത്സാഹപൂർവ്വം പ്രവർത്തിക്കുന്നത്, കാണാനാണ് ഞാൻ ആഗ്രഹിക്കുന്നത് ആരു ചത്താലും, ജീവിച്ചാലും ജീവിതവും മരണവും സന്ന്യാസിക്കെന്ത്!

ശരത് കല്ക്കത്തയെ പ്രബുദ്ധമാക്കട്ടെ....... നിങ്ങൾ ഈ ആണ്ടിനകം മതിൽക്കെട്ടു കെട്ടണം.......അതാണ് വേണ്ടത്; വെറും പ്രല്ലപനമല്ല, മാതൃ

ദേവിക്ക് എന്റെ സാഷ്ടാംഗപ്രണാമങ്ങൾ.

വിവേകാനന്ദൻ.

## 423

റിഡ്ജ്‌ലെ മാനർ
2 സെപ്തംബർ 1899

പ്രിയ–,

.....ജീവിതം യുദ്ധങ്ങളുടേയും, മോഹഭംഗങ്ങളുടേയും ഒരു പരമ്പരയാണ്.....ജീവിതരഹസ്യം സുഖഭോഗമല്ല, അനുഭവത്തിലൂടെയുള്ള വിദ്യാഭ്യാസം. പക്ഷേ, കഷ്ടം, നാം യഥാർത്ഥത്തിൽ പഠിക്കാൻ തുടങ്ങുമ്പോഴേയ്ക്കു നമ്മെ അങ്ങു വിളിച്ചുകഴിഞ്ഞു. അത് ഒരു പുനർജ്ജന്മത്തിനുള്ള പ്രബല വാദമാണെന്നു തോന്നുന്നു..... എവിടേയും പ്രവൃത്തിയുടെമേൽ ഒരു ചുഴലിക്കാറ്റടിക്കുന്നതു നന്നാണ്. അത് അന്തരീക്ഷത്തെ വിശദമാക്കിത്തരും. വസ്തുക്കളുടെ പ്രകൃതിയിലേയ്ക്ക് നമുക്കു നേരായ ഒരാൾക്കാഴ്ച നല്കുകയും ചെയ്യും. അതു പുതുതായി ആരംഭിക്കപ്പെടുന്നു. കരിങ്കല്ലിന്റെ അടിത്തറയിൽത്തന്നെ......

ശുഭാംശംസകളോടെ സ്വന്തം വിവേകാനന്ദൻ

## 424

(മിസ് ഓളി ബുള്ളിന്) റിഡ്ജ്‌ലെ മാനർ
4 സെപ്തംബർ 1899

എന്റെ പ്രിയ മദർ,

എനിക്കു കഴിഞ്ഞ ആറു മാസമായി ഭയങ്കരമായ ദൗർഭാഗ്യബാധയാണ്. ഞാൻ പോകുന്നിടത്തൊക്കെ ദൗർഭാഗ്യം സദാ പിൻതുടരുന്നു. ഇംഗ്ലണ്ടിൽ സ്റ്റർഡി പ്രവർത്തനംകൊണ്ടു മുഷിഞ്ഞിരിക്കുന്നതായി തോന്നുന്നു; ഭാരതത്തിൽനിന്നുള്ള ഞങ്ങളിൽ ഒരു 'സന്ന്യാസ'വും അദ്ദേഹം കാണുന്നില്ല. ഇവിടെ ഞാനെത്തേണ്ട താമസം ഓളിയയ്ക്കു വല്ലാത്ത സുഖക്കേട്.

ഞാനങ്ങു പാഞ്ഞെത്തട്ടെ? എന്നെക്കൊണ്ടു വലിയ ഉപകരാമില്ലെന്നറിയാം, എങ്കിലും പ്രയോജനപ്പെടാൻ ഞാൻ പരമാവധി യത്നിക്കാം.

നിങ്ങൾക്കൊക്കെയും വേഗത്തിൽ ക്ഷേമമാവുമെന്നും ഇതു കിട്ടുന്നതിനുമുമ്പുതന്നെ ഓളിയയ്ക്കു പൂർണ്ണാരോഗ്യം വീണ്ടുകിട്ടുമെന്നും വിശ്വസിക്കുന്നു. അമ്മയ്ക്കു നന്നായറിയാം; എന്നെസ്സംബന്ധിച്ച് അത്രതന്നെ.

ചിരസ്നിഗ്ദ്ധനായ സ്വന്തം വിവേകാനന്ദൻ

(മി. ഇ. റ്റി. സ്റ്റർഡിക്ക്)

റിഡ്ജ്ലെ മാനർ
14 സെപ്തംബർ 1899

എന്റെ പ്രിയ സ്റ്റർഡി,

ഞാൻ ലെഗ്ഗെറ്റുമാരുടെ വീട്ടിൽ വെറുതെ വിശ്രമിക്കയാണ്. യാതൊന്നും ചെയ്യുന്നില്ല. അഭേദാനന്ദൻ ഇവിടെയുണ്ട്. അദ്ദേഹം കഠിനമായി പ്രയത്നിക്കുന്നു.

ഒരു മാസത്തേയ്ക്കു പലേടങ്ങളിലും പ്രവൃത്തി വീണ്ടും തുടരുന്നതിനായി ഒന്നുരണ്ടു നാൾക്കുള്ളിൽ അദ്ദേഹം പോകുന്നു. അതു കഴിഞ്ഞ് അദ്ദേഹം ന്യൂയോർക്കിൽ പ്രവർത്തനത്തിനു വരുന്നു.

നിങ്ങൾ നിർദ്ദേശിച്ച രീതിയിൽ വല്ലതും ചെയ്യാൻ ഞാൻ ശ്രമിക്കയാണ്; പക്ഷേ ഹിന്ദുക്കളെപ്പറ്റിയുള്ള ഒരു വിവരണം ഒരു ഹിന്ദുവിൽനിന്നുതന്നെ വരുമ്പോൾ പാശ്ചാത്യലോകം അതിനെ എങ്ങനെ മതിക്കുമെന്നറിഞ്ഞുകൂടാ....

ആദ്ധ്യാത്മികനായ ആരും രോഗിയായിക്കൂടെന്നാണ് മിസിസ് ജോൺസന്റെ അഭിപ്രായം. എന്റെ പുകവലി പാപമാണെന്നും മറ്റും പലതും കൂടെ ഇപ്പോൾ അവർക്കു തോന്നുന്നുണ്ട്. എന്നെ വെടിയുന്നതിനു മിസ് മ്യൂളരുടെ കാരണം അതായിരുന്നു, എന്റെ രോഗം. എനിക്ക് അല്പം അറിയാവുന്നേടത്തോളം, അവർ തികച്ചും ശരിയായിരിക്കാം-നിങ്ങളും- പക്ഷേ ഞാനെന്താണോ അതാണ് ഞാൻ. ഭാരതത്തിൽ അതേ ദോഷങ്ങൾക്കു പുറമേ, യൂറോപ്യന്മാരുടെ കൂട്ടത്തിൽ ആഹാരം കഴിക്കുന്നതിനേയും വളരെപ്പേർ ആക്ഷേപിക്കുന്നുണ്ട്. യൂറോപ്യന്മാരുടെകൂടെ തിന്നതുകാരണം ഒരു സ്വകാര്യക്ഷേത്രത്തിൽനിന്ന് അതിന്റെ ഉടമകൾ എന്നെ ഓടിച്ചു പുറത്താക്കി. ഞാൻ ഓരോരുത്തനും ഇഷ്ടപ്പെടുന്ന രൂപത്തിൽ വാർത്തെടുക്കാൻമാത്രം മയമുള്ളവനായിരുന്നെങ്കിൽ എന്നു ഞാനാഗ്രഹിക്കുന്നു; പക്ഷേ ദൗർഭാഗ്യത്തിന്, എല്ലാവരേയും തൃപ്തിപ്പെടുത്താനാവുന്ന ആരേയും ഞാൻ കണ്ടിട്ടില്ല. പലേടത്തും പോകേണ്ട ഒരാൾക്ക് എല്ലാവരേയും തൃപ്തിപ്പെടുത്താൻ മിക്കവാറും സാദ്ധ്യവുമല്ലതന്നെ.

ഞാൻ ആദ്യം അമേരിക്കയിൽ വന്നപ്പോൾ ട്രൗസറിടാഞ്ഞതുകൊണ്ട് അവർ എന്നോട് പന്തിയല്ലാതെ പെരുമാറി, പിന്നെ കഫും കോളറും വെയ്കാകൻ ഞാൻ നിർബ്ബദ്ധനായി; ഇല്ലെങ്കിൽ അവരെന്നെ തൊടുകയില്ല. അവർ തന്നതെന്തും തിന്നില്ലെങ്കിൽ അവരെന്നെ അത്യന്തപരിഹാസ്യനായി കരുതും. ഇങ്ങനെ പലതും.

ഭാരതത്തിൽ ഞാൻ കരയ്ക്കിറങ്ങിയ നിമിഷം അവരെന്നെ മുണ്ഡനം ചെയ്യിച്ചു കൗപീനം ഉടുപ്പിച്ചു. ശാരദാനന്ദൻ ഒരിക്കലും തന്റെ അകവസ്ത്രം വെടിഞ്ഞില്ല--അതദ്ദേഹത്തിന്റെ ജീവനെ രക്ഷിച്ചു; ലേശം വാതവും അതോടൊപ്പം ഞങ്ങളുടെ ആളുകളുടെ ധാരാളം വ്യാഖ്യാനവും.

സ്വാഭാവികമായി ഇതെന്റെ കർമ്മമാണ്, അതങ്ങനെയാണെന്നതിൽ ഞാൻ സന്തുഷ്ടനുമാണ്. കാരണം, അതു തല്ക്കാലം പീഡിപ്പിക്കുന്നെങ്കിലും ഈ ജന്മത്തിലോ അടുത്തജന്മത്തിലോ പ്രയോജനപ്പെടാവുന്ന മറ്റൊരു വലിയ ജീവിതപാഠമാണ്......

എന്നെസ്സംബന്ധിച്ചാണെങ്കിൽ ഞാനെപ്പോഴും ഏറ്റിറക്കങ്ങളുടെ നടുക്കാണ്. ഓരോ സുഖശകലവും അത്രമാത്രം - ചിലപ്പോൾ കൂട്ടുപലിശയോടുകൂടി - ദുഃഖത്തേയും കൊണ്ടുവരുമെന്ന് ഞാൻ എപ്പോഴും അറിഞ്ഞിട്ടുണ്ട്, എപ്പോഴും പ്രവചിച്ചിട്ടുമുണ്ട്. ലോകം എനിക്കു നല്കിയ കുറേയേറെ പ്രേമം എനിക്കു കിട്ടിയിട്ടുണ്ട്; അതുകൊണ്ട് കുറേയേറെ ദ്വേഷത്തെ ഞാൻ അർഹിക്കുന്നുണ്ട്. അതങ്ങനെയാണെന്നതിൽ ഞാൻ സന്തോഷിക്കുന്നു--'ഓരോ തിരയ്ക്കും അതിനൊത്ത ചുഴി' എന്ന എന്റെ സിദ്ധാന്തം എന്റെമേൽത്തന്നെ തെളിയിക്കപ്പെടുകയാണല്ലോ ചെയ്യുന്നത്.

എന്നെസ്സംബന്ധിച്ചാകട്ടെ, ഞാൻ എന്റെ പ്രകൃതിയോടും 'ഒരിക്കൽ മിത്രം എക്കാലവും മിത്രം' എന്ന എന്റെ തത്ത്വത്തോടും അതുപോലെ 'വിഷയനിഷ്ഠമായതിന്റെ ഹേതുവിനു വിഷയിനിഷ്ഠമായി നിരീക്ഷിക്കുക' എന്ന സത്യമായ ഭാരതീയതത്ത്വത്തോടും പറ്റിനില്ക്കുന്നു.

എനിക്കു കിട്ടുന്ന അനിഷ്ടത്തിന്റേയും വെറുപ്പിന്റേയും ഓരോ തരംഗത്തിനും കുറ്റം എന്റേതാണ്, എന്റേതുമാത്രമാണ് എന്നെ നിക്കറിയാം; അതു മറ്റു തരത്തിലാവാൻ വയ്യ. ഒരിക്കൽക്കൂടി എന്നെ അന്തർമുഖതയിലേയ്ക്കു വിളിച്ചതിനു നിങ്ങൾക്കും മിസിസ് ജോൺസന്നും നന്ദി. ഞാൻ നിർത്തുന്നു.

എന്നത്തേയും പോലെ പ്രേമാനുഗ്രഹങ്ങളോടെ വിവേകാനന്ദൻ.

## 426

(മിസ് മേരി ഹേലിന്) റിഡ്ജ്ലെ മാനർ
സെപ്തംബർ 1899

എന്റെ പ്രിയ മേരി,

അതേ, ഞാൻ എത്തി. എനിക്കു ഗ്രീനേക്കറിൽനിന്ന് ഇസബെല്ലിന്റെ ഒരു കത്തുണ്ടായിരുന്നു. അവരേയും ഹരിയറ്റിനേയും വേഗത്തിൽ കാണാമെന്നാശിക്കുന്നു. ഹരിയറ്റ് വൂളി എന്നും ഒരുപോലെ നിശ്ശബ്ദതയിലാണല്ലോ.

ഞാനെന്റെ കാലം കാക്കാം മി. വൂളി കോടിശ്വരനായാലുടൻ എന്റെ പണം ആവശ്യപ്പെടും. മദർ ചർച്ചിനേയും ഫാദർ പോപ്പിനേയും കുറിച്ച് നിങ്ങ ളൊന്നും എഴുതിയില്ലല്ലോ–ഏതോ പത്രത്തിൽ എന്നെക്കുറിച്ചുള്ള ഏതോ വാർത്തമാത്രം. പത്രങ്ങളിൽ ഞാൻ തല്പരനാകാതായിട്ടു ദീർഘകാലമായി; അവർ എന്നെ ബഹുജനസമക്ഷം നിലനിർത്തുകയും നിങ്ങൾ പറയും പോലെ 'എങ്ങനേയും' എന്റെ പുസ്തകങ്ങൾക്കു വില്പനയുണ്ടാക്കുകയും ചെയ്യുന്നു – അത്രതന്നെ. ഞാനിപ്പോൾ എന്തു ചെയ്യാൻ ശ്രമിക്കയാണെന്ന റിയാമോ? ഭാരതത്തേയും ഭാരതീയരേയും പറ്റി ഒരു പുസ്തകമെഴുതുന്നു– ലളിതമായ ഒരു ലഘു പുസ്തകം. പിന്നെ, ഞാൻ ഫ്രഞ്ച് പഠിക്കാനും പോകു കയാണ്. അതിക്കൊല്ലം നടക്കാതെപോയാൽ എനിക്ക് അടുത്ത കൊല്ലത്തെ പാരീസ് പ്രദർശനം വേണ്ടപോലെ 'കൈകാര്യം' ചെയ്യാനാവില്ല. ശരി, വേല ക്കാർ പോലും ഫ്രഞ്ച് സംസാരിക്കുന്നിടത്ത് അതു പഠിക്കാമെന്നു വിചാരി ക്കുന്നു.

നിങ്ങൾ മിസിസ് ലെഗ്ഗെറ്റിനെ കണ്ടിട്ടില്ലല്ലോ, ഉവ്വോ? അവർ വളരെ ഉത്കൃഷ്ടയാണ്. കഴിഞ്ഞ തവണത്തെപ്പോലെ അവരുടെ അതിഥിയായി അടുത്ത കൊല്ലം ഞാൻ പാരീസിലേയ്ക്കു പോകുന്നു.

എനിക്കിപ്പോൾ ഗംഗാതീരത്തൊരു മഠമുണ്ട്, തത്ത്വജ്ഞാനവും താരത മ്യമതവും പഠിപ്പിക്കാനും ഒരു പ്രവർത്തനകേന്ദ്രത്തിനും വേണ്ടി.

ഇക്കാലമത്രയും നിങ്ങളെന്തു ചെയ്കയാണ്? വായിക്കുന്നു? എഴുതുന്നു? നിങ്ങൾ ഒന്നും ചെയ്തില്ല. ഇപ്പോഴേയ്ക്കു ധാരാളം എഴുതാമായിരുന്നല്ലോ. നിങ്ങൾ ഫ്രഞ്ച് പഠിപ്പിക്കയെങ്കിലും ചെയ്തിരുന്നെങ്കിൽ ഞാനിപ്പോൾ ഒരു 'ഫ്രോഗി'യെങ്കിലും ആകമായിരുന്നു, നിങ്ങളതു ചെയ്തില്ല; എന്നെക്കൊണ്ട് അസംബന്ധം പറയിക്കമാത്രം ചെയ്തു. നിങ്ങളൊരിക്കലും ഗ്രീനേക്കറിൽ പോയില്ല. അവിടെ ആണ്ടുതോറും ബലം (എണ്ണം) പെരുകിവരുന്നെന്നു വിശ്സിക്കുന്നു.

നിങ്ങളുടെ പടുകൂറ്റൻ ക്രിസ്ത്യൻ സയൻസ്! നിങ്ങളുടെ ചികിത്സാവി ധികൾകൊണ്ട് എന്റെ നില മെച്ചപ്പെടുത്താൻ നിങ്ങൾക്കു കഴിഞ്ഞില്ല. നിങ്ങ ളുടെ ചികിത്സാശക്തികളിൽ എനിക്കു വിശ്വാസം തുലോം കുറഞ്ഞുവരിക യാണ്. സാമ് എവിടെ? ഇക്കാലമത്രയും തനിക്കു കഴിയുംപോലെ 'കരുതി യിരിക്കുന്നു; നമുക്ക് അവനെ അനുഗ്രഹിക്കാം, അത്ര വിശിഷ്ടനായ ഒരു കുട്ടി!

ഞാൻ വേഗം നരച്ചുവരികയായിരുന്നു. പക്ഷേ, എങ്ങനെയോ അതു തട സ്സപ്പെട്ടു. ഞാൻ വ്യസനിക്കുന്നു വളരെ കുറച്ചേ നരച്ച രോമങ്ങളുള്ളു; പക്ഷേ ഒരു ഗവേഷണം വളരെയെണ്ണത്തെ പുറത്തുകൊണ്ടുവന്നേക്കാം. എനിക്ക

തിഷ്ടമാണ്, ഒരു വെളുത്ത നീണ്ടു വെള്ളത്താടി വളർത്താൻ പോകയുമാണ്. മദർ ചർച്ചിനും ഫാദർ പോപ്പിനും (യൂറോപ്പ്) വൻകരയിൽ കാലം ക്ഷേമകരമായിരുന്നു. എൻരെ മടക്കയാത്രയിൽ തെല്ലു കാണുകയുണ്ടായി. നിങ്ങളാകട്ടെ ചിക്കാഗോവിൽ സിൻഡറെല്ലാ (അടുക്കളപ്പെണ്ണ്) ആയി കഴിയുകയായിരുന്നു– നിങ്ങൾക്കു നന്ന്. അടുത്ത കൊല്ലം പാരീസിൽ പോകാനും ഒപ്പം നിങ്ങളെ കൂട്ടാനും വൃദ്ധന്മാരെ പ്രേരിപ്പിക്കൂ. അവിടെ അദ്ഭുതദൃശ്യങ്ങൽ കാണാനുണ്ടാവും; ഫ്രഞ്ചുകാർ വ്യാപാരം നിർത്തുന്നതിനുമുമ്പ് അവസാനത്തെ വൻപിച്ച പരിശ്രമം ചെയ്കയാണെന്നത്രെ ആളുകൾ പറയുന്നത്.

കൊള്ളാം, ഇത്ര നെടുനെടുനാളായിട്ടും നിങ്ങൾ എനിക്കെഴുതിയില്ലല്ലോ. ഈ കത്തു നിങ്ങളർഹിക്കുന്നില്ല. പക്ഷേ – ഞാൻ വളരെ നല്ലവനാണെന്നറിയാമല്ലോ, മരണം അടുത്തെത്തുന്നതുകൊണ്ടു വിശേഷിച്ചും – എനിക്കാരോടും കലഹിക്കണമെന്നില്ല. ഞാൻ ഇസബെല്ലിനേയും ഹരിയറ്റിനെയും കാണാൻ വളരെ കൊതിക്കുന്നു. അവർക്കു ഗ്രീനേക്കർസത്രത്തിൽ ചികിത്സകശക്തിയുടെ ഒരു വലിയ സംഭരണം ഉണ്ടെന്നും, അവരെന്നെ എന്റെ ഇപ്പോഴത്തെ ദുരവസ്ഥയിൽ നിന്നു വലിച്ചു പുറത്തിടുമെന്നും ഞാൻ വിശ്വസിക്കുന്നു. എന്റെ കാലത്ത് സത്രം ആദ്ധ്യാത്മികഭക്ഷണംകൊണ്ടു സുസംഭൃതമായിരുന്നു, ഭൗതികഭക്ഷ്യം കുറവുമായിരുന്നു. ഓസ്റ്റിയോപ്പതിയെക്കുറിച്ച് നിങ്ങൾക്കു വല്ലതും അറിയാമോ? ഇവിടെ ന്യൂയോർക്കിലൊരാളുണ്ട്, യഥാർത്ഥത്തിൽ അദ്ഭുതങ്ങൾ പ്രവർത്തിക്കുന്നു.

ഒരാഴ്ചയ്ക്കകം ഞാനെന്റെ എല്ലുകൾ അയാളെക്കൊണ്ടു പരിശോധിപ്പിക്കുവാൻ പോകുന്നു. മിസ് ഹോവ് എവിടെ? അവർ വളരെ നല്ലൊരു വിശിഷ്ടാത്മാവ്; വളരെ നല്ലൊരു സ്നേഹിത. പിന്നേയ്, മേരി, ഇതു വിചിത്രമായിരിക്കുന്നു, നിങ്ങളുടെ കുടുംബം – മദർ ചർച്ചും പാതിരിമാരും, സന്ന്യാസിമാരും ലൗകികരും, രണ്ടും – എനിക്കറിയാവുന്ന ഏതു കുടുംബത്തെക്കാളും എന്റെ മേൽ അധികം മുദ്ര പതിച്ചിരിക്കുന്നു. ഭഗവാൻ നിങ്ങളെ എന്നെന്നും അനുഗ്രഹിക്കട്ടെ.

ഞാനിപ്പോൾ വിശ്രമിക്കയാണ്, ലെഗ്ഗെറ്റുമാർ വളരെ കനിവുള്ളവർ. എനിക്കു തികച്ചം സൗകര്യംതന്നെ. ഡ്യയിഘോഷയാത്ര കാണാൻ ഞാൻ ന്യൂയോർക്കിലേയ്ക്കു പോകുന്നു. അവിടത്തെ എന്റെ സ്നേഹിതരെ ഞാൻ കണ്ടിട്ടില്ല.

നിങ്ങളെപ്പറ്റി എനിക്കു വിസ്തരിച്ച് എഴുതുക. കേൾക്കാൻ എനിക്കത്യാഗ്രഹം. ജോ ജോവിനെ സ്വാഭാവികമായി നിങ്ങൾക്കറിയാം. ഞാൻ അവരുടെ ഭാരതസന്ദർശനത്തെ എന്റെ കൂടെക്കൂടെയുള്ള അസ്വാസ്ഥ്യംകൊണ്ട് അലങ്കോലപ്പെടുത്തി; പക്ഷേ അവർ വളരെ നല്ലവർ, വളരെ ക്ഷമാശീല.

കൊല്ലങ്ങളായിട്ടു മിസിസ് ബുള്ളും അവരും എന്റെ രക്ഷാദേവതകളായിരിക്കുന്നു. മിസിസ് ബുള്ളിനെ അടുത്താഴ്ച ഞങ്ങളിവിടെ പ്രതീക്ഷിക്കുന്നു. ഇതിനുമുമ്പുതന്നെ അവരിവിടെ ഉണ്ടാകുമായിരുന്നു; പക്ഷേ അവരുടെ മകൾക്ക് (ഓളിയയ്ക്ക്) ഒരു രോഗബാധയുണ്ടായി. അവൾ വളരെ കഷ്ടപ്പെട്ടു, ഇപ്പോൾ അപകടത്തിൽനിന്നു രക്ഷപ്പെട്ടിരിക്കുന്നു. മിസിസ് ബുൾ ഇവിടെ ലെഗ്ഗെറ്റിന്റെ കുടീരങ്ങളിലൊന്ന് എടുത്തിരിക്കയാണ്; പതിവിലും വേഗത്തിൽ ശീതകാലം വന്നണയാത്ത പക്ഷം, ഇവിടെ ഇപ്പോൾത്തന്നെ ആഹ്ലാദകരമായ ഒരു മാസം ഞങ്ങൾക്കു കൈവരാൻ പോകുന്നു. ഈ സ്ഥലം അത്രയും സുന്ദരം - സമൃദ്ധമായ കാടും തികവുറ്റ പുൽത്തകടിയും.

ഇന്നാൾ ഞാൻ ഗോൾഫ് കളിക്കാൻ ശ്രമിച്ചു; അതു തീരെ വിഷമമാണെന്നു ഞാൻ വിചാരിക്കുന്നില്ല-നല്ല അഭ്യാസം വേണമെന്നുമാത്രം. ഗോൾഫ് കളിക്കുന്ന നിങ്ങളുടെ സ്നേഹിതരെ കാണാൻ നിങ്ങൾ ഫിലഡെൽഫിയയിൽ ഒരിക്കലും പോയില്ല? എന്താണ് നിങ്ങളുടെ പരിപാടികൾ? ആയുഃശേഷം നിങ്ങലെന്തു ചെയ്യാൻ ഉദ്ദേശിക്കുന്നു? വല്ല പണിയും ആലോചിച്ചുറച്ചോ? ഒരു നീണ്ട കത്തെഴുതൂ, ചെയ്യുമോ? നേപ്പിൾസിലെ തെരുവുകളിലൂടെ കടന്നുപോകവെ, ഒരു മാന്യയെക്കണ്ടും മറ്റു മൂവരുടെകൂടെ പോകുന്നു; അമേരിക്കക്കാരായിരിക്കണം; അത്രയ്ക്കും നിങ്ങളെപ്പോലെ - അവരോടു ഞാനങ്ങു സംസാരിക്കാൻ ഭാവിച്ചു; ഞാനടുത്തു ചെന്നപ്പോൾ എന്റെ അമളി ബോദ്ധ്യമായി, തല്ക്കാലം സ്വസ്തി. ഉടനെ എഴുതുക.

ചിരസ്നിഗ്ദ്ധനായ സ്വന്തം സോദരൻ വിവേകാനന്ദൻ.

## 427

(മിസ് മേരിഹേലിന്)

റിഡ്ജ്ലെ മാനർ<br>3 ഒക്ടോബർ 1889

എന്റെ പ്രിയമേരി,

നിങ്ങളുടെ വളരെ കനിവുള്ള വാക്കുകൾക്കു നന്ദി. എനിക്കിപ്പോൾ വളരെ ഭേദമുണ്ട്, ദിവസേന മെച്ചപ്പെട്ടുവരികയുമാണ്. മിസിസ് ബുള്ളും മകളും ഇന്നോ നാളെയോ പ്രതീക്ഷിക്കപ്പെടുന്നു. അങ്ങനെ സുഖകാലത്തിന്റെ വേറോരവസരം കിട്ടുമെന്നു ഞങ്ങളാശിക്കുന്നു - നിങ്ങൾക്കു സ്വാഭാവികമായി സദാ സൗഖ്യമാണല്ലൊ. നിങ്ങൾ ഫിലഡെൽഫിയയിൽ പോകുന്നുവെന്നറിഞ്ഞു സന്തോഷിക്കുന്നു. പക്ഷേ നിനക്ക് ഒരു കോടീശ്വരനെ അവിടെ കിട്ടാൻ സാദ്ധ്യതയുണ്ടായിരുന്നപ്പോഴത്തെ അത്ര സന്തോഷം ഇപ്പോഴില്ല. സർവ്വപ്രേമപൂർവ്വം.

ചിരസ്നിഗ്ദ്ധനായ സ്വന്തം സോദരൻ വിവേകാനന്ദൻ.

(മിസ് മേരി ഹേലിന്)

റിഡ്ജ്ലെ മാനർ
30 ഒക്ടോബർ 1899

എന്റെ പ്രിയശുഭവാദിനി,

നിങ്ങളുടെ കത്തു കിട്ടി. ശുഭാപ്തിവിശ്വാസപൂർവ്വം ഉദാസീനത പ്രവൃത്തിയിലേയ്ക്കെത്തിക്കാൻ ചിലതു വന്നിരിക്കുന്നതിൽ നന്ദിയുമുണ്ട്. ഏതായാളും നിങ്ങളുടെ ചോദ്യങ്ങൾ വിഷാദാത്മകതയുടെ ഉറവിടത്തെത്തന്നെയാണ് കുത്തിച്ചോർത്തുന്നത്. വർത്തമാനഭാരതത്തിൽ ബ്രിട്ടീഷ് ഭരണത്തിലെ ഒരേ ഒരു ആശ്വാസകരമായ ഘടകം, സോദ്ദേശകമല്ലെങ്കിലും, അത് ഭാരതത്തെ ഒരിക്കൽക്കൂടി ലോകരംഗത്തേയ്ക്ക് പുന്നരാനയിച്ചു എന്നുള്ളതാണ്; അതിന്മേൽ ബാഹ്യലോകവുമായി സമ്പർക്കം അടിച്ചേല്പിച്ചിരിക്കുന്നു. ജപ്പാനിലെന്നതുപോലെ ജനനന്മയെ ലാക്കാക്കി ചെയ്തിരുന്നുവെങ്കിൽ, പരിതഃസ്ഥിതികൾ ഒപ്പം അനുകൂലവുമായിരുന്നെങ്കിൽ, ഫലം ഭാരതത്തിനു കൂടുതൽ അദ്ഭുതകരമാകുമായിരുന്നു; മുഖ്യമായ ആശയം ചൂഷണമാണെങ്കിൽ ഒരു മെച്ചവും സാധ്യമല്ല. ആകപ്പാടെ പഴയ ഭരണമായിരുന്നു ജനങ്ങൾക്കു കൂടുതൽ മെച്ചം; കാരണം അതു ജനങ്ങൾക്കുള്ളതെല്ലാം തട്ടിക്കൊണ്ടുപോയില്ല, കുറച്ചു നീതി, കുറച്ചു സ്വാതന്ത്ര്യം ഉണ്ടായിരുന്നുതാനും.

ഇന്നത്തെ ഇംഗ്ലീഷ് ഭാരതത്തിനു കാണിക്കാനുള്ളതാകെ നൂറുകണക്കിന് പുതുമോടിക്കാരേയും മുറിവിദ്യാഭ്യാസക്കാരേയും രാഷ്ട്രസ്നേഹമില്ലാത്തവരേയും മാത്രമാണ് – മറ്റു യാതൊന്നുമില്ല. ഹിന്ദുക്കളുടെ എണ്ണം 12-ാം നൂറ്റാണ്ടിൽ 60 കോടി ആയിരുന്നുവെന്നാണ് മുഹമ്മദീയചരിത്രകാരനായ ഫെരിഷ്ട പറയുന്നത് – ഇപ്പോൾ 20 കോടിയിൽ കുറവാണ്.

ജയിച്ചടക്കുവാൻ ഇംഗ്ലീഷുകാർ മല്ലടിച്ചിരുന്ന നൂറ്റാണ്ടുകളിൽ അരാജകത്വം ഉണ്ടായിരുന്നിട്ടും, ഇംഗ്ലീഷുകാർ 1857 ലും 1858ലും ഭയങ്കരമായ കൂട്ടക്കൊലപാതകം നടത്തിയിട്ടും, ബ്രിട്ടീഷ് ഭരണത്തിന്റെ അനിവാര്യഫലവും കോടിക്കണക്കാളുകളെ കൊന്നൊടുക്കിയ ക്ഷാമങ്ങൾ (നാട്ടുരാജ്യങ്ങളിൽ ക്ഷാമമേ ഇല്ല) ഉണ്ടായിരുന്നിട്ടും, ജനസംഖ്യയിൽ നല്ല വർദ്ധന ഉണ്ടായിട്ടുണ്ട്; എങ്കിലും നാടു തികച്ചും സ്വതന്ത്രമായിരുന്ന – അതായത്, മുഹമ്മദീയഭരണത്തിനു മുമ്പുള്ള – കാലത്തെ അത്ര ഇനിയും ആയിട്ടില്ല. ഭാരതീയ പ്രയത്നത്തിനും ഉല്പന്നത്തിനും ഭാരതത്തിൽ ഇപ്പോഴുള്ളതിന്റെ അഞ്ചിരട്ടി ആളുകളെ സുഖമായി പുലർത്താൻ കഴിയും – മുഴുവൻ അവരിൽ നിന്ന് അപഹരിക്കില്ലെങ്കിൽ.

ഇതാണ് വസ്തുസ്ഥിതി–വിദ്യാഭ്യാസംപോലും ഇനി പ്രചരിക്കാൻ അനു

വദക്കപ്പെടുന്നതല്ല; പത്രസ്വാതന്ത്ര്യം നേരത്തേ നിർത്തലാക്കപ്പെട്ടു (സ്വാഭാവികമായി, പണ്ടുപണ്ടേ ഞങ്ങളെ നിരായുധീകരിച്ചിരിക്കുന്നു), കുറച്ചു കൊല്ലങ്ങളായി അവർക്കനുവദിക്കപ്പെട്ട സ്വയംഭരണലേശം സത്വരം അപഹരിക്കപ്പെടുകയുമാണ്. ഇനിയെന്തെന്നു ഞങ്ങൾ നോക്കിയിരിക്കയാണ്! നിരുപദ്രവങ്ങളായ കുറച്ചു നിരൂപണപദങ്ങളെഴുതിയതിനു മനുഷ്യർ പെട്ടെന്നു ജീവപര്യന്തം നാടുകടത്തപ്പെടുന്നു, മറ്റുള്ളവർ ഒരു വിചാരണയും കൂടാതെ തുറങ്കിലടയ്ക്കപ്പെടുന്നു, മറ്റുള്ളവർ ഒരു വിചാരണയും കൂടാതെ തുറങ്കിലടയ്ക്കപ്പെടുന്നു; തന്റെ തല എപ്പോൾ ഛേദിക്കപ്പെടുമെന്ന് ആർക്കുമറിഞ്ഞുകൂടാ.

കുറച്ചു കൊല്ലങ്ങളായി ഒരു ഭീഷണഭരണമാണ് ഭാരതത്തിലുള്ളത്. ഇംഗ്ലീഷ് പട്ടാളക്കാർ ഞങ്ങളുടെ പുരുഷന്മാരെ കൊല്ലുകയും സ്ത്രീകളെ അതിക്രമിക്കയും ചെയ്യുന്നു-ഞങ്ങളുടെ ചെലവിൽ യാത്രക്കൂലിയും പെൻഷനും കൊടുത്തു സമ്മാനിച്ചു തിരിച്ചയയ്ക്കാൻ മാത്രം. ഞങ്ങളാകെ നിരാശയിലാണ്-എവിടെയാണ് ഭഗവാൻ? മേരി, ഞങ്ങളാകെ നിരാശയിലാണ് – എവിടെയാണ് ഭഗവാൻ? മേരി, നിങ്ങൾക്കു ശുഭാപ്തിവിശ്വസിയാകുവാൻ സാധിക്കും, എനിക്കാവുമോ? നിങ്ങൾ ഈ കത്തു വെറുതെ പ്രസിദ്ധപ്പെടുത്തിയെന്നു വിചാരിക്കുക – ഭാരതത്തിൽ ഇപ്പോൾ പാസ്സാക്കിയ നിയമം, എന്നെ ഇവിടെനിന്നു ഭാരതത്തിലേയ്ക്കിഴയ്ക്കാനും വിചാരണ കൂടാതെ കൊല്ലാനും ഇംഗ്ലീഷ്സർക്കാറിനെ അനുവദിക്കും. നിങ്ങളുടെ ക്രിസ്ത്യൻസർക്കാരുകളെല്ലാം ആഹ്ലാദിക്കയേ ഉള്ളു, ഞങ്ങൾ അവിശ്വാസികളാണല്ലോ, ഞാനും ഉറങ്ങുകയും ശുഭാപ്തി വിശ്വാസിയാകയും വേണമോ? നീറോവായിരുന്നു ഏറ്റവും വലിയ ശുഭാപ്തിവിശ്വാസി!* ഈ ഭയങ്കരസംഗീതികൾ വാർത്താവിഷയങ്ങളായിപ്പോലും എഴുതാൻ കൊള്ളാവുന്നതാണെന്ന് അവർ വിചാരിക്കുന്നില്ല! വേണ്ടിവന്നാൽ റായിട്ടറുടെ ഏജന്റ് ആജ്ഞാനുസാരം നേരെ വിപരീതമായ വാർത്ത കെട്ടിച്ചമച്ചു കൊടുത്തുകൊള്ളും! അവിശ്വാസിഹത്യ ക്രിസ്ത്യാനികൾക്കു നിയമസമ്മതമായ ഒരു നേരം പോക്കുമാത്രമാണ്! നിങ്ങളുടെ മിഷണറിമാർ ഈശ്വരനെപ്പറ്റി പ്രവചിക്കാൻ ചെല്ലും, ഇംഗ്ലീഷുകാരെ പേടിച്ച് സത്യമായ ഒറ്റ വാക്കും മിണ്ടാൻ ധൈര്യപ്പെടില്ല, അടുത്ത ദിവസം അവർ തങ്ങളെ ചവുട്ടിപ്പുറത്താക്കും.

മുൻഭരണകൂടങ്ങൾ വിദ്യാഭ്യാസസന്ധാരണത്തിനായി ദാനം ചെയ്തിരുന്ന സ്വത്തും ഭൂമികളുമൊക്കെ സ്വായത്തമാക്കിയിരിക്കുന്നു, ഇന്നത്തെ സർക്കാർ റഷ്യയെക്കാൾ കുറവായേ വിദ്യാഭ്യാസത്തിൽ ചെലവു ചെയ്യുന്നുള്ളു. അതും എന്തു വിദ്യാഭ്യാസം?

എന്തെങ്കിലും പുതുമ ലേശം വെളിക്കു കണ്ടാൽ അതിന്റെ കഴുത്തു ഞെരിച്ചുകളയും. മേരി, ഞങ്ങളുടെ കാര്യം നൈരാശ്യജനകമാണ്; എല്ലാ

വർക്കും പിതാവും, ബലഹീനനെ പാലിക്കുന്നതിൽ ബലവാനെ ഭയപ്പെടാത്തവനും കൈക്കൂലി നല്കി വഞ്ചിക്കപ്പെടാത്തവനുമായ ഒരീശ്വരൻ യഥാർത്ഥത്തിലുണ്ടെങ്കിലല്ലാതെ, അങ്ങനെ ഒരീശ്വരനുണ്ടോ? കാലം കാണിക്കും.

ശരി, കുറച്ചാഴ്ചകൾക്കകം ചിക്കാഗോവിലേയ്ക്കു വരികയും കാര്യങ്ങൾ പൂർണ്ണമായി ചർച്ചചെയ്കയും ചെയ്യാമെന്നു ഞാൻ വിചാരിക്കുന്നു. നിങ്ങളുടെ പ്രമാണവചനങ്ങൾ ഉദ്ധരിക്കണ്ട.

പ്രേമപൂർവ്വം എന്നും സ്വന്തം സോദരൻ വിവേകാനന്ദൻ.

പുനശ്ച. മതവിഭാഗങ്ങളായ ബ്രഹ്മസമാജവും ആര്യസമാജവും മറ്റു വിഭാഗങ്ങളും കൊള്ളരുതാത്ത കലർപ്പുകളായിട്ടാണിരിക്കുന്നത്; 'ഞങ്ങളെ ജീവിക്കാൻ അനുവദിക്കണേ' എന്നു നമ്മുടെ ഇംഗ്ലീഷ് യജമാനന്മാരോടുള്ള ക്ഷമാപണശബ്ദങ്ങൾ മാത്രമാണവ! ഞങ്ങളൊരു നവഭാരതം-ഒരു സൃഷ്ടിപ്രകിയ-ആരംഭിച്ചിരിക്കയാണ്, എന്തു വരുന്നെന്നു കാക്കുകയാണ്. ഞങ്ങളുടെ പ്രകൃതിക്കിണങ്ങിയതും, ആവശ്യമെന്ന് ബോദ്ധ്യപ്പെടുന്നതുമായ പുതിയ ആശയങ്ങൾ ഞങ്ങൾ സ്വീകരിക്കുന്നു. അവ ഈ ബ്രഹ്മസാജക്കാരുടെ സത്യപരീക്ഷ 'നമ്മുടെ യജമാനന്മാർ അംഗീകരിക്കുന്ന'താണ്; ഞങ്ങളെസ്സംബന്ധിച്ച ഭാരതീയമായ യുക്തിയും അനുഭവവും അംഗീകരിക്കുന്നതത്രേ സത്യം. മല്ലടി തുടങ്ങിയിരിക്കുന്നു-ബ്രഹ്മസമാജവും ഞങ്ങളും തമ്മിലല്ല-അവരെപ്പോഴേ പൊയ്പോയിരിക്കുന്നു - പക്ഷേ കഠിനതരവും അഗാധതരവും ഭയങ്കരവുമായ ഒന്നാണത്.

വിവേകാനന്ദൻ

429

(സിസ്റ്റർ നിവേദിതയ്ക്ക്) റിഡ്ജ്ലെ മാനർ

1 നവംബർ 1899

പ്രിയ മാർഗോട്,

....നിങ്ങളുടെ മനസ്സിലെന്തോ ഒരു മ്ലാനതയുണ്ടെന്നു തോന്നുന്നു, സാരമില്ല: ഒന്നും എന്നേയ്ക്കും നിലനില്ക്കേണ്ടതല്ല. എങ്ങനെയായാലും ജീവിതം നിത്യമല്ല. അതിനു ഞാൻ വളരെ വളരെ നന്ദിയുള്ളവനാണ്. ഈ ലോകത്തിൽ നല്ലവർക്കും ധീരന്മാർക്കും ദുരിതാനുഭവങ്ങൾ അനിവാര്യങ്ങളാണ്-നിരവധികാലത്തേയ്ക്ക് കാര്യങ്ങളെല്ലാം ശരിപ്പെടുത്തുന്നതുവരെ, എന്നെങ്കിലും ശരിപ്പെടുമെങ്കിൽത്തന്നെ- പക്ഷേ അവ ഈ ദുസ്വപ്നത്തിൽനിന്നു നമ്മെ ഉണർത്തുന്നതിനുള്ള ശിക്ഷണങ്ങളാണ്. എന്റെ മനസ്സു സ്വസ്ഥമാ

യിരിക്കുന്ന നിമിഷങ്ങളിൽ എന്റെ കഷ്ടപ്പാടുകളെക്കുറിച്ചു ഞാൻ ആഹ്ലാദിക്കുന്നു. വല്ലവരും ഇവിടെ കഷ്ടപ്പെട്ടേ ഒക്കൂ, പ്രകൃതിക്കുള്ള മറ്റു ബലികൾക്കിടയ്ക്ക്, അതു ഞാനാണെന്നതിൽ ഞാൻ സന്തോഷിക്കുന്നു.

സ്വന്തം വിവേകാനന്ദൻ

## 430

(മി. ഇ. റ്റി. സ്റ്റർഡിക്ക്)

എഫ്. ലെഗ്ഗെറ്റ് എസ്ക്വയർ,
റിഡ്ജ്‌ലെ മാനർ, അൾസ്റ്റർ കോളണി എൻ.വൈ.
9 നവംബർ 1899

എന്റെ പ്രിയ സ്റ്റർഡി,

മേൽവിലാസം പോരാണഞ്ഞതു കാരണം കുറച്ചു മുട്ടിത്തിരിഞ്ഞിട്ടു നിങ്ങളുടെ കഴിഞ്ഞ കത്ത് എന്റെ അടുത്തെത്തി.

നിങ്ങളുടെ വിമർശനം വളരെയേറെ ന്യായവും ശരിയുമാണ്. അതു തികച്ചും സംഭാവ്യമാണ്. ഇതെല്ലാം ചില ആളുകളോടു നിങ്ങൾക്കുള്ള അപ്രീതിയിൽ നിന്നുദിച്ചതാണെന്നും ഞാൻ ബലിമൃഗമായിരുന്നെന്നും വല്ല നാളും നിങ്ങൾ കണ്ടെത്തിയേക്കാമെന്നതും സാധ്യമാണ്.

എങ്കിലും അതെച്ചൊല്ലി ഒരു വിദ്വേഷവും വേണ്ടതില്ല; കാരണം, ഞാനെന്താണോ അതല്ലാതെ മറ്റു വല്ലതുമാണെന്നു വല്ലപ്പോഴും ഞാൻ നടിച്ചിട്ടുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. അങ്ങനെ ചെയ്യാൻ എനിക്കൊട്ടു സാധ്യവുമല്ല–കാരണം, ഒരു മണിക്കൂർനേരത്തെ സമ്പർക്കം മതി, ആർക്കും എന്റെ പുകവലിയും മുൻകോപവും കണ്ട് ഉള്ളുകള്ളി കണ്ടുപിടിക്കാൻ. 'സംയോഗാ വിപ്രയോഗാന്താഃ' ഇതാണ് വസ്തുപ്രകൃതി. ഒരു നൈരാശ്യഭാവംപോലും ഞാൻ പെറുന്നില്ല. നിങ്ങൾക്കു യാതൊരു വിദ്വേഷവും ഉണ്ടായിരിക്കില്ലെന്നു ഞാൻ വിശ്വസിക്കുന്നു. കർമ്മമാണ് നമ്മെ സംയോജിപ്പിച്ചത്, കർമ്മമാണ് വിയോജിപ്പിക്കുന്നതും.

നിങ്ങൾക്കെത്ര ലജ്ജയുണ്ടെന്നെനിക്കറിയാം, അന്യരുടെ വികാരങ്ങളെ വ്രണപ്പെടുത്തുന്നതിൽ നിങ്ങൾക്ക് വളരെയേറെ വെറുപ്പുണ്ടെന്നും എനിക്കറിയാം. നിങ്ങളുടെ ആദർശത്തിൽനിന്ന് എത്രയും വ്യത്യസ്തരായ ആളുകളോടു ചേർന്നു പ്രവർത്തിക്കാൻ പണിപ്പെട്ടുകൊണ്ടിരുന്ന കാലത്ത്, മാസങ്ങളായുള്ള നിങ്ങളുടെ മനസ്സിലെ യാതന എനിക്കു പൂർണ്ണമായറിയാം. എനിക്കതു മുമ്പേ തീരെ ഊഹിക്കാൻ കഴിഞ്ഞില്ല; കഴിഞ്ഞിരുന്നു എങ്കിൽ, നിങ്ങളുടെ അനാവശ്യമായ മനോവ്യഥ കുറെയേറെ എനിക്കൊഴിവാക്കാമായിരുന്നു. അതും കർമ്മം തന്നെ.

കണക്കു നേരത്തേ സമർപ്പിക്കാഞ്ഞത്, ഇനിയും പ്രവർത്തനം പൂർത്തി

യാകാഞ്ഞിട്ടാണ്; കാര്യം മുഴുവൻ കഴിഞ്ഞിട്ട് എന്റെ ദാതാവിനു പൂർണ്ണമായ കണക്കു സമർപ്പിക്കാമെന്നാണ് ഞാൻ വിചാരിച്ചതും. പ്രവർത്തനം കഴിഞ്ഞ കൊല്ലമേ തുടങ്ങിയുള്ളൂ; കാരണം ഫണ്ടിനുവേണ്ടി ഞങ്ങൾക്കു നെടിയ കാലം കാക്കേണ്ടിവന്നു; എന്റെ രീതിയാണെങ്കിൽ ഒരിക്കലും ചോദിക്കാതിരിക്കുകയും സന്നദ്ധസഹായത്തിനുവേണ്ടി കാക്കുകയുമാണ്.

എന്റെ പ്രകൃതി പലർക്കും യഥാർത്ഥത്തിൽ അപ്രീതികരമാണെന്ന് എനിക്കു വളരെ നന്നായറിയാവുന്നതുകൊണ്ടും, വല്ലവരും എന്നെ ആവശ്യപ്പെടുംവരെ ഞാൻ കാക്കുന്നതുകൊണ്ടും, അതേ ആദർശം ഞാനെന്റെ എല്ലാ പ്രവൃത്തികളിലും അനുസരിക്കുന്നു. ഒരു നിമിഷത്തെ മുന്നറിയിപ്പുകൊണ്ടു വേർപിരിയാനും ഞാൻ സ്വയം സന്നദ്ധനായി വർത്തിക്കുന്നു. അങ്ങനത്തെ വേർപാടിലും ഞാൻ അതെപ്പറ്റി ഒരിക്കലും ദുർമ്മനസ്സാകയോ അതിനെക്കുറിച്ചു വളരെ വിചാരിക്കയോ ചെയ്യാറില്ല; കാരണം, ഞാൻ നയിക്കുന്ന സ്ഥിരപര്യടനജീവിതത്തിൽ അതാണ് ഞാൻ സ്ഥിരമായി ചെയ്യുന്നത്. ഞാൻ ഓർക്കാതെ അന്യരെ ഉപദ്രവിക്കുന്നല്ലോ എന്നു വളരെ വ്യസനിക്കമാത്രം ചെയ്യുന്നു. എനിക്കായി വല്ല തപാലും നിങ്ങളുടെ മേൽവിലാസത്തിലുണ്ടെങ്കിൽ സദയം അയച്ചുതരുമോ?

നിങ്ങൾക്കും നിങ്ങൾക്കുള്ളോർക്കും സർവ്വാനുഗ്രഹങ്ങളും ഉണ്ടായിരിക്കട്ടെ എന്ന ചിരന്തനപ്രാർത്ഥനയോടെ,

വിവേകാനന്ദൻ

## 431

(മിസിസ് ഓളി ബുള്ളിന്)

ഇ. ഗുൺസി. എം.ഡി.
ദി മാഡ്രിഡ്, 180 ഡബ്ല്യു, 59
15 നവംബർ 1899

എന്റെ പ്രിയ മിസിസ് ബുൾ,

ഏതായാലും ഞാൻ കേംബ്രിഡ്ജിലേയ്ക്കു വരുവാൻ ഇപ്പോൾത്തന്നെ നിശ്ചയിക്കുന്നു. ഞാൻ ആരംഭിച്ച കഥകൾ എനിക്ക് അവസാനിപ്പിക്കണം. ആദ്യത്തേത് മാർഗോ എനിക്കു മടക്കിത്തന്നു എന്നു തോന്നുന്നില്ല.

എന്റെ വസ്ത്രങ്ങൾ മറ്റന്നാൾ തയ്യാറാകും; അപ്പോൾ പുറപ്പെടാനും ഞാൻ സന്നദ്ധനാകും; ഞാൻ ഒന്നുമാത്രം ഭയപ്പെടുന്നു; തുടർച്ചയായുള്ള സത്ക്കാരങ്ങളും, പ്രഭാഷണങ്ങളുംകൊണ്ട് ഹേമന്തകാലം മുഴുവൻ അവിടെ എനിയ്ക്കു സ്വൈരമുണ്ടാവില്ല; അതു ശാന്തിയ്ക്കുള്ള സ്ഥാനമാവില്ല, ശരി, അവിടത്തെ സംഭവങ്ങളിൽ നിന്നെല്ലാം എനിക്കൊളിക്കാൻ വല്ല മുറിയും തരാൻ, പക്ഷേ നിങ്ങൾക്കു കഴിഞ്ഞേയ്ക്കാം. മാത്രമല്ല, പരോക്ഷമായിട്ടെ

ങ്കിലും ഭാരതീയമഠവുമായി ബന്ധമുള്ളിടത്തു പോകാൻ എനിക്കു സങ്കോചമാണ്. ഈ മഠക്കാരുടെ വെറും പേരു മതി എന്നെ ഭയപ്പെടുത്താൻ, ഈ കത്തുകളും മറ്റും കൊണ്ട് എന്നെ കൊല്ലാൻ അവർ നിശ്ചയിച്ചിരിക്കയാണ്.

ഏതായാലും വസ്ത്രങ്ങൾ തയ്യാറായാലുടൻ ഞാൻ വരുന്നു–ഈ ആഴ്ച. എനിക്കുവേണ്ടി നിങ്ങൾ ന്യൂയോർക്കിലേയ്ക്കു വരേണ്ട. നിങ്ങൾക്കു സ്വന്തമായ വല്ല ആവശ്യവുമുണ്ടെങ്കിൽ അതു കാര്യം വേറെ. മോണ്ട്ക്ലേയറിലെ മിസിസ് വീലറിൽനിന്ന് എനിക്കു വളരെ കനിവാർന്ന ഒരു ക്ഷണമുണ്ടായിരുന്നു. ബോസ്റ്റണിലേയ്ക്കു പുറപ്പെടുന്നതിനുമുമ്പേ കുറച്ചു മണിക്കൂർനേരത്തേയ്ക്കെങ്കിലും മോണ്ട് ക്ലേയറിൽ ഞാനൊന്നു പോകും:

എനിക്കിപ്പോൾ വളരെ ഭേദമുണ്ട്. ഒക്കെ ക്ഷേമവുമായിരിക്കുന്നു. മനഃക്ലേശമല്ലാതെ ഒരു കുഴപ്പവും എനിക്കില്ല. അതും ഞാൻ ദൂരെ ത്യജിക്കുമെന്നു തീർച്ച.

ഒന്നുമാത്രം ഞാൻ ആവശ്യപ്പെടുന്നു അതു നിങ്ങളിൽനിന്നു കിട്ടില്ലെന്നു ഞാൻ ഭയപ്പെടുകയും ചെയ്യുന്നു–ഭാരതത്തിലേയ്ക്കുള്ള നിങ്ങളുടെ കത്തുകളിൽ പരോക്ഷമായിപ്പോലും എന്നെക്കുറിച്ച് ഒരറിയിപ്പും ഉണ്ടായിരിക്കരുത്. എനിക്കൊളിക്കണം; കുറേക്കാലത്തേയ്ക്ക് അഥവാ എക്കാലത്തേയ്ക്കും. എനിക്കു പ്രശസ്തി കൊണ്ടു വന്നു തന്ന ആ ദിവസത്തെ ഞാനെത്ര ശപിക്കുന്നു!

സർവ്വപ്രേമപൂർവ്വം വിവേകാനന്ദൻ

## 432

(സിസ്റ്റർ നിവേദിതയ്ക്ക്) ന്യൂയോർക്ക്

15 നവംബർ 1899

പ്രിയ മാർഗോട്,

....ആകെപ്പാടെ എന്റെ ശരീരത്തെപ്പറ്റി ഉദ്വോഗത്തിനു എന്തെങ്കിലും കാരണമുണ്ടെന്ന് എനിക്കു തോന്നുന്നില്ല. ഇത്തരം ദുർബ്ബലശരീരം ചിലപ്പോൾ മൃദുലസംഗീതം ആലപിക്കാനും, മറ്റു ചിലപ്പോൾ ഇരുട്ടത്തിരുന്നു മോങ്ങാനും മാത്രം കൊള്ളാം.

സ്വന്തം വിവേകാനന്ദൻ

## 433*

(ബ്രഹ്മാനന്ദസ്വാമികൾക്ക്) അമേരിക്ക

20 നവംബർ 1899

അഭിന്നഹൃദയ,

ശരത്തിന്റെ കത്തിൽനിന്ന് വർത്തമാനങ്ങളറിഞ്ഞു...... ജയാപജയങ്ങളുമായി എനിക്കൊരു ബന്ധവുമില്ലെന്നു നിങ്ങൾ ഇപ്പോൾ അനുഭവംകൊണ്ടറിയുക...... എനിക്കിപ്പോൾ ഒരു രോഗവുമില്ല. ഞാൻ വീണ്ടും.........പല സ്ഥലങ്ങളിലും ചുറ്റിസ്സഞ്ചരിക്കുകയാണ്. ഒരു ചിന്തയും വേണ്ട. 'മാ ഭൈഃ' നിങ്ങൾ കാണെക്കാണെ സകലതും (വിഘ്നങ്ങൾ എല്ലാം) പറന്നുപോകും, ആജ്ഞ അനുസരിക്കാതിരിക്കരുതെന്നുമാത്രം; എല്ലാം സഫലമാകും....... ജയ മാതാവേ, രണരംഗിണി! ജയ മാതാവേ, ജയ മാതാവേ! രണരംഗിണി! ജയിച്ചാലും ഗുരോ, ഗുരു വിജയിക്കട്ടെ!..... സാരമെന്തെന്നാൽ, ഭീരുത്വത്തെക്കാൾ വലിയ പാപം മറ്റൊന്നില്ല. ഭീരുവിന് രക്ഷയില്ലെന്നു നിശ്ചയം തന്നെ. മറ്റെല്ലാം പൊറുക്കാം. ഭീരുത്വം പൊറുക്കാൻ വയ്യ. അതുപേക്ഷിക്കാത്തവനുമായി ഞാനെങ്ങനെ വേഴ്ചകൊള്ളും?........ ഒരടിയേറ്റാൽ ശക്തിയായി പത്തടിതിരിച്ചേല്പിക്കണം....... അപ്പോഴേ മനുഷ്യനാകൂ.....ഭീരുക്കൾ വെറും ദയനീയർതന്നെ!!

ജഗദംബയുടെ പുണ്യദിനമാണിന്ന്; ഞാനാശിർവദിക്കുന്നു. ഇന്നു രാത്രി തന്നെ ജഗദംബ നിങ്ങളുടെ ഹൃദയത്തിൽ അവതരിക്കട്ടെ. നിങ്ങളുടെ ബാഹുക്കൾക്ക് അനന്തശക്തി നല്കട്ടെ! ജയ കാളി, ജയ കാളി, ജയ കാളി! അമ്മ അവതരിക്കും. മഹാബലത്താൽ സർവ്വജയം–വിശ്വജയം–സിദ്ധിക്കും. അമ്മ അവതരിക്കുന്നു. ഭയപ്പെടാനെന്തുള്ളു? ആരെ ഭയപ്പെടണം? ജയ കാളി, ജയ കാളി, ജയ കാളി! നിങ്ങളുടെ ഓരോ അടിവെയ്പിലും ഭൂമി കുലുങ്ങും..... ജയ കാളി, ജയ കാളി! വീണ്ടും മുന്നോട്ടു പോകുക, പുരോഗമിക്കുക! ജയ ഗുരോ, ജയ മാതാവേ, ജഗദംബേ, കാളി, കാളി, കാളി! നിങ്ങളുടെ രോഗം, ശോകം ആപത്ത്, ദൗർബ്ബല്യം സകലതും നീങ്ങിക്കഴിഞ്ഞു. നിങ്ങൾക്കു മഹാവിജയവും മഹാലക്ഷ്മിയും മഹാശ്രീയും കൈവരും. 'മാ ഭൈഃ മാ ഭൈഃ' വിഷമം വരുമെന്ന ഭയം പൊയ്ക്കഴിഞ്ഞു. 'മാ ഭൈഃ, മാ ഭൈഃ' ജയ കാളി, ജയ കാളി!'

വിവേകാനന്ദൻ

പുനശ്ച. ഞാൻ അമ്മയുടെ ദാസൻ, നിങ്ങൾ അമ്മയുടെ ദാസന്മാർ. നിങ്ങൾക്കുണ്ടോ നാശം, ഭയം? അഹങ്കാരം മനസ്സിൽ പ്രവേശിക്കാതിരിക്കട്ടെ! നിങ്ങൾക്കുണ്ടോ നാശം? 'മാ ഭൈഃ ജയ കാളി, ജയ കാളി!'

## 434

(മിസ് മേരി ഹേലിന്) 1 ഈസ്റ്റ് 30 സ്റ്റ്റീറ്റ്, ന്യൂയോർക്ക്

20 നവംബർ 2899

എന്റെ പ്രിയ മേരി,

മിക്കവാറും നാളെ ഞാൻ കാലിഫോർണിയയ്ക്കു പുറപ്പെടുന്നു. വഴിക്ക് ഒന്നോ രണ്ടോ ദിവസം ചിക്കാഗോവിൽ തങ്ങും. പുറപ്പെടുമ്പോൾ കമ്പിയടി

ക്കാം. വല്ലവരെയും സ്റ്റേഷനിലേയ്ക്കയയ്ക്കുക, അകത്തേയ്ക്കും പുറത്തേയ്ക്കുമുള്ള വഴി കണ്ടുപിടിക്കാൻ ഇപ്പോഴത്തെപ്പോലെ വയ്യായ്ക ഒരിക്കലും എനിക്കുണ്ടായിട്ടില്ല.

എന്നും സ്വന്തം സഹോദരൻ വിവേകാനന്ദൻ.

## 435

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

21 വെസ്റ്റ് 34 സ്റ്റ്റീറ്റ്, ന്യൂയോർക്ക്
21 നവംബർ 1899

എന്റെ പ്രിയബ്രഹ്മാനന്ദ,

കണക്കൊക്കെ ശരിയായിരിക്കുന്നു. അതൊക്കെ ഞാൻ മിസിസ് ബുള്ളിനെ ഏല്പിച്ചിരിക്കുന്നു; കണക്കിന്റെ ഓരോ ഭാഗം ഓരോ ദാതാവിനു റിപ്പോർട്ടു ചെയ്യാനുള്ള ചുമതല അവരേറ്റിരിക്കുന്നു. എന്റെ കഴിഞ്ഞ പരുക്കൻ കത്തുകളിൽ പറഞ്ഞതിനതിരെ കാര്യമാക്കരുത്. അവ നിങ്ങൾക്കു നന്മ ചെയ്യും. ഒന്നാമത് അവ ഭാവിയിൽ മുറയ്ക്കും വൃത്തിയായും കണക്കു വെയ്ക്കുന്നതിൽ നിങ്ങളെ ഗൗരവമുള്ളവരാക്കും, സോദരന്മാരെ അതിലേയ്ക്കു പ്രേരിപ്പിക്കയും ചെയ്യും. രണ്ടാമത് ഈ ശകാരങ്ങൾ നിങ്ങളെക്കുറിച്ച് യാതൊരാശയും ഉണ്ടായിരിക്കില്ല. എനിക്കു നിങ്ങൾ മരിക്കുന്നതുപോലും കണ്ടു സന്തോഷിക്കാം, പക്ഷേ നിങ്ങളൊന്നു യുദ്ധം ചെയ്യണം. ഒരു പടയാളിയെപ്പോലെ അനുസരിക്കുന്നതിൽ മരിക്കുക, നിർവ്വാണം പൂകുക-പക്ഷേ ഭീരുത്വം പാടില്ല.

എനിക്ക് കുറച്ചുകാലത്തേയ്ക്ക് അപ്രത്യക്ഷനാകുക ആവശ്യമാണ്. ആ കാലത്തിനിടയ്ക്ക് ആരും എനിക്കെഴുതുകയോ എന്നെ തേടുകയോ ചെയ്യാതരിക്കട്ടെ, അതെന്റെ ആരോഗ്യത്തിന് അത്യന്താപേക്ഷിതമാണ്. എന്റെ നാഡികൾ ദുർബ്ബലമാണെന്നുമാത്രം അല്ലാതൊന്നുമില്ല.

സർവ്വാനുഗ്രഹങ്ങളും നിങ്ങളെ അനുഗമിക്കട്ടെ. എന്റെ പാരുഷ്യത്തെ തീരെ കാര്യമാക്കരുത്. നിങ്ങൾക്ക് എപ്പോഴും ഹൃദയമറിയാം, ചുണ്ട് എന്തു തന്നെ പറഞ്ഞാലും. സർവ്വാനുഗ്രഹങ്ങളും നിങ്ങളുടെമേൽ. കഴിഞ്ഞ ഒരു കൊല്ലമോ മറ്റോ ആയി എനിക്കു സുബോധമേ ഉണ്ടായിരുന്നില്ല. എന്തു കൊണ്ടെന്ന് എനിക്കറിവില്ല. ഈ നരകത്തിലൂടെ എനിക്കു കടക്കേണ്ടിയിരുന്നു, കടക്കുകയും ചെയ്തിരിക്കുന്നു. എനിക്കു വളരെ ഭേദമുണ്ട്-സുഖംതന്നെ, വാസ്തവത്തിൽ, ഭഗവാൻ നിങ്ങളെയെല്ലാം സഹായിക്കട്ടെ. ഞാൻ വേഗത്തിൽ ഹിമാലയത്തിലേയ്ക്കു പോകയാണ്, എന്നേയ്ക്കും നിവൃത്തനാവാൻ. ഞാൻ കൃതകൃത്യനായിരിക്കുന്നു.

എന്നും ഭഗവാനിൽ സ്വന്തം വിവേകാന്ദൻ.

പുനശ്ച. മിസിസ് ബുൾ തന്റെ പ്രേമം അയയ്ക്കുന്നു. വിവേകാനന്ദൻ

## 436

(മി. ഇ.റ്റി. സ്റ്റർഡിക്ക്)

എഫ്. എച്. ലെഗ്ഗെറ്റ്
21 വെസ്റ്റ് 34 സ്റ്ററീറ്റ്, ന്യൂയോർക്ക്
നവംബർ 1899

എന്റെ പ്രിയ സ്റ്റർഡി,

ഇതെന്റെ ആചരണത്തെ അഭിരക്ഷിക്കാനല്ല. ഞാൻ ചെയ്ത തിന്മകളെ വാക്കുകൾക്കു തൂത്തുകളവാനാവില്ല, വല്ല നല്ല കർമ്മവുമുണ്ടെങ്കിൽ അതു പ്രവർത്തിക്കുന്നതു തടയാൻ ഒരു ദണ്ഡധരന്നും സാധ്യവുമല്ല.

പാശ്ചാത്യജനങ്ങൾ എനിക്കാസ്വാദിക്കാൻ തന്ന ഭോഗങ്ങളെക്കുറിച്ച് കഴിഞ്ഞ കുറച്ചു മാസങ്ങളായി ഞാൻ വളരെ കേട്ടുകൊണ്ടിരിക്കുന്നു-സർവ്വ സയമവും ത്യാഗത്തെക്കുറിച്ചു പറഞ്ഞുകൊണ്ടിരുന്നിട്ടും കപടതയോടെ ഞാൻതന്നെ ആസ്വദിച്ചുകൊണ്ടിരുന്ന ഭോഗങ്ങൾ, ഏതു വസ്തുക്കളുടെ ആസ്വാദനമോ ഇംഗ്ലണ്ടിലെങ്കിലും എനിക്കു വലിയ മാർഗ്ഗതടസ്സമായിരുന്നത്. ആ ഭോഗങ്ങൾ. എന്റെ ജീവിതമാകുന്ന വരണ്ട മരുഭൂമിയിൽ ഒരു ചെറു പച്ചയെങ്കിലും, കഷ്ടപ്പാടും ഇരുട്ടുമായ ഒരു ജീവിതത്തിനകത്ത് ആകെ ഒരു കൊച്ചുപ്രകാശബിന്ദുവെങ്കിലും, കഠിനശ്രമവും കഠിനതരശാപങ്ങളുമായ ഒരു ജീവിതത്തിൽ വിശ്രാന്തിയുടെ ഒരു നിമിഷമെങ്കിലും, ഉണ്ടെന്നു ഞാനെന്നെത്തന്നെ മിക്കവാറും സ്വയം വ്യാമോഹിപ്പിച്ചുവോ; ആ പച്ച, ആ ബിന്ദു, ആ നിമിഷം, കേവലം ഇന്ദ്രിയഭാഗത്തിന്റേതു മാത്രമായിരുന്നു!

ഞാൻ സന്തോഷിച്ചു. അതു കിട്ടുവാൻ എന്നെ സഹായിച്ചിരുന്നവരെ ദിവസം നൂറുവട്ടം ഞാൻ ആഗ്രഹിച്ചു; അപ്പോഴുണ്ട്, അഹോ, നിങ്ങളുടെ ഒടുവിലത്തെ കത്ത് ഒരിടിവെട്ടുപോലെ വരുന്നു- സ്വപ്നം മായുകയും ചെയ്തു. ഞാൻ നിങ്ങളുടെ വിമർശനങ്ങളെ അവിശ്വസിച്ചുതുടങ്ങിയിരിക്കുന്നു- ഭോഗങ്ങളേയും ആസ്വാദനങ്ങളെയും കുറിച്ചുള്ള ഈ വർത്തമാനത്തലൊക്കെയും, ഓർമ്മവിളിച്ചുണർത്തുന്ന മറ്റു ഭ്രാന്തിദർശനങ്ങളിലും അത്യല്പം വിശ്വാസമേ ബാക്കിയുള്ളു. ഇത്രയും ഞാൻ പ്രസ്താവിക്കുന്നു. ഉചിതമെന്നു തോന്നുന്നപക്ഷം ഇതു നിങ്ങൾ സുഹൃത്തുക്കൾക്കു കാണിച്ചുകൊടുക്കണമെന്നും, ഞാൻ പിഴച്ചിരിക്കുന്നിടത്ത് എന്നെ തിരുത്തുമെന്നും വിശ്വസിക്കുന്നു.

വേവിച്ച കാബേജും ഉരുളക്കിഴങ്ങും ചോറും വേവിച്ച പയറും കൊണ്ടു ദിവസം മൂന്നു പ്രാവശ്യം – എല്ലാ പ്രാവശ്യവും കൂട്ടാന്നുവേണ്ടി നിങ്ങളുടെ ഭാര്യയുടെ ശാപങ്ങളോടുകൂടി – എന്നെ ഊട്ടിയിരുന്ന റീഡിങ്ങിലുള്ള സ്ഥലം ഞാനോർക്കുന്നു. നിങ്ങൾ ഒരു ചുരുട്ടും എനിക്കു വലിക്കാൻ തന്നതായി

ഞാനോർക്കുന്നില്ല; ഷില്ലിങ്ങിന്റേതാവട്ടെ പെനിയുടേതാവട്ടെ, ഭക്ഷണത്തെക്കുറിച്ചാകട്ടെ, നിങ്ങളുടെ ഇടവിടാത്ത ശാപങ്ങളെക്കുറിച്ചാകട്ടെ പരാതിപ്പെട്ടതായും ഞാനോർക്കുന്നില്ല – സദാസമയവും പേടിച്ചു വിറച്ചു ഞാൻ ഒരു കള്ളനെപ്പോലെ താമസിക്കയും നിങ്ങൾക്കുവേണ്ടി ദിവസേന പ്രവർത്തിക്കയും ചെയ്തിരുന്നിട്ടും.

അടുത്ത ഓർമ്മ സെന്റ് ജോർജ്ജ് റോഡിലെ വീടിന്റേതാണ് – നിങ്ങളും മിസ് മ്യൂളറും തലപ്പത്തായിട്ട്, എന്റെ പാവപ്പെട്ട അനിയൻ അവിടെ സുഖമില്ലാതെ കിടക്കുകയായിരുന്നു, എന്നിട്ട് ......അയാളെ ഓടിച്ചുകളഞ്ഞു. അവിടെയും വല്ല ഭോഗങ്ങളും എനിക്കു കിട്ടിയിരുന്നതായി ഞാനോർക്കുന്നില്ല–ഭക്ഷണപാനീയങ്ങളുടെയോ കിടക്കയുടെയോ എനിക്കു നല്കപ്പെട്ടിരുന്ന മുറിയുടെയോപോലും.

അടുത്തത് മിസ് മ്യൂളറുടെ സ്ഥലമായിരുന്നു. അവർ എന്നോടു വളരെ കനിവുള്ളവളായിരുന്നെങ്കിലും ഞാൻ കായ്കനികൾ തിന്നാണ് ജീവിച്ചിരുന്നത്. അടുത്ത ഓർമ്മ ലണ്ടനിലെ ഇരുട്ടറയെപ്പറ്റിയാണ് – മിക്കവാറും രാപകൽ പ്രവർത്തിക്കയും, പലപ്പോഴും അഞ്ചും ആറും പേർക്ക് ആഹാരം പാകം ചെയ്കയും, മിക്ക രാത്രികളിലും ഒരു കടി അപ്പവും വെണ്ണയുമായി കഴികയും വേണ്ടിവന്ന സ്ഥലം.

മിസിസ് സ്റ്റർഡി തന്റെ സ്ഥലത്ത് എനിക്ക് ഒരുവിരുന്നും ഒരു രാത്രിയത്തെ പാർപ്പിടവും നല്കിയതു ഞാനോർക്കുന്നു; എന്നിട്ട് പിറ്റേ ദിവസം, എത്രയും വൃത്തികെട്ടവനും വീടാകെ പുകച്ചുകൊണ്ടിരുന്നവനുമായ കരിങ്കാട്ടാളനെ വിമർശിച്ചതും.

ക്യാപ്റ്റൻ സേവിയറിൽനിന്നും മിസിസ് സേവിയറിൽ നിന്നുമല്ലാതെ കൈലേസ്സിനോളം വലിപ്പമുള്ള ഒരു കീറത്തുണിയെങ്കിലും ഇംഗ്ലണ്ടിൽനിന്ന് എനിക്കു കിട്ടിയതായി ഞാനോർക്കുന്നില്ല. നേരേമറിച്ച് ഇംഗ്ലണ്ടിൽ എന്റെ ശരീരമനസ്സുകൾക്കു വേണ്ടിവന്ന ഇടവിടാത്ത പരിശ്രമമാണ് എനിക്കു പറ്റിയ ആരോഗ്യത്തകർച്ചയ്ക്കു കാരണം. ഇതാണ് നിങ്ങൾ ഇംഗ്ലീഷുകാർ എനിക്കു നല്കിയതാകെ, അതേ സമയം എന്നെക്കൊണ്ടു മരണാന്തം പണിയെടുപ്പിക്കയും; എന്നിട്ടിപ്പോൾ ഞാനുപജീവിച്ച ഭോഗങ്ങളെ ശപിക്കയും. നിങ്ങളിലാരെങ്കിലും എനിക്കൊരു കോട്ടു തന്നുവോ? ആരെങ്കിലും ഒരു ചുരുട്ട്? ആരെങ്കിലും ഒരു തരി മീനോ ഇറച്ചിയോ? നിങ്ങളിലാർക്കാനും ധൈര്യമുണ്ടോ, ഞാൻ ഭക്ഷ്യമോ പേയമോ പുകയോ വസ്ത്രമോ പണമോ നിങ്ങളോടു ചോദിച്ചെന്നു പറയാൻ? ചോദിക്കൂ സ്റ്റർഡി, ഈശ്വരനെ വിചാരിച്ചു ചോദിക്കൂ. നിങ്ങളുടെ സുഹൃത്തുക്കളോടു ചോദിക്കൂ, ആദ്യം നിങ്ങളുടെ 'ഉള്ളിൽ ഒരിക്കലും ഉറങ്ങാതിരിക്കുന്ന ഈശ്വര'നോടു തന്നെ ചോദിക്കൂ.

നിങ്ങൾ എനിക്കു പണം തന്നിട്ടുണ്ട്, എന്റെ പ്രവർത്തനത്തിന്. അതിലെ ഓരോ പെനിയും അവിടെയുണ്ട്. നിങ്ങളുടെ കൺമുമ്പാകെ എന്റെ സോദരനെ ഞാൻ പറഞ്ഞയച്ചു, ഒരു പക്ഷേ അവന്റെ മരണത്തിലേയ്ക്ക്; എന്റെ സ്വകാര്യസ്വത്തായ ഒരു ഫാർതിങ്ങു (കാൽപെനി) പോലും ഞാനവന്നു കൊടുക്കില്ല.

നേരേമറിച്ചു ഞാനോർക്കുന്നുണ്ട്, ഇംഗ്ലണ്ടിൽ ക്യാപ്റ്റൻ സേവിയറും മിസിസ് സേവിയറുമാണ്. എനിക്കു തണുത്തപ്പോൾ എന്നെ ഉടുപ്പിച്ചത്, എന്റെ സ്വന്തം അമ്മ ചെയ്യുമായിരുന്നതിലും മെച്ചമായി എന്നെ ശുശ്രൂഷിച്ചത്, എന്റെ ദൗർബ്ബല്യങ്ങളിൽ എന്നോടൊപ്പം എന്റെ സങ്കടങ്ങളെ താങ്ങിയത്; അവർക്കാകട്ടെ എനിക്കുവേണ്ടി കൊടുക്കാൻ അനുഗ്രഹങ്ങളല്ലാതെ മറ്റൊന്നുമില്ല. ആ മിസിസ് സേവിയർ, മാനത്തെ ഗൗനിക്കാഞ്ഞ കാരണം ഇന്ന് ആയിരക്കണക്കാളുകളാൽ ആരാധിക്കപ്പെടുകയും ചെയ്യുന്നു; അവർ മരിക്കുമ്പോൾ പാവപ്പെട്ട ഭാരതീയരുടെ വലിയ ഉപകാരികളിലൊരാളായി ദശലക്ഷങ്ങൾ അവരെ സ്മരിക്കയും ചെയ്യും. അവരാകട്ടെ എന്നെ എന്റെ ഭോഗങ്ങൾ കാരണം ഒരിക്കലും ശപിച്ചിട്ടില്ല. വേണ്ടിവരികയോ, ആഗ്രഹിക്കയോ ചെയ്തിരുന്നെങ്കിൽ എനിക്കു ഭോഗങ്ങൾ നല്കാൻ തയ്യാറായിരുന്നിട്ടും.

മിസിസ് ബുള്ളിനെയും മിസ് മക്‌ലയോഡിനെയും മി. ലെഗ്ഗെറ്റിനെയും മിസിസ് ലെഗ്ഗെറ്റിനേയും കുറിച്ചു നിങ്ങളോടു ഞാൻ പറയേണ്ടതില്ല. അവർക്കെന്നോടുള്ള പ്രേമവും കനിവും നിങ്ങൾക്കറിയാം; മിസിസ് ബുള്ളും മിസ് മക്‌ലിയോഡും ഞങ്ങളുടെ നാട്ടിലേയ്ക്കു വന്നു. ഒരു വിദേശിയും ഒരിക്കലും ചെയ്തിട്ടില്ലാത്തവിധം ഞങ്ങളുടെകൂടെ ഒക്കെ സഹിച്ചുകൊണ്ടു സഞ്ചരിക്കയും ജീവിക്കയും ചെയ്തു; അവരാണെങ്കിൽ എന്നെയാകട്ടെ, എന്റെ ഭോഗങ്ങളെയാകട്ടെ ശപിക്കുന്നില്ല; നല്ലപോലെ ഉണ്ണാനും വേണമെങ്കിൽ ഡോളർച്ചുരുട്ടു വലിക്കാനും എന്നെ കിട്ടുമെങ്കിൽ അവർ അതിമാത്രം സന്തോഷിക്കയേ ഉള്ളു. ഈ ലെഗ്ഗെറ്റുമാരുടേയും ബുള്ളമാരുടേയം അപ്പമാണ് ഞാൻ കഴിച്ചുകൊണ്ടിരുന്നത്, അവരുടെ വസ്ത്രമാണ് എന്റെ നഗ്നത മറച്ചിരുന്നത്, അവരുടെ പണമാണ് എനിക്കു ചരുട്ടു വാങ്ങിത്തന്നതും എന്റെ വാടക പലപ്പോഴും കൊടുത്തതും - ഞാൻ നിങ്ങളുടെ ആളുകൾക്കുവേണ്ടി തന്നെത്താൻ കൊല്ലപ്പെടുകയായിരുന്ന-ആസമയമത്രയും നിങ്ങൾ ആ വൃത്തികെട്ട അറയ്ക്കും പട്ടിണിക്കും പകരം എന്റെ ഒരു റാത്തൽ ഇറച്ചി* എടുത്തുകൊണ്ടിരിയ്ക്കയായിരുന്നു. ഭോഗത്തെക്കുറിച്ചുള്ള ഈ ആരോപണങ്ങളെല്ലാം കരുതിവെച്ചുകൊണ്ടുതന്നെ.

ശരത് കാലക്കാർ മുഴക്കും പരം, തീരെപ്പെയ്യുകയില്ല;
മഴക്കാലക്കാറശബ്ദം പാരിടം മൂക്കും.

നോക്കൂ സ്റ്റർഡി, സഹായിച്ചിട്ടുള്ളവർക്കോ സഹായിച്ചുകൊണ്ടിരിക്കുന്നവർക്കോ ഒരു വിമർശനവുമില്ല. ഒരു ശാപവുമില്ല, ഒന്നും ചെയ്യാത്തവർ, തങ്ങളുടെ കോടാലി തേയ്ക്കാൻമാത്രം വരുന്നവർ– അവർമാത്രമാണ് ശപിക്കുന്നവർ, വിമർശിക്കുന്നവർ. അത്തരം കൊള്ളരുതാത്ത, ഹൃദയമില്ലാത്ത, തൻകാര്യച്ചണ്ടികൾ വിമർശിക്കുന്നു എന്നതാണ് എനിക്കു വന്നുചേരാവുന്ന പരമാനുഗ്രഹം. അങ്ങേയറ്റം തൻകാര്യക്കാരായ ഈ സ്വാർത്ഥംഭരികളിൽനിന്ന് നാഴികകൾ അകലുകയെന്നപോലെ അത്രയ്ക്ക് ഈ ജീവിതത്തില് യാതൊന്നും എനിക്കാവശ്യമില്ല.

ഭോഗങ്ങളെക്കുറിച്ചു സംസാരിക്കുന്നു! ഈ വിമർശകരെ ഒന്നൊന്നായെടുത്തുനോക്കുക–അതു സർവ്വം, ഭൗതികം, സർവ്വം ഭൗതികം, ചൈതന്യം എങ്ങുമേ ഇല്ല. ഭഗവാന് നന്ദി, അവർ നേരത്തേയോ വൈകിയോ സ്വന്തം സ്വാഭാവം പ്രകാശിപ്പിക്കും. എന്നിട്ട് നിങ്ങളെന്നെ ഉപദേശിക്കയാണ്. ഈ ഹൃദയശൂന്യരും തൻകാര്യക്കാരുമായവരുടെ ആഗ്രഹത്തിനൊപ്പിച്ച് എന്റെ ആചരണത്തേയും പ്രവർത്തനത്തേയും നിയന്ത്രിക്കുവാൻ; അതു ഞാൻ ചെയ്യാഞ്ഞിട്ടു നിങ്ങൾ കിടന്നു കുഴങ്ങുകയും!

എന്റെ ഗുരുഭായിമാരെസ്സംബന്ധിച്ചാണെങ്കിൽ ഞാനവരെ നിർബ്ബന്ധിക്കാത്ത യാതൊന്നും അവർ ചെയ്യുന്നില്ല, അവർ വല്ലേടത്തും വല്ല തൻകാര്യവും കാണിച്ചിട്ടുണ്ടെങ്കിൽ അത് അവരെ ഞാനാജ്ഞാപിച്ചിട്ടാണ്, അല്ലാതെ അവർ സ്വയം ചെയ്യുന്നതല്ല.

ലണ്ടനിൽ നിങ്ങൾ എനിക്കേർപ്പാടുചെയ്ത ആ ഇരുട്ടറയിൽ നിങ്ങളുടെ കുട്ടികളെ താമസിപ്പിക്കാൻ നിങ്ങളിഷ്ടപ്പെടുമോ, മരണാന്തരം പണിയെടുപ്പിക്കാനും സദാസമയവും മിക്കവാറും പട്ടിണിയിടാനും? മിസിസ് സ്റ്റർഡി അതിഷ്ഠപ്പെടുമോ? അവർ (ഗുരുഭായിമാർ) സന്ന്യാസിമാരാണ്, എന്നുവെച്ചാൽ ഒരു സന്ന്യാസിയും അനാവശ്യമായി സ്വജീവിതത്തെ ഉപേക്ഷിക്കുകയോ അനാവശ്യമായി സ്വന്തം പീഡിപ്പിക്കുകയോ ചെയ്യരുത്.

പടിഞ്ഞാറ് ഈ കഷ്ടതകൾക്കെല്ലാം അടിപെട്ടതുവഴി ഞങ്ങൾ സന്ന്യാസിനിയമങ്ങളെ ഭഞ്ജിക്കാമാത്രമേ ചെയ്തിട്ടുള്ളു. അവരെന്റെ സോദരരാണ്, എന്റെ സ്വന്തമാണ്. അവർ എന്റെപേർക്ക് അറകളിൽ കിടന്നു ചാകാൻ ഞാനാഗ്രഹിക്കുന്നില്ല. അവർ പട്ടിണിയായി പണിയെടുത്തു. തങ്ങളുടെ കഷ്ടപ്പാടുകൾക്കെല്ലാം പകരം ശപിക്കപ്പെട്ടാൻ സത്യമായി ഞാനാഗ്രഹിക്കുന്നില്ല.

ഒരു വാക്കുകൂടെ ഞാൻ ശരീരപീഡനത്തെ എവിടെ പ്രസംഗിച്ചിട്ടുണ്ടെന്നു നിങ്ങൾക്കു ചൂണ്ടിക്കാണിക്കാമെങ്കിൽ, എനിക്കു തുലോം സന്തോഷമായിരിക്കും. ശാസ്ത്രങ്ങളെസ്സംബന്ധിച്ചാണെങ്കിൽ, സന്ന്യാസിമാർക്കും.

പരമഹംസന്മാർക്കും വിധിച്ചിട്ടുള്ള ജീവിതനിയമങ്ങളെക്കൊണ്ട് ഒരു ശ്രസ്ത്രീ ഞങ്ങളെ എതിർക്കാൻ ധൈര്യപ്പെടുന്നെങ്കിൽ എനിക്കു ബഹു സന്തോഷമായിരിക്കും.

ശരി, സ്റ്റർഡി, എന്റെ നെഞ്ചു നോവുന്നു. എനിക്കെല്ലാം മനസ്സിലാവുന്നു. എനിക്കറിയാം, നിങ്ങൾ എവിടെപ്പെട്ടെന്ന് – നിങ്ങളെ ഉപയോഗിക്കാനാഗ്രഹിക്കുന്നവരുടെ കടുംപിടിയിലാണ് നിങ്ങൾ. ഞാൻ നിങ്ങളുടെ ഭാര്യയെയല്ല ഉദ്ദേശിക്കുന്നത്. അവർ അപകടകാരിണിയാവാൻ വയ്യാത്തത്ര സരളയാണ്, പക്ഷേ, എന്റെ പാവപ്പെട്ട സുഹൃത്തെ, നിന്റെ കൊക്കിൽ കുറച്ച് മാംസം–ലേശം പണം–ഉണ്ട്. കഴുകന്മാർ ചുഴന്നിരിക്കയുമാണ്. അത്തരമാണ് ജീവിതം.

നിങ്ങൾ പുരാതനഭാരതത്തെക്കുറിച്ചു കുറെയേറെ പറഞ്ഞല്ലോ. ആ ഭാരതം ഇപ്പോഴും ജീവിക്കുന്നു. സ്റ്റർഡി, മരിച്ചിട്ടില്ല; ആ ജീവിത്ഭാരതം പേടിയോ പണക്കാരോടു പ്രീതിയോ കൂടാതെ തൻകാലുകൾ ചങ്ങലയിൽ പെട്ടു കിടക്കുന്ന നാട്ടിലായാലും ചങ്ങളയുടെ അറ്റം പിടിച്ചിരിക്കുന്നവരുടെ – സ്വഭരണകർത്താക്കളുടെ – മുഖത്തായാലും, ആരുടേയും അഭിപ്രായത്തെ പേടിക്കാതെ സ്വസന്ദേശം നല്കാൻ ഇന്നും ധൈര്യപ്പെടുന്നു. ആ ഭാരതം ഇന്നും ജീവിക്കുന്നു.....അമരപ്രേമത്തിന്റേയും. ചിരന്തനവിശ്വാസത്തിന്റേയുമായ–ആചാരമര്യാദകളിൽമാത്രമല്ല, പ്രേമത്തിലും വിശ്വസത്തിലും മൈത്രിയിലും കൂടെ–അഭേദ്യമായ ഭാരതം. ഞാനാകട്ടെ, ആ ഭാരതസന്താനങ്ങളിൽ അത്യല്പൻ, നിങ്ങളെ പ്രേമിക്കുന്നു, ഭാരതീയപ്രേമത്തോടുകൂടെ; നിങ്ങളുടെ ഈ വ്യാമോഹത്തിൽനിന്നുദ്ധരിച്ചു സഹായിക്കുവാൻ എന്നോളും ഞാൻ ഒരായിരം ശരീരങ്ങൾ ത്യജിക്കാം.

എന്നും സ്വന്തം വിവേകാനന്ദൻ.

## 437

(മിസിസ് ലെഗ്ഗറ്റിന്) ചിക്കാഗോ

26 നവംബർ 1899

എന്റെ പ്രിയ മിസിസ് ലെഗ്ഗെറ്റ്,

നിങ്ങളുടെ കനിവുകൾക്കെല്ലാം വളരെ വളരെ നന്ദി, വിശേഷിച്ചും കനിവുള്ള ആ കുറിപ്പിന്. അടുത്ത വ്യാഴാഴ്ച ഞാൻ ചിക്കാഗോവിൽനിന്നു പുറപ്പെടാൻ പോകുന്നു; അന്നത്തേയ്ക്കു ടിക്കറ്റും ഉറക്കിടവും തയ്യാറായിക്കിട്ടി.

മിസ് നോബിളിനു ബഹുസുഖംതന്നെ; തന്റെ വഴിക്കു പണിയെടുക്കുകയും ചെയ്യുന്നു. ഇന്നാൾ ആല്ബെർട്ടയെ കണ്ടു. ഇവിടുത്തെ താമസത്തിന്റെ ഓരോ നിമിഷവും അവൾ ആസ്വദിക്കുന്നു, ബഹുസുഖംതന്നെ.

മിസ് ആഡംസ് (ജേൻ ആഡംസ്) എന്നത്തേയും പോലെ ഒരു ദേവദൂതിതന്നെ.

ഞാൻ പുറപ്പെടുന്നതിനുമുമ്പ് ജോ ജോവിനു കമ്പിയടിക്കാം; രാത്രി മുഴുവൻ വായിക്കയും ചെയ്യും.

മി. ലെഗ്ഗെറ്റിനും നിങ്ങൾക്കും സർവ്വപ്രേമപൂർവ്വകം,

ചിരസ്നിഗ്ദ്ധനായ സ്വന്തം വിവേകാനന്ദൻ.

## 438

(മിസിസ് ലെഗ്ഗെറ്റിന്)

ചിക്കാഗോ
30 നവംബർ 1899

എന്റെ പ്രിയ മദർ,

വിശേഷിച്ചൊന്നുമില്ല, മാദാം കാല്‌വേയുടെ സന്ദർശനമൊഴിച്ച്. അവരൊരു മഹതിയാണ്, അവരെ കൂടുതലറിഞ്ഞെങ്കിൽ എന്നു ഞാൻ ആഗ്രഹിക്കുന്നു. ഒരു പീഞ്ഞമാമരം ചുഴലിക്കാറ്റിനെതിരെ മല്ലടിക്കുന്നതു കാണുക മഹത്തായ ഒരു കാഴ്ചയാണ്.

ഇന്നു രാത്രി ഇവിടെ വിടുന്നു. അ–കാത്തിരിക്കുന്നതുകൊണ്ട് ഈ വരികൾ തിടുക്കത്തിൽ. മിസിസ് ആഡംസ് പതിവുപോലെ കനിവുള്ളവളാണ്. മാർഗോട്ടിനും ബഹുക്ഷേമംതന്നെ, കൂടുതൽ കാലിഫോർണിയയിൽനിന്നെഴുതാം.

ഫ്രാങ്കിൻസെൻസിനു സർവ്വപ്രേമപൂർവ്വം,

എന്നും സ്വന്തം പുത്രൻ വിവേകാനന്ദൻ

## 439

സിസ്റ്റർ നിവേദിതയ്ക്ക്

ലോസ് ഏഞ്ജല്സ്
6 ഡിസംബർ 1899

പ്രിയ മാർഗോട്,

നിങ്ങളുടെ കത്ത് ആറാംതീയതി വന്നു; പക്ഷേ, അതോടുകൂടി, ഇനിയും എന്റെ ഭാഗധേയത്തിന് ഒരു മാറ്റവുമില്ല. മാറ്റം തെല്ലെങ്കിലും നല്ലതാണോ? എന്നു വിചാരിക്കുന്നുവോ? ചിലർ അങ്ങനെയാണ് ഉണ്ടാക്കപ്പെട്ടിരിക്കുന്നത്. കഷ്ടപ്പാടിനെ ഇഷ്ടപ്പെടാൻ. ഏതൊരു ജനതയുടെ ഇടയ്ക്കു ഞാൻ ജനിച്ചുവോ അവർക്കു വേണ്ടി ഞാനെന്റെ നെഞ്ചു പൊട്ടിച്ചില്ലെങ്കിൽ മറ്റാർക്കെങ്കിലും വേണ്ടി അതു ചെയ്യും. എനിക്കതു തീർച്ചയാണ്. ഇതാണ് ചിലരുടെ രീതി. ഞാനതു കണ്ടുതുടങ്ങിയിരിക്കുന്നു നമ്മളെല്ലാം സുഖ

ത്തിന്റെ പിന്നാലെയാണ്, സത്യം; പക്ഷേ, ചിലർക്ക് അസുഖപ്പെട്ടെങ്കിലേ സുഖമുള്ളു-അതു വിചിത്രം, അല്ലേ? അതിലും ദോഷമില്ല. സുഖവും അസുഖവും രണ്ടും സംക്രാമകമെന്നല്ലാതെ. ഇങ്ഗർസോൾ ഒരിക്കൽ പറകയുണ്ടായി, താൻ ഈശ്വരനായിരുന്നെങ്കിൽ രോഗത്തിനുപകരം ആരോഗ്യത്തെ ക്രമപ്പെടുത്തിക്കൊടുക്കുമായിരുന്നെന്ന്-ആരോഗ്യം രോഗത്തെക്കാളേറെയല്ലെങ്കിൽ അത്രയെങ്കിലും സംക്രമിക്കുന്നതാണെന്ന് അദ്ദേഹം അല്പവും സ്വപ്നം കണ്ടിരുന്നില്ല! അതുമാത്രമാണ് അപകടം. ദുഃഖിയാകുന്നതിൽ ഞാൻ സുഖിക്കുന്നെങ്കിൽ ലോകത്തിനു യാതൊരു ഹാനിയുമില്ല. പക്ഷേ അതു മറ്റുള്ളവരിലേയ്ക്കു സംക്രമിക്കരുത്. ഇതാണ് വലിയ കർമ്മകശലത. ഒരു പ്രവാചകന് മനുഷ്യാവസ്ഥ കണ്ടു ദുഃഖം തോന്നേണ്ട താമസം, അദ്ദേഹം തന്റെ മുഖം ചുളിക്കുന്നു, മാറത്തടിക്കുന്നു. ഏതൊരുവനോടും കടുംപുളി കുടിക്കാനും കനൽ ചവയ്ക്കാനും ചാരം മൂടിയ ചാണകക്കുന്നിന്മേൽ ഇരിക്കാനും കണ്ണീരും കരച്ചിലുമായിമാത്രം സംസാരിക്കാനും വിളിച്ചുപറകയും ചെയ്യുന്നു! അവർക്കെല്ലാം പോരായ്മയുള്ളതായി ഞാൻ കാണുന്നു. അതേ, ഉണ്ട് തന്നെ. ലോകത്തിന്റെ ഭാരം വഹിക്കാൻ നിങ്ങൾ യഥാർത്ഥത്തിൽ തയ്യാറാണെങ്കിൽ ഏതുവിധേനയും അത് എടുക്കുകതന്നെ. പക്ഷേ നിങ്ങളുടെ കരച്ചിലും പിരാക്കുകളും ഞങ്ങളെ കേൾപ്പിക്കേണ്ട. സ്വന്തം ഭാരങ്ങളുണ്ടായിട്ടും ഇതിലെത്രയോ മെച്ചമാണെന്ന് ഞങ്ങൾക്കു തോന്നിത്തുടങ്ങുമാറ് നിങ്ങളുടെ ദുഃഖങ്ങൾ കൊണ്ടു ഞങ്ങളെ ഭയപ്പെടുത്തരുത്. യഥാർത്ഥത്തിൽ ഭാരം വഹിക്കുന്നവൻ ലോകത്തെ അനുഗ്രഹിച്ച് തന്റെ സ്വന്തം വഴിക്കു പോകുന്നു. അയാൾക്ക് ഒരധിക്ഷേപവാക്കില്ല, ഒരു വിമർശനവാക്കുമില്ല-തിന്മയില്ലാഞ്ഞിട്ടല്ല, മറിച്ച് അതു സ്വന്തം ചുമലുകളിൽ സ്വയം സ്വച്ഛന്ദം ഏന്തിയിട്ടുള്ളതുകൊണ്ട്. രക്ഷകനാണ് "ആനന്ദിച്ചു തൻവഴി പോകേണ്ടത്, രക്ഷിതനല്ല."

ഈ പ്രഭാതത്തിൽ എനിക്കു കിട്ടിയ ഒറ്റ വെളിച്ചം ഇതാണ്. ഇതു മതി, അതെന്റെ കൂടെ ജീവിക്കാനും എന്റെ ജീവിതത്തിൽ കിനിഞ്ഞിറങ്ങാനും വന്നിരിക്കയാണെങ്കിൽ.

അല്ലയോ കനക്കെ ചുമടുപേറുന്നവരേ, വരുവിൻ നിങ്ങളുടെ ഭാരമെല്ലാം എന്റെമേൽ വെയ്ക്കുവിൻ, എന്നിട്ട് നിങ്ങൾക്കിഷ്ടമുള്ളതു ചെയ്യുകയും സുഖമായിരിക്കയും ഞാൻ ഉണ്ടായിരുന്നെന്നതു തന്നെ മറക്കുകയും ചെയ്യുവിൻ.

ചിരപ്രേമപൂർവ്വം സ്വന്തം അച്ഛൻ വിവേകാനന്ദൻ.

## 440

(മിസിസ് ഓളി ബുള്ളിന്) ലോസ് ഏഞ്ജലസ്

12 ഡിസംബർ 1899

എന്റെ പ്രിയപ്പെട്ട മിസിസ് ബുൾ,

നിങ്ങൾ തികച്ചും ശരിയാണ്; ഞാൻ കർക്കശനാണ്, അതെ, വളരെ. എന്നാൽ എന്നിലുള്ള മാർദ്ദവത്തെപ്പറ്റി-അതെന്റെ കുറ്റമാണ്. അതെനിക്കു കുറവായിരുന്നെങ്കിൽ, വളരെക്കുറവായിരുന്നെങ്കിൽ എന്ന് ഞാൻ ആഗ്രഹിക്കുന്നു; അതെന്റെ ദൗർബല്യമാണ്. ഹാ! എന്റെ സകലകഷ്ടതകളും അതുകൊണ്ടത്രേ. കൊള്ളാം, മുനിസിപ്പാലിറ്റി ഞങ്ങളെ കരം ചുമത്തി നശിപ്പിക്കാൻ പോകയാണ്-ശരി; അതെന്റെ കുറ്റമാണ്, ഒരു ന്യാസപത്ര പ്രകാരം മഠത്തെ ഞാനൊരു പൊതുസ്വത്താക്കിയില്ല. എന്റെ സോദരനോട് ഞാൻ പരുഷമായ ഭാഷ ഉപയോഗിക്കുന്നതിൽ വളരെ വ്യസനിക്കുന്നു; പക്ഷെ, ഭൂമിയിലാരെക്കാളുമേറെ ഞാനവരെ സ്നേഹിക്കുന്നുണ്ടെന്ന് അവർക്കറികയും ചെയ്യാം. എനിക്ക് ദിവ്യസഹായം കിട്ടിയിരിക്കാം-സത്യം; പക്ഷേ. അഹോ, ദിവ്യസഹായത്തിന്റെ ഓരോ ശകലവും എനിക്ക് എന്റെ ഒരു റാത്തൽ രക്തമായിരുന്നു! അത് ഇല്ലായിരുന്നെങ്കിൽ ഞാൻ കൂടുതൽ സന്തുഷ്ടനും നല്ലവനുമായിരിക്കും. ഇന്നത്തെ സ്ഥിതി വളരെ ഇരുണ്ടുതന്നെ കാണപ്പെടുന്നു; പക്ഷേ ഞാനൊരു പോരാളിയാണ് പോരാടിത്തന്നെ എനിക്കു മരിക്കണം, വഴി ഒഴിഞ്ഞു കൊടുക്കില്ല. അതുകൊണ്ടാണ് സോദരരുടെ നേരെ ഞാൻ ഉത്തേജിതനാകുന്നത്. ഞാനവരോടു പോരാടാനല്ല പറയുന്നത്, എന്റെ പോരാട്ടത്തെ തടയരുതെന്നാണ്.

ഞാനെന്റെ വിധിയിൽ പിറുപിറുക്കന്നില്ല. പക്ഷേ, ഹാ, എനിക്കൊരു മനുഷ്യനെ വേണം. എന്റെ സോദരരിലൊരുവനെ, എന്റെ ഒപ്പം നിന്ന് ശത്രുക്കളൊടെല്ലാം പോരാടാൻ! നിങ്ങൾ തന്നെത്താൻ പീഡിപ്പിക്കരുത്; ഭാരതത്തിൽ വല്ലതും ചെയ്യണമെങ്കിൽ എന്റെ സാന്നിധ്യം ആവശ്യമാണ്; എനിക്കിപ്പോൾ മെച്ചപ്പെട്ട ആരോഗ്യമാണുള്ളതും; ഒരുപക്ഷേ, കടൽയാത്ര അതു കുറേക്കൂടെ മെച്ചപ്പെടുത്തിയേയ്ക്കാം. ഏതായാലും ഇത്തവണ ഞാൻ അമേരിക്കയിൽ എന്റെ സുഹൃത്തുക്കളെയെല്ലാം സ്വൈരം കെടുത്തിയതല്ലാതെ യാതൊന്നും ചെയ്തില്ല. പക്ഷേ ജോ എനിക്കു യാത്രച്ചെലവുതന്നു സഹായിച്ചയച്ചേയ്ക്കും; കുറച്ചു പണം മി. ലെഗ്ഗെറ്റിന്റെ പക്കലുണ്ടുതാനും. ഭാരതത്തിൽനിന്നു കുറച്ചു പണം പിരിക്കാൻ എനിക്ക് ഇനിയും ആശയുണ്ട്. ഭാരതത്തിൽ പലേടത്തുമുള്ള എന്റെ സ്നേഹിതരാരെയും ഞാൻ കണ്ടില്ല. അമ്പതിനായിരം തികയ്ക്കാൻ വേണ്ടുന്ന പതിനയ്യായിരം പിരിക്കാമെന്ന് എനിക്കു വിശ്വാസമുണ്ട്, ഒരു ന്യാസപത്രം മുനിസിപ്പൽക്കരങ്ങളെ ലഘൂകരിക്കയും ചെയ്യും. അതെനിക്ക് പിരിക്കാൻ വയ്യെങ്കിൽ - അതിനുവേണ്ടി പണിപ്പെട്ടു മരിക്കുന്നതാണ്, ഇവിടെ അമേരിക്കയിൽ കിടന്നു കാടുപടലാകുന്നതിലും ഭേദം. എന്റെ തെറ്റുകൾ വലുതായിരുന്നു; പക്ഷേ അത്

ഓരോന്നും അതിയായ പ്രേമംനിമിത്തമായിരുന്നു. ഞാനിപ്പോൾ പ്രേമത്തെ എത്ര വെറുക്കുന്നു! എനിക്കൊരു ഭക്തിയുമില്ലായിരുന്നെങ്കിൽ! എനിക്കൊരു ശാന്തനും ഹൃദയശൂന്യനുമായ അദ്വൈതവാദിയാകാൻ കഴിഞ്ഞിരുന്നെങ്കിൽ എന്നു ഞാനെത്ര കൊതിക്കുന്നു. ശരി, ഈ ജീവിതം തീർന്നു; അടുത്ത തിൽ ശ്രമിക്കാം. എന്റെ സ്നേഹിതരുടെമേൽ അനുഗ്രങ്ങൾ ഉണ്ടായിട്ടുള്ള തിലേറെ ദ്രോഹം ചെയ്തിട്ടുള്ളതിൽ ഞാൻ വ്യസനിക്കുന്നു, ഇപ്പോൾ വിശേ ഷിച്ചും. ഞാനന്വേഷിക്കുന്ന ശാന്തി, സ്വാസ്ഥ്യം, ഞാനൊരിക്കലും കണ്ടെ ത്തിയില്ല.

കൊല്ലങ്ങൾക്കുമുമ്പ് ഞാൻ ഹിമാലയത്തിൽ പോയി, ഒരിക്കലും മടങ്ങാ തരിക്കാൻ; എന്റെ സോദരി ആത്മഹത്യ ചെയ്തവാർത്ത എനിക്കവിടെക്കിട്ടി; ആ ദുർബലഹൃദയം എന്നെ ശാന്തിയുടെ ഗവേഷണത്തിൽനിന്നു വിദൂരം തെറിപ്പിച്ചു! ദുർബലഹൃദയംതന്നെയാണ്, ഞാൻ ഇഷ്ടപ്പെടുന്ന ആളു കൾക്കു കുറച്ചു സഹായം തേടുന്നതിന് എന്നെ ഭാരതത്തിൽനിന്നു പുറ ത്തേയ്ക്കോടിച്ചത്; ഞാനിതാ ഇവിടെ! ശാന്തി ഞാൻ തേടിയിട്ടുണ്ട്, പക്ഷേ ഹൃദയം, ഭക്തിയുടെ ഇരിപ്പിടം, അതു കണ്ടെത്താൻ എന്നെ അനുവദിക്കി ല്ല. മല്ലടിയും യാതനയും, യാതനയും മല്ലടിയും! ശരി, എന്നാൽ അങ്ങനെ യാവട്ടെ, അതെന്റെ വിധിയാകയാൽ, എത്ര വേഗത്തിൽ അതു തീരുന്നുവോ അത്രയും മെച്ചം. ഞാൻ ഉദ്യോഗക്കാരനാണെന്നാണ് അവർ പറയുന്നത്, പക്ഷേ പരിതഃസ്ഥിതികളെ നോക്കുക! ഞാൻ നിങ്ങളും, സർവ്വോപരി നിങ്ങ ളെ, എന്നെ അത്ര വളരെ സ്നേഹിക്കുന്ന വളരെ വളരെ കനിവുള്ള നിങ്ങ ളെ, വേദനിപ്പിച്ചതിൽ വ്യസനിക്കുന്നു. പക്ഷേ അതു ചെയ്തു കഴിഞ്ഞു–അ തൊരു വസ്തുതയായിരുന്നു. ഞാനിനികടുംകെട്ടുമുറിക്കാൻ, അല്ലെങ്കിൽ ആ ശ്രമത്തിൽ മരിക്കാൻ, പോകയാണ്.

എന്ന് സ്വന്തം പുത്രൻ വിവേകാനന്ദൻ.

പുനശ്ച. അമ്മ ഇച്ഛിക്കുംപോലെ വരട്ടെ. സാൻഫ്രാൻസിസ്കോവിലൂടെ ഭാരതത്തിലേയ്ക്കു യാത്രചെയ്യാനുള്ള ചെലവ് ഞാൻ ജോയോടു യാചി ക്കാൻ പോകുന്നു. അവരതു തരുന്നെങ്കിൽ ഞാന് ജപ്പാൻവഴി പെട്ടെന്നു പുറപ്പെടുന്നു. ഒരു മാസമെടുക്കം. സംഗതികൾ നേരെയാക്കാൻ അഥവാ കുറേക്കൂടെ നല്ല നിലയിലാക്കാൻ – ഞാനെല്ലാം കുഴച്ചുകളയുന്നിടത്ത് സംഗ തികൾ വിട്ടുപോവാനെങ്കിലും–കുറച്ചു പണം ഭാരതത്തിൽ പിരിക്കാനാവു മെന്ന് ഞാൻ വിചാരിക്കുന്നു. അന്ത്യം വളരെ ഇരുണ്ടും വളരെയേറെ കുഴഞ്ഞും വരികയാണ്; ശരി, ഇതങ്ങനെ ഞാൻ പ്രതീക്ഷിച്ചതാണ്. ഞാൻ നിമിഷത്തിനുള്ളിൽ വിട്ടുകൊടുക്കുമെന്നു വിചാരിക്കേണ്ട. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ. ഭഗവാൻ എന്നെ പണിയെടുത്തു തെരുവിൽ ചാകാനുള്ള തന്റെ പടുകുതിരയാക്കിയിരിക്കയാണെങ്കിൽ അവിടുന്ന് അങ്ങനെ ചെയ്യട്ടെ.

കുറേ കൊല്ലങ്ങളായിട്ടുണ്ടായിരുന്നതിലേറെ ഉന്മേഷം, ഇപ്പോഴിതാ നിങ്ങളുടെ കത്തിനു ശേഷം എനിക്കുണ്ടായിരിക്കുന്നു. 'വാഹ് ഗുരുകി ഫാതേ!' ഗുരുവിജയിക്കട്ടെ! ശരി, ലോകം വരട്ടെ, നരകങ്ങൾ വരട്ടെ, ദേവന്മാർ വരട്ടെ, അമ്മ വരട്ടെ, ഞാൻ പോരടിച്ച് മൂന്നു ജന്മംകൊണ്ടു മുക്തനായി! അമ്മയോടു പോരടിക്കുന്നതു മഹനീയമാണ്.

നിങ്ങൾക്കും നിങ്ങൾക്കുള്ളോർക്കും സർവ്വാനുഗ്രഹങ്ങളും. എന്നും ഞാർഹിച്ചിരുന്നതിലും കൂടുതൽ, വളരെക്കൂടുതൽ, നിങ്ങളെനിക്കുവേണ്ടി ചെയ്തിട്ടുണ്ട്.

ക്രിസ്തീൻ, തുരീയാനന്ദൻ ഇവർക്ക് എന്റെ പ്രേമം

വിവേകാനന്ദൻ

## 441

(മിസിസ് ഓളിബുള്ളിന്) ലോസ് ഏഞ്ജലസ്

22 ഡിസംബർ 1899

എന്റെ പ്രിയപ്പെട്ട ധീരമാതാവേ,

എനിക്കിന്നു കല്ക്കത്തെയിൽനിന്ന് ഒരു കത്തുണ്ട്; അതിൽ നിന്നു നിങ്ങളുടെ ചെക്ക് എത്തിയതായി ഞാൻ മനസ്സിലാക്കുന്നു. വളരെ കൃതജ്ഞതയും നന്ദിവാക്കുകളും വന്നിട്ടുണ്ട്.

ലണ്ടനിലെ മിസ് സൂട്ടർ, അച്ചടിച്ച ഒരു നവവത്സര-അഭിവാദനലേഖനം അയച്ചിരിക്കുന്നു. ഇപ്പോഴേയ്ക്കും നിങ്ങളയച്ച കണക്കുകൾ അവർക്കു കിട്ടിയിരിക്കുമെന്നു ഞാൻ വിചാരിക്കുന്നു.

നിങ്ങളുടെ ൽ വന്ന ശാരദാനന്ദന്റെ കത്തുകൾ ദയവായി അയച്ചു തരിക.

എന്നെസ്സംബന്ധിച്ചാണെങ്കിൽ ഈയിടെയായി ലേശം പിന്നാക്കം വെച്ചിരിക്കയാണ് അതിനു വൈദ്യ എന്റെ വളരെ ഏറെ സ്ഥലത്തെ തൊലി തിരുമ്മിക്കളഞ്ഞിരിക്കുന്നു.

ഇപ്പോഴിതാ ഞാനതനുഭവിക്കുന്നു, കഠിനവേദന. വളരെ ആശാവഹമായ ഒരു കുറിപ്പു മാർഗ്ഗോവിൽനിന്ന് എനിക്കു കിട്ടി ഞാൻ പസദേനയിൽ പതുക്കെ പണിയെടുത്തുകൊണ്ടിരിക്കയാണ്; എന്റെ ഇവിടത്തെ പ്രവർത്തനംകൊണ്ട് വല്ല ഫലവുമുണ്ടാകുമെന്നു വിശ്വസിക്കുന്നു. ഇവിടെ ചിലർക്കു വളരെ ഉത്സാഹമുണ്ട്; രാജയോഗഗ്രന്ഥം ഈ തീരത്തു വളരെയേറെ സേവനം ചെയ്കയുണ്ടായി. എനിക്കു മാനസികമായി ബഹുസുഖംതന്നെ; ഈയിടെയെന്നപോലെ ഒരിക്കലും ഞാനിത്ര ശാന്തനായിരു

ന്നിട്ടില്ല. ഒന്നുള്ളത്, പ്രസംഗങ്ങൾ എന്റെ ഉറക്കത്തെ അസ്വസ്ഥമാക്കുന്നില്ല; അതു കുറെ ലാഭംതന്നെ. ഞാൻ കുറച്ചെഴുതുകയും ചെയ്യുന്നുണ്ട്. ഇവിടത്തെ പ്രസംഗങ്ങൾ ഒരാൾ ചുരുക്കെഴു്തിലെടുക്കുകയുണ്ടായി; ഇവിടത്തുകാർക്ക് അതച്ചടിക്കണമെന്നുണ്ട്.

ജോവിന്നുള്ള (ശാരദാനന്ദസ്വാമിയുടെ) കത്തിൽനിന്ന് മഠത്തിൽ എല്ലാവരും സുഖമായിരിക്കുന്നെന്നും നല്ലതുപോലെ പ്രവർത്തിക്കുന്നെന്നും അറിയുന്നു. കാര്യങ്ങൾ പതിവിൽപടി പതുക്കെ പോകുന്നു; പക്ഷേ, ഞാൻ പറയാറുള്ളതുപോലെ, അമ്മയ്ക്കറിയാം. അമ്മ എന്നെ മോചിപ്പിക്കുകയും തന്റെ പരിപാടികൾക്കു മറ്റു പ്രവർത്തകരെ കണ്ടുപിടിക്കയും ചെയ്യട്ടെ പിന്നേയ്, ഗീതോപദേശം - ഫലത്തിൽ ആഗ്രഹമില്ലാത്ത കർമ്മ്യ യഥാർത്ഥത്തിൽ അഭ്യസിക്കാനുള്ള മാനസികരീതിയെപ്പറ്റി ഞാൻ ഒരു കണ്ടുപിടുത്തം നടത്തിയിരിക്കുന്നു. ഏകാഗ്രതയേയും ധാരണയേയും ഏകാഗ്രതയുടെ നിയമനത്തേയും പറ്റി വളരെ വെളിച്ചം ഞാൻ കണ്ടിരിക്കുന്നു; അത്, അഭ്യസിക്കപ്പെട്ടാൽ എല്ലാ ഉത്കണ്ഠകളിൽനിന്നും വ്യാകുലതകളിൽനിന്നും നമ്മെ മോചിപ്പിക്കും. അതു യഥാർത്ഥത്തിൽ നമ്മുടെ ഇഷ്ടംപോലെ മനസ്സിനെ പ്രത്യാഹരിക്കുന്ന വിദ്യയാണ്. പിന്നെ, പാവപ്പെട്ട ധീരമാതാവേ, നിങ്ങളെങ്ങനെയിരിക്കുന്നു? ഇതാണ് മാതൃഹൃദയത്തിനു കൊടുക്കേണ്ടവില! നാമെല്ലാം നമ്മെപ്പറ്റിത്തന്നെ വിചാരിക്കുന്നു. ഒരിക്കലും അമ്മയെപ്പറ്റിയല്ല. നിങ്ങളെങ്ങനെയുണ്ട്? കാര്യങ്ങളെങ്ങനെ നടക്കുന്നു? നിങ്ങളുടെ മകളസ്സംബന്ധിച്ചെന്തുള്ളു? മിസിസ് ബ്രഗ്സിനെസ്സംബന്ധിച്ചും?

തുരീയാനന്ദൻ ഇപ്പോൾ പൂർണ്ണസുഖിയായിരിക്കുന്നെന്നും പ്രവർത്തിക്കുന്നെന്നും വിശ്വസിക്കുന്നു. പാവം കഷ്ടപ്പെടാനാണ് വിധി! സാരമില്ല; കഷ്ടപ്പാടിലും അതന്യർക്കുവേണ്ടിയാവുമ്പോൾ ആനന്ദമുണ്ട്, ഇല്ലേ? മി. ലെഗ്ഗെറ്റിനു സുഖംതന്നെ; അങ്ങനെതന്നെ ജോവിനും; എനിക്കും-അവർ പറയുന്നു-അതെ. അവർ ശരിയായിരിക്കാം. ഏതായാലും ഞാൻ പ്രവർത്തിക്കുന്നു, പ്രവൃത്തി ചെയ്തുകൊണ്ടേ മരിക്കാനാണെനിക്കിഷ്ടം. അത് അമ്മയുടെ ഇച്ഛയെങ്കിൽ ഞാൻ തികച്ചും തൃപ്തനാണ്.

സ്വന്തം മകൻ വിവേകാനന്ദൻ.

## 442

(സിസ്റ്റർ നിവേദിതയ്ക്ക്)

921, 21-ാം സ്റ്റ്റീറ്റ്,
ലോസ് ഏഞ്ജലസ്
23 ഡിസംബർ 1899

എന്റെ പ്രിയ മാർഗോട്,

അതേ, ഞാൻ അയസ്കാന്തചികിത്സയിൽ യഥാർത്ഥത്തിൽ മെച്ചപ്പെട്ടു വരുന്നു! ഏതായാലും എനിക്കു തികച്ചും സുഖംതന്നെ. എന്റെ അവയവങ്ങളെസ്സംബന്ധിച്ച് ഒരിക്കലും ഗൗരവമായിട്ടൊന്നുമുണ്ടായിരുന്നില്ല-അത് ദുർബ്ബലതയും അജീർണ്ണവുമായിരുന്നു.

ഞാനിപ്പോൾ ദിവസേന നാഴികക്കണക്കിനു നടക്കുന്നുണ്ട്, ഊണിനു മുമ്പോ പിമ്പോ, എപ്പൊഴെങ്കിലും. എനിക്കു പൂർണ്ണാരോഗ്യമായിരിക്കുന്നു, അങ്ങനെതന്നെ ഇരിക്കാനും പോകയാണെന്നു തീർച്ച.

ചക്രം മേല്പോട്ടു തിരിയുന്നു, അമ്മ അതിനെ മേല്പോട്ടു പ്രവർത്തിപ്പിക്കയാണ്. തന്റെ ജോലി തീരാതെ അമ്മയ്ക്കെന്നെ വിട്ടുകൂടാ-അതാണ് രഹസ്യം.

ഇംഗ്ലണ്ട് എങ്ങനെ പ്രവർത്തിക്കുന്നെന്നു നോക്കൂ. ഈ രക്തച്ചൊരിച്ചിലിനുശേഷം. 'യുദ്ധം', 'യുദ്ധം', 'യുദ്ധം', എന്നതിനെക്കാൾ മെച്ചമായ വല്ലതും ചിന്തിക്കാൻ ആളുകൾക്കു പിന്നെ സമയമുണ്ടാകും. അതാണ് നമ്മുടെ അവസരം. നമ്മൾ പെട്ടെന്നവിടേയ്ക്ക് ഓടിച്ചെന്ന്, അവരെ ഡസൻകണക്കിനു പിടികൂടുന്നു; ഭാരതീയപ്രവർത്തനം പ്രചലിതമാകുന്നു.

കേപ്കോളണി ഇംഗ്ലണ്ടിനു നഷ്ടമാകട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു; അങ്ങനെ അതിനു സ്വന്തം ഊർജ്ജം ഭാരതത്തിന്മേൽ കേന്ദ്രീകരിക്കാൻ കഴിയുമല്ലോ. ഈ കോടികളും മുനമ്പുകളും തനതു മിഥ്യാഭിമാനത്തെ വീർപ്പിക്കാനും കുടിയേറിപ്പാർപ്പുകാരുടെ പണവും രക്തവും ചെലവാക്കാനുമല്ലാതെ ഇംഗ്ലണ്ടിന് ഒരു പ്രയോജനവുമുള്ളതല്ല. കാര്യങ്ങൾ ഉന്മേഷമായിവരികയാണ്. അതുകൊണ്ടു സന്നദ്ധയാവൂ. നാലു സോദരിമാർക്കും നിങ്ങൾക്കും പ്രേമത്തോടെ.

വിവേകാനന്ദൻ

## 443

(മിസിസ് ഓളി ബുള്ളിന്)

921 ഡബ്ല്യു. 21-ാം സ്റ്റ്റീറ്റ്,
ലോസ് ഏഞ്ജല്സ്
27 ഡിസംബർ 1899

അതിപ്രിയയായ ധീരമാതാവേ,

നിങ്ങൾക്കു സംഭവബഹുലവും സുഖപൂർണ്ണവുമായ ഒരു നവവത്സരം (ആശംസിക്കുന്നു.) ഇതു ബഹുവർഷം ആവർത്തിക്കയും ചെയ്യട്ടെ!

എനിക്കിപ്പോൾ ആരോഗ്യം തുലോം മെച്ചമാണ്-ഒരിക്കൽ കൂടെ പ്രവർത്തിക്കാൻമാത്രം കഴിവുണ്ട്. പ്രവർത്തം തുടങ്ങിക്കഴിഞ്ഞിരിക്കുന്നു:

ശാരദാനന്ദന്നു കേസിന്റെ ചെലവിലേയ്ക്കു കുറച്ചുപണം, 13000, രൂപ, അയച്ചുകൊടുക്കുകയും ചെയ്തു. വേണമെങ്കിൽ കൂറേക്കൂടെ അയയ്ക്കാം. ഇന്നു രാവിലെ എനിക്കൊരു വളരെ ചീത്തസ്വപ്നമുണ്ടായിരുന്നു, കഴിഞ്ഞ മൂന്നാഴ്ചയായി ശാരദാനന്ദനെക്കുറിച്ച് ഒരു വാർത്തയുണ്ടായിരുന്നില്ല. പാവപ്പെട്ട ചങ്ങാതികൾ; അവരുടെനേരേ ചിലപ്പോൾ ഞാനെത്ര കഠിനൻ. അങ്ങനെയൊക്കെയാണെങ്കിലും ശരി, അവർക്കറിയാം, ഞാനവരുടെ ഉത്തമസുഹൃത്താണെന്ന്.

രാജയോഗത്തിന്റേയും ഖേത്രി മഹാരാജാവിന്റേയും കണക്കിൽ സ്റ്റർഡിയുടെ പക്കലുണ്ടായിരുന്ന 500 പവനും ലേശം അധികവും മി. ലെഗ്ഗെറ്റിന്റെ വശമുണ്ട്. എനിക്കിപ്പോൾ മി. ലെഗ്ഗെറ്റിന്റെ വശം ഏതാണ്ട് ആയിരം ഡോളറുണ്ട്. ഞാൻ മരിക്കുന്നെങ്കിൽ ആ പണം എന്റെ അമ്മയ്ക്കു സദയം അയച്ചുകൊടുക്കുക. എനിക്കു തികച്ചും ഭേദമായിരിക്കുന്നതായി മൂന്നാഴ്ചമുമ്പു ഞാൻ കൂട്ടുകാർക്കു കമ്പിയടിച്ചിട്ടുണ്ട്. ഇതിലും മോശമാകാത്തപക്ഷം, എനിക്കിപ്പോഴുള്ളത്ര ആരോഗ്യം തികച്ചും മതിയാവും. എന്നെപ്പറ്റി തീരെ വ്യാകുലപ്പടേണ്ട; ഞാൻ നിശ്ചയപൂർവ്വം എണീറ്റു പ്രവർത്തിയ്ക്കയാണ്.

കഥകൾ കൂടുതലായൊട്ടും എഴുതാൻ കഴിയാത്തതിൽ വ്യസനിക്കുന്നു. മറ്റു ചിലതെഴുതിയിട്ടുണ്ട്, ഏതാണ്ടെന്നും എന്തെങ്കിലും എഴുതണമെന്നും വിചാരിക്കുന്നു.

ഞാനിപ്പോൾ വളരെയേറെ ശാന്തനായിരിക്കുന്നു, എന്റെ ശാന്തി നിലനിർത്താനുള്ള ഒറ്റവഴി മറ്റുള്ളവരെ പഠിപ്പിക്കയാണെന്നും ഞാൻ കാണുന്നു. പ്രവൃത്തിമാത്രമാണ് എന്റെ രക്ഷാകവാടം.

ഞാൻ മുന്നോട്ടു തള്ളിക്കയറി പ്രവർത്തിച്ചുപോകുമ്പോൾ കാര്യങ്ങൾ ശരിയായി നോക്കുന്നതിനു തെളിഞ്ഞ ബുദ്ധിയുള്ള ഒരാളെയാണ് എനിക്കാവശ്യം. ഭാരതത്തിൽ അത്തരം ഒരാളെ കണ്ടു കിട്ടണമെങ്കിൽ ദീർഘകാലം വേണ്ടിവരുമെന്നു ഞാൻ ഭയപ്പെടുന്നു; ഇനി വല്ലവരും ഉണ്ടെങ്കിൽത്തന്നെ അവരെ പടിഞ്ഞാറുനിന്നു ആരെങ്കിലും പഠിപ്പിക്കേണ്ടിയിരിക്കുന്നു.

പിന്നേയും എന്നെ എനിക്കു പൂർണ്ണമായി വിട്ടുതന്നാലേ പ്രവർത്തിക്കാനാവൂ. ഞാൻ ഒറ്റയ്ക്കായിരിക്കുമ്പോഴാണ് എന്റെ ഉത്തമനില. അമ്മ അങ്ങനെ ക്രമപ്പെടുത്തുന്നതായിത്തോന്നുന്നു. വലിയ കാര്യങ്ങൾ അമ്മയുടെ പാനപാത്രത്തിൽ നുരച്ചു പൊങ്ങുന്നതായി ജോ വിശ്വസിക്കുന്നു; അതങ്ങനെയെന്നു വിശ്വസിക്കുക.

ജോവും മാർഗോട്ടും യഥാർത്ഥപ്രവാചികമാരായി വികസിച്ചിരിയ്ക്കുന്നതായി തോന്നുന്നു. അമ്മ ഒരിക്കൽകൂടെ ഭാരതത്തോടു പ്രസന്നയാ

യാൽമാത്രം ഈ ജീവിതത്തിൽ എനിക്കേറ്റ ഓരോ പ്രഹരവും ഓരോ യാതനയും ആനന്ദബലിയായിത്തീരും-ഇതേ എനിക്കു പറയാനാവൂ.

എനിക്കു മിസ് ഗ്രീൻസ്റ്റിഡൽ മനോഹരമായ ഒരു കത്തെഴുതിയിരിക്കുന്നു- മിക്കവാറും നിങ്ങളെക്കുറിച്ച്. അവർക്ക് തുരീയാനന്ദനെപ്പറ്റിയും വലിയ മതിപ്പാണ്. തുരീയാനന്ദന്ന് എന്റെ പ്രേമം നല്കുക. അയാൾക്കതിനുള്ള ചുണയും വീര്യവുമുണ്ട്.

ഞാൻ വേഗത്തിൽ കാലിഫോർണിയയിൽ പ്രവർത്തിക്കുവാൻ പോകുന്നു; ഞാൻ വിടുമ്പോൾ തുരീയാനന്ദനെ വരുത്തി പസഫിക്ക് തീരത്തു പ്രവർത്തിപ്പിയ്ക്കും. വലിയൊരു കർമ്മക്ഷേത്രമാണ് ഇവിടെയുള്ളതെന്നു തീർച്ച. രാജയോഗഗ്രന്ഥം ഇവിടെ വളരെയേറേ പ്രഖ്യാതമാണെന്നു തോന്നുന്നു. നിങ്ങളുടെ രക്ഷയിൽ മിസ് ഗ്രീൻസ്റ്റഡൽ വലിയ ശാന്തി കണ്ടെത്തിയിരിക്കുന്നു, വളരെ സുഖവുമായിരിക്കുന്നു. അതങ്ങനെയാണെന്നതിൽ ഞാൻ വളരെ സന്തോഷിക്കുന്നു. അവരെസ്സംബന്ധിച്ചു ദിവസേന പല കാര്യങ്ങളും കുറച്ചുകൂടെ നന്നായിട്ടാണ് നടക്കുന്നത്. അവർക്കു കാര്യഗൗരവമുള്ള നല്ലൊരു ബുദ്ധിയുണ്ട്, പ്രയോഗികബോധവുമുണ്ട്.

ജോ ഒരു അയസ്കാന്തവൈദ്യയെ കണ്ടുപിടിച്ചിരിയ്ക്കുന്നു. ഞങ്ങൾ രണ്ടുപേരും അവരുടെ ചികിത്സയിലാണ്. ജോ വിചാരിക്കുന്നത് അവർ എന്നെ വളരെ ഭേദപ്പെടുത്തുമെന്നത്രേ. തന്റെ മേൽ ഒരദ്ഭുതം തന്നെ പ്രവർത്തിക്കപ്പെട്ടതായിട്ടാണ് ജോ അവകാശപ്പെടുന്നത്. അത് അയസ്കാന്തചികിത്സയായാലും, കാലിഫോർണിയയിലെ ഓസോൺ (സാന്ദ്രമായ പ്രാണവായു) ആയാലും, ഇപ്പോഴത്തെ ദുഷ്കർമ്മകാലത്തിന്റെ അന്തമായാലും, ഞാൻ മെച്ചപ്പെട്ടുവരികയാണ്. മൂന്നു നാഴിക നടക്കാനാവുകയെന്നുവെച്ചാൽ വലിയ കാര്യംതന്നെ – കനത്ത സദ്യയുണ്ടതിനുശേഷവും.

ഓളിയയ്ക്കു സർവ്വപ്രേമാനുഗ്രഹങ്ങൾ. ഡാ. ജെയിംസിനും മറ്റു ബോസ്റ്റൺസുഹൃത്തുക്കൾക്കും എന്റെ പ്രേമം,

എന്നും സ്വന്തം പുത്രൻ വിവേകാനന്ദൻ

## 444

(മിസ് മേരി ഹേലിന്

മിസിസ് ബ്ലോഡ്ജറ്റ്,

921, വെസ്റ്റ് 21–ാം സ്റ്റ്റീറ്റ്, ലോസ് ഏഞ്ജല്സ്

27 ഡിസംബർ 1899

എന്റെ പ്രിയ മേരി,

ആനന്ദമായ ക്രിസ്തുമസ്സും സുഖമായ നവവത്സരവും; നിങ്ങളുടെ ജന്മ ദിനത്തിന്റെ നിരവധി ഉജ്ജ്വലവർത്തനങ്ങളും. ഈ ആശംസകളും പ്രാർത്ഥ നകളും അഭിവാദ്യങ്ങളുമെല്ലാം ഒറ്റ ശ്വാസത്തിൽ. എനിക്കു സുഖമായെന്ന റിയാൻ നിങ്ങൾക്കു സന്തോഷമായിരിക്കും. അതും വെറും അജീർണ്ണമായി രുന്നു. ഹൃദയത്തിനോ വൃക്കകൾക്കോ ബാധയില്ലെന്ന് വൈദ്യന്മാർ പറയുന്നു; കൂടുതലൊന്നുമില്ല. ഞാൻ മൂന്നു നാഴിക ദിവസേന നടക്കുകയും ചെയ്യു ന്നു-കനത്ത സദ്യയ്ക്കുശേഷം.

നോക്കൂ-എന്നെ ചികിത്സിക്കുന്ന ആൾക്ക് എന്റെ പുകവലിയിൽ നിർബ്ബന്ധം! അതുകൊണ്ടു ഞാനെന്റെ പൈപ്പു രസമായി ആനന്ദിക്കുന്നു, അതുകൊണ്ട് എനിക്ക് അത്രയേറെ മെച്ചവുമാണ്. സാധാരണ രീതിയിൽ പറഞ്ഞാൽ ദുർബ്ബലതയും മറ്റുമൊക്കെ അജീർണ്ണകൊണ്ടുമാത്രമായിരുന്നു വേറെ കാരണമൊന്നുമില്ല.

.......ഞാൻ പ്രവർത്തിക്കയും ചെയ്യുന്നു; പ്രവൃത്തി; പ്രവൃത്തി, കടുത്തതല്ല; പക്ഷേ ഞാൻ വകവെയ്ക്കുന്നില്ല, ഇത്തവണ എനിക്കു പണ മുണ്ടാക്കണം. ഇതു മാർഗോട്ടിനോടു പറയൂ, പൈപ്പിന്റെ കാര്യം വിശേഷി ച്ചും. അറിയാമോ, ആരാണ് ചികിത്സിക്കുന്നതെന്ന്? ഒരു വൈദ്യനുമല്ല, ഒരു ക്രിസ്ത്യൻ സയൻസ് ചികിത്സകനുമല്ല, പിന്നെയോ, ഒരു അയസ്കാന്തചി കിത്സിക-അവർ ചികിത്സിക്കുന്ന ഓരോ തവണയും എന്റെ തൊലി തിരു മ്മിയെടുക്കുന്നു. അദ്ഭുതങ്ങൾ - തിരുമ്മിയാണ് അവർ ഓപ്പറേഷൻ നട ത്തുന്നത് - അകത്തെ ഓപ്പറേഷൻപോലും...... അവരുടെ രോഗികൾ എന്നോടു പറയുകയാണ്.

ഇതാ, രാത്രി വളരെ അതിക്രമിക്കുന്നു. മാർഗോട്ടിനും ഹരിയറ്റിനും ഇസബെല്ലിനും മദർ ചർച്ചിനും വേവ്വേറെ കത്തുകൾ എഴുതുകയെന്നത് ഉപേക്ഷിക്കേണ്ടിയിരിക്കുന്നു. ആഗ്രഹം പ്രവൃത്തിയുടെ പകുതിയാണല്ലോ. അവർക്കെല്ലാം അറിയാം, അവരെ ഞാനെത്ര അരുമയായി, ഉത്കടമായി, സ്നേഹിക്കുന്നെന്ന്. അതുകൊണ്ടു തല്ക്കാലത്തേയ്ക്ക് എന്റെ ആത്മാവിനു നിങ്ങളൊരു മാദ്ധ്യമമാകുക, അവർക്കെന്റെ നവവത്സരസന്ദേശങ്ങൾ കൊണ്ടുക്കൊടുക്കുകയും ചെയ്യുക.

ഇവിടെയിപ്പോൾ ശരിക്കും ഉത്തരഭാരതത്തിലെ ഹേമന്തം തന്നെയാണ്, ചില ദിവസം ലേശം ചൂടു കൂടുതലെന്നുമാത്രം; റോസുകളും സുന്ദരതാല ദ്രുമങ്ങളും ഇവിടെയുണ്ട്, ഞാൻ പാർക്കുന്ന കുടീരത്തിനു ചുറ്റും വയലുക ളിൽ വാൽഗോതമ്പുണ്ട്. റോസുകളും മറ്റു വളരെ പുഷ്പങ്ങളുമുണ്ട്. മിസിസ് ബ്ലോഡ്ജറ്റ്, എന്റെ ആതിഥേയ, ഒരു ചിക്കാഗോമാന്യയാണ്-അത്യന്തം പടു ഭാഷിണിയായി തടിച്ചു വൃദ്ധയായ അവർ എന്റെ പ്രസംഗം ചിക്കാഗോവിൽ

കേട്ടു, എത്രയും മാതൃഭാവമയി.

ഇംഗ്ലീഷുകാർ തെക്കെ ആഫ്രിക്കയിൽ ഒരു തത്തരനെ പിടിച്ചിരിക്കുന്നതിൽ എനിക്കു വളരെ സങ്കടമുണ്ട്. പാറാവു നിന്നിരുന്ന ഒരു പട്ടാളക്കാരൻ വിളിച്ചുപറഞ്ഞു, താനൊരു തർത്തരനെ പിടിച്ചിരിക്കുന്നെന്ന്. 'അവനെ അകത്തു കൊണ്ടുവാ' കൂടാരത്തിൽനിന്ന് ആജ്ഞ പുറപ്പെട്ടു. 'അവൻ വരില്ല' എന്നു പാറാവുകാരൻ മറുപടി പറഞ്ഞു 'എന്നാൽ നീയിങ്ങു പോരേ' – വീണ്ടും ആജ്ഞ മുഴങ്ങി 'അവനെന്നെ വരാനും വിടില്ല.' അതാണ് തർത്തരനെ പിടിക്കുക' എന്ന ശൈലി. നിങ്ങളൊന്നും പിടിക്കൊല്ലേ!

എനിക്കിതാ ഇപ്പോൾ സുഖംതന്നെ, എന്റെ ആയുശ്ശേഷം മുഴുവൻ അതങ്ങനെയിരിക്കുമെന്നും വിശ്വസിക്കുന്നു. ഞാനിതാ ഇപ്പോൾ ക്രിസ്ത്യൻ സയൻസാണ് – തിന്മയില്ല, 'പ്രേമം ഒരു ഭാഗ്യക്കുറി'യുമാണ്.

കുറേയേറെ പണമുണ്ടാക്കാൻ കഴിയുമെങ്കിൽ എനിക്കു ബഹുസുഖമായിരിക്കും. കുറേ ഇപ്പോൾ ഉണ്ടാക്കുന്നുണ്ട്. മാർഗോട്ടിനോടു പറയൂ, ഞാൻ കുറെയേറെ പണം ഉണ്ടാക്കുവാൻ പോകയാണെന്ന്, എന്നിട്ട് ജപ്പാൻ ഹോണോലുലു ചൈന ജാവ വഴി സ്വദേശത്തേയ്ക്കു മടങ്ങുകയുമാണെന്ന്. ഇതു വേഗത്തിൽ പണമുണ്ടാക്കാനുള്ള ഒന്നാംതരം സ്ഥലമാണ്; സാൻഫ്രാൻസിസ്കോ ഇതിലും മെച്ചമെന്നാണ് കേൾവി മാർഗോട് വല്ലതും ഉണ്ടാക്കിയോ?

നിങ്ങൾക്കിനിയും കോടീശ്വരനെ കിട്ടിയില്ല അരയോ കാലോ കോടിക്കു വേണ്ടി പുറപ്പെടാത്തതെന്തേ? ഇല്ലാത്തതിൽ ഭേദമല്ലോ വല്ലതും. നമുക്കു പണം വേണം; അയാൾ മിഷിഗൻ തടാകത്തിൽ ആണ്ടുപോയേയ്ക്കാം, നമുക്ക് ഒരു വിരോധവുമില്ല. ഇന്നാൾ ഞങ്ങൾക്ക് ഒരു ലേശം ഭൂകമ്പമുണ്ടായിരുന്നു. അതു ചിക്കാഗോവിലേയ്ക്കു ചെന്ന് ഇസബെല്ലിന്റെ ചളിക്കുണ്ടു പൊക്കി മറിച്ചുകാണുമെന്നും വിശ്വസിക്കുന്നു. ഇതാ നേരം വൈകുന്നു. കോട്ടുവായ വരുന്നു, അതുകൊണ്ടു ഇവിടെ നിർത്തട്ടെ.

സ്വസ്തി; സർവ്വാനുഗ്രഹങ്ങളും സർവ്വപ്രേമവും. വിവേകാനന്ദൻ.

## 445

(മിസിസ് ഓളി ബുള്ളിന്) (ലോസ് ഏഞ്ജലസ്)

17 ജനുവരി 1900

എന്റെ പ്രിയധീരമാതാവേ,

ശാരദാനന്ദനുള്ള ഉള്ളടക്കത്തോടുകൂടിയ നിങ്ങളുടെ കത്ത് കിട്ടി; കുറച്ചു നല്ല വാർത്തകളും ഉണ്ടായിരുന്നു, ഈയാഴ്ച കൂറേക്കൂടെ കിട്ടുമെന്നാശിക്കുന്നു. സ്വന്തം പരിപാടികളെക്കുറിച്ചൊന്നും നിങ്ങളെഴുതിയില്ലല്ലോ. നിങ്ങ

ളുടെ ദയവിന് അഗാധകൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ട് മിസ് ഗ്രീൻസ്റ്റിഡ ലിന്റെ ഒരു കത്തുണ്ടായിരുന്നു– ആരുതന്നെ അങ്ങനെ ചെയ്യില്ല? തുരീയാനന്ദൻ ഇപ്പോഴേയ്ക്കു സുഖം പ്രാപിച്ചുവരുന്നെന്നു വിശ്വസിക്കുന്നു.

മിസ് മക്‌ലിയോഡിന്റേയും മിസിസ് ലെഗ്ഗെറ്റിന്റേയും തുണയോടുകൂടി 200 രൂപ ശാരദാനന്ദന്ന് അയച്ചുകൊടുക്കാൻ കഴിഞ്ഞിരിക്കുന്നു. അതിൽ ഏറെയും, സ്വാഭാവികമായി, അവർ സംഭാവനചെയ്തതാണ്. ബാക്കി പ്രസംഗങ്ങൾകൊണ്ടു കിട്ടിയതും. ഇവിടെയാകട്ടെ എവിടേയുമാകട്ടെ, പ്രസംഗംകൊണ്ടു വളരെയൊന്നും ഞാൻ പ്രതീക്ഷിക്കുന്നില്ല. ചെലവുതന്നെ മുട്ടുന്നില്ല. അതുമല്ല. പണം കൊടുക്കേണ്ടിവരുമ്പോഴൊക്കെ ആളുകളെങ്ങുമില്ല. പ്രസംഗഭൂമി ഇവിടെ അതിനിഷ്ടമായിപ്പോയി; ആളുകൾ അതിനെ കവിഞ്ഞു വളർന്നിരിക്കുന്നു.

ഞാൻ ആരോഗ്യത്തിൽ തീർച്ചയായും കൂടുതൽ മെച്ചപ്പെട്ടിരിക്കുന്നു എനിക്കിഷ്ടംപോലെ എവിടേയും പോകാൻ സ്വാതന്ത്ര്യമുണ്ടെന്നാണ് വൈദ്യ വിചാരിക്കുന്നത്; ചികിത്സ തുടരും. കുറച്ചു മാസത്തിനകം ഞാൻ പൂർണ്ണമായും ആരോഗ്യം വീണ്ടെടുക്കും. ഞാൻ ഇപ്പോഴേ സുഖമായിരിക്കുന്നു, ഇതവർ ഉറപ്പിക്കുന്നു; ബാക്കി പ്രകൃതി സ്വയം പ്രവർത്തിച്ചുണ്ടാക്കിക്കൊള്ളണം.

കൊള്ളാം, ഞാനിവിടെ വന്നത് മുഖ്യമായും ആരോഗ്യത്തിനാണ്. അതെനിക്കു കിട്ടിയിരിക്കുന്നു; പുറമെ 2000 രൂപയും കിട്ടി, കേസിന്റെ ചെലവു വഹിക്കാൻ. ഭേഷ്!

പ്രസംഗത്തലൂടെയുള്ള എൻരെ ജീവിതകൃത്യം സമാപ്തമായതായി എനിക്കുള്ളിൽ തോന്നുന്നു; വീണ്ടും അത്തരം പ്രവൃത്തികൊണ്ട് എന്റെ ആരോഗ്യം ഞാൻ തകർക്കേണ്ടതില്ല.

ഞാൻ മഠത്തെക്കുറിച്ചുള്ള എല്ലാ ഉത്കണ്ഠയും ഉപേക്ഷിച്ചു, കുറച്ചു കാലത്തേയ്ക്ക് എന്റെ അമ്മയുടെ അടുത്തേയ്ക്കു പോകണമെന്നതു കൂടുതൽ വ്യക്തമായിവരുകയാണ്. ഞാൻ കാരണം അവർ വളരെ കഷ്ടപ്പെട്ടിട്ടുണ്ട്. അവരുടെ അന്ത്യദിനങ്ങളെ മയപ്പെടുത്താൻ ഞാൻ യത്നിക്കണം. മഹാനായ ശങ്കുരാചാര്യർക്കുപോലും ചെയ്യേണ്ടിവന്നത് ഇതുതന്നെയാണെന്ന് അറിയാമോ! തന്റെ അമ്മയുടെ സമീപത്തേയ്ക്ക്, അവരുടെ അവസാനത്തെ കുറച്ചു നാളുകളിൽ അദ്ദേഹത്തിന് മടങ്ങിപ്പോകേണ്ടിവന്നു. അത് ഈശ്വരേച്ഛയെന്നു കരുതി ഞാൻ വഴങ്ങുന്നു. ഞാൻ എന്നത്തേതിലും പ്രശാന്തൻ. ഒറ്റ വിഷമം സാമ്പത്തികാംശമാണ്. ശരി, ഭാരതീയജനങ്ങൾക്കു കുറച്ചു കടപ്പാടുണ്ട്. ഞാൻ മദ്രാസിലും ഭാരതത്തിലെ മറ്റു കുറച്ചു സുഹൃത്തുക്കളേയും പരീക്ഷിക്കും. എന്റെ അമ്മയ്ക്കു വളരെയേറെക്കൊല്ലം ജീവിതമി

ല്ലെന്നു മുൻകൂട്ടി സൂചന എനിക്കുള്ളതുകൊണ്ട് എങ്ങനേയും ഞാൻ ശ്രമിക്കണം. അതും പോരാഞ്ഞ്. ത്യാഗങ്ങളിൽവെച്ച് ഏറ്റവും വലിയ ത്യാഗമായിട്ടാണ് ഇത് എന്റെ അടുത്തു വരുന്നത്, വലിയ പ്രതീക്ഷയയുടെ നേതൃത്വത്തിന്റെ, യശസ്സിന്റെ ത്യാഗം. ഞാൻ വഴങ്ങിയിരിക്കുന്നു. ആതപസ്സു ഞാൻ ചെയ്യണം. മി. ലെഗ്ഗെറ്റിന്റെ പക്കലുള്ള ആയിരം ഡോളറിനുപുറമെ ലേശം കൂടെ പിരിച്ചാൽ അതു മതിയാവും. വേണ്ടിവന്നാൽ നിങ്ങളെന്നെ ഭാരതത്തിലേയ്ക്കയച്ചു സഹായിയ്ക്കുമോ? ഏതു സമയവും ഞാൻ സന്നദ്ധനാണ്. എന്നെക്കാണാതെ ഫ്രാൻസിലേയ്ക്കു പോകരുത്. ഞാൻ പ്രായോഗികനായിരിക്കുന്നു. ജോവിന്റേയും മാർഗോട്ടിന്റേയും ഭ്രാന്തസ്വപ്നങ്ങളോടു താരതമ്യപ്പെടുത്തിയാലെങ്കിലും. അവർ എനിക്കുവേണ്ടി സ്വപ്നങ്ങൾ പ്രവർത്തിച്ചുതീർക്കട്ടെ-അവ സ്വപ്നങ്ങളെക്കാൾ അധികമല്ല. ശാരദാനന്ദന്റേയും ബ്രഹ്മാനന്ദന്റേയും നിങ്ങളുടേയും പേരിൽ മഠത്തിന്റെ ഒരു ന്യാസപത്രം എഴുതിവെയ്ക്കണം. ശാരദാനന്ദന്റെ പക്കൽനിന്നു കടലാസ്സുകൾ കിട്ടിയാലുടൻ ഞാനതു ചെയ്യും. പിന്നെ ഞാൻ സ്വതന്ത്രൻ. എനിക്കു വിശ്രമവും ഒരൂണും കുറച്ചു പുസ്തകങ്ങളും വേണം, കുറച്ചു ബുദ്ധിപരമായ പ്രവൃത്തിയും ചെയ്യണം അംബിക ഈ വെളിച്ചം വളരെ തെളിച്ചുകാണിച്ചു തരുന്നു. അവിടുന്ന് അതാദ്യം കാണിച്ചുതന്നതു സ്വാഭാവികമായും നിങ്ങൾക്കാണ്. അന്നു ഞാനതു വിശ്വസിക്കുമായിരുന്നില്ല. പക്ഷേ ഇപ്പോഴിതാ കാണിച്ചുതന്നിരിക്കുന്നു. 1884-ൽ അമ്മയെ വിടുന്നത് ഒരു മഹായജ്ഞമായിരുന്നു; 'ഇപ്പോൾ എന്റെ അമ്മയുടെ അടുത്തേയ്ക്കു പോകുന്നത് കുറെകൂടി വലിയ യജ്ഞമാണ്.' പണ്ടുനാളുകളിൽ മഹാനായ ആചാര്യനെക്കൊണ്ട് യാതൊന്ന് അനുഭവിച്ചുവോ അതുതന്നെ എന്നെക്കൊണ്ട് അനുഭവിപ്പിക്കണമെന്നു അംബികയ്ക്കുണ്ടായിരിക്കും. അതേയോ! എനിക്ക് എന്റെ സ്വന്തം നേതൃത്വത്തെക്കാൾ വിശ്വാസം നിങ്ങളുടെ നേതൃത്വത്തെയാണ്. ജോവും മാർഗോട്ടും മഹാത്മാക്കൾതന്നെ; പക്ഷേ എന്നെ നയിക്കാനുള്ള വെളിച്ചം അംബിക നിങ്ങൾക്കാണയച്ചുതരുന്നത്. നിങ്ങൾ വെളിച്ചം കാണുവോ? നിങ്ങൾ എന്തുപദേശിക്കുന്നു? ഒന്നുമില്ലെങ്കിലും എന്നെ വീട്ടിലേയ്ക്കയയ്ക്കാതെ ഈ നാട്ടിൽനിന്നു പുറത്തു പോയ്ക്കളയരുത്.

ഞാൻ വെറും കുഞ്ഞ്; എനിക്കു ചെയ്യാനെന്തു പ്രവൃത്തിയാണുള്ളത്. എന്റെ ശക്തികൾ ഞാൻ നിങ്ങളിലേയ്ക്കു പകർത്തി. അത് ഞാൻ കാണുന്നു, ഇനി എനിക്കു പ്രസംഗവേദിയിൽവെച്ചു 'പറയുക' തീരെ സാദ്ധ്യമല്ല. ഇതാരോടും പറയരുത്-ജോവിനോടുപോലും. ഞാൻ സന്തുഷ്ടനാണ്. എനിക്കു വിശ്രമം വേണം; ഞാൻ ക്ഷീണിച്ചു എന്നല്ല, പക്ഷേ അടുത്ത ഘട്ടം 'ആശ്ചര്യസ്പർശമായിരിക്കും, നാക്കല്ല' - ശ്രീരാമകൃഷ്ണന്റേതുപോലെ, 'വാക്ക്' നിങ്ങളിലേയ്ക്കു പോന്നിരിക്കുന്നു, ശബ്ദം മാർഗോവിലേയ്ക്കും. അത് ഇനിയൊട്ടും എന്നിലില്ല. ഞാൻ സന്തുഷ്ടൻ, ഞാൻ വഴങ്ങിയിരിക്കു

ന്നു. എന്നെ ഭാരതത്തിലേയ്ക്കെത്തിക്കുക, ചെയ്യില്ലേ? അതു നിങ്ങളെക്കൊണ്ടു അംബിക ചെയ്യിക്കും, തീർച്ച.

എന്നും സ്വന്തം മകൻ വിവേകാനന്ദൻ.

446

(സിസ്റ്റർ നിവേദിതയ്ക്ക്)ലോസ് ഏഞ്ജലസ്,

കാലിഫോർണിയ

24 ജനുവരി 1900

പ്രിയ മാർഗോട്,

ഞാൻ തേടുന്ന സ്വസ്ഥതയും ശാന്തിയും ഒരിക്കലും വരില്ലെന്നു ഞാൻ ഭയപ്പെടുന്നു. പക്ഷേ, എന്നിൽക്കൂടെ അമ്മ അന്യർക്കു നന്മ ചെയ്യുന്നു. എന്റെ സ്വദേശത്തിനു കുറച്ചെങ്കിലും; ഒരു യജ്ഞമെന്ന നിലയിൽ തന്റെ വിധിയുമായി രഞ്ജിക്കുന്നതു കൂടുതൽ എളുപ്പമാണ്. നമ്മളെല്ലാം യജ്ഞമാണ്-ഓരോരുവനും അവനവന്റെ വഴിക്ക്. മഹത്തായ ആരാധന നടന്നുകൊണ്ടിരിക്കുന്നു-മഹത്തായ യജ്ഞമെന്ന നിലയ്ക്കല്ലാതെ ആർക്കും അതിന്റെ അർത്ഥം കാണാനാവില്ല. അതിനു സ്വയം തയ്യാറുള്ളവർ വളരെ വേദനയിൽനിന്നു രക്ഷപ്പെടുന്നു. എതിർക്കുന്നവർ കീഴ്വഴങ്ങലിലേയ്ക്കു തകർന്നുവീഴുന്നു. അധികം കഷ്ടപ്പെടുകയും ചെയ്യുന്നു. സ്വയം തയ്യാറുള്ളവനാകാൻ ഞാനിപ്പോൾ നിശ്ചയിച്ചിരിക്കുന്നു.

സ്വന്തം വിവേകാനന്ദൻ,

## 447

(സിസ്റ്റർ നിവേദിതയ്ക്ക്

മിസ് മീഡ്,
447 ഡഗ്ലസ് ബിൽഡങ്,
ലോസ് ഏഞ്ചലസ്, കാലിഫോർണിയ
15 ഫെബ്രുവരി 1900

എന്റെ പ്രിയനിവേദിതേ,

-ത്തെ നിങ്ങളുടേതു പസദേനയിൽ എനിക്കു കിട്ടി. ജോവിനു ചിക്കാഗോവിൽ വെച്ച് നിങ്ങളെ കാണാൻ പറ്റിയില്ലെന്നു ഞാൻ മനസ്സിലാക്കുന്നു-ഇനിയും ന്യൂയോർക്കിൽനിന്ന് അവരിൽ നിന്നു യാതൊരു വിവരവുമില്ല, എങ്കിലും.

ഇംഗ്ലണ്ടിൽനിന്ന് ഒരു കെട്ട് ഇംഗ്ലീഷ് വൃത്താന്തപത്രങ്ങളുണ്ടായിരുന്നു. പൊതിയുടെ പുറത്ത് എനിക്കു ശുഭാശംസകളെ പ്രകാശിപ്പിച്ചുകൊണ്ട് ഒരു

വരിയും. എഫ്. എഷ്.എം.എന്ന ഒപ്പും. ഏതായാലും അതിൽ പ്രധാനമായൊന്നുമുണ്ടായിരുന്നില്ല. മിസ് മ്യൂളർക്ക് ഞാനൊരു കത്തയയ്ക്കുമായിരുന്നു, പക്ഷേ അവരുടെ മേൽ വിലാസം എനിക്കറിഞ്ഞുകൂടാ; പിന്നെ അവരെ ഭയപ്പെടുത്താൻ എനിക്കു ശങ്കയുമുണ്ടായിരുന്നു.

ഇതിനിടെ മിസിസ് ലെഗ്ഗെറ്റ് എന്ന സഹായിക്കാൻ കൊല്ലം 100 ഡോളർ വരിസംഖ്യ വെച്ചു പത്തു കൊല്ലത്തേയ്ക്ക് ഒരു പദ്ധതി ആരംഭിച്ചു. 1900-ത്തിലേയ്ക്കു തന്റെ 100 ഡോളർ തലപ്പത്തു ചേർത്തുകൊണ്ടു വരി തുടങ്ങി. വേറെ രണ്ടുപേരെ അതിനു നേടുകയും ചെയ്തു. എന്നിട്ട് എന്റെ എല്ലാ സുഹൃത്തുക്കളോടും അതിൽ ചേരുവാൻ പറഞ്ഞുകൊണ്ട് അവർ എഴുത്തു തുടങ്ങി. മിസിസ് മില്ലക്ക് എഴുതിത്തുടങ്ങിയപ്പോൾ എനിക്ക് ഒട്ടു ലജ്ജയായി-പക്ഷേ ഞാനറിയുന്നതിനുമുമ്പാണ് അവരതു ചെയ്തത്. മിസിസ് മില്ലക്ക് എഴുതിത്തുടങ്ങിയപ്പോൾ എനിക്ക് ഒട്ടു ലജ്ജയായി-പക്ഷേ ഞാനറിയുന്നതിനുമുമ്പാണ് അവരതു ചെയ്തത്. മിസിസ് ഹേലിന്റെ (മേരി എഴുതിയതും) വളരെ വിനീതവും എങ്കിലും ശീതവുമായ-തങ്ങളുടെ കഴിവില്ലായ്മയെ പ്രകാശിപ്പിച്ചുകൊണ്ടും എന്നോടു തങ്ങൾക്കുള്ള പ്രേമത്തെ ഉറപ്പിച്ചുകൊണ്ടും- ഒരു മറുപടി അവർക്കു കിട്ടി. മിസിസ് ഹേലും മിസ് മേരിയും അപ്രീതരായിരിക്കുന്നതായി ഞാൻ ഭയപ്പെടുന്നു. പക്ഷേ അതെന്റെ കുറ്റമേ അല്ലായിരുന്നു.

കല്ക്കത്തയിൽ നിരഞ്ജന്നു കലശലായി സുഖക്കേടാണെന്നു മിസിസ് സേവിയറിൽനിന്നു വിവരം കിട്ടിയിരിക്കുന്നു. അയാൾ മരിച്ചുപോയോ എന്ന് എനിക്കറിവില്ല. ശരി-മാർഗോ, എനിക്കിപ്പോൾ ബലമുണ്ട്, എന്നത്തേതിലുമധികം മനോബലം. എന്റെ ഹൃദയത്തിനു മാനസികമായ ഒരുതരം പ്രബലശിക്ഷണം കിട്ടിക്കൊണ്ടിരിക്കയായിരുന്നു. ഇപ്പോൾ ഞാൻ സന്ന്യാസിജീവിതത്തോടു കൂടുതൽ അടുത്തുവരികയാണ്. രണ്ടാഴ്ചയായി ശാരദാനന്ദനിൽനിന്ന് യാതൊരു വാർത്തയും കിട്ടിയിട്ടില്ല. നിങ്ങൾക്കു കഥകൾ കിട്ടിയതിൽ ഞാൻ സന്തോഷിക്കുന്നു. വേണമെന്നു തോന്നുന്നപക്ഷം അവ മാറ്റിയെഴുതുക-പ്രസിദ്ധപ്പെടുത്താൻ വല്ലവരെയും കിട്ടുന്നപക്ഷം അതു പ്രസിദ്ധപ്പെടുത്തുക, ലാഭം വല്ലത്തുമുണ്ടെങ്കിൽ നിങ്ങളുടെ പ്രവർത്തനത്തിന്നായി എടുക്കുകയും ചെയ്തുകൊള്ളുക. എനിക്കൊന്നും വേണ്ട. കുറേ ഡോളർ എനിക്കിവിടെയുണ്ട് അടുത്ത ആഴ്ച സാൻഫ്രാൻസിസ്കോവിലേയ്ക്കു പോകുന്നു. അവിടെ കുറേക്കൂടി മെച്ചമായിരിക്കുമെന്നും പ്രതീക്ഷിക്കുന്നു. 100 ഡോളർ വാർഷികവരിസംഖ്യയെന്ന ആശയം മിസിസ് ഹേലിന്റെയടുക്കൽ ചെന്നല്ലോ, അതുമായി എനിക്കു യാതൊരിടപാടും ഉണ്ടായിരുന്നില്ലെന്നു മേരിയോടു പറയൂ, അവരെ അടുത്തു കാണുമ്പോൾ. ഞാൻ അവരോട് അതീവ കൃതജ്ഞനാണ്.

കൊള്ളാം, നിങ്ങളുടെ സ്കൂളിനു വേണ്ട പണം വരും, ഒട്ടും ഭയപ്പെടേണ്ട-അതു വന്നേ ഒക്കൂ. വരുന്നില്ലെങ്കിലോ ആർ വകവെയ്ക്കുന്നു? ഒരു വഴി മറ്റേ വഴിപോലെതന്നെ നല്ലതാണ്. ലോകമാതാവിനു നന്നായറിയാം. ഞാൻ കിഴക്കോട്ട് (ന്യൂയോർക്കിലേയ്ക്ക്) വളരെ വേഗത്തിൽ പോകുമോ ഇല്ലയോ എന്ന് എനിക്കറിഞ്ഞുകൂടാ. ഒരവസരം കിട്ടിയാൽ, ഞാൻ സ്വാഭാവികമായി ഇന്ത്യാനയിലേയ്ക്കു പോകും.

ആ അന്താരാഷ്ട്രപദ്ധതി കൊള്ളാം; അതിൽ സർവ്വഥാ ചേരുക; നിങ്ങളിലൂടെ വല്ല ഭാരതീയമഹിളാസമാജത്തെയും അതിൽ ചേർക്കുന്നതിനു മാധ്യമമായും ഭവിക്കുക; അതു കുറേക്കൂടെ നല്ലതുമാണ്......

കാര്യങ്ങൾ നമുക്ക് അനുകൂലമായിവരും, സാരമില്ല യുദ്ധം കഴിഞ്ഞാലുടൻ നമ്മൾ ഇംഗ്ലണ്ടിൽ പോയി അവിടെ ഒരു വലിയ പ്രവർത്തനം ചെയ്യാൻ ശ്രമിക്കും. എന്തു വിചാരിക്കുന്നു? ഞാൻ മദർ സൂപ്പീരിയറിനെഴുതട്ടേ? എങ്കിൽ അവരുടെ സ്ഥിതിഗതികൾ അറിയിച്ചുതരിക. അവർ നിങ്ങൾക്കെഴുതിയിട്ടുണ്ടോ?

സ്റ്റഡിമാരും 'ഷേക്കി'മാരും2 തിരിച്ചുപോരും, പിടിച്ചു നില്ക്കുക.

നിങ്ങൾ നിങ്ങളുടെ പാഠം പഠിക്കുന്നു-അതുമാത്രമാണ് എനിക്കു വേണ്ടത്. അങ്ങനെ ഞാനും; നമ്മൾ അർഹരാകുന്ന നിമിഷം ആളും അർത്ഥവും നമ്മുടെനേർക്ക് ഒഴുകുകതന്നെ വേണം. എന്റെ മനസ്സിന്റെ ദൗർബ്ബല്യവും നിങ്ങളുടെ വികാരവും ചേർന്ന് ഇപ്പോൾത്തന്നെ സർവ്വവും കുഴപ്പത്തിലാക്കും. അതുകൊണ്ട് അംബിക എന്റെ ദൗർബ്ബല്യമകറ്റുകയും നിങ്ങളെ സമചിത്തയാക്കുകയും ചെയ്യുകയാണ്-പിന്നെ നാം പുറപ്പെടുകയായി. ഇത്തവണ നന്മയുടെ ഒരു ഭയങ്കര വേലിയേറ്റംതന്നെയാണ് വരുന്നത്. പഴയ നാടിന്റെ അടിത്തറ, നാം ഇത്തവണ പിടിച്ചു കുലുക്കും.

.....ഞാൻ തികച്ചും ശാന്തനായിരിക്കുന്നു-എന്തുംവരട്ടെ. ഞാൻ തയ്യാർ - അടുത്ത നീക്കം-ഏതടിയും ഏല്ക്കണം-ഒരെണ്ണം പിഴയ്ക്കുരുത്- അത്തരമാണ് അടുത്ത അദ്ധ്യായം.

സർവ്വപ്രേമപൂർവ്വം വിവേകാനന്ദൻ.

## 448

(മിസിസ് ഓളി ബുള്ളിന്) ലോസ് ഏഞ്ജലസ്

17 ഫെബ്രുവരി 1900

പ്രിയധീരമാതാവേ,

ഇതു നിങ്ങൾക്കു കിട്ടുന്നതിനുമുമ്പു ഞാൻ സാൻഫ്രാൻസിസ്കോവിലേ

യ്ക്കു പോയിരിക്കും. പ്രവർത്തനത്തെപ്പറ്റിയെല്ലാം നിങ്ങൾക്കു നേരത്തേ തന്നെ അറിയാം. ഞാൻ വളരെ പ്രവർത്തിച്ചിട്ടില്ല; പക്ഷേ എന്റെ ഹൃദയ ത്തിനു നാൾതോറും കരുത്തേറുകയാണ്. ചില ദിവസങ്ങളിൽ എനിക്കു ശാരീരികമായും മാനസികമായും എന്തും പോറുക്കാമെന്നും സഹിക്കാമെ ന്നും തോന്നുന്നു. മിസ്മ്യൂളർ അയച്ച കടലാസുകെട്ടിൽ വിശേഷിച്ചൊന്നും ഉണ്ടായിരുന്നില്ല. അവരുടെ മേൽവിലാസം അറിയായ്ക്കയാൽ ഞാനവർക്കെ ഴുതിയില്ല. മാത്രമല്ല, എനിക്ക് ആശങ്കയുമായിരുന്നു.

എപ്പോഴും എനിക്ക് ഒറ്റയ്ക്കു മെച്ചത്തിൽ പ്രവർത്തിക്കാം; തീരെ ഒറ്റ യ്ക്കായിരിക്കുമ്പോൾ എനിക്കു ശാരീരികമായും മാനസികമായും തികഞ്ഞ ആരോഗ്യമാണ്. എന്റെ സോദരന്മാരെ വിട്ടു ദൂരെയായിരുന്ന എട്ടു കൊല്ലത്തെ ഏകാന്തജീവിതത്തിൽ എനിക്ക് ഒരു ദിവസത്തെ രോഗമെങ്കിലും കഷ്ടിച്ചേ ഉണ്ടായിട്ടുള്ളു. ഞാനിതാ വീണ്ടും ഉയർന്നുവരുന്നു, ഏകാകിയായിരിക്കെ, വിചിത്രം, പക്ഷേ ഞാൻ അങ്ങനെയായിരിക്കണമെന്നാണ് അമ്മയുടെ ഇഷ്ടം. ജോവിനു പ്രിയപ്പെട്ടവിധം 'കണ്ടാമൃഗത്തെപ്പോലെ ഒറ്റയ്ക്കലയു ക.' സമ്മേളനങ്ങൾ അവസാനിക്കാനാണെന്നു ഞാൻ വിചാരിക്കുന്നു. പാവം തുരീയാനന്ദൻ അതു വളരെ കഷ്ടപ്പെട്ടിട്ടും എന്നെ ഒരിക്കലും അറിയിച്ചില്ല്; അയാൾ അത്ര നല്ലവനും ബലവാനുമാണ്. പാവം നിരഞ്ജൻ മരിച്ചുപോയോ എന്തോ? അറിഞ്ഞുകൂടാ. അത്രയേറെ ഗൗരവമായ രോഗം പിടിച്ചു കിടപ്പാ ണെന്ന് മിസിസ് സേവിയറിൽനിന്നറിയുന്നു. കൊള്ളാം. നന്മയ്ക്കും, രണ്ടിനും, തുണ ഇഷ്ടമാണ്; വിചിത്രമാണ്, അവ മാലയായിട്ടാണ് വരിക. എന്റെ (വ കയിൽ) ഒരു സോദരിയുടെ (കൊച്ചു, വളർത്തു) പുത്രി മരിച്ചുപോയെന്ന് അവരുടെ ഒരു കത്തുണ്ടായിരുന്നു. കഷ്ടപ്പാട് ഭാരതത്തിന്റെ വിധിയാണെന്നു തോന്നുന്നു. കൊള്ളാം. ഞാൻ ഈയിടെയായി ഏതാണ്ടു വികാരശൂന്യനാ യി, അല്പം തണ്ടനായി, വരികയാണ്. കൊള്ളാം. അമ്മയ്ക്കറിയാം. എനിക്ക് എന്നെക്കുറിച്ചുതന്നെ നാണം തോന്നുന്നു-കഴിഞ്ഞ രണ്ടു കൊല്ലമായുള്ള ഈ ദൗർബല്യപ്രകടനത്തെക്കുറിച്ച് അതവസാനിച്ചല്ലോ, സന്തോഷം.

എന്നും സ്വന്തം പ്രിയപുത്രൻ വിവേകാനന്ദൻ.

## 449

(മിസ് മേരി ഹേലിന്) പസദേന

20 ഫെബ്രുവരി 1900

എന്റെ പ്രിയ മേരി,

മി. ഹേലിന്റെ വ്യസനകരമായ മരണവാർത്തയും വഹിച്ചുകൊണ്ടുള്ള നിങ്ങളുടെ കത്ത് ഇന്നലെ കിട്ടി. ഞാൻ വ്യസനിക്കുന്നു; സന്ന്യാസശിക്ഷ ണമുണ്ടായിരുന്നിട്ടും ഹൃദയം തുടർന്നു ജീവിക്കുന്നല്ലോ; മാത്രമല്ല ഞാൻ

ഈ ജന്മം കണ്ടിട്ടുള്ളവരിൽവെച്ച് അത്യുത്തമവ്യക്തിയായിരുന്നു മി. ഹേല് സ്വാഭാവികമായും, നിങ്ങൾ ദുഃഖിക്കുന്നു, തപിക്കുന്നു; അങ്ങനെതന്നെ മദർ ചർച്ചും മറ്റും; ഇത്തരത്തിലൊരു ദുഃഖം നിങ്ങൾക്കു നേരിടുന്നത് ഇതാദ്യമായതുകൊണ്ടു വിശേഷിച്ചും, അല്ലേ? എനിക്കു വളരെപ്പേർ നഷ്ടമായിട്ടുണ്ട്. ഞാൻ വളരെ കഷ്ടപ്പെട്ടിട്ടുണ്ട്; കഷ്ടപ്പാടിന്റെ കാരണങ്ങളിൽ ഏറ്റവും വിചിത്രമായത്, വല്ലവരും പോയ്പോയാൽ, ഞാൻ അയാൾക്കു വേണ്ടത്ര നല്ലവനായിരുന്നില്ലല്ലോ എന്ന തോന്നലാണ്. എന്റെ അച്ഛൻ മരിച്ചപ്പോൾ പല മാസക്കണക്കിനു യാതനയായിരുന്നു; ഞാനത്രയ്ക്ക് അനുസരണമില്ലാത്തവനായിരുന്നു.

നിങ്ങൾ വളരെ കർത്തവ്യനിഷ്ഠയായിരുന്നു; ആ വിധം വല്ലതും നിങ്ങൾക്കു തോന്നുന്നുണ്ടെങ്കിൽ അതൊരുതരം സങ്കടം മാത്രമാണ്.

മേരി, നിങ്ങൾക്കിതാ, ഇപ്പോൾ ജീവിതം തുടങ്ങുകയായെന്നു ഞാൻ വിചാരിക്കുന്നു. നാം പുസ്തകങ്ങൾ വായിച്ചേയ്ക്കാം. പ്രസംഗങ്ങൾ കേട്ടേയ്ക്കാം, നാഴികക്കണക്കിനു ചർച്ചകൾ ചെയ്തേക്കാം, പക്ഷേ അനുഭവമാണ് ഒരേ ഒരു ഗുരു, കണ്ണു തുറപ്പിക്കുന്ന ഒരേ ഒരു വൻ ഈ നിലയിൽ അതുത്തമമാണ് നാം പഠിക്കുന്നു. പുഞ്ചിരിയിലും കണ്ണീരിലും കൂടെ നാം പഠിക്കുന്നു. എന്തുകൊണ്ടെന്നു നമുക്കറിവില്ല, പക്ഷേ, അതങ്ങനെയാണെന്നു നാം കാണുന്നു; അതു മതിതാനും. സ്വാഭാവികമായി, മദർ ചർച്ചിനു മതത്തിന്റെ സാന്ത്വനമുണ്ട്. നമുക്കെല്ലാം അപ്രചലിതസ്വപ്നങ്ങൾ കാണാൻ കഴിഞ്ഞിരുന്നെങ്കിൽ എന്നു ഞാൻ ആശിക്കുന്നു.

ജീവിതം മുഴുവൻ നിങ്ങൾക്കു തണൽ കിട്ടിയിരുന്നു. ഞാൻ വെയിലത്തായിരുന്നു, സദാ ചുടുകയും കിതയ്ക്കുകയും. ഇപ്പോൾ ഒരു നിമിഷത്തേയ്ക്കു മറുവശത്തിന്റെ ഒരു ഈഷദ്ദർശനം നിങ്ങൾക്കു കിട്ടിയിരുന്നു. എന്റെ ജീവിതം അത്തരം തുടർച്ചയായ ആഘാതങ്ങളുടെ ഒരു ഘോഷയാത്രയാണ്. ദാരിദ്ര്യവും വഞ്ചനയും തനതു വിഡ്ഢിത്തവും കാരണം നൂറിരട്ടി കഷ്ടതരമെന്നുമാത്രം! വിഷാദാത്മകത! അതെങ്ങനെ വരുന്നെന്നു നിങ്ങൾക്കു മനസ്സിലാകും. കൊള്ളാം. കൊള്ളാം, മേരി, നിങ്ങളോടു ഞാനെന്താണ് പറയേണ്ടത്? പറച്ചിലൊക്കെ നിങ്ങൾക്കറിയാം; ഞാനിതേ പറയുന്നുള്ളൂ, അതു സത്യവുമാണ്– വ്യസനത്തെ വെച്ചു മാറാമായിരുന്നെങ്കിൽ, ഞാനെന്റെ മനസ്സിനെ നിങ്ങളുടെ വ്യസനത്തിനുപകരം എന്നും എപ്പോഴും അങ്ങനെ ചെയ്യുമായിരുന്നു. അമ്മയ്ക്കു നന്നായറിയാം.

എന്നും വിശ്വസ്തനായ സ്വന്തം സോദരൻ വിവേകാനന്ദൻ,

**450**

(അഖണ്ഡാനന്ദസ്വാമികൾക്ക്) കാലിഫോർണിയ

ഓം സത് തത് 21 ഫെബ്രുവരി 1900

കല്യാണവര,

നിങ്ങളുടെ കത്തിൽനിന്നു വർത്തമാനങ്ങളെല്ലാമറിഞ്ഞു വളരെ സന്തോഷിക്കുന്നു. വിദ്യയും ബുദ്ധിയും മറ്റും അലങ്കാരം മാത്രം, പുറംമോടി. എല്ലാ ശക്തികളുടേയും സിംഹാസനം ഹൃദയം തന്നെ ജ്ഞാനബലക്രിയാസമ്പന്നമായ ആത്മാവിന്റെ അധിവാസം ഹൃദയത്തിലാണ്. തലച്ചോറിലല്ല. 'ശതഞ്ചൈകാ ച ഹൃദയസ്യനാഡ്യഃ (ഹൃദയത്തിൽ നൂറ്റൊന്നു നാഡികളുണ്ട്) ഇത്യാദി. ഹൃയത്തിനു സമീപം Sympathetic Ranglion എന്നൊരു പ്രധാന കേന്ദ്രമുണ്ട്; അവിടമാണ് ആത്മാവിന്റെ കോട്ട. ഹൃദയം എത്രത്തോളം പ്രകാശിപ്പിക്കാമോ, അത്രമാത്രം ജയംതന്നെ. തലച്ചോറിന്റെ ഭാഷ ചിലർക്കേ മനസ്സിലാകൂ. ഹൃദയത്തിന്റെ ഭാഷ ആബ്രഹ്മസ്തംബപര്യന്തം സകലർക്കും മനസ്സിലാകും. അതിനു സമയം പിടിക്കും; എന്നാൽ അപാരമായ പരിശ്രമം ക്ഷമാബലവുമുണ്ടെങ്കിൽ സാഫല്യം നിശ്ചയം തന്നെ; അതിലൊരു വീഴ്ചയും വരില്ല.

ഇംഗ്ലീഷുകാരായ ഉദ്യോഗസ്ഥന്മാരുടെ കുറ്റമെന്ത്? ഒരു കുടുംബത്തിന്റെ അസ്വാഭാവികമായ നിർദ്ദയതയെപ്പറ്റി നിങ്ങൾ എഴുതിയിരിക്കുന്നുവല്ലോ; അത് ഭാരതവർഷത്തിൽ അസാധാരണമോ, സാധാരണമോ? നമ്മുടെ നാടു മുഴുവനും അങ്ങനെയായിരിക്കയാണ്. എന്നാൽ നമ്മുടെ നാട്ടിലെ സ്വാർത്ഥപരത വെറും ദുഷ്ടബുദ്ധി ഒന്നുമാത്രംകൊണ്ട് ഉണ്ടാകുന്നതല്ല. അനേകം ശതാബ്ദങ്ങളായി വിഫലതയും യാതനയും അനുഭവിച്ചതിന്റെ ഫലമായി ഉണ്ടായിട്ടുള്ള മൃഗസാധാരണമായ സ്വാർത്ഥപരതയാണത്; യഥാർത്ഥത്തിൽ സ്വാർത്ഥതയല്ല, അഗാധമായ നിരാശതയാണത്. അല്പം സാഫല്യം കണ്ടാൽ അതു നീങ്ങുകയും ചെയ്യും. ഇംഗ്ലീഷുകാരായ ഉദ്യോഗസ്ഥന്മാർ ഇതാണ് നാലു പാടും കാണുന്നത്; അതുകൊണ്ട് പ്രാരംഭത്തിൽ എങ്ങനെ വിശ്വസിക്കും? പക്ഷേ യഥാർത്ഥമായ പ്രവർത്തനം കണ്ടാൽ അവർക്കു സഹാനുഭൂതിയുണ്ടാകും. നമ്മുടെ നാട്ടുകാരായ ഉദ്യോഗസ്ഥന്മാർ അങ്ങനെ സഹാനുഭൂതി കാണിക്കുമോ?

വലുതായ ക്ഷാമവും വെള്ളപ്പൊക്കവും രോഗവും കഠിനമായ മഹാമാരിയും മറ്റും കൊണ്ടു വിഷമിക്കുന്ന ഇക്കാലത്ത് നിങ്ങളുടെ കോൺഗ്രസ്സു എവിടെ? 'രാജ്യം ഭരിക്കാനുള്ള അധികാരം ഞങ്ങൾക്കു തരിക' എന്നു പറഞ്ഞതുകൊണ്ടുമാത്രം വല്ലതും നടക്കുമോ? അവർ പറയുന്നത് ആരു ഗൗനിക്കുന്നു? മനുഷ്യൻ പ്രവർത്തിക്കുന്നതായാൽ വായ്കൊണ്ടു പറയണോ? നിങ്ങളെപ്പോലെ രണ്ടായിരം പേർ ഓരോ ജില്ലയിലും പ്രവർത്തിക്കയാണെങ്കിൽ ഇംഗ്ലീഷുകാർ നിങ്ങളെ വിളിച്ചു രാജ്യകാര്യങ്ങളെപ്പറ്റി ആലോചിക്കുമല്ലോ. 'സ്വകാര്യമുദ്ധരേത് പ്രാജ്ഞഃ' (പ്രാജ്ഞൻ സ്വന്തം കാര്യം നിർവ

ഹിച്ചുകൊള്ളണം)....... ആ കേന്ദ്രം സ്ഥാപിക്കാൻ അനുവാദം കിട്ടിയില്ലെങ്കിൽ അതുകൊണ്ടെന്ത്? കിഷൺഗറിൽ നല്കിയില്ലേ? അയാൾ മിണ്ടാതെ ജോലിചെയ്തു കാണിക്കട്ടെ! ആരോടും വല്ലതും പറയുകയോ കലഹിയ്ക്കുകയോ ചെയ്യേണ്ട ആവശ്യമില്ല. മഹാമായയുടെ ഈ കാര്യത്തിൽ സഹായിക്കുന്നവന് അമ്മയുടെ ദയ ലഭിക്കും; തടസ്സപ്പെടുത്തുന്നവൻ 'അകാരണാവിഷ്കൃതവൈരദാരുണഃ' (അകാരണമായ വൈരംകൊണ്ട് കടുത്തവൻ) സ്വന്തം പാദത്തെ വെട്ടുകയായിരിക്കും.

'ശനൈഃ പന്ഥാഃ.' എല്ലാം അതിന്റെ സമയത്തു വരും. അല്പാല്പം കൊണ്ടു വലിയ കാര്യം സാദ്ധ്യമാകും. അടിസ്ഥാനം ഉറപ്പിക്കാനും വഴി തെളിയിക്കാനും അമാനുഷമായ ശക്തി വേണ്ടപ്പോൾ നിശ്ശബ്ദമായി ഒന്നോ രണ്ടോ അസാധാരണപുരുഷന്മാർ മിണ്ടാതെ പലതരം ബാധകളിലും വിഘ്നങ്ങളിലും പ്രവർത്തിക്കും; അനേകായിരം ആളുകൾക്ക് ഉപകാരമുണ്ടാകുമ്പോൾ, നാലുപാടും വിജയഭേരികൾ മുഴങ്ങും, നാടുമുഴുവനും അഭിനന്ദിക്കും, യന്ത്രം പ്രവർത്തിച്ചുകൊണ്ടിരിക്കും, ബാലനുപോലും ആ യന്ത്രം നടത്താമെന്നാവും, മഠയനുപോലും യന്ത്രത്തിന്റെ ഗതിക്കു വേഗം കൂട്ടാമെന്നാവും. എന്നാൽ ഇതു നല്ലപോലെ മനസ്സിലാക്കുക, ഒന്നുരണ്ടു ഗ്രാമങ്ങളിൽ ആ അനാഥബാലന്മാരോടുകൂടി അനാഥാശ്രമങ്ങൾ സ്ഥാപിച്ചു ആ ബാലന്മാരെ കഴിവുറ്റവരാക്കിയാൽ, അതു മതിയാകും. അതു വജ്രബീജമായിരിക്കും. അതിൽനിന്ന് കാലക്രമേണ ലക്ഷം ജനങ്ങൾക്ക് ഉപകാരം സിദ്ധിക്കും. ഇപ്പോൾ നാലോ അഞ്ചോ സിംഹങ്ങളാണ് വേണ്ടത്; അപ്പോൾ അനേകാനേകം സൃഗാലങ്ങളും ഭംഗിയായി പ്രവർത്തിക്കും.

അനാഥബാലികമാർ ആശ്രയത്തിനു വന്നാൽ അവരെ ആദ്യമെടുക്കണം. ഇല്ലെങ്കിൽ ആ പാവങ്ങളെ ക്രിസ്ത്യൻമിഷനറിമാർ എടുക്കും. ഇപ്പോൾ വലിയ ഏർപ്പാടുകളില്ലെങ്കിലെന്ത്? ജഗദംബയുടെ ഇച്ഛയാൽ വേണ്ട ഏർപ്പാടുകൾ നടപ്പിലാകും. കുതിരയെ കിട്ടിയാൽ ചമ്മട്ടി താനേ വന്നുകൊള്ളും. ഇപ്പോൾ ബാലികബാലന്മാർ ഒരുമിച്ചു താമസിക്കട്ടെ. ബാലികമാരെ നോക്കാൻ, ഒരു രക്ഷാകർത്തിയെ നിയമിക്കുക. ആ രക്ഷാകർത്തിയുടെ അടുത്ത് അവർ വേറെ കിടക്കണം. കിട്ടുന്നവരെയെല്ലാം സ്വീകരിച്ചുകൊള്ളുക. ഇപ്പോൾ തിരഞ്ഞെടുക്കാൻ നില്ക്കേണ്ട. പിന്നീട് എല്ലാം തനിയെ ശരിപ്പെട്ടുകൊള്ളും. ഏതു കാര്യത്തിലും പ്രാരംഭത്തിൽ വിഘ്നം ഉണ്ടായിരിക്കും. അനന്തരം എല്ലാം നേർവഴിക്കാകും.

നിങ്ങളുടെ സായിപ്പുദ്യോഗസ്ഥന്ന് എന്റെ അഭിനന്ദനങ്ങൾ നല്കുക, നിർഭയം പ്രവർത്തിക്കുക-ജയ ബഹാദൂർ!! സബാഷ്, സബാഷ്, സബാഷ്!

ഭാഗല്പൂരിൽ കേന്ദ്രം സ്ഥാപിക്കുന്നതിനെപ്പറ്റി നിങ്ങൾ എഴുതിയിരിക്കു

ന്നുവല്ലോ, സ്കൂൾകുട്ടികളെ പ്രബുദ്ധരാക്കുക മുതലായവയ്ക്ക്; അതു നല്ല തുതന്നെ. എന്നാൽ നമ്മുടെ മിഷൻ അനാഥർ, ദരിദ്രർ, അജ്ഞർ, കർഷകർ, തുടങ്ങിയവർക്കുവേണ്ടിയാണ്, ആദ്യമായി അവർക്കുവേണ്ടി പ്രവർത്തിച്ചതിൽപ്പിന്നെ സമയമുണ്ടെങ്കിൽ മറ്റുള്ളവർക്കുവേണ്ടി പ്രവർത്തിക്കാം. കർഷകരുടെനേർക്കു ദയ കാണിച്ചാൽ അത് അവരുടെ ഹൃദയത്തിൽ തട്ടും, പിന്നീട് അവർതന്നെ പണം പിരിച്ച് അവരുടെ ഗ്രാമങ്ങളിൽ മിഷൻ ആരംഭിക്കും. ക്രമേണ അവരുടെ ഇടയിൽനിന്നുതന്നെ ശിക്ഷകന്മാരും ഉണ്ടായി വരും.

ചില കർഷകസന്താനങ്ങൾക്കു പ്രാഥമികവിദ്യാഭ്യാസം നല്കുകയും അവരുടെ ഹൃദയത്തിൽ പല സദ്ഭാവങ്ങൾ പ്രവേശിപ്പിക്കുകയും ചെയ്യുക; പിന്നീടു ഗ്രാമീണരായ കർഷകർ വരിപിരിച്ച് അവരിൽ ഓരോരുത്തനേയും അവരുടെ ഗ്രാമത്തിൽ താമസിപ്പിച്ചുകൊള്ളും. 'ഉദ്ധരേദാത്മനാത്മനം.' ഇത് ഏതുകാര്യത്തിലും സത്യംതന്നെ. അവർ സ്വയം സഹായിച്ചുകൊള്ളുന്നതിനുവേണ്ടിയാണ് നാം അവരെ സഹായിക്കുന്നത്. അവർ അനന്നത്തെ ഭക്ഷണത്തിനു വേണ്ടതു തരുന്നു. അതുതന്നെയാണ് പ്രവർത്തനം വേണ്ട വഴിക്കാണെന്നതിനു തെളിവ്. അവർ അവരുടെ സ്വന്തം സ്ഥിതിയറിയുകയും അവർക്കുണ്ടാകുന്ന ഉപകാരവും ഉന്നതി പ്രാപിക്കേണ്ട ആവശ്യവും സ്വയം മനസ്സിലാക്കുകയും ചെയ്യുമ്പോഴാണ് നിങ്ങളുടെ പ്രഭാവം സഫലമായെന്നും നിങ്ങൾ നേർവഴിക്കാണെന്നും ധരിക്കേണ്ടത്. മാത്രമല്ല ധനവാന്മാർ കനിഞ്ഞ് ദരിദ്രരെ കുറച്ചൊക്കെ സഹായിച്ചു എന്നുവരാം, അതു പതിവായുണ്ടാവില്ല. മാത്രമല്ല. ഒടുക്കം അതുകൊണ്ട് ഇരുകൂട്ടർക്കും ദോഷം വരുംതാനും, കർഷകരും തൊഴിലാളികളും മൃതപ്രായരാണ്, അതിനാൽ ധനവാന്മാർ സഹായിച്ച് അവരെ ഉണർത്തുകമാത്രമേ ചെയ്യേണ്ടു. പിന്നീട് കർഷകരും തൊഴിലാളികളും തന്നെ അവരുടെ പ്രശ്നങ്ങലെ നേരിടുകയും സമാധാനം കാണുകയും വേണം. പക്ഷേ ധനവാന്മാരും ദരിദ്രരും തമ്മിൽ വർഗ്ഗവിരോധം ജനിപ്പിക്കാതിരിക്കാൻ നിങ്ങൾ ശ്രദ്ധിക്കണം. ധനവാന്മാരെ പഴിക്കുകയും ശകാരിക്കയും ചെയ്യരുതെന്നോർത്തുകൊൾക. മാത്രമല്ല, അവർ അത്യന്തം മൂഢന്മാരാണ്. അജ്ഞന്മാരായ അവർ എന്തു ചെയ്യും? സ്വകാര്യമുദ്ധരേത് പ്രാജ്ഞഃ' (ബുദ്ധിമാൻ സ്വന്തം കാര്യം നോക്കാൻ ശ്രദ്ധിക്കണം.) ജയ ഗുരു; ജയ ജഗദംബ; ഭയമെന്ത? ക്ഷേത്രകർമ്മവിധാനം താനേതന്നെ നടന്നുകൊള്ളും! ഞാൻ ഫലത്തെപ്പറ്റി ചിന്തിക്കുന്നില്ല. നല്ലതായാലും ചീത്തയായാലും. നിങ്ങൾ ഇത്രമാത്രം പ്രവർത്തിച്ചാൽ എനിക്കു സന്തോഷമായി. പ്രായം കൂടുംതോറും ശബ്ദകോലാഹലവും ശാസ്ത്രപ്രവചനവും മതഭേദങ്ങളുമെല്ലാം എനിക്കു വിഷംപോലെ തോന്നിപ്പോകുന്നു. ആർ പ്രവർത്തിക്കുന്നുവോ അവൻ എന്റെ മുകുടമണിയാണെന്നു നിശ്ചയം തന്നെ, വൃഥാ പ്രലപിച്ചും നിലവിളിച്ചും സമയം പൊയ്പോകുന്നു, ആയുസ്സു ക്ഷയിക്കുന്നു,

ലോകഹിതം ഒരടിപോലും പുരോഗമിക്കുന്നില്ല. 'മാ ഭൈഃ' സബാഷ് ബഹാദൂർ - ഗുരുദേവൻ നിങ്ങളുടെ ഹൃദയത്തിൽ വസിക്കട്ടെ! ജഗദംബ ഹസ്തങ്ങളിൽ കുടികൊള്ളട്ടെ!

വിവേകാനന്ദൻ

## 451

(മിസ് മേരി ഹേലിന്)

1251 പൈൻ സ്റ്റ്റീറ്റ്,
സാൻഫ്രാൻസിസ്കോ
2 മാർച്ച് 1900

പ്രിയ മേരി,

എന്നെ ചിക്കാഗോവിലേയ്ക്കു ക്ഷണിച്ചെഴുതിയത് നിങ്ങളുടെ വലിയ കനിവുതന്നെ. ഈ നിമിഷഥ്തിൽ അവിടെയെത്താൻ കഴിഞ്ഞിരുന്നെങ്കിൽ എന്നു ഞാനാഗ്രഹിക്കുന്നു. പക്ഷേ ഞാന് പണമുണ്ടാക്കുന്ന തിരക്കിലാണ്. വളരെയൊന്നുമില്ല. വീടു പറ്റാനെങ്കിലും ഉണ്ടാക്കണമല്ലോ. ഇവിടെ ഒരു പുതുമണ്ഡലമാണ്; നൂറുകണക്കിനു സന്നദ്ധരായ ശ്രോതാക്കളെ കിട്ടുന്നുണ്ട്; എന്റെ പുസ്തകങ്ങൾ പഠിച്ചു തയ്യാറായി വരുന്നവർ.

ധനാർജ്ജനം സ്വാഭാവികമായും മന്ദവും മടുപ്പനുമാണ്. അല്പമെന്തെങ്കിലും സമ്പാദിക്കാൻ കഴിഞ്ഞാൽത്തന്നെ ഞാൻ തികച്ചും സംതൃപ്തനാണ്. ഇപ്പോഴേക്ക് എന്റെ മുൻകുറിപ്പു കിട്ടിയിരിക്കണം. ഒന്നൊന്നരമാസത്തിനുള്ളിൽ കിഴക്കോട്ടു വരാമെന്നു കരുതുന്നു.

നിങ്ങളൊക്കെ എങ്ങനെയുണ്ട്? മദറിന് എന്റെ ഹൃദയം ഗമപ്രേമം നല്കുക. അവർക്കുള്ള ശക്തി എനിക്കുണ്ടായിരുന്നെങ്കിൽ എന്നു ഞാൻ ആഗ്രഹിക്കുന്നു, അവരൊരു യഥാർത്ഥക്രിസ്ത്യനാണ്. എന്റെ ആരോഗ്യം ഇപ്പോൾ വളരെ മെച്ചമാണ്; പക്ഷേ ഇനിയും ആ പഴയ ശക്തി വന്നിട്ടില്ല. അതു വല്ലനാളും വരുമെന്നു വിചാരിക്കുന്നു. എത്ര നിസ്സാരകാര്യം സാധിക്കുന്നതിനും അതിപ്രയത്നം ആവശ്യമായിരിക്കുന്നു. എനിക്കു കുറച്ചു ദിവസത്തേക്കെങ്കിലും വിശ്രമവും ശാന്തിയും കിട്ടിയാൽ കൊള്ളാമായിരുന്നു. അതെനിക്കു സോദരിമാരുടെകൂടെ ചിക്കാഗോവിൽ കൈവരുമെന്നുറപ്പാണ്. കൊള്ളാം, ഞാനെന്നും പറയുംപോലെ, ജഗദംബയ്ക്കു എല്ലാമറിയ്യാം, നന്നായറിയാം. കഴിഞ്ഞ രണ്ടു കൊല്ലം വിശേഷിച്ചും മോശമായിരുന്നു. ഞാൻ മാനസികമായി വലിയ ക്ലേശം അനുഭവിക്കുകയായിരുന്നു. ഇപ്പോൾ അതിന് അല്പം സാവകാശമുണ്ട്. നില ഇനിയും മെച്ചപ്പെടുമെന്ന് ഞാനാശിക്കുന്നു. സർവ്വാനുഗ്രങ്ങളും നിങ്ങൾക്കും സോദരിമാർക്കും മദറിനും. അപസ്വരങ്ങളും, സംഘങ്ങളും നിറഞ്ഞ എന്റെ ജീവിതത്തിൽ നിങ്ങൾ എന്നും മധുരസ്വരമുതിർത്തിരുന്നു. ഞെരുക്കങ്ങളൊന്നുമില്ലാത്ത ഒരു സാഹചര്യത്തിൽ ജനിക്കുന്ന

തിനുള്ള സുകൃതം നിങ്ങൾക്കുണ്ടായിരുന്നു. എനിയ്ക്കാകട്ടെ ശാന്തിയെ ന്തെന്ന് ഒരു നിമിഷം പോലും അറിയാനിടയായില്ല; സദാ മാനസികസമ്മർദ്ദം മുറ്റി മുറുകിയ ഒരു ജീവിതം.

ഭഗവാൻ നിന്നെ അനുഗ്രഹിക്കട്ടെ.

ചിരസ്നിഗ്ദ്ധനായ സ്വന്തം സോദരൻ വിവേകാനന്ദൻ.

## 452

(മിസിസ് ഓളി ബുള്ളിന്)

1502, ജോൺസ് സ്റ്റ്റീറ്റ്,
സാൻഫ്രാൻസിസ്കോ
4 മാർച്ച് 1900

പ്രിയ ധീരമാതാവേ,

ഒരു മാസമായിട്ട് നിങ്ങളുടെ ഒരു വിവരവുമില്ല. ഞാനിപ്പോൾ ഫ്രിസ്കോ വിലാണ്. ഇവിടത്തുകാർ എന്റെ ലേഖനങ്ങൾ മുൻകൂട്ടി വായിച്ചു പരിചയി ച്ചിട്ടുണ്ട്. അതിനാൽ അവർ കൂട്ടം കൂട്ടമായി വന്നുകൊണ്ടിരിക്കുന്നു. എന്നാൽ പണം കൊടുക്കേണ്ടിവരുമെന്നു പറയുമ്പോൾ അവരുടെ ഉത്സാഹം എത്ര കണ്ടു നിലനില്ക്കുമെന്നു കണ്ടുതന്നെ അറിയണം. റവറൻഡ് ബെൻജെമിൻ ഫേ മില്സ് എന്നെ ഓക്‌ലണ്ടിലേയ്ക്കു ക്ഷണിക്കുകയും പ്രസംഗത്തിനു വലിയ ശ്രോതൃവൃന്ദത്തെ സജ്ജമാക്കുകയും ചെയ്തു. അദ്ദേഹവും അദേ ഹത്തിന്റെ ഭാര്യയും ഇക്കാലമത്രയും എന്റെ കൃതികൾ വായിക്കുകയും എന്റെ ഗതിവിഗതികൾ തേടിയറിയുകയും ചെയ്തുകൊണ്ടിരിക്കയാണ്. മിസ് തഴ്സ്ബി പരിചയപ്പെടുത്തിക്കൊണ്ടുള്ള കത്തു മിസിസ് ഹാഴ്സ്റ്റിന് അയ ച്ചു. അവർ അടുത്ത ഞായറാഴ്ചത്തെ തന്റെ സംഗീതസദസ്സിലേയ്ക്ക് എന്നെ ക്ഷണിച്ചിട്ടുണ്ട്.

എന്റെ ആരോഗ്യം ഏതാണ്ടങ്ങനെതന്നെ; വലിയ വ്യത്യാസം കാണു ന്നില്ല; പക്ഷേ മെച്ചപ്പെടുന്നുണ്ടായിരിക്കാം. കാണത്തക്ക നിലയിലൊന്നുമി ല്ലെന്നുമാത്രം. ഓക്‌ലണ്ടിൽ രണ്ടു തവണ ചെയ്തതുപോലെ 3000 പേർക്കു കേൾക്കുമാറ് ഉച്ചത്തിൽ പ്രസംഗിക്കാം; എന്നിട്ട്, രണ്ടു മണിക്കൂർ നേരത്തെ പ്രസംഗത്തിനുശേഷം, സുഖമായ ഉറക്കവും കിട്ടുന്നുണ്ട്.

മാർഗോട് നിങ്ങളുടെ കൂടെയുണ്ടെന്നു ഞാനറിയുന്നു. നിങ്ങളെന്നാണ് ഫ്രാൻസിലേയ്ക്കു കപ്പൽയാത്ര ചെയ്യുന്നത്? ഞാൻ ഏപ്രിലിൽ ഇവിടം വിട്ട് കിഴക്കോട്ടു പോകും. കഴിയുമെങ്കിൽ മേയ്മാസത്തിൽ ഇംഗ്ലണ്ടിലേയ്ക്കെ ത്താൻ എനിക്കു വളരെ ആഗ്രഹമുണ്ട്. ഒരിക്കൽക്കൂടെ ഇംഗ്ലണ്ടിൽ പോകാതെ വീട്ടിലേയ്ക്കു പോയ്ക്കൂടാ.

ബ്രഹ്മാനന്ദനിൽനിന്നും ശാരദാനന്ദനിൽനിന്നും മനോഹരങ്ങളായ കത്തു

കളുണ്ടായിരുന്നു; അവർക്കെല്ലാം ക്ഷേമംതന്നെ. അവർ മുനിസിപ്പാലിറ്റിക്കു സദ്ബുദ്ധിയുണ്ടാക്കുവാൻ ശ്രമിക്കയാണ്. ഈ മായാലോകത്തിൽ ദ്രോഹിക്കേണ്ടതില്ല, പക്ഷേ "പത്തിവിടർത്തണം, കൊത്താതെ." അതു മതി.

സംഗതികൾ ശരിയാകതന്നെ വേണം; ഇല്ലെങ്കിലും ശരി. മിസിസ് സേവിയറിൽനിന്ന് എനിക്കൊരു മനോഹരമായ കത്തുണ്ട്. അവർ പർവ്വതപ്രദേശത്തു ബഹുസുഖമായിരിക്കുന്നു. മിസിസ് വാഘൻ എങ്ങനെയുണ്ട്? നിങ്ങളുടെ സമ്മേളനങ്ങൾ തീരുന്നതെന്നാണ്? തുരീയാനന്ദനെങ്ങനെ?

ചിരന്തനമായ പ്രേമത്തോടും കൃതജ്ഞതയോടും

സ്വന്തം മകൻ വിവേകാനന്ദൻ

## 453

(സിസ്റ്റർ നിവേദിതയ്ക്ക്) സാൻഫ്രാൻസിസ്കോ

4 മാർച്ച് 1900

പ്രിയ നിവേദിതേ,

എനിക്കു പ്രവർത്തിക്കണമെന്നില്ല. എനിക്കു സ്വസ്ഥമായി വിശ്രമിക്കണം. കാലദേശങ്ങൾ എനിക്കറിയാം. എന്നാൽ എനിക്കു തോന്നുന്നു. വിധിയോ കാലമോ എന്നെ കർമ്മനിരതനാക്കുന്നു. കശാപ്പുശാലയിലേയ്ക്ക് അടിച്ചോടിക്കപ്പെടുന്നതിന്നിടയിൽ വഴിയോരത്തെ പുല്ല് ഒരിത്തിരി കാണുതിന്നാൻ തിടുക്കപ്പെടുന്ന കാലികളെപ്പോലെയാണ് നാം ഇതെല്ലാം തന്നെ നമ്മുടെ കർമ്മമാണ്, നമ്മുടെ ഭയം-ദുഃഖം രോഗം മുതലായവയുടെ ആരംഭമത്രേ ഭയം. ദുർബ്ബലമാനസരായി ഭയന്ന് നാം അന്യരെ ദ്രോഹിക്കുന്നു. ദ്രോഹിക്കാൻ വളരെ ഭയന്ന് നാം ഏറെ ദ്രോഹിക്കുന്നു. തിന്മയെ ഒഴിവാക്കാൻ അതിമാത്രം യത്നിച്ച് നാം ഏറെയേറെ തിന്മ ചെയ്യുന്നു.

എന്തൊരു കുഴഞ്ഞുമറിഞ്ഞ കൊള്ളരുതായ്മകളാണ് നമ്മുടെ ചുറ്റും നാം സൃഷ്ടിക്കുന്നത്! അതു നമുക്കൊരു ഗുണവും ചെയ്യുന്നില്ല, നാം ദുഃഖം ഒഴിവാക്കാൻ നോക്കുന്നു...... നാം ദുഃഖഗർത്തത്തിൽ ച്ചെന്നു പതിക്കുന്നു.

അഹോ നിർഭയനാകാൻ, സാഹസികനാകാൻ, സർവ്വനിരപേക്ഷനാവാൻ കഴിഞ്ഞെങ്കിൽ!...........

സ്വന്തം വിവേകാനന്ദൻ.

## 454

(മിസിസ് ഓളി ബുള്ളിന്) 1502 ജോൺസ് സ്റ്റ്റീറ്റ്,

സാൻഫ്രാൻസിസ്കോ

4 മാർച്ച് 1900

പ്രിയ ധീരമാതാവേ,

ശാരദാനന്ദന്റെ മാത്രം കത്തും കണക്കും അടക്കം ചെയ്ത നിങ്ങളുടെ കത്തു കിട്ടി. പിന്നീട് ഭാരതത്തിൽനിന്ന് കിട്ടിയ വാർത്തകൾകൊണ്ടൊക്കെ എനിക്ക് വളരെ വിശ്വാസം വീണ്ടുകിട്ടിയിരിക്കുന്നു. കണക്കിനേയും 30,000 രൂപയുടെ വിനിയോഗത്തേയും സംബന്ധിച്ച് നിങ്ങളുടെ ഇഷ്ടംപോലെ ചെയ്യുക.

കാര്യാന്വേഷണം ഞാൻ നിങ്ങളെ ഏല്പിക്കുന്നു, ചെയ്യേണ്ട ഉത്തമകാര്യമെന്തെന്ന് ഗുരുനാഥൻ (ശ്രീരാമകൃഷ്ണദേവൻ) നിങ്ങൾക്കു കാണിച്ചു തരും. മൊത്തം തുക 35,000 മാണ്. ഗംഗാതീരത്തു കുടീരം പണിയാനുള്ള 5,000 രൂപ ഇപ്പോൾതന്നെ ഉപയോഗിക്കുരുതെന്ന് ഞാൻ ശാരദാനന്ദന്നെഴുതി. ആ പണത്തിൽനിന്ന് 5,000 രൂപ ഞാൻ നേരത്തേതന്നെ എടുത്തിട്ടുണ്ട്: കൂടുതലിപ്പോൾ എടുക്കാൻ പോകുന്നില്ല. ആ 5,000 രൂപയിൽ 2,000 രൂപയോ അതിലധികമോ ഞാൻ ഭാരതത്തിൽവെച്ചു കൊടുത്തിരുന്നു. പക്ഷേ എനിക്കു തോന്നുന്നത് 35,000 രൂപയിൽ കഴിയുന്നത്ര സുരക്ഷിതമാണെന്നു കാണിക്കാൻവേണ്ടി എന്റെ 2,000 രൂപയും എടുത്തിട്ടുണ്ടെന്നാണ്; അതുകൊണ്ട്, അക്കണക്കിൽ 5,000 രൂപ ഇനിയും ഞാൻ കൊടുക്കേണ്ടതുണ്ട്. എങ്ങനേയും ഇവിടെ, കാലിഫോർണിയയിൽ, പണമുണ്ടാക്കാനാവുമെന്നും നിശ്ശബ്ദമായി കൊടുത്തു വീട്ടാമെന്നും വിചാരിച്ചു.

ഞാനിപ്പോൾ കാലിഫോർണിയയിൽ സാമ്പത്തികമായി തീർത്തു പരാജയപ്പെട്ടിരിക്കുന്നു. ലോസ് ഏഞ്ജൽസിനെക്കാൾ കഷ്ടമാണ് ഇവിടെ. സൗജന്യമായ പ്രസംഗമുള്ളപ്പോൾ ആളുകൾ കൂട്ടംകൂട്ടമായി വരും; വല്ലതും കൊടുക്കേണ്ടപ്പോൾ വളരെക്കുറച്ചു പേർ മാത്രം. എനിക്ക് മേയിൽ എത്തേണ്ടിയിരിക്കുന്നു. സാൻ ഫ്രാൻസിസ്കോവിൽ എന്റെ ആരോഗ്യം വെറുതെ തകർത്തുകളയേണ്ട ആവശ്യം ലവലേശമില്ല. മാത്രമല്ല, ജോവിന്റെ ഉത്സാഹമൊക്കെ ഉണ്ടായിട്ടും അയസ്കാന്തവൈദ്യയെക്കൊണ്ട് യഥാർത്ഥത്തിൽ ഒരു ഗുണവും ഇതുവരെ ഞാൻ കണ്ടിട്ടില്ല; എന്റെ മാറത്തു മാന്തിയിട്ടുള്ള കുറച്ചു ചെമന്ന പാടുകളൊഴിച്ച്! പ്രസംഗത്തിന്റെ കാലമെല്ലാം കഴിഞ്ഞിരിക്കുന്നു. എനിക്കിനി വയ്യ. നിർബ്ബന്ധിച്ചു ചെയ്താൽ അതെന്റെ അന്ത്യം അടുപ്പിയ്ക്കുകയാകും ഫലം. ഞാനിവിടം വേഗം വിടുന്നു, യാത്രയ്ക്കു പണം കിട്ടുന്നത്ര വേഗം. ലോസ് ഏഞ്ജൽസിൽ ഉണ്ടാക്കിയ 300 ഡോളർ എന്റെ കൈവശമുണ്ട്. ഞാൻ അടുത്താഴ്ചകൂടെ ഇവിടെ പ്രസംഗിക്കും, പിന്നെ നിർത്തും. മഠത്തേയും പണത്തേയും സംബന്ധിച്ച് ആ ഭാരത്തിൽ നിന്നു ഞാൻ എത്ര വേഗം മോചിപ്പിക്കപ്പെടുന്നുവോ അത്രയും നന്ന്.

നിങ്ങൾ ഉപദേശിക്കുന് എന്തും ചെയ്യാൻ ഞാൻ തയ്യാർ. നിങ്ങൾ എനിക്കൊരു യഥാർത്ഥമാതാവാണ് എന്റെ വലിയൊരു ഭാരത്തെ–എന്റെ പാവ

പ്പെട്ട സഹോദരിയെയാണ് ഞാനുദ്ദേശിക്കുന്നത്-നിങ്ങൾ ഏറ്റെടുത്തിരിക്കുന്നു. ഞാൻ സംതൃപ്തനാണ്. എന്റെ അമ്മയെസംബന്ധിച്ച്, ഞാൻ അവരുടെ അടുത്തു പോകുന്നു-എന്റേയും അവരുടേയും അവസാനനാളുകൾ കഴിക്കാൻ. എനിക്കു ന്യൂയോർക്കിലുള്ള ആയിരം ഡോളർകൊണ്ടു മാസം 9 രൂപ കിട്ടും; ഞാൻ അവർക്കുവേണ്ടി വാങ്ങിയ ആ തുണ്ടു ഭൂമികൊണ്ടും ഏതാണ്ട് 6 രൂപ കിട്ടും; അവരുടെ പഴയ വീട് – അതിൽനിന്ന് 6 രൂപ കിട്ടുമെന്നു പറയാം. കേസിൽ കിടക്കുന്ന വീടു ഞാൻ സൗഹാർദ്ദം വിചാരിച്ചു വിടുന്നു, അതെനിക്കു കിട്ടിക്കഴിഞ്ഞിട്ടില്ലല്ലോ. ഞാനും എന്റെ അമ്മയും എന്റെ അമ്മൂമ്മയും എന്റെ അനുജനും മാസം 20 രൂപകൊണ്ട് എളുതായി ജീവിക്കും. ഭാരതത്തിലേയ്ക്കു യാത്രച്ചെവു കിട്ടിയാൽ ഞാനിപ്പോൾത്തന്നെ പുറപ്പെടും. ന്യൂയോർക്കിലെ 1,200 ഡോളർ തൊടാതെ.

എങ്ങനേയും മൂന്നൂറോ നാനൂറോ ഡോളർ ഞാൻ ബുദ്ധിമുട്ടിയുണ്ടാക്കും -ഒരു രണ്ടാംക്ലാസ്യാത്രയ്ക്കും ഇംഗ്ലണ്ടിൽ കുറച്ചാഴ്ചത്തെ താമസത്തിനും 400 ഡോളർ മതിയാകും. കൂടുതലൊന്നും എനിക്കു വേണ്ടി ചെയ്യണമെന്ന് നിങ്ങളോടു ഞാൻ പറയുന്നില്ല; എനിക്കതാവശ്യമില്ല. നിങ്ങൾ ചെയ്തിട്ടുള്ളത് അധികമാണ്, ഞാനർഹിക്കുന്തിനേക്കാൾ വളരെയേറെ അധികം. ശ്രീരാമകൃഷ്ണന്റെ പ്രവൃത്തിയിൽ ഞാനെന്റെ സ്ഥാനം നിങ്ങൾക്കു ഭക്തിപൂർവ്വം നല്കിയിരിയ്ക്കയാണ്. ഞാൻ അതിൽനിന്നു പുറത്താണ്. എന്റെ ജീവിതകാലമത്രയും ഞാനെന്റെ പാവപ്പെട്ട അമ്മയ്ക്ക് ഒരു യാതനയായിരുന്നു. അവരുടെ ജീവിതമത്രയും തുടർച്ചയായ ദുഃഖമായിരുന്നു. കഴിയുമെങ്കിൽ, എന്റെ അവസാനപരിശ്രമം അവരെ അല്പം സന്തോഷിപ്പിയ്ക്കയാണ്. അതിനു വേണ്ടതെല്ലാം ഞാൻ ആസൂത്രണം ചെയ്തിരിക്കുന്നു. ഞാൻ അംബികയെ എന്റെ ജീവിതകാലമത്രയും സേവിച്ചിരിയ്ക്കുന്നു. അതു കഴിഞ്ഞു; ഇനി ഞാൻ അതു തുടരാനുദ്ദേശിക്കുന്നില്ല. അംബ വേറെ വേലക്കാരെ കണ്ടു പിടിച്ചോട്ടെ-ഞാൻ പണി മുടക്കുന്നു.

ശ്രീരാമകൃഷ്ണനെ ജീവിതലക്ഷ്യമാക്കിയിട്ടുള്ള ഒരു സുഹൃത്താണ് നിങ്ങൾ-അതാണ് എനിക്കു നിങ്ങളിലുള്ള വിശ്വാസത്തിന്റെ രഹസ്യം. മറ്റുള്ളവർ എന്നെ വ്യക്തിപരമായി സ്നേഹിക്കുന്നു. പക്ഷേ ശ്രീരാമകൃഷ്ണനുവേണ്ടിയാണ് എന്നെ സ്നേഹിക്കുന്നതെന്ന് അവർ സ്വപ്നം കാണുന്നേയില്ല; അവിടുത്തെ ഒഴിവാക്കിയാൽ ഞാൻ അർത്ഥശൂന്യമായ സ്വാർത്ഥവികാരങ്ങളുടെ ഒരു ഭാണ്ഡം മാത്രം. അടുത്ത നിമിഷമെന്തു സംഭവിക്കുമെന്നുള്ള വ്യഗ്രത, അടുത്തെന്തു സംഭവിയ്ക്കണമെന്നുള്ള പ്രത്യാശ, ഇത്തരം വിചാരങ്ങൾകൊണ്ട് ഭയങ്കരമനഃക്ലേശമനുഭവപ്പെടുന്നു. ഈ ഭാരിച്ച ചുമതല വഹിക്കാൻ ഞാനാളല്ലെന്നു തെളിഞ്ഞിരിക്കുന്നു. ഈ പ്രവൃത്തി ഞാൻ കൈയൊഴിയ്ക്കണം. ഈ പ്രവൃത്തിക്ക് സ്വയം നിലനില്ക്കാൻ കഴിവില്ലാ

ത്തപക്ഷം അതു നശിക്കട്ടെ; ഉണ്ടെങ്കിൽ എന്നെപ്പോലുള്ള പാവപ്പെട്ട പ്രവർത്തകന്മാരെ അതു കാക്കേണ്ടതില്ല.

ഇനി ആ പണം, 30,000 രൂപ എന്റെ പേരിൽ ഗവൺമെന്റ് സെക്യൂരിറ്റി (ജാമ്യപത്രം) കളിലാണ്. അതിപ്പോൾ വില്ക്കുകയാണെങ്കിൽ യുദ്ധംകാരണം നമുക്കു ഭയങ്കരനഷ്ടമായിരിക്കും; അപ്പോൾ അവ അവിടെ വില്ക്കാതെ ഇങ്ങോട്ടെങ്ങനെ അയയ്ക്കാം? അവിടെ വില്ക്കണമെങ്കിൽ ഞാൻ ഒപ്പിടണം. ഇതൊക്കെ എങ്ങനെ നേരേചൊവ്വേ ആക്കാമെന്ന് എനിക്കറിഞ്ഞുകൂടാ. ഇതിനെപ്പറ്റിയൊക്കെ ഉത്തമമെന്നു നിങ്ങൾക്കു തോന്നുന്നതു ചെയ്യുക. അതിനിടെ, എല്ലാത്തിനും നിങ്ങളുടെപേർക്ക് ഒരൊസ്യത്ത് എഴുതി വെയ്ക്കേണ്ടത് അങ്ങേയറ്റത്തെ അത്യാവശ്യമാണ്. ഞാൻ പെട്ടെന്നു മരിച്ചുപോകുന്നപക്ഷം. കഴിയുംവേഗം ഒരു കരട് ഒസ്യത്ത് അയച്ചുതരിക; അതു സാൻഫ്രാൻസിസ്കോവിലോ ചിക്കാഗോവിലോ  ഞാൻ രജിസ്റ്റർ ചെയ്യാം; എന്നാൽ എന്റെ മനഃസാക്ഷി ഭദ്രമായിരിക്കും. എനിക്കിവിടെ ഒരു നിയമജ്ഞനേയും അറിയില്ല; അല്ലെങ്കിൽ അതിവിടെവെച്ചുതന്നെ എഴുതിത്തയ്യാറാക്കമായിരുന്നു; അതിനു പണവും എനിക്കില്ല. ഒസ്യത്തു പെട്ടെന്നു വേണം. ട്രസ്റ്റിനും മറ്റും വേണ്ടത്ര സമയമുണ്ട്.

എന്നും സ്വന്തം മകൻ വിവേകാനന്ദൻ.

## 455

(മിസ് ജോസഫൈൻ മക്ലിയോഡിന്)

1502, ജോൺസ് സ്റ്റ്റീറ്റ്,
സാൻഫ്രാൻസിസ്കോ
7 മാർച്ച് 1900

പ്രിയ ജോ,

മിസിസ് ബുള്ളിന്റെ കത്തിൽനിന്നു നിങ്ങൾ കേംബ്രിഡ്ജിലാണെന്നു മനസ്സിലാക്കുന്നു.

അയച്ചുതന്ന കഥകൾ നിങ്ങൾക്കു കിട്ടിയില്ലെന്നു മിസ്ഹെലെനിൽനിന്നു മനസ്സിലാക്കുന്നു. കഷ്ടംതന്നെ. മാർഗോട്ടിന്റെ കൈയിൽ പകർപ്പുണ്ട്, അവർ തന്നേയ്ക്കാം. ആരോഗ്യം ഒരുവക പണമില്ല. കടുത്ത ജോലി, ഫലമില്ല. ലോസ് ഏഞ്ജല്സിനേക്കാൾ കഷ്ടം.

പ്രസംഗം സൗജന്യമായിരിക്കുമ്പോൾ അവർ കൂട്ടംകൂട്ടമായി വരുന്നു- പണം കൊടുക്കേണ്ടപ്പോൾ ഇല്ല; അത്രതന്നെ. കുറച്ചു ദിവസമായി വീണ്ടും രോഗബാധിതനായിരിക്കുന്നു, തീരെ സുഖമില്ല. ഓക്‌ലണ്ടിൽ വല്ലതും ചെയ്യാമെന്നു കരുതുന്നു. ന്യൂയോർക്കിലേയ്ക്കുള്ള യാത്രച്ചെലവെങ്കിലും കിട്ടാൻ; ഭാരതത്തിലേയ്ക്കുള്ള യാത്രച്ചെലവിന് അവിടെ പ്രവർത്തിക്കണം. ലണ്ടനിൽ കുറച്ചു മാസത്തെ താമസത്തിനു പണം ഇവിടെ ഉണ്ടാക്കിയാൽ ഞാൻ

അവിടേയ്ക്കു പോയേയ്ക്കും.

നമ്മുടെ ജനറലിന്റെ മേൽവിലാസം അയച്ചുതരാമോ? ഇപ്പോൾ പേരുപോലും ഓർമ്മയിൽനിന്നു വഴുതിപ്പോകുന്നു?

സ്വസ്തി, നിങ്ങളെ പാരീസിൽ കണ്ടേയ്ക്കാം, കാണാതിരുന്നേയ്ക്കാം. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ, എക്കാലത്തും ഞാൻ അർഹിച്ചിട്ടുള്ളതിലുമധികം നിങ്ങളെനിക്കു ചെയ്തിട്ടുണ്ട്.

അനന്തപ്രേമനന്ദിപൂർവ്വം സ്വന്തം വിവേകാനന്ദൻ.

## 456

(ബ്രഹ്മാനന്ദസ്വാമികൾക്ക്) സാൻഫ്രാൻസിസ്കോ

12 മാർച്ച് 1900

അഭിന്നഹൃദയ,

നിങ്ങളുടെ ഒരു കത്തു മുൻപു കിട്ടി, ശരത്തിന്റെ ഒരു കത്ത് ഇന്നലെ വന്നു. ജന്മോത്സവത്തിനുള്ള ക്ഷണക്കത്ത് അതിൽ കണ്ടു. ശരത്തിന്റെ വാതരോഗത്തെപ്പറ്റി കേട്ടു ഭയം തോന്നുന്നു. രാമ രാമ! കഴിഞ്ഞ രണ്ടു വർഷമായി രോഗം, ശോകം, യാതന ഇവയോടുകൂടിമാത്രം കഴിയുകയാണ്. ഞാൻ അധികം വേലചെയ്യുന്നില്ലെന്നു ശരത്തിനോടു പറയുക. എന്നാൽ വയർ നിറയ്ക്കാൻതക്കവണ്ണം വേലചെയ്തില്ലെങ്കിൽ ഉണങ്ങി വരണ്ടു ചാകേണ്ടി വരും...... ദുർഗ്ഗാപ്രസന്നൻ മതില്ക്കെട്ടിനു വേണ്ടത് ഇതിനകം ചെയ്തുകഴിഞ്ഞിരിക്കുമല്ലോ, മതിൽ ഉയർത്തുക അത്ര പ്രയാസമല്ല...... കഴിയുമെങ്കിൽ ആ സ്ഥലത്ത് ഒരു ചെറിയ ഗൃഹം നിർമ്മിച്ച്, വൃദ്ധയായ മുത്തശ്ശിയേയും അമ്മയേയും കുറേക്കാലം ശുശ്രൂഷിക്കണമെന്ന് എനിക്കാഗ്രഹമുണ്ട്. ദുഷ്കർമ്മം ആരേയും വിട്ടുമാറില്ല, (ജഗംദംബ) ആരേയും ശിക്ഷിക്കാതെ വിടില്ല. എന്റെ കർമ്മം തെറ്റായിപ്പോയെന്നു തോന്നുന്നു. ഇപ്പോൾ നിങ്ങൾ സന്ന്യാസിമാർ, മഹാപുരുഷന്മാർ; സഹോദര, ജഗംദബയുടെ സമക്ഷം ഒന്നു പറയുക, ഇനി ഈ ഭാരം എന്റെ തോളിൽ കേറ്റാതിരിക്കണമെന്ന്. അല്പം ശാന്തിയാണ് ഞാൻ ആഗ്രഹിക്കുന്നത്. ഇനി ജോലി താങ്ങാൻ എനിക്കു ശക്തിയില്ല. ജീവിതത്തിൽ അവശേഷിച്ചിട്ടുള്ള കുറേക്കാലം വിശ്രാന്തിയും ശാന്തിയും ഉണ്ടായിരിക്കണം. ജയ ഗുരു, ജയ ശ്രീഗുരു.......

പ്രസംഗത്തിലും മറ്റും ഒന്നുമില്ല; ശാന്തി! മഠത്തിന്റെ ട്രസ്റ്റാധാരം ശരത് അയച്ചുതന്നാൽ ഞാൻ ഒപ്പിടാം. നിങ്ങൾ എല്ലാം നോക്കിക്കോൾക. എനിക്കു പരമാർത്ഥത്തിൽ വിശ്രമം വേണം. ഈ രോഗത്തിന് (നാഡീദൗർബ്ബല്യം) എന്നാണ് പേര്. ഇത് ഒരു സ്നായുരോഗമാണ്. ഇത് ഒരിക്കൽ പിടിപെട്ടാൽ

കുറെ വർഷങ്ങൾ നിലനില്ക്കും. പക്ഷേ ഒന്നും രണ്ടും വർഷം വിശ്രമമുണ്ടായാൽ ഭേദമാകും........ ഈ നാട് ഈ രോഗത്തിന്റെ കുടിപാർപ്പാണ്. ഇവിടെനിന്നാണ് ഈ രോഗം എന്റെ ചുമലിൽ കയറിയത്. എന്നാൽ ഇതു കൊല്ലില്ല. ദിർഘജീവിതവും നല്കും എന്നെച്ചൊല്ലി വിചാരപ്പെടേണ്ട. ഞാൻ ഉരുണ്ടുരുണ്ടുവന്നെത്തും. ഗുരുദേവൻരെ ജോലി പുരോഗമിക്കുന്നില്ലെന്ന ദുഃഖമേ ഉള്ളൂ. അവിടുത്തെ ജോലിയൊന്നും എന്നെക്കൊണ്ടു നടത്താൻ സാധിക്കുന്നില്ലെന്നുള്ള വ്യസനമേ ഉള്ളൂ. നിങ്ങളെ ഞാൻ എത്രമാത്രം ശകാരിക്കുന്നു, നിങ്ങളോടു കടുത്ത വാക്കുകൾ പറയുന്നു. ഞാൻ വലിയൊരു നരാധമൻതന്നെ! ഇന്ന് അവിടുത്തെ ജന്മദിനത്തിൽ നിങ്ങളുടെ പാദധൂളി എന്റെ ശിരസ്സിലർപ്പിക്കുക– എന്റെ മനസ്സിലെ ചാഞ്ചല്യമകലട്ടെ– 'ജയ ഗുരു, ജയ ഗുരു, ജയ ഗുരു, ത്വമേവ ശരണം മമ, ത്വമേവ ശരണം മമ,' (അവിടുന്നുതന്നെയാണ് എനിക്കു ശരണം) ഇപ്പോൾ മനസ്സു സ്ഥിരമായിരിക്കുന്നു. ഇതാണ് എന്റെ മനസ്സിലെ ശാശ്വതഭാവം; ഇതല്ലാതെ വരുന്നതെല്ലാം രോഗമെന്നറിയുക. ഇപ്പോൾ മൗനമായി ധ്യാനജപാദികൾമാത്രം കുറേക്കാലം നടത്താം. പിന്നീട് അമ്മയ്ക്കറിയാം. ജയ ജഗദംബ!

വിവേകാനന്ദൻ.

## 457

(മിസ് മേരി ഹേലിന്) 1719, തുർക്ക് സ്റ്റ്റീറ്റ്
സാൻഫ്രാൻസിസ്കോ

12 മാർച്ച് 1900
പ്രിയ മേരി,

നിങ്ങൾക്കെങ്ങനെ? അമ്മയും സോദരിമാരും എങ്ങനെ? ചിക്കാഗോവിൽ കാര്യങ്ങൾ എങ്ങനെ നടക്കുന്നു? ഞാനിപ്പോൾ ഫ്രിസ്കോവിലാണ്. ഇവിടെ ഒരു മാസമോ കൂടുതലോ താമസിച്ചേയ്ക്കും. ഏപ്രിൽ ആദ്യമേ ഞാൻ ചിക്കാഗോവിലേയ്ക്കു പുറപ്പെടൂ. തീർച്ചയായും അതിനു മുമ്പേ ഞാനെഴുതാം. കുറച്ചു നാൾ നിങ്ങളുടെ കൂടെ കൂടാൻ കഴിഞ്ഞെങ്കിൽ എന്നു ഞാനെത്ര ആഗ്രഹിക്കുന്നു; അത്രയ്ക്കു പണിയെടുത്തു തളർന്നുപോകുന്നു. എന്റെ ആരോഗ്യം ഒരു വകയാണ്, പക്ഷേ മനസ്സ് വളരെ ശാന്തമാണ്, കുറച്ചു കാലമായി അങ്ങനെയായിരിക്കുന്നു. ഉൽകണ്ഠയൊക്കെയും ഞാൻ ഭഗവാന്നു വിട്ടുകൊടുക്കുവാൻ ശ്രമിക്കയാണ്. ഞാനൊരു ജോലിക്കാരൻ മാത്രം. എന്റെ ജീവിതകൃത്യം, അനുസരിക്കലും ജോലിയെടുക്കലുമാണ്. ശേഷം അവിടുത്തേയ്ക്കറിയാം.

"എല്ലാ വ്യാകുലതകളും മാർഗ്ഗങ്ങളും കൈവിട്ട് എന്നെത്തന്നെ നീ ശരണം പ്രാപിച്ചാലും. ഞാൻ നിന്നെ എല്ലാ അപകടങ്ങളിൽ നിന്നും രക്ഷി

ക്കും." (ഗീത 18.66)

അതു സാക്ഷാത്കരിക്കാൻ ഞാൻ കഠിനയത്നം ചെയ്കയാണ്. അതെനിക്കു വേഗം സാധിക്കട്ടെ.

ചിരസ്നിഗദ്ധനായ സ്വന്തം സോദരൻ വിവേകാനന്ദൻ.

## 458

(മിസ് ഓളി ബുള്ളിന്)

1719, തൂർക്ക് സ്റ്റ്റീറ്റ്,
സാൻഫ്രാൻസിസ്കോ
12 മാർച്ച് 1900

എന്റെ പ്രിയ ധീരമാതാവേ,

ക്രേംബ്രിഡ്ജിൽനിന്നുള്ള നിങ്ങളുടെ കത്ത് ഇന്നലെ കിട്ടി. എനിക്കിപ്പപ്പോൾ സ്ഥിരമായൊരു മേൽവിലാസമുണ്ട്, 1719 തൂർക്ക് സ്റ്റ്റീറ്റ്, സാൻഫ്രാൻസിസ്കോ. ഇതിനു മറുപടിയായി കുറച്ചു വരികൾ കുറിക്കുവാൻ നിങ്ങൾക്കു നേരം കിട്ടുമെന്നു വിശ്വാസിക്കുന്നു. നിങ്ങൾ കണക്കു കുറിച്ചയച്ചതു കിട്ടി. ആവശ്യപ്പെട്ടപ്രകാരം അതു മടക്കുന്നു; അതു കൂടാതെ വേറൊരു കണക്കും എനിക്കില്ലായിരുന്നു. അവയൊക്കെ ശരിതന്നെ. ലണ്ടനിൽനിന്ന് മിസ് സൂട്ടറുടെ മനോഹരമായൊരു കത്തുണ്ടായിരുന്നു. മി. ട്രൈനിനെ തന്റെ കൂടെ ഊണു കഴിക്കാൻ അവർ പ്രതീക്ഷിക്കുന്നു.

മാർഗോട്ടിന്റെ വിജയം കേട്ടു വളരെ സന്തോഷിക്കുന്നു. ഞാനവരെ നിങ്ങൽക്കേല്പിച്ചുതന്നിരിക്കുന്നു. നിങ്ങളവരെ നോക്കി രക്ഷിക്കുമെന്നെനിക്കു തീർച്ചയുണ്ട്. ഞാനിവിടെ കുറച്ചാഴ്ചകൂടെ ഉണ്ടായിരിക്കും. പിന്നെ കിഴക്കോട്ടു പോകും. ചൂടു കുറഞ്ഞ കാലത്തെ കാക്കുകമാത്രം ചെയ്യുന്നു.

ഞാനിവിടെ സാമ്പത്തികമായി വിജയിച്ചതേ ഇല്ല; പക്ഷേ ഒരു പഞ്ഞവുമില്ല. എങ്ങനെയും എന്നെസ്സംബന്ധിച്ച് കാര്യങ്ങൾ പതിവുപോലെ പോയ്ക്കോളും, തീർച്ച; ഇല്ലെങ്കിൽത്തന്നെ എന്ത്?

ഞാൻ തികച്ചും ശരണാഗതനായിരിക്കുന്നു. മഠത്തിൽനിന്ന് എനിക്കൊരു കത്തുണ്ടായിരുന്നു; അവർക്കിന്നലെ (ശ്രീരാമകൃഷ്ണജന്മ) ഉത്സവമായിരുന്നു. പസിഫിക്ക്വഴി പോകാൻ ഞാനുദ്ദേശിക്കുന്നില്ല. എവിടെ എന്നു പോകുന്നുവെന്ന് ഞാൻ വകവെയ്ക്കുന്നില്ല. ഇപ്പോൾ തികച്ചും ഈശ്വരനിലർപ്പിച്ചിരിക്കുന്നു; അമ്മയ്ക്കറിയാം; ഒരു വലിയ മാറ്റം, ശാന്തം, എന്നിൽ വന്നുകൂടുന്നു. എനിക്കറിയാം അമ്മ അതു സാധിച്ചുതരുമെന്ന്. ഞാനൊരു സന്ന്യാസിയായി മരിക്കും. ഞങ്ങളെ സംബന്ധിച്ച് ഒരമ്മയേക്കാൾ എത്രയോകവിഞ്ഞ ഒരു സ്ഥാനമാണ് നിങ്ങൾക്കുള്ളത്!

സർവ്വപ്രേമവും സർവ്വാനുഗ്രഹങ്ങളും എന്നും നിങ്ങൾക്കായിരിക്കട്ടെ എന്ന ചിരന്തനപ്രാർത്ഥനയോടുകൂടിയ

വിവേകാനന്ദൻ

പുനശ്ച. സദയം മിസിസ് ലെഗ്ഗെറ്റിനോടു പറയൂ, കുറേ ആഴ്ചത്തേയ്ക്ക് എന്റെ മേൽവിലാസം 1719. തുർക്ക് സ്റ്റ്റീറ്റ് സാൻഫ്രാൻസിസ്കോ ആയിരിക്കുമെന്ന്.

## 459

(മിസിസ് ലെഗ്ഗെറ്റിന്)

1719 തുർക്ക് സ്റ്റ്റീറ്റ്
സാൻഫ്രാൻസിസ്കോ
17 മാർച്ച് 1900

എന്റെ പ്രിയപ്പെട്ട അമ്മേ,

നിങ്ങളുടെ രസകരമായ കത്തു കിട്ടി വളരെ സന്തോഷിക്കുന്നു. ഞാൻ എന്റെ സുഹൃത്തുക്കളുമായി സമ്പർക്കം പുലർത്തുന്നുണ്ടെന്നു നിങ്ങൾക്കുറപ്പിക്കാം എങ്കിലും കാലതാമസം എന്നെ വീർപ്പുമുട്ടിക്കും.

ഡാ. ഹില്ലറും മിസിസ്സും മിസിസ് മെൽട്ടന്റെ തിരുമ്മൽ കൊണ്ടു വളരെ സുഖപ്പെട്ടു-എന്നാണ് അവർ പ്രഖ്യാപിക്കുന്നത്-നഗരത്തിലേയ്ക്കു മടങ്ങിയിരിക്കുന്നു. എനിക്കാണെങ്കിൽ മാറത്ത് കുറേ ചുമന്ന പാടുകൾ ഉണ്ടായി അത്രതന്നെ. പൂർണ്ണസ്വാസ്ഥ്യം വീണ്ടെടുക്കുവാനുള്ള ശ്രമം എത്രകണ്ടു ഫലപ്രദമാവുമെന്ന് പിന്നീടറിയിക്കാം. സ്വാഭആവികമായും എന്റെ രോഗം സ്വയം ശരിപ്പെടുവാൻ കാലം പിടിക്കുന്ന തരമാണ്.

നിങ്ങളുടേയും മിസിസ് ആഡംസിന്റേയും ദയയ്ക്കു വളരെ നന്ദി. ഞാൻ തീർച്ചയായും ചിക്കാഗോവിൽ പോയി അവരെ കാണാം.

നിങ്ങളെസ്സംബന്ധിച്ച് കാര്യങ്ങൾ എങ്ങനെയുണ്ട്? ഒന്നെങ്കിൽ ചുറ്റുപാടുകളോട് ഇണങ്ങിപോവുക, വയ്യാത്തപക്ഷം പൂർണ്ണമായി ഒഴിഞ്ഞുനില്ക്കുക; ഇതാണ് ഞാൻ സ്വീകരികരിച്ചിരിക്കുന്ന നയം. അത് മോശമാണെന്ന് ഇതുവരെ തെളിഞ്ഞിട്ടുമില്ല. മൂന്നു സോദരിമാരിൽ രണ്ടാമത്തേതായ മിസിസ് ഹാൻസ്ബറോ ഇവിടെയുണ്ട്. അവർ എന്നെ സഹായിക്കാൻ സർവ്വാത്മനാ ശ്രമിക്കുന്നു. അവരെ ഭഗവാൻ അനുഗ്രഹിക്കട്ടെ. ആ മൂന്നു സോദരിമാർ മൂന്നു ദേവതമാരാണ്, അല്ലേ? അത്തരം ആത്മാക്കളെ അങ്ങിങ്ങു കാണുന്നത് അർത്ഥശൂന്യമായ ജീവിതാനുഭവങ്ങൾക്ക് ഒരു പരിഹാരമായി തോന്നുന്നു.

സർവ്വാനുഗ്രഹങ്ങളും നിങ്ങൾക്കു ഭവിക്കട്ടെ എന്നാണ് എന്റെ ചിരന്തന

പ്രാർത്ഥന നിങ്ങളും ഒരു ദേവതതന്നെ. മിസ്കേറ്റിനെ എന്റെ സ്നേഹമറിയിക്കുക.

എന്നും നിങ്ങളുടെ മകൻ വിവേകാനന്ദൻ.

പുനശ്ച. 'മദറിന്റെ കുഞ്ഞ്' എങ്ങനെ?

മിസ് സ്പെൻസർ എങ്ങനെ? സർവ്വപ്രേമവും അവർക്ക് നിങ്ങൾക്കറിയാമല്ലോ, ഞാൻ കത്തിടപാടിൽ മഹാമോശക്കാരനാണെന്ന്; പക്ഷേ സ്നേഹത്തിനൊരു കുറവുമില്ലെന്ന് മിസ് സ്പെൻസറോടു പറയൂ.

വിവേകാനന്ദൻ

460

(മിസിസ് ലെഗ്ഗെറ്റിന്) 1719, തുർക്ക് സ്റ്റ്റീറ്റ്,

സാൻഫ്രാൻസിസ്കോ

17 മാർച്ച് 1900

പ്രിയപ്പെട്ട അമ്മേ,

മി. ലെഗ്ഗെറ്റിന് എന്റെ പേരിൽ പണം ബാങ്കിലിടുന്നതിന് ഒപ്പിട്ട നാലു കടലാസ്സുകൾ അയയ്ക്കണമെന്ന് ജോവ് എഴുതിയിരിക്കുന്നു. യഥാസമയം ജോവിന് എത്തിക്കിട്ടാൻ നിവൃത്തിയില്ലാത്തതുകൊണ്ട്, കടലാസ് കഷണങ്ങൾ നിങ്ങൾ ോക്കയയ്ക്കുന്നു.

എന്റെ ആരോഗ്യം മെച്ചപ്പെട്ടുവരുന്നു; ധനപരമായും അല്പം ചില നേട്ടങ്ങളുണ്ട്. ഞാൻ തികച്ചും തൃപ്തനത്രേ. നിങ്ങളുടെ ആഹ്വാനത്തെ കൂടുതലാളുകൾ ശ്രദ്ധിക്കാഞ്ഞതിൽ എനിക്കു തീരെ വ്യസനമില്ല. പക്ഷേ നിങ്ങളുടെ കനിവിനെല്ലാം ഞാൻ എന്നും കൃതജ്ഞനാണ്. നിങ്ങളേയും നിങ്ങൾക്കുള്ളോരേയും ഈശ്വരൻ സർവ്വദാ അനുഗ്രഹിക്കുമാറാകട്ടെ. എന്റെ തപാൽ 1231, പൈൻ സ്റ്റ്റീറ്റ് ഹോമ് ഓഫ് ട്രൂത്തിലേയ്ക്കയച്ചാൽ മതി. ഞാൻ ചുറ്റി നടക്കുകയാണെങ്കിലും അതൊരു സ്ഥിരസ്ഥാപനമാണല്ലോ അവരാകട്ടെ, എന്നോടു വളരെ കനിവുള്ളവരും.

നിങ്ങൾക്കു ബഹുസുഖംതന്നെയെന്നറിഞ്ഞു വളരെ സന്തോഷിക്കുന്നു. മെൽട്ടൺ ലോസ് ഏഞ്ജല്സിലേയ്ക്കു പോയിരിക്കുന്നു എന്ന് മിസിസ് ബ്ലോഡ്ജറ്റ് എന്നെ അറിയിച്ചിട്ടുണ്ട്. അവർ ന്യൂയോർക്കിൽ പോയിട്ടുണ്ടോ? ഡാ. ഹില്ലറും മിസിസ്സും മിനിഞ്ഞാന്ന് സാൻഫ്രാൻസിസ്കോവിൽ മടങ്ങിവന്നിട്ടുണ്ട്. മിസിസ് മെൽട്ടനെക്കൊണ്ടു വളരെയേറെ സഹായം കിട്ടിയിരിക്കുന്നതായി അവർ പറയുന്നു. കുറഞ്ഞ സമയത്തിനകം പൂർണ്ണസുഖം കിട്ടു

മെന്നു മിസിസ് ഹില്ലർ പ്രതീക്ഷിക്കുന്നുണ്ട്.

ഇവിടെയും ഓക്‌ലണ്ടിലും എനിക്കു ധാരാളം പ്രസംഗങ്ങളുണ്ടായിരുന്നു. ഓക്‌ലണ്ട് പ്രസംഗങ്ങൾകൊണ്ട് നല്ല ആദായമുണ്ടായി. സാൻഫ്രാൻസിസ്കോവിലെ ആദ്യത്തെ ആഴ്ച ആദായകരമല്ലായിരുന്നു; ഈ ആഴ്ച തരക്കേടില്ല. അടുത്താഴ്ചയും ആദായകരമാകുമെന്നു വിശ്വസിക്കുന്നു. വേദാന്തസൊസൈറ്റിക്കുവേണ്ടി മി. ലെഗ്ഗെറ്റ് ചെയ്ത സുവ്യവസ്ഥകളെന്നെ സന്തോഷിപ്പിക്കുന്നു. അദ്ദേഹം അത്ര നല്ലവൻ.

സർവ്വപ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 461

(മിസ് മേരി ഹേലിന്)

1719, തുർക്ക് സ്റ്റ്റീറ്റ്,
സാൻഫ്രാൻസിസ്കോ
22 മാർച്ച് 1900

എന്റെ പ്രിയ മേരി,

നിങ്ങളുടെ ദയവായ കുറിപ്പിനു വളരെ നന്ദി. ഭാരതീയജനങ്ങൾക്കുപുറമേ പലതും എനിക്കു ചിന്തിക്കാനുണ്ടെന്നു നിങ്ങൾ വിചാരിച്ചതു ശരിയാണ്; പക്ഷേ എന്റെ സർവ്വവും വിഴുങ്ങുന്ന ജീവിതകൃത്യത്തിനുമുമ്പിൽ അവയെല്ലാം പിൻവാങ്ങിയേ പറ്റൂ.

ഈ യജ്ഞം രസകരമായിരുന്നെങ്കിൽ! അല്ലതന്നെ, അതു ചിലപ്പോൾ ഒരുവനെ പ്രകൃത്യാ പുരുഷനാക്കുന്നു; എന്തുകൊണ്ടെന്നാൽ മേരി, ഓർക്കണം. ഞാനിപ്പോഴും ഒരു മനുഷ്യനാണ്. എന്നെത്തന്നെ തീരെ മറക്കാനുമാവുന്നില്ല; ഒരിക്കൽ ആവുമെന്നു വിശ്വസിക്കുന്നു. എനിക്കുവേണ്ടി പ്രാർത്ഥിക്കൂ.

എന്നെ സംബന്ധിച്ചോ മറ്റെന്തിനെയെങ്കിലും സംബന്ധിച്ചോ മിസ് മക്‌ലിയോഡിന്റെയോ മിസ് നോബിളിന്റെയോ മറ്റാരുടെയെങ്കിലുമോ വീക്ഷണങ്ങൾക്ക്, സ്വാഭാവികമായും, എന്നെ ഉത്തരവാദപ്പെടുത്തിക്കൂടാ; അതു പറ്റുമോ? വിമർശനത്തിൽ വേദനപ്പെടുന്നതായി എന്നെ നിങ്ങൾ ഒരിക്കലും കണ്ടിട്ടില്ല.

നിങ്ങൾ ദീർഘകാലത്തേയ്ക്ക് യൂറോപ്പിലേയ്ക്കു പോകുന്നെന്നറിഞ്ഞു മടുത്തു; അതുകൊണ്ടാണ് നാട്ടിലേയ്ക്കു മടങ്ങി സ്വസ്ഥനാകാൻ ഞാൻ ആഗ്രഹിക്കുന്നത്. എനിക്കിനി ഒട്ടും പ്രവർത്തിക്കണമെന്നില്ല. എന്റെ പ്രകൃതി ജ്ഞാനിയുടെ നൈഷ്കർമ്മ്യമാണ്; അതെനിക്ക് ഒരിക്കലും കിട്ടുന്നില്ല! അദ്ധ്വാനിച്ചു തളർന്നവശനായ എനിയ്ക്ക് അതു ലഭിക്കുമെന്നു പ്രാർത്ഥിക്കുന്നു, പ്രതീക്ഷിക്കുന്നു. ഹിമാലയനിലയത്തിൽനിന്ന് മിസിസ്

സേവിയറുടെ കത്തു കിട്ടുമ്പോഴൊക്കെ ഹിമാലയത്തിലേയ്ക്കങ്ങു പറന്നു ചെല്ലാൻ തോന്നുന്നു. ദിവസേനയുള്ള പ്രസംഗവും, ഊരുചുറ്റലും, പുതിയ പുതിയ ആളുകളുമായുള്ള ഇടപെടലും എല്ലാം ഞാൻ വെറുക്കുന്നു.

ചിക്കാഗോവിൽ ക്ലാസ്സുകളേർപ്പെടുത്തുന്നതിനെക്കുറിച്ചു നിങ്ങൾ മിന ക്കെടേണ്ട, എനിക്കു ഫ്രിസ്കോവിൽ പണം കിട്ടുന്നുണ്ട്, സ്വദേശത്തേ യ്ക്കുള്ള യാത്രയ്ക്കാവശ്യമായ പണം വേഗം ലഭിക്കുകയും ചെയ്യും.

നിങ്ങളും സോദരിമാരും എങ്ങനെ? ഏപ്രിൽ ആദ്യമെങ്ങാനും ഞാൻ ചിക്കാഗോവിൽ വരാമെന്നു പ്രതീക്ഷിക്കുന്നു.

സ്വന്തം വിവേകാനന്ദൻ,

## 462

(സിസ്റ്റർ നിവേദിതയ്ക്കു)

സാൻഫ്രാൻസിസ്കോ
25 മാർച്ച് 1900

പ്രിയ നിവേദിതയ്ക്ക്,

എനിക്കു വളരെ ഭേദമുണ്ട്, ദേഹബലം വർദ്ധിച്ചുവരുന്നു, സ്വാതന്ത്ര്യം കരഗതമായെന്നും കഴിഞ്ഞ രണ്ടു കൊല്ലത്തെ യാതനകൾ പലതരത്തിലും മഹാപാഠങ്ങളായിരുന്നെന്നും എനിക്കു തോന്നുന്നു. അനുഭവവേളയിൽ അത്യന്തം വിനാശകരങ്ങളെന്നു തോന്നുമെങ്കിലും രോഗവും ദൗർഭാഗ്യവും വന്നുചേരുന്നത് കാലാന്തരത്തിൽ നമുക്ക് നന്മ ചെയ്യുന്നതിനാണ്.

മേഘങ്ങളാൽ അസ്പൃഷ്ടമായ അനന്തനീലാകാശം പോലെ അനന്തനും നിർലേപനുമാണ്. ഞാൻ.

എന്റേയും മറ്റു സകലരുടേയും സഹജസ്വഭാവമായ ആ പരമശാന്തിയുടെ സ്വാദ് ഒരല്പമാസ്വദിക്കാൻ ഞാൻ ശ്രമിക്കുകയാണ്. ഈ നശ്വരശരീരങ്ഹൾ സുഖദുഃഖങ്ങളെക്കുറിച്ചുളഅള മൂഢസ്വപ്നങ്ങൾ! ഇവയെല്ലാം അന്തസ്സാര ശൂന്യങ്ങൾ.

ഞാൻ സ്വപ്നം വിട്ടുണരുകയാണ്. ഓം തത് സത്!

സ്വന്തം വിവേകാനന്ദൻ.

## 463

(സിസ്റ്റർ നിവേദിതയ്ക്ക്)

1719 തുർക്ക് സ്റ്റ്റീറ്റ്,
സാൻഫ്രാൻസിസ്കോ
28 മാർച്ച് 1900

എന്റെ പ്രിയമാർഗോ,

നിങ്ങളുടെ ഭാഗ്യത്തിൽ ഞാൻ വളരെ സന്തോഷിക്കുന്നു. നാം സ്ഥിരചിത്തരായി ശ്രമിച്ചാൽ കാര്യങ്ങൾ സഫലമാകും. നിങ്ങൾക്കു വേണ്ട പണം മഴുവൻ ഇവിടെയോ ഇംഗ്ലണ്ടിലോ കിട്ടുമെന്നു തീർച്ച.

ഞാൻ കഠിനമായി പ്രയത്നിക്കുന്നു-എത്രയേറെ കഠിനമായി രോഗ്യം എനിക്കു വലിയൊരു ഗുണം ചെയ്തിരിക്കുന്നു. തീർച്ച. അനാസക്തി എന്താണെന്ന് ഞാൻ യഥാർത്ഥത്തിൽ മനസ്സിലാക്കുകയാണ്. വളരെ വേഗം തികച്ചും അനാസക്തനാകാൻ ഞാൻ ആശിക്കയും ചെയ്യുന്നു.

നമ്മുടെ സർവ്വ കഴിവുകളുമുപയോഗിച്ച് ഏകാഗ്രമാക്കിയ മനസ്സുകൊണ്ട് നാം ഒരു വസ്തുവിൽ ആസക്തരാകുന്നു. പക്ഷേ മറുഭാഗത്ത് അതുപോലെതന്നെ ശ്രമകരമായ അനാസക്തി, ഒരു നിമിഷത്തെ മുന്നറിയിപ്പുകൊണ്ട് വിഷയത്തിൽനിന്ന് മനസ്സിനെ പിൻവലിക്കാനുള്ള കഴിവ് നേടേണ്ട കാര്യത്തിൽ വിരളമായേ നാം ശ്രദ്ധിക്കാറുള്ളു.

പൂർണ്ണമായി വികസിപ്പിക്കപ്പെട്ട ആസക്തിയും, അനാസക്തിയും, രണ്ടും, ഒരുവനെ മഹാനും സുഖിയുമാക്കുന്നു.

മിസിസ് ലെഗ്ഗെറ്റ് 1000 ഡോളർ സംഭാവന ചെയ്തു എന്നറിഞ്ഞ് ഞാന തീവ സന്തോഷിക്കുന്നു. അവർ ഉത്സാഹമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. നോക്കിക്കോളു, അവർക്കു രാമകൃഷ്ണപ്രവർത്തനത്തിൽ വലിയൊരു പങ്കുണ്ട്. അതവർ അറിഞ്ഞാലും, ഇല്ലെങ്കിലും.

പ്രൊഫ. ഗെഡ്ഡിസ്സിനെപ്പറ്റിയുള്ള നിങ്ങളുടെ വിവരണങ്ങൾ ഞാൻ ആസ്വദിച്ചു; ദിവ്യദൃഷ്ടിയുള്ള ഒരുവനെപ്പറ്റി ജോവിനുമുണ്ട് വിനോദകരമായ ഒരു വർണ്ണനം. സംഗതികൾ ഇതാ ശരിയായ മാർഗ്ഗത്തിൽ ചലിച്ചുതുടങ്ങിയിരിക്കുന്നു.

ഈ കത്ത് നിങ്ങൾക്കു ചിക്കാഗോവിൽ കിട്ടുമെന്ന് ഞാൻ വിചാരിക്കുന്നു....

മിസ് സൂട്ടറുടെ ഒരു വലിയ സുഹൃത്തായ യുവാവായ സ്വിസ് മാക്സ് ഗൈസികിൽനിന്ന് മനോഹരമായൊരു കത്തുണ്ടായിരുന്നു. മിസ് സൂട്ടറും തന്റെ പ്രേമം അറിയിക്കുന്നു; ഞാൻ ഇംഗ്ലണ്ടിലേയ്ക്കു ചെല്ലുന്ന സമയം അവർ അന്വേഷിക്കയും ചെയ്യുന്നു. വളരെപ്പേർ അന്വേഷിക്കുന്നുവെന്നാണ് അവർ പറയുന്നത്.

സംഗതികൾ ശരിപ്പെടാതെ നിവൃത്തിയില്ല-വിത്ത് മണ്ണിൽ ജീർണ്ണിച്ചാലേ വൃക്ഷമായി വളർന്നുവരൂ. കഴിഞ്ഞ രണ്ടു കൊല്ലം മണ്ണിന്നടിയിലെ അഴുകലായിരുന്നു. മൃത്യുവക്ത്രത്തിൽ (ഇങ്ങനെ) ഒരു പോരാട്ടം ഒരിക്കലും ഉണ്ടായിട്ടില്ല, പക്ഷേ അതു യഥാർത്ഥത്തിൽ മുഴുജീവിതത്തിന്റെയും ഭയാനക

മായ ഒരു വികാസമായിരുന്നു. അങ്ങനെയൊന്നാണ് എന്നെ രാമകൃഷ്ണനിലേയ്ക്കെത്തിച്ചത്. വേറൊന്നാണ്. അതു കഴിഞ്ഞുപോയിരിക്കുന്നു-എനിക്കു ചിലപ്പോൾ ആശ്ചര്യം തോന്നുമാറ് ഞാൻ അത്ര ശാന്തനായിരിക്കുന്നു! എന്നും ഞാൻ രാവിലെയും വൈകിട്ടും പ്രവർത്തിക്കുന്നു. കിട്ടുന്നതെന്തും, സമയമൊന്നും നോക്കാതെ തിന്നുന്നു, ഉറങ്ങുന്നു. പക്ഷേ ബഹുസുഖമായ ഉറക്കം! ഇതുപോലുള്ള ഗാഢനിദ്ര എനിക്കൊരിക്കലും ഉണ്ടായിരുന്നിട്ടില്ല.

സർവ്വപ്രേമാനുഗ്രഹപൂർവ്വം, സ്വന്തം വിവേകാനന്ദൻ.

## 464

(മിസ് മേരി ഹേലിന്)

1719, തൂർക്ക് സ്റ്റ്റീറ്റ്
സാൻഫ്രാൻസിസ്കോ
28 മാർച്ച് 1900

സമനുഗൃഹീതയായ മേരി,

''എനിക്കു ബഹുസുഖം''മാണെന്നു നിങ്ങളെ അറിയിക്കാനാണിത്. അർത്ഥശൂന്യമായ ശുഭാപ്തിവിശ്വാസമല്ല, മറിച്ച് എന്റെ സഹനശക്തി വർദ്ധിക്കുകയാണ്. വിഷയവിഷലിപ്തമായ സുഖദുഃഖാദി ദ്വന്ദ്വങ്ങൾക്ക് ഞാൻ അതീതനായിരിക്കുന്നു. അവ എനിക്കു നിരർത്ഥകങ്ങളാണ്. ഇതൊരു സ്വപ്നലോകമാണ്. സുഖിച്ചാലും ദുഃഖിച്ചാലും അതിൽ കാര്യമൊന്നുമില്ല. രണ്ടും വെറും സ്വപ്നങ്ങൾ. അതിനാൽ ഇന്നല്ലെങ്കിൽ നാളെ ഉണർന്നേ കഴിയൂ. അവിടെ നിങ്ങൾക്കെല്ലാം എങ്ങനെയുണ്ട്? ഹരിയറ്റിന് പാരീസിൽ നല്ലകാലം വരുന്നു. ഞാൻ അവരെ അവിടെ സന്ദർശിക്കും, ഫ്രഞ്ചുഭാഷയിൽ സംസാരിക്കും. തീർച്ച. ഞാൻ അതിനു തയ്യാറാവുകയാണ്. കൂട്ടത്തിൽ കുറച്ചു പണവും സമ്പാദിക്കുന്നു. രാവിലെയും വൈകീട്ടും ധാരാളം പണി. എങ്കിലും പരമസൗഖ്യം. നല്ല ഉറക്കം, നല്ല ദഹനം. സ്വച്ഛന്ദമായ ഒരു അവസ്ഥ.

നിങ്ങൾ കിഴക്കോട്ടു പോകയാണല്ലോ. ഏപ്രിൽ അവസാനത്തിനുമുമ്പു ചിക്കാഗോവിലേയ്ക്കു വരണമെന്നു ആശിക്കുന്നു. അതു കഴിയാത്തപക്ഷം നിങ്ങൾ പോകുന്നതിനുമുമ്പ് ഞാൻ നിങഅങ്ങളെ കിഴക്കുവെച്ചു തീർച്ചയായും കാണും.

മക്കിൻഡ്ലിക്കുമാരിമാർ എന്തു ചെയ്യുന്നു? മുന്തിരിങ്ങച്ചാറ് കഴിക്കയും കൊഴുക്കയും കൊഴുക്കുകയും? അങ്ങനെ നടക്കട്ടെ, ജീവിതം ഒരു സ്വപ്നം മാത്രമാണ്. അതങ്ങനെയാണെന്നതിൽ നിങ്ങൾക്കു സന്തോഷമല്ലേ? എന്റെ ഈശ്വര! അവർക്കൊരു നിത്യസ്വർഗ്ഗം വേണം! അവിടുന്നൊഴിച്ച് ഒന്നും നിത്യമല്ലാത്തതിന് ഈശ്വരനു നന്ദി. അവിടുത്തേയ്ക്കേ അതു സഹിക്കാനാവൂ, തീർച്ച. അസംബന്ധത്തിന്റെ നിത്യത!

എനിക്ക് കാര്യങ്ങൾ സജീവമായിത്തുടങ്ങിയിരിക്കുന്നു. അടുത്തുതന്നെ അവ ശീഘ്രഗതിയെ പ്രാപിക്കും. എങ്കിലും ഞാൻ ശാന്തനായിരിക്കും. നിങ്ങളുടെ സംരംഭമൊന്നും ഇനിയും പ്രവർത്തന ക്ഷമമായില്ല. ഞാനതിൽ അത്യന്തം വ്യസനിക്കുന്നു. എന്നാൽ ഇന്നത്തെ എന്റെ മാനസികാവസ്ഥയിൽ ക്ലേശമനുഭവപ്പെടുന്നില്ല. ഒന്നിനുവേണ്ടിയും എനിയ്ക്കൊട്ടും ഇനി വ്യസനിക്കാനാവുകയില്ല. സുഖദുഃഖങ്ങൾക്കതീതമായ, ആഴ്ന്നിറങ്ങുന്ന ചിന്തയ്ക്കുപോലുമഗോചരമായ ശാന്തിയെ പ്രാപിക്കുന്നു അതു 'മദറി'നോടു പറയുക. ശാരീരികവും മാനസികവുമായ വ്യഥമൂലം പോയ രണ്ടു വർഷങ്ങൾ ഞാനനുഭവിച്ച കാളരാത്രി ഈ അനുഭൂതി നേടുവാൻ എന്നെ സഹായിച്ചു. ഞാനിപ്പോൾ ആ ശാന്തിയോട്, നിത്യനിശ്ശബ്ദതയോടടുക്കുകയാണ്. ഞാനിപ്പോൾ എല്ലാം അവയുടെ തനിസ്വരൂപത്തിൽ കാണുന്നു; എല്ലാം ആ ശാന്തതയിൽ അതതിന്റെ പരിപൂർണ്ണതയില്. "ആത്മരതനും ആത്മതൃപ്തനുമാണ് കൃതകൃത്യൻ." തനതാത്മാവിൽ കവിഞ്ഞു യാതൊന്നും യാചിക്കപ്പെടാനോ കാമിക്കപ്പെടാനോ ഇല്ലെന്നതാണ് അനന്തജന്മ-സ്വർഗ്ഗ-നരകങ്ങളിലൂടെ നമുക്കിവിടെ പഠിക്കാനുള്ള മഹാപാഠം. "എനിക്കു പ്രാപിക്കാവുന്ന മഹത്തമവസ്തു ആത്മാവാകുന്നു." "ഞാൻ സ്വതന്ത്രൻ," അതുകൊണ്ട് എന്നെ സുഖിപ്പിക്കാൻ എനിക്കു മറ്റൊന്നും വേണ്ട." "ഞാൻ ചിരന്തന കേവലനത്രേ-കാരണം ഞാൻ സ്വതന്ത്രനായിരുന്നു, സ്വതന്ത്രനാണ്, എക്കാലവും സ്വതന്ത്രനായിരിക്കയും ചെയ്യും." ഇതാണ് വേദാന്തമതം. ഇക്കാലമത്രയും ഞാൻ സിദ്ധാന്തം പ്രവചിച്ചു; പക്ഷേ, അഹോ ആനന്ദം! മേരി, എന്റെ സോദരി, ഞാനതിപ്പോൾ ദിവസവും സാക്ഷാത്കരിക്കയാണ്. അതേ, അങ്ങനെയാണ്. "ഞാൻ സ്വതന്ത്രൻ." "കേവലം, കേവലമത്രേ ഞാൻ. ഏകമേവാദ്വിതീയും."

എന്നും സച്ചിദാനന്ദത്തിൽ സ്വന്തം വിവേകാനന്ദൻ.

പുനശ്ച. ഞാനിപ്പോൾ യഥാർത്ഥത്തിൽ വിവേകാനന്ദനാകാൻ പോകുന്നു. നിങ്ങൾ എന്നെങ്കിലും തിന്മയെ ആസ്വാദിച്ചിട്ടുണ്ടോ? ഹാ, ഹാ, പൊട്ടിപ്പെൺകുഞ്ഞേ, എല്ലാം നന്മയാണ്! അസംബന്ധം. കുറേ നന്മ. കുറേ തിന്മ. ഞാൻ നന്മയെ ആസ്വദിക്കുന്നു, ഞാൻ തിന്മയേയും ആസ്വദിക്കുന്നു. ഞാൻ യേശുവായിരുന്നു, ഞാൻ (അവിടുത്തെ ഒറ്റിക്കൊടുത്ത) ജൂഡാസ് ഇസ്കാറിയട്ടുമായിരുന്നു; രണ്ടും എന്റെ കളി, എന്റെ വിനോദം. "രണ്ടുള്ളിടത്തോളം കാലം നിന്നെ ഭയം വെടിയുന്നതല്ല." ഒട്ടകപ്പക്ഷിയുടെ സമ്പ്രദായം? തല മണലിൽ പൂഴ്ത്തിയിട്ട് ആരും കാണുന്നില്ലെന്നു വിചാരിക്കുക! എല്ലാം നന്മ! ധീരയാവുക, എല്ലാത്തിനേയും നേരിടുക; നന്മേ, വരൂ, തിന്മേ, വരൂ, നിങ്ങളിരുവരും എന്റെ കളി. എനിക്കൊരു നന്മയും പ്രാപിക്കേണ്ടതില്ല, ഒരാദർശത്തെയും ചുറഅറഇപ്പിടിക്കേണ്ടതില്ല, ഒരഭിലാഷവും നിറവേറേണ്ടതില്ല; വജ്ര

ഖനിയായ ഞാൻ ചരലുകൾ-നന്മതിന്മകൾ- കൊണ്ടു കളിക്കുന്നു. ശുഭമസ്തു തിന്മേ, വരൂ; ശുഭമസ്തു നന്മേ, നീയും വരൂ. എന്റെ ചുറ്റും ലോകം ഇടിഞ്ഞുവീഴുന്നെങ്കിൽ എനിക്കെന്ത്? ഞാൻ ഭാവാതീതശാന്തിയാണ്; ഭാവം നമുക്കു നന്മയെയോ തിന്മയെയോ മാത്രം നല്കുന്നു. ഞാൻ അപ്പുറം, ഞാൻ ശാന്തി.

വിവേകാനന്ദൻ.

## 465

(തുരീയാനന്ദസ്വാമികൾക്ക്)

സാൻഫ്രാൻസിസ്കോ
മാർച്ച് 1900

ഹരിസഹോദര,

ഇതാ മിസിസ് ബാനർജിയുടെ അടുക്കൽനിന്ന് സാമാനം കയറ്റിയയച്ചതിന്റെ ഒരു രശീതി വന്നിരിക്കുന്നു. ആ സ്ത്രീ അരിയും പരിപ്പും മറ്റും അയച്ചിരിക്കുന്നു. ഇതു നിങ്ങൾക്കയയ്ക്കുന്നു. മിസ് വാൾഡോവിനു കൊടുക്കുക. അവർ അതെല്ലാം വരുമ്പോൾ വാങ്ങിക്കൊണ്ടുവന്നു സൂക്ഷിച്ചുകൊള്ളും.

അടുത്താഴ്ചയിൽ ഞാൻ ഈ സ്ഥലം വിട്ട് ചിക്കാഗോവിലേയ്ക്കു പോകുന്നു; അവിടെനിന്ന് ന്യൂയോർക്കിലേയ്ക്കു വരും.

ഒരുവിധം സുഖമായിരിക്കുന്നു........ നിങ്ങൾ ഇപ്പോൾ എവിടെയാണ് താമസിക്കുന്നത്? എന്തു ചെയ്യുന്നു? എല്ലാം അറിയിക്കുക.

വിവേകാനന്ദൻ

## 466

(മിസ് ജോസഫൈൻ

1719, തൂർക്ക് സ്റ്റ്റീറ്റ്,
സാൻഫ്രാൻസിസ്കോ
30 മാർച്ച് 1900

എന്റെ പ്രിയ ജോ,

പുസ്തകങ്ങൾ പെട്ടെന്നുതന്നെ അയച്ചുതന്നതിനു വളരെ നന്ദി. അവ വേഗം വിറ്റു പോകുമെന്നു വിശ്വസിക്കുന്നു. എന്നെക്കാൾ തിടുക്കത്തിൽ നിങ്ങൾ പരിപാടികൾ മാറ്റിമറിക്കുന്നതായി ഞാൻ കാണുന്നു. ഇനിയും പ്രബുദ്ധഭാരതം ഒന്നും കിട്ടാഞ്ഞതെന്തെന്ന് ഞാൻ ആശ്ചര്യപ്പെടുന്നു. എന്റെ തപാൽ അത്രയേറെ ചുറ്റിത്തിരിയുന്നതായി ഞാൻ സംശയിക്കുന്നു.

ഞാൻ അത്യധ്വാനം ചെയ്യുന്നു. അല്പം സമ്പാദ്യമുണ്ടാക്കുന്നു. എന്റെ ആരോഗ്യം മെച്ചപ്പെട്ടുവരുന്നു. അന്തിയോളം പണി; അർദ്ധരാത്രിക്ക് മൂക്കു

മുട്ടെ അത്താഴം. പിന്നെ സുഖനിദ്ര. പട്ടണത്തിലെല്ലാം പാടുപെട്ടു നടന്നിട്ടും ആരോഗ്യത്തിനു കോട്ടമൊട്ടില്ലതാനും.

അപ്പോൾ മില്ട്ടൺ അവിടെയുണ്ട്, അവർക്ക് എന്റെ പ്രേമം നല്കുമല്ലോ? തുരീയാനന്ദന്റെ കാലു സുഖപ്പെട്ടില്ലേ?

മാർഗോട്ടിന്റെ കത്തുകൾ മിസിസ് ബുള്ളിന് അവരാവശ്യപ്പെട്ടപ്രകാരം അയച്ചുകൊടുത്തിട്ടുണ്ട്. മിസിസ് ലെഗറ്റ് അവർക്കു നല്കിയ ദാനത്തിൽ ഞാൻ അതീവ സന്തോഷിക്കുന്നു. കാര്യങ്ങൾ ശരിപ്പെടാതെ നിവൃത്തിയില്ല; അവ ശരിപ്പെടാൻ നിർബ്ബന്ധമാണ്. കാരണം യാതൊന്നും നിത്യമല്ലല്ലോ.

കാര്യം ലാഭകരമെന്നു കാണുന്നപക്ഷം ഞാനിവിടെ ഒന്നോ രണ്ടോ ആഴ്ചകൂടെ ഉണ്ടാവും; പിന്നെ സ്റ്റോക്ടൺ എന്ന അടുത്തൊരു സ്ഥലത്തേയ്ക്ക് പോകും പിന്നെ–എനിക്കറിഞ്ഞുകൂടാ. കാര്യങ്ങൾ എങ്ങനെയോ നടന്നുപോകുന്നു. അവയങ്ങു നടക്കുന്നു. ഞാനിപ്പോൾ വളരെ ശാന്തൻ, സ്വസ്ഥൻ.

വിവേകാനന്ദൻ

## 467

(തുരീയാനന്ദസ്വാമികൾക്ക്) (ഏപ്രിൽ 1900)

ഹരസഹോദര,

.........നിങ്ങളുടെ കാലിലെ സുഖക്കെടു ഭേദമായെന്നു കേട്ടു വളരെ സന്തോഷിക്കുന്നു; നിങ്ങൾ നല്ലപോലെ ജോലി ചെയ്യുന്നുവെന്നു കേൾക്കുന്നു. എന്റെ ശരീരം ശരിക്കു പ്രവർത്തിക്കുന്നു. കൂടുതൽ മുൻകരുതൽ ചെയ്താൽ രോഗം ബാധിക്കുന്നു. പാകം ചെയ്യുന്നു, കണ്ടതെല്ലാം കഴിക്കുന്നു, രാപ്പകൻ ജോലി ചെയ്യുന്നു, സുഖമായിരിക്കുന്നു, നല്ലപോലെ ഉറങ്ങുകയും ചെയ്യുന്നു!!

ഒരു മാസത്തിനകം ഞാൻ ന്യൂയോർക്കിൽ വരും. ശാരദാപ്രസന്നന്റെ പത്രം നിന്നുപോയോ? അതു കിട്ടുന്നില്ല. പ്രബുദ്ധഭാരതവും ഉറങ്ങുന്നുവോ? എനിക്ക് അയച്ചുതരുന്നില്ല. പോകട്ടെ, നാട്ടിൽ പ്രേഗ് പരന്നുപിടിക്കുന്നു. ആരു ജീവിച്ചിരിക്കുന്നോ, ആരു മരിച്ചുപോയോ, രാമ രാമ!! അച്യുതന്റെ ഒരു കത്ത് ഇന്നു കിട്ടി. അയാൾ രാജപുത്താനയിൽ ശിഖരരാജാവിന്റെ രാമഘർ നഗരത്തിൽ ഒളിച്ചിരിക്കയായിരുന്നു വിവേകാനന്ദൻ മരിച്ചുപോയെന്ന് ആരോ പറഞ്ഞു. അതുകൊണ്ടാണ് എനിക്കൊരു കത്തയച്ചത്!! അയാൾക്കു മറുപടിയും അയച്ചുകഴിഞ്ഞു.

എനിക്കു എല്ലാം ക്ഷേമംതന്നെ. നിങ്ങളുടെ കശലവാർത്ത അറിയിക്കുക.

സസ്നേഹം വിവേകാനന്ദൻ.

## 468

(മിസ് ജോസഫൈൻ) മക്ലിയോഡിന്)

1719 തുർക്ക് സ്റ്റ്റീറ്റ്
സാൻഫ്രാൻസിസ്കോ, കാലിഫോ,
ഏപ്രിൽ 1900

എന്റെ പ്രിയ ജോ,

നിങ്ങൾ ഫ്രാൻസിലേയ്ക്കു പുറപ്പെടുന്നതിനുമുമ്പ് ഒരു ചെറുകത്ത്. നിങ്ങൾ ഇംഗ്ലണ്ടുവഴിക്കാണോ പോകുന്നത്? എനിക്കു മിസിസ് സേവിയറിൽനിന്നൊരു കത്തുണ്ടായിരുന്നു; അതിൽ, തന്റെകൂടെ ഡാർജിലിങ്ങിലുണ്ടായിരുന്ന കാളിക്ക് മിസ്മ്യൂളർ വെറുതെ ഒരു പത്രം, മറ്റൊരു വാക്കും കൂടാതെ അയച്ചുകൊടുത്തെന്നു കാണുന്നു.

അവരുടെ അനന്തരവന്റെ പേര് കോൺഗ്രീവ് എന്നാണ്; അയാൾ ട്രാൻസ്വാൾയുദ്ധത്തിലാണ്. അതാണ് അവർ അതിനടിയിൽ വരയിടാൻ കാരണം–തന്റെ അനന്തരവൻ ട്രാൻസ്വാളിൽ ബുർമാരോടു യുദ്ധം ചെയ്യുകയാണെന്നു കാണിക്കാൻ, അത്രയേ ഉള്ളൂ. സ്വാഭാവികമായും, മുമ്പേത്തേതിലൊട്ടും കുടുതലായി ഇപ്പോഴും എനിക്കതു മനസ്സിലാവുന്നില്ല.

ശാരീരികമായി ലോസ് ഏഞ്ജല്സിലേതിനേക്കാൾ മോശമാണ്; മാനസികമായി വളരെയേറെ സുഖവും ബലവും ശാന്തിയും. അതങ്ങനെ തുടരുമെന്നാശിക്കുന്നു.

നിങ്ങൾക്കയച്ച കത്തിന് എനിക്കു മറുപടി കിട്ടിയിട്ടില്ല; അതു വേഗം പ്രതീക്ഷിക്കുന്നു.

ഭാരതത്തിൽനിന്നുള്ള ഒരു കത്ത് മിസ് വീലർക്കു തെറ്റി അയച്ചു; ഒടുക്കം ഒക്കെശ്ശരിയായി എന്റെ അടുത്തെത്തി. ശാരദാനന്ദനിൽനിന്ന് രസകരമായ കുറിപ്പുകൾ കിട്ടി; അവർക്കവിടെ തികച്ചും ക്ഷേമംതന്നെ. കുട്ടികൾ പ്രവർത്തിച്ചു മുന്നേറുന്നു. ശരി, ശകാരത്തിനു രണ്ടു വശങ്ങളുണ്ടെന്നു കണ്ടൊളു, അതവരെ ഉണർത്തി പ്രവർത്തിപ്പിക്കുന്നു.

ഞങ്ങൾ, ഭാരതീയർ, നെടുനാളായി പരാശ്രയികളായിരിക്കയാണ്, അതിനാൽ അവരെ കർമ്മണ്യരാക്കാൻ കുറേയേറെ പറയേണ്ടത് ആവശ്യമാണ് – ഇങ്ങനെ വന്നതിൽ എനിക്കു വ്യസനമുണ്ട്. അങ്ങേയറ്റത്തെ അലസന്മാരിലൊരുവൻ ഇത്തവണത്തെ ജന്മോത്സവം കയ്യേല്ക്കുകയും നടത്തുകയും ചെയ്തു. അവർ എന്റെ സഹായം കൂടാതെ ക്ഷാമനിവാരണപ്രവർത്തനങ്ങൾ ആസൂത്രണം ചെയ്കയും വിജയകരമായി നടപ്പിലാക്കുകയും ചെയ്തിരിക്കുന്നു..... ഇതെല്ലാം സംഭവിച്ചത് എന്റെ ഭയങ്കരശകാരങ്ങളുടെ ഫല

മായിട്ടാണ്. തീർച്ച.

അവർ സ്വയം പര്യാപ്തരായിരിക്കുന്നു. ഞാൻ വളരെ സന്തോഷിക്കുന്നു. നോക്കൂ, ജോ. ജഗദംബ പ്രവർത്തിക്കുകയാണ്.

ഞാൻ മിസ് തഴ്സ്ബിയുടെ കത്തു മിസിസ് ഹാഴ്സ്റ്റിനയച്ചു. അവർ തന്റെ സംഗീതസദസ്സിലേയ്ക്ക് എന്നെ ക്ഷണിച്ചു. എനിക്കു പോവാൻ കഴിഞ്ഞില്ല. എനിയ്ക്കു വല്ലാത്ത ജലദോഷമായിരുന്നു. അത്രയേ ഉള്ളു. വേറൊരു മാന്യ-ഒരു ഓക്ലണ്ട് മാന്യ-അവർക്കു തഴ്സ്ബിയിൽനിന്ന് ഒരു കത്തുണ്ടായിരുന്നു; മറുപടിയയച്ചില്ല. ചിക്കാഗോവിലേയ്ക്കു വേണ്ട യാത്രച്ചെലവ് ഉണ്ടാക്കാൻ ഫ്രിസ്കോവിൽ സാധിക്കുമോ എന്ന് എനിക്കറിഞ്ഞു കൂടാ! ഓക്ലണ്ട് പ്രവർത്തനം വിജയകരമായിരുന്നു. 100 ഡോളർ ഓക്ലണ്ടിൽനിന്ന് കിട്ടുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. അത്രതന്നെ. ആകപ്പാടെ ഞാൻ സംതൃപ്തനാണ്. ഞാൻ ശ്രമിച്ചതു നന്നായി..... അയസ്കാന്തവൈദ്യയ്ക്കും എനിക്കുവേണ്ടി ഒന്നും ചെയ്യാനായില്ല: എന്റെ കാര്യങ്ങൾ എങ്ങനേയും നടന്നുപോകും; എങ്ങനെയെന്നു ഞാൻ ഗൗനിക്കുന്നില്ല...... ഞാൻ ബഹുശാന്തൻ. മിസിസ് ലെഗ്ഗെറ്റിനു വീണ്ടും രോഗം മൂർച്ഛിച്ചിരിക്കുന്നെന്നു ഞാൻ ലോസ് എഞ്ജല്സിൽനിന്നു കേട്ടു. അതിലെത്ര സത്യം ഉണ്ടെന്നറിവാൻ ഞാൻ ന്യൂയോർക്കിലേയ്ക്കു കമ്പിയടിച്ചു; വേഗം മറുപടി കിട്ടുമെന്നു പ്രതീക്ഷിക്കുന്നു.

ലെഗ്ഗെറ്റുമാർ മറുകരയിലായാൽ എന്റെ തപാൽ എനിക്കു കിട്ടാൻ നിങ്ങൾ എന്തേപ്പാടു ചെയ്യും? പറയൂ, എനിക്കു ശരിക്കു കിട്ടത്തക്കവിധം ഏർപ്പാടു ചെയ്യുമോ?

വേറൊന്നും പറയാനില്ല. സർവ്വപ്രേമവും കൃതജ്ഞതയും നിങ്ങൾക്കുള്ളതത്രേ; അതു നിങ്ങൾക്കറിയാമല്ലോ. എന്നും ഞാനർഹിച്ചിരുന്നതിലുമധികം നിങ്ങളെനിക്ക് ചെയ്തുതന്നിരുന്നു. ഞാൻ പാരീസിലേയ്ക്കു പോകുമോ ഇല്ലയോ എന്ന് എനിക്കറിഞ്ഞുകൂടാ; പക്ഷേ എനിക്കു തീർച്ചയായും മേയ് മാസത്തിൽ ഇംഗ്ലണ്ടിലേയ്ക്കു പോകണം. കുറച്ചാഴ്ചകൾകൂടെ ഇംഗ്ലണ്ടിനെ പരീക്ഷിക്കാതെ ഞാൻ വീട്ടിലേയ്ക്കു പോയ്ക്കൂടാ. സർവ്വപ്രേമപൂർവ്വം.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ.

പുനശ്ച. മിസിസ് ഹാൻബൊറോവും മിസിസ് അപ്പേനുള്ള 1719, തുർക്ക് സ്റ്റ്റീറ്റിൽ (മാളികയുടെ) ഒരു നില എടുത്തിട്ടുണ്ട്. ഞാൻ അവരുടെ കൂടെയാണ്, കുറച്ചാഴ്ച ഉണ്ടായിരിക്കും.

വിവേകാനന്ദൻ

(മിസിസ് ഓളി ബുള്ളിന്)

1719, തൂർക്ക് സ്റ്റ്റീറ്റ്
സാൻ ഫ്രാൻസിസ്കോ
1 ഏപ്രിൽ 1900

പ്രിയ ധീരമാതാവേ.

നിങ്ങളുടെ കനിവിയന്ന കുറിപ്പ് ഇന്നു രാവിലെ കിട്ടി. ന്യൂയോർക്ക് സ്നേഹിതരെല്ലാം മിസിസ് മിൽട്ടന്റെ ചികിത്സയിൽ സുഖംപ്രാപിച്ചുവരുന്നതിൽ എനിക്കു ബഹുസന്തോഷം. ഞങ്ങൾ പരിചയപ്പെടുത്തിക്കൊടുത്തവരെല്ലാം എന്നോടു പറഞ്ഞതുപോലെ അവർ ലോസ് ഏഞ്ജല്സിൽ വലിയ പരാജയമായിരുന്നെന്നു തോന്നുന്നു. ചിലർ ചികിത്സയ്ക്കു മുമ്പത്തെക്കാൾ മോശമായ അവസ്ഥയിലാണ്. സദയം മിസിസ് മിൽട്ടന്ന് എന്റെ പ്രേമം നല്കുക; അവരുടെ തിരുമ്മലൊക്കെ തല്ക്കാലത്തേയ്ക്കെങ്കിലും എനിക്ക് സുഖം തരാറുണ്ടായിരുന്നു. പാവം ഡാ. ഹില്ലർ! ഞങ്ങൾ അദ്ദേഹത്തെ വലിയ തിടുക്കത്തിൽ ലോസ് ഏഞ്ജല്സിലേയ്ക്കയച്ചു. തന്റെ ഭാര്യയെ ചികിത്സിപ്പിക്കാൻ. നിങ്ങളദ്ദേഹത്തെ അന്നു കാണുകയും അദ്ദേഹത്തിന്റെ ആവലാതി കേൾക്കുകയും ചെയ്യേണ്ടിയിരുന്നു! അത്രയൊക്കെ തിരുമ്മൽ കിട്ടിയിട്ടും മിസിസ് ഹില്ലർ അനേകം മടങ്ങു മോശമായിരിക്കുന്നതായി കാണപ്പെടുന്നു; അവർ വെറുമൊരു എല്ലിൻകൂടായിത്തീർന്നു. എല്ലാത്തിനും മേലെ ഡോക്ടർക്ക് 500 ഡോളർ ലോസ് ഏഞ്ജല്സിൽ ചെലവാക്കേണ്ടിയും വന്നു. അതദ്ദേഹത്തെ വല്ലാതെ മുഷിപ്പിച്ചിരിക്കുന്നു. ഞാനിതു സ്വാഭാവികമായും, ജോവിന് എഴുതിയില്ല; പാവപ്പെട്ട രോഗാർത്തയ്ക്ക് അത്ര വളരെ നന്മ ചെയ്യാൻ കഴിഞ്ഞല്ലോ എന്ന തന്റെ സ്വപ്നത്തിൽ സുഖിക്കയാണവർ. പക്ഷേ, അഹോ, ലോസ് ഏഞ്ജല്സ്കാരും ഈ വൃദ്ധനായ ഡാക്ടരും പറയുന്നതു കേൾക്കാൻ കഴിഞ്ഞിരുന്നെങ്കിൽത, ഉടൻതന്നെ ജോ തന്റെ മനസ്സു മാറ്റുകയും 'ആർക്കും മരുന്നു ചൊല്ലിക്കൊടുക്കൊലാ' എന്ന പഴഞ്ചൊല്ലിൽ നിന്നു വളരെ വിജ്ഞാനം നേടുകയും ചെയ്യുമായിരുന്നു. ജോവിൽ നിന്ന് ഈ ചികിത്സയെപ്പറ്റി കേട്ടപ്പോൾ ലോസ് ഏഞ്ജലസിലേയ്ക്ക് എത്തിക്കിട്ടാൻ ഡോക്ടർ ഹില്ലക്കുണ്ടായിരുന്ന ഊർജ്ജസ്വലതയെപ്പറ്റി എഴുതാതിരുന്നതിൽ ഞാൻ വളരെ സന്തോഷിക്കുന്നു. ആ വയസ്സൻ കൂടുതൽ ഊർജ്ജസ്വലതയോടെ എന്റെ മുറിയിൽ ചുറ്റും നൃത്തം വെയ്ക്കുന്നതു ജോ കാണേണ്ടിയിരുന്നു: അയാളൊരു ജർമ്മനാണ്; അയാൾ ചുറ്റും നൃത്തം വെയ്ക്കുകയും പോക്കറ്റിനിട്ടടിയ്ക്കയും "യൂ കാന്ത് ഹാവ് ഗോത" ദ ഫൈവ് ഹൺഡ്രഡ്. ബത് ഫോർ ദിസ് സില്ലി ക്യൂർ!" എന്നു പറയുകയും ചെയ്യുന്നു.

ഒരു തിരുമ്മലിന് അവർക്കു മൂന്നു ഡോളർ കൊടുത്ത പാവങ്ങളുണ്ട്. പിന്നെ; അവരിപ്പോൾ ജോവിനേയും എന്നേയും അഭിനന്ദിക്കയാണ്. ജോവി

നോട് ഇതു പറയരുത്. നിങ്ങൾക്കും ജോവിനും സാധിക്കും, വല്ലവർക്കും പണം കൊടുത്തു നഷ്ടപ്പെടാൻ. അങ്ങനെ തന്നെ വയസ്സനായ ജർമ്മൻഡാക്ടർക്കും; പക്ഷേ പാവത്താന്മാർക്ക് അതു കുറച്ചു കഠിനംതന്നെ. ചില 'പിശാചുക്കൾ' തന്റെ കാര്യങ്ങളൊക്കെ തകരാറാക്കുകയാണെന്ന് ആ വയസ്സൻ ഡാക്ടർക്ക് ഇപ്പോൾ നിശ്ചയം വന്നിരിക്കയാണ്. എന്നെ തന്റെ അതിഥിയായി കിട്ടുന്നതിനേയും തന്റെ ഭാര്യ സുഖപ്പെടുന്നതിനേയും അദ്ദേഹം അത്രയേറെ ഉറപ്പിച്ചു കണക്കാക്കിയിരുന്നു: പക്ഷേ അദ്ദേഹത്തിനു ലോസ് ഏഞ്ജല്സിലേയ്ക്കു പോകേണ്ടിവരികയും അതെല്ലാ പദ്ധതികളേയും തകിടം മറിയ്ക്കുകയും ചെയ്തു. ഇപ്പോഴും അദ്ദേഹം എന്നെ അതിഥിയായി വീട്ടിൽ കിട്ടാൻ പരമാവധി പരിശ്രമിക്കുന്നുണ്ടെങ്കിലും, ഞാൻ നാണിച്ചു മാറുകയാണ് – അദ്ദേഹത്തെപ്പറ്റിയല്ല, അദ്ദേഹത്തിന്റെ ഭാര്യയേയും അവരുടെ സോദരിയേയും പറ്റി. തീർച്ചയാണ്, അദ്ദേഹം ഒരു തിയോസഫി വിദ്യാർത്ഥിയായിരുന്നു. ഒരു പിശാചോച്ചാടകനെ തേടിപ്പിടിക്കുന്നതിനു മിസ് മക്‌ലിയോഡിന്നെഴുതാൻ ഞാനദ്ദേഹത്തോടു പറഞ്ഞു; എന്നിട്ടു ഭാര്യയോടുകൂടി പറഞ്ഞു വേറൊരഞ്ഞൂറ് അദ്ദേഹത്തിനു ചെലവാക്കാമല്ലോ! നന്മ ചെയ്യുന്നത് എപ്പോഴും അത്ര എളുപ്പമല്ല.

എന്നെസ്സംബന്ധിച്ചാണെങ്കിൽ ജോ പണം കൊടുക്കുന്ന കാലത്തോളം അതൊക്കെ വിനോദപ്രദമാണ് – എല്ലുടുപ്പനോ തൊലിപൊളിപ്പനോ മറ്റേതെങ്കിലും സമ്പ്രദായമോ ആകട്ടെ. പക്ഷേ ഇതു ജോവിനു യോജിച്ചതായിരുന്നില്ല – ഇക്കണ്ട ആളുകളെയൊക്കെ തിരുമ്മിയിടുവിച്ചിട്ട് ഓടിക്കളയുകയും അഭിനന്ദനങ്ങൾ ചുമക്കാൻ എന്നെ അനുവദിക്കയും! തൊലി പൊളിക്കാൻ പുറത്തുള്ള ആരേയും ജോ പരിചയപ്പെടുത്തിക്കൊടുക്കാഞ്ഞതിൽ ഞാൻ സന്തോഷിക്കുന്നു. അല്ലായിരുന്നെങ്കിൽ അഭിനന്ദനങ്ങൾ മേടിച്ചുവെയ്ക്കാൻ പാവം മി. ലെഗ്ഗെറ്റിനെ ആക്കിയിട്ടു ജോ പാരീസിലേയ്ക്കു പോയിരിയ്ക്കും. ജോവിന്റെ മര്യാദകേടിനു പരിഹാരമായി ഞാൻ ഒരു ക്രിസ്ത്യൻ സയൻസ് വൈദ്യയെ ഡാ. ഹില്ലറുടെയടുത്തയച്ചു; പക്ഷേ അദ്ദേഹത്തിന്റെ ഭാര്യ അവരുടെ നേരേ വാതിൽ കൊട്ടിയടച്ചു. ആ അദ്ഭുതചികിത്സയുമായി അവർക്കൊരു ഇടപാടും പറ്റില്ല.

എങ്ങനേയും ഇത്തവണ മിസിസ് ലെഗ്ഗെറ്റിനു സുഖമാകുമെന്നു ഞാൻ വിശ്വസിക്കയും പ്രാർത്ഥിക്കയും ചെയ്യുന്നു. അവരുടെ രോഗകാരണമെന്തെന്ന് തേടിപ്പിടിച്ചോ?

ഒസ്യത്തു വേഗം വരുമെന്നു ഞാനാശിക്കുന്നു; അതെപ്പറ്റി എനിക്കു ശകലം ഉത്കണ്ഠയുണ്ട്. ഭാരതത്തിൽനിന്നുള്ള ഈ തപാലിൽ ഒരു ട്രസ്റ്റാധാരം കിട്ടുമെന്നു ഞാൻ പ്രതീക്ഷിച്ചു; ഒരു കത്തും വന്നില്ല, പ്രബുദ്ധഭാരതംപോലുമില്ല; പ്രബുദ്ധഭാരതം സാൻഫ്രാൻസിസ്കോവിൽ എത്തിയിട്ടു

ണ്ടെന്നു ഞാൻ അറിയുന്നു, എങ്കിലും.

കല്ക്കത്തയിൽ പ്ലേഗുകൊണ്ട് ഒരാഴ്ച 500 മരണം സംഭവിച്ചതായി ഇന്നാൾ ഞാൻ പത്രത്തിൽ വായിച്ചു! എന്തു തന്നെന്ന് അമ്മയ്ക്കറിയാം.

അങ്ങനെ മിസിസ് ലെഗ്ഗെറ്റ് വേദാന്തസമാജം സംഘടിപ്പിച്ചിരിക്കുന്നു. കൊള്ളാം.

ഓളിയയ്ക്കെങ്ങനെയുണ്ട്? മാർഗോട് എവിടെ? അവർക്കു 21 ഡബ്ല്യു. 34 എൻ. വൈ. യിലേയ്ക്കു ഞാനൊരു കത്തയച്ചു. മാർഗോടിന്റെ പുരോഗതി യിൽ എനിക്കു വളരെ സന്തോഷം.

സർവ്വപ്രേമപൂർവ്വം എന്നും സ്വന്തം പുത്രൻ വിവേകാനന്ദൻ.

പുനശ്ച. ചെയ്യാവുന്നത്ര ജോലിയും അതിലേറേയും എനിക്ക് കിട്ടുന്നു ണ്ട്. എങ്ങനെയെങ്കിലും എന്റെ യാത്രച്ചെലവു ഞാനുണ്ടാക്കും. എനിക്ക് അധികം തരാൻ അവർക്ക് കഴിവില്ലെങ്കിലും വല്ലതും അവർ തരുന്നുണ്ട്, നിരന്തരമായ പ്രവർത്തനംകൊണ്ട് എന്റെ യാത്രച്ചെലവും വഹിക്കും, എങ്ങ നെയെങ്കിലും കുറച്ചു പണം എന്റെ കീശയിലുണ്ടായിരിക്കയും ചെയ്യും. അതുകൊണ്ട് എന്നെപ്പറ്റി നിങ്ങൾക്ക് ഉത്കണ്ഠയേതും വേണ്ട.

വിവേകാനന്ദൻ.

## 470

(സിസ്റ്റർ നിവേദിതയ്ക്ക്)

യു.എസ്.എ.
സാൻഫ്രാൻസിസ്കോ
6 ഏപ്രിൽ 1900

പ്രിയ മാർഗോട്,

നിങ്ങൾ തിരിച്ചുപോയതിൽ സന്തോഷം. പാരീസ്സിൽ പോകുന്നുവെന്ന തിൽ അതിലേറെ സന്തോഷം. തീർച്ചയായും ഞാൻ പാരീസ്സിൽ പോകുന്നു ണ്ട്, എപ്പോഴെന്നറിഞ്ഞുകൂടെന്നുമാത്രം. ഞാൻ ഒട്ടും താമസിക്കാതെ പോക ണമെന്നും ഫ്രഞ്ച് പഠിക്കാൻ തുടങ്ങണമെന്നും മിസിസ് ലെഗ്ഗെറ്റ് വിചാരി ക്കുന്നു. ശരി, വരുന്നതു സ്വീകരിക്കുക. അതുതന്നെ നിങ്ങളും ചെയ്യൂ.

നിങ്ങളുടെ പുസ്തകങ്ങൾ മുഴുമിപ്പിക്കുക; പാരീസ്സിൽ നാം ഫ്രോഗികളെ (ഫ്രഞ്ചുകാരെ) ജയിച്ചടക്കാൻ പോകയാണ്. മേരിക്കെങ്ങനെ? എന്റെ പ്രേമം അവർക്കു നല്കുക. എന്റെ ഇവിടത്തെ ജോലി തീർന്നിരിക്കുന്നു. പതിനഞ്ചു നാൾക്കകം ഞാൻ ചിക്കാഗോവിലേയ്ക്കു വരും, മേരി അവിടെയുണ്ടെങ്കിൽ. അവർ കിഴക്കോട്ടു വേഗം പോകയാണ്.

അനുഗ്രഹപൂർവ്വം വിവേകാനന്ദൻ

പുനശ്ച. മനസ്സു സർവ്വവ്യാപിയാണ്, എവിടെയും കേൾക്കയും തൊടുകയും ചെയ്യാവുന്നതാണ്.

വിവേകാനന്ദൻ

## 471

(ഒരു അമേരിക്കൻ സുഹൃത്തിന്) സാൻഫ്രാൻസിസ്കോ
7 ഏപ്രിൽ 1900

.........ഞാനിപ്പോൾ എന്നത്തേതിലുമേറെ ശാന്തനും സ്വസ്ഥനുമാണ്. ഞാൻ എന്റെ കാലിൽത്തന്നെയാണ്. സസന്തോഷം കഠിനപരിശ്രമം ചെയ്യുന്നു. കർമ്മം ചെയ്യാൻ എനിക്കധികാരമുണ്ട്. ബാക്കി അമ്മയ്ക്കറിയാം.

ഉദ്ദേശിച്ചതിലുമധികം കാലം ഞാനിവിടെ പാത്തു പ്രവർത്തിക്കേണ്ടിയിരിക്കുന്നു. പക്ഷേ അസ്വസ്ഥത വേണ്ട. ഞാനെന്റെ എല്ലാ പ്രശ്നങ്ങളും പ്രവർത്തിച്ച് തീർത്തുകൊള്ളാം. ഞാൻ വെളിച്ചം കണ്ടുതുടങ്ങിയിരിക്കുന്നു. വിജയം എന്നെ വഴി പിഴപ്പിക്കുമായിരുന്നു, ഞാൻ സന്ന്യാസിയാണെന്ന സത്യം കാഴ്ചവട്ടത്തിൽനിന്ന് എനിക്കു നഷ്ടമായേനേ അതുകൊണ്ടാണ് അമ്മ എനിക്കീ അനുഭവം നല്കുന്നത്.

എന്റെ തോണി ശാന്തമായ തുറമുഖത്തെ സമീപിക്കയാണ്, ഇനിയൊരിക്കലും അതിനെ പുറത്തേയ്ക്കു ഒഴുക്കലില്ല. അംബിക ജയ ജയ! എനിക്കൊരാശയുമില്ല, ഒരഭിലാഷവും ഇപ്പോഴില്ല അംബിക അനുഗൃഹീത്തയാവട്ടെ! ഞാൻ രാമകൃഷ്ണദാസൻ ഞാൻ വെറളം യന്ത്രം. എനിക്കു മറ്റൊന്നും അറിഞ്ഞുകൂടാ, ഒന്നും അറിയണമെന്നുമില്ല. ശ്രീ ഗുരു ജയ ജയ.

## 472

(മിസിസ് ലെഗ്ഗെറ്റിന്) 1719, തൂർക്ക് സ്റ്റ്റീറ്റ്,
സാൻഫ്രാൻസിസ്കോ
7 ഏപ്രിൽ 1900

പ്രിയപ്പെട്ട അമ്മേ,

വ്രണകാരണം നീങ്ങിയരിക്കുന്നു എന്ന വാർത്തയ്ക്ക് എന്റെ അനുമോദനങ്ങൾ സ്വീകരിച്ചാലും. ഇപ്പോഴേയ്ക്കു നിങ്ങൾക്കു തികച്ചും സുഖമായിരിക്കുമെന്നതിൽ എനിക്കു സംശയമേ ഇല്ല.

നിങ്ങളുടെ വളരെ കനിവിയന്ന കുറിപ്പ് എനിയ്ക്കു വളരെയേറെ ഉന്മേഷം നല്കി. ആളുകൾ പോന്നുവന്ന് എന്നെ സഹായിക്കുന്നുണ്ടോ ഇല്ലയോ

എന്നു ഞാൻ ഗൗനിക്കുന്നേ ഇല്ല; ഞാൻ ശാന്തനും വ്യാകുലത കുറഞ്ഞവ നുമായി വരികയാണ്.

മിസിസ് മെല്ട്ടന്ന് എന്റെ അത്യുത്തമപ്രേമം നല്കുക. നെടുനാൾകൊണ്ട് ആരോഗ്യം വീണ്ടുകിട്ടുമെന്ന് എനിക്ക് തീർച്ചയാണ്. പൊതുവിൽ ആരോഗ്യം മെച്ചപ്പെട്ടുവെങ്കിലും ഇടയ്ക്കിടെ രോഗം തലപൊക്കാറുണ്ട്. എന്നാൽ അതിന്റെ കാലദൈർഘ്യവും രൂക്ഷതയും കുറഞ്ഞുവരുന്നുമുണ്ട്.

നിങ്ങളുടെ പ്രകൃതിക്കു ചേർന്നമട്ടിൽത്തന്നെയാണ് നിങ്ങൾ തുരീയാന ന്ദനെയും സിറിയയേയും ശുശ്രൂഷിച്ചത്. നിങ്ങളുടെ വിശാലഹൃദയത്തിനു ഭഗവാൻ നിങ്ങളെ അനുഗ്രഹിച്ചിരിക്കുന്നു. നിങ്ങളേയും നിങ്ങൾക്കുള്ളോ രേയും എല്ലാ അനുഗ്രഹങ്ങളും നിത്യം അനുഗമിക്കട്ടെ.

ഞാൻ ഫ്രാൻസിലേയ്ക്കു പോകണമെന്നും ഫ്രഞ്ചുഭാഷയിൽ പ്രയത്നി ക്കണമെന്നുമുള്ളത് തികച്ചും ശരി. ജൂലായിലോ അതിനു മുമ്പോ ഫ്രാൻസിലെത്താൻ ഞാനാശിക്കുന്നു. അമ്മയ്ക്കറിയാം. സകലനന്മകളും നിങ്ങളെ എന്നും അനുഗമിക്കട്ടെ എന്ന നിരന്തര പ്രാർത്ഥനയോടെ,

സ്വന്തം മകൻ വിവേകാനന്ദൻ

## 473

(മിസിസ് ഓളി ബുള്ളിന്)

1719, തൂർക്ക് സ്റ്റ്റീറ്റ്,
സാൻഫ്രാൻസിസ്കോ
8 ഏപ്രിൽ 1900

എന്റെ പ്രിയ ധീരമാതാവേ,

അഭേദാനന്ദന്റെ ഒരു നീണ്ട കത്തുണ്ട്. അയാൾ തികച്ചും ഉദ്വിഗ്നനായിരി ക്കുന്നതായിത്തോന്നുന്നു. ഒരു ലേശം ദയ ആയാളെ ആകെ വീണ്ടെടുക്കു മെന്ന് എനിക്കു തീർച്ചയാണ്. നിങ്ങൾ അയാളെ ന്യൂയോർക്കിൽനിന്നു പുറ ത്താക്കാനും മറ്റും ആഗ്രഹിക്കുന്നതായി അയാൾ വിചാരിക്കുന്നു. അയാൾ എന്റെ ആജ്ഞ കാത്തിരിക്കയാണ്; എല്ലാക്കാര്യത്തിലും നിങ്ങളെ വിശ്വസി ക്കാനും ഞാൻ വരുന്നതുവരെ ന്യൂയോർക്കിൽ തങ്ങാനും ഞാൻ അയാ ളോടു പറഞ്ഞിട്ടുണ്ട്.

ന്യൂയോർക്കിലെ സംഗതികളുടെ ഇന്നത്തെ നിലയ്ക്ക് എന്റെ സാന്നിദ്ധ്യം ആവശ്യമാണെന്ന് എനിക്കു തോന്നുന്നു. നിങ്ങൾക്കോ? അങ്ങനെയാണെ ങ്കിൽ ഞാനങ്ങോട്ടു വേഗത്തിൽ വരാം.

വഴിച്ചെലവിനു വേണ്ടത്ര പണം ഞാൻ ഉണ്ടാക്കിക്കൊണ്ടിരിക്കയാണ്. വഴിക്കു ചിക്കാഗോവിലും ഡിട്രോയ്റ്റിലും തങ്ങും.

തീർച്ചയായും അപ്പോഴേയ്ക്ക് നിങ്ങൾ പോയിരിക്കും. ഇത്രത്തോളം അഭേദാനന്ദൻ നന്നായി പ്രവർത്തിച്ചിട്ടുണ്ട്; സ്വാഭാവികമായും, ഞാനെന്റെ പ്രവർത്തകരെ തീരെ സൈ്വരം കെടുത്തുകയില്ലെന്നറിയാമല്ലോ.

പ്രവർത്തിക്കാവുന്ന മനുഷ്യനു തനതായ വ്യക്തിത്വമുണ്ട്, അവിടെ ചെലുത്തുന്ന ഏതു സമ്മർദ്ദത്തേയും എതിർക്കുകയും ചെയ്യുന്നു. അതുകൊണ്ടാണ് ഞാൻ പ്രവർത്തകരെ തികച്ചും സ്വതന്ത്രരായി വിടുന്നത്. നിങ്ങൾ സ്ഥലത്തുതന്നെയുണ്ടല്ലോ, നിങ്ങൾക്കു ശരിക്കറിയാം താനും. എന്തു ചെയ്യണമെന്ന് എന്നെ ഉപദേശിക്കുക.

കല്ക്കത്തയിലേയ്ക്കുയച്ച തുക യഥാകാലം ചെന്നുചേർന്നു. ആ വിവരം ഈ തപാലിൽ കിട്ടി. എന്റെ (വകയിലുള്ള) പെങ്ങൾ അതിന് ആദരവും നന്ദിയും അറിയിക്കുന്നു; പക്ഷേ ഇംഗ്ലീഷ് എഴുതാനാവാത്തതിൽ അവർക്കു വ്യസനമുണ്ട്.

നാൾതോറും ഞാൻ കൂടുതൽ സുഖപ്പെട്ടുവരുന്നു, കുന്നു കയറുക പോലും ചെയ്യുന്നുണ്ട്. കൂടെക്കൂടെ അസ്വാസ്ഥ്യമുണ്ടാകുന്നെങ്കിലും അതിന്റെ കാലദൈർഘ്യം സ്ഥിരമായി കുറഞ്ഞുവരുന്നുണ്ട്. മിസിസ് മില്ട്ടന്ന് എന്റെ നന്ദി.

സിറി ഗ്രണ്ടറുടെ ഒരു ചെറുകുറിപ്പുണ്ടായിരുന്നു. അവളെ വിശ്വസിച്ചു സഹായിച്ചതിൽ അവൾക്കു വളരെ നന്ദിയുണ്ട്. മിസിസ് ലെഗ്ഗറ്റ് ചെയ്തത് തികച്ചും അഭിനന്ദനീയംതന്നെ. ഉദാരമതികളുടെ പക്കൽ ധനം ഒരു തിന്മയല്ല. സിറി വേഗം ആരോഗ്യം വീണ്ടെടുക്കുമെന്നു വിശ്വസിക്കുന്നു; പാവം കുഞ്ഞ്.

ഏതാണ്ടു രണ്ടാഴ്ചയ്ക്കകം ഞാനിവിടം വിടും. സ്റ്റാർ കോൺ എന്നൊരു സ്ഥലത്തേയ്ക്കു പോകയും പിന്നെ കിഴക്കോട്ടു പുറപ്പെടുകയും ചെയ്യും. ഞാൻ ഡെൻവറിലേയ്ക്കും പോയെന്നു വരാം. ജോവിനോടു സമസ്തപ്രേമപൂർവ്വം,

എന്നും സ്വന്തം മകൻ വിവേകാനന്ദൻ

പനശ്ച. ഒടുക്കം സുഖപ്പെടുമെന്നതിൽ എനിക്കിനി സംശയമേ ഇല്ല; ഞാനൊരു ആവിയന്ത്രംപോലെ പണിയെടുക്കുന്നതു നിങ്ങൾ കാണേണ്ടതാണ്–എന്തും ഏതും വെയ്ക്കലും തിന്നലും; ഒക്കെയായിട്ടും നല്ല ഉറക്കം, നല്ല ആരോഗ്യം!

എഴുതലൊന്നും ഉണ്ടായിട്ടില്ല–സമയമില്ല. മിസിസ് ലെഗ്ഗെറ്റിനു വളരെ സുഖമാണെന്നും സ്വാഭാവികരീതിയിൽ നടന്നു തുടങ്ങിയെന്നും അറിഞ്ഞു വളരെ സന്തോഷിക്കുന്നു. അവർ വേഗത്തിൽ പൂർണ്ണസുഖം പ്രാപിക്കുമെന്നു

പ്രതീക്ഷിക്കയും അതിനായി പ്രാർത്ഥിക്കയും ചെയ്യുന്നു. മിസിസ് സേവിയ റുടെ മനോഹരമായ ഒരു കത്തുണ്ട്; അവർ പ്രവർത്തനവുമായി നന്നായി പുരോഗമിക്കുന്നു. കല്ക്കത്തയിൽ പ്ലേഗ് ഭയങ്കരമായി പൊട്ടിപ്പുറപ്പെട്ടിരിക്കുന്നു. പക്ഷേ അതെച്ചൊല്ലി കുക്കുവിളിയൊന്നും ഇത്തവണ ഇല്ല.

പുനശ്ച. പ്രവർത്തനത്തിന്റെ ചുമതല മുഴുവൻ നിങ്ങൾക്ക് ഏല്പിച്ചുതന്നിരിക്കുന്നതു നിങ്ങൾ അഭേദാനന്ദന്നു വെളിപ്പെടുത്തിക്കൊടുത്തോ? കൊള്ളാം, കാര്യങ്ങൾ എങ്ങനെ ചെയ്യണമെന്ന് നിങ്ങൾക്കു നന്നായറിയാമല്ലോ; പക്ഷേ അയാൾ അതിൽ വ്രണിതനാണെന്നു തോന്നുന്നു.

വിവേകാനന്ദൻ

## 474

(മിസ് ജോസഫൈൻ മക്‌ലിയോഡിന്)

1719, തുർക്ക് സ്റ്റ്റീറ്റ്,
സാൻഫ്രാൻസിസ്കോ
10 ഏപ്രിൽ 1900

പ്രിയ ജോ,

ന്യൂയോർക്കിൽ ഒരു ലഹണയായിരിക്കുന്നു, അല്ലേ? താൻ ന്യൂയോർക്കു വിടാൻ പോകയാണെന്നു പറഞ്ഞ് അഭേദാനന്ദന്റെ ഒരു കത്തുണ്ടായിരുന്നു. തനിക്കെതിരായി മിസിസ് ബുള്ളും നിങ്ങളും ഒരു പരപ്പ് എനിക്കെഴുതിയിട്ടുണ്ടെന്ന് അയാൾ വിചാരിക്കുന്നു. ക്ഷമിക്കാനും കാക്കാനും, മിസിസ് ബുള്ളും മിസ് മക്‌ലിയോഡും നിങ്ങളെക്കുറിച്ചു നല്ലതേ എഴുതിയിട്ടുള്ളുവെന്നും ഞാനങ്ങോട്ടെഴുതി.

ജോ ജോ. കൊള്ളാം, ഈ ബഹളങ്ങളിലൊക്കെ എന്റെ രീതി നിങ്ങൾക്കറിയാമല്ലോ; ബഹളങ്ങളെ അങ്ങനെതന്നെ വിട്ടേയ്ക്കുക! അമ്മ അത്തരം കാര്യങ്ങളൊക്കെ നോക്കിക്കൊള്ളും. ഞാനെന്റെ പ്രവർത്തനം അവസാനപ്പിച്ചിരിക്കുന്നു. ജോ, ഞാൻ നിവൃത്തനായിരിക്കുന്നു. അമ്മ ഇനി സ്വയം പ്രവർത്തിക്കും. അത്രതന്നെ. ഇനി, ഞാനിവിടെ ഉണ്ടാക്കിയ പണം മുഴുവൻ, നിങ്ങൾ പറയാറുള്ളതുപോലെ, അയയ്ക്കാൻ പോകയാണ്. എനിക്ക് അത് ഇന്നു ചെയ്യാം, പക്ഷേ ആയിരമാക്കാൻ കാത്തിരിക്കുകയാണ്. ഈ ആഴ്ച അവസാനമാകുമ്പോഴേയ്ക്ക് ഫ്രിസ്കോവിൽവെച്ച് ആയിരമാക്കാമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. ഞാൻ ന്യൂയോർക്കിലേയ്ക്കു ഒരു ഡ്രാഫ്റ്റ് വാങ്ങി അയയ്ക്കും അഥവാ മെച്ചപ്പെട്ട വഴി ബാങ്കിനോട് അന്വേഷിക്കും.

മഠത്തിൽനിന്നും ഹിമാലയകേന്ദ്രത്തിൽനിന്നും ധാരാളം കത്തുകളുണ്ട്. ഇന്നു രാവിലെ ഒന്നു സ്വരൂപാനന്ദനിൽനിന്നു വന്നു. ഇന്നലെ ഒന്നു മിസിസ്

സേവിയറിൽനിന്നും:

ഫോട്ടോകളെപ്പറ്റി ഞാൻ മിസിസ് ഹാൻസ്ബൊറോവിനോടു പറഞ്ഞു. വേദാന്തസമാജകാര്യം സംബന്ധിച്ചു മെച്ചപ്പെട്ടതെന്തെന്നാൽ ചെയ്തുകൊള്ളാൻ എന്റെ പേർക്കു മി. ലെഗ്ഗെറ്റിനോടു പറയൂ.

ഞാൻ കാണുന്ന ഒറ്റക്കാര്യം ഓരോ രാജ്യത്തും അതിന്റെ തനതു രീതിയെ നാം അനുസരിക്കണമെന്നാണ്. അതിൻപ്രകാരം, ഞാൻ നിങ്ങളായിരുന്നെങ്കിൽ, എല്ലാ അംഗങ്ങളുടേയും അനുഭാവികളുടേയും ഒരു യോഗം വിളിച്ചുകൂട്ടുകയും അവർക്കെന്തു ചെയ്യണമെന്നു ചോദിക്കുകയും ചെയ്യും. അവർക്കു സംഘടിക്കണമോ വേണ്ടയോ, വല്ലതും വേണമെങ്കിൽ എന്തു തരം സംഘടന വേണം എന്നും മറ്റും. പക്ഷേ, ലോർഡി, അതു നിങ്ങളുടെ സ്വന്തം ചുമതലയിൽ ചെയ്തുകൊള്ളണം. ഞാൻ എല്ലാം വിട്ടിരിക്കുന്നു. എന്റെ സാന്നിധ്യം വല്ലതരത്തിലും സഹായകരമാകുമെന്നു നിങ്ങൾ വിചാരിക്കുന്നെങ്കിൽ പതിനഞ്ചു നാൾക്കുള്ളിൽ എനിക്കു വരാൻ കഴിയുമെന്നു മാത്രം. ഞാൻ അവിടത്തെ പ്രവർത്തനം അവസാനിപ്പിച്ചിരിക്കുന്നു; സാൻഫ്രാൻസിസ്കോവിൽത്തന്നെയുള്ള സ്റ്റോക്ടണെന്ന ചെറുനഗരത്തിൽ എനിക്കു കുറച്ചു ദിവസം പ്രവർത്തിക്കണമെന്നുമാത്രം.; പിന്നെ ഞാൻ കിഴക്കോട്ടു പോകുന്നു. ഇവിടെ ആഴ്ചതോറും 100 ഡോളർവീതം സമ്പാദിക്കാൻ സാധ്യതയുണ്ടെങ്കിലും എനിക്കു വിശ്രമമാവശ്യമാണ്. ഇത്തവണ ഞാൻ പെട്ടെന്ന് ന്യൂയോർക്കിൽ ചെന്ന് ഒരു കൈ നോക്കാമെന്നു കരുതുന്നു.

സർവ്വപ്രേമപൂർവ്വം ചിരസ്നിഗ്ദ്ധനായ സ്വന്തം. വിവേകാനന്ദൻ.

പുനശ്ച പ്രവർത്തികന്മാരെല്ലാം സംഘടനാവിമുഖന്മാരാണെന്നുണ്ടോ? നിങ്ങൾക്കു നന്നായറിയാം. നല്ലതെന്തോ അതു ചെയ്യുക. എനിക്കു ചിക്കാഗോവിൽനിന്നു മാർഗോട്ടിന്റെ ഒരു കത്തുണ്ട്. അവർ ചില ചോദ്യങ്ങൾ ചോദിക്കുന്നു. ഞാൻ മറുപടിയയ്ക്കാൻ പോകുന്നു.

വിവേകാനന്ദൻ

## 475

(ഒരു അമേരിക്കൻ സുഹൃത്തിന്) അലമേഡ, കാലിഫോർണിയ

12 ഏപ്രിൽ 1900

ജഗദംബ വീണ്ടും പ്രസന്നയായി ഭവിക്കുന്നു. സംഗതികൾ ഉഷാറായിവരുന്നു. അങ്ങനെ വേണമല്ലൊ!

സർവ്വകർമ്മങ്ങളും ദോഷഫലത്തെയും ഉളവാക്കുന്നുണ്ട്. എന്റെ സന്തോഷിക്കുന്നു. അത് അത്രയ്ക്കും എന്റെ മനസ്സിന്നു സൗഖ്യം നല്കിയിരിക്കു

ന്നു. മുമ്പൊരിക്കലും ഇല്ലാതിരുന്ന ഒരു പക്വതയും ശാന്തതയും ജീവിതത്തിലിപ്പോഴുണ്ട്. ആസക്തനാകുംപോലെ അനാസക്തനാകാനും ഞാനിപ്പോൾ പഠിക്കയാണ്; മനസാ തനിക്കു താൻ നാഥനായി വരുകയുമാണ്.....

അമ്മ അമ്മയുടെ കൃത്യം ചെയ്യുന്നു. ഞാനിപ്പോൾ അത്ര വ്യാകുലനാകുന്നില്ല. എന്നെപ്പോലുള്ള ഇയ്യാംപാറ്റകൾ നിമിഷം തോറും ആയിരക്കണക്കിനു ചാകുന്നു. അമ്മയുടെ കൃത്യം അപ്പടിയേ നടക്കുന്നു. അമ്മേ ജയ! എന്റെ ജീവിതം അമ്മയുടെ ഇച്ഛയ്ക്കു ഞാൻ വിട്ടുകൊടുത്തിരിയ്ക്കയായിരുന്നു. മറുത്തു ചെയ്യാൻ എപ്പൊഴൊക്കെ ഞാൻ ശ്രമിച്ചുവോ അപ്പോഴെല്ലാം എനിക്ക് അടിപെട്ടിട്ടുണ്ട്. അമ്മയുടെ ഇച്ഛ നടക്കട്ടെ........

ഞാൻ സന്തുഷ്ടനാണ്, സ്വസ്ഥനാണ്, മുമ്പെന്നത്തേതിലുമേറെ സന്ന്യാസനിഷ്ഠനുമാണ്. എന്റെ സ്വന്തം മിത്രങ്ങളോടും ബന്ധുക്കളോടുമുള്ള സ്നേഹം അനുദിനം കുറഞ്ഞുവരുന്നു, ജഗദംബയോടുള്ളതു കൂടിയും വരുന്നു. ദക്ഷിണേശ്വരത്തെ പോരാൽച്ചോട്ടിൽ ശ്രീരാമകൃഷ്ണനോടു ചേർന്ന് ഉറക്കമിളച്ചിരുന്ന ദീർഘരാത്രികളുടെ സ്മരണകൾ വീണ്ടും ഉണർന്നെണീക്കുന്നു. അപ്പോൾ പ്രവൃത്തിയോ? പ്രവൃത്തിയെന്ത്? പ്രവൃത്തി ആർക്ക്? ആർക്കുവേണ്ടി ഞാൻ പ്രവർത്തിക്കണം?

ഞാൻ മുക്തൻ. ഞാൻ അമ്മയുടെ കുഞ്ഞ്. അമ്മ പ്രവർത്തിക്കുന്നു, അമ്മ കളിക്കുന്നു. ഞാനെന്തിന് ആസൂത്രണം ചെയ്യണം? എന്താസൂത്രണം ചെയ്യണം? സംഗതികൾ വരികയും പോകയും ചെയ്തു – അമ്മ ഇഷ്ടപ്പെട്ടതുപോലെതന്നെ. എന്റെ ആസൂത്രണം കൂടാതെ. നാം അമ്മയുടെ സ്വയം പ്രവർത്തകയന്ത്രങ്ങളാണ്. അമ്മയാണ് സൂത്രധാരിണി.

സ്വന്തം വിവേകാനന്ദൻ.

## 476

(മി. ഫ്രാൻസിസ് ലെഗ്ഗെറ്റിന്)

അലമേഡ, കാലിഫോർണിയ
17 ഏപ്രിൽ 1900

എന്റെ പ്രിയ മി. ലെഗ്ഗെറ്റ്,

ഒസ്യത്ത് ഇതോടൊപ്പം നിങ്ങൾക്കയയ്ക്കുന്നു. അവർ (മിസിസ് ബുൾ) ആഗ്രഹിച്ചതിൻവണ്ണമാണ് ഇത് എഴുതിയിട്ടുള്ളത്. അതു സദയം സ്വീകരിപ്പാനപേക്ഷ.

നിങ്ങളും നിങ്ങൾക്കുള്ളോരും എന്നോട് എന്നും ഒരുപോലെ കനിവുള്ളവരായിരിക്കുന്നു. എങ്കിലും പ്രിയ സ്നേഹിത, ആനുകൂല്യം കിട്ടുന്നേടത്തു കൂടുതൽ ചോദിക്കുക. (ഇപ്പോഴതു കിട്ടിയും കഴിഞ്ഞിരിക്കുന്നു) മനുഷ്യസ്വഭാവമാണെന്ന് നിങ്ങൾക്കറിയാമല്ലോ.

ഞാനൊരു മനുഷ്യൻമാത്രം, നിങ്ങളുടെ കുഞ്ഞ്.

അഭേദാനന്ദൻ അസ്വാസ്ഥ്യമുണ്ടാക്കിയതിൽ ഞാൻ വ്യസനിക്കുന്നു. അയാളതു ചിലപ്പൊഴൊക്കെ ചെയ്യുന്നു, ചെയ്യാറെങ്കിലുമുണ്ടായിരുന്നു. കൂടുതലുപദ്രവമുണ്ടായെങ്കിലോ എന്നു ഭയന്നു ഞാൻ ഇടപെടാൻ ധൈര്യപ്പെടുന്നില്ല. അയാളെ ഏറ്റവും നന്നായി എങ്ങനെ നിയമിക്കണമെന്നു നിങ്ങൾക്കു നന്നായറിയാം. ഈ കത്തു കിട്ടുമ്പോഴേയ്ക്കു ഞാൻ സാൻഫ്രാൻസിസ്കോവിൽനിന്നു പോയിരിക്കും എന്റെ ഭരതീയത്തപാൽ മിസിസ് ഹാല്, 10 ആസ്റ്റർസ്റ്റ് റീറ്റ്, ചിക്കാഗോവിലേയ്ക്കും, മാർഗോട്ടിന് അതേസ്ഥലത്തേയ്ക്കും സദയം അയയ്ക്കുമോ? തന്റെ വിദ്യാലയത്തിനു നിങ്ങളുടെ ആയിരം ഡോളർദാനത്തെപ്പറ്റി മാർഗോട് വളരെ നന്ദിപൂർവ്വം എഴുതുന്നു.

എന്നോടും എനിക്കുള്ളോരോടും നിങ്ങൾക്കുള്ള ഏകരൂപമായ കനിവിന് സർവ്വാനുഗ്രഹങ്ങളും നിങ്ങളേയും നിങ്ങൾക്കുള്ളോരേയും എക്കാലവു അനുഗമിക്കട്ടെ എന്ന ചിരന്തനപ്രാർത്ഥനയോടെ.

സപ്രേമം സ്വന്തം വിവേകാനന്ദൻ

പുനശ്ച. മിസിസ് ലെഗ്ഗെറ്റ് പൂർണ്ണസുഖം വീണ്ടെടുത്തെന്നറിഞ്ഞ് വളരെ സന്തോഷിക്കുന്നു.

വിവേകാനന്ദൻ

## 477

(മിസ് ജോസഫൈൻ മക്‌ലിയോഡിനു) അലമേഡ, കാലിഫോർണിയ
18 ഏപ്രിൽ 1900

എന്റെ പ്രിയ ജോ,

ഇപ്പോൾത്തന്നെ നിങ്ങളുടേയും മിസിസ് ബുള്ളിന്റേയും സ്വാഗതാർഹമായ കത്തു കിട്ടി. ഇതു ഞാൻ ലണ്ടനിലേയ്ക്കു തിരിച്ചുവിടുന്നു മിസിസ് ലെഗ്ഗെറ്റ് ആരോഗ്യം വീണ്ടെടുക്കാനുള്ള നിശ്ചിതമാർഗ്ഗത്തിലാണെന്നറിഞ്ഞ് വളരെ സന്തോഷിക്കുന്നു.

മി. ലെഗ്ഗെറ്റ് അദ്ധ്യക്ഷസ്ഥാനം രാജിവെച്ചതിൽ ഞാൻ വളരെ വ്യസനിക്കുന്നു.

അ–കൂടുതൽ കുഴപ്പമുണ്ടാക്കിയെങ്കിലോ എന്നു ഭയന്നു ഞാൻ അടങ്ങിയിരിക്കുന്നു.

എന്റെ രീതികൾ അത്യന്തം പരുഷങ്ങളാണെന്നു നിങ്ങൾക്കറിയാമല്ലോ; ഒരിക്കൽ ക്ഷുബ്ധനായാൽ അഭേദാനന്ദന് അസഹ്യമാം വണ്ണം അയാളുടെ മനശ്ശാന്തി ഞാൻ നശിപ്പിച്ചേയ്ക്കും.

മിസിസ് ബുള്ളിനെക്കുറിച്ച് അയാൾക്കുള്ള ധാരണ തീരെ തെറ്റാണെന്നു പറയാൻമാത്രം ഞാൻ അയാൾക്കെഴുതി.

കർമ്മം എപ്പോഴും ദുഷ്കരമാണ്; എന്റെ കർമ്മങ്ങൾ എന്നേയ്ക്കും നില ച്ചുപോവാനും, എന്റെ ആത്മാവാകെ അമ്മയിൽ ലയിക്കുവാനും, ജോ, എനി ക്കുവേണ്ടി പ്രാർത്ഥിക്കൂ. അമ്മയുടെ കർമ്മങ്ങൾ, അമ്മയ്ക്കറിയാം.

വീണ്ടുമുള്ള ലണ്ടൻ സന്ദർശനം നിങ്ങൾക്കു സന്തോഷപ്രദമായിരിക്കു മല്ലോ-പഴയ സുഹൃത്തുക്കൾ, അവർക്കെല്ലാം എന്റെ പ്രേമവും നന്ദിയും നല്കുക.

എനിക്കു സുഖം, മാനസികമായി ബഹുസുഖം. ശരീരസൗഖ്യത്തിലു മേറെ ഞാൻ ആത്മസുഖം അനുഭവിക്കുന്നു. ജീവിതായോധനത്തിൽ ജയ പരാജയങ്ങൾ സ്വാഭാവികം. ഞാൻ ഭാണ്ഡംകെട്ടി മഹാമോചകനെ കാത്തി രിക്കയാണ്.

'ശിവ ശിവ, എന്റെ തോണി മറുകരയണയ്ക്കണേ.'

ഒക്കെക്കഴിഞ്ഞാലും, ജോ, ദക്ഷിണേശ്വരത്തിലെ പേരാൽച്ചോട്ടിൽ രാമ കൃഷ്ണന്റെ ആശ്ചര്യവചനങ്ങൾ ആശ്ചര്യമഗ്നനായി കേട്ടുകൊണ്ടിരുന്ന ആ ബാലൻമാത്രമാണ് ഞാൻ. അതാണെന്റെ സഹജപ്രകൃതി; കർമ്മങ്ങളും പ്രവർത്തനങ്ങളും പരോപകാരവും മറ്റുമൊക്കെ അദ്ധ്യാസങ്ങളാണ്. ഞാനിതാ വീണ്ടും അവിടുത്തെ ശബ്ദം കേൾക്കുന്നു-എന്റെ ആത്മാവിനെ കോരിത്തരിപ്പിച്ച അതേ പഴയ ശബ്ദം. കെട്ടുകൾ പൊട്ടുന്നു-പ്രേമം അസ്ത മിക്കുന്നു. കർമ്മം അരോചകമാകുന്നു-ജീവിതത്തിൽനിന്നു പകിട്ടു പോയി രിക്കുന്നു. ഗുരുനാഥന്റെ ശബ്ദംമാത്രമുണ്ട് വിളിക്കുന്നു. - 'ഞാൻ വരുന്നു ഭഗവൻ, ഞാൻ വരുന്നു.' 'മരിച്ചവർ താന്താങ്ങളെ കുഴിച്ചു മൂടട്ടെ, നീ എന്റെ പിന്നാലെ പോരൂ.' - ഞാൻ വരുന്നു, പ്രേഷ്ഠനായ എന്റെ ഭഗവൻ, ഞാൻ വരുന്നു.'

അതേ, ഞാൻ വരുന്നു. നിർവ്വാണം എന്റെ മുമ്പിലത്രേ. അതെനിക്കു ചിലപ്പോൾ അനുഭതമാകുന്നു-നിഷ്പന്ദവും നിരുച്ഛ്വാസവും സമവുമായ ആ അനന്തശാന്തിസമുദ്രം.

ഞാൻ ജനിച്ചതിൽ സന്തോഷിക്കുന്നു, കണക്കറ്റ് കഷ്ടപ്പെട്ടതിൽ സന്തോ ഷിക്കുന്നു, ശാന്തിയിൽ പ്രവേശിക്കുന്നതിൽ സന്തോഷിക്കുന്നു. ഞാനാരേയും ബദ്ധനാക്കിയിടുന്നില്ല. ഞാനൊരു ബന്ധവും എടുക്കുന്നില്ല. ഈ ശരീരം പതിച്ച് എനിക്കു മോക്ഷം കിട്ടട്ടെ. അഥവാ ഈ ശരീരത്തിൽവെച്ചു മോക്ഷം കൈവരട്ടെ. പഴയ മനുഷ്യൻ പോയിരിക്കുന്നു. ഇങ്ങിനി വരാതവണ്ണം പോയേ പോയിരിക്കുന്നു; മാർഗ്ഗദർശകൻ, ഗുരു, നേതാവ്, ആചാര്യൻ, മരിച്ചേ

പോയിരിക്കുന്നു; ബാലൻ, വിദ്യാർത്ഥി, ദാസൻ അവശേഷിച്ചിരിക്കുന്നു.

നിങ്ങൾക്കു മനസ്സിലാകുന്നുണ്ടല്ലോ ഞാനെന്തുകൊണ്ട് അഭേദാനന്ദനിൽ ഇടപെടുന്നില്ലെന്ന്. ആരിലെങ്കിലും ഇടപെടാൻ ഞാനാരാണ്? ഒരു നേതാവിന്റെ സ്ഥാനം ഞാൻ പണ്ടേ വേണ്ടെന്നു വെച്ചിരിക്കുന്നു-എനിക്കെന്റെ ശബ്ദമുയർത്താൻ ഒരധികാരവുമില്ല. ഈയാണ്ടാരംഭം മുതൽ ഞാൻ ഭാരതത്തിന് യാതൊന്നും ഉപദേശിച്ചിട്ടില്ല; അതു നിങ്ങൾക്കറിയാം. നിങ്ങലും മിസിസ് ബുള്ളും കഴിഞ്ഞ കാലത്ത് എന്നോട് കാണിച്ച അനുകൂലഭാവത്തിന് വളരെ നന്ദി. സർവ്വാനുഗ്രഹങ്ങളും നിങ്ങളെ എക്കാലവും അനുഗമിക്കട്ടെ! എന്റെ ജീവിതത്തിലെ മധുരതമനിമിഷങ്ങൾ ഞാൻ സർവ്വസംഗവിമുക്തനായി (കാറ്റത്തെ കരിയിലപോലെ) പാറിനടന്നപ്പോഴായിരുന്നു. ഞാൻ വീണ്ടും നിശ്ചിന്തനാണ് – ഉജ്ജ്വലനും മന്ദോഷ്ണനുമായ സൂര്യൻ മുകളിലും സസ്യസഞ്ചയം ചൂഴെയും – ആ ചൂടിൽ എല്ലാം അതിനിശ്ചലം, അതിശാന്തം – ഞാനങ്ങനെ പുഴയുടെ ചുടുമാറ്റത്തു സ്വച്ഛന്ദം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു! കൈകൊണ്ടോ കാലുകൊണ്ടോ ഒന്നു തുടിക്കാൻ ഞാൻ ധൈര്യപ്പെടുന്നില്ല-ആ അദ്ഭുതനിഷ്പന്ദതയെ – അതൊരു വ്യാമോഹമാണെന്നുറപ്പായിത്തോന്നിക്കുന്ന നിഷ്പന്ദതയെ – ഭഞ്ജിക്കാനുള്ള ഭയംകൊണ്ട്!

എന്റെ പ്രവൃത്തിയുടെ പിന്നിൽ മഹത്ത്വാകാംക്ഷയായിരുന്നു, എന്റെ പ്രേമത്തിന്റെ പിന്നിൽ വ്യക്തിത്വമായിരുന്നു, എന്റെ പരിശുദ്ധിയുടെ പിന്നിൽ ഭയമായിരുന്നു. എന്റെ മാർഗ്ഗദർശനത്തിനു പിന്നിൽ അധികാരദാഹമായിരുന്നു. എന്റെ മാർഗ്ഗദർശനത്തിനു പിന്നിൽ അധികാരദാഹമായിരുന്നു! ഇപ്പോൾ അവ മറയുന്നു. ഞാനിതാ പാറുന്നു. ഞാൻ വരുന്നു! അമ്മേ, ഞാൻ വരുന്നു! നിന്റെ ചുടുമാറിടത്തേയ്ക്ക്, എന്നെ നീ പേറുന്നേടത്തേയ്ക്കൊക്കെ, പാറിക്കൊണ്ട്. നിശ്ശബ്ദവും അപരിചിതവുമായ അദ്ഭുതയ്ക്കൊക്കെ, പാറിക്കൊണ്ട്. നിശ്ശബ്ദവും അപരിചിതവുമായ അദ്ഭുതലോകത്തിലേയ്ക്ക്, ഞാൻ വരുന്നു-വെറും കാഴ്ചക്കാരനായി. ഇനിമേൽ നടനേ അല്ല.

ഹാ അതെത്ര ശാന്തം! എന്റെ ചിന്തകൾ എന്റെ ഹൃദയാന്തർഭാഗത്തുനിന്ന് വളരെ വളരെ ദൂരത്തുനിന്ന് വരുന്നതുപോലെ തോന്നുന്നു. അവ വിദൂരമർമ്മരങ്ങൾപോലെ തോന്നുന്നു-ശാന്തിയത്രേ സർവ്വത്ര സർവ്വത്ര മധുമധുരമായ ശാന്തി-നിദ്രാരംഭത്തിൽ അല്പനിമിഷത്തേയ്ക്ക്, വസ്തുക്കൾ നിഴൾപോലെ കാണപ്പെടുകയും അനുഭവപ്പെടുകയും ചെയ്യുമ്പോൾ ഒരുവനു തോന്നുന്നതുപോലെ-ഭയവും സ്നേഹവും വികാരവും അനുഭവപ്പെടാത്ത അവസ്ഥയിലെ ശാന്തിപോലെ. പ്രതിമകളും ചിത്രങ്ങളുംകൊണ്ടു പരിവാരിതനായ ഒരുവൻ ഏകാന്തമായനുഭവിക്കുന്ന ശാന്തി! ഞാൻ വരുന്നു! പ്രഭോ, ഞാൻ വരുന്നു!

ഈ ലോകം ഉണ്ട്, പക്ഷേ സുരൂപമല്ല. വിരൂപവുമല്ല. ഒരു വികാരവും ജനിപ്പിക്കാത്ത വേദനങ്ങളായിമാത്രം. ഓ ജോ, അതിന്റെ അനുഗൃഹീതത! സർവ്വവും സത്തും സുന്ദരവും തന്നെ; കാരണം വസ്തുക്കളുടെ ആപേക്ഷികപരിമാണങ്ങൾ എനിക്കു നഷ്ടമാകുന്നു-ആദ്യമായി എന്റെ ശരീരത്തിന്റെ തന്നെ. ഓം തത് സത്!

ലണ്ടനിലും പാരീസിലും നിങ്ങൾക്കു മഹത്തായ അനുഭവങ്ങൾ വന്നു ചേരുമെന്നു ഞാൻ വിശ്വസിക്കുന്നു. നവമായ ആനന്ദം-ശരീരത്തിനും മനസ്സിനും നവപ്രയോജനങ്ങൾ.

നിങ്ങൾക്കും മിസിസ് ബുള്ളിനും എന്നത്തെയും പോലുള്ള പ്രേമത്തോടെ,

നിങ്ങളുടെ വിധേയൻ വിവേകാനന്ദൻ.

## 478

(മിസ് ജോസഫൈൻ മക്‌ലിയോഡിന്) അലമേഡ, കാലിഫോർണിയ

20 ഏപ്രിൽ 1900

എന്റെ പ്രിയ ജോ,

നിങ്ങളുടെ കുറിപ്പ് ഇന്നു കിട്ടി. ഞാൻ ഇന്നലെ നിങ്ങൾക്കൊന്നെഴുതിയിരുന്നു. നിങ്ങൾ ഇംഗ്ലണ്ടിലായിരിക്കുമെന്നു വിചാരിച്ചു ഞാനതങ്ങോട്ടു വിട്ടു.......

ഞാൻ നിങ്ങളുടെ സന്ദേശം മിസിസ് ബെറ്റ്സിനു നല്കിയിരിക്കുന്നു. അഭേദാനന്ദനുമായി ഈ കൊച്ചുകലഹം ഉണ്ടായല്ലോ എന്നു ഞാൻ വളരെ വ്യസനിക്കുന്നു. അയാളുടെ കത്തു നിങ്ങളയച്ചു തന്നതും കിട്ടി. അയാൾ പറയുന്നിടത്തോളം അയാൾ ശരിയാണ്. "മി. ലെഗ്ഗെറ്റിനു വേദാന്തത്തിൽ താല്പര്യമില്ല. ഇനിയൊട്ടു സഹായിക്കയുമില്ല. നിങ്ങൾ സ്വന്തം കാലിൽത്തന്നെ നില്ക്കുക എന്ന് സ്വാമി എനിക്കെഴുതുന്നു." പണത്തിനെന്തു ചെയ്യണമെന്നു ചോദിച്ചതിന്, നിങ്ങളും മിസിസ് ലെഗ്ഗെറ്റും ആഗ്രഹിച്ചതനുസരിച്ച് ന്യൂയോർക്കിനെസ്സംബന്ധിച്ചു ഞാനെഴുതിയ മറുപടിയായിരുന്നു അത്.

ശരി, കാര്യങ്ങൾ തനതു രൂപം കൈക്കൊള്ളും; പക്ഷേ ഞാനെന്തോ ചെയ്യേണ്ടതുണ്ടെന്നു മിസിസ് ബുള്ളിന്റെയും നിങ്ങളുടെയും മനസ്സിലുള്ളതുപോലെ തോന്നുന്നു. എന്നാൽ. ഒന്നാമത്, വിഷമങ്ങളെക്കുറിച്ച് എനിക്കു യാതൊന്നും അറിഞ്ഞുകൂടാ. ഇതെന്തിനു വേണ്ടിയാണെന്നു നിങ്ങളാരും എനിക്കു യാതൊന്നും എഴുതുന്നില്ല, ഞാനൊരു പരചിത്തഗ്രാഹിയുമല്ല.

അഭേദാനന്ദൻ കാര്യങ്ങളൊക്കെ കയ്യടക്കി വെയ്ക്കാൻ ആഗ്രഹിച്ചതായി

പൊതുവേ ഒന്ന് എനിക്കെഴുതുകമാത്രമേ നിങ്ങൾ ചെയ്തുള്ളൂ. അതിൽനിന്ന് എനിക്കെന്തു മനസ്സിലാക്കാനാവും? എന്താണ് വിഷമങ്ങൾ? അഭിപ്രായവ്യത്യാസങ്ങൾ എന്തിനെച്ചൊല്ലിയാണെന്നതിനെസ്സംബന്ധിച്ച്. സംഹാരദിനത്തിന്റെ കൃത്യമായ തീയതിയെക്കുറിച്ചെന്നപോലെതന്നെ. ഞാൻ ഇരുട്ടിൽ പെട്ടിരിക്കുന്നു!

എങ്കിലും മിസിസ് ബുള്ളിന്റെയും നിങ്ങളുടെയും കത്തുകൾ കുറേയേറെ അസഹ്യതയെ വെളിവാക്കുന്നുണ്ട്!

ഈ സംഗതികൾ ചിലപ്പോൾ കെട്ടുപിണയാറുണ്ട്. നാമെത്ര കരുതിയാലും. അവ സ്വയം രൂപപ്പെടട്ടെ.

മിസിസ് ബുൾ ആഗ്രഹിച്ചപ്രകാരം ഒസ്യത്ത് എഴുതിവെയ്ക്കുകയും മി. ലെഗ്ഗറ്റിന് അയച്ചുകൊടുക്കുകയും ചെയ്തിരിക്കുന്നു.

ഞാനങ്ങനെ കഴിയുന്നു. ചിലപ്പോൾ സുഖമായി, ചിലപ്പോൾ അസുഖമായി. മിസിസ് മെല്ട്ടൺ എനിക്കു ലവലേശമെങ്കിലും പ്രയോജനപ്പെട്ടെന്ന് എന്റെ മനസ്സാക്ഷിപ്രകാരം പറയാൻ എനിക്കു കഴിവില്ല. അവരെന്നോടു നന്നായി പെരുമാറിയിരുന്നു; അതിനു ഞാൻ വളരെ നന്ദിയുള്ളവനുമാണ്. അവർക്കെന്റെ പ്രേമം. അവർ മറ്റുള്ളവർക്കു പ്രയോജനപ്പെടുമെന്നു വിശ്വസിക്കുന്നു.

ഈ വസ്തുത മിസിസ് ബുള്ളിന്നെഴുതിയതിന്, കൃതജ്ഞനും നന്ദിയുള്ളവനും മറ്റും മാറുമായിരിക്കേണ്ടതെങ്ങനെയെന്നതിനുസ്സംബന്ധിച്ച് നാലു പേജ് ഉപദേശപ്രസംഗം എനിക്കു കിട്ടി.

ഇതെല്ലാം തീർച്ചയായും ഈ അഭേദാനന്ദക്കാര്യത്തിൽ നിന്നുദ്‌വിച്ചിട്ടുള്ളതാണ്?

സ്റ്റർഡിയും മിസിസ് ജോൺസണും മാർഗോട്ടിനെക്കൊണ്ട് അസ്വസ്ഥരായിട്ട് എന്റെമേൽ ചാടിവീണു. ഇപ്പോൾ അഭേദാനന്ദൻ മിസിസ് ബുള്ളിനെ അസ്വസ്ഥയാക്കിയിരിക്കുന്നു; സ്വാഭാവികമായി അതിന്റെ ആഘാതം ഞാനേല്ക്കണം. അത്തരമാണ് ജീവിതം!

മുക്തനും സ്വതന്ത്രനുമായിരിക്കണമെന്നും മി. ലെഗ്ഗെറ്റ് സഹായിക്കാൻ പോകുന്നില്ലെന്നും അയാൾക്കെഴുതണമെന്ന് നിങ്ങളും മിസിസ് ലെഗ്ഗെറ്റും എന്നാടാവശ്യപ്പെട്ടു. ഞാനെഴുതി; ഇനി എനിക്ക് എന്ത് ചെയ്യാനാവും?

ജോണോ ജായ്ക്കോ നിങ്ങളെ അനുസരിക്കുന്നില്ലെന്നുവെച്ച് അതിനെന്നെ തൂക്കിലിടണമോ? ഈ വേദാന്തസമാജത്തെപ്പറ്റി എനിക്കെന്തറിയാം? ഞാനതു തുടങ്ങിയോ? എനിക്കതിൽ വല്ല കയ്യുമുണ്ടായിരുന്നോ?

അതുമല്ല സംഗതിയെന്തെന്ന് എനിക്കെഴുതാൻ ആർക്കും കനിവൊട്ടില്ല താനും!

കൊള്ളാം, ഈ ലോകം വലിയൊരു തമാസതന്നെ.

മിസിസ് ലെഗ്ഗെറ്റ് വേഗത്തിൽ ആരോഗ്യം വീണ്ടെടുക്കുന്നതിൽ ഞാൻ സന്തോഷിക്കുന്നു. അവരുടെ പൂർണ്ണമായ ആരോഗ്യപ്രാപ്തിക്കുവേണ്ടി ഞാൻ ഓരോ നിമിഷവും പ്രാർത്ഥിക്കുന്നു. ഞാൻ തിങ്കളാഴ്ച ചിക്കാഗോ വിലേയ്ക്കു പോകുന്നു. ദയാലുവായ ഒരു മഹതി മൂന്നു മാസത്തിനകം ഉപ യോഗിക്കാവുന്ന ന്യൂയോർക്കുവരെയുള്ള ഒരു പാസ്സ് തന്നിട്ടുണ്ട്. അമ്മ എന്നെ കാത്തു രക്ഷിക്കും. എന്റെ ആയുഷ്കാലമത്രയും എന്നെ കാത്തു കൊണ്ടിട്ട് ഇപ്പോൾ ഇടയ്ക്കിട്ടുകളയാൻ പോകുന്നില്ല.

കൃതജ്ഞതാപൂർവ്വം എന്നും സ്വന്തം വിവേകാനന്ദൻ.

## 479

(മിസ് മേരി ഹേലിന്) അലമേഡ, കാലിഫോർണിയ

23 ഏപ്രിൽ 1900

എന്റെ പ്രിയ മേരീ,

ഞാൻ ഇന്നു പുറപ്പെടേണ്ടതായിരുന്നു; പക്ഷേ, വിടുന്നതിനു മുമ്പ് കാലി ഫോർണിയയിലെ കൂറ്റൻ ചെന്തടിമരങ്ങളുടെ ചോട്ടിലെ തരുലവാസത്തെ നുള്ള പ്രലോഭനത്തെ തള്ളാൻ കഴിയാത്ത ഒരു ചുറ്റുപാടാണ് എനിക്കു വന്നുകൂടിയത്. അതുകൊണ്ട് ഞാനതു മൂന്നുനാലു ദിവസത്തേയ്ക്കു മാറ്റി വെയ്ക്കുന്നു. കൂടാതെ, നിരന്തരമായ പ്രവൃത്തിക്കുശേഷം, നാലു ദിവസത്തെ ഈ ക്ലേശകരമായ യാതയ്ക്കു മുമ്പ്, എനിക്ക് ഈശ്വരസൃഷ്ടമായ സ്വത ന്ത്രവായുവിന്റെ ഒരു വീർപ്പ് ആവശ്യവുമാണ്.

പതിനഞ്ചു ദിവസത്തിനകം മേരിയെ വന്നു കണ്ടുകൊള്ളാമെന്ന എന്റെ വാക്കു പാലിക്കണമെന്നു മാർഗോട് നിർബ്ബന്ധിക്കുന്നു. അതു പാലിക്കപ്പെ ടും-പതിനഞ്ചിനുപകരം ഇരുപതു ദിവസത്തിനകം. അങ്ങനെ, ഈയിടെ ചിക്കാഗോവിൽ അടിച്ചുകൊണ്ടിരിക്കുന്ന അസഹ്യമായ മഞ്ഞുകാറ്റിനെ എനിക്ക് ഒഴിവാക്കുകയും ചെയ്യാം. കുറച്ചു കരുത്തും നേടാം.

മാർഗോട് മേരിയുടെ വലിയ പക്ഷപാതിനിയാണെന്നു തോന്നുന്നു; എന്നെ ക്കൂടാതെ വേറെ ചിലർക്കമുണ്ട് അനന്തരവൾമാരും ചർച്ചക്കാരികളും അമ്മാ യിമാരുമെല്ലാം.

ഞാൻ നാളെ കാട്ടിലേയ്ക്കു തിരിക്കുന്നു. ഹാവൂ! ചിക്കാഗോവിൽ കട ന്നുകൂടന്നതിനുമുമ്പ് എന്റെ ശ്വാസകോശങ്ങൾ ഓസോൺ കൊണ്ടു നിറ

യ്ക്കട്ടെ. അതിനിടെ, എന്റെ തപാൽ ചിക്കാഗോവിൽ വന്നാൽ എനിക്കുവേണ്ടി സൂക്ഷിച്ചുവെയ്ക്കുക; നല്ല പെൺകുട്ടിയെപ്പോലെ – നിങ്ങളതാണുതാനും – അതിങ്ങോട്ടയച്ചേയ്ക്കരുത്.

ഞാനെന്റെ പ്രവൃത്തി അവസാനിപ്പിച്ചിരിക്കുന്നു. റെയിൽ യാത്രയ്ക്കു മുമ്പു കുറച്ചു ദിവസത്തെ – മൂന്ന് അഥവാ നാല് – വിശ്രമം മാത്രം, സുഹൃത്തുക്കൾ നിർബ്ബന്ധിക്കയാണ്.

ഇവിടെനിന്നു ന്യൂയോർക്കിലേയ്ക്ക് എനിക്കൊരു ഫ്രീ പാസ്സുണ്ട്; ഉറക്കുവണ്ടിക്കല്ലാതെ ഒരു ചെലവുമില്ല. അങ്ങനെ. കണ്ടോ ഫ്രീ, ഫ്രീ! (സ്വതന്ത്രൻ, സ്വതന്ത്രൻ)

സസ്നേഹം സ്വന്തം വിവേകാനന്ദൻ

## 480

(മിസ് മേരി ഹേലിന്) 30 ഏപ്രിൽ 1900

എന്റെ പ്രിയ മേരി,

പെട്ടെന്നുണ്ടായ അസ്വാസ്ഥ്യവും പനിയും ചിക്കാഗോവിലേയ്ക്കുള്ള എന്റെ പുറപ്പാടിനെ ഇനിയും തടയുന്നു. യാത്രയ്ക്കുള്ള ശക്തി ഉണ്ടായാലുടൻ ഞാൻ പുറപ്പെടും. ഇന്നാൾ മാർഗോട്ടിൽനിന്ന് ഒരു കത്തുണ്ടായിരുന്നു. സദയം എന്റെ പ്രേമം അവർക്കു നല്കുക, എൻരെ ശാശ്വതപ്രേമം നിങ്ങൾ സ്വയം അറിയുകയും ചെയ്ക, ഹരിയറ്റ് എവിടെ? ഇപ്പോഴും ചിക്കാഗോവിൽ? മക്കിൻഡ് ലിസോദരിമാരോ? എല്ലാവർക്കും എന്റെ പ്രേമം.

വിവേകാനന്ദൻ

## 481

(സിസ്റ്റർ നിവേദിതയ്ക്ക്) 2 മേയ് 1900

എന്റെ പ്രിയ നിവേദിതേ,

എനിക്കു വളരെ അസുഖമായിരിക്കുന്നു–മാസങ്ങളായുള്ള കഠിനപ്രവർത്തനംകൊണ്ടു വീണ്ടും വന്നുപെട്ട രോഗബാധ.

ശരി, എനിക്കു വൃക്കകൾക്കോ ഹൃദയത്തിനോ രോഗമൊന്നുമില്ലെന്ന് അതു തെളിയിച്ചുതന്നിരിക്കുന്നു – കഠിനപ്രയത്നം മൂലമുണ്ടായ ക്ഷീണം മാത്രം.

പൂർണ്ണസുഖം പ്രാപിക്കുംവരെ കുറച്ചു ദിവസത്തേയ്ക്ക് – കറച്ചു ദിവസമേ വേണ്ടൂ എന്നു തീർച്ച–ഞാൻ നാട്ടുമ്പുറത്തേയ്ക്ക് പോകുന്നു.

അതിനിടെ ഭാരതത്തിൽനിന്നുള്ള കത്തുകളൊന്നും എനിക്കു വായിക്കേണ്ട-പ്ലേഗുവാർത്തകളും മറ്റും. എന്റെ തപാൽ മേരിക്കാണ് വരുന്നത്; അവരോ നിങ്ങളോ അതു സൂക്ഷിക്കുക (അവർ അങ്ങു പോകുന്നെങ്കിൽ നിങ്ങൾ), ഞാൻ തിരിച്ചുവരുംവരെ.

ഞാൻ സകലവ്യാകലതയും വലിയച്ചെറിയാൻ പോകയാണ്. അമ്മ ജയിക്കട്ടെ.

മിസിസ് സി.പി. ഹണ്ടിങ്ടൺ. എന്നെ സഹായിച്ച വളരെ വളരെ ധനികയായ ഒരു മഹതി, വന്നിരുന്നു; നിങ്ങളെ കാണാനും സഹായിക്കാനും ആഗ്രഹിക്കുന്നു. അവർ ജൂൺ 1-ാംനുക്കു ന്യൂയോർക്കിലുണ്ടാവും. അവരെ കാണാതെ പോകരുത്. എനിക്കു വേണ്ടത്ര നേരത്തേ വരാനാവില്ലെങ്കിൽ അവരെ പരിചയപ്പെടാൻ ഒരു കത്തു നിങ്ങൾക്കയച്ചുതരാം.

മേരിയ്ക്ക് എന്റെ പ്രേമം നല്കുക. കുറച്ചു നാൾക്കകം ഞാനിവിടം വിടുന്നു.

അനുഗ്രഹപൂർവ്വം എന്നും സ്വന്തം വിവേകാനന്ദൻ.

പുനശ്ച. ഇക്കൂട്ടത്തിലുള്ള കത്ത് ആഡംസ് ജഡ്ജിയുടെ ഭാര്യ മിസിസ് എം.സി. ആഡംസിനെ നിങ്ങൾക്കു പരിചയപ്പെടുത്താനാണ് അവരെ ഉടനെ പോയിക്കാണുക. അതിൽ നിന്നു വളരെ നന്മ വന്നേയ്ക്കാം. അവർ സുപ്രസിദ്ധയാണ്; അവരുടെ മേൽവിലാസം കണ്ടുപിടിക്കുക.

വിവേകാനന്ദൻ.

## 482

(ലോസ് ഏഞ്ചല്സിലെ മിസിസ് ബ്ലോഡ്ഗെറ്റിന്) 2 മേയ് 1900

പ്രിയ റോക്സി,

നിങ്ങളുടെ വളരെ വളരെ കനിവുള്ള കുറിപ്പു കിട്ടി. ആറു മാസത്തെ കഠിനപ്രവർത്തനത്തിനുശേഷം ക്ഷീണവും പനിയുമായി ഞാൻ വീണ്ടും കിടപ്പാണ്. ഏതായാലും എന്റെ വൃക്കകളും ഹൃദയവും പണ്ടേപ്പോലെ ഭദ്രമെന്നു കണ്ടുപിടിച്ചിരിക്കുന്നു. നാട്ടിന്‌ല പുറത്തു കുറച്ചുദിവസത്തെ വിശ്രമമെടുക്കാൻ പോകയാണ്; പിന്നെ ചിക്കാഗോവിലേയ്ക്കു തിരിക്കുകയുമായി.

ഞാനിതാ മിസിസ് മില്വാർഡ് ആഡംസിന് എഴുതിയതേ ഉള്ളൂ; മിസിസ് ആഡംസിനെ ചെന്നുകണ്ടു പരിചയപ്പെടാനും തന്റെ പ്രവർത്തനത്തെപ്പറ്റി അവർക്കു വേണ്ട വിവരങ്ങളെല്ലാം നല്കാനും എന്റെ ശിഷ്യ മിസ് നോബിളിനൊരു കത്തും നല്കിയിട്ടുണ്ട്.

ശരി, പ്രിയപ്പെട്ട നല്ല അമ്മേ, സർവ്വാനുഗ്രഹങ്ങളും ശാന്തിയും നിങ്ങൾക്കു എന്നുമുണ്ടായിരിക്കട്ടെ. ഞാനൊരല്പം ശാന്തിക്ക് വെമ്പുകയാണ്- എനിക്കുവേണ്ടി പ്രാർത്ഥിക്കൂ. കേറ്റിന് പ്രേമത്തോടുകൂടി,

എന്നും സ്വന്തം മകൻ വിവേകാനന്ദൻ

പുനശ്ച. മിസ് സ്പെൻസർ-ബസാകിസ്റ്റ്സിനും മിസിസ് സ-യ്ക്കും മറ്റു സുഹൃത്തുക്കൾക്കും പ്രേമം.

ട്രിക്സിന് അനേകം ആശീർവാദങ്ങൾ

വിവേകാനന്ദൻ

## 483

(സിസ്റ്റർ നിവേദിതയുടെ ചോദ്യങ്ങൾക്കു സാൻ ഫ്രാൻസിസ്കോവിൽ വെച്ച് 24 മേയ് 1900-ൽ കുറിച്ചിട്ട ഉത്തരം)

ചോ: പൃഥ്വീരാജും ചാന്ദും കനൗജിലെ സ്വയംവരത്തിൽ പങ്കുകൊള്ളാൻ നിശ്ചയിച്ചപ്പോൾ എന്തു പ്രച്ഛന്നവേഷം കെട്ടി നടിച്ചെന്ന് എനിക്ക് ഓർക്കാൻ കഴിയുന്നില്ല.

ഉ: ഇരുവരും ഗായകന്മാരായിട്ടാണ് പോയത്.

ചോ: മാത്രമല്ല പൃഥ്വീരാജ് സംയുക്തമായ വിവാഹം ചെയ്യാൻ നശ്ചയിച്ചത്, ഒട്ട് അവർ തന്റെ ശത്രുവിന്റെ മകളായതുകൊണ്ടും, ഒട്ട് അവരുടെ വിപുലസൗന്ദര്യത്തിന്റെ യശസ്സിനുവേണ്ടിയുമാണോ? പിന്നെ അദ്ദേഹം അവരുടെ തോഴിയുടെ ഉദ്യോഗം കിട്ടാൻ ഒരു ഭൃത്യയെ അയയ്ക്കുകയുണ്ടായോ? രാജകുമാരിയെ പൃഥ്വീരാജിൽ അനുരക്തയാക്കാൻ ഈ വൃദ്ധധാത്രി പരിശ്രമിച്ചോ?

ഉ: അപദാനങ്ങൾ കേട്ടും ചിത്രങ്ങൾ കണ്ടും അവർ അന്യോന്യം അനുരക്തരായിക്കഴിഞ്ഞു. ചിത്രങ്ങളിലൂടെ അനുരക്തരാവുക ഒരു പഴയ ഭാരതീയവിനോദമാണ്.

ചോ. കൃഷ്ണൻ ഇടയരുടെ ഇടയ്ക്കു വളരാൻ ഇടയായതെങ്ങനെ?

ഉ: അവിടുത്തെ അച്ഛന് നൃശംസനായ കംസനിൽനിന്ന് അവിടുത്തെ രക്ഷിക്കാൻ ആ കുഞ്ഞിനെയുംകൊണ്ടു പലായനം ചെയ്യേണ്ടിവന്നു. അക്കൊല്ലംതൊട്ട് എല്ലാ ആൺകുഞ്ഞുങ്ങളെയും കൊന്നുകളയാൻ അയാൾ ആജ്ഞാപിച്ചു; കാരണം (ഒരു പ്രവചനം മുലം) അവരിലൊന്നു കൃഷ്ണനായിരിക്കുമെന്നും അവൻ തന്നെ സിംഹാസനഭ്രഷ്ടനാക്കുമെന്നും അയാൾക്കു ഭയമായിരുന്നു അയാൾ പ്രവചനഭീരുവായി കൃഷ്ണന്റെ അച്ഛ

നെയും അമ്മയെയും (അവർ തന്റെ ചാർച്ചക്കാരായിരുന്നിട്ടും) തടവിൽ വെച്ചു.

ചോ: അവിടുത്തെ ഈ ജീവിതഭാഗം എങ്ങനെ അവസാനിച്ചു?

ഉ: നൃശംസനാൽ ക്ഷണിക്കപ്പെട്ടിട്ട് അവിടുന്നു തൻരെ ജ്യേഷ്ഠനായ ബലദേവനും വളർത്തച്ഛനായ നന്ദനും കൂടെ ഒരുത്സവത്തിനു ചെന്നു (അവിടുത്തെ സംഹരിക്കാൻ നൃശംസൻ ഗൂഢാലോചന ചെയ്തിരുന്നു) അവിടുന്ന് ആ നൃശംസനെ കൊന്നു, സിംഹാസനം താനെടുക്കുന്നതിനുപകരം അടുത്ത അവകാശിയെ അതിൽ വാഴിച്ചു. താൻ കർമ്മഫലം ഒരിക്കലും സ്വയം കൈക്കൊണ്ടില്ല.

ചോ: ഈ കാലഘട്ടത്തിലെ വല്ല നാടകീയസംഭവും പറഞ്ഞുതരാമോ?

ഉ: ഈ കാലഘട്ടം അദ്ഭുതമയമാണ്. ശൈശവത്തിൽ അവിടുന്നു കുസൃതിയായിരുന്നു; അതുകൊണ്ട് ഗോപിയായ അമ്മ കടയുന്ന ചരടുകൊണ്ട് അവിടുത്തെ കെട്ടാൻ നോക്കി, പക്ഷേ അവർക്കു കിട്ടിയ ചരടുകളൊക്കെക്കൊണ്ടും അവിടുത്തെ കെട്ടാനാവില്ലെന്നു കണ്ടു. അപ്പോൾ അവരുടെ കണ്ണു തുറക്കുകയും സമസ്തവിശ്വവും സ്വശരീരമായവനെയാണ് താൻ ബന്ധിക്കാൻ പോയതെന്നു കാണുകയും ചെയ്തു. അവർ പ്രാർത്ഥിക്കാനും വിറയ്ക്കാനും തുടങ്ങി. ഉടനെ ഭഗവാൻ സ്വമായകൊണ്ട് അവരെ സ്പർശിക്കയും അവർ തന്റെ കുട്ടിയെ മാത്രം കാണുകയും ചെയ്തു.

ഭഗവാൻ ഗോപാലനായെന്നത് അവിശ്വസിച്ചു ദേവമുഖ്യനായ ബ്രഹ്മാവ് ഒരു ദിവസം എല്ലാ ഗോക്കളെയും ഗോപകുമാരന്മാരെയും മോഷ്ടിച്ച് ഒരു ഗുഹയിൽ ഉറക്കി. അദ്ദേഹം മടങ്ങി വന്നപ്പോൾ അതേ ഗോക്കളേയും ഗോപകുമാരന്മാരേയും കൃഷ്ണന്റെ ചുറ്റും കണ്ടു. വീണ്ടും അദ്ദേഹം ഈ പുതിയ കൂട്ടരേയും കട്ടു ദുരെയൊളിപ്പിച്ചു. അദ്ദേഹം മടങ്ങിവരികയും വീണ്ടും അതു തന്നെ അവിടെ കാണുകയും ചെയ്തു അപ്പോൾ അദ്ദേഹത്തിന്റെ കണ്ണു തുറക്കുകയും ഭഗവാന്റെ ശരീരത്തിൽ അനേകം ലോകങ്ങളേയും സ്വർഗ്ഗങ്ങളേയും ഉത്തരോത്തരമഹത്തരന്മാരായ ആയിരക്കണക്കിന് ബ്രഹ്മാക്കളേയും കണ്ടുതുടങ്ങുകയും ചെയ്തു.

അവിടുന്നു യമുനാജലത്തെ വിഷമയമാക്കിക്കൊണ്ടിരുന്ന കാളിയസർപ്പത്തിന്റെമേൽ നൃത്തംവെച്ചു; താൻ ഇന്ദ്രപൂജയെ വിരോധിച്ചതിലുള്ള പക കൊണ്ട് വ്രജവാസികളെ മഴപ്രളയത്തിൽ കൊല്ലാൻനോക്കിയ ഇന്ദ്രനെ ധിക്കരിച്ച് ഗോവർദ്ധനഗിരിയെ അവിടുന്ന് ഉയർത്തിപ്പിടിച്ചു. കൃഷ്ണൻ അവരുടെ തലയ്ക്കുമേൽ ഗോവർദ്ധനഗിരിയെ ഒരു വിരൽകൊണ്ടു പൊക്കിപ്പിടിച്ച് അവർക്കെല്ലാം അഭയമരുളി.

കുട്ടിക്കാലംമുതൽ അവീടുന്നു സർപ്പപൂജയ്ക്കും ഇന്ദ്രപൂജയ്ക്കും വിരോധിയായിരുന്നു. ഇന്ദ്രപൂജ ഒരു വൈദികച്ചടങ്ങാണ്. ഗീതയിലൂടനീളം അവിടുന്നു വൈദികച്ചടങ്ങിന് അനുകൂലമല്ല.

അവിടുത്തെ ഗോപീപ്രേമത്തിന്റെ കാലം ഇതാണ്. അവിടുത്തേയ്ക്കു പതിനൊന്നു വയസ്സു പ്രായമായിരുന്നു.

## 484

(സിസ്റ്റർ നിവേദിതയ്ക്ക്) സാൻഫ്രസിസ്കോ

26 മേയ് 1900

പ്രിയനിവേദിതേ,

നിനക്ക് സർവ്വാനുഗ്രഹങ്ങളും. വിഷാദമൊട്ടും വേണ്ട. ശ്രീഗുരു ജയ! ശ്രീഗരു ജയ! നിന്റെ സിരകളിൽ ക്ഷത്രിയരക്തമാണ്. ഞങ്ങളുടെ കാഷായവസ്ത്രം യുദ്ധക്കളത്തിലെ മരണപടമാണ്. ആദർശത്തിനുവേണ്ടിയുള്ള മരണമാണ് നമ്മുടെ ലക്ഷ്യം, വിജയത്തിനുവേണ്ടിയല്ല. ശ്രീ ഗുരു ജയ!.....

കറുത്തതും കനത്തതുമാണ് ദുർവിധിയുടെ ഞെറികൾ. പക്ഷേ ഞാൻ നാഥനാണ്. ഞാനെന്റെ കൈയ് ഉയർത്തുന്നു. അഹോ, അവ മറയുകയും ചെയ്യുന്നു! ഇതെല്ലാം അസംബന്ധമോ? ഭയമാണ്. ഞാൻ ഭയത്തിനു ഭയമാണ്, രുദ്രന്നു രുദ്രനാണ്. ഞാൻ അഭയവും അദ്വിതീയവുമായ ഏകമാണ്, ഞാൻ വിധിവിധാതാവാണ്, സർവ്വനിർമ്മാർജ്ജകനാണ്, ശ്രീഗുരു ജയ! ഉറയ്ക്കുക, കുഞ്ഞേ, കാഞ്ചനാദി പ്രലോഭനങ്ങൾക്ക് ഒരുനാളും വശംവദയാകരുത്. നാം ജയിക്കും.

വിവേകാനന്ദൻ.

## 485

(മിസ് മേരി ഹേലിന്) 1921 ഡബ്ല്യു. 21 സ്റ്റ്റീറ്റ്

ലോസ് ഏഞ്ജല്സ്

17 ജൂൺ 1900

എന്റെ പ്രിയ മേരി,

എനിക്കു വളരെ ഭേദമുണ്ടെന്നുള്ളതു ശരിതന്നെ; പക്ഷേ തികച്ചും സുഖമായിട്ടില്ല; ഏതായാലും കഷ്ടപ്പെടുന്ന ഏതൊരുവന്നും മനോഭാവം ഒന്നാണ്. എനിക്ക് വായുകോപമോ മറ്റോ ആയിരുന്നില്ല.

കാളീപൂജ ഒരു മതത്തിലേയും അവശ്യഘടകമല്ല. ധർമ്മസർവ്വസ്വം ഉപനിഷത്തുകൾ പഠിപ്പിക്കുന്നുണ്ട്. കാളീഉപാസന എന്റെ പ്രത്യേകവ്യക്തിതാത്പര്യം മാത്രം. അതിനെപ്പറ്റി ഗൗരവമായി പ്രഭാഷണം ചെയ്യുന്നത് നീ

കേട്ടിരിക്കയില്ല, ഇന്ത്യയിലെങ്ങാനും അതിനെക്കുറിച്ചു സംസാരിച്ചതായി വായിച്ചറിയാനും ഇടയില്ല. സർവ്വലോകഹിതകരങ്ങളായ വിഷയങ്ങൾ മാത്രമേ ഞാൻ പഠിപ്പിക്കുന്നുള്ളൂ. എനിക്കുമാത്രം ചേരുന്ന അസാധാരണ മാർഗ്ഗമെന്തെങ്കിലും ഉണ്ടെങ്കിൽ അതു ഞാൻ രഹസ്യമാക്കിവെയ്ക്കുന്നു. അതവിടെ അവസാനിക്കുന്നു. കാളീഉപാസന നിന്നെ ഞാൻ പഠിപ്പിക്കുന്നത് ആശാസ്യമല്ല. ഞാനാരേയും അതു പഠിപ്പിച്ചിട്ടുമില്ല.

ഹിന്ദുജനങ്ങൾ ബോസുമാരെ തള്ളിക്കളഞ്ഞിരിക്കുന്നതായി നിങ്ങൾ വിചാരിക്കുന്നപക്ഷം നിങ്ങൾക്കു തികച്ചും തെറ്റിയിരിക്കുന്നു. ഇംഗ്ലീഷ് ഭരണകർത്താക്കൾക്ക് അയാളെ ഒരു മൂലയിലേയ്ക്കു തള്ളണമെന്നുണ്ട്. ഭാരതവംശത്തിൽ അത്തരം വികസനങ്ങളെ അവർ, സ്വാഭാവികമായും. ഇഷ്ടപ്പെടുന്നില്ല. അവർ ചുറ്റുപാടുകൾ അയാൾക്ക് അസഹ്യമാക്കിത്തീർക്കുന്നു, അതുകൊണ്ടാണ് അയാൽ മറ്റു വല്ലേടത്തും പോകാൻ നോക്കുന്നത്.

പാവപ്പെട്ട യാഥാസ്ഥിതികഹിന്ദുക്കളെക്കുറിച്ച് തങ്ങൾ ലജ്ജിതരാണെന്നു തോന്നിപ്പിക്കുന്ന ആചാരവിചാരങ്ങളോടുകൂടിയവരാണ് ഇംഗ്ലീഷ് ഭ്രൂമക്കാർ എന്നതുകൊണ്ടു ഞാനുദ്ദേശിക്കുന്നത്. ഞാൻ എന്റെ വംശത്തെയോ എന്റെ ജന്മത്തെയോ എന്റെ ജനതയെയോ കുറിച്ചു ലജ്ജിക്കുന്നില്ല. അത്തരക്കാരെ ഹിന്ദുക്കൾ ഇഷ്ടപ്പെടുന്നില്ലെന്നതിൽ എനിക്ക് അദ്ഭുതമില്ല.

ശുദ്ധവും സരളവുമായ ഉപനിഷത്സിദ്ധങ്ങൾതന്നെയായ ഞങ്ങളുടെ മതത്തിൽ ചടങ്ങുകൾക്കോ പ്രതീകങ്ങൾക്കോ മറ്റോ യാതൊരു സ്ഥാനവുമില്ല. ചടങ്ങുകളും മറ്റും മതസാക്ഷാത്കരണത്തിൽ തങ്ങളെ സഹായിക്കുന്നെന്ന് പലരും വിചാരിക്കുന്നുണ്ട്. എനിക്കൊരു വിരോധവുമില്ല.

യാതൊരു ഗ്രന്ഥങ്ങളേയോ ആചാര്യന്മാരേയോ പ്രവാചകന്മാരേയോ രക്ഷകന്മാരേയോ ആശ്രയിക്കുന്നില്ലയോ, യാതൊന്ന് ഈ ജന്മത്തിലോ മറ്റു വല്ല ജനങ്ങളിലോ നമ്മളെക്കൊണ്ടു അന്യരെ ആശ്രയിപ്പിക്കുന്നുമില്ലയോ അതാണ് മതം. ഈ അർത്ഥത്തിൽ ഉപനിഷത്തുകളിലെ അദ്വൈതമാണ് ഒരേ ഒരു മതം. പക്ഷേ, രക്ഷകന്മാർക്കും ഗ്രന്ഥങ്ങൾക്കും പ്രവാചകന്മാർക്കും ചടങ്ങുകൾക്കും മറ്റും അതതിന്റേതായ സ്ഥാനങ്ങളുണ്ട്. അവ വളരെപ്പേരെ സഹായിച്ചേക്കാം. കാളീപൂജ എന്നെ എന്റെ ലൗകികപ്രവർത്തനത്തിനു സഹായിക്കുന്നതുപോലെ. അവയ്ക്കു സ്വാഗതം.

ഗുരു, അത് മറ്റൊരു കാര്യം. അതിതാണ്; ആധ്യാത്മിക ശക്തിയും ജ്ഞാനവും പകർന്നുകൊടുക്കുകയും സ്വീകരിക്കുകയും ഓരോ ജനതയും ഓരോ തരത്തിലാണ്. ഓരോ ജനതയും മറ്റു ജനതയുടെ ആശയാദർശങ്ങൾ തുടർച്ചയായി സ്വീകരിച്ചുകൊണ്ടിരിക്കുന്നത് തങ്ങളുടെ ദേശീയാദർശങ്ങൾക്കനുഗുണമായി സ്വന്തം മാതൃകയാക്കി മാറ്റുന്നതിനാണ്. വിവിധ മാതൃ

കകളെ തുടച്ചു നീക്കുന്നതിനുള്ള സമയം ഇനിയുമായിട്ടില്ല. എവിടെനിന്നു ലഭിക്കുന്ന ഏതുതരം വിദ്യാഭ്യാസവും ഏതു നാട്ടിലെ ആദർശങ്ങളോടും പൊരുത്തപ്പെടാവുന്നതേയുള്ളു. അവയെ ദേശാസാത്ക്കരിക്കണമെന്നുമാത്രം.

എല്ലാവരുടേയും ശാശ്വതാദർശം ത്യാഗമാണ് അന്യവംശങ്ങൾക്ക് (ഭാരതീയർക്കൊഴികെ) അതറിഞ്ഞുകൂടെന്നുമാത്രം. പ്രകൃതിയാൽ പ്രേരിതരായി അറിയാതെയാണെങ്കിലും അവരും ത്യാഗമാണ് ചെയ്തുപോരുന്നത്. ഇതാണ് യുഗയുഗാന്തരങ്ങളായി നിർവ്വഹിക്കപ്പെടുന്ന ഒരൊറ്റ പ്രയോജനം. അത് ഈ സൗരയൂഥത്തിന്റെ നാശത്തോടുകൂടി അവസാനിക്കുമെന്നോ നിങ്ങൾ കരുതന്നത്! ലോകം സദാ പുരോഗമിച്ചുകൊണ്ടിരിക്കയാണത്രെ! അനന്തലോകത്തിലുള്ള ആരും നമ്മോട് ആശയവിനിമയത്തിനുമാത്രം വികസിച്ചിട്ടുമില്ലത്രെ! അസംബന്ധം! എല്ലാവരും ഒരേ പ്രകൃതിനിയമമനുസരിച്ചു ജനിക്കുന്നു ജീവിക്കുന്നു മരിക്കുന്നു. അത്രതന്നെ. അല്ലാതെ ത്യാഗത്തിൽനിന്ന് അന്യമായ വർദ്ധിതപ്രയോജനമൊന്നും ഈ സൃഷ്ടിയിൽ ഇല്ലതന്നെ. നിങ്ങളുടേത് കേവലം ശിശുക്കളുടെ സ്വപ്നം മാത്രം.

ശരി, ഇനി എന്നപ്പറ്റി, മാസംതോറും കുറച്ചു ഡോളർ തരാൻ നിങ്ങൾ ഹരിയറ്റിനെ പ്രേരിപ്പിക്കണം. അങ്ങനെതന്നെ ചെയ്യാൻ എനിക്കു വേറെയും സുഹൃത്തുക്കളുണ്ടാവും. അതിൽ ഞാൻ വിജയിച്ചാൽ ഭാരതത്തിലേയ്ക്ക് അങ്ങു പറക്കുകയായി. ഉപജീവനത്തിനുള്ള പ്രസംഗംകൊണ്ടു ഞാൻ തീരെ മടുത്തിരിക്കുന്നു. അതെന്നെ ഇനിയൊട്ടും സന്തോഷിപ്പിക്കുന്നില്ല. ഞാൻ നിവൃത്തനായി വല്ലതും കുറച്ച് എഴുതാൻ നോക്കട്ടെ-വല്ലതും വായിക്കുവാനും പഠിക്കുവാനും ശ്രമിക്കട്ടെ.

ഞാൻ വേഗം ചിക്കാഗോവിലേയ്ക്കു വരുന്നു, കുറച്ചുനാൾക്കകം അവിടെയെത്താൻ ആശിക്കുന്നു. എന്റെ മടക്കയാത്രയ്ക്കാവശ്യമായ പണം നേടുന്നതിന് ഒരു ക്ലാസ് ഏർപ്പെടുത്താൻ മിസിസ് ആഡംസിനു കഴിയുകയില്ലെ?

ഞാൻ പലേടത്തും പരീക്ഷിച്ചുനോക്കും, തീർച്ച. മേരി, എനിക്കു വളരെയേറെ ശുഭാപ്തിവിശ്വാസം വന്നിരിക്കുന്നു, ചിറകണ്ടായിരുന്നെങ്കിൽ അങ്ങു ഹിമാലയത്തിലേയ്ക്കു പറന്നുപോകാനും മാത്രം.

മേരി, ഈ ലോകത്തിനുവേണ്ടി ആയുഷ്കാലമത്രയും ഞാൻ പണിയെടുത്തിരിക്കുന്നു-ലോകമാകട്ടെ എനിക്ക്, ഒരു റാത്തൽ ഇറച്ചി എടുക്കാതെ, ഒരപ്പക്കഷ്ണം തരില്ല.

ദിവസം ഒരപ്പക്കഷ്ണം കിട്ടുമെങ്കിൽ ഞാൻ തികച്ചും നിവൃത്തനായിക്കൊള്ളാം; പക്ഷേ അതസാദ്ധ്യം-ഇതാണ് എനിക്കു പ്രയംകൂടുംതോറും അന്തർമുഖതകൊണ്ടു കൈവരുന്ന വർദ്ധിതപ്രയോജനം.

ഭഗവാനിൽ എന്നും സ്വന്തം വിവേകാനന്ദൻ.

## 486

(സിസ്റ്റർ നിവേദിതയ്ക്ക്) ന്യൂയോർക്ക്

20 ജൂൺ 1900

പ്രിയനിവേദിതേ,

.....ശരി, അമ്മ വീണ്ടും ദയാമയിയായി കാണപ്പെടുന്നു, ചക്രം പതുക്കെ ഉയരുകയാണ്......

സ്വന്തം വിവേകാനന്ദൻ.

## 487

(മിസ് മേരി ഹേലിന്) വേദന്തസൊസൈറ്റി,

146 ഈ 55-ാം സ്റ്റ്റീറ്റ്, ന്യൂയോർക്ക്

23 ജൂൺ 1900

എന്റെ പ്രിയ മേരി,

നിങ്ങളുടെ മനോഹരമായ കത്തിനു വളരെ വളരെ നന്ദി. പഴയപോലെ തന്നെ എനിക്കത്യന്തം ക്ഷേമവും സുഖവുമാണ്. ഓരോ ഉയർച്ചയ്ക്കുംമുമ്പ് അതിന്നവശ്യമുണ്ടാവേണ്ട പ്രേരണ ഉണ്ടായേമതിയാവൂ. അങ്ങനെ എനിക്കും. നിങ്ങൾ പ്രാർത്ഥിക്കാൻ പോകയാണെന്നതിൽ വളരെ സന്തോഷിക്കുന്നു. നിങ്ങൾ എന്തുകൊണ്ട് ഒരു മെത്തോഡിസ്റ്റ് യോഗം ഏർപ്പാടു ചെയ്യുന്നില്ല? അതു കുറേക്കൂടെ വേഗത്തിൽ ഫലിക്കും. തീർച്ച.

സകലവിധ വികാരതീവ്രതയും മാനസികക്ഷോഭവും ഒഴിവാക്കാൻ ഞാൻ ദൃഢനിശ്ചയം ചെയ്യുന്നു. ഇതിനു വിപരീതമായി എപ്പോഴെങ്കിലും കണ്ടാൽ എന്നെ നിങ്ങൾ കൈവെടിയുക. ഞാൻ അദ്വൈതിയാണ്: ഞങ്ങളുടെ ലക്ഷ്യം ജ്ഞാനമാണ്- ഒരു വികാരവുമില്ല, ഒരു സ്നേഹവുമില്ല-അതെല്ലാം ജഡത്തിന്റെയും അന്ധവിശ്വാസത്തിന്റെയും ബന്ധനത്തിന്റെയും വകയത്രേ.

ഗ്രിനേക്കറിൽ നിങ്ങൾക്കു നല്ല വിശ്രമം ലഭിക്കും തീർച്ച. അവിടെ നിങ്ങൾക്കു സർവ്വാനന്ദവും നേരുന്നു. എന്നെച്ചൊല്ലി ഒരു നിമിഷവും വ്യാകുലപ്പെടരുത്. 'അമ്മ' എന്നെ കാത്തുരക്ഷിക്കുന്നു. അമ്മ എന്നെ വികാരാത്മകതയെന്ന നരകത്തിൽ നിന്നു സത്വരം പുറത്തു കൊണ്ടുവരികയാണ്, പരിശുദ്ധയുക്തിയുടെ വെളിച്ചത്തിലേയ്ക്കു നയിക്കുകയുമാണ്. നിങ്ങളുടെ സുഖത്തിനു ചിരന്തനാശംസകളോടെ.

എന്നും സ്വന്തം സോദരൻ വിവേകാനന്ദൻ.

പുനശ്ച, മാർഗോട് 26–ാനു പുറപ്പെടുന്നു. ഒന്നോ രണ്ടോ ആഴ്ചയ്കകം ഞാൻ പിൻതുടരും. എന്റെമേൽ ആർക്കും യാതൊരു അധികാരവുമില്ല. ഞാൻ ചൈതന്യമത്രേ. എനിക്ക് അധികാരമോഹമൊന്നുമില്ല; ഇതെല്ലാം അമ്മയുടെ പ്രവൃത്തിയാണ്. എനിക്കൊരു പങ്കുമില്ല.

നല്ല സുഖമില്ലാതിരുന്നതിനാൽ നിങ്ങളുടെ കത്തു വായിച്ചു മനസ്സിലാക്കാൻ കഴിഞ്ഞില്ല.

ഞാൻ എപ്പോഴും അനാസക്തനായിരുന്നു. അതൊരു നിമിഷത്തിനകം വന്നിരിക്കുന്നു. ഒരു ഭാവത്തിനും ഒരു വികാരത്തിനും എന്നെ സ്പർശിക്കാനാവാത്തിടത്ത് അതിദ്രുതം ഞാൻ നിലകൊള്ളുന്നു.

വിവേകാനന്ദൻ

## 488

(സിസ്റ്റർ നിവേദിതയ്ക്ക്)

ന്യൂയോർക്ക്
2 ജൂലായ് 1900

പ്രിയ നിവേദിതേ,

......ഞാനെപ്പോഴും പറയാറുള്ളതുപോലെ അമ്മയ്ക്കറിയാം. അമ്മയോടു പ്രാർത്ഥിക്കൂ. ഒരു നേതാവാകുക അത്യന്തം ക്ലേശകരമാണ്. സ്വാർത്ഥതാല്പര്യം പൂർണ്ണമായും ത്യജിക്കണം.

സ്വന്തം......വിവേകാനന്ദൻ

## 489

(മിസ് മേരി ഹേലിന്)

102 ഇ. 58–ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്

11 ജൂലായ് 1900
എന്റെ പ്രിയപ്പെട്ട ഭക്തയായ സോദരി,

നിങ്ങളുടെ കുറിപ്പു കിട്ടിയതിലും അതുപോലെ നിങ്ങൾ ഗ്രീനേക്കറിലേയ്ക്കു പോകയാണെന്നറിഞ്ഞതിലും ഞാൻ സന്തോഷിക്കുന്നു. നിങ്ങൾക്കു വളരെ പ്രയോജനം ഉണ്ടാകുമെന്നു വിശ്വസിക്കുന്നു. എന്റെ നീണ്ട മുടി മുറിച്ചുകളഞ്ഞതിന് എല്ലാവരും എന്നെ കുറ്റപ്പെടുത്തിയിരിക്കുന്നു. ഞാൻ വ്യസനിക്കുന്നു; അതിനു നിങ്ങളെന്നെ നിർബ്ബന്ധിച്ചു.

ഞാൻ ഡിട്രോയ്റ്റിൽ പോയിരുന്നു. ഇന്നലെ മടങ്ങിയെത്തി. കഴിയുംവേഗം ഫ്രാൻസിലേയ്ക്കു പോകാൻ ശ്രമിക്കുന്നു; പിന്നെ ഭാരതത്തിലേയ്ക്കും ഇവിടെ പറയത്തക്ക വിശേഷമൊന്നുമില്ല. ജോലി നിർത്തി

വെച്ചിരിക്കുന്നു. ഞാൻ മുറയ്ക്ക് ആഹാരം കഴിക്കുന്നു. ഉറങ്ങുകയും ചെയ്യുന്നു; അത്രതന്നെ.

നിത്യവിധേയനും സ്നിഗ്ദ്ധനുമായ സോദരൻ വിവേകാനന്ദൻ.

പുനശ്ച. ചിക്കാഗോവിൽ എന്റെ തപാൽ വല്ലതുമുണ്ടെങ്കിൽ അയച്ചുതരാൻ കുട്ടികളോടു പറയൂ.

വിവേകാനന്ദൻ.

## 490

(തുരീയാനന്ദസ്വാമികൾക്ക്)

102 ഈസ്റ്റ് 58-ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്
18 ജൂലായ് 1900

എന്റെ പ്രിയ തുരീയാനന്ദ,

നിങ്ങളുടെ തിരിച്ചുവിട്ട കത്ത് എനിക്കു കിട്ടി. ഞാൻ ഡിട്രോയ്റ്റിൽ മൂന്നു ദിവസമേ താമസിച്ചുള്ളൂ. ഇവിടെ ന്യൂയോർക്കിൽ ചൂടു ഭയങ്കരമാണ്. കഴിഞ്ഞ ആഴ്ച നിങ്ങൾക്കു ഭാരതത്തിൽ നിന്നു തപാലൊന്നുമില്ലായിരുന്നു. സിസ്റ്റർ നിവേദിതയിൽനിന്നു ഇനിയും കത്തൊന്നുമില്ല.

ഞങ്ങളെസ്സംബന്ധിച്ചു സംഗതികൾ അങ്ങനെതന്നെ നടക്കുന്നു. ഒരു വിശേഷവുമില്ല. മിസ് മ്യൂളർക്ക് ആഗസ്റ്റിൽ വരാനാവില്ല. ഞാനവർക്കുവേണ്ടി കാത്തിരിക്കുകയില്ല; ഞാൻ അടുത്ത തീവണ്ടി കയറുന്നു. അതു വരുംവരെ കാക്കുക. മിസ് ബൂക്കിനു പ്രേമത്തോടെ,

ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ.

പുനശ്ച ഒരാഴ്ചമുമ്പ് കാളി അങ്ങു പർവ്വതങ്ങളിലേയ്ക്കു പോയി. സെപ്തംബർവരെ അയാൾക്കു വരാനാവില്ല. ഞാൻ തികച്ചും ഒറ്റയ്ക്കാണ്. വസ്ത്രങ്ങൾ അലക്കുന്നതുപോലും തന്നെത്താൻ; അതെനിക്ക് ഇഷ്ടമാണ്. എന്റെ സുഹൃത്തുക്കളെ കാണുകയുണ്ടായോ? അവർക്കെന്റെ പ്രേമം നല്കുക.

വിവേകാനന്ദൻ.

## 491

(മിസ് ജോസഫൈൻ മക്ലിയോഡിന്)

102 ഈസ്റ്റ് 58-ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്
20 ജൂലായ് 1900

പ്രിയ ജോ,

ഇത് നിങ്ങൾക്കു കിട്ടുന്നതിനുമുമ്പ്, ഞാൻ മിക്കവാറും യൂരോപ്പിലോ ലണ്ടനിലോ പാരീസിലോ ആയിരിക്കും - കപ്പൽ വരുന്ന തരംപോലെ.

എന്റെ ഇവിടത്തെ കാര്യമൊക്കെ നേരെയാക്കിയിരിക്കുന്നു. മി. വിറ്റ്മാർഷിന്റെ നിർദ്ദേശപ്രകാരം പ്രവർത്തനങ്ങൾ മിസ്‌വാൾഡോവിന്റെ കൈയിലാണ്.

എനിക്കെന്റെ യാത്രാനുമതി കിട്ടണം. കപ്പൽ കയറണം. ബാക്കി അമ്മയ്ക്കറിയാം.

എന്റെ ഉറ്റ മിത്രം ഇനിയും വന്നില്ല. ആഗസ്റ്റിൽ വല്ലപ്പോഴും വരാമെന്നെഴുതുന്നു; അവർ ഒരു ഹിന്ദുവിനെ കാണാൻ വെമ്പുന്നു. അവരുടെ ആത്മാവ് ഭാരതമാതാവിനുവേണ്ടി എരിയുകയുമാണ്.

ഞാനവരെ ലണ്ടനിൽ കണ്ടെക്കാമെന്ന് എഴുതി. എല്ലാം അമ്മയ്ക്കറിയാം. മിസിസ് ഹണ്ടിങ്ടൺ മാർഗോട്ടിനു എന്റെ പ്രേമം അയയ്ക്കുന്നു, അവർ തന്റെ സയൻറിസ്റ്റ് പ്രദർശനവസ്തുക്കളുമായി അതിമാത്രം തിരക്കിലല്ലെങ്കിൽ അവരിൽനിന്നു കേൾക്കാൻ പ്രതീക്ഷിക്കുകയും ചെയ്യുന്നു.

ഭാരതത്തിലെ 'പവിത്രപശു'വിനും നിങ്ങൾക്കും ലെഗ്ഗെറ്റുമാർക്കും അമേരിക്കൻ-റബ്ബർച്ചെടിയായ മിസ് (എന്താണവരുടെ പേര്)-നും സർവ്വപ്രേമത്തോടും കൂടെ.

ഭഗവാനിൽ എന്നും സ്വന്തം വിവേകാനന്ദൻ,

## 492

(മിസ് ജോസഫൈൻ
മക്‌ലിയോഡിന്)

102 ഈസ്റ്റ് 58-ാം സ്റ്റ്റീറ്റ്
ന്യൂയോർക്ക്
24 ജൂലായ് 1900

പ്രിയ ജോ,

സൂര്യൻ=ജ്ഞാനം. കൊടുംകാറ്റിലുലയുന്ന വെള്ളം=കർമ്മം, താമര=പ്രേമം. സർപ്പം=യോഗം. ഹംസം=ആത്മാവ്. മുദ്ര്യ=ഹംസം (പരമാത്മാവ്) നമ്മെ പ്രചോദിപ്പിക്കട്ടെ; അതു മാനസസരസ്സാണ്. നിങ്ങൾക്കത് എത്രത്തോളം ഇഷ്ടപ്പെട്ടു? ഏതായാലും ഹംസം ഇതെല്ലാംകൊണ്ട് നിങ്ങളെ നിറയ്ക്കട്ടെ.

ഞാൻ അടുത്ത വ്യാഴാഴ്ച ലാ ഷാമ്പെെൻ എന്ന ഫ്രഞ്ച് കപ്പലിൽ പുറപ്പെടുന്നു. പുസ്തകങ്ങൾ വാൾഡോവിന്റേയും വിറ്റ്മാർഷിന്റേയും കൈയിലാണ്. അവ മിക്കവാറും തയ്യാറായിരിക്കുന്നു.

എനിക്കു ക്ഷേമംതന്നെ. കൂടുതൽ സുഖപ്പെട്ടുവരുന്നു- അടുത്താഴ്ച നിങ്ങളെ കാണുംവരെ സർവ്വം ഭദ്രം.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ.

## 493

(തുരീയാനന്ദസ്വാമികൾക്ക്)

102 ഈസ്റ്റ് 58-ാം സ്റ്റ്റീറ്റ്,
ന്യൂയോർക്ക്
25 ജൂലായ് 1900

പ്രിയ തുരീയാനന്ദ,

നിങ്ങൾ മിസിസ്, ഹാൻസ്ബറോവിനെ സന്ദർശിച്ചു എന്നു പറഞ്ഞുകൊണ്ടുള്ള അവരുടെ ഒരു കത്തു കിട്ടി. അവർ നിങ്ങളെ അളവറ്റു പ്രിയപ്പെടുന്നു; നിങ്ങൾ അവരിൽ പരിശുദ്ധരും തികച്ചും നിഃസ്വാർത്ഥരുമായ യഥാർത്ഥസുഹൃത്തുക്കളെ കണ്ടെത്തിയിരിക്കുന്നെന്ന് ഞാൻ വിശ്വസിക്കയും ചെയ്യുന്നു.

ഞാൻ നാളെ പാരീസ്സിലേയ്ക്കു പുറപ്പെടുന്നു. കാര്യങ്ങൾ അങ്ങനെ തിരിയുകയാണ്. കാളി ഇവിടെയില്ല. ഞാനങ്ങു പോയ്ക്കളയുന്നതിൽ അയാൾക്കു വലിയ വ്യാകുലത; പക്ഷേ നിവൃത്തിയില്ല.

നിങ്ങളുടെ അടുത്ത കത്ത് മി. ലെഗ്ഗെറ്റ്, പാരീസ്, ഫ്രാൻസ് എന്ന വിലാസത്തിൽ അയയ്ക്കുക.

എന്റെ പ്രേമം മിസിസ് വൈക്കോഫിനും ഹാൻസ്ബറോവിനും ഹെലെനും നല്കുക സമിതികൾ ലേശം പുനർജീവിപ്പിക്കുക; മിസിസ് ഹാൻസ്ബറോവിനോടു പറയൂ, സംഭാവനയുടെ ഗഡുവാകുമ്പോൾ അതു സംഭരിച്ചു ഭാരതത്തിലേയ്ക്കുയയ്ക്കാൻ. ശാരദാനന്ദൻ എഴുതന്നത് അവർക്ക് അത്യുഷ്ണകാലമാണെന്നാണ്. മിസ്ബൂക്കിന് എന്റെ സ്നേഹാദരങ്ങൾ.

സമസ്തപ്രേമപൂർവ്വം എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ.

## 494

(മായാവതിയിലെ ഒരു ബ്രഹ്മചാരിക്ക്)

ന്യൂയോർക്ക്
ആഗസ്റ്റ് 1900

കല്യാണവര,

നിങ്ങളുടെ ഒരു കത്തു കിട്ടി. ഇതുവരെ മറുപടിയയ്ക്കാൻ സാധിച്ചില്ല. മിസ്റ്റർ സേവിയർ നിങ്ങളെ സ്തുതിച്ചു കത്തെഴുതിയിരിക്കുന്നു. അതിൽ ഞാൻ വളരെ സന്തോഷിക്കുന്നു.

നിങ്ങൾ ഓരോരുത്തനും എന്തു ചെയ്യുന്നു എന്നു വിശദമായി എഴുതിയ യയ്ക്കുക. നിങ്ങൾ നിങ്ങളുടെ അമ്മയ്ക്കു കത്തയയ്ക്കാത്തതെന്ത്? അതെ ന്തൊരു കഥ? മാതൃഭക്തി സകലമംഗളങ്ങൾക്കും കാരണമാണ്. നിങ്ങളുടെ സഹോദരൻ കല്ക്കത്തയിൽ നല്ലപോലെ പഠിക്കുന്നുണ്ടോ?

നിങ്ങളെല്ലാപേരുടേയും ആനന്ദനാമം ഓർമ്മിക്കുന്നില്ല, ആരുടെ പേര് ഏതാണെന്ന്! എല്ലാവർക്കും ഒരുമിച്ച് എന്റെ സ്നേഹം. ഖഗേൻരെ ശരീരാ വസ്ഥ നന്നായിട്ടുണ്ടെന്നറിയുന്നു. വളരെ നല്ല വർത്തമാനം. നിങ്ങളെ സേവ യർദമ്പതിമാർ നല്ലപോലെ നോക്കുന്നുണ്ടോ എന്നും മറ്റുമുള്ള കാര്യം എഴു തുക. കാളി എന്ന ബാലൻ തടിക്കുന്ന ഒരു ലക്ഷണമുണ്ട്; മലയിൽ കേറു കയും ഇറങ്ങുകയും ചെയ്താൽ അതു ഭേദമാകും. നിശ്ചയം. സ്വരൂപ് പത്രം നടത്തുന്ന രീതി കണ്ടു ഞാൻ അത്യന്തം സന്തോഷിക്കുന്നു എന്നു സ്വരൂ പിനോടു പറയുക; അയാൾ ആശ്ചര്യകരമായ ജോലി ചെയ്യുന്നു.

മറ്റെല്ലാവർക്കും എന്റെ സ്നേഹം. എന്റെ സരീരാവസ്ഥ നന്നായിട്ടുണ്ടെന്ന് എല്ലാവരോടും പറയണം. ഇവിടെനിന്ന് ഇംഗ്ലണ്ടുവഴി ഞാൻ വേഗം ഭാരത ത്തിലേയ്ക്കു മടങ്ങുന്നു.

ആശീർവ്വാദപൂർവ്വം വിവേകാനന്ദൻ

## 495

(തുരീയാനന്ദസ്വാമികൾക്ക്) പാരീസ്

13 ആഗസ്റ്റ് 1900

ഹരിസഹോദര,

കാലിഫോർണിയയിൽനിന്നയച്ച കത്തു കിട്ടി. മൂന്നുപേർക്ക് ഭാവാസ്ഥ വന്നു അല്ലേ, കൊള്ളാം. അതുകൊണ്ടു പല കാര്യങ്ങളും നടക്കും. ശ്രീ ഗുരുമഹാരാജിന് അറിയാം. വരുന്നതുപോലെ വന്നുകൊള്ളട്ടെ. ഭഗവാന്റെ പ്രവൃത്തി ഭഗവാന്നറിയാം; നിങ്ങളും ഞാനും ഭൃത്യന്മാർമാത്രം.

ഈ കത്തു സാൻഫ്രാൻസിസ്കോ മേൽവിലാസത്തിൽ അയയ്ക്കുന്നു, മിസിസ് എസ്. പാനെലിന്റെ ൽ.

ന്യൂയോർക്കിൽനിന്ന് സാമാന്യമായ വർത്തമാനമേ കിട്ടുന്നുള്ളൂ. അവർ സുഖമായിരിക്കുന്നു. കാളി പ്രവാസത്തിലാണ്. നിങ്ങൾ സാൻഫ്രാൻസിസ്കോവിൽ കിമാസീത പ്രഭാഷേത വ്രജേത കിം' (എങ്ങനെ ഇരിക്കുന്നു. സംസാരിക്കുന്നു, സഞ്ചരിക്കുന്നു) എന്നെഴുതുക. മഠത്തി ലേയ്ക്കു രൂപ അയയ്ക്കുന്ന കാര്യത്തിൽ അലസനാകരുത്. ലോസ് ഏഞ്ജ ല്സ്, സാൻഫ്രാൻസിസ്കോ എന്നീ സ്ഥലങ്ങളിൽ നിന്ന് മാസംതോറും രൂപ മുറയ്ക്കു പോകുന്നുണ്ട്.

എനിക്ക് ഒരുവിധം സുഖംതന്നെ. ഞാൻ വേഗം ഇംഗ്ലണ്ടിലേയ്ക്കു പോകുന്നു. ശരത്തിന്റെ വർത്തമാനം കിട്ടുന്നുണ്ട്. അദ്ദേഹത്തിന് ഇടയ്ക്ക് അതിസാരരോഗമുണ്ടായി. മറ്റെല്ലാവർക്കും. സുഖം തന്നെ ഈ പ്രാവശ്യം മലമ്പനി ആരേയും അത്ര ആക്രമിച്ചില്ല ഗംഗാതീരത്തുതന്നെ അധികമായി ബാധിച്ചില്ല ഈയാണ്ടിൽ മഴകുറവായതുകൊണ്ടു ക്ഷാമം ബംഗാളിനേയും ബാധിക്കാനിടയുണ്ട്.

ജഗദംബയുടെ കൃപയാൽ ജോലി ചെയ്യുക, സോദര, ജഗദംബയ്ക്കറിയാം, നിങ്ങൾക്കും അറിയാം ഞാൻ കർമ്മമുക്തനായിരിക്കുന്നു. ഇപ്പോൾ വിശ്രമിക്കാൻ പോകുന്നു.

ദാസൻ വിവേകാനന്ദൻ

## 468

(മി. ജോൺ ഫോക്സിന്) പാരീസ്

25 ആഗസ്റ്റ് 1900

പ്രിയ നിവേദിതേ,

നിങ്ങളുടെ കത്ത് ഇതാ ഇപ്പോൾ കിട്ടി. ദയവായ പദ്രപയോഗങ്ങൾക്കു വളരെ നന്ദി.

മിസിസ് ബുള്ളിനു തന്റെ പണം മഠത്തിൽനിന്നു പിൻവലിക്കുവാൻ ഞാനൊരവസരം നല്കി; അതേപ്പറ്റി അവരൊന്നും പറയാഞ്ഞതുകൊണ്ടും ട്രസ്റ്റാധാരങ്ങൾ നടപ്പിൽ വരുത്താൻ ഇവിടെ കാത്തിരിക്കയായിരുന്നതുകൊണ്ടും ഞാൻ അവയെ ബ്രിട്ടീഷ് പ്രതിനിധിയുടെ കാര്യാലയത്തിൽവെച്ചു യഥാവിധി നടപ്പിൽ വരുത്തി; അവയിപ്പോൾ ഭാരതത്തിലേയ്ക്കുള്ള വഴിക്കാണ്.

ഞാനിതാ സ്വതന്ത്രനായിരിക്കുന്നു. പ്രവർത്തനത്തിൽ യാതൊരു ശക്തിയും അധികാരവും പദവിയും ഞാൻ എനിക്കായി വെച്ചിട്ടില്ല; രാമകൃഷ്ണമിഷന്റെ പ്രസിഡണ്ടപദവും രാജിവെച്ചിരിക്കുന്നു.

മഠവും മറ്റും ഇപ്പോൾ രാമകൃഷ്ണന്റെ - ഞാനൊഴികെയുള്ള-തൊട്ട ശിഷ്യന്മാരുടെ വകയാണ്. പ്രസിഡണ്ടുപദം ഇപ്പോൾ ബ്രഹ്മനന്ദന്നാണ്- അടുത്ത് അതു പ്രേമാനന്ദന്നും മറ്റും മറ്റും ഊഴപ്രകാരം ചെല്ലും.

ഒരു ഭാരം മുഴുവനേ എന്നിൽനിന്നു നീങ്ങിയതിൽ ഞാൻ അതീവസന്തുഷ്ടനാണ്. വൈകല്യങ്ങളിലും വിജയങ്ങളിലുമായി ഇപ്പോൾ ഞാൻ രാമകൃഷ്ണനെ ഇരുപതു കൊല്ലം സേവിച്ചിരിക്കുന്നു. ഞാൻ എന്നത്തേയ്ക്കും നിവൃത്തനായി. ആയുശ്ശേഷം എനിക്കായിത്തന്നെ അർപ്പിക്കുന്നു.

ഇനിമേൽ ഞാൻ ആരുടേയും പ്രതിനിധിയല്ല. ആർക്കും ഉത്തരവാദിയുമല്ല. എന്റെ സുഹൃത്തുക്കളെസ്സംബന്ധിച്ചു കടപ്പാടിന്റേതായ ഒരു തെറ്റായ ബോധം എനിക്കുണ്ടായിരുന്നു. ഞാൻ നല്ലതുപോലെ വിചാരിച്ചുനോക്കിയിട്ട്, ഞാൻ ഒരുത്തനും ഒന്നിനും കടപ്പെട്ടിട്ടില്ലെന്നു കണ്ടിരിക്കുന്നു-വല്ലതുമുണ്ടെങ്കിൽ. എന്റെ ഉത്തമശക്തികളെ, ഏതാണ്ടുമരണാവധി നല്കിയിട്ടുണ്ട്; ധിക്കാരവും കൊസ്രാക്കൊള്ളിയും സൈ്വരക്കേടും മാത്രമേ സ്വീകരിച്ചിട്ടുമുള്ളു. ഇവിടെയും ഭാരതത്തിലുമുള്ള എല്ലാവരുമായി ഞാൻ സർവ്വബന്ധങ്ങളും വിടർത്തിയിരിക്കുന്നു.

നിങ്ങളുടെ പുതിയ സുഹൃത്തുക്കളോട് എനിക്ക് അസൂയയാണെന്നു നിങ്ങൾ സൂചിപ്പിക്കുന്നു നിങ്ങൾ എന്നെന്നേയ്ക്കുമായറിയണം, അസൂയയും അത്യാഗ്രവും അധികാരമോഹവും കൂടാതെയാണ് ഞാൻ ജനിച്ചത്-മറ്റന്തെല്ലും ദോഷങ്ങളോടുകൂടിയാണെങ്കിലും.

ഞാൻ നിങ്ങളെ മുമ്പൊരിക്കലും നയിച്ചിട്ടില്ല; ഇപ്പോൾ പ്രവർത്തനത്തിൽ ഞാൻ ആരുമല്ലാതായിരിക്കെ, എനിക്ക് ഒരു നായകത്വവുമില്ല എനിക്ക് ഇത്രമാത്രമറിയാം. നിങ്ങൾ പൂർണ്ണഹൃദയത്തോടെ 'അമ്മ'യെ സേവിക്കുന്നിടത്തോളംകാലം അവൾ നിങ്ങൾക്കു മാർഗ്ഗദർശികയായിരിക്കും.

നിങ്ങൾ നേടിയ വല്ല സുഹൃത്തുക്കളെക്കുറിച്ചും എനിക്കൊരസൂയയും ഒരിക്കലും ഉണ്ടായിരുന്നില്ല. ഞാനെന്റെ സോദരരെ എന്തിൽ കൂടിക്കലരുന്നതിനും വിമർശിച്ചിട്ടേയില്ല. നിങ്ങൾക്കു നല്ലതു മറ്റുള്ളവർക്കും നല്ലതായിക്കൊള്ളണമെന്നില്ലെന്നോർക്കാതെ, തങ്ങൾക്കും നല്ലതെന്നു തോന്നുന്നതെല്ലാം അന്യരുടെമേൽ അടിച്ചേല്പിക്കാൻ ശ്രമിക്കുക എന്ന സവിശേഷസ്വഭാവം പാശ്ചാത്യജനങ്ങൾക്കുണ്ടെന്നു ഞാൻ വിശ്വസിക്കതന്നെ ചെയ്യുന്നു-അത്രമാത്രം. അതനുസരിച്ച് എനിക്കു ഭയമുണ്ട്. പുതുസഹൃത്തുക്കളുമായുള്ള സമ്പർക്കമൂലം നിങ്ങൾക്കുണ്ടായേയ്ക്കാവുന്ന മനോഭാവം മറ്റുള്ളവരുടെമേൽ അടിച്ചേല്പിക്കാൻ നിങ്ങൾ ശ്രമിച്ചേയ്ക്കാം. അതു മാത്രമാണ് വല്ല സവിശേഷസ്വാധീനതയേയും നിരോധിക്കാൻ വല്ലപ്പോഴും ഞാൻ ശ്രമിച്ചിട്ടുള്ളതിനു കാരണം, മറ്റൊന്നുമല്ല.

നിങ്ങൾ സ്വതന്ത്രയാണ്. സ്വന്തമായിത്തന്നെ സ്വന്തം പ്രവർത്തനം തിരഞ്ഞെടുക്കുക.....

മിത്രങ്ങളാകട്ടെ. ശത്രുക്കളാകട്ടെ-സുഖത്തിലൂടേയും ദുഃഖത്തിലൂടേയും നമ്മുടെ കർമ്മങ്ങൾ ചെയ്തുതീർക്കുന്നതിൽ നമ്മെ സഹായിക്കാൻ അവരെല്ലാം അവളുടെ കരങ്ങളിൽ ഉപകരണങ്ങൾമാത്രമാണ്. അതിനാൽ 'അമ്മ' അവരെയെല്ലാം അനുഗ്രഹിക്കട്ടെ.

സമസ്തപ്രേമാനുഗ്രഹങ്ങളോടെ,

## 498

പാരീസ്
28 ആഗസ്റ്റ് 1900

പ്രിയ നിവേദിതേ,

ജീവിതം അങ്ങനെയാണ്, – ചവിട്ടിമെതിച്ച് മുമ്പോട്ട്! മറ്റെന്തു പോംവഴി? കർമ്മചക്രത്തിരിച്ചിലിൽ അരഞ്ഞ് തവിടുപൊടിയാവകതന്നെ! വല്ലതുമൊന്ന് ഉരുത്തിരിഞ്ഞേയ്ക്കാം; ഒരു മാർഗ്ഗം തെളിഞ്ഞു കിട്ടിയേയ്ക്കാം. ഇല്ലെങ്കി ലോ-മിയ്ക്കവാറും ഇല്ലെന്നുതന്നെ വരാം. ശതഃ കിം? തതഃ കിം? പിന്നെ എന്ത് നമ്മുടെ യത്നങ്ങളുടെയെല്ലാം ഉദ്ദേശം എന്ത്? അല്പകാലം ഒന്നു വൈകിക്കിട്ടാൻ, ആ മഹാസംഭവം അല്പമൊന്നു മാറ്റിവെയ്ക്കാൻ, മരണം! ഓ, സർവ്വദുരിതസംഹാരക! അങ്ങില്ലായിരുന്നെങ്കിൽ ഈ ലോകത്തിന്റെ അവസ്ഥ എന്താകുമായിരുന്നു.

ഈ ലോകം കാണുന്നതുപോലെ സത്യമല്ല, സനാതനമല്ല. ഈശ്വരോ രക്ഷതു! ഭാവി എങ്ങനെ മെച്ചപ്പെട്ടതാകും? വർത്തമാനമാകുന്ന കാരണ ത്തിൻകാര്യമല്ലെ ഭാവി? അത് ഏറിയാൽ ഇതു പോലെതന്നെയിരിക്കും-കൂ ടുതൽ വഷളായില്ലെങ്കിൽ!

സ്വപ്നം, വെറും സ്വപ്നം? ഈ ലോകം വെറും സ്വപ്നംമാത്രം. എങ്കിലും കാണുകതന്നെ. അതുതന്നെയാണ് അതിനൊരു പരിഹാരവും സത്യങ്ങളായ സ്വപ്നംകൊണ്ട് മിഥ്യാസ്വപ്നത്തെ തകർക്കണം.

ഞാൻ ഫ്രഞ്ചുപഠിക്കാൻ ശ്രമിക്കുന്നു. സംസാരിച്ചു തുടങ്ങിയിരിക്കുന്നു. ചിലർ അതിനെ അഭിനന്ദിക്കുന്നുമുണ്ട്. എനിയ്ക്കു ലോകത്തോടുമുഴുവൻ സംസാരിക്കണം. നിത്യനൂതനമായ ആ കടം കഥയെപ്പറ്റി, അനന്തകർമ്മ പാശത്തെപറ്റി. അതിന്റെ അവസാനം കണ്ടു. കണ്ടില്ല എന്നു തോന്നും ചില പ്പോൾ. അല്പകാലത്തേയ്ക്ക് സംതൃപ്തി അനുഭവപ്പെട്ടേയ്ക്കും. അങ്ങനെ സ്വയം വിഢ്ഢിയാകാൻ മാത്രം, അല്ലെ? ശരി മഹാകൃത്യങ്ങൾ നിർവ്വഹി ക്കേണ്ടതുണ്ട്. ഈ വൻകാര്യങ്ങൾ ആരു ഗണ്യമാക്കുന്നു? എന്തുകൊണ്ട് വെറും സാധാരണ കാര്യങ്ങളിൽ ഊന്നൽ കൊടുത്തുകൂടാ? വല്ലതും ചെറുതും ഒരുപോലെ മഹനീയങ്ങൾതന്നെ. ഗീത പഠിപ്പിക്കുന്നത് ചെറിയ കാര്യങ്ങളുടെ മഹത്ത്വമാണ്. ആ പുരാതനഗ്രന്ഥം പുകഴ്ത്തപ്പെടട്ടെ.

ശരീരസൗഖ്യത്തെക്കുറിച്ച് ചിന്തിയ്ക്കാൻ സമയം ഏറെ കിട്ടാറില്ല. അതു കൊണ്ടുതന്നെ അതു സ്വസ്ഥമായിരിക്കണം. നിത്യസുഖമെന്നാരവസ്ഥ ഈ ലോകത്തില്ല. ചിലപ്പോൾ ലോകത്തെ വിസ്മരിക്കുന്നു. അപ്പോൾ നാം സുഖി

കളാണ്, നാം സ്വസ്ഥരാണ്.

നാം നമ്മുടെ ഭാഗം അഭിനയിക്കുന്നു, നല്ലതായാലും തീയതായാലും സ്വപ്നം അവസാനിച്ച് രംഗം വിട്ടുകഴിഞ്ഞാൽ, ഇതെല്ലാം ഓർത്ത് നമുക്ക് ഹാർദ്ദമായൊന്നു ചിരിയ്ക്കാം. തീർച്ചതന്നെ!

സ്വന്തം വിവേകാനന്ദൻ.

## 499

(തുരീയാനന്ദസ്വാമികൾക്ക്)

പാരീസ്
1 സെപ്തംബർ 1900
പ്രിയ ഹരിസഹോദര,

ഞാനിപ്പോൾ ഫ്രാൻസിലെ സമുദ്രതീരത്തു താമസിക്കുന്നു. മതചരിത്ര സമ്മേളനം കഴിഞ്ഞു. അതിൽ സാരമായിട്ട് ഒന്നുമില്ലായിരുന്നു. പത്തിരപതു പണ്ഡിതന്മാർ ഒത്തുചേർന്നു. സാളഗ്രാമത്തിന്റെ ഉല്പത്തി. യഹോവയുടെ ഉല്പത്തി മുതലായവയെപ്പറ്റി പലതും പ്രലപിച്ചു. കുറേയൊക്കെ ഞാനും.

എന്റെ ശരീരവും മനസ്സും തകർന്നിരിക്കുന്നു, വിശ്രമം ആവശ്യമായിരിക്കുന്നു. മാത്രമല്ല, വിശ്വസിച്ചേല്പിക്കാവുന്നവർ ആരുമില്ല. ഞാൻ ജീവിച്ചിരിക്കുന്നേടത്തോളം കാലം എന്നെ ആശ്രയിച്ച് എല്ലാവരും അത്യന്തം സ്വാർത്ഥപരരായിത്തീരും.

.....ആളുകളുമായി ഇടപെട്ടാൽ രാവും പകലും മനഃക്ലേശം തന്നെ അതുകൊണ്ട്...... എല്ലാം എഴുതിക്കൊടുത്തു ഞാൻ അകന്നിരിക്കുന്നു ആരുടെയും ഏകാധിപത്യം പാടില്ലെന്നു ഞാൻ എഴുതി വ്യവസ്ഥചെയ്തിട്ടുണ്ട്. കാര്യങ്ങളെല്ലാം ഭൂരിപക്ഷഭിപ്രായമനുസരിച്ചു നടത്തണം. അതുപോലെ ട്രസ്റ്റാധാരം എഴുതിയാൽ ഞാൻ രക്ഷപ്പെട്ടു........പോകട്ടെ. സ്മാരം സ്മാരം സ്വഗൃഹചരിതം (സ്വഗൃഹത്തിന്റെ കാര്യം ഓർത്തോർത്ത്) മുരാരി തടിയായിത്തീർന്നു. ഞാൻ തടിയായാലോ എന്നു പേടിച്ചു മാറിയിരിക്കയാണ്; അതിലെന്തു കുറ്റം?

അക്കഥ അവിടെയിരിക്കട്ടെ. ഇപ്പോൾ നിങ്ങൾ വേണ്ടതെല്ലാം ചെയ്തുകൊള്ളുക. എന്റെ ജോലി ഞാൻ ചെയ്തുതീർത്തുകഴിഞ്ഞു. ഞാൻ ഗുരുമഹാരാജിനോടു കടപ്പെട്ടിരുന്നു- പ്രാണൻ പണയംവെച്ചു ഞാനതു വീട്ടിക്കഴിഞ്ഞു അതിനെപ്പറ്റി നിങ്ങളോടന്തു പറയട്ടെ?.....പ്രമാണമെഴുതി ഞാൻ ഒഴിഞ്ഞിരിക്കുകയാണ്. എല്ലാം ഒപ്പിട്ടു കൊടുത്തുകഴിഞ്ഞു.

ഗംഗാധരൻ നിങ്ങൾ, കാളി, ശശി, പുതിയ കുട്ടികൾ എന്നിവരെ വിട്ടു ഞാൻ രാഖാലിനേയു ബാബുരാമിനേയും അധിപതികളാക്കിയിരിക്കയാണ്. അവരെപ്പറ്റി ഗുരുദേവൻ വാഴ്ത്തിപ്പറഞ്ഞിട്ടുണ്ട്. ഇത് അവിടുത്തെ കാര്യമാ

ണല്ലോ...... ഒപ്പിട്ടു കൊടുത്തുകഴിഞ്ഞു. ഇതുമുതല്ക്ക് ഞാൻ ചെയ്യുന്ന തെല്ലാം എന്റെ കാര്യം മാത്രം......

ഞാനിനി എന്റെ കാര്യം ചെയ്യാൻ പോകയാണ്. ഗുരുമഹാരാജിനോടുള്ള കടപ്പാട് 1 പ്രാണൻ പണയംവെച്ചു വീട്ടിക്കിഴിഞ്ഞു. ഇനി അവടേയ്ക്ക് എന്റ മേൽ അവകാശപ്പെടാനൊന്നുമില്ല......

നിങ്ങളൊക്കെ ചെയ്യുന്നതു ഗുരുമഹാരാജിന്റെ ജോലിയാണ്; ചെയ്യുക. ഞാൻ ചെയ്യേണ്ടതു ചെയ്തുകഴിഞ്ഞിരിക്കുന്നു. അതിനെയെല്ലാം പറ്റി ഇനി എനിക്ക് എഴുതേണ്ട, എന്നോടു പറയേണ്ട, അതിനെപ്പറ്റി എനിക്ക് ഒരഭിപ്രായവും പറയാനില്ല......ഇനിയെല്ലാം മറ്റൊരുവിധം.....

പുനശ്ച. എല്ലാവർക്കും എന്റെ സ്നേഹം. നരേന്ദ്രൻ

## 500

(തുരീയാനന്ദസ്വാമിക്ക്) പാരീസ്

1 സെപ്തംബർ 1900

പ്രേമാസ്പദ,

നിങ്ങളുടെ കത്തിൽനിന്നു വർത്തമാനമെല്ലാം അറിഞ്ഞു. മുൻപു സാൻഫ്രാൻസിസ്കോവിലെ പൂർണ്ണവേദാന്തികളും സത്യാശ്രമവും തമ്മിൽ ഇതിനിടയിൽ കുറേ വിവാദം ഉണ്ടെന്നുള്ളതിന്റെ ലക്ഷണം കണ്ടിരുന്നു. ഒരാൾ എനിക്കെഴുതിയിരുന്നു അങ്ങനെ വരുന്നതു സ്വാഭാവികമാണ്; ബുദ്ധിപൂർവ്വം സകലരേയും തൃപ്തിപ്പെടുത്തി ജോലി ചെയ്യുന്നതാണ് വിജ്ഞത.

ഞാനിപ്പോൾ കുറേ ദിവസത്തേക്ക് അജ്ഞാതവാസത്തിലാണ്. ഫ്രഞ്ചുകാരുടെകൂടെ താമസിക്കുന്നു. അവരുടെ ഭാഷ പഠിക്കാൻ. ഞാൻ ഒരു കണക്കിൽ നിശ്ചിന്തനായിരിക്കുന്നു, അതായതു ട്രസ്റ്റാധാരം ഒപ്പിട്ടു കല്ക്കത്തയ്ക്കയച്ചുകഴിഞ്ഞു; എനിക്കായി അധികാരമോ അവകാശമോ ഒന്നും നീക്കിവെച്ചിട്ടില്ല. ഇനി എല്ലാക്കാര്യങ്ങളിലും നിങ്ങൾതന്നെ അധികാരികൾ. ഭഗവത്കൃപയാൽ നിങ്ങൾ എല്ലാക്കാര്യങ്ങളും നടത്തുമെന്നു ഞാൻ വിശ്വസിക്കുന്നു.

എനിക്കിനി ചുറ്റിസ്സഞ്ചരിച്ചു വെറുതേ ക്ലേശിക്കാനിഷ്ടമില്ല. ഇനി വല്ലേടത്തുമിരുന്നു ഗ്രന്ഥങ്ങളുമായി കാലം കഴിക്കണമെന്നാണ് ഉദ്ദേശം. ഫ്രഞ്ചുഭാഷ കുറേയെല്ലാം സ്വായത്തമായി; പക്ഷേ, ഒന്നുരണ്ടു മാസം അവരോടുകൂടി താമസിച്ചാലേ നല്ലപോലെ വർത്തമാനം പറയാറാവൂ.

ഫ്രഞ്ചും ജർമ്മനും നല്ലപോലെ സ്വാധീനമായാൽ യൂറോപ്യൻ സംസ്കാരത്തിൽ ഒരുവിധം വേണ്ടവണ്ണം പ്രവേശിക്കാൻ സാധിക്കും. ഈ ഫ്രഞ്ചുകാർ തലച്ചോറിനെമാത്രം ആദരിക്കുന്നു, ഇഹലോകസുഖംമാത്രം സാരമായി

കരുതുന്നു. ഈശ്വരൻ ജീവാത്മാവു മുതലായവയെ അന്ധവിശ്വാസമെന്നു ദൃഢമായി വിശ്വസിക്കുന്നു; അവയെപ്പറ്റി സംസാരിക്കാനേ ഇവർക്കിഷ്ടമില്ല !!! തികഞ്ഞ ചാവാകന്മാരുടെ നാട് ! ഈശ്വരനിശ്ചയം എന്തെന്നു നോക്കാം. പക്ഷേ ഈ നാടു പാശ്ചാത്യപരിഷ്കാരത്തിന്റെ ശിരസ്സാണ് പാരി (പാരീസ്) നഗരം പാശ്ചാത്യപരിഷ്കാരത്തിന്റെ രാജധാനിയത്രേ.

സഹോദര, പ്രചാരണത്തെസ്സംബന്ധിച്ച സകല കാര്യങ്ങളിൽനിന്നും എന്നെ ഒഴിവാക്കണം; ഞാൻ ഇപ്പോൾ അതിൽനിന്നെല്ലാം അകലെയാണ്! നിങ്ങൾ എല്ലാം ചെയ്തുകൊള്ളുക. ഇനി നിങ്ങളെക്കൊണ്ടു ജഗദംബ എന്നെക്കാൾ നൂറു മടങ്ങു ജോലി ചെയ്യിക്കും എന്നാണ് എന്റെ ഉറച്ച വിശ്വാസം.

കാളിയുടെ ഒരു കത്തു വളരെ നാൾമുമ്പു കിട്ടി. അദ്ദേഹം ഇപ്പോൾ ന്യൂയോർക്കിൽ മടങ്ങിവന്നിരിക്കണം. മിസ് വാൾഡോ ഇടയ്ക്കിടെ വർത്തമാനങ്ങൾ അറിയിക്കുന്നുണ്ട്.

എന്റെ ശരീരസ്ഥിതി ചിലപ്പോൾ നന്നായിരിക്കുന്നു; ചിലപ്പോൾ മറിച്ചും. ഇടയ്ക്കു വീണ്ടും ആ മിസിസ് വാൽഡന്റെ തിരുമ്മൽച്ചികിത്സ നടന്നു. എനിക്ക് ഇപ്പോൾത്തന്നെ ഭേദമായിക്കഴിഞ്ഞെന്ന് അവർ പറയുന്നു, വയറ്റിൽ വായുകോപമുണ്ടെങ്കിലും നടക്കാനും കന്നു കയറാനും ഒരു കഷ്ടവും തോന്നുന്നില്ല. പുലർകാലത്തു ധാരാളം വ്യായാമം ചെയ്യുന്നുണ്ട്. പിന്നീടു തണുത്ത വെള്ളത്തിൽ കുളി! എന്റെ ആതിഥേയനാകാൻ പോകുന്ന ആളുടെ വീട് ഇന്നലെ കണ്ടിട്ടു വന്നു. അദ്ദേഹം ദരിദ്രനെങ്കിലും പണ്ഡിതനാണ്; അദ്ദേഹത്തിന്റെ മുറിയിൽ പുസ്തകം. നിറഞ്ഞിരിക്കുന്നു; ആറാം നിലയിലാണദ്ദേഹം താമസം. ഈ നാട്ടിൽ അമേരിക്കയിലെപ്പോലെ ലിഫ്റ്റ് ഇല്ല. ചവുട്ടിക്കയറുകയും ഇറങ്ങുകയും വേണം. എന്നാൽ എനിക്കതിൽ ഒരു കഷ്ടവും തോന്നുന്നില്ല.

ആ വീടിന്റെ നാലു വശത്തും ഒരു സുന്ദരമായ പൊതുജനാരാമമുണ്ട്. അദ്ദേഹത്തിന് ഇംഗ്ലീഷ് പറയാൻ വയ്യ. അതുകൊണ്ടു തന്നെയാണ് ആ ഗൃഹത്തിലേയ്ക്കു ഞാൻ മാറുന്നത്. എന്തെന്നാൽ എനിക്കു ഫ്രഞ്ചിൽത്തന്നെ സംസാരിക്കേണ്ടിവരുമല്ലോ. പിന്നെയെല്ലാം ജഗദംഭയുടെ ഇച്ഛ. അമ്മയുടെ ജോലി അമ്മയ്ക്കു അറിയാവൂ. അമ്മ സ്പഷ്ടമായി ഒന്നും പറയില്ല. മിണ്ടാതിരിക്കുന്നു. എന്നാൽ ഇയ്യിടെയായി നല്ലപോലെ ജപധ്യാനങ്ങൾ നടക്കുന്നതായി എനിക്കറിയാം. മിസ് ബുക്, മിസ് ബേൽ, മിസ് ആസ്പിനൽ, മിസ് ബേക്ഹാം, മിസ്റ്റർ ജോർജ്ജ്, ഡാക്ടർ ലോഗാൻ മുതലായ എല്ലാ സുഹൃത്തുക്കൾക്കും എന്റെ സ്നേഹം. നിങ്ങൾക്കും. അതുപോലെ ലോസ് ഏഞ്ജല്സിലുള്ള സകലർക്കും എന്റെ സ്നേഹം.

വിവേകാനന്ദൻ.

(ഫ്രാൻസ്സിസ് ലെഗ്ഗെറ്റിന്)

പാരീസ്,
3 സെപ്തംബർ 1900

പ്രിയപ്പെട്ട അമ്മയ്ക്ക്,

ഇവിടെവെച്ച് ഞങ്ങൾ കിറുക്കന്മാരുടെ ഒരു സമ്മേളനം നടത്തുകയുണ്ടായി.

ഇതിൽ വിവിധ രാജ്യങ്ങളിൽ നിന്നുമുള്ള പ്രതിനിധികൾ ഉണ്ടായിരുന്നു. തെക്ക് ഇൻഡ്യ മുതൽ വടക്ക് സ്കോട്ട്ലൻഡ് വരേയും ഉള്ള രാജ്യക്കാരും ഇരുവശവും താങ്ങി നിർത്തുന്ന ഇംഗ്ലണ്ട് അമേരിക്ക എന്നീ ദേശക്കാരും ഇതിൽ പെടുന്നു.

അദ്ധ്യക്ഷനെ തിരഞ്ഞെടുക്കുവാൻ ഞങ്ങൾക്ക് വലിയ ബുദ്ധിമുട്ടുണ്ടായി. എന്തെന്നാൽ ഡോ. ജെയിംസ് (പ്രൊഫസ്സർ വില്യം ജെയിംസ്) അവിടെ ഉണ്ടായിരുന്നെങ്കിലും ലോകപ്രശ്നങ്ങളുടെ പരിഹാരത്തേക്കാൾ മിസ്സിസ്സ് മെൽട്ടൺ (ഇവർ ഒരു കാന്ത ചികിത്സാവിധിക്കാരി ആയിരിക്കണം) സ്വശരീരത്തിൽ പൊന്തിച്ചകുമിളകളായിരുന്നു അദ്ദേഹത്തിന്റെ ശ്രദ്ധയെ പിടിച്ചെടുത്തത്.

ഞാൻ ജോ (ജോസഫീൻ മക്ക്ലിയോർഡ്)യുടെ പേർ നിർദ്ദേശിച്ചു. എന്നാൽ തന്റെ പുതിയ കുപ്പായം എത്തിച്ചേർന്നിട്ടില്ല എന്ന കാരണം പറഞ്ഞ് അവർ അത് നിരസിച്ചു. എന്നിട്ട് ഒരു തക്ക സ്ഥാനത്തുനിന്നും രംഗം നിരീക്ഷിക്കുന്നതിന്നുവേണ്ടി അവർ ഒരു മൂലയിൽ പോയി ഇരുപ്പ് ഉറപ്പിച്ചു.

മിസിസ് (ഓൾ) ബുൾ സ്ഥാനം ഏല്ക്കുവാൻ തയ്യാറായിരുന്നു. പക്ഷേ മാർഗോട്ട് (ഭഗിനി നിവേദിത പ്രസ്തുതയോഗം താരതമ്യാത്മക തത്വചിന്തയുടെ ഒരു പഠനക്കളരിയായി തീരുന്നതിനെ എതിർത്തു.

ഞങ്ങൾ ഇങ്ങനെ ഒരു വിഷമാവസ്ഥയിൽ പെട്ടിരിക്കുമ്പോൾ ഒരു മൂലയിൽ നിന്ന് ഉയരം കുറഞ്ഞ് വണ്ണം കൂടി ഏതാണ്ട് ഗോളാകൃതിയിലുള്ള ഒരു രൂപം പെട്ടെന്ന് ചാടി എഴുന്നേറ്റു എല്ലാവരും സൂര്യദേവനേയും ചന്ദ്രദേവനേയും ആരാധിക്കുകയാണെങ്കിൽ അദ്ധ്യക്ഷനെ തിരഞ്ഞെടുക്കുന്നതിൽ മാത്രമല്ല ജീവിതത്തിൽ തന്നെയുള്ള എല്ലാ ബുദ്ധിമുട്ടുകളും പരിഹരിക്കപ്പെടുമെന്ന് അദ്ദേഹം യാതൊരു ഉപചാരവും കൂടാതെ പ്രഖ്യാപിച്ചു. അദ്ദേഹം അഞ്ച് മിനിറ്റുനേരമാണ് പ്രസംഗിച്ചത്. എന്നാൽ അവിടെ സന്നിഹിതനായിരുന്ന അദ്ദേഹത്തിൻരെ ശിഷ്യൻ അത് പരിഭാഷപ്പെടുത്തുവാൻ തികച്ചും മുക്കാൽ മണിക്കൂർ സമയം എടുത്തു. ഇതിനിടയിൽ ഗുരു നിങ്ങളുടെ വീടിന്റെ പൂമുഖത്ത് ഇട്ടിരുന്ന കയറ്റുപായയെല്ലാം ഒരു കൂനയായി കൂട്ടു

വാൻ തുടങ്ങി. ആഗ്നിദേവന്റെ ശക്തിയെക്കുറിച്ചുള്ള ഒരു പ്രത്യക്ഷോദാഹരണം പ്രകടിപ്പിക്കുകയാണ് തന്റെ ഉദ്ദേശമെന്ന് അദ്ദേഹം പറയുകയുണ്ടായി.

ഈ ഘട്ടത്തിൽ ജോ ഇടപെട്ടു. തന്റെ പൂമുഖത്ത് ഒരു തിയ്യാട്ടു കാണുവാൻ താൻ ആഗ്രഹിക്കുന്നില്ലെന്ന് ജോ തീർത്തു പറഞ്ഞു. ഇതു കേട്ടപ്പോൾ ആ ഭാരതീയ സിദ്ധൻ രോഷാകുലനായി ജോയെ നോക്കി. അഗ്നിപൂജാമാർഗ്ഗത്തിലേക്ക് പൂർണ്ണമായും കൂറുമാറിക്കഴിഞ്ഞ ഒരാൾ എന്ന് താൻ തികച്ചും വിശ്വസിച്ചിരുന്ന ഒരു വ്യക്തി ഇങ്ങനെ പെരുമാറിയതിൽ അദ്ദേഹത്തിന് അത്ര വെറുപ്പുണ്ടായി.

അനന്തരം ഡോ. ജെയിംസ് തന്റെ ശരീരത്തിലെ കുമിളകളും പോളകളും ശുശ്രൂഷിക്കുന്നതിൽനിന്ന് ഒരു നിമിഷം വീണ്ടെടുത്തുകൊണ്ട് അഗ്നിദേവനേയും സഹോദരങ്ങളേയും കുറിച്ച് തനിക്ക് രസകരമായ ചില കാര്യങ്ങൾ സംസാരിക്കുവാൻ കഴിഞ്ഞേനേ എന്ന് പ്രഖ്യാപിച്ചു എന്നാൽ മെൽട്ടൻ സമ്മാനിച്ച കുമിളകളുടേയും പോളകളുടേയും വികാസപരണാമങ്ങളിൽ അദ്ദേഹം പൂർണ്ണമായും ദത്തശ്രദ്ധനായിരുന്നതുകൊണ്ട് തൽക്കാലം അത് സാദ്ധ്യമായിരുന്നില്ല. കൂടാതെ അദ്ദേഹത്തിന്റെ മഹാനായ ഗുരു ഹെർബർട്ട് സ്പെൻസർ പ്രസ്തുത വിഷയത്തെക്കുറിച്ച് ഗവേഷണമൊന്നും നടത്തിയിട്ടില്ലാത്ത സ്ഥിതിക്ക് താൻ മൗനത്തിന്റെ സുവർണ്ണമാർഗ്ഗം സ്വീകരിക്കുന്നുവെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.

“ചമ്മന്തിയാണ് ആവശ്യം” എന്ന് വാതലിന്നടുത്തുനിന്ന് ഒരു ശബ്ദം പറഞ്ഞു. ഞങ്ങൾ എല്ലാവരും തിരിഞ്ഞു നോക്കിയപ്പോൾ മാർഗോട്ടിനേയാണ് കണ്ടത്. അവൾ തുടർന്നു, “ചമ്മന്തിയാണ് വേണ്ടത്-ചമ്മന്തിയും കാളിയും. അങ്ങനെ ആയാൽ ജീവിതത്തിലെ എല്ലാ വിഷമങ്ങളും നീങ്ങും; തിന്മകളെല്ലാം വിഴുങ്ങാനാവും. നന്മ ആസ്വദിക്കുവാനും കഴിയും.” എന്നാൽ അവൾ പെട്ടെന്ന് നിർത്തി. സദസ്സിലുള്ള ഒരു പുരുഷമൃഗം തന്റെ പ്രസംഗത്തെ തടസ്സപ്പെടുത്തിയിരിക്കുന്നതിനാൽ താൻ കൂടുതൽ സംസാരിക്കുവാൻ പോകുന്നില്ലെന്നും അവൾ ഉറപ്പിച്ചു പറഞ്ഞു. സദസ്സിലുള്ള ഒരു പുരുഷൻ ജനാലയിലേക്ക് തല തിരിച്ചു പിടിക്കുകയും ഒരു വനിതയുടെ നേർക്ക് കാണിക്കേണ്ട ശ്രദ്ധ കാണിക്കാതെ ഇരിക്കുകയും ചെയ്യുന്ന കാര്യം തനിക്കറിയാം എന്ന് അവൾ പറഞ്ഞു. സ്ത്രീപുരുഷസമത്വത്തിൽ താൻ വിശ്വസിക്കുന്നു. എങ്കിലും ആ ബീഭത്സമനുഷ്യൻ സ്ത്രീകളോട് അർഹമായ ആദരവ് കാണിക്കാത്തതിന്റെ കാരണം അറിയണമെന്ന് അവൾ ആവശ്യപ്പെട്ടു. അപ്പോൾ അവൾ പറയുന്നത് തങ്ങൾ ഏകാഗ്രമായി ശ്രദ്ധിക്കുകയായിരുന്നു എന്നും തുല്യാവകാശത്തിന്നപ്പുറം അവൾക്ക് അർഹതപ്പെട്ട വിധം തന്നെ ശ്രദ്ധിക്കുകയായിരുന്നു എന്നും മറ്റുമുള്ളവരെല്ലാം ഒന്നുപോലെ പ്രഖ്യാപിച്ചു. പക്ഷേ അതൊന്നും ഫലിച്ചില്ല ആ വൃത്തികെട്ട ആൾക്കൂട്ടവുമായി

തനിക്ക് യാതൊരു ഇടപാടും പറ്റുകയില്ലെന്ന് പറഞ്ഞ് അവൾ ഇരുന്നുകളഞ്ഞു.

അപ്പോൾ ബോസ്റ്റണിലെ മിസിസ്സ് ബുൾ സഭാതലത്തിൽ എഴുന്നേറ്റു നിന്ന് സ്ത്രീപുരുഷബന്ധത്തെ കുറിച്ചു വേണ്ടവിധം മനസ്സിലാക്കാത്തതു കൊണ്ടാണ് ലോകത്തിലെ എല്ലാ ബുദ്ധിമുട്ടുകളും ഉണ്ടാകുന്നതെന്ന് വിശദീകരിക്കുവാൻതുടങ്ങി. "പറ്റിയ ആളുകള ശരിക്ക് മനസ്സിലാക്കുക. എന്നിട്ട് പ്രേമത്തിൽ സ്വാതന്ത്ര്യവും സ്വാന്ത്ര്യത്തിലും മാതൃത്വത്തിലും പിതൃത്വത്തിലും സാഹോദര്യത്തിലും ദൈവീകത്വത്തിലും സ്വച്ഛന്ദജീവിതവും കണ്ടെത്തുക, സ്വാതന്ത്ര്യത്തിൽ പ്രേമവും പ്രേമത്തിൽ സ്വാതന്ത്ര്യവും കണ്ടെത്തിക്കൊണ്ടു സ്ത്രീപുരുഷബന്ധത്തിൽ ശരിയായ ആദർശം ഉയർത്തിപ്പിടിക്കുക-ഇതാണ് സർവ്വരോഗസംഹാരി."

ഇതിനെ സ്കോട്ടലൻഡുകാരനായ പ്രതിനിധി ശക്തിയായി എതിർത്തു. വേട്ടക്കാരൻ ആട്ടിടയനേയും കോലാടിന്റെ ഇടയൻ ചെമ്മരിയാടിന്റെ ഇടയനേയും ഇടയൻ കൃഷീവലനേയും ഓടിക്കുന്നതുപോലേയും കൃഷീവലൻ മീൻപിടുത്തക്കാരനെ കടലിലേയ്ക്ക് ഓടിക്കുന്നതുപോലേയും ഇപ്പോൾ നമുക്ക് ചെയ്യേണ്ടത് മീൻ പിടുത്തക്കാരനെ കടലിൽനിന്ന് മുങ്ങിത്തപ്പി എടുക്കുകയും അയാളെക്കൊണ്ടു കൃഷീവലനേയും കൃഷീവനേക്കൊണ്ടു ആട്ടിടയനേയും അങ്ങനെ തിരിച്ച് ആക്രമിക്കുക ആണ്; അങ്ങനെ ജീവിതമാകുന്ന വല പൂർത്തിയാക്കപ്പെടുകയും എല്ലാവരും സന്തുഷ്ടരാകുകകയും ചെയ്യും. എന്നാൽ ഈ ഓടിക്കുന്ന ഏർപ്പാട് വളരെ നേരം തുടരുവാൻ അയാളെ ആളുകൾ അനുവദിക്കുകയുണ്ടായില്ല. ഒരു നിമിഷത്തിന്നുള്ളിൽ എല്ലാവരും ഏണീര്റുനിന്നു. പിന്നീട് ഒരു കലപലശബ്ദം മാത്രമേ കേൾക്കാമായിരുന്നുള്ളൂ- "സൂര്യദേവനും ചന്ദ്രദേവനും", "ചമ്മന്തിയും കാളിയും" "മാതൃത്വവും സ്ത്രീപുരുഷബന്ധവും ധാരണയും ഉയർത്തിപിടിക്കുന്ന സ്വാതന്ത്ര്യം." "പാടില്ല, മീൻപിടുത്തക്കാരൻ കടൽതീരത്തിലേയ്ക്കു തന്നെ പോകണം" എന്നിങ്ങനെ ശബ്ദങ്ങൾ ഉയർന്നു. തത്ക്കാലം ഒരു വേട്ടക്കാരനാകുവാൻ തനിക്ക് അതിയായ ആഗ്രഹം ഉണ്ടെന്നും ഈ അസംബന്ധം അവസാനിപ്പിച്ചില്ലെങ്കിൽ അവരെയെല്ലാം വെളിയിൽ ചാടിക്കുവാനാണ് മോഹമെന്നും ജോ പ്രഖ്യാപിച്ചു.

അതോടെ ശാന്തിയും സമാധാനവും പുനഃസ്ഥാപിക്കപ്പെട്ടു. ഉടൻതന്നെ ഞാൻ ഇതിനെക്കുറിച്ച് നിങ്ങൾക്ക് എഴുതുകയാണ്.

സ്നേഹപൂർവ്വം, വിവേകാനന്ദൻ

## 502

(മിസ് ആല്ബെട്ടാ സ്റ്റർഗിസ്സിന്) പാരീസ്, ഫ്രാൻസ്

10 സെപ്തംബർ 1900

പ്രിയ ആല്ബെർട്ട,

ഞാൻ തീർച്ചയായും ഇന്നു വൈകിട്ടു വരുന്നുണ്ട്. രാജകുമാരിയേയും (ഡെമിഡോഫ്‌രാജകുമാരിയയാരിക്കാം) അവരുടെ സോദരനേയും സന്ദർശിക്കാൻ വളരെ സന്തോഷമവുമായിരിക്കും. പക്ഷേ ഇവിടെ വഴി കണ്ടുപിടിക്കാൻ കുറേ വൈകിപ്പോയാൽ ഉറങ്ങാൻ എനിക്കു വീട്ടിൽ ഒരു സ്ഥലം നിങ്ങൾ കണ്ടുപിടിക്കേണ്ടിവരും.

പ്രേമാനുഗ്രഹങ്ങളോടെ, സ്വന്തം വിവേകാനന്ദൻ.

## 503

(മിസ് ആല്ബെട്ടാ സ്സർഗ്ഗീസ്സിന്) പിറേഗുറി, ബ്രിട്ടണി

22 സെപ്തംബർ 1900

മാതൃഹൃദയവും, ശുരൻതന്നിച്ഛയും,

തുമൃദുസൂനത്തിൻ സ്നിഗ്ദ്ധതയും,

യാഗാഗ്നിജ്വാലാവിലാസിനിതാന്തനി-

യാമകകാന്തിപ്രഭാവങ്ങളും,

നായകമെങ്കിലും പ്രേമവിനേയമാം

ശക്തിയും, ദൂരഗസ്വപ്നങ്ങളും,

ക്ഷാന്തിപഥങ്ങളും, പൂർണ്ണമാമാത്മാവിൽ-

ശ്ശാശ്വതമായുള്ള വിശ്വാസവും;

സർവ്വത്ര-സ്ഥൂലത്തിൽ സൂക്ഷ്മത്തിൽ-ദിവ്യമാം

ദർശനം: ഇച്ചൊന്നതെല്ലാംതന്നെ

കാണുവാനിന്നെനിക്കാവാത്ത വേറെയു-

മേറെ നിനക്കംബ നല്കീടട്ടെ.

പ്രേമാനുഗ്രഹങ്ങളോടെ, എന്നും സ്വന്തം വിവേകാനന്ദൻ.

പ്രിയ ആല്ബർട്ട.

ഈ ചെറുകവിത നിനക്കൊരു പിറന്നാൾ സമ്മാനം. അതു നന്നായിട്ടില്ല, പക്ഷേ, അതിൽ എന്റെ പ്രേമം മുഴുവനുണ്ട്. അതുകൊണ്ടു നീയത് ഇഷ്ടപ്പെടുമെന്ന് എനിക്കു തീർച്ചയുണ്ട്.

അവിടെയുള്ള ലഘുപത്രികകളുടെ ഓരോ പ്രതി,

മാദാം ബനാഡ്, ബക്കൈറോയ്, ബ്രെ കോമ്പേയിൻ ഒയ്സി എന്ന വിലാസത്തിൽ സദയം അയച്ചുകൊടുത്ത് ഒരുപകാരം ചെയ്യാമോ?

നിന്റെ ഹിതൈഷി വിവേകാനന്ദൻ.

## 504

(തുരീയാനന്ദസ്വാമികൾക്ക്) പാരീസ്

സെപ്തംബർ 1900

പ്രിയ തുരീയാനന്ദ,

താങ്കളുടെ കത്ത് ഇപ്പോൾ എനിക്കു കിട്ടി. അമ്മയുടെ ഇച്ഛയ്ക്കനുസരിച്ച് പ്രവർത്തിയെല്ലാം നടക്കും. ഒട്ടും ഭയപ്പെടേണ്ട. താമസിയാതെ ഞാൻ മറ്റു വല്ല സ്ഥലത്തേക്കും പോകും. ഒരു പക്ഷേ കുറച്ചു കാലത്തേയ്ക്കു കോൺസ്റ്റാൻറിനോപ്പിൾ മുതലായ സ്ഥലങ്ങളിലേയ്ക്ക് ഒരു യാത്ര പോയേയ്ക്കാം. എന്താണുണ്ടാവുക എന്ന് അമ്മയ്ക്കുമാത്രമറിയാം. മിസിസ് വിൽമോട്ടിൻരെ ഒരു കത്ത് എനിക്കു കിട്ടിയിട്ടുണ്ട്. അതിൽനിന്ന്, അവർക്കും വളരെ ഉത്സാഹമുണ്ടെന്നാണ് കാണുന്നത്. സ്ഥിരനായിരിക്കുക. ഒട്ടും വിചാരപ്പെടേണ്ട എല്ലാം ശരിയാകും. നാദം കേൾക്കുക മുതലായതുകൊണ്ട് ഒരുത്തന് എന്തെങ്കിലും ഉപദ്രവം തോന്നുകയാണെങ്കിൽ, അതിൽ നിന്നു രക്ഷപ്പെടുവാനുള്ള മാർഗ്ഗം കുറച്ചു കാലത്തേയ്ക്കു ധ്യാനം ഉപേക്ഷിച്ചു മത്സ്യമാംസാദികൾ ഭക്ഷിക്കുവാൻ തുടങ്ങുകയാണ്. ദേഹം വളരെയധികം ക്ഷീണിക്കുന്നില്ലെങ്കിൽപ്പിന്നെ പരിഭ്രമിക്കാനൊന്നുമില്ല. അഭ്യസിക്കുന്നതു വളരെ പതുക്കെയായിരിക്കണം.

താങ്കളുടെ മറുപടി വരുന്നതിനുമുമ്പു ഞാൻ ഈ സ്ഥലം വിട്ടുപോകും. അതുകൊണ്ട് ഈ കത്തിനു മറുപടി ഇവിടേക്കയയ്ക്കേണ്ട. ശാരദൻരെ പത്രത്തിന്റെ എല്ലാ ലക്കങ്ങളും എനിക്കു കിട്ടി; കുറച്ച് ആഴ്ചകൾക്കുമുമ്പു ഞാൻ അയാൾക്കു ധാരാളം എഴുതിയയച്ചിട്ടുണ്ട്. കുറച്ചു കഴിഞ്ഞ് ഇനിയും അയയ്ക്കുവാനുദ്ദേശിക്കുന്നുമുണ്ട്.

ഏതു സ്ഥലത്തായിരിക്കും എൻരെ അടുത്ത താമസമെന്നതിനെപ്പറ്റി ഒരു വിവരവുമില്ല മറ്റുള്ളവരുടെ ശ്രദ്ധയിൽനിന്ന് ഒഴിഞ്ഞുനില്ക്കുവാൻ ശ്രമിക്കുകയാണെന്നുമാത്രം പറവാൻ കഴിയും.

ഇന്ന് എനിക്കു കാളിയുടെ ഒരു കത്ത് കിട്ടി. നാളെ അയാൾക്ക് മറുപടി യയ്ക്കും. ശരീരം ഒരുവിധം നടന്നുപോകുന്നു പ്രവൃത്തി അതിനെ അസ്വസ്ഥമാക്കുന്നു. വിശ്രമം സ്വസ്ഥമാക്കുന്നു – എന്നുമാത്രം. എല്ലാം അമ്മയ്ക്കറിയാം. നിവേദിത ഇംഗ്ലണ്ടിലേയ്ക്കു പോയിട്ടുണ്ട് അവരും മിസിസ് ബുള്ളും

പണം പിരിക്കുകയാണ്. കിഷൻഗറിൽ അവരുടെകൂടെയുണ്ടായിരുന്ന ബാലികമാർക്കുവേണ്ടി ഒരു സ്ക്കൂൾ നടത്തണമെന്ന് അവർക്കാഗ്രഹമുണ്ട്. അവർക്കു കഴിയുന്നത് അവർ ചെയ്യട്ടെ. ഇനി ഞാൻ യാതൊന്നിലും ഇടപെടുകയില്ല എന്നുമാത്രം.

പ്രവൃത്തിയെപ്പറ്റി എനിക്കു കൂടുതലായൊന്നും ഉപദേശിക്കുവാനില്ല.

പ്രേമപൂർവ്വം വിവേകാനന്ദൻ.

## 505

പാരീസ്
ഒക്ടോബർ 1900

എന്റെ പ്രിയകുമാരി,

എനിക്കിവിടെ ബഹുസുഖവും സംതൃപ്തിയും തന്നെ. വളരെ കൊല്ലങ്ങൾക്കുശേഷം എനിക്ക് ഏറ്റവും നല്ലകാലം കൈവന്നിരിക്കയാണ്. മി. ബോയയുമായുള്ള എന്റെ ഇവിടത്തെ ജീവിതം വളരെ തൃപ്തികരമായിരിക്കുന്നു-ഗ്രന്ഥങ്ങളും ശാന്തതയും, എന്നെ സാധാരണ ഉപദ്രവിക്കാറുള്ള എല്ലാത്തിന്റെയും അഭാവവും.

പക്ഷേ എന്നെ ഇപ്പോൾ കാത്തിരിക്കുന്ന വിധി എന്തെന്ന് എനിയ്ക്കറിയുകയില്ല.

എന്റെ കത്തു തമാശയായിരിക്കുന്നു, അല്ലേ! പക്ഷേ ഇതെന്റെ ആദ്യത്തെ സംരംഭമാണ്.

നിങ്ങളുടെ വിധേയൻ വിവേകാനന്ദൻ

## 506

(സിസ്റ്റർ ക്രിസ്തീനേയ്ക്ക) പാരീസ്
14 ഒക്ടോബർ 1900

എന്റെ പ്രിയ ക്രിസ്തീനേ,

ഓരോ ചുവടുവെയ്പിലും ഈശ്വരൻ നിങ്ങളെ അനുഗ്രഹിക്കട്ടെ എന്നാണ് എന്റെ എപ്പോഴുമുള്ള പ്രാർത്ഥന!

അതിസുന്ദരവും അതിശാന്തവുമായ നിങ്ങളുടെ കത്ത്, എനിക്കു മിക്കപ്പോഴും നഷ്ടമായിക്കൊണ്ടിരിക്കുന്ന ഉന്മേഷത്തെ വീണ്ടെടുക്കുവാൻ സഹായകമായി.

ഞാൻ സന്തുഷ്ടനാണ്. അതേ ഞാൻ സന്തുഷ്ടനാണ്. പക്ഷേ എന്നെ മ്ലാനത തീരെ വിട്ടിട്ടില്ല. ഭാഗ്യക്കേടിന് അതു ചിലപ്പോൾ മടങ്ങിവരുന്നുണ്ട്; എങ്കിലും അതിനു പതിവുള്ള ദുരാത്മഭാവം ഇപ്പോൾ ഇല്ലാതായിരിക്കുന്നു.

ഞാൻ ഒരു പ്രസിദ്ധ ഫ്രഞ്ച് ലേഖകനായ എം. ജൂൽ ബോയയുടെ കൂടെയാണ് താമസിക്കുന്ിനത്. ഞാൻ അദ്ദേഹത്തിന്റെ അതിഥിയാണ്. പേന കൊണ്ട് ഉപജീവനം നേടുന്നവനാകയാൽ അദ്ദേഹം ധനികനല്ല; പക്ഷേ ഞങ്ങൾക്കു മഹത്തായ പല ആശയങ്ങളും പൊതുവായുണ്ട്. ആകയാൽ ഞങ്ങൾ ഒന്നിച്ചു സുഖമായിരിക്കുന്നു.

അദ്ദേഹം കുറച്ചു കൊല്ലങ്ങൾക്കുമുമ്പ് എന്നെ കണ്ടുപിടിച്ചു, എന്റെ ചില ലഘുലേഖകൾ ഇപ്പോഴേയ്ക്കു ഫ്രഞ്ചിലേയ്ക്കു വിവർത്തനം ചെയ്കയും ചെയ്തിരിക്കുന്നു. നാം തേടുന്നതിനെ ഒടുവിൽ നാം നേടും ഇല്ലേ?

അങ്ങനെ ഞാൻ മാദാം കാൽവേ, മിസ് മക്‌ലിയോഡ്, എം ജൂൽബോയ എന്നിവരോടുകൂടി യാത്രചെയ്യും. ഞാൻ പ്രസിദ്ധഗായികയായ മാദാം കാൽവേയുടെ അതിഥിയായിരിക്കും.

ഞങ്ങൾ കോൺസ്റ്റാൻറിനോപ്പിൾ, സമീപപൗരസ്ത്യദേശം, ഗ്രീസ്, ഈജിപ്ത് ഇവിടങ്ങളിൽ പോകും. മടക്കയാത്രയിൽ വെനീസും സന്ദർശിക്കും.

എന്റെ മടക്കത്തിനുശേഷം ഞാൻ പാരീസ്സിൽ കുറച്ചു പ്രസംഗങ്ങൾ ചെയ്തെന്നു വന്നേയ്ക്കാം- പക്ഷേ അത് ഇംഗ്ലീഷിലായിരിക്കും. ഒരു ദ്വിഭാഷിയുടെ സഹായത്തോടുകൂടി.

ഒരു പുതിയ ഭാഷ പഠിക്കാൻ എന്റെ പ്രായത്തിൽ ഇനിയോട്ടു സമയവുമില്ല, കഴിവുമില്ല. ഞാനൊരു വയസ്സനാണ്, അല്ലേ?

മിസിസ് ഫങ്കിനു സുഖമില്ല. അവർ അതികഠിനമായി പ്രവർത്തിക്കുന്നുവെന്ന് എനിക്കു ഭയമുണ്ട്. നേരത്തേതന്നെ അവർക്കു മാനസികമായി ചില ബുദ്ധിമുട്ടുകളുണ്ടായിട്ടുണ്ട്. അവർ വേഗത്തിൽ സ്വസ്ഥയാകുമെന്നു ഞാൻ വിശ്വസിക്കുന്നു.

ഞാൻ അമേരിക്കയിൽ സമ്പാദിച്ച പണം മുഴുവൻ ഭാരതത്തിലേയ്ക്കു യയ്ക്കുന്നു. ഞാനിപ്പോൾ സ്വതന്ത്രനാണ്, പണ്ടേപോലെ ഭിക്ഷുസന്ന്യാസി, മഠത്തിന്റെ പ്രസിഡണ്ടുസ്ഥാനവും ഞാൻ രാജിവെച്ചിരിക്കുന്നു. ഈശ്വരന്നു നന്ദി, ഞാൻ സ്വതന്ത്രനായിരിക്കുന്നു! എനിക്ക് ഇനിമേൽ അത്തരമൊരു ചുമതല വഹിക്കേണ്ടതായിട്ടില്ല. ഞാനത്ര ക്ഷീണിതനും ദുർബ്ബലനുമാണ്.

"മരക്കൊമ്പുകളിൽ ഉറങ്ങിയിരുന്ന പക്ഷികൾ സൂര്യോദയത്തിൽ ഉണർന്ന് പാടിക്കൊണ്ട് നിലാകാശത്തേയ്ക്കു പറന്നുയരുന്നുതുപോലെയാണ് എന്റെ ജീവിതാവസാനകാലവും."

എനിക്കു വളരെ വിഷമങ്ങൾ ഉണ്ടായിട്ടുണ്ട്. കൂട്ടത്തിൽ കുറെ വൻവിജ

യങ്ങളും. പക്ഷേ ഞാൻ വിജയിച്ചിരിക്കെ, എൻരെ സർവ്വവിഷമങ്ങളും കഷ്ട തകളും അഗണ്യങ്ങളത്രേ. ഞാനെന്റെ ലക്ഷ്യം പ്രാപിച്ചിരിക്കുന്നു. ഞാൻ ജീവിതസമുദ്രത്തിൽ യാതൊന്നിനുവേണ്ടിയാണോ മുങ്ങിയത് ആ മുത്ത് എനിക്കു കണ്ടുകിട്ടിയിരിക്കുന്നു. ഞാൻ സമ്മാനിതനായിരിക്കുന്നു. ഞാൻ പ്രസന്നനാനായിരിക്കുന്നു.

അങ്ങനെ എന്റെ ജീവിതത്തിന്റെ ഒരു പുതിയ അദ്ധ്യായം തുറക്കുന്ന തായി എനിക്കു തോന്നുന്നു. 'അമ്മ' എന്നെ ഇനി മന്ദമായും മൃദുവായും നയിക്കുമെന്ന് എനിക്കു തോന്നുന്നു. തടസ്സം നിറഞ്ഞ വഴികളിലെ പ്രയത്നം ഇനി വേണ്ട; ഇപ്പോഴതു പക്ഷികളുടെ ഇളംതൂവൽ വിരിച്ച മെത്തയാണ്. മനസ്സിലാകുന്നോ? എന്നെ വിശ്വസിക്കൂ എനിക്കു തീർച്ചയുണ്ട്.

ഇതുവരെയുള്ള എന്റെ ജീവിതാനുഭവം മുഴുവൻ എന്നെ പഠിപ്പിച്ചിരി ക്കുന്നു-ഈശ്വരനു നന്ദി-ഞാൻ യാതൊന്നിനെ ആർത്തിയോടുകൂടി തേടി യിരുന്നുവോ അതിനെ ഞാൻ എപ്പോഴും കണ്ടെത്തുന്നു. ചിലപ്പോൾ അതു വളരെ കഷ്ടപ്പാടിനുശേഷമായിരിക്കും. പക്ഷേ അതു സാരമില്ല! സമ്മാന ത്തിന്റെ മൃദുലസമ്മാന്യതയിൽ എല്ലാം വിസ്മൃതമാകുന്നു. എന്റെ സുഹൃ ത്തേ, നിങ്ങളും ബുദ്ധിമുട്ടുകളിലൂടെ കടന്നുപോകയാണ്; എങ്കിലും നിങ്ങൾക്കു നിങ്ങളുടെ സമ്മാനം കിട്ടും. അഹോ! നിങ്ങളിപ്പോൾ കാണു ന്നത് ഒരു സമ്മാനമല്ല. വർദ്ധിച്ച ദുഃഖമാണ്.

എന്നെസ്സംബന്ധിച്ച് മേഘം, എന്റെ ദുഷ്കർമ്മമേഘം, ഉയരുന്നതായും മായുന്നതായും ഞാൻ കാണുന്നു. എന്റെ സത്കർമ്മസൂര്യൻ ഉയരുകയു മായി- ഉജ്ജ്വലം, സുന്ദരം, ശക്തിയുക്തം എന്റെ സുഹൃത്തേ, ഇതുതന്നെ യായിരിക്കും നിങ്ങളുടെയും കഥ. എന്റെ വികാരത്തെ പ്രകാശിപ്പിക്കാൻ ഈ ഭാഷയിൽ എനിക്കുള്ള പരിജ്ഞാനത്തിനു ശക്തിയില്ല. പക്ഷേ എന്തു ഭാഷയ്ക്കാണ് യഥാർത്ഥത്തിൽ അതിനു കഴിയുക?

അതുകൊണ്ട് ഞാനതു വെടിയുന്നു. എന്റെ വിചാരത്തെ മൃദുസ്നിദഗ്ധോ ജ്ജ്വലഭാഷകൊണ്ട് അലങ്കരിക്കാൻ നിങ്ങളുടെ ഹൃദയത്തിനു ഞാൻ വിട്ടു തരുന്നു. ശുഭരാത്രി!

നിങ്ങളുടെ മിത്രം വിവേകാനന്ദൻ

പുനശ്ച. ഞങ്ങൾ ഓക്ടോബർ 29-ാനു പാരീസ് വിട്ട് വിയനയ്ക്കു പോകു ന്നു. അടുത്ത പ്രാപ്യസ്ഥാനത്തേയ്ക്ക് ഞങ്ങളുടെ കത്തുകളെ തിരിച്ചുവിടു വാൻ ഞങ്ങളുടെ മേൽവിലാസം തെര്യപ്പെടുത്തുന്നതാണ്.

## 507

(മിസ് ജോസഫൈൻ) പോർട്ട് ടെവ്ഫിക്

മക്ലിയോഡിന്) 26 നവംബർ 1900

പ്രിയ ജോ,

ആവിക്കപ്പൽ വൈകിയിരുന്നു; അതുകൊണ്ട് ഞാൻ കാക്കുകയാണ്, ഭാഗ്യത്തിന്, അത് ഇന്നു രാവിലെ പോർട്ട് സെഡിൽ വെച്ച് തോട്ടിൽ കയറി. ഒക്കെ ശരിക്കു പോകുമെങ്കിൽ അത് ഇന്നു വൈകീട്ടു വല്ലപ്പോഴും വന്നുചേരും.

വാസ്തവത്തിൽ ഈ രണ്ടുദിവസം ഏകാന്തത്തടവുപോലെയാണ് ഞാൻ ശാന്തനായി അടങ്ങിയിരിക്കുന്നു.

മാറ്റം വേണമെന്നുള്ളതു മൂന്നുവട്ടം വ്യക്തമാണെന്നാണ് അവർ പറയുന്നത്. മി. ഗേസിന്റെ ഏജന്റ് എനിക്കു തെറ്റായ എല്ലാ നിർദ്ദേശങ്ങളും നല്കി. ഒന്നാമത് എന്നോട് ഒരു വസ്തു മിണ്ടാൻ ഇവിടെ ഒരാളുണ്ടായിരുന്നില്ല. സ്വീകരിക്കുന്ന കഥയേ പറയേണ്ട. രണ്ടാമതു ഗേസിന്റെ ടിക്കറ്റ് കപ്പൽടിക്കറ്റായി ഏജൻറിന്റെ ആപ്പീസിൽവെച്ചു മാറ്റണമെന്ന് എന്നോടു പറഞ്ഞിരുന്നില്ല; അതാകട്ടെ സൂയസ്സിലായിരുന്നു. ഇവിടെയല്ല.

അതുകൊണ്ട്, ഒരുതരത്തിൽ, കപ്പൽ വൈകിയതു നന്നായി; അങ്ങനെ, ഞാൻ കപ്പലിന്റെ ഏജൻറിനെ കാണാൻ പോകയും ഗേസിന്റെ ശീട്ട് മുറപ്രകാരമുള്ള ടിക്കറ്റാക്കി മാറ്റാൻ അയാൾ എന്നോടു പറയുകയും ചെയ്തു.

ഇന്നു രാത്രി വല്ലപ്പോഴും കപ്പൽ കയറാനാവുമെന്ന് ഞാൻ വിശ്വസിക്കുന്നു. ഞാൻ ക്ഷേമമായും സുഖമായുമരിക്കുന്നു, ഈ തമാശ അപാരമായാസ്വദിക്കയും ചെയ്യുന്നു.

മാദ്മൊയാ ജേൽ എങ്ങനെ? ബോയ എവിടെ? മാദ്മൊയാ ജേൽ കാൽവേക്ക് എന്റെ ചിരന്തനമായ കൃതജ്ഞതയും ശുഭാശംസകളും നല്കുക. അവരൊരു സതിതന്നെ.

നിങ്ങൾക്കു യാത്ര ആനന്ദകരമായിരിക്കുമെന്നു വിശ്വസിക്കുന്നു,

ചിരസ്നിഗദ്ധനായ സ്വന്തം വിവേകാനന്ദൻ.

## 508

(മിസ് ജോസഫൈൻ മക്ലിയോഡിന്) ബേലൂർമഠം,
11 ഡിസംബർ 1900

പ്രിയ ജോ,

ഞാൻ മിനിഞ്ഞാന്നു രാത്രി എത്തി. കഷ്ടം എന്റെ തിടുക്കപ്പെടൽ വെറുതെയായി!

പാവം ക്യാപ്റ്റൻ സേവിയർ മരിച്ചുപോയി. കുറച്ചു നാൾ മുമ്പ്. അങ്ങനെ രണ്ടു വലിയ ഇംഗ്ലീഷുകാർ ഞങ്ങൾക്ക് ഹിന്ദുക്കൾക്കു-വേണ്ടി സ്വജീവിതം വെടിഞ്ഞു. ഇതാണ് രക്തസാക്ഷിത്വം. വല്ലതുമാണെങ്കിൽ, മിസിസ് സേവിയർക്കു ഞാനിപ്പോൾ എഴുതിയേ ഉള്ളു. അവരുടെ നിശ്ചയം അറിയാൻ.

എനിക്കു ക്ഷേമം, ഇവിടെയൊക്കെ ക്ഷേമംതന്നെ. സർവ്വപ്രകാരേണയും. ഈ തിടുക്കത്തെ ക്ഷമിക്കുമല്ലോ. താമസിയാതെ കൂടുതൽ ദീർഘമായെഴുതിക്കൊള്ളാം.

എന്നും സത്യത്തിൽ സ്വന്തം വിവേകാനന്ദൻ.

## 509

(മിസിസ് ഓളി ബുള്ളിന്) ബേലൂർമഠം,
ഹൗറാ ഡിസ്ട്രിക്ട്, ബംഗാൾ, ഇന്ത്യ
15(12) ഡിസംബർ 1900

എന്റെ പ്രിയ മദർ,

മൂന്നു ദിവസം മുമ്പു ഞാനിവിടെ എത്തി. അതു തീരെ അപ്രതീക്ഷിതമായിരുന്നു-എന്റെ വരവ്; എല്ലാവരും അദ്ഭുതപ്പെട്ടുപോയി.

ഞാൻ പ്രതീക്ഷിച്ചതിലും മെച്ചമായി എന്റെ അസാന്നിധ്യത്തിൽ കാര്യങ്ങൾ നടന്നുകൊണ്ടിരിക്കുന്നു-മി. സേവിയർ മരിച്ചു പോയെന്നുമാത്രം. അതൊരു ഭയങ്കരപ്രഹരമാണ്. തീർച്ച; ഹിമാലയത്തിലെ പ്രവർത്തനത്തിന്റെ ഭാവി എന്തെന്ന് എനിക്കറിഞ്ഞുകൂടാ. ഇപ്പോഴും ഇവിടെയുള്ള മിസിസ് സേവിയറിൽനിന്ന് എന്നും ഞാനൊരു കത്തു പ്രതീക്ഷിക്കയാണ്.

നിങ്ങൾ എങ്ങനെയുണ്ട്? നിങ്ങൾ എവിടെയാണ്? എന്റെ കാര്യങ്ങൾ ചുരുങ്ങിയ സമയത്തിനകം നേരെയാകും. ഒക്കെ നേരെയാക്കാൻ ഞാൻ ആശിക്കയും ശ്രമിക്കയും ചെയ്യുന്നു.

എന്റെ ചാർച്ചക്കാരിക്കു നിങ്ങളയയ്ക്കുന്ന പണം ഇനിമേൽ എനിക്കു നേരിട്ടയയ്ക്കണം-എന്റെ പേരിലാണ് ബില്ല് എഴുതിയിരിക്കുന്നത്. ഞാനത് അവൾക്കയച്ചുകൊടുത്തോളാം. പണം എന്നിൽക്കൂടെ അവൾക്കു ചെല്ലുന്നതാണ് കൂടുതൽ നല്ലത്.

ശാരദാനന്ദനും ബ്രഹ്മാനന്ദനും വളരെ സുഖമുണ്ട്. ഇക്കൊല്ലം ഇവിടെ മലമ്പനി വളരെക്കുറച്ചേ ഉള്ളു. പുഴവക്കത്തുള്ള ഈ ഒരു കീറു ഭൂമിയിൽ മലമ്പനിയുടെ ബാധ ഒരിക്കലുമില്ല. ശുദ്ധജലം ധാരാളം കിട്ടുമ്പോഴേ ഇവിടുത്തെ സ്ഥിതികൾ അന്യൂനമാകൂ.

വിവേകാനന്ദൻ.

## 510

(സിസ്റ്റർ നിവേദിതയ്ക്ക്)

ബേലൂർമഠം. ഹൗറ
19 ഡിസംബർ 1900

പ്രിയനിവേദിതേ,

ഒരു ശബ്ദം ഇതാ വൻകരകളെ മുറിച്ചുകയറി ചോദിക്കുന്നു. നിങ്ങൾക്കെങ്ങനെയുണ്ട്? നിങ്ങൾക്ക് ആശ്ചര്യം തോന്നുന്നില്ലേ, യഥാർത്ഥത്തിൽ ഞാനൊരു അയനപ്പക്ഷിയാണ്. ആഹ്ലാദവും തിരക്കുമുള്ള പാരീസും, രൗദ്രവും വൃദ്ധവുമായ കോൺസ്റ്റാൻറിനോപ്പിളും, വെട്ടിത്തിളങ്ങുന്ന കൊച്ച് ഏഥൻസും പരിമിഡ് മയമായ കൈറോവും പിൻതള്ളി ഞാനിതാ ഗംഗാതീരത്തു മഠത്തിലെ എന്റെ മുറിയിലിരുന്നെഴുതുന്നു. എത്ര ശാന്തം, നിശ്ചലം! വിശാലമായ നദി തെളിവെയിലത്തു നടനംചെയ്യുന്നു വല്ലപ്പോഴും വിരളമായിമാത്രം ഒരു സാമാനവഞ്ചിയുണ്ട്. തുഴകൊണ്ടുള്ള തുടികൊണ്ടു നിശ്ശബ്ദതയെ ഭഞ്ജിക്കുന്നു. ശീതകാലമാണിവിടെ; പക്ഷേ എന്നും ഉച്ചസമയം ചൂടും തെളിച്ചവുമുള്ളതാണ്. പക്ഷേ ഇതു തെക്കൻകാലിഫോർണിയയിലെ ഹേമന്തമാണ്. എല്ലാം പച്ചയും പൊന്നും, പുല്ലാണെങ്കിൽ വില്ലീസുപോലെ; എങ്കിലും വായുശീതളവും പ്രസന്നവും സന്തോഷകരവുമാണ്.

സ്വന്തം വിവേകാനന്ദൻ

## 511

(മിസ് ജോസഫൈൻ മക്‌ലിയോഡിന്)

ബേലൂർമഠം, ഹൗറ
26 ഡിസംബർ 1900

പ്രിയ ജോ,

ഈ തപാലിൽ നിങ്ങളുടെ കത്തു കിട്ടി; കൂട്ടത്തിൽ മദറിന്റേതും ആല്ബെർട്ടയുടെതും. ആല്ബെർട്ടയുടെ പണ്ഡിതസുഹൃത്തു റഷ്യയെക്കുറിച്ചു പറഞ്ഞത് ഏതാണ്ടു ഞാൻതന്നെ വിചാരിക്കുന്നതുപോലെയാണ്. ഒരു വിചാരവൈഷമ്യമുണ്ടെന്നു മാത്രം.–ഹിന്ദുവംശത്തിനു റഷ്യനാക്കിത്തീർക്കപ്പെടാൻ പറ്റുമോ?

എനിക്ക് എത്താൻ കഴിയുന്നതിനുമുമ്പു പ്രിയപ്പെട്ട മി. സേവിയർ, മരിച്ചുപോയി. തന്റെ ആശ്രമത്തിന്റെ അടുത്തൂടെ ഒഴുകുന്നനദിയുടെ തീരത്ത് അദ്ദേഹം ഹൈന്ദവരീതിയിൽ ദഹിപ്പിക്കപ്പെട്ടു–മാലകൾകൊണ്ടു മൂടി, ബ്രാഹ്മണർ ശരീരം ചുമന്നു. ബാലന്മാർ വേദങ്ങൾ ചൊല്ലി.

പ്രസ്ഥാനത്തിന് ഇപ്പോൾത്തന്നെ രണ്ടു രക്ഷസാക്ഷികളായി. പ്രിയപ്പെട്ട,

വൃദ്ധയായ, ഇംഗ്ലണ്ടിനെയും അതിന്റെ വീരകൃത്യങ്ങളെയും സ്നേഹിക്കാൻ ഇതെന്നെ നിർബ്ബന്ധിക്കുന്നു. ഇംഗ്ലണ്ടിന്റെ ഉത്തമരക്തംകൊണ്ട് അമ്മ ഭാവി ഭാരതസസ്യത്തെ നനയ്ക്കുകയാണ്. അവൾക്കു മഹിമ!

പ്രിയപ്പെട്ട മിസിസ് സേവിയർ ശാന്തയായിരിക്കുന്നു. അവർ എനിക്കു പാരീസിലേയ്ക്കെഴുതിയ ഒരു കത്ത് ഈ തപാലിൽ മടങ്ങിവന്നിരിക്കുന്നു. അവരെ ഒന്നു സന്ദർശിക്കാൻ ഞാൻ നാളെ അങ്ങോട്ടു കയറുകയാണ്. ഭഗവാൻ അവരെ, പ്രിയവീരാത്മാവിനെ, അനുഗ്രഹിക്കട്ടെ!

ഞാൻ ശാന്തനും ബലവാനുമായിരിക്കുന്നു. ഒരവസരത്തിലും ഞാൻ ദുർബ്ബലനായിട്ടില്ല. അമ്മ ഇനിയെന്നെ വിഷണ്ണനാക്കുകയില്ല.

ഇവിടെ ഇപ്പോൾ വളരെ പ്രിയംകരമാണ്, ഹേമന്തകാലമാണ്. മറ മാറ്റിയ മഞ്ഞണികൊണ്ട് ഹിമാലയം ഇപ്പോൾ പൂർവ്വാധികം മനോഹരമായിരിക്കുന്നു.

ന്യൂയോർക്കിൽ നിന്നും പുറപ്പെട്ട ചെറുപ്പക്കാരൻ മി. ജോൺസ്റ്റൺ, ബ്രഹ്മചര്യവ്രതം കൈക്കൊണ്ടിരിക്കുന്നു, ഇപ്പോൾ മായാവതിയിലുണ്ട്.

പണം ശാരദാനന്ദന്നു മഠത്തിലേയ്ക്കയച്ചുകൊടുക്കുക; ഞാൻ അങ്ങു കന്നുകളിലായിരിക്കുമല്ലോ.

അവർക്കാവുന്നത്ര അവർ ഒക്കെ ശരിക്കു ചെയ്തിട്ടുണ്ട്; ഞാൻ സന്തോഷിക്കുന്നു, വികാരവിക്ഷോഭംകൊണ്ടുള്ള മനശ്ശല്യം കാരണം ഞാൻ തനി വിഡ്ഢിയാണെന്നു തോന്നുകയും ചെയ്യുന്നു.

അവർ എന്നത്തെയുംപോലെ നല്ലവരും വിധേയരുമാണ്; അവരുടെ ആരോഗ്യവും നന്നായിരിക്കുന്നു. ഇതെല്ലാം മിസിസ് ബുള്ളിന് എഴുതുക, അവരെപ്പോഴും ശരിയായിരുന്നെന്നും ഞാനെപ്പോഴും പിഴച്ചിരുന്നെന്നും ഞാൻ നൂറായിരം മാപ്പിരക്കുന്നെന്നും അവരോടു പറയുകകൂടെ ചെയ്യുക.

അവർക്കും മ-യ്ക്കും പ്രേമസമുദ്രങ്ങൾ

കാണുന്നൂ ശരിയെന്നൊക്കെബ്ഭൂതഭാവികൾ നോക്കി ഞാൻ;

പ്രകാശാത്മാവതൊന്നുണ്ടെൻ കൊടുതാമഴലിങ്കലും.

മ-യ്ക്കും മിസിസ് സി-ക്കും പ്രിയ ജെ. ബി-ക്കും സർവ്വ പ്രേമവും; പ്രിയ ജോ, നിങ്ങൾക്കു പ്രണാമങ്ങളും.

വിവേകാനന്ദൻ.

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്) ബേലൂർ മഠം,

ഓം നമോ ഭഗവതേ രാമകൃഷ്ണായ 26 ഡിസംബർ 1900

കല്യാണവര,

നിങ്ങളുടെ കത്തിൽനിന്നു വർത്തമാനങ്ങളെല്ലാം അറിഞ്ഞു. ശരീരത്തിനു സുഖമില്ലെങ്കിൽ നിങ്ങൾ ഇങ്ങോട്ടു വരുന്നതു നിശ്ചയമായും നന്നല്ല. ഞാൻ നാളെ മായാവതിക്കു പോകുന്നു, അവിടെ ഒന്നു പോകുക അത്യാവശ്യം.

അളസിംഗൻ വന്നാൽ എനിക്കുവേണ്ടി ഇവിടെ കാത്തിരിക്കേണ്ടിവരും. കാനായിയെസ്സംബന്ധിച്ച് ഇവർ എന്തു ചെയ്യുന്നുവെന്ന് അറിഞ്ഞുകൂടാ. ഞാൻ ഞാൻ അല്മോറയിൽനിന്നു വേഗം മടങ്ങും. പിന്നീട് മദ്രാസിലേയ്ക്കു വരാമായിരിക്കാം. വാണിയമ്പാടിയിൽനിന്ന് ഒരു കത്തു കിട്ടി. അവർക്ക് എന്റെ സ്നേഹാശീർവ്വാദാദികൾ അറിയിച്ചുംകൊണ്ട് ഒരു കത്തയയ്ക്കുക, ഞാൻ മദ്രാസ്സിൽ പോകുമ്പോൾ ആ വഴി വരുമെന്നെഴുതുക. എല്ലാവരോടും എന്റെ സ്നേഹം അറിയിക്കണം. നിങ്ങൾ ക്രമത്തിലധികം ജോലി ചെയ്യരുത്. എല്ലാം ക്ഷേമം.

വിവേകാനന്ദൻ.

## 513

(മിസിസ് ഓളി ബുള്ളിന്) പ്രബുദ്ധഭാരതം ഓഫീസ്,

അദ്വൈതാശ്രമം, മായാവതി (അല്മോറവഴി),

കമയോൺ, ഹിമാലയം

6 ജനുവരി 1901

എന്റെ പ്രിയ ധീരമാതാവേ,

ഡാ. ബോസ് നിങ്ങളിലൂടെ അയച്ച നാസദീയസൂക്തത്തിന്റെ ഒരു വിവർത്തനം ഉടൻതന്നെ നിങ്ങൾക്കയയ്ക്കുന്നു. അതു കഴിവതും മൂലത്തോടൊപ്പിക്കാൻ ഞാൻ ശ്രമിച്ചിട്ടുണ്ട്.

ഡാ. ബോസിന് ഇപ്പോഴേയ്ക്ക് ആരോഗ്യം വീണ്ടുകിട്ടിയിരിക്കുമെന്നു വിശ്വസിക്കുന്നു.

മിസിസ് സേവിയർ കരുത്തുള്ള സ്ത്രീയാണ്, അവർ തന്റെ നഷ്ടത്തെ ശാന്തവും ധീരവുമായി സഹിച്ചിരിക്കുന്നു. അവർ ഏപ്രിലിൽ ഇംഗ്ലണ്ടിലേയ്ക്കു പോകുന്നുണ്ട്, അക്കൂട്ടത്തിൽ ഞാനും പോകുന്നു.

ഈ വേനല്ക്കാലത്തു കഴിയുന്നത്ര നേരത്തേ ഞാൻ ഇംഗ്ലണ്ടിലേയ്ക്കു വരേണ്ടതുണ്ട്! അവർക്കു തന്റെ ഭർത്താവിന്റെ കാര്യങ്ങൾ അന്വേഷിക്കാൻ പോകേണ്ടതുള്ളതുകൊണ്ടു ഞാൻ അക്കൂട്ടത്തിൽ പോകുന്നു.

ഈ സ്ഥലം വളരെ വളരെ സുന്ദരമാണ്, അവരിത് അത്യന്തം മനോഹരമാക്കുകയും ചെയ്തിരിക്കുന്നു. ഇതു വളരെ ഏക്കർ വിസ്താരമുള്ളതും സുരക്ഷിതവുമായ ഒരു സ്ഥലമാണ്. ഭാവിയിൽ മിസിസ് സേവിയർക്ക് അത് ഇതേപടി നിലനിർത്താൻ കഴിയുമെന്നു ഞാൻ വിശ്വസിക്കുന്നു. അതിനായി തീർച്ചയായും അവർ അതിയായി ആഗ്രഹിക്കുന്നുമുണ്ട്.

ജോവിൽനിന്ന് എനിക്കുണ്ടായിരുന്ന ഒടുവിലത്തെ കത്തിൽ താൻ മാദ്മോയ്ജേൽ കാൽവേയുടെകൂടെ.... മുന്നേറുന്നെന്ന് അറിയിച്ചിരുന്നു.

മാർഗോട് തന്റെ പാണ്ഡിത്യം ഭാവിപ്രയോജനത്തിനുവേണ്ടി അവശേഷിപ്പിക്കുന്നെന്നറിഞ്ഞു വളരെ സന്തോഷിക്കുന്നു. അവരുടെ പുസ്തകം ഇവിടെ ആദരിക്കപ്പെടുന്നു; എങ്കിലും പ്രകാശന്മാർ വില്പനയ്ക്കൊരു പരിശ്രമവും ചെയ്യുന്നതായി തോന്നുന്നില്ല.

കല്ക്കത്തയിലെത്തിയപ്പോൾ കാസരോഗം വീണ്ടും എന്നെ ബാധിച്ചു; ഞാൻ അവിടെയായിരുന്ന രണ്ടാഴ്ച ഓരോ രാത്രിയും മോഹാലസ്യമുണ്ടാകാറുണ്ടായിരുന്നു. എന്തായാലും ഈ ഹിമാലയത്തിൽ എനിക്കു ബഹുസുഖംതന്നെ.

ഇവിടെ കനക്കെ മഞ്ഞു പെയ്യുന്നുണ്ട്. ഞാൻ വഴിക്കുവെച്ച് ഒരു കൊടുംമഞ്ഞുകാറ്റിൽ പെടുകയുണ്ടായി. പക്ഷേ അത്ര വലിയ തണുപ്പില്ല. ഇങ്ങോട്ടു വരുംവഴി, രണ്ടു ദിവസം മഞ്ഞൊക്കെ കൊണ്ടതുകൊണ്ട് എനിക്കു വളരെ നല്ല ആരോഗ്യം കൈവന്നിരിക്കുന്നു.

ഇന്ന്, മിസിസ് സേവിയറുടെ പറമ്പുകൾ കണ്ടും കൊണ്ട് ഞാൻ മഞ്ഞിലൂടെ ഒരു നാഴിക കുന്നു കയറുകയുണ്ടായി; അവർ സർവ്വത്ര നല്ല റോഡുകൾ നിർമ്മിച്ചിരിക്കുന്നു. ധാരാളം പൂന്തോട്ടങ്ങളും വയലുകളും പഴത്തോട്ടങ്ങളും വൻകാടുകളും എല്ലാം അവരുടെ ഭൂമിയിലുണ്ട്. പാർപ്പിടങ്ങൾ എത്ര ലളിതങ്ങൾ, എത്ര ശുചി! എത്ര മനോഹരം, സർവ്വോപരി സൗകര്യപ്രദം!

നിങ്ങൾ അമേരിക്കയിലേയ്ക്കു വേഗം പോകുന്നുവോ? ഇല്ലെങ്കിൽ മൂന്നു മാസത്തിനകം നിങ്ങളെ ലണ്ടനിൽ കാണാമെന്നു ഞാൻ കരുതുന്നു.

മിസ് ഓൾക്കോക്കിന് എന്റെ അത്യുത്തമശുഭാംശകൾ നല്കുക; മിസ് മ്യൂളരെ അടുത്തു കാണുമ്പോൾ എന്റെ അമരപ്രേമം അവർക്കു കൊടുക്കുക, അതുപോലെ സ്റ്റർഡിക്കും. ഞാൻ എന്റെ അമ്മയെയും ചാർച്ചപ്പെങ്ങളെയും കല്ക്കത്തയിലുള്ള എല്ലാ സ്വജനങ്ങളെയും കണ്ടു.

എന്റെ പെങ്ങൾക്കയയ്ക്കുന്ന പണം സദയം എനിക്കയയ്ക്കുക. എന്റെ പേരിൽ; എന്നിട്ട് ഞാൻ ചെക്കു മാറി അവർക്കു പണം കൊടുത്തുകൊള്ളാം.

ശാരദാനന്ദനും ബ്രഹ്മാനന്ദനും മഠത്തിലുള്ള മറ്റുള്ളവരും, ഇത്തവണ ഞാൻ പോരുമ്പോൾ, സുഖമായിരിക്കുന്നു.

എല്ലാവരും പ്രേമം അയയ്ക്കുന്നു.

ചിരസ്നിഗദ്ധനായ സ്വന്തം മകൻ വിവേകാനന്ദൻ.

പുനശ്ച. കാളിമാതാവ് രണ്ടു ബലികൾ സ്വീകരിച്ചിരിക്കുന്നു; പ്രസ്ഥാനത്തിന് ഇപ്പോൾത്തന്നെ രണ്ടു യുറോപ്യന്‌രക്തസാക്ഷികളുണ്ട്. ഇനി അതു ജ്ജ്വലമായി ഉയരാൻ പോകയാണ്.

വിവേകാനന്ദൻ.

ആൽബെർട്ടയ്ക്കും മിസിസ് വാഘന്നും എന്റെ പ്രേമം.

ആറിഞ്ച് ആഴത്തിൽ എമ്പാടും മഞ്ഞു കിടക്കുകയാണ്; സൂര്യൻ തെളിഞ്ഞു വിളങ്ങുന്നു-ഈ നട്ടുച്ചയ്ക്ക് ഞങ്ങൾ പുറത്തിരുന്നു വായിക്കുന്നു. മഞ്ഞാണെങ്കിലോ ചുറ്റുപാടും! മഞ്ഞുണ്ടെങ്കിലും ഇവിടെ ഹേമന്തം വളരെ ശാന്തമാണ്. വായു നിർജ്ജലവും നീരുജവുമാണ് വെള്ളമാകട്ടെ അവർണ്ണനീയം

വിവേകാനന്ദൻ.

## 514

(മി. ഇ. റ്റി. സ്റ്റർഡിക്ക്) മായാവതി, ഹിമാലയം
15 ജനുവരി 1901

എന്റെ പ്രിയ സ്റ്റർഡി,

ഇംഗ്ലണ്ടിലെ പ്രവർത്തനത്തിനു കൈയിരുപ്പുണ്ടായിരുന്ന 1529 രൂ 5ണ 5പ. നിങ്ങൾ മഠത്തിലേയ്ക്ക് അയച്ചുകൊടുത്തിരിക്കുന്നതായി ശാരദാനന്ദനിൽനിന്നു മനസ്സിലാക്കുന്നു. അതു ശരിയായി ഉപയോഗിക്കപ്പെടുമെന്ന് എനിക്ക് തീർച്ചയുണ്ട്.

ക്യാപ്റ്റൻ സേവിയർ ഏതാണ്ടു മൂന്നു മാസംമുമ്പു മരിച്ചു പോയി. അവർ ഈ പർവ്വതപ്രാന്തങ്ങളിൽ ഒരു ഉത്കൃഷ്ഷ്ടസ്ഥാനം നിർമ്മിച്ചിരിക്കുന്നു. മിസിസ് സേവിയർ അതു നിലനിർത്താനും ഭാവമുണ്ട്. അവരെ കാണാനായി ഞാനിവിടെ വന്നിരിക്കുന്നു; ഒരു പക്ഷേ ഞാൻ അവരോടൊപ്പം ഇംഗ്ലണ്ടിലേയ്ക്കും വന്നേയ്ക്കും.

ഞാൻ പാരീസ്സിൽനിന്ന് നിങ്ങൾക്കൊരു കത്തെഴുതി; അതു നിങ്ങൾക്കു കിട്ടിയില്ലെന്നു ഞാൻ ശങ്കിക്കുന്നു.

മിസിസ് സ്റ്റർഡി മരിച്ചുപോയെന്നറിഞ്ഞ് വളരെ വ്യസനിക്കുന്നു. അവ

രൊരു നല്ല പത്നിയും നല്ല അമ്മയുമായിരുന്നു; അങ്ങനെ ഒരാളെ ഈ ജീവിതത്തിൽ കണ്ടുമുട്ടുക സാധാരണമല്ല.

ഈ ജീവിതം ദുരിതപൂർണ്ണമാണ്. പക്ഷേ തത്ഫലങ്ങൾ എങ്ങനെയും മാഞ്ഞു പോയ്ക്കൊള്ളുമെന്നതാണ് ഒരാശ്വാസം.

എനിക്കുള്ള കഴിഞ്ഞ കത്തിൽ നിങ്ങൾ സ്വാഭിപ്രായം സ്വതന്ത്രമായി പ്രകടിപ്പിച്ചതുകൊണ്ടല്ല ഞാൻ എഴുത്തു നിർത്തിയത്. ആ കോളും പിശറു മൊന്നടങ്ങട്ടെ എന്നു കരുതി അത്രതന്നെ. കത്തുകൾ ഒരു ചെറുകുമിളയെ തിരയാക്കിത്തീർക്കുകമാത്രമേ ചെയ്യുമായിരുന്നുള്ളൂ.

മിസിസ് ജോൺസണേയും മറ്റു സുഹൃത്തുക്കളേയും കാണുന്ന പക്ഷേ സദയം എന്റെ പ്രേമാദരങ്ങൾ അവർക്കു നല്കുക.

വിശ്വസ്തമിത്രം, വിവേകാനന്ദൻ.

## 515

(മിസിസ് ഓളി ബുള്ളിന്)

ബേലൂർ മഠം,
ഹൗറ ഡിസ്ട്രിക്ട്, ബംഗാൾ
26 ജനുവരി 1901

എന്റെ പ്രിയ മദർ,

എത്രയും പ്രോത്സാഹജനകമായ നിങ്ങളുടെ വാക്കുകൾക്കു വളരെ നന്ദി. ഇപ്പോൾ എനിക്ക് അത് അത്യാവശ്യവുമായിരുന്നു. പുതിയ ശതാബ്ദപ്പിറവി ദുഃഖകരമായ നിരാശതയ്ക്കറുതിവരുത്തുകില്ല. കാണെക്കാണെ അതു കനക്കുകയാണ്. മിസിസ് സേവിയറെക്കാണാൻ ഞാൻ മായാവതിയിൽ പോയിരുന്നു. വഴിക്ക് ഖേത്രി രാജാവിന്റെ അപകടമരമത്തെക്കുറിച്ചറിഞ്ഞു. അദ്ദേഹം ആഗ്രയിൽ ഏതോ പഴയ ശില്പവിദ്യാസ്മാരകം സ്വന്തം ചെലവിൽ ജീർണ്ണോദ്ധാരണം ചെയ്കയായിരുന്നെന്നു തോന്നുന്നു, നിരീക്ഷണത്തിന് ഏതോ മാളികയുടെ മുകളിലായിരുന്നു. മാളികയുടെ ഒരു ഭാഗം ഇടിഞ്ഞുവീഴുകയും അദ്ദേഹം തത്ക്ഷണം മരണപ്പെടുകയും ചെയ്തു.

മൂന്നു ചെക്കുകൾ എത്തിയിട്ടുണ്ട്. അടുത്തു സഹോദരിയെ കാണുമ്പോൾ അവർക്കതു കൊടുക്കാം.

ജോ ഇവിടെയുണ്ട്, പക്ഷേ അവരെ ഞാൻ ഇനിയും കണ്ടിട്ടില്ല.

ബംഗാളിനെ, വിശേഷിപ്പിച്ച് മഠത്തെ, സ്പർശിക്കുന്ന മാത്രയിൽ കാസമൂർച്ഛ വീണ്ടും ബാധിക്കുന്നു! വിട്ടാലുടൻ സുഖപ്പെടുകയും ചെയ്യുന്നു!

അടുത്താഴ്ച ഞാനെന്റെ അമ്മയെ തീർത്ഥാടനത്തിനു കൊണ്ടുപോകു

ന്നു. തീർത്ഥാടനം മുഴുമിക്കാൻ മാസങ്ങൾ വേണ്ടിവരാം. ഒരു ഹിന്ദുവിധവയുടെ ഒരേ ഒരു മഹാഭിലാഷമാണിത്. ആയുഷ്കാലമത്രയും ഞാൻ സ്വജനങ്ങൾക്കു കഷ്ടപ്പാടേ ഉണ്ടാക്കിയിട്ടുള്ളൂ. അമ്മയുടെ ഈ ഒറ്റ ആഗ്രഹമെങ്കിലും നിറവേറ്റാൻ ഞാൻ ശ്രമിക്കയാണ്.

മാർഗോട്ടിനെക്കുറിച്ചുള്ള വിവരങ്ങളെല്ലാം അറിഞ്ഞു വളരെ സന്തോഷിക്കുന്നു; ഇവിടെ എല്ലാവരും അവരെ തീരികെ സ്വീകരിക്കാൻ ഉഴറുകയാണ്.

ഡാ. ബോസ് ഇപ്പോഴേയ്ക്ക് ആരോഗ്യം വീണ്ടെടുത്തെന്നു വിശ്വസിക്കുന്നു.

മിസിസ് ഹാമണ്ഡിന്റെ മനോഹരമായൊരു കത്തുണ്ടായിരുന്നു. അവരൊരു മഹാത്മാവാണ്.

ഏതായാലും ഇത്തവണ ഞാൻ വളരെ ശാന്തനും നിഗൃഹീതാത്മാവുമായിരിക്കുന്നു; എല്ലാം ഞാൻ പ്രതീക്ഷിച്ചതിലുമേറെ എത്രയോ മെച്ചമായി കാണപ്പെടുന്നു.

സമസ്തപ്രേമപൂർവ്വം എന്നും സ്വന്തം മകൻ വിവേകാന്ദൻ.

## 516

(രാമകൃഷ്ണാനന്ദസ്വാമികൾക്ക്) ബേലൂർ മഠം,

എന്റെ പ്രിയ ശശി,

ഞാൻ എന്റെ അമ്മയുടെകൂടെ രാമേശ്വരത്തേയ്ക്കു പോകുന്നു. അത്ര തന്നെ. മദ്രാസിൽ വരുമോ എന്നുതന്നെ അറിഞ്ഞുകൂടാ. വരുമെങ്കിൽ, അതു തികച്ചും സ്വകാര്യമായിരിക്കും. എന്റെ ശരീരവും മനസ്സും തുടരെ പ്രവർത്തിച്ചു ക്ഷീണിച്ചിരിക്കുന്നു; എനിക്കൊരൊറ്റ ആളുമായും കൂടിക്കാഴ്ച വയ്യ. എനിക്കാരും വേണ്ട. കൂടെ വല്ലവരേയും കൊണ്ടുപോകാൻ ശക്തിയോ പണമോ ഇച്ഛയോ ഇല്ല. ഗുരമഹാരാജിന്റെ ഭക്തന്മാരാകട്ടെ, അല്ലാതിരിക്കട്ടെ, അതു സാരമില്ല. അത്തരമൊരു ചോദ്യം നിങ്ങൾ ചോദിച്ചതുതന്നെ മഹാവിഡ്ഢിത്തമാണ്. ഞാൻ വീണ്ടും പറയട്ടെ. ഞാൻ സജീവനെന്നതിലേറെ നിര്ജീവനാണ്, ആരെ കാണുവാനും തീരെ കൂട്ടാക്കുന്നതുമല്ല. ഇതു നിങ്ങൾക്കു നിർവ്വഹിക്കാൻ വയ്യെങ്കിൽ ഞാൻ മദ്രാസിലേയ്ക്കു വരുന്നില്ല. എനിക്കെന്റെ ശരീരരക്ഷയ്ക്കുവേണ്ടി സ്വല്പം സ്വാർത്ഥിയായേ പറ്റൂ.

യോഗിൻമാതാവും മറ്റുള്ളള്ളുവരും അവരുടെ വഴിക്കു പോകട്ടെ. എന്റെ ഇപ്പോഴത്തെ ആരോഗ്യനിലയിൽ എനിക്ക് ആരേയും കൂട്ടത്തിൽ കൂടിക്കൂ

ടാ.

പ്രേമത്തിൽ സ്വന്തം വിവേകാനന്ദൻ.

## 517

(മിസിസ് ഓളി ബുള്ളിന്) ബേലൂർ മഠം, ഹൗറാ ഡിസ്ട്രിക്ട്, ബംഗാൾ

2 ഫെബ്രുവരി 1901

എന്റെ പ്രിയ മദർ,

വളരെ ദിവസങ്ങൾക്കുമുമ്പേ നിങ്ങളുടെ കത്തും കൂട്ടത്തിൽ 150 രൂപയുടെ ചെക്കും കിട്ടി. ഞാനെന്റെ പെങ്ങൾക്കു മുൻ ചെക്കുകൾ മൂന്നും കൊടുത്തിരിക്കുന്ന സ്ഥിതിക്ക് ഇതു ഞാൻ കീറിക്കളയും.

ജോ ഇവിടെയുണ്ട്. തിരക്കിട്ട സന്ദർശനങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നു. മിസിസ് സേവിയർ, ഇംഗ്ലണ്ടിലേയ്ക്കു പോകും വഴി, ഇവിടെ വേഗം പ്രതീക്ഷിക്കപ്പെടുന്നു. ഞാൻ അവരുടെ കൂടെ ഇംഗ്ലണ്ടിലേയ്ക്കു പോകണമെന്നാണ് പ്രതീക്ഷിച്ചത്; പക്ഷേ സംഗതികളുടെ ഇപ്പോഴത്തെ സ്ഥിതിക്ക്, എന്റെ അമ്മയുടെ കൂടെ ഞാനൊരു തീർത്ഥയാത്ര പോകേണ്ടതുണ്ട്.

ഞാൻ ബംഗാളിനെ തൊട്ടാൽ എന്റെ ആരോഗ്യത്തിനു ബാധയായി; ഏതായാലും ഞാനിപ്പോൾ അതത്ര കാര്യമാക്കുന്നില്ല; ഞാനും എന്നെ സംബന്ധിച്ച സർവ്വവും ക്ഷേമമായി ഇരിക്കുന്നു.

മാർഗോട്ടിന്റെ വിജയത്തിൽ സന്തോഷിക്കുന്നു; പക്ഷേ ജോ പറയുന്നു, അതു സാമ്പത്തികമായി ലാഭകരമല്ലെന്ന്; ഉരസലവിടെയാണ. കഷ്ടിച്ചു തുടരുന്നു എന്നതു തീരെ തുച്ഛമാണ്; ലണ്ടനിൽ നിന്നു കല്ക്കത്ത വിദൂരമാണു താനും. ശരി, അമ്മയ്ക്കറിയാം. എല്ലാവരും മാർഗോട്ടിന്റെ 'കാളീമാതാ'വിനെ വാഴ്ത്തുന്നു; പക്ഷേ, കഷ്ടം! അവർക്കൊരു പുസ്തകം വാങ്ങാൻ കിട്ടുന്നില്ല. പുസ്തകക്കച്ചവടക്കാർ പുസ്തകവില്പനയെ പ്രോത്സാഹിപ്പിക്കുന്ന കാര്യത്തിൽ അതിമാത്രം ഉദാസീനരാണ്.

ഈ നവശതകത്തിൽ നിങ്ങൾക്കും നിങ്ങൾക്കുള്ളോർക്കും മികച്ച ആരോഗ്യവും കുറേക്കൂടെ മഹത്തരമായ ഭാവിക്കുവേണ്ടിയുള്ള സജ്ജീകരണവും ഉണ്ടായിരിക്കട്ടെ എന്നാണ് എപ്പോഴും ആയിരുന്നു– നിങ്ങളുടെ പുത്രന്റെ പ്രാർത്ഥന.

വിവേകാനന്ദൻ

## 518

(മിസ് ജോസഫൈൻ മക്ലിയോഡിന്) ബേലൂർമഠം, ഡിസ്ട്രിക്ട് ഹൗറ
14 ഫെബ്രുവരി 1901

എന്റെ പ്രിയ ജോ,

ബോയ കല്ക്കത്തയിലേയ്ക്കു വരുന്നതിൽ ഞാൻ അത്യന്തം സന്തോഷിക്കുന്നു; അദ്ദേഹത്തെ വേഗം മഠത്തിലേയ്ക്കയയ്ക്കുക. ഞാനിവിടെ ഉണ്ടാവും. കഴിയുമെങ്കിൽ അദ്ദേഹത്തെ കുറച്ചു ദിവസം ഇവിടെ നിർത്താം. എന്നിട്ടു നേപ്പാളിലേയ്ക്കു വിടാം.

സ്വന്തം വിവേകാനന്ദൻ.

## 519

(മിസ് ജോസഫൈൻ മക്ലിയോഡിന്) ബേലൂർ മഠം, ഹൗറ ബംഗാൾ
17 ഫെബ്രുവരി 1901

എന്റെ പ്രിയ ജോ,

നിങ്ങളുടെ രസകരമായ നീണ്ട കത്ത് ഇതാ കിട്ടി. നിങ്ങൾ കോർണീലിയാ സോറാബ്ജിയെ കണ്ടതിലും അംഗീകരിക്കുന്നതിലും ഞാൻ വളരെ സന്തോഷിക്കുന്നു. ഞാൻ അവരുടെ അച്ഛനെ പൂനയിൽവെച്ച് അറിഞ്ഞിരിക്കുന്നു. അമേരിക്കയിലുണ്ടായിരുന്ന ഒരനിയത്തിയെയും. ഒരുപക്ഷേ അവരുടെ അമ്മ എന്ന ഓർക്കുന്നുണ്ടാവും. പൂനയിൽ ലിംഡയിലെ താക്കൂർസാഹിബ്ബിന്റെ കൂടെ പാർത്തിരുന്ന സന്ന്യാസിനെ.

നിങ്ങൾ ബറോഡയിൽ പോയി മഹാരാണിയെ കാണുമെന്നു വിശ്വസിക്കുന്നു.

എന്റെ ആരോഗ്യം ഇപ്പോൾ വളരെ മെച്ചമാണ്. അങ്ങനെ കുറച്ചു കാലം തുടരുമെന്ു വിശ്കിക്കയും ചെയ്യുന്നു. എനിക്കിപ്പോൾത്തന്നെ മിസിസ് സേവിയുടെ മനോഹരമായൊരു കത്തു കിട്ടിയിരിക്കുന്നു; അതിൽ നിങ്ങളെക്കുറിച്ചു വളരെയേറെ നല്ലകാര്യങ്ങൾ എഴുതിയിട്ടുണ്ട്.

നിങ്ങൾ മി. റ്റാറ്റയെ സന്ദർശിക്കയും അദ്ദേഹം എത്രയും കരുത്തനും നല്ലവനുമാണെന്നു കാണുകയും ചെയ്തതിൽ വളരെ സന്തോഷിക്കുന്നു.

ബോംബയ്ക്കു പോകത്തക്ക കരുത്ത് എനിക്കുള്ളപക്ഷം, തീർച്ചയായും ഞാൻ ബോംബെയിൽനിന്നുള്ള ക്ഷണം സ്വീകരിക്കാം.

നിങ്ങൾ കൊളംബിലേയ്ക്കു യാത്രചെയ്യുന്ന ആവിക്കപ്പലിന്റെ പേരു സദയം കമ്പിയടിക്കൂ.

സമസ്തപ്രേമപൂർവ്വം സസ്നേഹം വിവേകാനന്ദൻ

(മിസിസ് ഓലി ബുള്ളിന്)

ഡാക്ക
29 മാർച്ച് 1901

എന്റെ പ്രിയ മദർ,

ഇപ്പോഴേയ്ക്കു ഡാക്കയിൽനിന്നുള്ള എന്റെ മറ്റേ കുറിപ്പു നിങ്ങൾക്കു കിട്ടിയിരിക്കും. കല്ക്കത്തയിൽ ശാരദാനന്ദന്നു കലശലായ പനിയായിരുന്നു. അവിടം ഇക്കൊല്ലം ഒരു പൈശാചനരകമായിരിക്കയാണ്. അദ്ദേഹം ആരോഗ്യം വീണ്ടെടുത്തിരിക്കുന്നു, ഇപ്പോൾ മഠത്തിലുണ്ട്; മഠം, നമ്മുടെ ബംഗാളിലേയ്ക്കും ഏറ്റവും അരോഗമായ ഒരു സ്ഥലമാണ്, ഈശ്വരനു നന്ദി.

എന്റെ അമ്മയും നിങ്ങളുമായി എന്തു സംഭാഷണമാണ് ഉണ്ടായതെന്ന് എനിക്കറിഞ്ഞുകൂടാ; ഞാനുണ്ടായിരുന്നില്ലല്ലോ. അവരുടെ ഭാഗത്തു മാർഗോട്ടിനെ കാണാൻ അത്യാവശയല്ലാതെ മറ്റൊന്നുമല്ലായിരുന്നെന്നു വിശ്വസിക്കുന്നു.

മാർഗോട്ടിന് എന്റെ ഉപദേശം തന്റെ പദ്ധതികൾ ഇംഗ്ലണ്ടിൽവെച്ചു പാകപ്പെടുത്താനും ഇങ്ങോട്ടു മടങ്ങുന്നതിനുമുമ്പു നല്ലൊരളവു പ്രവൃത്തിയിൽ വരുത്താനുമാണ്. ഗൗരവപ്പെട്ട കാര്യങ്ങൾ സാവധാനമേ നടക്കൂ.

ശാരദാനന്ദൻ, വേണ്ടത്ര ബലിഷ്ഠനായാൽ ഡാർജീലിങ്ങിൽ മിസിസ് ബാനർജിയുടെ അടുത്തേയ്ക്കു പോകുന്നുണ്ട്; അവർ കുറച്ചു ദിവസത്തേയ്ക്ക് കല്ക്കത്തയിലുണ്ടായിരുന്നു.

ജോവിനെക്കുറിച്ച് ജപ്പാനിൽനിന്ന് ഒരു വാർത്തയുമില്ല. മിസിസ് സേവിയർ വേഗം കപ്പൽ കയറിപ്പോകാൻ പ്രതീക്ഷിക്കുന്നു. എന്റെ അമ്മയും അമ്മായിയും പെങ്ങളും അഞ്ചു നാൾമുമ്പു ഡാക്കയിലേയ്ക്കു വന്നിരിക്കയാണ്. ബ്രഹ്മപുത്രാനദിയിൽ വലിയൊരു പുണ്യസ്നാനത്തിനായി. സവിശേഷമായ ഗ്രഹയോഗം സംഭവിക്കുമ്പോഴെല്ലാം-അതു വളരെ ചുരുക്കമാണ്-നദീതീരത്ത് ഒരു സവിശേഷസ്ഥാനത്തു വലിയൊരു ജനസമൂഹം കൂടിച്ചേരുന്നു. ഇക്കൊല്ലം ലക്ഷത്തിലധികം ആളുകളുണ്ടായിരുന്നു; നദി നാഴികകളോളം വള്ളങ്ങൾകൊണ്ടു മൂടിയിരുന്നു. ആ സ്ഥാനത്ത് ഒരു നാഴികയോളം വീതിയുള്ളതാണെങ്കിലും, മുഴുവൻ ഒറ്റ ചളിക്കട്ടയായിരുന്നു! പക്ഷേ വേണ്ടത്ര ഉറച്ചതായിരുന്നതുകൊണ്ട് ഞങ്ങൾ സ്നാനവും പൂജയുമൊക്കെ നടത്തി.

ഞാൻ ഡാക്കയെ ആസ്വാദിക്കതന്നെ ചെയ്യുന്നു. ബംഗാളിന്റെ കഴിക്കേയറ്റത്തെ മൂലയ്ക്കുള്ള ഒരു തീർത്ഥസ്ഥാനമായ ചന്ദ്രനാഥത്തിലേയ്ക്ക് എന്റെ അമ്മയേയും മറ്റു സ്ത്രീകളേയും കൊണ്ടു പോകാൻ ഞാൻ വിചാ

രിക്കുന്നു.

എനിക്കൊരുവിധം സുഖംതന്നെ. നിങ്ങളും നിങ്ങളുടെ മകളും മാർഗോട്ടും മികച്ച ആരോഗ്യവതികളായിരിക്കുന്നു എന്ന് ഞാൻ വിശ്വസിക്കുന്നു.

ചിരന്തനപ്രേമപൂർവ്വം എന്നും സ്വന്തം മകൻ വിവേകാനന്ദൻ

പുനശ്ച. എന്റെ പെങ്ങളും അമ്മയും തങ്ങളുടെ പ്രേമം നിങ്ങൾക്കും മാർഗോട്ടിനും അറിയിക്കുന്നു.

പുനശ്ച. തീയതി എനിക്കറിയില്ല. വിവേകാനന്ദൻ

## 521

(സ്വരൂപാനന്ദസ്വാമികൾക്ക്) മഠം

15 മേയ് 1901

എന്റെ പ്രിയസ്വരൂപ്,

നയനിത്താലിൽനിന്നുള്ള നിങ്ങളുടെ കത്തു തികച്ചും ഉത്തേജകമത്രേ. ഞാൻ കിഴക്കേബംഗാളിലും ആസ്സാമിലും പര്യടനം കഴിഞ്ഞ് ഇപ്പോൾ തിരിച്ചെത്തിയതേ ഉള്ളൂ. പതിവുപോലെ ഞാൻ തീരെ ക്ഷീണിച്ചു തകർന്നു പോയിരിക്കുന്നു.

ബറോഡാ മഹാരാജാവിനെ ഒന്നു സന്ദർശിക്കുന്നതുകൊണ്ട് യഥാർത്ഥ നന്മ വല്ലതും ഉണ്ടാകുമെന്നുണ്ടെങ്കിൽ ഞാനങ്ങു വരാൻ തയ്യാറാണ്; ഇല്ലെങ്കിൽ ദീർഘയാത്രയുടെ ചെലവും ശ്രമവും സഹിക്കാൻ ഞാനാഗ്രഹിക്കുന്നില്ല. നല്ലതുപോലെ ആലോചിക്കയും അന്വേഷിക്കയും ചെയ്തിട്ട് എനിക്കെഴുതൂ. മഹാരാജാവിനെ ഞാൻ കാണുന്നതു പ്രസ്ഥാനത്തിന് ഉത്തമമായിരിക്കുമെന്ന് നിങ്ങൾ ഇനിയും വിചാരിക്കുന്നുണ്ടോ എന്ന്.

പ്രേമാനുഗ്രഹങ്ങളോടെ സ്വന്തം വിവേകാനന്ദൻ.

## 522

(മിസ് മേരി ഹേലിന്) ബേലൂർമഠം, ഹൗറാ ഡിസ്ട്രിക്ട്,

ബംഗാൾ, ഇന്ത്യ

18 മേയ് 1901

എന്റെ പ്രിയ മേരി,

വമ്പന്റെ പിമ്പേ പോവുക എന്നത് ചിലപ്പോൾ വളരെ അപകടകരമാണ്. അതാണ് എന്റെ കത്തിനു പറ്റിയതും. 1901 ജനുവരി 21-ന് നിങ്ങൾ എനിക്കെഴുതിയ കത്ത് മിസ് മക്‌ലിയോഡിന്റെ മേൽവിലാസത്തിൽ അയച്ചു. അതുകൊണ്ട് ആ കത്ത് ലോകത്തിൽ അങ്ങുമിങ്ങും അവരുടെ പിന്നാലെ

പോയ്ക്കൊണ്ടിരുന്നു. ഇപ്പോഴിതാ ജപ്പാനിൽനിന്ന് ഇന്നലെ അതു കിട്ടിയിരിക്കുന്നു. മിസ് മാക്‌ലിയോട് ഇപ്പോൾ ജപ്പാനിലാണ്. അതുകൊണ്ട് സ്ഫിൻക്സിന്റെ കടംകഥക്കുത്തരം ഇതാണ്. "നീ വലിയ പേരിനെ ചെറിയതിനോടു ചേർക്കൊല്ലെ"

അപ്പോൾ, മേരി. നിങ്ങൾ ഫ്ളോറൻസിനെയും ഇറ്റലിയേയും ആസ്വദിക്കയായിരുന്നു; നിങ്ങൾ ഇപ്പോഴേയ്ക്ക് എവിടെയായിരിക്കുമെന്ന് എനിക്കറിഞ്ഞുംകൂടാ. അതുകൊണ്ട് ഹേ, പടുകിഴവി "ലേയ്ഡി,"! ഈ കത്തു ഞാൻ മണ്ട്റോ ആന്റ് കമ്പനി, റ്യസ്ക്റൈബ് എന്നവരുടെ മേൽവിലാസത്തിലയയ്ക്കുന്നു.

പിന്നെ, വല്യമ്മേ. "ലേയ്ഡി," നിങ്ങളപ്പോൾ ഫ്ളോറൻസിലേയും ഇറ്റലിയിലേയും തടാകങ്ങളിൽ സ്വപ്നം കണ്ടേ കഴിയുകയായിരുന്നു. കൊള്ളാം. നിങ്ങളിലെ കവി അതിന്റെ പൊള്ളത്തരം എതിർക്കുമെങ്കിലും.

പ്രിയ സോദരി, ഇനി എന്നെപ്പറ്റി പറയട്ടയോ? ഞാൻ കഴിഞ്ഞ ശരത്കാലത്ത് ഭാരതത്തിലേയ്ക്കു പോന്നു. ഹേമന്തത്തിലുടനീളം കഷ്ടപ്പെട്ടു. ഈ ഗ്രീഷ്മത്തിൽ കിഴക്കെ ബംഗാളിലും ആസ്സാമിലും-മഹാനദികളുടേയും മലകളുടേയും മലമ്പനിയുടേയും നാട്ടിലൂടെ - യാത്രപോയി. രണ്ടു മാസത്തെ കഠിനപ്രയത്നത്തിനുശേഷം കുഴഞ്ഞു വീണുപോയി; ഇപ്പോൾ കല്ക്കത്തയിൽ മടങ്ങിയെത്തി പതുക്കെ സുഖം പ്രാപിച്ചുവരുന്നു.

ഖേത്രി രാജാവ് കുറച്ചു മാസംമുമ്പ് ഒരു വീഴ്ചയിൽ മരിച്ചു. അങ്ങനെ ഇപ്പോൾ എന്റെ കാര്യങ്ങലാകെ അവതാളത്തിലായി. എന്റെ ആരോഗ്യംപോലും അമ്പേ തകർന്നുപോയി.

എങ്കിലും വേഗം കരകയറുമെന്നുറപ്പാണ് സംഭവങ്ങളുടെ അടുത്ത ഊഴം കാത്തിരിക്കയുമാണ്.

നിങ്ങളുമായി നീണ്ട ഒരു സല്ലാപത്തിന് ഞാൻ യൂറോപ്പിൽ ആയിരുന്നെങ്കിൽ എന്ന് ആശിക്കുന്നു, എന്നിട്ട് ഇന്ത്യയിലേയ്ക്കു മടങ്ങാനും, എന്തെന്നാൽ ഈയിടെയായി ആകെപ്പാടെ ഒരുതരം ശാന്തി ഞാനനുഭവിക്കയാണ്, എന്റെ അസ്വസ്ഥത മുക്കാലും പോയിരിക്കുന്നു.

ഹരിയറ്റ് വൂളിക്കും ഇസബെല്ലിനും ഹരിയറ്റ് മക്കിൻഡ്‌ലിക്കും എന്റെ പ്രേമം; മദറിന് എന്റെ ശാശ്വതപ്രേമവും കൃതജ്ഞതയും; വിവേകിയായ ഹിന്ദുവിന്റെ നന്ദി തലമുറകളോളം ചെല്ലുമെന്ന് മദറിനോടു പറയൂ.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ.

പുനശ്ച. നിങ്ങൾക്കിഷ്ടമുള്ളപ്പോൾ ഒരു വരിയെഴുതുക.

(രാമകൃഷ്ണനന്ദസ്വാമികൾക്ക്) ബേലൂർ, മഠം, ഹൗറാ ഡിസ്ട്രിക്ട്
കല്യാണവര, 3 ജൂൺ 1901

നിങ്ങളുടെ കത്തു കിട്ടി, ചിരിച്ചുപോയി, അല്പം ദുഃഖവും തോന്നി. ചിരിക്കു കാരണം, അജീർണ്ണം പിടിച്ചു സ്വപ്നം കണ്ടതിനെ നിങ്ങൾ സത്യമായി കരുതി സ്വയം വ്യസനിക്കുന്നു എന്നതത്രേ; ദുഃഖത്തിനു കാരണം, ഇതിൽ നിന്ന് നിങ്ങളുടെ ശരീരം അസ്വസ്ഥമാണ് എന്നു മനസ്സിലാകുന്നത്. നിങ്ങളുടെ സ്നായുക്കൾക്കു വിശ്രമം അത്യാവശ്യമാകുന്നു.

ഞാൻ നിങ്ങളെ ഒരിക്കലും ശപിച്ചിട്ടില്ല; ഇപ്പോഴെന്തിനു ശപിക്കണം? ജീവിതമെല്ലാം തുടരെ എന്റെ സ്നേഹം അറിഞ്ഞിട്ടും ഇപ്പോൾ നിങ്ങൾക്ക് അവിശ്വാസമുണ്ടായതെങ്ങനെ? എന്റെ സ്വഭാവം എപ്പോഴും മോശമാണ്; ഇക്കാലത്ത് രോഗത്തിൽപ്പെട്ടു വളരെ ഭയങ്കരമായിരിക്കുന്നു; എന്നാൽ എന്റെ സ്നേഹം ഒരിക്കലും പോകുന്നതല്ലെന്നു നിശ്ചയമായറിയുക.

എന്റെ ശരീരത്തിന് ഇപ്പോൾ അല്പം ഭേദമുണ്ട്. മദ്രാസിൽ മഴ തുടങ്ങിയോ? ദക്ഷിണദേശത്തു മഴ തുടങ്ങിയാൽ ഞാൻ ബോംബെ പൂന എന്നിവിടങ്ങളിൽക്കൂടി മദ്രാസിൽ വരണമെന്നു വിചാരിക്കുന്നു. മഴ തുടങ്ങിയാൽ ദക്ഷിണദേശത്തെ വലിയ ചൂടുശമിക്കുമെന്നു കരുതുന്നു. എല്ലാവർക്കും എന്റെ പ്രത്യേകസ്നേഹം. നിങ്ങളും അറിയുക.

ഇന്നലെ ശരത് ഡാർജീലിങ്ങിൽനിന്നു മഠത്തിൽ മടങ്ങിവന്നു. ശരീരത്തിനു മുമ്പത്തെക്കാൾ നല്ല ആരോഗ്യമുണ്ട്. ഞാൻ വംഗദേശത്തും ആസ്സാമിലും സഞ്ചരിച്ച് ഇന്നലെ ഇവിടെ എത്തി. എല്ലാക്കാര്യങ്ങളിലുമുണ്ട് മന്ദഗതിയും ശീഘ്രഗതിയും. ചിലപ്പോൾ താഴ്ച, ചിലപ്പോൾ ഉയർച്ച, വീണ്ടും ഉയരും ഭയമെന്തിന്?

ഏതായാലും നിങ്ങൾ കുറെ ദിവസം ജോലിയിൽനിന്നു വിരമിച്ച് നേരെ മഠത്തിലേയ്ക്കു വരിക. ഇവിടെ കുറേ മാസം വിശ്രമിച്ചാൽ പിന്നെ നമുക്ക് ഒരുമിച്ചു വലിയ സർക്കീട്ടുചെയ്യാം. ഗുജറാത്ത്, ബോംബെ, പൂന, ഹൈദരാബാദ്, മൈസൂർ എന്നിവിടങ്ങളിൽക്കൂടി മദ്രാസിലേയ്ക്ക്. അതു വളരെ നന്നായിരിക്കും. അല്ലേ? അതിനു തീരെ നിവൃത്തിയില്ലെങ്കിൽ ഒരു മാസത്തേയ്ക്കു മദ്രാസിൽ പ്രസംഗം വേണ്ടെന്നു വെയ്ക്കുക. നിങ്ങൾ സ്വൈരമായി ഊണു കഴിക്കയും, നല്ലപോലെ ഉറങ്ങുകയും ചെയ്യുക. രണ്ടുമൂന്നു മാസത്തിനകം ഞാൻ അവിടെ വരും. ഏതായാലും ഈ കത്തിൽ പറയുന്നത് ആലോചിച്ചു മറുപടി എഴുതുക.

ആശീർവാദപൂർവ്വം വിവേകാനന്ദൻ.

(മിസ് ജോസഫൈൻ മക്കലിയോഡിന്) ബേലൂർ മഠം, ഹൗറാ ഡിസ്ട്രിക്ട്
14 ജൂൺ 1901

പ്രിയ ജോ,

ജപ്പാൻ പര്യടനം, പ്രത്യേകിച്ച് അവിടുത്തെ കല നിങ്ങൾക്ക് വളരെ ആസ്വാദ്യമായിരിക്കുന്നു എന്നറിഞ്ഞ് ഞാൻ സന്തോഷിക്കുന്നു. ജപ്പാനിൽനിന്നും നാം പലതും പഠിക്കേണ്ടതുണ്ടെന്ന് നിങ്ങൾ പറഞ്ഞതു തികച്ചും ശരിയാണ്. ജപ്പാൻ നമുക്കു നല്കുന്ന സഹായം വലിയ സഹഭാവത്തോടും ആദരവോടും കൂടിയായിരിക്കും, പടിഞ്ഞാറുനിന്നുള്ളതാവട്ടെ സഹഭാവശൂന്യവും സംഹാരകവുമായിരിക്കും. തീർച്ചയായും ഭാരതവും ജപ്പാനും തമ്മിൽ ഒരു ബന്ധം സ്ഥാപിക്കുന്നതു വളരെ ആശാസ്യമാണ്.

എന്റെ കാര്യമാണെങ്കിൽ, ഞാൻ ആസ്സാമിൽവെച്ചു പഠയ്ക്കു പറ്റാത്തവനായി പിന്തള്ളപ്പെട്ടു. മഠത്തിലെ കാലാവസ്ഥ എന്റെ ആരോഗ്യത്തെ തെല്ലു മെച്ചപ്പെടുത്തിയിരിക്കുന്നു. ആസ്സാംമലമ്പ്രദേശത്തെ സുഖവാസകേന്ദ്രമായ ഷിലോങ്ങിൽവെച്ച് എനിക്കു പനിയും, കാസവും, (മൂത്രത്തിൽ) വെളുപ്പിന്റെ വർദ്ധനയും ഉണ്ടായി, എന്റെ ശരീരം നീരുകൊണ്ട് ഏതാണ്ടിരട്ടിയായി. ഈ രോഗലക്ഷണങ്ങൾ മഠത്തിൽ വന്ന ഉടൻ എങ്ങനേയും അടങ്ങി. ഇക്കൊല്ലം ചൂടു ഭയങ്കരം. എങ്കിലും ലേശം മഴ തുടങ്ങിയിട്ടുണ്ട്; ശക്തിയായ കാലവർഷം ഉടനെ ഉണ്ടാകുമെന്നാശിക്കുന്നു. തല്ക്കാലം എനിക്കൊരു പരിപാടിയുമില്ല. ബോംബെക്കാർ അങ്ങോട്ടു ചെല്ലാൻ വല്ലാതെ നിർബ്ബന്ധിക്കുന്നു അങ്ങോട്ടൊന്നു പോകാമെന്നു വിചാരിക്കുന്നു. ഒരാഴ്ചയ്ക്കകമോ മറ്റോ ബോംബേ പര്യടനം തുടങ്ങാൻ ഞങ്ങൾ വിചാരിക്കയാണ്.

ലേഡി ബെറ്റി അയച്ചെന്നു നിങ്ങൾ പറയുന്ന 300 ഡോളർ ഇനിയും എനിക്കു കിട്ടിയിട്ടില്ല. അതു ജനറൽ പറ്റേഴ്സണിൽ നിന്നു വന്നുചേരന്നതിനെക്കുറിച്ചും യാതൊരു വിവരവുമില്ല.

അദ്ദേഹം, പാവം മനുഷ്യൻ, തന്റെ ഭാര്യയും മക്കളും യൂറോപ്പിലേയ്ക്കു കപ്പൽ കയറിയശേഷം, വളരെ ദുഃഖിതനായിരിക്കുന്നു; അദ്ദേഹത്തെ ചെന്നു കാണാൻ എന്നെ വിളിച്ചു. പക്ഷേ ദൗർഭാഗ്യത്തിന് എനിക്കു തീരെ സുഖമില്ലാതിരുന്നതുകൊണ്ടും കല്ക്കത്തയിലേയ്ക്കു പോകാൻ അതിഭയമാകകൊണ്ടും മഴ തുടങ്ങുന്നതുവരെ കാത്തേ ഒക്കൂ.

പിന്നെ, പ്രിയ ജോ, ഞാൻ ജപ്പാനിലേയ്ക്കു പോകുന്ന പക്ഷം ശാരദാനന്ദനെ ഇത്തവണ കൂടെക്കൂട്ടണമെന്നുള്ളത് അത്യാവശ്യമാണ്, പ്രവർത്തനം തുടർന്നുകൊണ്ട് പോവാൻ. കൂടാതെ ലിഹ്വാങ് ചാങ്ങിനു മി. മിക്സിം തരാമെന്നേറ്റിട്ടുള്ള കത്തും വേണം; ശേഷം അമ്മയ്ക്കറിയാം, ഞാൻ ഇപ്പോഴും

തീരുമാനിച്ചിട്ടില്ല.

അപ്പോൾ അലങ്കാസനിലെ ദൈവജ്ഞനെ കാണാൻ നിങ്ങൾ പോയി? അയാളുടെ സിദ്ധികളെക്കുറിച്ചു നിങ്ങൾക്കുറപ്പുവന്നോ? അയാളെന്തു പറഞ്ഞു? വിശദമായെഴുതുക, നിങ്ങൾക്കിഷ്ടമെങ്കിൽ.

നേപ്പാളിലേയ്ക്കു പ്രവേശനം തയപ്പെട്ടതുകാരണം ജൂൽബോയ ലാഹൂർവരെ പോയി. അദ്ദേഹത്തിനു ചൂടു താങ്ങാൻ കഴിഞ്ഞില്ലെന്നും സുഖക്കേടു പിടിച്ചെന്നും പത്രങ്ങളിൽ നിന്നറിഞ്ഞു. പിന്നെ അദ്ദേഹം കപ്പൽ കയറി. യാത്ര സുഖം. മഠത്തിൽവെച്ചു കണ്ടതിനുശേഷം അദ്ദേഹം ഒരൊറ്റ വരി പോലും എഴുതിയിട്ടില്ല. നിങ്ങളും മിസിസ് ബുള്ളിനെ നോർവേയിൽനിന്ന് ഇക്കണ്ട ദൂരമെല്ലാം വലിച്ചിഴച്ചു ജപ്പാനിലേയ്ക്കു കൊണ്ടുവരാൻ നിശ്ചയിച്ചിരിക്കുന്നു-കൊള്ളാം, ശ്രീമതി, നിങ്ങളൊരു ബലശാലിനിയായ മായാവിനിതന്നെ, സംശയമില്ല. ശരി, ജോ, ആരോഗ്യവും ബുദ്ധിയും ശരിക്കു നിലനിർത്തുക. അലങ്കിനാൻകാരന്റെ വാക്കുകൾ മിക്കതും ശരിയാണ്. മഹിമയും മാനവും മുക്തിയും നിങ്ങളെ കാക്കുന്നു. സ്ത്രീയുടെ സ്വാഭാവികമായ അതിവാഞ്ഛ വിവാഹത്തിലൂടെ പിടിച്ചുകയറാനാണ്, ഒരു പുരുഷനെ ചാരിക്കൊണ്ട്; പക്ഷേ ആ കാലങ്ങൾ പോയിരിക്കുന്നു. ഒരു പുരുഷന്റെയും തുണകൂടാതെ നിങ്ങൾ വലുതാവും. ഇപ്പോഴേ ആയിരിക്കുംപോലെ തന്നെ, സരളയായ പ്രിയ ജോ-നമ്മുടെ ജോ, ചിരന്തനയായ ജോ.

ജീവിതത്തിലെ നിസ്സാരകാര്യങ്ങളെ കാര്യമാക്കാതിരിക്കാൻ വേണ്ടുവോളം നാം ജീവിതത്തെ കണ്ടിരിക്കുന്നു, ഇല്ലേ, ജോ? വികാരതരളിതനാകാതിരിക്കാൻ ഞാൻ മാസങ്ങളായി പരിശീലിക്കയാണ്; അതുകൊണ്ടു ഞാനിവിടെ നിർത്തുന്നു, തല്ക്കാലം സ്വസ്തി. നാം ഒന്നിച്ചു പ്രവർത്തിക്കണമെന്നത് അമ്മയുടെ തീർപ്പാണ്; അതിപ്പോഴേ വളരെപ്പേരുടെ നന്മയ്ക്കുതകിയിരിക്കുന്നു; വളരെയേറെപ്പേരുടെ നന്മയ്ക്കുതകുകയും ചെയ്യും. അതുകൊണ്ട് അതങ്ങനെയിരിക്കട്ടെ. നമ്മുടെ പദ്ധതിയും പടാച്ചിയുമെല്ലാം വെറുതെ; അമ്മ  തനതു വഴി കണ്ടോളും...... തീർച്ചപ്പെടുത്തിക്കോളു, ചിരപ്രേമത്തോടും ഹാർദ്ദാനുഗ്രഹങ്ങളോടും.

സ്വന്തം വിവേകാനന്ദൻ

പുനശ്ച. മി. ഒക്കാക്കുറയിൽനിന്ന് 300 രൂപയുടെ ഒരു ചെക്കും ക്ഷണവും ഇതാ ഇപ്പോൾ വന്നിരിക്കുന്നു. ഇതു വളരെ പ്രലോഭകംതന്നെ; അങ്ങനെയൊക്കെയാണെങ്കിലും  അമ്മയ്ക്കറിയാം.

വിവേകാനന്ദൻ

(മിസ് ജോസഫൈൻ മക്‌ലിയോഡിന്) ബേലൂർമഠം,
ജൂൺ 1901

പ്രിയ ജോ,

ഇതോടുകൂടെ മി. ഒക്കാക്കുറയുടെ പണം കിട്ടിയ വിവരത്തിനുള്ള അറിയിപ്പും വെയ്ക്കുന്നു-നിങ്ങളുടെ തന്ത്രങ്ങളെല്ലാം എനിക്കു മനസ്സിലാക്കാൻ ധാരാളം കഴിയും.

ഏതായാലും, ഞാൻ വാസ്തവത്തിൽ വരാൻ ശ്രമിക്കുന്നുണ്ട്; പക്ഷേ നിങ്ങൾക്കറിയാമല്ലോ-പോകാനൊരു മാസം വരാനൊരു മാസം-കുറച്ചു നാളത്തെ താമസം! സാരമില്ല. ഞാൻ പരമാവധി ശ്രമിക്കുന്നുണ്ട്. എന്റെ ഭയങ്കരമായ അനാരോഗ്യവും, ചില നിയമകാര്യങ്ങളും മറ്റും മറ്റും കുറച്ചു താമസം വരുത്തിയേയ്ക്കും.

ചിരന്തനപ്രേമപൂർവ്വം, വിവേകാനന്ദൻ.

## 526

(മിസ് ജോസഫൈൻ മക്‌ലിയോഡിന്) ബേലൂർ മഠം
ഹൌറ, ബംഗാൾ ഇന്ത്യ

പ്രിയ ജോ,

എനിക്കെന്റെ ഭാവനയിൽപ്പോലും നിങ്ങളോടുള്ള കൃതജ്ഞതയുടെ അളവറ്റ കടം വീട്ടാനാവില്ല. നിങ്ങളെവിടെയാണെങ്കിലും എന്റെ ക്ഷേമത്തെ ഒരിക്കലും മറക്കുന്നില്ല; മാത്രമല്ല നിങ്ങളൊരാൾ മാത്രമാണ് എന്റെ ഭാരങ്ങളെല്ലാം താങ്ങുന്നതും; കടുത്ത ശകാരങ്ങളെല്ലാം സഹിക്കുന്നതും.

നിങ്ങളുടെ ജപ്പാൻകാരൻസുഹൃത്തു വളരെ കനിവുള്ളവനാണ്. പക്ഷേ എന്റെ ആരോഗ്യം വളരെ മോശമാകയാൽ ജപ്പാനുവേണ്ടി ഒഴിവാക്കാൻ എനിക്കു വളരെ സമയമില്ലെന്നു ഞാൻ ഭയപ്പെടുന്നു. എന്റെ സുഹൃത്തുക്കളുടെ കേവല ക്ഷേമാന്വേഷണത്തിന്ന് മാത്രമായെങ്കിലും ഞാൻ ബോംബെ വഴി പോകും.

പോക്കുവരവിന് രണ്ടു മാസമാകും, താമസിക്കാൻ ഒരു മാസമേ കിട്ടു. അതു പ്രവർത്തനത്തിനു വേണ്ടത്ര സമയമാവില്ലല്ലോ?

അതുകൊണ്ടു നിങ്ങളുടെ ജപ്പാൻകാരൻ സുഹൃത്ത് എന്റെ യാത്രച്ചെലവിനയച്ച പണം സദയം മടക്കികൊടുത്തേയ്ക്കുക. നിങ്ങൾ ഭാരതത്തിലേയ്ക്കു നവംബറിൽ വരുമ്പോൾ അതു ഞാൻ മടക്കിത്തരാം.

ആസ്സാമിൽവെച്ചു ഞാൻ ക്ഷീണിച്ചവശനായി. അതിൽനിന്നു ഞാൻ മെല്ലെ സുഖംപ്രാപിച്ചു വരികയാണ്. ബോംബെക്കാർ കാത്തുകാത്തു മടുത്തു-അവരെ ഇത്തവണ കണ്ടേ ഒക്കൂ.

ഇങ്ങനെയൊക്കെയായിട്ടും ഞാൻ വരണമെന്നു നിങ്ങൾ ആഗ്രഹിക്കുന്ന പക്ഷം നിങ്ങളെഴുതുന്ന നിമിഷം ഞാൻ പുറപ്പെടും.

300 പവൻ ഭദ്രമായെത്തിച്ചേർന്നോ എന്നന്വേഷിച്ചുകൊണ്ടു ലണ്ടനിൽനിന്നു മിസിസ് ലെഗ്ഗെറ്റിന്റെ ഒരു കത്ത് എനിക്കുണ്ടായിരുന്നു. എത്തിയിരിക്കുന്നു; കിട്ടിയ വിവരത്തിന് ഒരാഴ്ചയോ മറ്റോ മുമ്പു ഞാനവർക്കെഴുതുകയും ചെയ്തിരുന്നു. അവരുടെ മുൻ നിർദ്ദേശമനുസരിച്ചു മണ്ട്റോ ആൻഡ് കോ, പാരീസ് എന്ന വിലാസത്തിലേയ്ക്ക്.

അവരുടെ ഒടുക്കത്തെ കത്ത് എനിക്കു കിട്ടിയത് എത്രയും നാണംകെട്ട രീതിയിൽ കവർ മുറിച്ചു തുറന്നിട്ടാണ്! ഭാരതത്തിലെ തപാലാപ്പീസ്സുകൾ എന്റെ തപാൽ ഉരുപ്പടികൾ മര്യാദയായി തുറക്കാൻപോലും ശ്രമിക്കുന്നില്ല.

എന്ന് പ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 527

(മിസ് മേരി ഹേലിന്) മഠം

5 ജൂലായ് 1901

എന്റെ പ്രിയ മേരി,

നിങ്ങളുടെ സുദീർഘവും രസകരവുമായ കത്തിനു ഞാൻ വളരെ കൃതജ്ഞനാണ്. വിശേഷിച്ച് എന്നെ ലേശം സന്തോഷിപ്പിയ്ക്കുവാൻ ഇങ്ങനെ ഒന്ന് ആവശ്യമായിരുന്നതുകൊണ്ടും എന്റെ ആരോഗ്യം വളരെ മോശമായിരുന്നു. ആണുതാനും. കുറച്ചു ദിവസത്തേയ്ക്കു മാത്രം സുഖപ്പെടും. പിന്നെയും വരും നിർന്നിവാരമായ തകർച്ച, ശരി ഏതായാലും ഇതാണ് രോഗസ്വഭാവം.

ഈയിടെയായി ഞാൻ കിഴക്കെ ബംഗാളിലും ആസ്സാമിലും പര്യടനം ചെയ്കയായിരുന്നു. ആസ്സാം, കാശ്മീർ കഴിഞ്ഞാൽ ഭാരതത്തിലെ ഏറ്റവും മനോഹരമായ നാട്; പക്ഷേ വളരെ അനാരോഗ്യകരം. പർവ്വതങ്ങളുടെയും മലകളുടേയും അകത്തും പുറത്തും ചുറ്റി ദ്വീപഖചിതമായുള്ള വമ്പിച്ച ബ്രഹ്മപുത്രാനദി കാണേണ്ടതു തന്നെ.

എന്റെ നാടു വെള്ളത്തിന്റെ നാടാണെന്നറിയാമല്ലോ. എന്നാൽ മുമ്പൊരിക്കലും അതിന്റെ അർത്ഥം എനിക്ക് ഇത്ര വ്യക്തമായറിഞ്ഞിരുന്നില്ല. കിഴക്കേ ബംഗാളിലെ നദികൾ ഉഴറിപ്പായുന്ന ശുദ്ധജലസമുദ്രങ്ങളാണ്. നദി

കളല്ല; ആവിക്കപ്പലുകൾക്ക് ആഴ്ചക്കണക്കിന് ഓടാൻമാത്രം നീളമുള്ളവ. മിസ് മക്‌ലിയോഡ് ജപ്പാനിലുണ്ട്. അവിടം സ്വാഭാവികമായും അവർക്ക് ഇഷ്ടപ്പെട്ടിരിക്കയാണ്. എന്നോടങ്ങു ചെല്ലാനും പറഞ്ഞു; പക്ഷേ എന്റെ ആരോഗ്യം അത്ര ദീർഘമായ നാവികയാത്രയെ അനുവദിക്കാത്തതാകയാൽ ഞാൻ മടിച്ചു. ഞാൻ മുമ്പു ജപ്പാൻ കണ്ടിട്ടുമുണ്ട്.

അപ്പോൾ നിങ്ങൾ വെനീസ് സന്ദർശനം ആസ്വദിക്കയാണ് ആ വയസ്സൻ രസികനായിരിക്കണം; ഒന്നേയുള്ളു, വെനിസ് പഴയ ഷൈലോക്കിന്റെ വീടായിരുന്നു. അല്ലേ?

സാമ് ഇക്കൊല്ലം നിങ്ങളുടെകൂടെയുണ്ട്-ഞാൻ വളരെ സന്തോഷിക്കുന്നു! വടക്കത്തെ വരണ്ട അനുഭവങ്ങൾക്കുശേഷം യൂറോപ്പിലെ സുഖസൗകര്യങ്ങൾ അയാൾ ആസ്വാദിക്കുന്നുണ്ടാവണം. അടുത്ത കാലത്തായി ശ്രദ്ധാർഹരായ സുഹൃത്തുക്കളെയൊന്നും ഞാൻ നേടിയിട്ടില്ല; നിങ്ങൽക്കറിയാവുന്ന പഴയ ആളുകൾ മിക്കവരും മരിച്ചും പോയി, ഖേത്രി രാജാവുപോലും. അദ്ദേഹം അക്ബർ ചക്രവർത്തിയുടെ ശവകുടീരമായ, സിക്കന്ദ്രയിലെ ഒരുയർന്ന മാളികയിൽനിന്നും വീണു മരിച്ചു. ആഗ്രഹയിൽ ഈ മഹത്തായ പഴയ വാസ്തുശില്പം സ്വന്തം ചെലവിൽ കേടു പോക്കുകയായിരുന്നു; ഒരു ദിവസം ജോലി പരിശോധിച്ചു നടക്കെ അദ്ദേഹത്തിന്റെ കാൽ പിഴച്ചു; അത് അനേകശതം അടി തൂക്കായ വീഴ്ചയായിരുന്നു അങ്ങനെ നാം പഴമയുടെ നേർക്കുള്ള അത്യുത്സാഹംകൊണ്ടു സങ്കടപ്പെടുന്നു. കരുതിക്കോളൂ, മേരി, ഭാരതപ്പുഴമയിൽ നിങ്ങളുടേതായ അത്യുത്സാഹം!

രാമകൃഷ്ണസംഘമുദ്രയിൽ സർപ്പം രാജയോഗത്തെ സൂചിപ്പിക്കുന്നു; സൂര്യൻ ജ്ഞാനത്തെയും, ഇളകിമറിഞ്ഞവെള്ളം കർമ്മത്തെയും, താമര പ്രേമത്തെയും. ഇവയുടെ മദ്ധ്യത്തിൽ കാണുന്ന ഹംസം ജീവാത്മാവാണ്.

സാമിനും മദറിനും പ്രേമത്തോടെ,

എന്നും പ്രേമപൂർവ്വം വിവേകാനന്ദൻ

പുനശ്ച. എന്റെ കത്തു ചുരുക്കേണ്ടിവന്നു. എക്കാലവും അസ്വസ്ഥമാണല്ലോ-ശരീരം.

## 528

(സിസ്റ്റർ ക്രിസ്തീനയ്ക്ക്)

ബേലൂർമഠം
6 ജൂലായ് 1901

പ്രിയ ക്രിസ്തീന,

എന്റെ ജീവിതത്തിലെ സംഭവങ്ങൾ ഒരു അടുക്കും ചിട്ടയുമില്ലാതെയാ

ണ്. ഇന്ന് കത്തെഴുതാനുള്ള ഉത്സാഹത്തിലാണ്. അതുകൊണ്ട് ഇപ്പോൾ ഉടനെ ചെയ്യേണ്ടതു നിങ്ങൾക്ക് ഒരു ചെറിയ കത്തെഴുതുകയാണ്. ഞാൻ വളരെ വേഗം വികാരഭരിതനാകുമെന്നെല്ലാവർക്കുമറിയാമല്ലോ. ഞാൻ കണക്കിലേറെ വ്യാകുലപ്പെടുന്നു. ഇക്കാര്യത്തിൽ, അല്ലയോ ക്രിസ്ത്യൻ, നിങ്ങൾ ഒട്ടും പിന്നാക്കമല്ലെന്നു തോന്നുന്നു. ഞങ്ങളുടെ ഒരു കവി പറയുന്നു; “പർവ്വതങ്ങൾ പറന്നേയ്ക്കാം. അഗ്നി ആറിയേയ്ക്കാം. പക്ഷേ ഒരു മഹാത്മാവിന്റെ ഹൃദയം ഒരിയ്ക്കലും മാറില്ല.” ഞാൻ ഒരു എളിയവൻ, തീരെ നിസ്സാരൻ. പക്ഷേ നിങ്ങൾ ഒരു യഥാർത്ഥമഹിതിയാണ്. നിങ്ങളുടെ സ്ഥിരചിത്തത്തിൽ എനിക്ക് എപ്പോഴും വിശ്വാസമുണ്ട്. നിങ്ങളൊഴിച്ച് എല്ലാത്തിനെക്കുറിച്ചും ഞാൻ വ്യാകുലനാകുന്നു. നിങ്ങളെ ഞാൻ അമ്മയ്ക്കർപ്പിച്ചിരിക്കുന്നു. അമ്മയാണ് നിങ്ങളുടെ രക്ഷ, നിങ്ങളുടെ വഴികാട്ടി. ഒരു ഹാനിയും നിങ്ങളിലേയ്ക്കെത്തില്ല ഒന്നും നിങ്ങളെ പിടിച്ചു താഴ്ത്തില്ല-ഒരു നിമിഷവും, അതെനിക്കറിയാം.

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ

## 529

(മിസ് മേരി ഹേലിന്) ബേലൂർ മഠം,
ഹൗറാ ഡിസ്ട്രിക്ട്, ബംഗാൾ

27 ആഗസ്റ്റ് 1901

എന്റെ പ്രിയ മേരി,

നിങ്ങൾക്ക് ഒരു നീണ്ട കത്തെഴുതാനുള്ള ആരോഗ്യമെങ്കിലും എനിയ്ക്കുണ്ടായിരുന്നെങ്കിൽ എന്ന് ഞാനാഗ്രഹിക്കുകയാണ്. എന്റെ ആരോഗ്യം വാസ്തവത്തിൽ ദിവസേന മോശമായിവരികയാണ്. കൂടാതെ വളരെയേറെ സങ്കീർണ്ണതകളും സ്വൈരക്കേടുകളും. ഞാനതെല്ലാം കണക്കാക്കാതായിരക്കുന്നു.

നിങ്ങളുടെ മനോഹരമായ സ്വിസ്ഗ്രീഷ്മനിലയത്തിൽ നിങ്ങൾക്കു സർവ്വാനന്ദവും ഞാൻ ആശംസിക്കുന്നു-ഊർജ്ജസ്വലമായ ആരോഗ്യവും നല്ല രുചിയും ലേശമൊരുത്തേജനത്തിനുമാത്രം സ്വിറ്റ്സർലണ്ടിലെയോ മറ്റോ പഴയ രീതികളെക്കുറിച്ച് ഒരു ലഘുപഠനവും. നിങ്ങൾ പർവ്വതങ്ങളിലെ സ്വതന്ത്രവായു ശ്വസിക്കുന്നതിൽ ഞാൻ വളരെ സന്തോഷിക്കുന്നു; പക്ഷേ സാമിനു നല്ല ആരോഗ്യമില്ലാത്തതിൽ വ്യസനിക്കുന്നു. ശരി, അതിനെക്കുറിച്ച് സംഭ്രമമൊട്ടുംമില്ല; അയാൾക്കു പ്രകൃത്യാ അത്ര നല്ല ദേഹമാണല്ലോ ഉള്ളത്.........

സ്ത്രീണാം പ ചിത്തം പുരുഷസ്യ ഭാഗ്യം ദേവോ ന ജാനാതി കുതോ

മനുഷ്യഃ. ഞാൻ പ്രകൃത്യാ ലോലഹൃദയനായിരിക്കാം. എന്നാൽ ഇപ്പോൾ എന്റെ കഠിനപ്രയത്നം നിങ്ങളിലൊരല്പം പൗരുഷം കുത്തിവെയ്ക്കുന്നതിനാണ്. അവശ്യം ഉണ്ടായിരിയ്ക്കേണ്ട വ്യക്തിപ്രഭാവത്തിന്റെ അഭാവത്തിൽ അല്ലയോ മേരി, നിങ്ങളുടെ ബുദ്ധിശക്തിയും ആരോഗ്യവും സൗന്ദര്യവുമെല്ലാം പാഴായിപോവുകയാണ്. നിങ്ങളുടെ ഡംഭ്, ആവേശം മുതലായവയെല്ലാം അസംബന്ധം, പരിഹാസ്യമത്രെ; എറിവന്നാൽ നിങ്ങളൊരു ബോർഡിങ്സ്കൂൾ പെൺകുട്ടി, നട്ടെല്ലില്ല! നട്ടെല്ലില്ല!

ഹാ! ആയുഷ്കാലമത്രയുമുള്ള ഈ പിച്ചവെയ്പിക്കൽ! ഇതു വളരെ ക്രൂരമാണ്, വളരെ നിഷ്ഠുരം; പക്ഷേ, എനിക്കതൊഴിവാക്കാൻ വയ്യ. മേരി, ഞാൻ നിങ്ങളെ സ്നേഹിക്കുന്നു. ഋജുവായി, സത്യമായി; പഞ്ചാരവാക്കു പറഞ്ഞ് നിങ്ങളെ ചതിക്കാൻ വയ്യ. അവ എനിക്കു പരിചയവുമില്ല.

പിന്നെയൊന്ന്, ഞാൻ മരിച്ചുകൊണ്ടിരിക്കുന്നു, ഒരു മനുഷ്യനാണ്, വിഡ്ഢിയാകാൻ എനിക്ക് നേരമില്ല. ഉണർന്നെണീക്കൂ, കുട്ടി, കുറിക്കുകൊള്ളുന്ന കത്തുകൾ നിങ്ങളിൽനിന്ന് ഞാനിപ്പോൾ പ്രതീക്ഷിക്കുന്നു; അതു ശരിക്കു നേരിട്ട് എഴുതുക; എനിക്കു കുറേയേറെ ഉദ്ബോധനം ആവശ്യമാണ്.

മക്വ്യാഘ്കുടുംബം ഇവിടെയായിരുന്നപ്പോൾ അവരെപ്പറ്റി യാതൊന്നും ഞാൻ കേട്ടില്ലല്ലോ? മിസിസ് ബുള്ളിൽനിന്നാകട്ടെ നവേദിതയിൽനിന്നാകട്ടെ നേരിട്ടു യാതൊരു സന്ദേശവും കിട്ടിയിട്ടില്ല; പക്ഷേ മിസിസ് സേവിയറിൽനിന്നു മുറയ്ക്ക് അറിയാറുണ്ട്; അവരെല്ലാം മിസിസ് ബുള്ളിന്റെ അതിഥികളായി നോർവേയിലുണ്ടുതാനും.

നിവേദിത ഭാരതത്തിലേയ്ക്ക് എന്നു വരുമോ? വരുമോ എന്നു തന്നെ എനിക്കറിഞ്ഞുകൂടാ.

ഒരർത്ഥത്തിൽ ഞാൻ (പ്രവൃത്തിയിൽനിന്നു) നിവൃത്തനാണ്; പ്രസ്ഥാനത്തെസ്സംബന്ധിച്ച് എന്തു നടക്കുന്നു എന്നു ഞാനത്ര ശ്രദ്ധിക്കുന്നില്ല; പിന്നെ, പ്രസ്ഥാനം വലുതായിവരികയുമാണ്, അതിനെക്കുറിച്ച് സർവ്വവും സൂക്ഷ്മമായറിയാൻ ഒരുവനെക്കൊണ്ട് അസാധ്യം.

ഞാനിപ്പോൾ യാതൊന്നും ചെയ്യുന്നില്ല–ഉണ്ണുകയും ഉറങ്ങുകയും ബാക്കി സമയം ശരീരപരിചരണവുമല്ലാതെ. സ്വസ്തി പ്രിയ മേരി; ഈ ജന്മം നാം വല്ലേടത്തും കണ്ടുമുട്ടുമെന്ന് ആശിക്കുക. കാണട്ടെ, അഥവാ കാണാതിരിക്കട്ടെ, ഞാൻ നിർത്തുന്നു.

ചിരസ്നിഗദ്ധനായ സ്വന്തം സോദരൻ വിവേകാനന്ദൻ.

## 530

(ശ്രീ. എം.എൻ. ബാനർജിക്ക്) ബേലൂർമഠം, ഹൗറ
29 ആഗസ്റ്റ് 1901

അനുഗൃഹീതനേ, അതിപ്രിയനേ,

ഇപ്പോഴും വളരെ ക്ഷീണനാണെങ്കിലും ഞാൻ സുഖപ്പെട്ടുവരികയാണ്..... ഇപ്പോഴത്തെ അസ്വസ്ഥത ഞരമ്പിന്റെ തളർച്ചമൂലമുള്ളതു മാത്രമാണ്. ഏതായാലും എനിക്കു ദിവസേന കൂടുതൽ സുഖപ്പെട്ടുവരുന്നു. ശ്രീമാതൃദേവിയുടെ കനിവായ അഭിപ്രായത്തിനു ഞാന അവരോട് അതിമാത്രം കൃതജ്ഞതാബദ്ധനാണ്; ഒന്നേയുള്ളൂ-നീലാംബർ ബാബുവിന്റെ സ്ഥലവും ബേലൂർഗ്രാമം മുഴുവൻതന്നേയും ഈ മാസവും അടുത്ത മാസവും എത്രയും മലമ്പനിമയമാകുമെന്ന് മഠത്തിലുള്ളവരെല്ലാം എന്നോടു പറയുന്നു. പിന്നെ, വാടക വളരെ അതിർകവിഞ്ഞത്. അതുകൊണ്ട് അമ്മ വരാൻ നിശ്ചയിക്കുന്നപക്ഷം കല്ക്കതയിലൊരു വീടെടുക്കുവാൻ ഞാൻ അവിടുത്തെ ഉപദേശിക്കും. ഇപ്പോഴത്തെ തളർച്ചയ്ക്കുപുറമെ മലമ്പനികൂടെ പിടിക്കുന്നത് എനിക്കു നന്നല്ലാത്തതുകൊണ്ട് മിക്കപക്ഷവും ഞാൻ പോയി അവിടെ താമസിച്ചേയ്ക്കും. ശാരദാനന്ദന്റേയോ ബ്രഹ്മാനന്ദന്റേയോ അഭിപ്രായം ഞാൻ ഇനിയും തേടിയിട്ടില്ല. ഈ രണ്ടു മാസം കല്ക്കത്ത കൂടുതൽ ആരോഗ്യകരവും വളരെയേറെ ചെലവു കുറഞ്ഞതുമാണ്.

എന്തായാലും ഈശ്വരേച്ഛപോലെ അവിടുന്നു ചെയ്തുകൊള്ളട്ടെ, നമുക്ക് അഭിപ്രായപ്പെടാനേ കഴിയൂ, അതു തീരെ പിഴയ്ക്കാനുമിടയുണ്ട്.

അവിടുന്നു നീലാംബർഭവനം താമസിക്കാൻ തിരഞ്ഞെടുക്കുന്ന പക്ഷം വാടകയും മറ്റും മുൻകൂട്ടത്തന്നെ ഏർപ്പാടാക്കുമല്ലോ, “അമ്മ”യ്ക്കു നന്നായറിയാം. അതേ എനിക്കാകെ അറിയാവൂ.

സമസ്തപ്രേമാനുഗ്രഹങ്ങളോടെ,

എന്നും ഭഗവാനിൽ സ്വന്തം വിവേകാനന്ദൻ.

## 531

(ശ്രീ എം.എൻ. ബാനർജിക്ക്) ബേലൂർമഠം, ഹൗറ
7 സെപ്തംബർ 1901

അനുഗൃഹീതനേ, അതിപ്രിയനേ,

എനിക്കു ബ്രഹ്മാനന്ദനോടും മറ്റും കൂടിയാലോചിക്കേണ്ടിയിരുന്നു. അവരെല്ലാം കല്ക്കത്തയിലുമായിരുന്നു; അതാണ് നിങ്ങളുടെ കഴിഞ്ഞ കത്തിനു മറുപടിക്ക് ഈ താമസം.

ഒരു വീട് ഒരു കൊല്ലത്തേയ്ക്കു മുഴുവൻ വാടകയ്ക്കെടുക്കുന്ന കാര്യം ആലോചിച്ചു തീരുമാനിക്കണം. കാരണം ഒരു പക്ഷത്തിൽ ഈ മാസം ബേലൂരിൽ മലമ്പനി പിടിപെടുന്ന അപകടമുണ്ട്. പിന്നേയും പനി ഒഴിവാക്കാമെന്നു തീർച്ചയാണ്-നദിയോടു തൊട്ടതീരം മലമ്പനിയിൽനിന്നു തീരെ വിമുക്തമാകയാൽ ഈ ഗ്രാമത്തിന്റെ ഉൾപ്രദേശത്തേയ്ക്കു പോകാതിരിക്കാൻ നല്ല കരുതലുണ്ടായാൽ മതി. പ്ലേഗ് ഇനിയും നദീതീരത്തിലേയ്ക്കു വന്നിട്ടില്ല; പ്ലേഗുകാലത്ത് ഈ ഗ്രാമത്തിൽ കിട്ടാവുന്ന സ്ഥലം മുഴുവൻ മാർവാറികളെക്കൊണ്ടു നിറഞ്ഞിരിക്കയും ചെയ്യും.

പിന്നെയും-നിങ്ങൾക്കു കൊടുക്കാനാനുന്ന പരമാവധി വാടക നിങ്ങൾ ഉറപ്പാക്കണം. എന്നാൽ അതനുസരിച്ച് ഞങ്ങൾ വീടു തേടുകയായി. നഗരത്തിലുള്ള പാർപ്പിടം വേറൊരഭിപ്രായമാണ്. ഞാനാണെങ്കിൽ കല്ക്കത്തയിൽ മിക്കവാറും വിദേശിയായിരിക്കുന്നു. പക്ഷേ, മറ്റുള്ളവർ നിങ്ങൾക്കു മനസ്സിനിണങ്ങിയ വീടു വേഗം കണ്ടുപിടിക്കും. ഈ രണ്ടു സംഗതികൾ എത്ര വേഗം നിശ്ചയിക്കുന്നോ അത്രയ്ക്കു നന്ന്, നിങ്ങളുടെ മറുപടി കിട്ടിയാൽ ഞൊടിയിടയിൽ അതു ചെയ്യാവുന്നതാണല്ലോ: (1) അമ്മ ബേലൂരിലോ കല്ക്കത്തയിലോ താമസിക്കുന്നത്? (2) കല്ക്കത്തയിലെങ്കിൽ എന്തു വാടക, എവിടെ?

പ്രേമാനുഗ്രഹപൂർവ്വം സ്വന്തം വിവേകാനന്ദൻ.

പുനശ്ച. ഞങ്ങൾക്കൊക്കെ ക്ഷേമംതന്നെ. മോത്തി കല്ക്കത്തയിൽ ഒരാഴ്ചത്തെ താമസം കഴിഞ്ഞു മടങ്ങിയിരിക്കുന്നു. ഇവിടെ കഴിഞ്ഞ മൂന്നു നാളായി രാപകൽ മഴ പെയ്യുകയാണ്. ഞങ്ങളുടെ പശുക്കളിൽ രണ്ടെണ്ണം പെറ്റു.

## 532

(സിസ്റ്റർ നിവേദിതയ്ക്ക്)

ബേലൂർ മഠം,
7 സെപ്തംബർ 1901

പ്രിയ നിവേദിതേ,

ഈ പ്രസ്ഥാനത്തിൽ നാമെല്ലാം നമ്മുടെ പങ്ക് വളരെ അല്പാല്പമായി മാത്രമാണ് നിർവഹിക്കുന്നത്, ഞാൻ തന്നെ. ഒരു സ്പ്രിങ്ങിനെ അമർത്തി നിർത്തുവാനെന്നപോലെ, കാര്യങ്ങൾ നിയന്ത്രിക്കുവാൻ ശ്രമിക്കുന്നു. പക്ഷേ, അപ്പോഴേയ്ക്കും അവിചാരിതമായി എന്തെങ്കിലും സംഭവിക്കുന്നു. കാര്യങ്ങൾ കൈവിട്ടുപോകുന്നു. പിന്നെ വീണ്ടും എല്ലാ പ്രക്രിയകളും തുടങ്ങേണ്ടിവരുന്നു- ചിന്തനം, സ്മരണം, കുത്തിക്കുറിക്കലുകൾ, എല്ലാം എല്ലാം.

മഴയെപ്പറ്റിയാണെങ്കിൽ, അതെ അതിങ്ങ് വളരെ വ്യഗ്രതയോടെ തുട

ങ്ങിയിരിക്കയാണ്! പ്രളയംപോലെ. രാവും പകലും ഭേദമില്ലാതെ കോരിച്ചൊരിയുന്നു. നദികളിലെ ജലനിരപ്പ് ഉയർന്ന്, കരകവിഞ്ഞ് ഒഴുകുവാൻ തുടങ്ങി. അതുപോലെ കുളങ്ങളും തടാകങ്ങളും നിറഞ്ഞൊഴുകുന്നു. മഠപ്പറമ്പിൽ തളം കെട്ടിയ വെള്ളം, പുറത്തേയ്ക്കു തുറന്ന് വിടാനായി ഒരു ചാല് കീറാൻ സഹായിച്ചിട്ട് ഞാൻ ഇതാ വന്നേയുള്ളു. ചിലേടത്ത് ജലനിരപ്പ് ഏതാനും അടിതന്നെ പൊങ്ങിയിട്ടുണ്ട്.

എന്റെ കൂറ്റൻ കൊക്ക് ആനന്ദനിർഭരനാണ്, അതുപോലെ തന്നെ താറാവുകളും. എന്റെ മാൻകുട്ടിയെ പെട്ടെന്ന് ഒരു ദിവസം കാണാതായി. ഒടുവിൽ കണ്ടുകിട്ടിയെങ്കിലും അതിന്റെ തീരോധാനം ഞങ്ങളിൽ വളരെ ഉത്കണ്ഠയുളവാക്കി. ഇന്നലെ ഒരു താറാവ് ചത്തു. ഒരാഴ്ചയിലേറെയായി അതിന്ന് ശ്വസംമുട്ട് അനുഭവപ്പെട്ടിരുന്നു. ഞങ്ങളുടെ സരസനായ ഒരു വൃദ്ധസന്ന്യാസി പറയുകയാണ്. “സ്വാമിജി, ഈർപ്പവും മഴയുംകൊണ്ട് താറാവുകൾക്ക് ജലദോഷവും. തവളകൾക്ക് തുമ്മലും പിടിക്കുന്ന ഈ കലികാലത്തു ജീവിച്ചിട്ടു കാര്യമേയില്ല” എന്ന്.

എന്റെ ഒരു താറാവിന്റെ തൂവലുകൾ കൊഴിഞ്ഞിരുന്നു മറ്റൊരുവഴിയും അറിയാത്തതുകൊണ്ട്, ഞാൻ അവളെ ഒരു തൊട്ടിയിൽ സാന്ദ്രതകുറഞ്ഞ കാർബോളിക് ലോഷനിൽ അല്പസമയം നിർത്തി-ഒന്നുകിൽ ചാകട്ടെ അതല്ലെങ്കിൽ ഭേദമാക്കട്ടെയന്ന് കരുതി. അവൾ ഇപ്പോൾ തികച്ചും സുഖം പ്രാപിച്ചു.

സ്വന്തം വിവേകാനന്ദൻ.

## 533

(മിസ് ജോസഫൈൻ മക്‌ലിയോഡിന്)

ബേലൂർ മഠം, ഹൗറ
8 നവംബർ 1901

എന്റെ പ്രിയ ജോ,

‘ശമന’മെന്ന വാക്കിനെ വിശദീകരിച്ചുകൊണ്ടുള്ള കത്ത് ഇപ്പോഴേയ്ക്കു കിട്ടിയിരിക്കുമല്ലോ ഞാൻ ആ കത്തെഴുതുകയോ കമ്പിടയിയ്ക്കുകയോ ചെയ്തില്ല. എനിക്ക് ഏതിനും വയ്യാത്ത വിധം അത്ര അസുഖമായിരുന്നു. കിഴക്കേബംഗാൾ യാത്രമുതൽ ഞാൻ എപ്പോഴും കിടപ്പാണ്. കണ്ണിന്റെ കാഴ്ചയ്ക്കു കുറവു ബാധിച്ചിരിക്കുന്ന ഇപ്പോൾ എന്റെ സ്ഥിതി എന്നേത്തേതിലും മോശമായിരിക്കുന്നു. ഞാനിതൊന്നും എഴുതുമായിരുന്നില്ല. പക്ഷേ ചിലർക്കു വിശദവിവരങ്ങൾ ആവശ്യമാണെന്നു തോന്നുന്നു.

കൊള്ളാം, നിങ്ങൾ നിങ്ങളുടെ ജപ്പാൻകാരായ സുഹൃത്തുക്കളുമായി വരുന്നുണ്ടെന്നറിഞ്ഞു വളരെ സന്തോഷം: അവർക്ക് എന്റെ സ്വാധീനതയി

ലുള്ള എല്ലാ ഉപചാരങ്ങളും ലഭിക്കും. മിക്ക പക്ഷവും ഞാൻ മദ്രാസിലായിരിക്കും. അടുത്താഴ്ച കല്ക്കത്ത വിട്ട് ദക്ഷിണദേശത്തേയ്ക്കു പതുക്കെ പണിപ്പെട്ടു പോകാമെന്നു വിചാരിച്ചിരിക്കയാണ്.

നിങ്ങളുടെ ജപ്പാനീസ് സുഹൃത്തുക്കളുടെകൂടെ ഒറീസ്സയിലെ ക്ഷേത്രങ്ങൾ കാണാൻ എനിക്കു പറ്റുമോ എന്നറിഞ്ഞുകൂടാ എന്നെത്തന്നെ കടക്കാൻ സമ്മതിക്കുമോ എന്നറിഞ്ഞുകൂടാ--'മ്ലേച്ഛാ'ഹാരം കഴിച്ചതു കാരണം. ലോർഡ് കഴ്സനെ കടക്കാൻ സമ്മതിച്ചില്ല.

സമസ്തപ്രേമപൂർവ്വം സ്വന്തം വിവേകാനന്ദൻ

## 534

(സ്വരൂപാനന്ദസ്വാമികൾക്ക്)

ഗോപാല് ലാല് വില്ല,
ബെനാറിസ് കന്റോൺമെന്റ്
9 ഫെബ്രുവരി 1902

എന്റെ പ്രിയ സ്വരൂപ്,

........ചാരുവിന്റെ കത്തിനു മറുപടിയായിട്ട് അയാളോടു ബ്രഹ്മസൂത്രം സ്വയം പഠിക്കാൻ പറയൂ. ബ്രഹ്മസൂത്രത്തിലെ ബുദ്ധമതപരാമർശമെന്നതുകൊണ്ട് അയാൾ എന്തുദ്ദേശിക്കുന്നു? സ്വാഭാവികമായും അയാൾ ഭാഷ്യങ്ങളെയായിരിക്കും ഉദ്ദേശിക്കുന്നത്. അല്ലെങ്കിൽ അതായിരിക്കണം ഉദ്ദേശിക്കേണ്ടത്; ശങ്കരനോ, അവസാനത്തെ ഭാഷ്യകാരൻമാത്രമാണ്. (മറിച്ച്) ബുദ്ധമതസാഹിത്യത്തിൽപ്പോലും വേദാന്തത്തെക്കുറിച്ചു പരാമർശമുണ്ട്; മഹായാന ബൗദ്ധസമ്പ്രദായം അദ്വൈതവാദാത്മകംകൂടിയാണ്, ബൗദ്ധനായ അമരസിംഹൻ ബുദ്ധന് അദ്വയവാദിയെന്നു പേരു നല്കാൻ കാരണമെന്ത്? ചാരു എഴുതുകയാണ്, ഉപനിഷത്തുകളിൽ ബ്രഹ്മമെന്നൊരു വാക്കില്ലെന്ന്! വിഡ്ഢിത്തം നിർത്തുക!

രണ്ടു ബൗദ്ധസമ്പ്രദായങ്ങളിൽ പൂർവ്വതരം മഹായാനമാണെന്ന് ഞാൻ സിദ്ധാന്തിക്കുന്നു.

മായാസിദ്ധാന്തം ഋക്സംഹിതയോളം പ്രാചീനമാണ്. ശ്വേതാശ്വതരോപനിഷത്തിൽ "മായ" എന്ന വാക്കുണ്ട്, അതു പ്രകൃതിയിൽ നിന്നു വികസിതമാണ്. ആ ഉപനിഷത്തെങ്കിലും ബുദ്ധമതത്തേക്കാൾ പ്രാചീനമാണെന്ന് ഞാൻ സിദ്ധാന്തിക്കുന്നു.

എനിക്ക് ഈയിടെയായി ബുദ്ധമതത്തെക്കുറിച്ച് വളരെ വെളിച്ചം കൈവന്നിട്ടുണ്ട്. താഴെപ്പറയുന്നവ തെളിയിക്കാൻ ഞാൻ തയ്യാറാണ്:

1. നാനാരൂപമായുള്ള ശിവാരാധന ബൗദ്ധന്മാരുടെ കാലത്തിനുമുമ്പുള്ള

താണ്; ബൗദ്ധന്മാർ ശൈവന്മാരുടെ പുണ്യസ്ഥലങ്ങളെ പിടിക്കൂടാൻ നോക്കി, പക്ഷേ അതിൽ പരാജയപ്പെട്ടിട്ട് തത്പരിസരങ്ങളിൽ പുതിയ സ്ഥാന ങ്ങൾ നിർമ്മിച്ചു-ബോധഗയയിലും സാരനാഥത്തിലും കാണുംപോലെ.

2. അഗ്നിപുരാണത്തിലെ ഗയാസുരകഥ, ഡാ. രാജേന്ദ്രലാല് സിദ്ധാന്തി ക്കുംപോലെ, ബുദ്ധനെ തീരെ പരാമർശിക്കുന്നതല്ല, ഏതോ പഴംകഥമാത്ര മാണ്.

3. ബുദ്ധൻ ഗയാശീർഷപർവ്വതത്തിൽ താമസിക്കാൻ പോയി എന്നത് ആ സ്ഥലത്തിന് അതിനെക്കാൾ പഴക്കമുണ്ടെന്നു തെളിയിക്കുന്നു.

4. നേരത്തേതന്നെ ഗയ പിതൃപൂജനത്തിൻരെ ഒരു സ്ഥാനമായിരുന്നു; പാദമുദ്രാപൂജനം ഹിന്ദുക്കളിൽനിന്ന് ബൗദ്ധന്മാർ പകർത്തിയതാണ്.

5. വാരാണസിയെപ്പറ്റി - എറ്റവും പഴയ രേഖകൾപോലും അതൊരു ശിവപൂജാസ്ഥാനമാണെന്നു തെളിയിക്കുന്നു; ഇങ്ങനെ പലതും.

ബോധഗയയിലും ബൗദ്ധസാഹത്യത്തിലും നിന്ന് ഞാൻ സംഭരിച്ച പുതിയ വസ്തുതകൾ വളരെയാണ്. ചാരുവിനോടു പറയൂ, മൂഢങ്ങളായ അഭിപ്രായങ്ങൾക്കു വഴങ്ങിപ്പോകാതെ സ്വയം വായിച്ചുനോക്കാൻ.

ഇവിടെ വാരാണസിയിൽ എനിക്ക് ഒരുവിധം സുഖംതന്നെ; ഞാനിങ്ങനെ മെച്ചപ്പെട്ടുകൊണ്ടിരുന്നാൽ അതൊരു വലിയ നേട്ടമായിരിക്കും.

ബുദ്ധമതവും നവഹിന്ദുമതവും തമ്മിലുള്ള ബന്ധത്തെസ്സംബന്ധിച്ച് ഒരു സമഗ്രവിപ്ലവം എന്റെ മനസ്സിൽ സംഭവിച്ചിരിക്കുന്നു. ഈ ഈഷദ്ദർശനങ്ങളെ പ്രവൃത്തിയിൽ കൊണ്ടുവരാൻ ഞാൻ ജീവിച്ചിരുന്നേക്കില്ല, പ്രവൃത്തിയുടെ സരണി നിങ്ങൾക്കു ലന്കിപ്പോകാം, നിങ്ങളും നിങ്ങളുടെ സോദരന്മാരും കൂടെ അതു നിർവ്വഹിക്കേണ്ടിയിരിക്കുന്നു.

സർവ്വാനുഗ്രഹങ്ങളോടും പ്രേമത്തോടും സ്വന്തം വിവേകാനന്ദൻ

## 535

(മിസിസ് ഓളി ബുള്ളിന്)

ഗോപാല് ലാല് വില്ല,
ബനാറിസ് കന്റോൺമെന്റ്
10 ഫെബ്രുവരി 1902

പ്രിയപ്പെട്ട അമ്മയ്ക്കും മകൾക്കും ഭാരതത്തിലേയ്ക്ക് ഒരിക്കൽ കൂടെ സ്വാഗതം. ജോവിന്റെ കനിവുകൊണ്ട് എനിക്കു കിട്ടിയ മദ്രാസ് പത്രം എന്നെ അതിരറ്റ് ആഹ്ലാദിച്ചു; കാരണം നിവേദിതയ്ക്കു മദ്രാസിൽ കിട്ടിയ സ്വീക രണം നിവേദിതയുടേയും മദ്രാസിന്റേയും ഗുണത്തിനായിരുന്നു. അവരുടെ

പ്രസംഗം വാസ്തവത്തിൽ മനോഹരമായിരുന്നു.

നിങ്ങൾ ദീർഘയാത്രയ്ക്കുശേഷം വിശ്രമിക്കുകയാണല്ലോ; അതുപോലെ നിവേദിതയും. കല്ക്കത്തയ്ക്കു പടിഞ്ഞാറുള്ള കുറേ ഗ്രാമങ്ങളിൽ കുറച്ചു മണിക്കൂർ നേരത്തേയ്ക്കു നിങ്ങൾ പോകണമെന്ന് ഞാൻ വളരെ ആഗ്രഹിക്കുന്നു-മരം മുള ചൂരൽ അഭ്രം പുല്ല് എന്നിവകൊണ്ടുണ്ടാക്കപ്പെട്ട പഴയ ബംഗാളിക്കെട്ടിടങ്ങൾ കാണാൻ.

ഇവയാണ് ഏറ്റവും കലാപരങ്ങളായ ബംഗ്ലാവുകൾ. കഷ്ടം! ഇപ്പോഴാണെങ്കിൽ ഏതൊരു പന്നിക്കൂട്ടും ആ പേരുകൊണ്ടു വേഷം കെട്ടുകയാണ്!

പഴയ കാലങ്ങളിൽ കൊട്ടാരം പണിയിച്ചവൻപോലും, വീണ്ടും അതിഥികളെ സ്വീകരിക്കാൻ ഒരു ബംഗ്ലാവു പണിതിരുന്നു. ആ കല ഇപ്പോൾ നശിച്ചുകൊണ്ടിരിക്കയാണ്. നിവേദിതയുടെ സ്കൂൾ മുഴുവൻ ആ മട്ടിൽ പണിയാൻ കഴിഞ്ഞെങ്കിൽ എന്ന് ഞാൻ ആശിക്കുന്നു. എങ്കിലും, ഇപ്പോഴും നിലവിലുള്ള ചിലത്, ഒന്നെങ്കിലും കാണുന്നതു നല്ലതാണ്.

ബ്രഹ്മാനന്ദൻ അത് ഏർപ്പാടുചെയ്യും. നിങ്ങൾ കുറച്ചു മണിക്കൂർ നേരം യാത്രചെയ്താൽ മതി.

മി. ഒക്കാക്കുറ തന്റെ ചെറുപര്യടനത്തിനു പുറപ്പെട്ടിരിക്കുന്നു. അദ്ദേഹം ആഗ്രയും സ്വാളിയോറും അജന്തയും എല്ലോറയും ചിത്തോറും ഉദയ് പൂരും ജയ്പൂരം ഡൽഹിയും കാണാൻ ഉദ്ദേശിക്കുന്നു.

വാരാണസിയിലെ വളരെ നന്നായി വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള ഒരു ധനികയുവാവ് ഇന്നലെ ഈ നഗരത്തിലേയ്ക്കു മടങ്ങിവന്നിട്ടുണ്ട്; അദ്ദേഹത്തിന്റെ അച്ഛനുമായി ഞങ്ങൾക്കു ചിരസ്ഥായിയായ മൈത്രിയുണ്ട്. അദ്ദേഹത്തിനു കലയിൽ വിശേഷിച്ചും താല്പര്യമുണ്ട്, നശിച്ചുപോയ്ക്കൊണ്ടിരിക്കുന്ന ഭാരതീയകലകളെ നവീകരിക്കുന്ന ശ്രമത്തിൽ ലക്ഷ്യബോധത്തോടെ തന്നെ അദ്ദേഹം ധാരാളം പണം ചെലവാക്കുന്നുമുണ്ട്. മി. ഒക്കാക്കുറ പോയി കുറച്ചു മാത്രം മണിക്കൂറുകൾക്കുകമാണ് അദ്ദേഹം എന്നെ കാണാൻ വന്നത്. കലാത്മകഭാരതത്തെ (അതായത് അവശേഷിച്ചിട്ടുള്ള അല്പം) അദ്ദേഹത്തിനു കാണിച്ചുകൊടുക്കുവാൻ പറ്റിയ ആൾ ഇദ്ദേഹം തന്നെയാണ്; ഒക്കാക്കുറയുടെ അഭിപ്രായങ്ങൾ ഇദ്ദേഹത്തിനു വളരെ പ്രയോജനപ്പെടുമെന്നും തീർച്ച. ഇവിടെ ജോലിക്കാരുപയോഗിച്ചുപോന്ന ചുടുമണ്ണുകൊണ്ടുള്ള ഒരു സാധാരണജലപാത്രം ഒക്കാക്കുറയ്ക്കു കാണാനിടയായി. അതിന്റെ ആകൃതിയും അതിന്മേലുള്ള ചിത്രപ്പണിയും അദ്ദേഹത്തെ വളരെ ആകർഷിച്ചു. പക്ഷേ അതു സാധാരണ മൺപാത്രമാകയാലും യാത്രയിൽ ഉടഞ്ഞുപോകുമെന്നതുകൊണ്ടും അതിന്റെ പകർപ്പു പിച്ചളയിൽ എടുത്തുകൊടുക്കണമെന്നൊരപേക്ഷ തന്നിട്ട് അദ്ദേഹം പോയിരിക്കുന്നു. എന്തു ചെയ്യേണ്ടു എന്നു

ഞാനമ്പരന്നുപോയി. കുറച്ചു മണിക്കൂർ കഴിഞ്ഞപ്പോഴുണ്ട് എന്റെ യുവ സ്നേഹിതൻ വരുന്നു; അദ്ദേഹം അതു ചെയ്യാമെന്നു സമ്മതിക്കുക മാത്രമല്ല, മൺപാത്രങ്ങളിൽ ഒക്കാക്കുറയ്ക്കു പ്രിയപ്പെട്ട അതിനെക്കാൾ അനന്തോത്കൃഷ്ടങ്ങളായ ചിത്രവിധാനങ്ങളോടു കൂടിയ കുറേ അധികമെണ്ണം കാട്ടിക്കൊടുക്കാമെന്നേല്ക്കുകയും ചെയ്തു. പഴയ ആ അദ്ഭുതരീതിയിലുള്ള ചായച്ചിത്രപ്പണികൾ ഞങ്ങൾക്കു കാണിച്ചുതരാമെന്നും ഏററിരിക്കുന്നു ആ പഴയ രീതിയിൽ ചായച്ചിത്രങ്ങൾ വരയ്ക്കാവുന്ന ഒറ്റക്കുടുംബമേ വാരാണസിയിൽ ഇനി ബാക്കിയായിട്ടുള്ളു. അവരിലൊരാൾ ഒരു വേട്ടയുടെ രംഗം മുഴുവൻ ഒരു പയറ്റിൻ മണിയിന്മേൽ ചായത്തിൽ ചിത്രീകരിച്ചിരിക്കുന്നു, വിശദാംശങ്ങളും ചേഷ്ടകളും തികഞ്ഞത്.!

ഒക്കാക്കുറ മടക്കത്തിൽ ഈ നഗരത്തിലേയ്ക്കു വന്ന് ഈ മാന്യൻ്റ അതിഥിയായിരുന്ന് അവശേഷിച്ചുള്ളത് അല്പം കാണുമെന്നു ഞാൻ വിശ്വസിക്കുന്നു.

നിരഞ്ജൻ ഒക്കാക്കുറയുടെകൂടെ പോയിട്ടുണ്ട്; അദ്ദേഹം ജപ്പാൻ കാരനാകയാൽ ഏതമ്പലത്തിലും കടക്കുന്നതിനെ ആരും തടയില്ല തിബത്തുകാരും മറ്റു വടക്കൻ ബൗദ്ധന്മാരും ശിവനെ ആരാധിക്കാൻ ഇക്കാലമത്രയും വരാറുണ്ടായിരുന്നെന്ന് എനിക്കു തോന്നുന്നു.

അദ്ദേഹത്തെ അവർ ശിവലിംഗം തൊട്ടു പൂജിക്കാൻ സമ്മതിച്ചു. മിസിസ് ആനിബസന്റ് ഒരിക്കൽ ശ്രമിച്ചു; പക്ഷേ, ആ പാവപ്പെട്ട സ്ത്രീ, പാദങ്ങൾ അനാവരണം ചെയ്ത്, സാരിയുടുത്ത്, പുരോഹിതന്മാരുടെ മുമ്പാകെ മണ്ണോളമടിഞ്ഞ് ആത്മാപമാനം ചെയ്തെങ്കിലും അമ്പലവളപ്പിൽപ്പോലും അവരെ കടത്തുകയുണ്ടായില്ല. ബൗദ്ധന്മാരെ അഹിന്ദുക്കളായി ഞങ്ങളുടെ മഹാക്ഷേത്രങ്ങളിലെങ്ങും കരുതിപ്പോരുന്നില്ല. എന്റെ പരിപാടികളൊന്നും നിശ്ചിതമല്ല; ഞാനിവിടെനിന്നു വളരെ വേഗം സ്ഥലം മാറിയേയ്ക്കും.

ശിവാനന്ദനും ബ്രഹ്മചാരിമാരും നിങ്ങൾക്കെല്ലാം തങ്ങളുടെ സ്വാഗതവും പ്രേമാദരങ്ങളും അയയ്ക്കുന്നു.

എന്നുമെന്നപോലെ നിങ്ങളുടെ അതിസ്നിഗ്ദ്ധപുത്രൻ

വിവേകാനന്ദൻ

## 536

(സിസ്റ്റർ നിവേദിതയ്ക്ക്) ബനാറിസ്

12 ഫെബ്രുവരി 1902

നിങ്ങൾക്കു സർവ്വശക്തികളും വന്നുചേരട്ടെ! ജഗദംബതന്നെ നിങ്ങളുടെ

കൈകളും മനസ്സുമായിരിക്കട്ടെ! അനന്തവും അധൃഷ്യവുമായ ശക്തിയും, കഴിയുമെങ്കിൽ അതോടൊപ്പം അനന്തശാന്തിയും നിങ്ങൾക്കു ഭവിക്കാനാണ് ഞാൻ പ്രാർത്ഥിക്കുന്നത്......

സത്യസ്വരൂപനായ ശ്രീരാമകൃഷ്ണദേവൻ മാർഗ്ഗദർശനമരുളി എന്നെ നയിച്ചതുപോലെ, അഥവാ ഒരായിരംമടങ്ങ് കൂടുതൽ വാത്സല്യപൂർവ്വം, നിങ്ങളെ നിയക്കുമാറാകട്ടെ.

വിവേകാനന്ദൻ

## 537

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

ഗോപാല് ലാല് വില്ല.
ബനാറിസ് കന്റോൺമെന്റ്
12 ഫെബ്രുവരി 1902

അഭിന്നഹൃദയ,

നിങ്ങളുടെ കത്തിൽനിന്നു വിശേഷങ്ങളറിഞ്ഞ് ആനന്ദിക്കുന്നു. നിവേദിതയുടെ വിദ്യാലയംസംബന്ധിച്ച് എനിക്കു പറയാനുള്ളത് അവർക്ക് എഴുതിയയച്ചു കഴിഞ്ഞു. പറയാനുള്ളത് ഇതത്രേ; അവർ ന്നെന്നു വിചാരിക്കുന്നതുപോലെ ചെയ്യട്ടെ.

ഒരു കാര്യത്തെപ്പറ്റിയും എന്നോട് അഭിപ്രായം ചോദിക്കരുത്. അതിനെപ്പറ്റി ആലോചിച്ചാൽ എന്റെ മനശ്ശാന്തി നഷ്ടപ്പെടുന്നു. നിങ്ങൾ ആ ജോലി ചെയ്തുകൊള്ളുക. രൂപ അയയ്ക്കുക; എന്തെന്നാൽ ഇപ്പോൾ മൂന്നുനാലു രൂപമാത്രമേ ഉള്ളൂ.

കാനായി മാധുകരിഭിക്ഷകൊണ്ട് ഉപജീവിക്കുന്നു; ഗംഗാതീരത്തിലെ കടവിൽ ഇരുന്നു ജപിക്കുന്നു, രാത്രിയിൽ ഇവിടെ വന്നു കിടക്കുന്നു. ഒക്കാക്കുറയും നിരഞ്ജനും ആഗ്രയിലേയ്ക്കു പോയിരിക്കുന്നു; ഇന്ന് അവരുടെ കത്തു വരാം.

ഭഗവാൻ ചെയ്യിക്കുംപോലെ ചെയ്യുക; മറ്റുള്ളവരുടെ അഭിപ്രായത്തിന് എന്തുവില? എല്ലാവരെയും എന്റെ സ്നേഹം അറിയിക്കുക.

വിവേകാനന്ദൻ.

## 538

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

ഗോപാല് ലാല് വില്ല,
ബനാറിസ് കന്റോൺമെന്റ്
18 ഫെബ്രുവരി 1902

അഭിന്നഹൃദയ,

ഇന്നലെ അയച്ച കത്തും രൂപ വന്നുചേർന്നതിനുള്ള രശീതിയും ഇപ്പോൾ കിട്ടിയിരിക്കുമല്ലോ. ഇന്ന് ഈ കത്തെഴുതാനുള്ള മുഖ്യകാരണം ഇതാണ്; നിങ്ങൾ ഈ കത്തു വായിച്ചാലുടൻ അദ്ദേഹത്തെ കാണുക.......... എന്നിട്ട് രോഗമെന്ത്, ഗയയിൽ എങ്ങനെ കഴിയുന്നു എന്നു ചോദിച്ചറിയുക. വളരെ നല്ല ഒരു ഡാക്ടറെ വിളിച്ചു രോഗം എന്തെന്നു നല്ലപോലെ ഗ്രഹിക്കുക. രാമ്ബാബുവിന്റെ മൂത്തമകൾ വിഷ്ണുമോഹിനി ഇപ്പോൾ എവിടെ? അവൾ ഇപ്പോൾ വിധവയായിരിക്കുന്നു.

രോഗത്തെക്കാൾ ചിന്തയാണ് വിഷമം. ആവശ്യമുള്ള പണം കൊടുക്കുക. ഈ സംസാരനരകകുണ്ഡത്തിൽ ഒരാളുടെ മനസ്സിൽ ഒരു ദിവസത്തേയ്ക്കെങ്കിലും അല്പം ആനന്ദവും ശാന്തിയും നല്കിയാൽ അതു മാത്രമാണ് നേട്ടം. ഇതാണ് ദുഃഖഭൂയിഷ്ഠമായ ഈ ജീവിതത്തിൽ ഞാൻ പഠിച്ചത്. മറ്റെല്ലാം വെറും കിനാവു മാത്രം.

വളരെ വേഗം മറുപടിയയ്ക്കണം. ഒക്കാക്കുറയും നിരഞ്ജനും ഗ്വാളിയോറിൽനിന്നു കത്തയച്ചിരിക്കുന്നു....... ഇപ്പോൾ ഇവിടെ ക്രമേണ വേനൽ വർദ്ധിച്ചുവരികയാണ്. ബോധഗയയെക്കാൾ ഇവിടെ ശൈത്യം കൂടുതലായിരുന്നു..... നിവേദിത സരസ്വതീപൂജ ആഘോഷപൂർവ്വം നടത്തിയതറിഞ്ഞ് വളരെ സന്തോഷിക്കുന്നു. നിവേദിത വേഗം സ്കൂൾ തുറക്കുകയാണെങ്കിൽ അങ്ങനെ ചെയ്യട്ടെ....... പാരായണം പൂജ വിദ്യാഭ്യാസം എന്നിവ എല്ലാവരും നടത്തത്തക്കവണ്ണം വേണ്ടതു ചെയ്യുക എല്ലാവർക്കും എന്റെ സ്നേഹം.....

വിവേകാനന്ദൻ.

## 539

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

ഗോപാല് ലാല് വില്ല.
ബനാറിസ്
21 ഫെബ്രുവരി 1902

അഭിന്നഹൃദയ,

നിങ്ങളുടെ ഒരു കത്ത് ഇപ്പോൾ കിട്ടി. അമ്മയും മുത്തശ്ശിയും വരാൻ ആഗ്രഹിക്കുന്നെങ്കിൽ അയയ്ക്കുക. പ്ലേഗ് വരുന്ന ഈ സമയം കല്ക്കത്തയിൽനിന്നു മാറിപ്പോകയാണ് നല്ലത്. അലഹബാദിൽ പ്ലേഗ് വല്ലാതെ ബാധിച്ചിരിക്കുന്നു. ഈ പ്രാവശ്യ കാശിയിൽ ബാധിക്കുമോ ഇല്ലയോ എന്നറിഞ്ഞുകൂടാ. എന്നാൽ കഴിഞ്ഞാണ്ടിൽ ഈ സമയം കാശിയിൽ പ്ലേഗ് ബാധിച്ചിരുന്നു..... മിസിസ് ബുള്ളിനോട് എന്റെ പേരു പറഞ്ഞ് എല്ലോറ മുതലായ സ്ഥലങ്ങളിൽ പോകുന്നതു പ്രയാസമേറിയ യാത്രയാണെന്നും, ഇപ്പോൾ

വളരെ ചൂടാണെന്നും പറയുക. അവരുടെ ശരീരം വളരെ ക്ഷീണിച്ചിരിക്കുന്നതുകൊണ്ട് ഇപ്പോൾ സഞ്ചരിക്കുന്നത് ഉചിതമല്ല. ഒക്കാക്കുറയുടെ എഴുത്തു കിട്ടീട്ട് കുറെ നാളായി. അദ്ദേഹം അജന്തയിലേയ്ക്കു പോയിരിക്കുന്നു എന്നറിയുന്നു. മഹന്തും ഒരു വർത്തമാനവും അറിയിച്ചിട്ടില്ല.

നേപാളിലെ മന്ത്രിയെപ്പറ്റി വിശദമായെഴുതുക. മിസിസ് ബുൾ, മിസ് മക്‌ലിയോഡ് മുതലായവർക്ക് എൻരെ വിശേഷസ്നേഹശീർവാദങ്ങൾ. നിങ്ങൾക്കും ബാബുരാമിനും മറ്റും എന്റെ സ്നേഹനമസ്കാരാദികൾ. ഗോപാല് ജ്യേഷ്ഠനു കത്തു കിട്ടിയോ? ആടിനെ ഒന്നു നോക്കി രക്ഷിക്കുക.

വിവേകാനന്ദൻ.

## 540

(ബ്രഹ്മാനന്ദസ്വാമികൾക്ക്)

ഗോപാല് ലാല് വില്ല,
ബനാറിസ്
24 ഫെബ്രുവരി 1902

അഭിന്നഹൃദയ,

നിങ്ങൾ അയച്ചുതന്ന അമേരിക്കയിൽനിന്നുള്ള ചെറിയ പാർസൽ ഇന്നു രാവിലെ കിട്ടി. രജിസ്റ്റർചെയ്തിട്ടുള്ള ഒരു കത്തിനെപ്പറ്റി നിങ്ങൾ എഴുതിയിട്ടുണ്ടല്ലോ, അതു വന്നിട്ടില്ല നേപ്പാൾകാരൻ വന്നുവോ ഇല്ലയോ? എന്നും മറ്റുമുള്ള വർത്തമാനങ്ങളൊന്നും അറിയുന്നില്ല....... ഒരു കത്തെഴുതാൻതന്നെ ഇത്ര വലിയ കുഴപ്പവും താമസവും!! ഇനി കണക്കു കിട്ടിയാൽ രക്ഷയായി!! അതും എത്ര മാസം കഴിഞ്ഞാണ് കിട്ടാൻ പോകുന്നത്!.......

വിവേകാനന്ദൻ.

## 541

(മിസ്ജോസഫൈൻ മക്‌ലിയോഡിന്)

മഠം
21 ഏപ്രിൽ 1902

പ്രിയ ജോ,

ജപ്പാനിലേയ്ക്കു പോകുന്ന പരിപാടി തകരാറായെന്നു തോന്നുന്നു. മിസിസ് ബുൾ പോയിരിക്കുന്നു. നിങ്ങൾ പോകയാണ്. ഞാൻ ജപ്പാൻകാരുമായി വേണ്ടത്ര പരിചിതനല്ല.

സദാനന്ദൻ കാനായിയോടൊപ്പം ജപ്പാൻകാരെക്കൂടി നേപ്പാളിലേയ്ക്കു പോയിരിക്കയാണ്. മാർഗോട്ടിന് ഈ മാസാവസാനം വരെ പോവാനാവാത്തതുകൊണ്ട് ക്രിസ്തീനയ്ക്കു നേരത്തെ പുറപ്പെടാൻ കഴിഞ്ഞില്ല.

ഞാൻ ബഹുസുഖമായി കഴിയുകയാണ് എന്നത്രേ അവർ പറയുന്നത്; പക്ഷേ വളരെ ക്ഷീണം, വെള്ളവും കുടിക്കാൻ പാടില്ല. ഏതായാലും പരിശോധനകൊണ്ടു കാണുന്നതു വളരെ മെച്ചമുണ്ടെന്നാണ്. കാലിലെ നീരും വേദനകളുമെല്ലാം പോയിരിക്കുന്നു.

ലേഡി ബെറ്റിക്കും മി. ലെഗ്ഗെറ്റിനും ആല്ബെർട്ടയ്ക്കും ഹോളിക്കും എന്റെ അനന്തപ്രേമം നല്കുക– കുഞ്ഞിന് എൻരെ അനഗ്രങ്ങൾ പിറക്കും മുമ്പേതന്നെയുണ്ട്, എന്നും ഉണ്ടായരിക്കയും ചെയ്യും.

നിങ്ങൾക്കു മായാവതി എത്രത്തോളം ഇഷ്ടപ്പെട്ടു? അതേപ്പറ്റി ഒരു വരി എനിക്കെഴുതുക.

ചിരന്തനപ്രേമപൂർവ്വം വിവേകാനന്ദൻ.

## 542

(മിസ് ജോസഫൈൻ മക്ലിയോഡിന്)

ബേലൂർ മഠം, ഹൗര
15 മേയ് 1902

പ്രിയ ജോ,

മാദാം കാല്വേക്കുള്ള കത്തു ഞാൻ നിങ്ങൾക്കയയ്ക്കുന്നു.

......എനിക്ക് ഏതാണ്ടു മെച്ചമാണ്, പക്ഷേ ഞാൻ പ്രതീക്ഷിച്ചതിൽനിന്നു വിദൂരംതന്നെ മഹത്തായ ഒരു ശാന്തിഭാവം എനിക്ക് അനുഭവപ്പെടുന്നു. ഞാൻ എന്നേയ്ക്കും നിവൃത്തനാകാൻ പോകയാണ് – എനിക്കിനി ഒരു പ്രവൃത്തിയുമില്ല. കഴിയുമെങ്കിൽ, ഞാനെന്റെ മാധുകരിവൃത്തിയിലേയ്ക്കു മടങ്ങും.

ജോ, സർവ്വാനുഗ്രഹങ്ങളും നിങ്ങൾക്ക് ആശംസിക്കുന്നു. നിങ്ങൾ എനിക്കൊരു ദേവതതന്നെയായിരുന്നു.

ചിരന്തനപ്രേമപൂർവ്വം വിവേകാനന്ദൻ.

## 543

(മിസിസ് ഓളി ബുള്ളിന്)

മഠം
14 ജൂൺ 1902

പ്രിയ ധീരമാതാവേ,

.......എന്റെ അഭിപ്രായത്തിൽ ഒരു വംശം, പൂർണ്ണബ്രഹ്മചര്യമെന്ന ആദർശത്തെ പ്രാപിക്കാൻ കഴിയുംമുമ്പ്, ആദ്യം വിവാഹത്തിന്റെ പവിത്രതയിലും അലംഘ്യതയിലും കൂടെ മാതൃത്വത്തോടു മഹത്തായ ആദരവു വളർത്തണം. റോമൻകത്തോലിക്കരും ഹിന്ദുക്കളും, വിവാഹത്തെ പവിത്രവും അലംഘ്യവുമെന്നു കരുതുക കാരണം, അമിതപ്രഭാവരും മഹത്തു

ക്കളുമായ ബ്രഹ്മചാരിമാരേയും ബ്രഹ്മചാരിണിമാരേയും ഉളവാക്കിയിട്ടുണ്ട്. അറബിക്ക് വിവാഹം സ്വച്ഛന്ദം വിലയിപ്പിക്കാവുന്ന ഒരു കരാറോ കയ്യേറ്റമോ ആണ്; അവിടെ കന്യകയെന്നോ ബ്രഹ്മചാരിയെന്നോ ഉള്ള ഒരാശയവും വികസിച്ചു കാണുന്നില്ല. വിവാഹത്തെക്കുറിച്ച് ഉയർന്ന ആദർശമൊന്നുമില്ലാത്ത വംശങ്ങളുടെ ഇടയിൽ പെട്ട് ആധുനിക ബുദ്ധമതം സന്ന്യാസത്തെ പരിഹാസ്യമാക്കിയിരിക്കയാണ്. അതുകൊണ്ട് ജപ്പാനിൽ വിവാഹത്തെസ്സംബന്ധിച്ച് (പരസ്പരാകർഷണവും പ്രേമവുമല്ലാതെ) മഹത്തും പവിത്രവുമായ ഒരാദർശം വികസിച്ചിവരുംവരെ അവിടെ മഹത്തുക്കളായ സന്ന്യാസിമാരും സന്ന്യാസിനിമാരും എങ്ങനെ ഉണ്ടാവുമെന്നു നിശ്ചയമില്ല. ജീവിതമഹിമ ബ്രഹ്മചര്യമാണെന്നു നിങ്ങൾ കണ്ടുകഴിഞ്ഞല്ലോ. അതുപോലെ, ആജീവനാന്തബ്രഹ്മചര്യമുള്ള കുറെ പ്രഭാവശാലികളെ ഉളവാക്കാൻ, ബഹുഭൂരിപക്ഷത്തിനും ഈ മഹത്തായ പവിത്രീകരണം ആവശ്യമാണെന്ന് എനിയ്ക്കും ബോധ്യമായിരിക്കുന്നു.

വളരെ കൂടുതൽ എഴുതണമെന്നുണ്ട്. എന്നാൽ ക്ഷീണമതിനനുസവദിക്കുന്നില്ല. "യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം."

.......ആധുനികപാശ്ചാത്യപരിഷ്കാരത്തിന്റെ പകിട്ടും പളപളപ്പും അത്യന്തം നിഷ്കലങ്ങളാണ്, ബന്ധകാരണങ്ങളാണ്. അവയുടെ നിഷ്ഫലത ഇപ്പോൾ എനിക്ക് വ്യക്തമായി അനുഭവപ്പെടുന്നു. മറ്റൊരിക്കലും ഇത് ഇത്ര വ്യക്തമായി എനിക്ക് അനുഭവപ്പെട്ടിട്ടില്ല. ജഗദീശ്വരൻ സകലരേയും മോഹമുക്തരാക്കട്ടെ. മായാവി മുക്തരാക്കട്ടെ ഇതാണ് എന്റെ ചിരപ്രാർത്ഥന.

എന്ന് വിവേകാനന്ദൻ.

വിവർത്തകന്റെ ക്ഷമാപണം

ത്വത്സമം ത്വദ്വചഃ സ്വാമിൻ മദ്വാചാ മത്സമം കൃതം
അർക്കാർച്ചിബ്ബിന്ദുനാല്പത്വാദ് ഭൂമാത്മൻ തത്ക്ഷമസ്വ മേ.
അല്പാക്ഷരൈർമഹാസാരൈവാഗ്രയൈസ്താവകൈരഹം
മുഗദ്ധഃ കൃഷ്ടോ ന തദ്ധർത്തും സുകല്പസ്തത്ക്ഷമസ്വ മേ.
അജ്ഞാത്വാ ഭവതോ ഭാവം ജ്ഞാനം താപം ച തത്ത്വതഃ
വികൃതം കൃതവാൻ ഭാഷാവിവർത്തം തത്ക്ഷമസ്വ മേ.

ഓം തത് സത്

ത്രൈലോക്യാനന്ദസ്വാമി
25-11-1963

# നാമസൂചി

അക്ഷയൻ-അക്ഷയകുമാർഘോഷ് എന്നു പേരായ ഒരു ബങ്കാളി യുവാവ്, പിന്നീട്ടു കല്ക്കത്ത ഹൈക്കോർട്ടിലെ ബാരിസ്റ്ററായി. അക്ഷയകുമാർസെൻ-ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യൻ. 'ശ്രീരാമകൃഷ്ണപുംഥി' എന്ന ഗ്രന്ഥത്തിന്റെ കർത്താവ്.

അഖണ്ഡാനന്ദസ്വാമി- ശ്രീരാമകൃഷ്ണദേവന്റെ സന്ന്യാസിശിഷ്യൻ. ശ്രീരാമകൃഷ്ണസംഘത്തിന്റെ മൂന്നാമത്തെ പ്രസിഡണ്ട് (1934-37)

അച്യുതാനന്ദസരസ്വതി - ഒരു പണ്ഡിതസന്ന്യാസി. ഗുണനിധി ഭട്ടാചാര്യനെന്നായിരുന്നു പൂർവ്വനാമം, സ്വാമിജി സ്നേഹംകൊണ്ട് ഇദ്ദേഹത്തെ സതീർത്ഥ്യൻ (ഗുരുഭായി) എന്നാണ് വിളിച്ചിരുന്നത്. അജയൻ, (അജയഹരി)-'സ്വരൂപാനന്ദസ്വാമി' നോക്കുക.

അജിത്സിംഗ്, രാജാ-ഖേത്രി മഹാരാജാവ്, സ്വാമിജിയുടെ ശിഷ്യൻ.

അതുല്ബാബു-അതുല്ചന്ദ്രഘോഷ്. അഭിനയചക്രവർത്തിയായ ഗിരീശ്ചന്ദ്രഘോഷിന്റെ അനുജൻ.

അദ്വൈതാനന്ദസ്വാമി- ശ്രീരാമകൃഷ്ണദേവന്റെ സന്ന്യാസി ശിഷ്യൻ

അദ്ഭുതാനന്ദസ്വാമി - " "

അഭേദാനന്ദസ്വാമി - " "

അസീമ് - ബാഗ്ബസാറിൽ താമസിച്ചിരുന്ന ചുനിലാൽബോസിന്റെ മകൻ, ശ്രീരാമകൃഷ്ണശിഷ്യൻ.

അളസിംഗപെരുമാൾ-സ്വാമിജിക്കു അമേരിക്കയ്ക്കു പോകുവാൻ വേണ്ടി പണം ശേഖരിച്ചും മറ്റും പല വിധത്തിലും വളരെയധികം സഹായം ചെയ്തിട്ടുള്ള ഉത്സാഹശീലരായ മദിരാശിയിലെ യുവശിഷ്യരിലൊരാൾ.

ആനിബസന്റ് - തിയോസഫിക്കൽ സൊസൈറ്റിയുടെ നേതാവ്.

ആല്ബെട്ടാ സ്റ്റഗ്ഗിസ്, മിസ് - മി, ലഗ്ഗറ്റിൻരെ മകൾ. കൗണ്ടസ് ഓഫ് സാൻഡ്‌വിച്ച്.

ഇംഗർസോൾ-അമേരിക്കയിലെ പ്രസിദ്ധനായ അജ്ഞേയവാദി. ഒരു നല്ല പ്രാസംഗികനും ലേഖകനുമാണ്.

ഇന്ദു–ബലരാമ്ബോസിന്റെ മകളുടെ മകൾ.

ഇന്ദുമതീമിത്ര – ശ്രീഹരിപദമിത്രന്റെ ഭാര്യ, സ്വാമിജിയുടെ ശിഷ്യ.

ഉപേന്ദ്രൻ–'വസുമതി' പത്രത്തിന്റെ സ്ഥാപകനായ ഉപേന്ദ്ര നാഥമുഖർജി, ശ്രീരാമകൃഷ്ണശിഷ്യൻ.

ഋഷിവർമുഖർജി–കാശ്മീരിലെ പ്രധാന ജഡ്ജിയായിരുന്നു.

എം–'മഹേന്ദ്രനാഥഗുപ്ത' നോക്കുക.

ഒക്കാക്കുറ – കാകാജു ഒക്കാക്കുറ വിജിത്സുയിൻ. ജപ്പാനിലെ പ്രസിദ്ധനായ പൗരസ്ത്യശില്പപണ്ഡിതൻ. സ്വാമിജിയെ ജപ്പാനിലേയ്ക്കു കൊണ്ടുപോകുന്നതിന്നായി വന്നിരുന്നു. സ്വാമി ജിയോടുകൂടെ ബുദ്ധഗയ കാശി മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ചിട്ടുണ്ട്.

ഓളി ബുൾ, മിസിസ് – സ്വാമിജിയുടെ നോർവ്വെക്കാരിയായ ഒരു ശിഷ്യ. സ്വാമിജി അവരെ 'അമ്മ' എന്നാണ് വിളിക്കാറ്. ബേലൂർമഠം സ്ഥാപിക്കുവാൻ ഇവരാണ് സ്വാമിജിക്കു ധനസഹായം ചെയ്തതത്.

ഓൾകോട്ട്, കർണ്ണൻ – പ്രസിദ്ധ തിയോസഫി നേതാവ്.

കഴ്സൺപ്രഭു–ബങ്കാൾവിഭജനകാലത്ത്, 1899 മുതൽ 1905 വരെ ഇന്ത്യയുടെ ഗവർണ്ണർ ജനറലായിരുന്നു.

കാനായി–നിർഭയാനന്ദസ്വാമി, സ്വാമിജയിടുെ ശിഷ്യൻ.

കാൽവേ, മദ്മോയ്ജേൽ– ഫ്രാൻസുകാരിയായ പ്രസിദ്ധ ഗായിക, സ്വാമിജയിടുെ ഭക്ത. യൂറോപ്പിലും തൂർക്കിസ്ഥാനിലും ഇന്ത്യയിലും മറ്റും സ്വാമിജിയോടുകൂടി സഞ്ചരിച്ചിട്ടുണ്ട്. ബേലൂർമഠത്തിലും താമസിച്ചിട്ടണ്ട്.

കാളി–'അഭേദാനന്ദസ്വാമി' നോക്കുക.

കാളികൃഷ്ണ–വിരജാനന്ദസ്വാമി. സ്വാമിജിയുടെ ശിഷ്യൻ. രാമകൃഷ്ണസംഘത്തിന്റെ ആറാമത്തെ പ്രസിഡണ്ട്. (1938–51)

കാളികൃഷ്ണബാബു–കാളികൃഷ്ണടാഗോർ. കല്ക്കത്തയിൽ പഥൂരിയാ ഘട്ടത്തിലുള്ള ഒരു പ്രസിദ്ധജന്മി.

കാളിചരൺ. റവറന്റ് – കല്ക്കത്തയിലെ പ്രസിദ്ധനായ ഒരു ക്രിസ്ത്യൻ മിഷനറി. കല്ക്കത്ത സർവ്വകലാശാലയിലെ റജിസ്ട്രറായിരുന്നിട്ടുണ്ട്.

കിഡി–ശിങ്കാരവേലുമുതലിയാർ, മദ്രാസ് കൃസ്ത്യൻകോളേജിലെ അസി. പ്രൊഫസർ, സ്വാമിജിയുടെ ശിഷ്യൻ. സ്വാമിജി ഇദ്ദേഹത്തെ വളരെ ഇമ്പത്തിൽ കിഡി(ളി) എന്നാണ് വിളിച്ചിരുന്നത്.

കൃപാനന്ദസ്വാമി–സ്വാമിജിയിൽനിന്നു സന്ന്യാസം സ്വീകരിച്ച റഷ്യക്കാരനായ ഒരു ജൂതൻ ന്യൂയോർക്കിലെ പ്രസിദ്ധമായ ഒരു പത്രത്തിന്റെ ഓപീ

സിൽ ജോലി നോക്കിയിരുന്നു. ല്യൺ ലാൻഡ്സ് ബർഗ് എന്നായിരുന്നു പൂർവ്വ നാമം.

കൃഷ്ണമയി-ബലരാമ്ബോസിന്റെ അനുജത്തി.

കൃഷ്ണലാൽ-ധീരാനന്ദസ്വാമി, ബ്രഹ്മാനന്ദസ്വാമികളുടെ ശിഷ്യൻ

കൃഷ്ണാനന്ദസ്വാമി-പ്രസിദ്ധവാഗ്മിയും ഹിന്ദുധർമ്മപ്രചാരകനുമായ ശ്രീകൃഷ്ണപ്രസന്നസെൻ.

കോർണീലിയാ സോറാബ്ജി, മിസ് - കല്ക്കത്താ ഹൈക്കോട്ടിൽ ബാരിസ്റ്ററായിരുന്ന ഒരു പാർസിവനിത.

ക്രിസ്തീനേ, സിസ്റ്റർ-ഡിട്രോയ്റ്റിലെ മിസ് ക്രിസ്റ്റീൻ ഗ്രീൻ സ്റ്റിഡെൽ; സ്വാമിജയിടുടെ ശിഷ്യ. ഇന്ത്യയിലെ സ്ത്രീ വിദ്യാഭ്യാസകാര്യത്തിൽ സിസ്റ്റർ നിവേദിതയുടെ സഹപ്രവർത്തക, നിവേദിതാവിദ്യാലയത്തിൻരെ സ്ഥാപകരിൽ ഒരാൾ. 1930-ൽ അമേരിക്കയിൽവെച്ചു നിര്യാതയായി.

ബഗേൻ-വിമലാനന്ദസ്വാമി, സ്വാമിജിയുടെ ശിഷ്യൻ. മായാവതിയിലെ അദ്വൈതാശ്രമത്തിൽ വളരെക്കാലം പ്രവർത്തിച്ച് അവിടെവെച്ചുതന്നെ ദേഹത്യാഗം ചെയ്തു.

ഗഗൻ-ഘാസിപ്പൂർ നിവാസിയായ ഗഗൻചന്ദ്രറോയ്. സ്വാമിജി ഘാസിപ്പൂരിൽ സഞ്ചരിക്കുന്ന കാലത്ത് ഇദ്ദേഹവുമായി അടുത്തു പരിചയപ്പെട്ടിരുന്നു.

ഗംഗാധരൻ—'അഖണ്ഡാനന്ദസ്വാമി' നോക്കുക.

ഗിരീശ്ബാബു - ബംഗാളി നാടകകൃത്തും നടനും ആയ ഗിരീശ് ചന്ദ്രഘോഷ് ശ്രീരാമകൃഷ്ണദേവൻരെ ഗൃഹസ്ഥശിഷ്യൻ.

ഗുഡ്ഇയർ- ന്യൂയോർക്കിലെ വാൽടർ ഗുഡ്ഇയർ ദമ്പതിമാർ. അമേരിക്കയിൽ വേദാന്തപ്രചാരണത്തിന്ന് ഇവർ സ്വാമിജിയെ വളരെ സഹായിച്ചിട്ടുണ്ട്.

ഗുൺസി, മിസിസ് - സ്വാമിജിയുടെ ന്യൂയോർക്കിലെ ഒരു ശിഷ്യ.

ഗുണനിധി - 'അച്യുതാനന്ദസ്വാമി' നോക്കുക.

ഗുപ്ത, ശരച്ചന്ദ്രഗുപ്ത- 'സദാനന്ദസ്വാമി' നോക്കുക.

ഗുഡ്വിൻ, മിസ്റ്റർ ജെ.ജെ. - സ്വാമിജിയുടെ ഇംഗ്ലീഷുകാരനായ പ്രിയശിഷ്യൻയ ഇദ്ദേഹം സ്വാമിജിയുടെ പല പ്രസംഗങ്ങളും ഷോർട്ട്ഹാന്റിൽ എടുത്തു സൂക്ഷിച്ചതുകൊണ്ടാണ് പിന്നീടു വിവേകാന്ദഗ്രന്ഥാവലി പ്രസിദ്ധപ്പെടുത്തുവാൻ സാധിച്ചത്. സ്വാമിജിയുടെകൂടെ അമേരിക്കയിലും യൂറോപ്പിലും ഇന്ത്യയിലും പല സ്ഥലങ്ങളിലും സഞ്ചരിച്ചിട്ടുള്ള ഇദ്ദേഹം ഇന്ത്യയിൽവെച്ചാണ് ദേഹത്യാഗം ചെയ്തത്.

ഗെഡ്ഡിസ്സ്, പ്രൊഫസർ-സ്കോട്ലണ്ടുകാരനായ പാട്രിക് ഗെഡ്ഡിസ്സ് കുറച്ചു

കാലം ബോംബെ യൂനിവേർസിറ്റിയിലെ സോഷ്യോളജി പ്രൊഫ സറായിരുന്നു. പിന്നീടു ഫ്രാൻസിൽ ഒരു കോളേജ് സ്ഥാപിച്ചു.

ഗോപാല് ജ്യേഷ്ഠൻ – 'അദ്വൈതാനന്ദസ്വാമി' നോക്കുക.

ഗോപാലന്റെ അമ്മ–പാനിഹട്ടിയിൽ താമസിച്ചിരുന്ന അഘോരമണീദേവി ശ്രീരാമകൃഷ്ണദേവനെ ഇവർ ഗോപാലഭാവത്തിലാണ് കണ്ടിരുന്നത്. അതുകൊണ്ട് അവർക്കു പല അദ്ഭുതദർശനങ്ങളുമുണ്ടായിട്ടുണ്ട്.

ഗോലാപ്മാ– ഗോലാപ്മണീ ദേവി. ശ്രീരാമകൃഷ്ണശിഷ്യ. വളരെക്കാലം ശ്രമാതൃദേവിയെ ശുശ്രൂഷിച്ചിട്ടുണ്ട്.

ഗോവിന്ദലാൽ ഷാ–അല്മോറയിൽ സ്വാമിജിയുടെ ഒരു ഭക്തൻ.

ഗോവിന്ദസഹായ് – ആല്വാറിലെ ലാലാ ഗോവിന്ദസഹായ്. സ്വാമിജിയുടെ ശിഷ്യൻ.

ഗൗർമാ (ഗൗരിമാ) – ശ്രീരാമകൃഷ്ണശിഷ്യയായ ഇവരാണ് കല്ക്കത്തയിലെ ശാരദേശ്വരി ആശ്രമം സ്ഥാപിച്ചത്.

ചക്രവർത്തി–അലഹബാദിലെ ഒരദ്ധ്യാപകനായിരുന്ന ജ്ഞാനേന്ദ്രനാഥചക്രവർത്തി. പിന്നീട് ലക്നോ സർവ്വകലാശാലയുടെ വൈസ്ചാൻസലറായി.

ചാരു – പാലിഭാഷാപണ്ഡിതനായ ചാരുചന്ദ്രബോസ്. പ്രസിദ്ധ പാലിഗ്രന്ഥമായ 'ധർമ്മപദം' ബങ്കാളിയിലേയ്ക്കു തർജ്ജമചെയ്തതിനു പുറമേ അശോകശാസനം മുതലായ പല പുസ്തകങ്ങളും എഴുതിയിട്ടുണ്ട്.

ചുനിബാബു–ബാഗ്ബസാറിൽ താമസിച്ചിരുന്ന ചുനിലാൽ ബോസ്, ശ്രീരാമകൃഷ്ണദേവന്റെ ഒരു ഗൃഹസ്ഥശിഷ്യൻ.

ജഗന്മോഹൻ–മുൻഷി ജഗന്മോഹൻലാൽ, ഖേത്രി മഹാരാജാവിന്റെ പ്രൈവറ്റ് സിക്രട്ടറി.

ജി.ജി. – ബാംഗ്ളൂരിലെ ജി.ജി. നരസിംഹാചാര്യർ.

ജി.സി. – 'ഗിരീശ് ചന്ദ്രഘോഷ്' നോക്കുക.

ജൂൽബോയാ–ഫ്രാൻസിലെ ഒരു പ്രസിദ്ധശാസ്ത്രജ്ഞൻ. സ്വാമിജി ഫ്രാൻസിൽ ഇദ്ദേഹത്തിൻരെ അതിഥിയായിരുന്നു. സ്വാമിജിയുടെ കൂടെ യൂറോപ്പിലും തൂർക്കിസ്ഥാനിലും മറ്റും സഞ്ചരിച്ചിട്ടുണ്ട്.

ജെയിൻസ്, ഡാക്ടർ, ലൂയി ജി–പ്രസിദ്ധപണ്ഡിതനും പ്രാസംഗികനുമായിരുന്ന ഇദ്ദേഹം വളരെക്കാലം 'ബ്രൂക്ക്ലിൻ എത്തിക്കൽ അസോസിസേയഷ'ന്റെ പ്രസിഡണ്ടായിരുന്നു.

ജെയിംസ്, ഡാക്ടർ വില്യം–ഹാർവാർഡ് യൂനിവേർസിറ്റിയിലെ ഒരു പ്രൊഫശർ; പ്രസിദ്ധദാർശിനികപണ്ഡിതൻ, Varieties of Religious Experiences, Pragmatism മുതലായ ദാർശനികഗ്രന്ഥങ്ങളുടെ

രചയിതാവ്.

ജോ–'മക്‌ലിയോഡ്' നോക്കുക.

ജോൺസൺ, മിസിസ് – മിസിസ് ഏസ്റ്റൻ ജോൺസൺ. ഇംഗ്ലണ്ടിലെ വേദാന്തപ്രചരണവിഷയത്തിൽ സ്വാമിജിയെ പലവിധത്തിലും സഹായിച്ചിട്ടുള്ളവരിലൊരാൾ.

ജോൺസ്റ്റൺ (ജോൺസൺ) – ചാറത്സ് ജോൺസൺ. ബ്രഹ്മചര്യ ദീക്ഷ സ്വീകരിച്ചതിനുശേഷം 'അമൃതാനന്ദബ്രഹ്മചാരി' എന്ന പേരിലാണറിയപ്പെട്ടിരുന്നത്, മായാവതി അദ്വൈതാശ്രമത്തിൽ കുറെക്കാലം താമസിച്ചിട്ടുണ്ട്.

ജ്ഞാനാനന്ദസ്വാമി–കാശിയിലെ ഭാരതധർമ്മമഹാമണ്ഡലത്തിന്റെ സ്ഥാപകൻ; ആദ്യനാമം യജ്ഞേശ്വരമുഖർജി എന്നായിരുന്നു.

ടാറ്റാ–സേർ ജാംഷെഡ് ജി. എം. റ്റാറ്റ, ബോംബയിലെ പ്രസിദ്ധധനികൻ. ജാംഷെഡ്പൂരിലെ ഇരുമ്പു സ്റ്റീൽ വ്യവസായശാല, ബങ്കാളിലെ സയൻസ് ഗവേഷണശാല മുതലായവയുടെ സ്ഥാപകൻ.

ഡച്ചർ, മിസ് – സ്വാമിജിയുടെ ഒരമേരിക്കൻശിഷ്യ. തൗസൻഡ് ഐലണ്ട് പാർക്കിൽ ഇവരുടെ വിശ്രമഭവനത്തിലാണ് സ്വാമിജി കുറച്ചുകാലം ശിഷ്യരോടുകൂടി താമസിച്ചതും പഠിപ്പിച്ചതും.

ഡാക്ടർ—'നഞ്ചുണ്ടറാവു' നോക്കുക.

ഡ്യൂസ്സെൻ, പ്രൊഫസർ പോൾ–ജർമ്മനിയിലെ ഒരു പ്രസിദ്ധ പൗരസ്ത്യ ശാസ്ത്രജ്ഞൻ; കീൽ യൂനിവേസിറ്റിയിലെ ഫിലോസഫി പ്രൊഫസർ. ശങ്കരഭാഷ്യത്തോടുകൂടിയ വേദാന്ത സൂത്രങ്ങളും 60 ഉപനിഷത്തുക്കളും മഹാഭാരതത്തിലെ പല ഭാഗങ്ങളും ജർമ്മൻഭാഷയിലേയ്ക്ക് തർജ്ജമ ചെയ്തിട്ടുണ്ട്.

തഴ്സ്ബി, മിസ്–സുപ്രസിദ്ധഗായിക; പാശ്ചാത്യദേശങ്ങളിലെ വേദാന്തപ്രചരണത്തിൽ സ്വാമിജിയെ പല വിധത്തിലും സഹായിച്ചിട്ടുണ്ട്.

താരക്, താരക് ജ്യേഷ്ഠൻ – 'ശിവാനന്ദസ്വാമി' നോക്കുക.

തുരീയാനന്ദസ്വാമി, ഹരിഭായി – ശ്രീരാമകൃഷ്ണദേവൻരെ സന്ന്യാസി ശിഷ്യൻ; സ്വാമിജി അമേരിക്കയിലെ വേദാന്തപ്രചാരണത്തിന് ഇദ്ദേഹത്തെയാണയച്ചത്.

തുളസി–'നിർമ്മലാനന്ദസ്വാമി' നോക്കുക.

തുളസിബാബു– തുളസിരാമ്ഘോഷ്; പ്രേമാനന്ദസ്വാമിയുടെ ജ്യേഷ്ഠൻ. ശ്രീരാമകൃഷ്ണദേവനെ പല പ്രാവശ്യവും കണ്ടിട്ടുണ്ട്.

തെസ്ല–മി. നിക്കോലാ തെസ്ല അമേരിക്കയിലെ ഒരു പ്രസിദ്ധ ശാസ്ത്രജ്ഞൻ (വൈദ്യുതികൻ).

ത്രിഗുണാതീതാനന്ദസ്വാമി – ശ്രീരാമകൃഷ്ണദേവന്റെ സന്ന്യാസി ശിഷ്യൻ, സ്വാമിജിയുടെ നിർദ്ദേശപ്രകാരം തുടങ്ങിയ 'ഉദ്ബോധൻ' എന്ന

ബങ്കാളിമാസികയുടെ പത്രാധിപരായിരുന്നു.

ദക്ഷൻ, ദക്ഷരാജാ–ജ്ഞാനാനന്ദസ്വാമി; സ്വാമിജിയുടെ ശിഷ്യൻ.

ദയാനന്ദസ്വാമി–ആര്യസമാജസ്ഥാപകൻ, ദയാനന്ദസരസ്വതി, ദീനനാഥ്, ദീനു – സച്ചിദാനന്ദസ്വാമി; ശാരദാനന്ദസ്വാമികളുടെ ശിഷ്യൻ; 'ബുഡോ ബാബാ' എന്ന പേരിലാണറിയപ്പെട്ടിരുന്നത്.

ദേവേന്ദ്രനാഥടാഗോർ. മഹർഷി – മഹാകവി രവീന്ദ്രനാഥടാഗോറിന്റെ അച്ഛൻ; രാജാറാം മോഹൻറായിക്കുശേഷം ബ്രഹ്മസമാജനേതാവ്.

ധർമ്മപാലൻ – അനാഗരിക ധർമ്മപാലൻ; കല്ക്കത്തയിലെ മഹാബോധി സൊസൈറ്റിയുടേയും സാരനാഥത്തിലെ മഹാബോധി മന്ദിരത്തിന്റേയും സ്ഥാപകൻ. 1893–ൽ ചിക്കാഗോവിലെ മതമഹാസമ്മേളനത്തിൽ ബുദ്ധമതപ്രതിനിധിയായിരുന്നു.

ന–ഘോഷ്–നഗേന്ദ്രനാഥഘോഷ്, മെട്രോപോളിറ്റൻ കോളേജിന്റെ പ്രിൻസിപ്പാളും 'ഇന്ത്യൻ നേഷൻ' പത്രികയുടെ പത്രാധിപരും.

നഗേന്ദ്രനാഥഗുപ്ത–ലാഹോറിലെ 'ട്രിബ്യൂൺ' പത്രത്തിൻരെ പത്രധിപർ.

നഞ്ചുണ്ടറാവു, ഡാക്ടർ – മദ്രാസിൽ മൈലാപ്പൂരിൽ താമസിച്ചിരുന്ന അന്നത്തെ പ്രസിദ്ധ ഡാക്ടർ. സ്വാമിജിയുടെ അത്യന്തഭക്തൻ.

നരസിംഹാചാര്യർ, റാവുബഹദൂർ–മൈസൂർ ഗവൺമെണ്ടിൻരെ പുരാവസ്തു വിഭാഗത്തിന്റെ ഡയറക്ടർ.

നാഗമഹാശയൻ– ദുർഗ്ഗാചരൺനാഗ്, ശ്രീരാമകൃഷ്ണദേവന്റെ ഗൃഹസ്ഥ ശിഷ്യൻ.

നിത്യാനന്ദ–യോഗേൻ ചാറ്റർജി, സ്വാമിജിയുടെ സന്ന്യാസി ശിഷ്യൻ.

നിരഞ്ജൻ– നിരഞ്ജനാനന്ദസ്വാമി: ശ്രീരാമകൃഷ്ണശിഷ്യൻ.

നിർമ്മലനേന്ദസ്വാമി–സ്വാമിജിയുടെ സന്ന്യാസിശിഷ്യൻ; ശ്രീരാമകൃഷ്ണദേവനെ കണ്ടിട്ടുണ്ട്. കേരളത്തിൽ ശ്രീരാമകൃഷ്ണധർമ്മ പ്രചാരണത്തിന്നുവേണ്ടി വളരെയധികം പരിശ്രമിച്ചിട്ടുണ്ട്. ഒറ്റപ്പാലം ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു സമാധിയായി.

നിവേദിത, സിസ്റ്റർ–മിസ് മാർഗററ്റ് ഇ. നോബ്ൾ, സ്വാമിജിയുടെ ഇംഗ്ലീഷ് ശിഷ്യ. ഇവർ ഭാരതത്തെ സ്വന്തം മാതൃഭൂമിയായി സ്വീകരിക്കുകയും ഭാരതത്തെ സേവിക്കുകയെന്നതു ജീവിതവ്രതമാക്കുകയും ചെയ്തു. ഇന്ത്യയിലെ സ്ത്രീവിദ്യാഭ്യാസത്തിനും ആദ്ധ്യാത്മിക നവോത്ഥാനത്തിനും വേണ്ടി വളരെയധികം ശ്രമിച്ചിട്ടുണ്ട്. The Master as I Saw Him, The Web of Indian Life മുതലായി പല പുസ്തകങ്ങളുമെഴുതിയിട്ടുണ്ട് 1911–ൽ ഡാർജിലിങ്ങിൽവെച്ചു നിര്യാതയായി.

നീലാംബർബാബു–നീലാംബർമുഖർജി, കാശ്മീരിലെ പ്രധാന മന്തി, ബേലൂരിലെ ഗംഗാതീരത്തുള്ള ഇദ്ദേഹത്തിന്റെ വീട്ടിൽ മാതൃതേവി

കുറച്ചു കാലം താമസിച്ചിട്ടുണ്ട്. കുറച്ചു കാലം ശ്രീരാമകൃഷ്ണ മാവും ഈ വീട്ടിൽത്തന്നെയായിരുന്നു.

നോബിൾ, മിസ് എം-'നിവേദിത' നോക്കുക.

പോൾകാരസ് ഡാക്ടർ-പ്രസിദ്ധബൗദ്ധപണ്ഡിതൻ; ബുദ്ധമത പ്യാരിബാബു-ഉത്തരപാറയിലെ രാജാവായ പ്യാരിമോഹൻ മുഖർജി.

പ്രമദാദാസ് മിത്രൻ - കാശിയിൽ താമസിച്ചിരുന്ന ഒരു വലിയ പണ്ഡിതൻ. ഇദ്ദേഹത്തിന്റെ പാണ്ഡിത്യത്തേയും ധർമ്മബോധത്തേയും പറ്റി സ്വാമിജിക്കു വലിയ ബഹുമാനമായിരുന്നു.

പ്രേമാനന്ദസ്വാമി-ശ്രീരാമകൃഷ്ണദേവന്റെ സന്ന്യാസിശിഷ്യൻ.

ഫക്കീർ-യജ്ഞേശ്വർഭട്ടാചാര്യ. ബലരാമ്ബോസിന്റെ മകൻ രാമകൃഷ്ണ ബോസിന്റെ ട്യൂട്ടറായിരുന്നു.

ഫാർമർ, മിസ് - സ്വാമിജിയുടെ അമേരിക്കക്കാരിയായ ഒരു ശിഷ്യ. ഒരു സമിതിയുടെ പ്രസിഡണ്ടായിരുന്ന ഇവരുടെ കൂടെ സ്വാമിജി കുറച്ചു കാലം താമസിച്ചിട്ടുണ്ട്.

ബദ്രിദാസ് ഷാ, ലാല - അല്മോറയിലെ ഒരു കച്ചവടക്കാരൻ. സാമിജിയുടെ ഒരു ഭക്തൻ.

ബലരാമ് ബോസ് - ശ്രീരാമകൃഷ്ണദേവന്റെ ഗൃഹസ്ഥശിഷ്യൻ.

ബാബുരാമ് - 'പ്രേമാനന്ദസ്വാമി' നോക്കുക.

ബാലാജി-ഡി. ആർ. ബാലാജിറാവു. മദ്രാസിലെ ഇന്ത്യൻ ബാങ്കിന്റെ സിക്രട്ടറിയായിരുന്നു.

ബാറോസ് ഡാക്ടർ - റവറന്റ് ജെ.എച്ച് ബാറോസ്. 1893-ൽ ചിക്കാഗോ മത മഹാസമ്മേളനത്തിലെ പൊതുസമ്മേളനാദ്ധ്യക്ഷൻ.

ബിൽഗിരി-ബിൽഗിരി അയ്യങ്കർ. കടൽത്തീരത്തുള്ള ഇദ്ദേഹത്തിന്റെ ഐസ് ഹൗസ് (ഇപ്പോൾ വിവേകാനന്ദമന്ദിരം) എന്ന വലിയ മാളികയിലാണ് മദ്രാസിൽ രാമകൃഷ്ണാനന്ദസ്വാമികൾ ആദ്യമായി രാമകൃഷ്ണമഠം ആരംഭിച്ചത്.

ബോസ്, ഡാക്ടർ - പ്രസിദ്ധശാസ്ത്രജ്ഞനായ ഡാക്ടർ ജഗദീശ് ചന്ദ്ര ബോസ്

ബോയാ - 'ജൂൽബോയ' നോക്കുക.

ബ്രഹ്മാനന്ദസ്വാമി-ശ്രീരാമകൃഷ്ണദേവന്റെ സന്ന്യാസിശിഷ്യൻ ശ്രീരാമകൃഷ്ണസംഘത്തിന്റെ ഒന്നാമത്തെ പ്രസിഡണ്ട് (1899-1922)

ഭട്ടാചാര്യ-മന്മഥനാഥഭട്ടാചാര്യ; മദ്രാസിലെ അസി. എക്കൗണന്റ് ജനറൽ. പരിവ്രാജകനായി നടക്കുമ്പോൾ സ്വാമിജി മദ്രാസിൽ ഇദ്ദേഹത്തിന്റെ അതിഥിയായി താമസിച്ചിട്ടുണ്ട്.

ഭഗനാഥ്-വരാഹനഗരവാസിയായ ഭവനാഥചാറ്റർജി; ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യൻ.

മണി അയ്യർ – 'സുബ്രഹ്മണ്യയ്യർ' നോക്കുക.
മദർചർച്ച് – 'ജി. ഡബ്ല്യു. ഹേല്' നോക്കുക.
മസുംദാർ, പ്രതാപചന്ദ്ര– 'നവവിധാൻ ബ്രഹ്മസമാജ'ത്തിന്റെ പ്രധാനപ്രവർത്തകൻ. 1893–ൽ ചിക്കാഗോ മതമഹാസമ്മേളനത്തിൽ ബ്രഹ്മസമാജത്തിന്റെ പ്രതിനിധിയായിരുന്നു. കേശബ് ചന്ദ്രസേനന്റെ കൂടെ പലപ്പോഴും ശ്രീരാമകൃഷ്ണദേവന്റെ അടുത്തു ചെന്നിരുന്നു.
മഹിൻ. മഹിമ്, മഹിമൻ–മഹേന്ദ്രനാഥദത്ത, സ്വാമിജിയുടെ അനുജൻ.
മഹിമചക്രവർത്തി–മഹിമാചരൺചക്രവർത്തി. ശ്രീരാമകൃഷ്ണദേവന്റെ അടുത്തു പലപ്പോഴും ചെന്നിരുന്നു.
മക്ലിയോഡ്–മിസ് ജോസഫൈൻ മക്ലിയോഡ്; സ്വാമിജിയുടെ പ്രധാനപ്പെട്ട ഒരു പാശ്ചാത്യശിഷ്യ. ഒരേ സമയത്തും ഗുരുവും ബന്ധുവുമായി കണക്കാക്കിയിരുന്ന സ്വാമിജിയെ എല്ലാ കാര്യങ്ങളിലും എപ്പോഴും സഹായിക്കുവാൻ സന്നദ്ധയായിരുന്നു. ബേലൂർമഠത്തിൽ വളരെക്കാലം താമസിച്ചിരുന്ന ഇവരെ സ്വാമിജി 'ജോ' എന്നാണ് വിളിച്ചിരുന്നത്. 1949–ൽ അമേരിക്കയിൽ ഹോളിവുഡ്ഡിൽവെച്ച് അന്തരിച്ചു.
മാക്സ്മുള്ളർ, എഫ്–ഓക്സ്ഫോർഡ് യൂനിവേർസിറ്റിയിലെ പൗരസ്ത്യതത്ത്വശാസ്ത്രത്തിന്റേയും സംസ്കൃതത്തിന്റേയും പ്രൊഫസറായിരുന്ന ഇദ്ദേഹം ഒരു ജർമ്മൻകാരനാണ്. ഈസ്റ്റ് ഇന്ത്യാകമ്പനിയുടെ സഹായത്തോടുകൂടി ഋഗ്വേദം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. "Sacred Books of the East' എന്ന ഗ്രന്ഥാവലിയിലെ പുസ്തകങ്ങളുടെയെല്ലാം സമ്പാദകൻ ഇദ്ദേഹമാണ്. 'രാമകൃഷ്ണദേവന്റെ ജീവിതവും ഉപദേശങ്ങളും' എന്നൊരു പുസ്തകവും ഇദ്ദേഹം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.
മാസ്റ്റർമഹാശയൻ–മഹേന്ദ്രനാഥഗുപ്ത; ശ്രീരാമകൃഷ്ണദേവന്റെ ഗൃഹസ്ഥശിഷ്യൻ ശ്രീരാമകൃഷ്ണവചനാമൃത (Gospel of Sri Ramakrishna) ത്തിന്റെ കർത്താവ്.
മാർഗററ്റ്, മാർഗോട്, മാർഗോ – 'നിവേദിത' നോക്കുക.
മിത്ര, ഡാക്ടർ–ആശുതോഷ് മിത്ര; കാശ്മീരിലെ സ്വരാഷ്ട്ര സചിവൻ.
മൃണാളിനി–സ്വാമിജിയുടെ ശിഷ്യയും ഒരു അകന്ന ബന്ധുവും. മേരി ഹേല്, മിസ് – ജി. ഡബ്ല്യു, ഹേലിന്റെ പുത്രി.
മോത്തി – സച്ചിദാനന്ദസ്വാമി, സ്വാമിജിയുടെ സന്ന്യാസിശിഷ്യൻ. അമേരിക്കയിൽ കുറച്ചു കാലം വേദാന്തപ്രചാരണം ചെയ്തിരുന്നു.
മ്യൂളർ മിസ് – ഹെൻറിയട് മ്യൂളർ, സ്വാമിജിയുടെ ഒരു ഇംഗ്ലീഷ് ശിഷ്യ.
യജ്ഞേശ്വരബാബു––'ജ്ഞാനാനന്ദസ്വാമി' നോക്കുക.

യോഗാനന്ദസ്വാമി – ശ്രീരാമകൃഷ്ണദേവന്റെ സന്ന്യാസിശിഷ്യൻ.
യോഗിൻമാ–യോഗേന്ദ്രമോഹിനീവിശ്വാസ്, ശ്രീരാമകൃഷ്ണശിഷ്യ.
രഘുനാഥഭട്ടാചാര്യ – ടിഹിരി രാജാവിന്റെ ദിവാൻ. മഹാമഹോപാദ്ധ്യായ പണ്ഡിതഹരപ്രസാദശാസ്ത്രിയുടെ ജ്യേഷ്ഠസഹോദരൻ.
രമാബായ് – മഹാരാഷ്ട്രക്കാരിയായ ഒരു ക്രിസ്ത്യൻവനിത. സ്വാമിജി അമേരിക്കയിലുള്ളപ്പോൾ ഇവരും അവിടെയുണ്ടായിരുന്നു.
രാഖാൽ–ബ്രഹ്മാനന്ദസ്വാമി നോക്കുക
രാജേന്ദ്രലാല് മിത്ര, ഡാക്ടർ – കല്ക്കത്താ ഏഷ്യാറ്റിക് സൊസൈറ്റിയുടെ സ്ഥാപകനായ പ്രസിദ്ധപണ്ഡിതൻ.
രാമ് – രാമകൃഷ്ണബോസ്; ബലരാമ്ബോസിന്റെ മകൻ.
രാമ്ബാബു– രാമചന്ദ്രദത്ത; ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യൻ, കാക്കൂർഗാച്ഛിയിലെ യോഗോദ്യാനത്തിൻരെ സ്ഥാപകൻ.
രാമ്ദയാൽ – ആൻട് പുർനിവാസിയായ രാമദയാൽ ചക്രവർത്തി, ശ്രീരാമകൃഷ്ണഭക്തൻ. ബലരാമ്ബോസിന്റെ പുരോഹിതവംശത്തിൽ ജനിച്ചു. കല്ക്കത്തയിലെ ഹോർമിലാർ കമ്പനിയിൽ ജോലി നോക്കിയിരുന്നു.
രാമ്ലാൽ–രാമ്ലാൽ ചാറ്റർജി; ശ്രീരാമകൃഷ്ണദേവൻരെ സഹോദരപുത്രൻ.
രാമകൃഷ്ണനന്ദസ്വാമി–ശ്രീരാമകൃഷ്ണദേവന്റെ സന്ന്യാസിശിഷ്യൻ. സ്വാമിജിയുടെ നിർദ്ദേശമനുസരിച്ച് തെക്കേ ഇന്ത്യയിൽ ശ്രീരാമകൃഷ്ണ ധർമ്മപ്രചരണത്തിന്നായി വരികയും മദിരാശിയിലും മറ്റു പല സ്ഥലങ്ങളിലും ആശ്രമങ്ങൾ സ്ഥാപിക്കുകയും ചെയ്തു.
ലാട്ടു--അദ്ഭുതാനന്ദസ്വാമി' നോക്കുക.
ലാലാജി–'ബദ്രിദാസ്ഷാ' നോക്കുക.
ലോഗൻ, ഡാക്ടർ യം. എച്ച് –സ്വാമിജിയുടെ ശിഷ്യൻ. 'സാൻ ഫ്രൻസിസ്കോ'വിലെ വേദാന്തസൊസൈറ്റിയുടെ പ്രസിഡണ്ട്.
ലെഗ്ഗെറ്റ്, മിസ്റ്റർ–ഫ്രാൻസിസ് എച്ച്. ലെഗ്ഗെറ്റ്; അമേരിക്കയിലെ ഒരു പ്രസിദ്ധധനികൻ, സ്വാമിജിയുടെ ശിഷ്യൻ. ചിലപ്പോൾ സ്വാമിജി ആദരപൂർവ്വം Frankincense എന്നു വിളിച്ചിരുന്നു.
ല്യാൺ ലാൻഡ്സ്ബർഗ്ഗ് – 'കൃപാനന്ദസ്വാമി' നോക്കുക.
വാൾഡോ–ഭഗിനി ഹരിദാസി എന്ന പേരിലറിയപ്പെടുന്ന ബ്രൂക്ക്ലിൻനിവാസിനിയായ സ്വാമിജിയുടെ ശിഷ്യ. തൗസൻഡ് ഐലണ്ട് പാർക്കിൽ താമസിക്കുന്ന കാലത്ത് ഇവരാണ് സ്വാമിജിയുടെ സംഭാഷണങ്ങളെല്ലാം എഴുതിയെടുത്തു സൂക്ഷിച്ചത്. ഇതു പിന്നീട് 'അമൃതഭാഷണം' എന്ന പേരിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.
വിജയകൃഷ്ണഗോസ്വാമി–സ്വാമിജിയുടെ സമകാലികനായ ബങ്കാളിലെ ഒരു പ്രസിദ്ധനേതാവ്. ശ്രീരാമകൃഷ്ണദേവനോടു വളരെ സ്നേഹവും

ബഹുമാനവുമുണ്ടായിരുന്നു. ബ്രഹ്മസമാജനേതാവായിരുന്ന ഇദ്ദേഹത്തിന്നു ബങ്കാളിൽ വളരെ ശിഷ്യന്മാരുണ്ട്.

വിജ്ഞാനാനന്ദസ്വാമി-ശ്രീരാമകൃഷ്ണദേവന്റെ സന്ന്യാസി ശിഷ്യൻ; ശ്രീരാമകൃഷ്ണസംഘത്തിന്റെ നാലാമത്തെ പ്രസിഡണ്ട് (1987--38)

വിനയകൃഷ്ണ, രാജാ-ശോഭാബസാറിലെ രാജകുടുംബത്തിലെ ഒരംഗം.

വിമൽ-കാളികൃഷ്ണടാഗോറിന്റെ ജാമാതാവ്.

വെഹേമിയാ ചന്ദ്-രാജപുത്താനയിലെ ലിംഡിയിൽ താമസിച്ചിരുന്ന ആൾ.

വൈക്കോഫ്-മിസിസ് കേരി മിസ് വൈക്കോഫ്, തുരീയാനന്ദസ്വാമികളുടെ അമേരിക്കൻശിഷ്യ, ഭഗിനി ലളിത എന്ന പേരിൽ അറിയപ്പെടുന്നു. സ്വാമിജി കുറച്ചുദിവസം ഇവരുടെ വീട്ടിൽ അതിഥിയായി താമസിച്ചിരുന്നു. വിവേകാനന്ദഹോം എന്നറിയപ്പെടുന്ന ലോസ് ഏഞ്ജല്സിലുള്ള ഇവരുടെ വീട്ടിലാണ് ഹോലിവുഡ് വേദാന്ത സമിതി സ്ഥാപിക്കപ്പെട്ടത്. 1949-ൽ നിര്യാതയായി.

ശരത്-'ശാരദാനന്ദസ്വാമി' നോക്കുക.

ശരച്ചന്ദ്ര ഗുപ്ത - 'സദാനന്ദസ്വാമി' നോക്കുക.

ശരച്ചന്ദ്ര ചക്രവർത്തി - സ്വാമിജിയുടെ ശിഷ്യൻ; സ്വാമിശിഷ്യ സംവാദം, സാധുനാഗമഹാശയൻ മുതലായ ഗ്രന്ഥങ്ങളുടെ കർത്താവ്.

ശശി- 'രാമകൃഷ്ണാനന്ദസ്വാമി' നോക്കുക.

ശശി, ഡാക്ടർ - കല്ക്കത്തയിലെ ബാഗ്ബസാറിൽ താമസിക്കുന്ന ഡാക്ടർ ശശിഭൂഷൺഘോഷ്. ശ്രീരാമകൃഷ്ണദേവനുമായി അടുത്തു പരിചയമുണ്ടായിരുന്ന ഇദ്ദേഹം ബങ്കാളിയിൽ ശ്രീരാമകൃഷ്ണദേവന്റെ ജീവചരിത്രമെഴുതിയിട്ടുണ്ട്.

ശശിസന്ന്യാൽ-കാശിയിൽ താമസിക്കുന്ന, വളരെ ശിഷ്യന്മാരുള്ള ഒരു ബ്രാഹ്മണൻ.

ശങ്കർലാൽ, പണ്ഡിത-ഖേത്രിരാജ്യത്തുള്ള ഒരു ഭക്തൻ. സ്വാമിജി ഇദ്ദേഹത്തെ പണ്ഡിത്ജി മഹരാജ് എന്നാണ് വിളിച്ചിരുന്നത്.

ശാംക്ചുന്നി—'അക്ഷയകുമാർസെൻ' നോക്കുക.

ശാരദാപ്രസന്ന, ശാരദൻ - 'ത്രിഗുണാതീതാനന്ദസ്വാമി' നോക്കുക.

ശാരദാനന്ദസ്വാമി-ശ്രീരാമകൃഷ്ണദേവന്റെ സന്ന്യാസിശിഷ്യൻ.

ശ്രീരാമകൃഷ്ണസംഘത്തിന്റെ ഒന്നാമത്തെ സിക്രട്ടറി (1899-1927)

ശിവാനന്ദസ്വാമി-ശ്രീരാമകൃഷ്ണദേവന്റെ സന്ന്യാസിശിഷ്യൻ. ശ്രീരാമകൃഷ്ണസംഘത്തിന്റെ രണ്ടാമത്തെ പ്രസിഡണ്ട് (1922-'34)

ശിബു-ശിവരാമ്ചാറ്റർജി. ശ്രീരാമകൃഷ്ണദേവന്റെ സഹോദരപുത്രൻ

ശുദ്ധാനന്ദസ്വാമി-സ്വാമിജിയുടെ ശിഷ്യൻ; ശ്രീരാമകൃഷ്ണസംഘത്തിൻരെ രണ്ടാമത്തെ സിക്രട്ടറിയും (1931-'37) അഞ്ചാമത്തെ പ്രസിഡണ്ടും (1938)

ശ്രീശവസു(ബോസ്) - അലഹബാദിൽ താമസിക്കുന്ന ശ്രീശചന്ദ്രബോസ്.

സദാനന്ദസ്വാമി-സ്വാമിജിയുടെ സന്ന്യാസിശിഷ്യൻ, ഹത്രാസ് എന്ന സ്ഥലത്ത് റെയിൽവേസ്റ്റേഷൻമാസ്റ്ററായിരുന്ന കാലത്തു സ്വാമിജിയെ കാണുകയും അദ്ദേഹത്തെ അനുഗമിക്കുകയും ചെയ്തു.

സന്ന്യാൽ—'കൃപാനന്ദസ്വാമി' നോക്കുക.

സാറാ, സി. ബുൾ—'മിസിസ് ഓലി ബുൾ' നോക്കുക.

സാറാ ബർണ്ണാഡ് - ഫ്രാൻസിലെ ഒരു പ്രസിദ്ധ നടി.

സുകുൽ-ആത്മാനന്ദസ്വാമി; സ്വാമിജിയുടെ സന്ന്യാസിശിഷ്യൻ.

സുധീർ-'ശുദ്ധാനന്ദസ്വാമി' നോക്കുക.

സുബോധാനന്ദസ്വാമി-ശ്രീരാമകൃഷ്ണദേവന്റെസന്ന്യാസി ശിഷ്യൻ.

സുബ്രഹ്മണ്യയ്യർ, സർ-മദ്രാസിലെ ഒരു പ്രസിദ്ധ ജഡ്ജി.

സുരേൻ-സരേശ്വരാനന്ദസ്വാമി; സ്വാമിജിയുടെ ശിഷ്യൻ.

സുരേശ്ദത്ത-ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യൻ; ശ്രീരാമകൃഷ്ണ സൂക്തങ്ങൾ എന്ന ഒരുപുസ്തകം ബങ്കാളിയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

സുരേശ്ബാബു-സുരേന്ദ്രനാഥ് മിത്ര; ശ്രീരാമകൃഷ്ണദേവന്റെ ഗൃഹസ്ഥശിഷ്യൻ.

സുശീൽ - പ്രകാശാനന്ദസ്വാമി, സ്വാമിജിയുടെ സന്ന്യാസി ശിഷ്യൻ. അമേരിക്കയിൽ 'സാൻഫ്രാൻസിസ്കോ' വേദാന്ത സൊസൈറ്റിയുടെ പ്രസിഡണ്ടായിരുന്നു.

സേവിയർ, മിസ്റ്റർ ഹാരി (ക്യാപ്റ്റൻ ജെ. എച്ച്.), മിസിസ് സ്വാമിജിയുടെ ഇംഗ്ലീഷ് ശിഷ്യരായ ഇവർ വേദാന്തപ്രചാരണം ജീവിതവ്രതമായി സ്വീകരിക്കുകയും ചെയ്തു. ക്യാപ്റ്റൻ സേവിയർ 1900-ൽ മായാവതിയിൽവെച്ചു നിര്യാതനായി. രാമകൃഷ്ണസംഘത്തിൽ മദർ എന്ന പേരിലറിയപ്പെട്ടിരുന്ന മിസിസ് സേവിയർ വളരെക്കാലം മായാവതിയിൽ താമസിച്ചിരുന്നു. 1931-ൽ ഇംഗ്ലണ്ടിൽവെച്ചു നിര്യാതയായി;

സ്റ്റർഡി, മിസ്റ്റർ ഇ.റ്റി-ഇംഗ്ലണ്ടിലെ ഒരു ഭക്തൻ. ഇംഗ്ലണ്ടിലെ വേദാന്തപ്രചാരണത്തിൽ സ്വാമിജിയെ പലവിധത്തിലും സഹായിച്ചിട്ടുണ്ട്. അല്മോറയിൽ വളരെക്കാലം തപസ്സു ചെയ്തിട്ടുണ്ട്.

സ്വരൂപാനന്ദസ്വാമി-സ്വാമിജിയുടെ സന്ന്യാസി ശിഷ്യൻ: മായാവതി അദ്വൈതാശ്രമത്തിന്റെ ആദ്യത്തെ പ്രസിഡണ്ടും, 'പ്രബുദ്ധഭാര'ത്തിന്റെ രണ്ടാമത്തെ പത്രാധിപരും.

ഹരമോഹൻ-ഹരമോഹൻമിത്ര; സ്വാമിജിയുടെ ബന്ധു; ശ്രീരാമകൃഷ്ണദേവന്റെ ഭക്തൻ.

ഹരി-'തുരീയാനന്ദസ്വാമി' നോക്കുക.

ഹരിപ്രസന്ന–'വിജ്ഞാനാനന്ദസ്വാമി' നോക്കുക.

ഹരിദാസ് വിഹാരിദാസ് ദേശായി – ജൂഗനഡിലെ ദിവാൻ.

ഹരിപ്രദമിത്രൻ – ബെൽഗ്രാമിലെ ഫാറസ്റ്റ് ഓഫീസർ, സ്വാമിജിയുടെ ശിഷ്യൻ; സ്വാമിജി പരിവ്രാജകനായി സഞ്ചരിക്കുമ്പോൾ വർദ്ധമാനജില്ലയിലെ ഭൈട്ടാഗ്രാമത്തിൽ ഇദ്ദേഹത്തിന്റെ കൂടെ താമസിച്ചിട്ടുണ്ട്.

ഹരിസിങ് – ജയ്പൂർ രാജ്യത്തിലെ പ്രധാനസേനാപതി.

ഹരീശ് – ഹരീശചന്ദ്രമുസ്തഫി; ശ്രീരാമകൃഷ്ണദേവൻരെ ശിഷ്യൻ. ഏഞ്ജല്സിലുള്ള സ്വാമിജിയുടെ ശിഷ്യ; ഭഗിനി ലളിതയുടെ സഹോദരി. കാലിഫോർണിയായിൽ കുറച്ചു കാലം സ്വാമിജിയുടെ സിക്രട്ടറിയായി ജോലി നോക്കിയിട്ടുണ്ട്.

ഹാമ്‌ലിൻ, മിസ് – സ്വാമിജിയുടെ ഒരു അമേരിക്കൻ ഭക്ത. ന്യൂയോർക്കിൽ വേദാന്തപ്രചാരണത്തിന്നു സ്വാമിജിയെ വളരെ സഹായിച്ചിട്ടുണ്ട്.

ഹാമാണ്ട്, മിസ്റ്റർ, മിസിസ് – ഇംഗ്ലണ്ടിൽ സ്വാമിജിയെ വളരെയധികം സഹായിച്ചിട്ടുള്ളവരും സ്വാമിജിയോടു വളരെയധികം ഭക്തിബഹുമാനങ്ങളുള്ളവരുമായ ദമ്പതിമാർ.

ഹാരിയറ്റ് ഹേൽ, മിസ് – മി. ജി. ഡബ്ല്യു. ഹേലിന്റെ മകൾ.

ഹുട്കോ–ഹുട്കോ ഗോപാൽ, ഗോപാൽചന്ദ്രഘോഷ്. ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യൻ.

ഹെലൻ, മിസ് – ലോസ് ഏഞ്ജല്സിലുള്ള സ്വാമിജിയുടെ ശിഷ്യ, ഭഗിനി ലളിതയുടെ സഹോദരി.

ഹേൽ, ജി. ഡബ്ല്യൂ. മിസ്റ്റർ മിസിസ് – ചിക്കാഗോ മതമഹാസമ്മേളനം തുടങ്ങുന്നതിന്നുമുമ്പ് ആ അപരിചിതസ്ഥലത്തു സ്വാമിജി തീരെ നിസ്സഹായനായി വിഷമിക്കുമ്പോൾ മിസിസ് ഹേലുമായി പരിചയപ്പെടുകയും അവർ സ്വാമിജിയെ തന്റെ വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി വേണ്ട സഹായങ്ങളും സമ്മേളനത്തിൽ അദ്ദേഹത്തെ ഹിന്ദുമതപ്രതിനിധിയായി സ്വീകരിക്കുവാൻ വേണ്ട ഏർപ്പാടുകളും ചെയ്തുകൊടുത്തു. പിന്നീടു രണ്ടുപേരും സ്വാമിജിയുടെ ശിഷ്യത്വം സ്വീകരിച്ചു. സ്വാമിജി മിസിസ് ഹേലിനെ അമ്മ എന്നും അവരുടെ പുത്രിമാരെ സഹോദരിമാരെന്നുമാണ് വിളിച്ചിരുന്നത്. ചിലപ്പോൾ മിസിസ് ഹേലിനെ മദർ ചർച്ച് എന്നും മിസ്റ്റർ ഹേലിനെ ഫാദർ പോപ്പ് എന്നും പറയാറുണ്ട്.

ഹോളിസ്റ്റർ–മിസ്റ്റർ ലെഗ്ഗെറ്റിന്റെ പുത്രൻ.